THE

# New Testament

OF

# OUR LORD AND SAVIOUR JESUS CHRIST

TRANSLATED INTO MALAYALAM

നമ്മുടെ

കൎത്താവും രക്ഷിതാവുമായ

യേശുക്രിസ്തന്റെ

# പുതിയ നിയമം

SECOND EDITION

MANGALORE
PUBLISHED BY PFLEIDERER & RIEHM
PRINTED BY PLEBST & STOLZ, BASEL MISSION PRESS
1868



പുതിയ നിയമത്തിലെ

# പുസ്തകവിവരം.

## ൧. ചരിത്ര പുസ്തകങ്ങൾ.



## ൨. ലേഖനങ്ങൾ.

## പുസ്തകവിവരം.





THE

# Gospel of Matthew

മത്തായി എഴുതിയ

# സുവിശേഷം

## ൧. അദ്ധ്യായം.

യേശുവിന്റെ വംശാവലി, (൧൮) വിശുദ്ധ അവതാരം.

അബ്രഹാമിന്റെ പുത്രനായ ദാവിദിൻപുത്രനാകുന്ന യേശു ൧
ക്രിസ്തുവിന്റെ ഉല്പത്തി പുസ്തകം.
അബ്രഹാം ഇഛ്ശാക്കെ ജനിപ്പിച്ചു; ഇഛ്ശാക്ക് യാക്കൊ ൨
ബെ ജനിപ്പിച്ചു; യാക്കോബ് യഹൂദാവെയും അവന്റെ സ
ഹോദരരെയും ജനിപ്പിച്ചു; യഹൂദാ താമാരിൽ ഫെരെച് ജെര ൩
ഹ് എന്നവരെ ജനിപ്പിച്ചു; ഫെരച് ഹെസ്രോനെ ജനിപ്പി
ച്ചു; ഹെസ്രോൻ രാമെ ജനിപ്പിച്ചു; രാം അമ്മിനദാബെ ജനി ൪
പ്പിച്ചു; അമ്മിനദാബ് നഹശ്ശോനെ ജനിപ്പിച്ചു; നഹശ്ശോൻ
സല്മോനെ ജനിപ്പിച്ചു; സല്മോൻ രാഹബിൽ ബൊവജെ ൫
ജനിപ്പിച്ചു; ബൊവജ് രൂഥിൽ ഒബെദെ ജനിപ്പിച്ചു; ഒബെദ്
ഇശായെ ജനിപ്പിച്ചു; ഇശായി ദാവിദ്‌രാജാവിനെ ജനിപ്പി
ച്ചു. ദാവിദ്‌രാജാവ് ഉറിയ്യാവിൻ ഭാൎയ്യയിൽനിന്നു ശലൊമൊ ൬
വെ ജനിപ്പിച്ചു; ശലൊമൊ രഹബ്യാമെ ജനിപ്പിച്ചു; രഹ ൭
ബ്യാം അബിയ്യാവെ ജനിപ്പിച്ചു; അബിയ്യാവ് ആസാവെ
ജനിപ്പിച്ചു; ആസാ യൊശഫാത്തെ ജനിപ്പിച്ചു; യൊശഫാ ൮
ത്ത് യൊരാമെ ജനിപ്പിച്ചു; യൊരാം ഉജ്ജിയ്യാവെ ജനിപ്പിച്ചു;
ഉജ്ജിയ്യാ യൊഥാമെ ജനിപ്പിച്ചു; യൊഥാം ആഹാജെ ജനിപ്പി ൯
ച്ചു; ആഹാജ് ഹിജ്കിയ്യാവെ ജനിപ്പിച്ചു; ഹിജ്കിയ്യാ മനശ്ശ ൧൦
യെ ജനിപ്പിച്ചു; മനശ്ശെ ആമൊനെ ജനിപ്പിച്ചു; ആമൊൻ
യൊശിയ്യാവെ ജനിപ്പിച്ചു; യൊശിയ്യാ യകൊന്യാവെയും അവ ൧൧

ന്റെ സഹോദരരെയും ബാബെൽ പ്രവാസകാലത്തിൽ ജ
൧൨ നിപ്പിച്ചു. ബാബെൽ പ്രവാസത്തിൽ പിന്നെ യകൊന്യാ
ശയല്ത്തിയെലെ ജനിപ്പിച്ചു; ശയല്ത്തിയെൽ ജരുബാബെലെ
൧൩ ജനിപ്പിച്ചു; ജരുബാബെൽ അബിഹൂദെ ജനിപ്പിച്ചു; അബി
ഹൂദ് എല്യക്കീമെ ജനിപ്പിച്ചു; എല്യക്കീം ആജൊരെ ജനിപ്പി
൧൪ ച്ചു: ആജൊർ ചാദൊക്കെ ജനിപ്പിച്ചു; ചാദൊക് യാകീനെ ജ
൧൫ നിപ്പിച്ചു; യാകീൻ എലിഹൂദെ ജനിപ്പിച്ചു; എലിഹൂദ് എലാ
൧൬ ജാരെ ജനിപ്പിച്ചു; എലാജാർ മത്താനെ ജനിപ്പിച്ചു; മത്താൻ
യാക്കൊബെ ജനിപ്പിച്ചു; യാക്കൊബ് യൊസെഫെ ജനിപ്പി
ച്ചു; ക്രിസ്തൻ (അഭിഷിക്തൻ) എന്നുള്ള യേശു ജനിച്ചു വന്ന
൧൭ മറിയെക്ക് അവൻ തന്നെ ഭൎത്താവ്. അബ്രഹാം മുതൽ ദാവി
ദ് വരെയുള്ള തലമുറകൾ ഒക്കയും പതിനാലു തലമുറകൾ ആകു
ന്നു; ദാവിദ് മുതൽ ബാബെൽ പ്രവാസത്തോളവും തലമുറകൾ
പതിനാലും; ബാബെൽ പ്രവാസം മുതൽ ക്രിസ്തനോളം തലമു
റകൾ പതിനാലുമത്രെ.

൧൮ യേശുക്രിസ്തന്റെ ഉല്പാദനമൊ ഇവ്വണ്ണമായതു: അവ
ന്റെ അമ്മയായ മറിയ യൊസെഫിന്നു വിവാഹം നിശ്ചയി
ക്കപ്പെട്ട ശേഷം അവർ കൂടി വരും മുമ്പെ വിശുദ്ധാത്മാവിൽ
൧൯ നിന്നു ഗൎഭിണിയായതു കാണായി. അവളുടെ ഭൎത്താവായ
യൊസെഫ് നീതിമാനും അവൾക്കു ലോകാപവാദം വരുത്തു
വാൻ മനസ്സില്ലാത്തവനും ആകയാൽ, അവളെ ഗൂഢമായി ഉ
൨൦ പേക്ഷിപ്പാൻ ഭാവിച്ചു. ഇങ്ങിനെ നിനെക്കുമ്പോൾ ഇതാ,
കൎത്താവിൻ ദൂതൻ അവന്നു സ്വപ്നത്തിൽ പ്രത്യക്ഷനായി പ
റഞ്ഞിതു: ദാവിദപുത്രനായ യൊസെഫെ! നിന്റെ ഭാൎയ്യയായ
മറിയയെ ചേൎത്തുകൊൾവാൻ ഭയപ്പെടെണ്ട. കാരണം അവളിൽ
൨൧ ഉല്പാദിതമായതു വിശുദ്ധാത്മാവിൽ നിന്നാകുന്നു; അവൾ പുത്ര
നെ പ്രസവിക്കും ആയവൻ സ്വജനത്തെ അവരുടെ പാപ
ങ്ങളിൽനിന്നു രക്ഷിപ്പതാകകൊണ്ടു അവന്നു (യഹൊവ രക്ഷ)
൨൨ യേശുവെന്ന പേർ വിളിക്ക. (യശ. ൭, ൧൪.) കണ്ടാലും കന്യക
ഗൎഭിണിയായി പുത്രനെ പ്രസവിക്കും അവന്നു ദൈവം നമ്മോ
ടു കൂടെ എന്നൎത്ഥമുള്ള ഇമ്മാനുവെൽ എന്ന പേർ വിളിക്കും
൨൩ എന്നു കൎത്താവ് പ്രവാചകനെ കൊണ്ടു മൊഴിഞ്ഞതു നിവൃ
൨൪ ത്തിയാവാൻ ഇത് ഒക്കയും സംഭവിച്ചു. എന്നാറെ യൊസെ
ഫ് നിദ്രഉണൎന്നു കൎത്താവിൻ ദൂതൻ നിയോഗിച്ച പ്രകാരം

ചെയ്തു, സ്വഭാൎയ്യയെ ചേൎത്തുകൊണ്ടു: അവൾ ആദ്യജാതനാ ൨൫
യ തന്റെ മകനെ പ്രസവിക്കും വരെ (യോസെഫ്) അവളെ
അറിയാതെ നിന്നു, അവന്നു യേശു എന്ന പേർ വിളിക്കയും
ചെയ്തു.

## ൨. അദ്ധ്യായം.

മാഗർ യേശുവെ ചെന്നു വന്ദിച്ചതും, (൧൩) ഹെരോദാവിന്റെ ഹിംസ പഴുതി
ലായതും.

ഹെരോദാ രാജാവിന്റെ നാളുകളിൽ യേശു യഹൂദയിലെ ൧
ബെത്ലെഹെമിൽ വെച്ചു ജനിച്ചപ്പോൾ — ഇതാ കിഴക്കുനിന്നു
മാഗർ യരുശലെമിൽ എത്തി പറഞ്ഞു: യഹൂദരുടെ രാജാവാ ൨
യി പിറന്നവൻ എവിടെ? ഞങ്ങളല്ലൊ അവന്റെ നക്ഷത്രം
ഉദിച്ചു കണ്ടിട്ട് അവനെ കുമ്പിടുവാൻ വന്നു. എന്നതു ഹെരൊ ൩
ദാ രാജാവ് കേട്ടു സകല യരുശലെമുമായി കലങ്ങിപ്പോയി. ജ ൪
നത്തിന്റെ മഹാപുരോഹിതരെയും ശാസ്ത്രികളെയും എല്ലാം വരു
ത്തി കൂട്ടി ക്രിസ്തൻ എവിടെ ജനിക്കുന്നു എന്ന് അവരൊടു
ചോദിച്ചു. ആയവരും അവനൊടു പറഞ്ഞു യഹൂദയിലെ ബെ ൫
ത്ലെഹെമിൽ തന്നെ. (മിക. ൫, ൧ — ൩.) യഹൂദാദേശത്തിലെ ൬
ബെത്ലെഹെമായുള്ളോവെ! എല്ലാ യഹൂദാതലകളിലും നീ ഒട്ടും
ചെറുതായതല്ല; എന്റെ ജനമാകുന്ന ഇസ്രയേലെ മേയ്പാനു
ള്ള തലവൻ നിങ്കൽനിന്നു പുറപ്പെട്ടു വരുമല്ലൊ എന്നു പ്രവാ
ചകനെക്കൊണ്ട് എഴുതിക്കിടക്കുന്നുപോൽ. എന്നാറെ ഹെരൊ ൭
ദാവ് മാഗരെ രഹസ്യമായി വിളിച്ചു നക്ഷത്രം തോന്നിയ കാല
ത്തെ ആരാഞ്ഞറിഞ്ഞു; അവരെ ബെത്ലെഹെമിലെക്ക് അയ ൮
ച്ചു പറഞ്ഞു: നിങ്ങൾ ചെന്നു കുഞ്ഞനെ സൂക്ഷ്മമായി ആരാ
ഞ്ഞു കൊൾ്വിൻ, കണ്ടാൽ ഉടനെ അവനെ ഞാനും ചെന്നു കു
മ്പിടേണ്ടതിന്നു എന്നെ അറിയിപ്പിൻ. ഇങ്ങിനെ രാജാവ് പറ ൯
ഞ്ഞു കേട്ട് അവർ യാത്രയായാറെ ഇതാ ഉദയത്തിൽ കണ്ട ന
ക്ഷത്രം അവൎക്കു മുമ്പിൽ (കാണായി) കുഞ്ഞൻ ഇരിക്കുന്നതി
ന്റെ മേല്ഭാഗത്തു നില്ക്കുവോളം നടന്നു പോന്നു. നക്ഷത്ര ൧൦
ത്തെ കണ്ടിട്ട് അവർ ഏററം മഹാസന്തോഷം സന്തോഷിച്ചു.
ആ വീട്ടിൽ ചെന്നു കുഞ്ഞനെ അമ്മയായ മറിയയോടും കൂട ൧൧
കണ്ട് അവനെ കുമ്പിട്ടു വീണു തങ്ങളുടെ നിക്ഷേപ (പാത്ര)
ങ്ങളെ തുറന്ന അവന്നു പൊന്നും കുന്തുരുക്കവും കണ്ടിവെണ്ണയും



1*

൧൨ കാഴ്ച വെക്കുകയും ചെയ്തു. പിന്നെ ഹെരോദാവിൻ അടുക്കെ
മടങ്ങി പോകരുത് എന്നു സ്വപ്നത്തിൽ അരുളപ്പാട് ഉണ്ടായി
ട്ടു, അവർ വേറെ വഴിയായി സ്വദേശത്തേക്കു യാത്രയാകയും
ചെയ്തു.
൧൩ അവർ പോയ ശേഷം ഇതാ കൎത്താവിൻ ദൂതൻ സ്വപ്ന
ത്തിൽ യോസെഫിന്നു കാണായി പറയുന്നു: നീ എഴുനീറ്റു കു
ഞ്ഞനെയും അവന്റെ അമ്മയേയും കൂട്ടിക്കൊണ്ടു മിസ്രയി
ലെക്ക് മണ്ടി പോയി, ഞാൻ നിനക്കു ചൊല്ലും വരെ അവി
ടെ പാൎക്ക; കാരണം ഹെരോദാ കുഞ്ഞനെ മുടിക്കെണം എന്നു
൧൪ വെച്ച് അന്വെഷിപ്പാൻ അടുത്തിരിക്കുന്നു. അവനും എഴുനീ
റ്റു കുഞ്ഞനെയും അമ്മയേയും രാത്രിയിൽ തന്നെ ചേൎത്തുകൊ
ണ്ടു മിസ്രയിലേക്ക് വാങ്ങി ചെന്നു, ഹെരോദാ തീൎന്നുപോവോ
൧൫ ളം അവിടെ പാൎത്തു. (ഹൊശ. ൧൧, ൧) മിസ്രയിൽനിന്നു എന്മ
കനെ വിളിച്ചു (വരുത്തി) എന്നു പ്രവാചകനെ കൊണ്ടു ക
൧൬ ൎത്താവ് മൊഴിഞ്ഞതു നിവൃത്തിയാവാൻ തന്നെ. പിന്നെ ഹെ
രോദാ മാഗർ തന്നെ തോല്പിച്ച പ്രകാരം കണ്ടു വളരെ കോപി
ച്ചു, മാഗരോട് ആരാഞ്ഞു ബോധിച്ച കാലം പോലെ രണ്ടു
വയസ്സും താഴയും ഉള്ള കിടാക്കളെ ഒക്കയും ബെത്ലെഹമിലും
ആ പ്രദേശത്തിലും എല്ലാം ആളയച്ചു കൊല്ലിക്കയും ചെയ്തു.
൧൭ രാമയിൽ ഒരു ശബ്ദം കേളായി വിലാപവും കരച്ചലും വലിയ
൧൮ മുറവിളിയും തന്നെ. രാഹേൽ തന്റെ മക്കളെ ചൊല്ലി കരഞ്ഞു
അവർ ഇല്ലായ്കയാൽ ആശ്വാസം കൈക്കൊൾ്വാൻ മനസ്സില്ലാ
തെ നിന്നു എന്നു യിറമിയാ പ്രവാചകൻ മുഖേന (൩൧,
൧൯ ൧൫.) മൊഴിഞ്ഞത് അന്നു നിവൃത്തിയായി. ഹെരോദാ കഴിഞ്ഞ
പ്പോഴെ ഇതാ കൎത്താവിൻ ദൂതൻ മിസ്രയിൽ വെച്ച് യോസെ
൨൦ ഫിന്നു സ്വപ്നത്തിൽ കാണായി: നീ എഴുനീറ്റു കുഞ്ഞനെയും
അവന്റെ അമ്മയെയും കൂട്ടിക്കൊണ്ട് ഇസ്രയേൽ ദേശത്തേ
ക്കു യാത്രയാക കുഞ്ഞന്റെ പ്രാണനെ അന്വെഷിക്കുന്നവർ
൨൧ മരിച്ചു സത്യം എന്നു പറയുന്നു. അവനും എഴുനീറ്റു കുഞ്ഞ
നെയും അവന്റെ അമ്മയേയും കൂട്ടിക്കൊണ്ട് ഇസ്രയേൽ ദേ
൨൨ ശത്തിൽ വന്നു. യഹൂദയിൽ അൎഹെലാവ് പിതാവായ ഹെ
രോദാവിന്റെസ്ഥാനത്തിൽവാഴുന്നതുകേട്ടിട്ട് അവിടെപോവാ
ൻ ഭയപ്പെട്ടു; സ്വപ്നത്തിൽ അരുളപ്പാട് ഉണ്ടായിട്ടു ഗലീലാദിക്കു
൨൩ കളിൽ മാറി പോയി. നചറത്ത് എന്ന ഊരിൽ ചെന്നു പാൎത്തു,

(യശ. ൧൧. ൧) അവൻ നചറയ്യൻ എന്ന വിളിക്കപ്പെടും എന്ന പ്രവാചകരാൽ മൊഴിയപ്പെട്ടത് നിവൃത്തിയാവാൻ (സംഗതി വരികയും ചെയ്തു.)

## ൩. അദ്ധ്യായം.

സ്നാപകനായ യോഹനാൻ, (൧൩) യേശുവിന്റെ അഭിഷേകം [മാ. ൧. ലൂ. ൩. യോ. ൧.]

ആ കാലത്തിൽ സ്നാപകനായ യോഹനാൻ ഉദിച്ചു യഹൂദാ ൧
മരുഭൂമിയിൽ ഘോഷിച്ചു പറയുന്നിതു: സ്വൎഗ്ഗരാജ്യം സമീപി ൨
ച്ചിരിക്കയാൽ മാനസാന്തരപ്പെടുവിൻ; മരുഭൂമിയിൽ കൂക്കുന്നവ ൩
ന്റെ ശബ്ദമാവിതു: കൎത്താവിന്റെ വഴിയെ നിരത്തി അവ
ന്റെ പാതകളെ നേരെ ആക്കുവിൻ എന്നിപ്രകാരം യശയ്യ
പ്രവാചകൻ (൪൦, ൩.) ചൊല്ലിയവൻ; ഇവനത്രെ. പിന്നെ ൪
ആ യോഹനാന് ഒട്ടകരോമത്താലെ ഉടുപ്പും അരെക്കു തോൽവാ
റും ഉണ്ടു; അവന്റെ ആഹാരമോ തുള്ളനും കാട്ടുതേനുമത്രെ.
എന്നാറെ യരുശലെം ആദിയായി യഹൂദ ഒക്കയും യൎദ്ദൻ ഇരു ൫
കരെയും ഉള്ള നാടും എല്ലാം അവന്റെ അടുക്കെ യാത്രയായി,
തങ്ങളുടെ പാപങ്ങളെ ഏറ്റു പറഞ്ഞു, യൎദ്ദനിൽ അവനാൽ ൬
സ്നാനം ഏറ്റുകൊണ്ടു; അവന്റെ സ്നാനത്തിന്നായി പറീശർ ൭
ചദൂക്യർ (ഈ മതക്കാർ) പലരും വരുന്നതു കണ്ടാറെ അവൻ
അവരോടു പറഞ്ഞു: അണലിസന്തതികളെ! ഭാവികോപത്തിൽ
നിന്നു മണ്ടിപ്പോകുന്ന പ്രകാരം നിങ്ങൾക്കു ആർ കാണിച്ചു?
എന്നാൽ മാനസാന്തരത്തിന്നു യോഗ്യമായ ഫലത്തെ ഉണ്ടാ ൮
ക്കുവിൻ. അബ്രഹാം ഞങ്ങൾക്കു പിതാവായിട്ടുണ്ടു എന്നുള്ളം കൊ ൯
ണ്ടു പറവാൻ തോന്നരുതെ! അബ്രഹാമിന്നു ഈ കല്ലുകളിൽ
നിന്നു മക്കളെ പുറപ്പെടീപ്പാൻ ദൈവത്തിന്നു കഴിയുമല്ലൊ
എന്നു ഞാൻ നിങ്ങളോടു പറയുന്നു. എങ്കിലും ഇപ്പോൾ തന്നെ ൰
കോടാലി മരങ്ങളുടെ ചുവട്ടിന്നു വെച്ചു കിടക്കുന്നു, നല്ല ഫലം
ഉണ്ടാക്കാത്ത മരം എല്ലാം വെട്ടപ്പെട്ടു തീയിൽ ഇടപ്പെടുന്നുണ്ടു.
ഞാൻ നിങ്ങളെ മാനസാന്തരത്തിന്നായി വെള്ളത്തിലെ സ്നാ ൰൧
നം ഏല്പിക്കുന്നുള്ളു, എന്റെ പിന്നാലെ വരുന്നവനൊ എ
ന്നെക്കാൾ ഊക്കേറിയവൻ; അവന്റെ ചെരിപ്പുകളെ ചുമപ്പാ
നും ഞാൻ പാത്രമല്ല; ആയവൻ നിങ്ങളെ വിശുദ്ധാത്മാവിലും
തീയിലും സ്നാനം ഏല്പിക്കും. അവന്നു ചെറുമുറം കയ്യിലുണ്ടായിട്ടു ൰൨

തന്റെ കളത്തെ തീരെ വെടിപ്പാക്കും തന്റെ കോതമ്പിനെ കള
പ്പുരയിൽ കൂട്ടിവെക്കയും പതിരിനെ കെടാത്ത തീയിൽ ചുട്ടുകള
കയും ചെയ്യും.
൧൩ അപ്പൊൾ യേശു യോഹനാനാൽ സ്നാനപ്പെടുവാൻ ഗ
ലീലയിൽനിന്നു യൎദ്ദൻകരെ അവന്റെ അടുക്കൽ വരുന്നു.
൧൪ ആയവനെ യോഹനാൻ ചെറുത്തു: നിന്നാൽ സ്നാനപ്പെടു
വാൻ എനിക്ക ആവശ്യം ഉണ്ടു, പിന്നെ നീ എന്റെ അടു
൧൫ ക്കെ വരുന്നുവൊ എന്നു പറഞ്ഞതിന്നു: ഈ ഒരിക്കൽ സമ്മ
തിക്ക ഇപ്രകാരം സകല നീതിയെയും പൂരിക്കുന്നതത്രെ നമുക്ക
ഉചിതമാകുന്നു എന്നുത്തരം പറഞ്ഞാറെ അവനെ സമ്മതിച്ചു.
൧൬ യേശു സ്നാനം ഏറ്റ ഉടനെ വെള്ളത്തിൽനിന്നു കരേറി വന്ന
പ്പൊൾ കണ്ടാലും വാനങ്ങൾ അവനു തുറന്നു അവൻ ദേവാ
ത്മാവു പ്രാവു പോലെ ഇറങ്ങി അവന്മെൽ വരുന്നതും കണ്ടു.
൧൭ പെട്ടന്നു വാനങ്ങളിൽ നിന്ന ഒരു ശബ്ദം: ഇവൻ എന്റെ
പ്രിയ പുത്രൻ (സങ്കീ. ൨, ൭.) അവങ്കൽ ഞാൻ പ്രസാദിച്ചു
(യശ. ൪൨, ൧) എന്നു ഉണ്ടാകയും ചെയ്തു.

## ൪. അദ്ധ്യായം.

യേശുവിന്റെ പരീക്ഷയും, (൧൨) ഗലീലയിൽ വേലയുടെ ആരംഭവും [മാ. ൧. ലൂ. ൪.], (൧൮) നാലു ശിഷ്യരെ വിളിച്ചതു [മാ. ൧. ലൂ. ൫.], (൨൩) വേലയുടെ വിവരം.

൧ അപ്പൊൾ യേശു പിശാചിനാൽ പരീക്ഷിക്കപ്പെടുവാനാ
൨ യി ആത്മാവിനാൽ മരുഭൂമിയിൽ മേലൊട്ടു നടത്തപ്പെട്ടു. ൪൦
൩ പകലും ൪൦ രാവും ഉപവസിച്ചു ശേഷം വിശന്നപ്പൊൾ, പരീ
ക്ഷകൻ അണഞ്ഞു വന്നു: നീ ദൈവപുത്രനായാൽ ഈ കല്ലു
൪ കൾ അപ്പങ്ങളായി ചമവാൻ ചൊല്ലുക എന്നു പറഞ്ഞു. അ
വനും ഉത്തരം പറഞ്ഞിതു (൫മൊ. ൮, ൩.) മനുഷ്യൻ അപ്പ
ത്താൽ തന്നെ അല്ല ദൈവവായൂടെ വരുന്ന സകല വചന
൫ ത്താലത്രെ ജീവിക്കും എന്ന എഴുതി കിടക്കുന്നു. പിന്നെ പിശാ
ച അവനെ വിശുദ്ധനഗരത്തിൽ കൊണ്ടുപോയി ദൈവാല
യത്തിന്റെ അഗ്രത്തിന്മേൽ നിറുത്തി അവനൊടു പറഞ്ഞു:
൬ നീ ദേവപുത്രനായാൽ താഴൊട്ടു ചാടുക (സങ്കീ. ൯൧, ൧൧) നി
ന്നെ ചൊല്ലി (അവൻ) സ്വദൂതന്മാരൊടു കല്പിക്കും, അവരും നി
ന്നെ കാലു കല്ലിനൊടു തട്ടാതവണ്ണം കൈകളിൽ താങ്ങിക്കൊള്ളും

എന്ന എഴുതിക്കിടക്കുന്നുവല്ലൊ. യേശു അവനോടു പറഞ്ഞു ൭
(൫ മോ. ൬, ൧൬.) നിന്റെ ദൈവമായ യഹൊവയെ പരീ
ക്ഷിക്കൊല്ലാ എന്നും (കൂടെ) എഴുതിയിരിക്കുന്നു. പിന്നെയും ൮
പിശാച് അവനെ ഏററം ഉയൎന്നമലമെൽ കൂട്ടിക്കൊണ്ടു വെ
ച്ചു ലോകത്തിലെ സൎവ്വരാജ്യങ്ങളെയും അവററിൻ തേജസ്സി
നെയും കാണിച്ച് അവനൊട് പറയുന്നു: ഇവ ഒക്കെയും നി ൯
ണക്കു തരാം എന്നെ കുമ്പിട്ടു വീണുവെങ്കിൽ. എന്നാറെ യേ ൧൦
ശു അവനൊടു പറയുന്നു: സാത്താനെ എന്നെ വിട്ടു വാങ്ങി
പോക! (൫ മോ. ൬, ൧൩.) നിന്റെ ദൈവമായ യഹൊവയെ
കുമ്പിട്ട് അവനെ മാത്രം ഉപാസിക്ക എന്ന് എഴുതിയിരിക്കുന്നു
വല്ലൊ. അന്നു പിശാച് അവനെ വിട്ടുപോയി പെട്ടന്നു ദൂത ൧൧
ന്മാർ എത്തി അവനെ ശുശ്രൂഷിക്കയും ചെയ്തു.

യോഹനാൻ തടവിൽ ഏല്പിക്കപ്പെട്ടതു കേട്ടാറെ (യേശു) ൧൨
ഗലീലക്കു വാങ്ങിചെന്നു; നചരത്തെ വിട്ടു ജബുലൂൻ നപ്ത ൧൩
ലി അതിരുകളിൽ കടല്ക്കരെയുള്ള കഫൎന്നഹൂമിൽ വന്നു പാൎത്തു.
ജബുലൂൻ ദേശവും നപ്തലി ദേശവും യൎദ്ദനക്കരെ കടലിന്റെ ൧൪
മാൎഗ്ഗത്തിലും ജാതികളുള്ള ഗലീല തന്നെ. ഇരുട്ടിൽ ഇരിക്കുന്ന ജ ൧൫
നം മഹാ പ്രകാശത്തെ കണ്ടു മരണനിഴലിൻ നാട്ടിൽ ഇരിക്കു
ന്നവൎക്കു വെളിച്ചം ഉദിക്കയും ചെയ്തു. എന്നു യശയ്യാ പ്രവാചക ൧൬
നുമുഖേന (൯, ൧൩. ൯, ൧.) മൊഴിഞ്ഞതു നിവൃത്തിയാവാൻ സം
ഗതി വരികയും ചെയ്തു. അന്നു മുതൽ യേശു സ്വൎഗ്ഗരാജ്യം സ ൧൭
മീപിച്ചിരിക്കയാൽ മാനസാന്തരപ്പെടുവിൻ (൩, ൨.) എന്നു ഘോ
ഷിച്ചു പറവാൻ തുടങ്ങി.

പിന്നെ ഗലീലക്കടല്പുറത്തു നടക്കുമ്പൊൾ പെത്രൻ (പാറ) ൧൮
എന്ന പേരുള്ള ശിമൊൻ അവന്റെ കൂടപ്പിറന്ന അന്ത്രെയാ
ഇങ്ങിനെ രണ്ടു സഹോദരന്മാർ മീൻ പിടിക്കാരായി കടലിൽ
വലവീശുന്നതിനെ കണ്ടു. എന്റെ പിന്നാലെ വരുവിൻ, എ ൧൯
ന്നാൽ നിങ്ങളെ മനുഷ്യപിടിക്കാരാക്കാം എന്ന് അവരൊടു പറ
യുന്നു. ഉടനെ അവർ വലകളെ വിട്ടെച്ചു അവന്റെ പിന്നാ ൨൦
ലെ നടന്നു. അവിടെ നിന്നു അപ്പുറം ചെന്നാറെ ജബെദിയു ൨൧
ടെ മകനായ യാക്കൊബ് അവന്റെ കൂടപ്പിറന്ന യോഹനാ
ൻ ഇങ്ങിനെ വേറെ രണ്ടു സഹോദരന്മാർ പടകിൽ ഇരുന്നു
അച്ഛനായ ജബെദിയൊട് ഒന്നിച്ചു തങ്ങളുടെ വലകളെ നന്നാ
ക്കുന്നത് കണ്ടിട്ട് അവരെയും വിളിച്ചു. അവരും ഉടനെ പട ൨൨

കിനെയും സ്വപിതാവിനെയും വിട്ട് അവനെ പിന്തുടൎന്നു
പോന്നു.
൨൩ പിന്നെ യേശു ഗലീലയിൽ ഒക്കയും ചുറ്റിനടന്നു അവ
രുടെ പള്ളികളിൽ ഉപദേശിച്ചും രാജ്യത്തിൻ സുവിശേഷത്തെ
ഘോഷിച്ചും ജനത്തിൽ സകല വ്യാധിയെയും എല്ലാ ഊനത്തെ
൨൪ യും പൊറുപ്പിച്ചു കൊണ്ടിരുന്നു. അവന്റെ ശ്രുതി സുറിയ
എങ്ങും പരന്നിട്ടു നാനാ വ്യാധികളാലും ബാധകളാലും വലയു
ന്നവർ ഭൂതഗ്രസ്തർ, ചന്ദ്രരോഗികൾ, പക്ഷവാതക്കാർ ഇങ്ങി
നെ ദുസ്ഥന്മാരെ എല്ലാവരെയും അവന്റെ അടുക്കൽ കൊണ്ടു
൨൫ വന്നു അവനും അവരെ സ്വസ്ഥമാക്കി. ഗലീല ദശപുരി യരു
ശലെം യഹൂദ യൎദ്ദന്നക്കരെ എന്നുള്ള ദേശങ്ങളിൽ നിന്നു വ
ളരെ പുരുഷാരങ്ങൾ അവന്റെ വഴിയെ നടക്കയും ചെയ്തു.

## ൫. അദ്ധ്യായം.

(—൭ അ. മലപ്രസംഗം) ദൈവരാജ്യത്തിലെ സാധുക്കളുടെ ഭാഗ്യവും [ലൂ. ൬, ൨൦.], (൧൩) വൈശിഷ്ട്യവും, (൧൭) ഈ രാജ്യത്തിനാൽ ധൎമ്മശാസ്ത്രത്തിന്നു നിവൃത്തി വരുന്നതും.

൧ പിന്നെ സമൂഹങ്ങളെ കണ്ടാറെ മലമെൽ കരേറി ഇരുന്നു
൨ കൊണ്ടപ്പൊൾ അവന്റെ ശിഷ്യന്മാർ അണഞ്ഞു വന്നു. അ
൩ വനും വായി തുറന്നു അവരെ ഉപദേശിച്ചതാവിത്: ആത്മാ
വിൽ ദരിദ്രരായവർ ധന്യർ: സ്വൎഗ്ഗരാജ്യം അവൎക്കുള്ളതു സത്യം.
൪ ഖേദിക്കുന്നവർ ധന്യർ: അവരല്ലൊ ആശ്വസിക്കപ്പെടും. സൌ
൫ മ്യതയുള്ളവർ ധന്യർ: അവരല്ലൊ ഭൂമിയെ അടക്കും (സങ്കീ.
൬ ൩൭, ൧൧) നീതിക്കായി വിശന്നുദാഹിക്കുന്നവർ ധന്യർ: അ
൭ വർ തൃപ്തരാകും. കനിവുള്ളവർ ധന്യർ: അവൎക്കു കനിവു ലഭിക്കും.
൮ ഹൃദയശുദ്ധിയുള്ളവർ ധന്യർ: അവർ ദൈവത്തെ കാണും. സ
൯ മാധാനം ഉണ്ടാക്കുന്നവർ ധന്യർ: അവർ ദൈവപുത്രർ എന്നു
൧൦ വിളിക്കപ്പെടും. നീതിനിമിത്തം ഹിംസ അനുഭവിച്ചവർ ധന്യർ:
൧൧ സ്വൎഗ്ഗരാജ്യം അവൎക്കുള്ളതു; എന്മൂലം നിങ്ങളെ പഴിച്ചു ഹിംസി
ച്ചു കളവായി നിങ്ങളെ കൊണ്ട് എല്ലാ തിന്മയും പറഞ്ഞു പോ
൧൨ യാൽ നിങ്ങൾ ധന്യരത്രെ. വാനങ്ങളിൽ നിങ്ങളുടെ പ്രതിഫലം
വലുതാക കൊണ്ടു സന്തോഷിച്ചുല്ലസിപ്പിൻ: നിങ്ങൾക്കു മുമ്പെ
യുള്ള പ്രവാചകന്മാരെയും അപ്രകാരം തന്നെ ഹിംസിച്ചിട്ടു
൧൩ ണ്ടല്ലൊ. നിങ്ങൾ ഭൂമിയുടെ ഉപ്പാകുന്നു, ഉപ്പു താനെ രസമി

ല്ലാതെപോയാൽ (അതിന്) ഏതിനാൽ രസം കൂട്ടേണ്ടതു? പുറ
ത്തുകളഞ്ഞു മനുഷ്യരെകൊണ്ടു ചവിട്ടിപ്പാനല്ലാതെ മറ്റൊന്നി
ന്നും ഇനി കൊള്ളാവതല്ല. നിങ്ങൾ ലോകത്തിന്റെ വെളിച്ച ൧൪
മാകുന്നു, മലമെൽ കിടക്കുന്ന പട്ടണം മറഞ്ഞിരുന്നു കൂടാ. വി ൧൫
ളക്കിനെ കത്തിച്ചു പറയിങ്കീഴെ ഇടുവാറുമില്ല തണ്ടിന്മേൽ ഇട്ടാ
ലത്രെ വീട്ടിലുള്ളവൎക്ക് എല്ലാം വിളങ്ങുന്നു. അപ്രകാരം നിങ്ങ ൧൬
ളുടെ വെളിച്ചം മനുഷ്യൎക്ക് മുമ്പിൽ വിളങ്ങീട്ടു അവർ നിങ്ങളുടെ
നല്ല ക്രിയകളെ കണ്ടു സ്വൎഗ്ഗസ്ഥനായ നിങ്ങളുടെ പിതാവെ
മഹത്വീകരിപ്പാൻ സംഗതി വരുത്തുവിൻ.

ഞാൻ ധൎമ്മവെപ്പിനെ എങ്കിലും പ്രവാചകരെ എങ്കിലും ൧൭
നീക്കെണ്ടതിന്നു വന്നു എന്നു നിരൂപിക്കെണ്ടാ; നീക്കമല്ല പൂ
ൎത്തിവരുത്തുവാനത്രെ ഞാൻ വന്നതു. ആമെൻ ഞാൻ നിങ്ങ ൧൮
ളോടു പറയുന്നിതു: സ്വൎഗ്ഗവും ഭൂമിയും ഒഴിഞ്ഞു പോകുംവരെ ധ
ൎമ്മവെപ്പ് ഒക്കയും ചെയ്തു തീരുവോളവും അതിൽ ഒരു വള്ളി
എങ്കിലും പുള്ളി എങ്കിലും ഒഴിഞ്ഞു പോകയില്ല. ആകയാൽ ഈ ൧൯
കല്പനകളിൽ ഏററം ചെറുതായിട്ടുള്ളത് ഒന്നിനെ എങ്കിലും ആ
രാനും നീക്കുകയും മനുഷ്യരെ അപ്രകാരം പഠിപ്പിക്കയും ചെ
യ്താൽ, അവൻ സ്വൎഗ്ഗരാജ്യത്തിൽ ഏററം ചെറിയവനെന്നു
വിളിക്കപ്പെടും; ആരാനും അവ ചെയ്തു പഠിപ്പിച്ചു എങ്കിൽ സ്വ
ൎഗ്ഗരാജ്യത്തിൽ വലിയവനെന്നു വിളിക്കപ്പെടും. എങ്ങിനെ എ ൨൦
ന്നാൽ നിങ്ങളുടെ നീതി, ശാസ്ത്രികൾ പറീശർ എന്നവരുടെ
തിൽ ഏറെ വഴിഞ്ഞില്ല എങ്കിൽ നിങ്ങൾ സ്വൎഗ്ഗരാജ്യത്തിൽ കട
ക്കയില്ല നിശ്ചയം എന്നു ഞാൻ നിങ്ങളോടു പറയുന്നു. (൨ മൊ.
൨൦, ൧൩.) നീ കുലചെയ്യരുത് എന്നും, ആരാനും കൊന്നാൽ ൨൧
ന്യായവിധിക്കു ഹേതുവാകും എന്നും പൂൎവ്വന്മാരൊടു മൊഴിഞ്ഞ
പ്രകാരം നിങ്ങൾ കേട്ടുവല്ലൊ! ഞാനോ നിങ്ങളോടു പറയുന്നി ൨൨
തു: തന്റെ സഹോദരനോടു (വെറുതെ) കോപിക്കുന്നവനെല്ലാം
ന്യായവിധിക്കു ഹേതുവാകും; സഹോദരനോടു (നിസ്സാര) റക്കാ
എന്നു പറഞ്ഞാലൊ (സ്യുനെദ്രിയം എന്ന) ന്യായാധിപസംഘ
ത്തിന്നു ഹേതുവാകും; മൂഢ എന്നു പറഞ്ഞു എങ്കിലൊ അഗ്നി
നരകത്തിന്നു ഹേതുവാകും. അതുകൊണ്ടു നിന്റെ വഴിപാടി ൨൩
നെ ബലിപീഠത്തോട് അടുപ്പിക്കുമ്പോൾ നിന്റെ നേരെ സ
ഹോദരന്നു വല്ലതും ഉണ്ടെന്നു അവിടെ ഓൎമ്മ വന്നാൽ—നി
ന്റെ വഴിപാടിനെ അങ്ങു ബലിപീഠത്തിൻമുമ്പിൽ ഇട്ടേച്ചു, ൨൪

ഒന്നാമത് പോയി സഹോദരനോടു നിരന്നു കൊൾ്ക; പിന്നെ
൨൫ വന്നു നിന്റെ വഴിപാടിനെ കഴിക്ക. നിന്റെ പ്രതിയോഗി
യോടു വഴിയിൽ വെച്ചിരിക്കുംതോറും അവനോട് ഇണങ്ങുവാ
൨൬ ൻ വിരയുക. അല്ലാഞ്ഞാൽ പ്രതിയോഗി നിന്നെ ന്യായാധി
പനിലും ന്യായാധിപൻ സേവകനിലും ഏല്പിച്ചിട്ടു നീ തടവിൽ
ആക്കപ്പെട്ടും; ഒടുക്കത്തെ കാശു വരെയും കൊടുത്തു തീരുവോളം
അവിടെനിന്നു പുറത്തു വരികയില്ല; ആമെൻ എന്നു ഞാൻ
൨൭ നിന്നോടു പറയുന്നു. (൨ മൊ. ൨൦, ൧൪.) നീ വ്യഭിചരിക്കരുത്
൨൮ എന്നു മൊഴിഞ്ഞ പ്രകാരം കേട്ടുവല്ലൊ. ഞാനോ നിങ്ങളോട്
പറയുന്നിതു: സ്ത്രീയെ മോഹിക്കേണ്ടതിന്നു നോക്കുന്നവനെ
൨൯ ല്ലാം ഹൃദയം കൊണ്ട് അവളോടു വ്യഭിചരിച്ചുപോയി. എന്നാൽ
നിണക്കു വലങ്കണ്ണ് ഇടച്ചൽ വരുത്തിയാൽ അതിനെ ചൂ
ന്നെടുത്തു തള്ളിക്കളക; നിന്റെ അവയവങ്ങളിൽ ഒന്നു നശി
ച്ചിട്ടും ശരീരം മുഴുവൻ നരകത്തിൽ തള്ളപ്പെടാഞ്ഞാൽ നിണക്കു
൩൦ പ്രയോജനമത്രെ. പിന്നെ വലങ്കൈ നിണക്ക് ഇടച്ചൽ വരു
ത്തിയാൽ അതിനെ വെട്ടി തള്ളിക്കളക; നിന്റെ അവയവങ്ങ
ളിൽ ഒന്നു നശിച്ചിട്ടും ശരീരം മുഴുവൻ നരകത്തിൽ പോകാ
൩൧ ഞ്ഞാൽ നിണക്കു പ്രയോജനമത്രെ. (൫ മൊ. ൨൪, ൧) ഒരുവൻ
തന്റെ ഭാൎയ്യയെ ഉപേക്ഷിച്ചാൽ അവൾക്ക് ഉപേക്ഷണച്ചീട്ടു
൩൨ കൊടുക്കുക എന്നു മൊഴിഞ്ഞതും ഉണ്ടല്ലൊ. ഞാനൊ നിങ്ങളൊ
ട് പറയുന്നിതു: പുലയാട്ടിന്റെ സംഗതിക്കല്ലാതെ ആരാനും ത
ന്റെ ഭാൎയ്യയെ ഉപേക്ഷിച്ചാൽ അവളെ വ്യഭിചരിക്കുമാറാക്കു
ന്നു; ഉപേക്ഷിച്ചവളെ ആരാനും കെട്ടിയാൽ വ്യഭിചരിക്കുന്നു
൩൩ ണ്ടു. പിന്നെ (൩ മൊ. ൧൯, ൧൨) നീ കള്ളസ്സത്യം ചെയ്യരുത്
എന്നും (൫ മൊ. ൨൩, ൨൩.) കൎത്താവിന്നു സത്യം ചെയ്തവറെ
നീ ഒപ്പിക്കേണം എന്നും പൂൎവ്വന്മാരോടു മൊഴിഞ്ഞ പ്രകാരം നി
൩൪ ങ്ങളും കേട്ടുവല്ലൊ. ഞാനോ നിങ്ങളോടു പറയുന്നിതു: ഒട്ടും
ആണയിടരുത്; സ്വൎഗ്ഗത്താണ അരുത്; ആയതല്ലൊ ദൈവ
ത്തിന്റെ സിംഹാസനം; ഭൂമിയാണയും അരുത്; അത് അവ
൩൫ ന്റെ പാദങ്ങൾക്ക് പീഠം അത്രെ (യശ. ൬൬, ൧) യരുശലെമാ
ണയും അരുത്; അത് മഹാരാജാവിന്റെ നഗരമല്ലൊ (സങ്കീ.
൩൬ ൪൮, ൩.) നിന്തലയാണയും അരുത്; ഒരു രോമത്തെയും കറുപ്പി
൩൭ പ്പാനും വെളുപ്പിപ്പാനും നിണക്ക് കഴിയുന്നില്ലല്ലൊ. നിങ്ങളുടെ
വാക്ക് അതെ അതെ എന്നും ഇല്ല ഇല്ല എന്നും ആയിരിക്ക;

ഇവററിന്നു മീതെയുള്ളതു ദുഷ്ടനിൽ നിന്നാകുന്നു. (൨ മൊ. ൩൮
൨൧, ൨൪.) കണ്ണിന്നു പകരം കണ്ണും, പല്ലിന്നു പകരം പല്ലും
എന്നു മൊഴിഞ്ഞ പ്രകാരം നിങ്ങൾ കേട്ടുവല്ലൊ. ഞാനോ നി ൩൯
ങ്ങളോടു പറയുന്നിതു: ദുഷ്ടനോട് എതിരിടായ്വിൻ: നിന്നെ വല
ത്തെ കവിൾക്കു കമക്കുന്നവന്നു മറെറതിനേയും തിരിച്ചു കൊടുക്ക.
നിന്നോടു വ്യവഹരിപ്പാനും നിന്റെ വസ്ത്രത്തെ എടുപ്പാനും ൪൦
ഇച്ശിക്കുന്നവന്നു (൨ മൊ. ൨൨, ൨൬.) പുതെപ്പിനെയും വിടുക.
ഒരു നാഴിക വഴി പോവാൻ (രാജനാമം ചൊല്ലി) നിന്നെ നി ൪൧
ർബ്ബന്ധിക്കുന്നവനോടു രണ്ടും നടക്ക. നിന്നോടു യാചിക്കു ൪൨
ന്നവന്നു കൊടുക്ക, വായിപ്പവാങ്ങുവാൻ ഇച്ശിക്കുന്നവനെ
വിട്ടു, മാറൊല്ല (൨ മൊ. ൨൨, ൨൫.) (൩ മൊ. ൧൯, ൧൮.) നിന്റെ ൪൩
കൂട്ടുകാരനെ സ്നേഹിക്ക എന്നും നിന്റെ ശത്രുവെ പകെക്ക
എന്നും മൊഴിഞ്ഞ പ്രകാരം നിങ്ങൾ കേട്ടുവല്ലൊ. ഞാനോ നി ൪൪
ങ്ങളോട് പറയുന്നിതു: നിങ്ങളുടെ ശത്രുക്കളെ സ്നേഹിപ്പിൻ;
നിങ്ങളെ ശപിക്കുന്നവരെ അനുഗ്രഹിപ്പിൻ; നിങ്ങളെ പകെ
ക്കുന്നവരിൽ നന്മചെയ്വിൻ; നിങ്ങളെ വലെക്കുന്നവൎക്കും ഹിം
സിക്കുന്നവൎക്കും വേണ്ടി പ്രാൎത്ഥിക്കയും ചെയ്വിൻ. സ്വൎഗ്ഗ ൪൫
സ്ഥനായ നിങ്ങളുടെ പിതാവിന്നു പുത്രരായി വരേണ്ടതിന്നത്രെ,
ആയവൻ ദുഷ്ടരിലും നല്ലവരിലും തന്റെ സൂൎയ്യനെ ഉദിപ്പി
ക്കയും, നീതിമാന്മാരിലും നീതികെട്ടവരിലും വൎഷിക്കയും അല്ലൊ
ചെയ്യുന്നു. എങ്ങിനെ എന്നാൽ നിങ്ങളെ സ്നേഹിക്കുന്നവരെ ൪൬
സ്നേഹിച്ചാൽ എന്തു പ്രതിഫലം ഉള്ളു? ചുങ്കക്കാരും അതു തന്നെ
ചെയ്യുന്നില്ലയൊ? പിന്നെ നിങ്ങളുടെ സഹോദരന്മാരെ മാത്രം ൪൭
വന്ദിച്ചാൽ എന്ത് അതിശയം ചെയ്യുന്നു? ജാതികളും അവ്വണ്ണം
ചെയ്യുന്നില്ലയൊ? ആകയാൽ നിങ്ങളുടെ സ്വൎഗ്ഗീയപിതാവ് ൪൮
തികവുള്ളവനാകുമ്പോലെ തികവുള്ളവർ ആയിരിപ്പിൻ.

## ൬. അദ്ധ്യായം.

ഭിക്ഷാദാനം, (൫) പ്രാൎത്ഥന [ലൂ. ൧൧.], (൧൬) ഉപവാസം ഇവററെ ദൈവത്തിന്നായി ചെയ്യെണ്ടതു, (൧൯) പ്രപഞ്ചസക്തിയും സ്വൎഗ്ഗരാജ്യത്തിലെ ഏകാഗ്രചിന്തയും [ലൂ. ൧൨, ൨൨ ൧൧, ൩൪.]

മനുഷ്യരാൽ കാണപ്പെടെണ്ടതിന്നു നിങ്ങളുടെ നീതിയെ അ ൧
വൎക്കു മുമ്പാകെ ചെയ്യാതിരിപ്പാൻ സൂക്ഷിപ്പിൻ! അല്ലാഞ്ഞാ
ൽ സ്വൎഗ്ഗസ്ഥനായ നിങ്ങളുടെ പിതാവിൽ നിന്നു നിങ്ങൾക്കു

൨ പ്രതിഫലം ഉണ്ടാകയില്ല. എന്നാൽ ഭിക്ഷകൊടുക്കുമ്പോൾ വേ
ഷധാരികൾ മനുഷ്യരോടു തേജസ്സു ലഭിപ്പാൻ പള്ളികളിലും വീ
ഥികളിലും ചെയ്യുന്നത് പോലെ നിന്റെ മുമ്പിൽ കാഹളം ഊതൊ
ല്ല; ആമെൻ ഞാൻ നിങ്ങളോടു പറയുന്നിതു: അവൎക്ക പ്രതി
൩ ഫലം കിട്ടിപ്പോയി. നീയോ ഭിക്ഷകൊടുക്കുമ്പോൾ നിന്റെ വ
ലത്തെക്കൈ ചെയ്യുന്നത് എന്ത് എന്ന് ഇടങ്കൈ അറിയാതിരി
൪ ക്ക. ഇങ്ങിനെ നിന്റെ ഭിക്ഷാദാനം രഹസ്യത്തിൽ ആയിരിക്ക
ക; രഹസ്യത്തിൽ കാണുന്ന നിന്റെ പിതാവ് താൻ പരസ്യ
൫ ത്തിൽ നിണക്കു പകരം തരും. പിന്നെ നിങ്ങൾ പ്രാൎത്ഥിക്കു
മ്പോൾ വേഷധാരികളെ പോലെ ആകൊല്ലാ! ആയവർ മനു
ഷ്യൎക്ക വിളങ്ങേണ്ടതിന്നു പള്ളികളിലും തെരുക്കോണുകളിലും നി
ന്നുകൊണ്ടു പ്രാൎത്ഥിപ്പാൻ ഇഷ്ടപ്പെടുന്നു; ആമെൻ ഞാൻ
൬ നിങ്ങളോടു പറയുന്നിതു: അവൎക്ക പ്രതിഫലം കിട്ടിപ്പോയി. നീ
യോ പ്രാൎത്ഥിക്കുമ്പൊൾ നിന്റെ മുറിയിൽ കടന്നു വാതിൽ അ
ടെച്ചു രഹസ്യത്തിലുള്ള നിന്റെ പിതാവിനോടു പ്രാൎത്ഥിക്ക;
രഹസ്യത്തിൽ കാണുന്ന നിന്റെ പിതാവ് പരസ്യത്തിൽ നി
൭ ണക്ക് പകരം തരും. പിന്നെ നിങ്ങൾ പ്രാൎത്ഥിക്കയിൽ ജാതി
കളെ പോലെ ജപജല്പനം അരുതു; തങ്ങളുടെ അതിഭാഷണ
൮ ത്താൽ കേൾക്കപ്പെടും എന്ന് അവൎക്ക തോന്നുന്നുവല്ലൊ. ആക
യാൽ അവരോടു തുല്യരാകരുതെ; നിങ്ങൾക്കാവശ്യമുള്ളവ യാചി
൯ ക്കും മുമ്പെ നിങ്ങളുടെ പിതാവിന്നു ബോധിച്ചുവല്ലൊ. അതുകൊ
ണ്ട് നിങ്ങൾ ഇവ്വണ്ണം പ്രാൎത്ഥിപ്പിൻ: സ്വൎഗ്ഗസ്ഥനായ ഞ
ങ്ങളുടെ പിതാവെ! നിന്റെ നാമം വിശുദ്ധീകരിക്കപ്പെടേണമെ.
൧൦ (യശ. ൨൯, ൨൩.) നിന്റെ രാജ്യം വരേണമെ, നിന്റെ ഇ
൧൧ ഷ്ടം സ്വൎഗ്ഗത്തിലെ പോലെ ഭൂമിയിലും നടക്കേണമെ. ഞങ്ങ
൧൨ ൾക്കു വേണ്ടുന്ന അപ്പം ഇന്നു തരേണമെ. ഞങ്ങളുടെ കടക്കാ
ൎക്ക ഞങ്ങളും വിടുന്നതു പോലെ ഞങ്ങളുടെ കടങ്ങളെ വിട്ടു ത
൧൩ രേണമെ. ഞങ്ങളെ പരീക്ഷയിൽ കടത്താതെ ദോഷത്തിൽനി
ന്നു ഞങ്ങളെ ഉദ്ധരിക്കേണമെ, (൧ നാള. ൨൯, ൧൧) രാജ്യവും
ശക്തിയും തേജസ്സും യുഗാദികളിലും നിണക്കല്ലൊ ആകുന്നു,
൧൪ ആമെൻ. എങ്ങിനെ എന്നാൽ നിങ്ങൾ മനുഷ്യരോട് അവരു
ടെ പിഴകളെ ക്ഷമിച്ചു വിട്ടാൽ സ്വൎഗ്ഗസ്ഥനായ നിങ്ങളുടെ പി
൧൫ താവ് നിങ്ങൾക്കും വിടും. മനുഷ്യൎക്ക പിഴകളെവിടാഞ്ഞാലൊ നി
ങ്ങളുടെ പിതാവ് നിങ്ങളുടെ പിഴകളെ വിടുകയും ഇല്ല.

പിന്നെ നിങ്ങൾ ഉപവസിക്കുമ്പോൾ വേഷധാരികളെ ൧൬
പോലെ മുഷിഞ്ഞ മുഖം എടുക്കരുത്; ആയവർ മനുഷ്യൎക്ക
ഉപവാസികൾ എന്നു വിളങ്ങേണ്ടതിന്നു തങ്ങളുടെ മുഖങ്ങളെ
വാട്ടികളയുന്നു; ആമെൻ ഞാൻ നിങ്ങളോടു പറയുന്നിതു: അ
വൎക്ക പ്രതിഫലം കിട്ടിപ്പോയി. നീയൊ ഉപവസിക്കയിൽ ൧൭
മനുഷ്യൎക്കല്ല രഹസ്യത്തിലെ നിന്റെ പിതാവിന്നത്രെ ഉപവാ
സം തെളിയെണ്ടതിന്നു തലെക്ക തേച്ചു മുഖം കഴുകികൊൾ്ക.
എന്നാൽ രഹസ്യത്തിൽ കാണുന്ന നിന്റെ പിതാവ് പരസ്യ ൧൮
ത്തിൽ നിണക്കു പകരം നല്കും.

പുഴുവും പുപ്പും കെടുക്കയും കള്ളന്മാർ തുരന്നു കക്കുകയും ൧൯
ചെയ്യുന്ന ഈ ഭൂമിമേൽ നിങ്ങൾക്കു നിക്ഷേപങ്ങളെ സ്വരൂ
പിക്കാതെ — പുഴുവും പുപ്പും കെടുക്കാതെയും കള്ളന്മാർ തുരന്നു ൨൦
കക്കാതെയും ഇരിക്കുന്ന സ്വൎഗ്ഗത്തിലത്രെ നിങ്ങൾക്കു നിക്ഷേ
പങ്ങളെ സ്വരൂപിച്ചു കൊൾ്വിൻ. കാരണം നിങ്ങളുടെ നിക്ഷേ ൨൧
പം എവിടെ അവിടെ നിങ്ങളുടെ ഹൃദയവും ആകും. ശരീരത്തി ൨൨
ന്റെ വിളക്കു കണ്ണു തന്നെ; എന്നാൽ നിന്റെ കണ്ണ് ഏകാ
ഗ്രമായാൽ നിന്റെ ശരീരം എല്ലാം പ്രകാശിതമായിരിക്കും. നി ൨൩
ന്റെ കണ്ണു വിടക്കാകുന്നുവെങ്കിൽ നിന്റെ ശരീരം എല്ലാം അ
ന്ധകാരസ്ഥമായിരിക്കും; എന്നാൽ നിന്നിലുള്ള വെളിച്ചം തന്നെ
ഇരുട്ടായാൽ ആ ഇരുട്ടു എത്ര വലിയത്? രണ്ടു യജമാനന്മാരെ ൨൪
സേവിപ്പാൻ ആൎക്കും കഴികയില്ല; ചെയ്താൽ ഒരുവനെ പകെ
ച്ചു, മറ്റവനെ സ്നേഹിക്കും, അല്ലെങ്കിൽ ഒരുത്തനെ മുറുക പിടി
ച്ചു മറ്റവനെ നിന്ദിക്കും; നിങ്ങൾക്കു ദൈവത്തെയും (ധനമാ
കുന്ന) മാമൊനെയും സേവിച്ചു കൂടാ. അതുകൊണ്ടു ഞാൻ നി ൨൫
ങ്ങളോടു പറയുന്നിതു: എന്തു തിന്നും എന്തു കുടിക്കും എന്നു നിങ്ങ
ളുടെ പ്രാണന്നായ്ക്കൊണ്ടും, എന്തുടുക്കും എന്നു ശരീരത്തിന്നായും
ചിന്തപ്പെടരുതു; ആഹാരത്തെക്കാൾ പ്രാണനും ഉടുപ്പിനെ
ക്കാൾ ശരീരവും ഏറെ വലുതല്ലൊ! വാനത്തിലെ പറജാതികളെ ൨൬
നോക്കുവിൻ! അവ വിതക്കാതെയും കൊയ്യാതെയും പാണ്ടിശാ
ലകളിൽ കൂട്ടിവെക്കാതെയും ഇരിക്കുന്നു, എന്നിട്ടും സ്വൎഗ്ഗസ്ഥ
നായ നിങ്ങളുടെ പിതാവ് അവറ്റെ പുലൎത്തുന്നു; അവറ്റിലും
നിങ്ങൾ ഏററം വിശേഷമല്ലൊ! പിന്നെ ചിന്തപ്പെട്ടാലും ത ൨൭
ന്റെ ആയുസ്സൊടു ഒരു മുളം കൂട്ടിവെപ്പാൻ നിങ്ങളിൽ ആൎക്കു
കഴിയും? ശേഷം ഉടുപ്പിനെ ചൊല്ലി ചിന്തപ്പെടുവാൻ എന്തു? ൨൮

വയലിലെ താമരകൾ വളരുന്ന പ്രകാരം ഗ്രഹിച്ചു കൊൾവി
൨൯ ൻ! അവ അദ്ധ്വാനിക്കുന്നില്ല, നൂല്ക്കുന്നതും ഇല്ല. ശലൊമൊ
തന്റെ സകല തേജസ്സിലും ഇവററിൽ ഒന്നിനോളം അണി
൩൦ ഞ്ഞവനല്ല താനും എന്നു ഞാൻ നിങ്ങളൊടു പറയുന്നു. എന്നാ
ൽ ഇന്നുള്ളതും നാളെ അടുപ്പിൽ ഇടുന്നതുമായ വയലിലെ പു
ല്ലിനെ ദൈവം ഇപ്രകാരം അണിയിച്ചിരിക്കെ, അല്പവിശ്വാ
൩൧ സികളെ നിങ്ങളെ എത്ര അധികം! ആകയാൽ നാം ഏതു തി
൩൨ ന്നും ഏതു കുടിക്കും ഏതുടുക്കും എന്നു ചിന്തപ്പെടൊല്ല; ഈ വ
ക ഒക്കയും ജാതികൾ അന്വെഷിച്ചു നടക്കുന്നു, സ്വൎഗ്ഗസ്ഥനാ
യ നിങ്ങളുടെ പിതാവ് ഇവ എല്ലാം നിങ്ങൾക്ക ആവശ്യം എന്ന്
൩൩ അറിയുന്നുണ്ടല്ലൊ! മുമ്പെ ദൈവത്തിന്റെ രാജ്യത്തെയും അ
വന്റെ നീതിയെയും അന്വേഷിപ്പിൻ, എന്നാൽ ഇവ എല്ലാം
൩൪ നിങ്ങൾക്ക കൂടെ കിട്ടും. അതുകൊണ്ടു നാളെക്കായി ചിന്തപ്പെ
ടെണ്ടാ; നാളെത്ത ദിവസം തനിക്കായി ചിന്തിക്കുമല്ലൊ! (അ
തതു) ദിവസത്തിന്നു തന്റെ ദോഷം മതി.

## ൭. അദ്ധ്യായം.

അന്യരുടെ കുറവിനെ, (൬) വെറുതെ അല്ല വിസ്തരിക്കെണ്ടതു [ലൂ. ൬, ൩൭.], (൭) യാചനയാലും [ലൂ. ൧൧, ൯.], (൧൨) സത്യപ്രയത്നത്താലും [ലൂ. ൧൩, ൨൪.] ദൈവത്തൊടു ചേരുക, (൧൫) കള്ളഉപദേഷ്ടാക്കളെ ഒഴിച്ച്, (൨൧) വാക്കല്ല ക്രിയയെ പ്രമാണമാക്കി, (൨൪) കേട്ടതിനെ അനുസരിച്ചു നടക്കെണം [ലൂ. ൬, ൪൩.]

൧ നിങ്ങൾക്ക് ന്യായവിധി വരാതിരിപ്പാൻ വിധിക്കാതിരിപ്പിൻ!
൨ കാരണം നിങ്ങൾ വിധിക്കുന്ന വിധി തന്നെ നിങ്ങൾക്കും വിധി
ക്കപ്പെടും; നിങ്ങൾ അളക്കുന്ന അളവിനാലും നിങ്ങൾക്ക അളക്ക
൩ പ്പെടും. പിന്നെ നിന്റെ സഹോദരന്റെ കണ്ണിലുള്ള കരടു കാ
ണുന്നതും, നിന്റെ കണ്ണിലെ കോലിനെ കരുതാത്തതും എന്തു?
൪ അല്ല, നിന്റെ കണ്ണിൽ ഇതാ കോൽ ഇരിക്കവെ നീ സഹോദര
നൊടു നില്ലു നിന്റെ കണ്ണിൽ നിന്നു കരടിനെ എടുത്തു കളയട്ടെ
൫ എന്നു പറവത് എങ്ങിനെ? വേഷധാരിയായുള്ളോവെ! മുമ്പെ നി
ന്റെ കണ്ണിൽനിന്നു കോലെ എടുത്തുകളക അപ്പോൾ സഹോദ
൬ രന്റെ കണ്ണിൽനിന്നു കരടിനെ കളവാൻ നോക്കാമല്ലൊ! വിശു
ദ്ധത്തെ നായ്ക്കൾക്ക കൊടുക്കല്ല; നിങ്ങളുടെ മുത്തുകളെ പന്നിക
ളുടെ മുമ്പിൽ എറികയും ഒല്ലാ; അതിനെ അവ കാലുകൾ കൊണ്ടു
ചവിട്ടി തിരിഞ്ഞു നിങ്ങളെ ചീന്തി കളയാതിരിപ്പാൻ തന്നെ.

യാചിപ്പിൻ എന്നാൽ നിങ്ങൾക്ക തരപ്പെടും; അന്വെഷി ൭
പ്പിൻ എന്നാൽ കണ്ടെത്തും; (യിറ. ൨൯, ൧൩.) മുട്ടുവിൻ എന്നാ
ൽ നിങ്ങൾക്ക തുറക്കപ്പെടും; കാരണം യാചിക്കുന്നവനെല്ലാവ ൮
നും ലഭിക്കുന്നു; അന്വെഷിക്കുന്നവൻ കണ്ടെത്തുന്നു; മുട്ടുന്നവ
നു തുറക്കപ്പെടും. പിന്നെയൊ മകൻ അപ്പം യാചിച്ചാൽ അ ൯
വനു കല്ലു കൊടുക്കുന്ന മനുഷ്യൻ നിങ്ങളിൽ ആർ ഉള്ളു? മീൻ ൧൦
യാചിച്ചാൽ അവനു പാമ്പു കൊടുക്കുമൊ? ആകയാൽ ദുഷ്ടരാ ൧൧
കുന്ന നിങ്ങൾ മക്കൾക്ക നല്ല ദാനങ്ങളെ കൊടുപ്പാൻ അറിയു
ന്നു എങ്കിൽ സ്വൎഗ്ഗസ്ഥനായ നിങ്ങളുടെ പിതാവ് തന്നൊട് യാ
ചിക്കുന്നവൎക്ക നന്മകളെ എത്ര അധികം കൊടുക്കും. എന്നതു ൧൨
കൊണ്ടു മനുഷ്യർ നിങ്ങൾക്ക ഏതെല്ലാം ചെയ്യെണം എന്നു നി
ങ്ങൾ ഇച്ശിച്ചാൽ, അപ്രകാരം തന്നെ നിങ്ങളും അവൎക്ക ചെ
യ്യിൻ! ധൎമ്മവും പ്രവാചകരും (ഒക്കത്തക്ക) ഇതത്രെ. ഇടുക്ക ൧൩
വാതിലൂടെ അകം പുകുവിൻ! കാരണം നാശത്തിലെക്ക ചെല്ലു
ന്ന വാതിൽ വീതിയുള്ളതും, വഴി വിശാലവും, അതിൽ കൂടി കട
ക്കുന്നവർ അനെകരും ആകുന്നു. ജീവങ്കലെക്ക ചെല്ലുന്ന വാ ൧൪
തിൽ ഹാ! എത്ര ഇടുക്കം, വഴി ഞെരുക്കവും ആകുന്നു; അതി
നെ കണ്ടെത്തുന്നവർ ചുരുക്കമത്രെ.

ആടുകളുടെ വെഷം പൂണ്ടു നിങ്ങളെ അരികിൽ വന്നാലും ൧൫
അകമെ ഇരെക്ക തെടുന്ന ചെന്നായ്ക്കളായുള്ള കള്ളപ്രവാചക
ന്മാരിൽ നിന്നു സൂക്ഷിച്ചു കൊൾവിൻ! അവരെ ഫലങ്ങളെ ൧൬
കൊണ്ടു തിരിച്ചറിയാം; മുള്ളുകളിൽ നിന്ന് മുന്തിരിങ്ങയും, ഈങ്ങ
കളിൽ നിന്ന് അത്തിപ്പഴങ്ങളും പറിക്കുമാറുണ്ടൊ? അപ്രകാരം ൧൭
എല്ലാ നല്ല മരവും ശുഭഫലങ്ങളെ ഉണ്ടാക്കുന്നു; വിടക്ക മരമൊ
ആകാത്ത ഫലങ്ങളെ ഉണ്ടാക്കുന്നു. നല്ല മരത്തിന്ന് ആകാ ൧൮
ത്ത ഫലങ്ങളെയും, വിടക്ക മരത്തിന്നു ശുഭഫലങ്ങളെയും തരു
വാൻ കഴികയില്ല. ശുഭഫലം തരാത്ത മരം ഒക്കയും വെട്ടപ്പെട്ടു ൧൯
തീയിൽ ഇടപ്പെടും. എന്നതുകൊണ്ടു നിങ്ങൾ അവരെ ഫല ൨൦
ങ്ങളെ കൊണ്ടു തിരിച്ചറിയും. എന്നൊടു: കൎത്താവെ, കൎത്താവെ, ൨൧
എന്നു പറയുന്നവൻ എല്ലാം സ്വൎഗ്ഗരാജ്യത്തിൽ കടക്കയില്ല; സ്വ
ൎഗ്ഗസ്ഥനായ എന്റെ പിതാവിൻ ഇഷ്ടത്തെ ചെയ്യുന്നവനു
ത്രെ. കൎത്താവെ, കൎത്താവെ, നിൻ നാമത്താൽ ഞങ്ങൾ പ്രവ ൨൨
ചിക്കയും നിന്നാമത്താൽ ഭൂതങ്ങളെ ആട്ടുകയും നിന്നാമത്താൽ
ഏറിയ ശക്തികളെ പ്രവൃത്തിക്കയും ചെയ്തിട്ടില്ലയൊ? എന്നു

൨൩ പലരും ആ നാളിൽ എന്നോടു ചൊല്ലും. അന്നു ഞാൻ അവ
രോടു: നിങ്ങളെ ഒരു നാളും അറിഞ്ഞിട്ടില്ല (സങ്കീ. ൬, ൯.)
അധൎമ്മം പ്രവൃത്തിക്കുന്നവരായുള്ളോരെ! എന്നൊട് അകന്നു
൨൪ പോവിൻ എന്ന് ഏറ്റു പറയും. അതുകൊണ്ടു ഈ എന്റെ
വചനങ്ങളെ കേട്ടും ചെയ്തും നടക്കുന്നവനെ ഒക്കയും തന്റെ
ഭവനത്തെ പാറമേൽ കെട്ടിയ ബുദ്ധിയുള്ള പുരുഷനോടു ഞാ
൨൫ ൻ തുല്യനാക്കും. വന്മഴ ചൊരിഞ്ഞു പുഴകൾ ഒഴുകി കാറ്റുകൾ
വീശി ആ ഭവനത്തിൽ അലെച്ചു പോയാറെ അത് പാറമേൽ
൨൬ അടിസ്ഥാനമുള്ളതാകയാൽ വീഴാതെ നിന്നു. ഈ എന്റെ വ
ചനങ്ങളെ കേട്ടും ചെയ്തു പോകാത്തവൻ ഒക്കയും സ്വഭവന
൨൭ ത്തെ മണലിന്മേൽ കെട്ടിയ മൂഢപുരുഷനോടു തുല്യനാകും. വ
ന്മഴ ചൊരിഞ്ഞു പുഴകൾ ഒഴുകി കാറ്റുകൾ വീശി ആ ഭവന
ത്തിൽ അലെച്ചു പോയാറെ അതു വീണു അതിന്റെ വീഴ്ച വ
൨൮ ലുതായി. ഈ വചനങ്ങളെ യേശു ചൊല്ലി തികെച്ചപ്പോൾ
സംഭവിച്ചിതു പുരുഷാരങ്ങൾ അവന്റെ ഉപദേശത്തെക്കൊ
൨൯ ണ്ടു സ്തംഭിച്ചു പോയി. ശാസ്ത്രികളെ പോലെ അല്ലല്ലൊ അ
ധികാരമുള്ളവനായിട്ടത്രെ അവൻ അവരെ ഉപദേശിച്ചുകൊ
ണ്ടിരുന്നു.

## ൮. അദ്ധ്യായം.

കുഷ്ഠരോഗി [മാ. ൧, ൪൦. ലൂ. ൫, ൧൨.], (൫) ശതാധിപദാസൻ [ലൂ. ൭.], (൧൪) പേത്രന്റെ ശ്വശ്രൂ [മാ. ൧, ൨൯. ലൂ. ൪, ൩൮.], (൧൮) ശിഷ്യലക്ഷണം [ലൂ. ൯, ൫൭, (൨൩) കൊടുങ്കാറ്റിനു ശാന്തി [മാ. ൪, ൩൫. ലൂ. ൮, ൨൨.], (൨൮) ഭൂതങ്ങളെ നീക്കിയതും [മാ. ൫. ലൂ. ൮.]

൧ അവൻ മലയിൽനിന്ന് ഇറങ്ങിയാറെ വളരെ പുരുഷാര
൨ ങ്ങൾ അവന്റെ പിന്നാലെ ചെന്നു. അപ്പോൾ ഇതാ ഒരു
കുഷ്ഠരോഗി അടുത്തു അവനെ കുമ്പിട്ടു പറഞ്ഞു: കൎത്താവെ, നി
ണക്കു മനസ്സുണ്ടെങ്കിൽ എന്നെ ശുദ്ധീകരിപ്പാൻ കഴിയും.
൩ എന്നാറെ യേശു കൈ നീട്ടി അവനെ തൊട്ടു മനസ്സുണ്ടു, ശു
ദ്ധനാക, എന്നു പറഞ്ഞ ഉടനെ കുഷ്ഠം മാറി ശുദ്ധി വരികയും
൪ ചെയ്തു. യേശു അവനോടു പറഞ്ഞു നോക്കു! ആരോടും പറയ
രുത് അവൎക്കുള്ള സാക്ഷ്യം നിമിത്തം നീ പോയി നിന്നെ
തന്നെ പുരോഹിതനു കാണിച്ചു മൊശെ കല്പിച്ച വഴിപാടു
കഴിക്ക.

പിന്നെ അവൻ കഫൎന്നഹൂമിൽ പ്രവേശിച്ചപ്പോൾ ഒരു ൫
ശതാധിപൻ അവനോടടുത്തു അപേക്ഷിച്ചു പറഞ്ഞു: കൎത്താ
വെ, എന്റെ ബാല്യക്കാരൻ വാതരോഗിയായി വീട്ടിൽ കിടന്നു ൬
ഭയങ്കരമായി പീഡിച്ചിരിക്കുന്നു. യേശു അവനോടു: ഞാൻ ൭
വന്നു അവനെ സൌഖ്യമാക്കും എന്നു പറഞ്ഞതിന്നു — ശതാ ൮
ധിപൻ ഉത്തരം ചൊല്ലിയതു: കൎത്താവെ, നീ എന്റെ പുരെ
ക്കകത്തു വരുവാൻ ഞാൻ യോഗ്യനല്ല; ഒരു വാക്കു കൊണ്ടു
ത്രെ കല്പിക്ക എന്നാൽ എന്റെ ബാല്യക്കാരനു സൌഖ്യം വരും.
ഞാനും കൂടെ അധികാരത്തിങ്കീഴുള്ള മനുഷ്യൻ ആകുന്നുവല്ലൊ! ൯
ചേവകർ എനിക്ക് അടങ്ങുന്നുണ്ടു; (അതിൽ) ഇവനോടു യാത്ര
യാക എന്നു പറഞ്ഞാൽ യാത്രയാകുന്നു, മററവനോടു വാ എ
ന്നാൽ വരുന്നു; എന്റെ ദാസനോട് ഇതു ചെയ് എന്നാൽ
അവൻ ചെയ്യുന്നു. എന്നതു കേട്ടാറെ യേശു അത്ഭുതപ്പെട്ടു ൧൦
പിഞ്ചെല്ലുന്നവരോടു പറഞ്ഞു: ആമെൻ ഞാൻ നിങ്ങളോടു
പറയുന്നിതു: ഇസ്രയേലിൽ കൂടെ ഇത്ര വലിയ വിശ്വാസ
ത്തെ ഞാൻ കണ്ടിട്ടില്ല. പിന്നെ നിങ്ങളോടു പറയുന്നു: കിഴക്കു ൧൧
നിന്നും പടിഞ്ഞാറ്നിന്നും അനേകർ വന്നു അബ്രഹാം ഇഛ്ശാ
ക് യാക്കോബ് എന്നവരോടു കൂടെ സ്വൎഗ്ഗരാജ്യത്തിന്റെ പ
ന്തിയിൽ ചേരും. രാജ്യപുത്രന്മാരൊ ഏററം പുറത്തുള്ള ഇരുളി ൧൨
ലേക്ക് തള്ളപ്പെടും; അവിടെ കരച്ചലും പല്ലുകടിയും ഉണ്ടാകും.
പിന്നെ ശതാധിപനോടു: പോക, നിണക്കു വിശ്വസിച്ച പ്ര ൧൩
കാരം ഭവിക്കുക എന്നു യേശു പറഞ്ഞു; ആ നാഴികയിൽ തന്നെ
ബാല്യക്കാരൻ സൌഖ്യവാനാകയും ചെയ്തു.

യേശു പേത്രന്റെ വീട്ടിൽ വന്നാറെ അവന്റെ ഭാൎയ്യയുടെ ൧൪
അമ്മ പനിപിടിച്ചു കിടക്കുന്നത് കണ്ടു. അവളുടെ കയ്യെ പി ൧൫
ടിച്ചു; ഉടനെ പനി അവളെ വിട്ടു മാറി അവൾ എഴുനീററു അ
വനെ ശുശ്രൂഷിക്കയും ചെയ്തു. വൈകുന്നേരമായപ്പോൾ പ ൧൬
ല ഭൂതഗ്രസ്തരെയും അവനു കൊണ്ടുവന്നു; അവനും വാക്കു
കൊണ്ടു ഭൂതങ്ങളെ പുറത്താക്കി സകല ദുസ്ഥന്മാരെയും സൌ
ഖ്യമാക്കി. താൻ നമ്മുടെ ബലഹീനതകളെ എടുത്തു വ്യാധിക ൧൭
ളെ ചുമന്നു എന്നു യശയ്യ പ്രവാചകനെകൊണ്ടു (ഉ൫, ൪.) മൊ
ഴിഞ്ഞതിന്നു നിവൃത്തിയാവാൻ (സംഗതി വരികയും ചെയ്തു).

പിന്നെ യേശു വളരെ പുരുഷാരങ്ങൾ തന്നെ ചുഴന്നതു ൧൮
കണ്ടാറെ അക്കരെ യാത്രയാവാൻ കല്പിച്ചു. അപ്പോൾ ഒരു ൧൯

ശാസ്ത്രി അവനോട് അണഞ്ഞു: ഗുരൊ, നീ എവിടെ പോയാ
൨൦ ലും ഞാൻ പിഞ്ചെല്ലാം എന്ന പറഞ്ഞു. യേശു അവനോടു
രെച്ചു: കുറുനരികൾക്കു കുഴികളും, വാനത്തിലെ പറജാതികൾക്കു പാ
ൎപ്പിടങ്ങളും ഉണ്ടു; മനുഷ്യപുത്രനോ തല ചായിപ്പാനും സ്ഥലമില്ല.
൨൧ പിന്നെ ശിഷ്യരിൽ വേറൊരുത്തൻ അവനോടു പറഞ്ഞു: ക
ൎത്താവെ, ഞാൻ മുമ്പെ പോയി അഛ്ശനെ കുഴിച്ചിടേണ്ടതിന്ന്
൨൨ അനുവാദം തരിക. അവനോടു യേശു: എന്റെ പിന്നാലെ
വാ, മരിച്ചവർ തങ്ങളുടെ മരിച്ചവരെ കുഴിച്ചിടുവാൻ വിടുക എ
൨൩ ന്നു പറഞ്ഞു. പിന്നെ പടകിൽ കരേറിയപ്പോൾ അവന്റെ ശി
൨൪ ഷ്യന്മാർ കൂടെ ചെന്നു. ഉടനെ കണ്ടാലും കടലിൽ വലിയ ഓളം
ഉണ്ടായിട്ടു പടകു തിരകളാൽ മൂടി ചമവാറായി; അവനോ ഉറങ്ങി
൨൫ യിരിക്കുന്നു. ശിഷ്യന്മാർ അടുത്തു: കൎത്താവെ, രക്ഷിക്ക ഞങ്ങൾ
നശിച്ചു പോകുന്നു! എന്ന് അവനെ ഉണൎത്തി, അവനും അവ
൨൬ രോടു: അല്പവിശ്വാസികളെ! നിങ്ങൾ ഭീരുക്കളാവാൻ എന്തു? എ
ന്നു ചൊല്ലിയ ശേഷം എഴുനീററു കാററുകളെയും കടലിനെയും
൨൭ ശാസിച്ചു, വലിയ ശാന്തത ഉണ്ടാകയും ചെയ്തു. ആളുകൾ
അതിശയിച്ചു പറഞ്ഞു: ഇവൻ എങ്ങിനെയുള്ളവൻ! കാററുക
ളും കടലും കൂടെ അവനു സ്വാധീനമാകുന്നു പോൽ.
൨൮ അവൻ അക്കരെ എത്തി, ഗിൎഗ്ഗശ്യദേശത്തിൽ വന്നാറെ, രണ്ടു
ഭൂതഗ്രസ്തർ കല്ലറകളിൽ നിന്നു പുറപ്പെട്ടു അവനെ എതിരേററു;
ആയവർ അതികൊടുപ്പമുള്ളവരാകയാൽ ആൎക്കും ആ വഴി നട
൨൯ ന്നു കൂടാതെയായി. അവർ ഇതാ കൂക്കി പറഞ്ഞു: ദേവപുത്ര! ഞ
ങ്ങൾക്കും നിണക്കും എന്തു? സമയത്തിന്നു മുമ്പെ ഞങ്ങളെ പീ
൩൦ ഡിപ്പിപ്പാൻ ഇവിടെ വന്നുവൊ? (അന്ന്) അവരോട് അകലെ
൩൧ വലിയ പന്നിക്കൂട്ടം മേയുന്നുണ്ടു. പിന്നെ ഭൂതങ്ങൾ അവനോ
ടു: ഞങ്ങളെ പുറത്താക്കിയാൽ പന്നിക്കൂട്ടത്തിലേക്ക് ചെല്ലുവാൻ
൩൨ അനുവദിക്ക എന്ന് അപേക്ഷിച്ചാറെ, പോകുവിൻ! എന്ന് അ
വരോടു പറഞ്ഞു; അവരും പുറപ്പെട്ടു, പന്നിക്കൂട്ടത്തിലേക്ക് ചെ
ന്നു; കണ്ടാലും പന്നിക്കൂട്ടം എല്ലാം ഞെട്ടി കടുന്തൂക്കത്തൂടെ കടലിൽ
൩൩ പാഞ്ഞു വെള്ളങ്ങളിൽ ചാകയും ചെയ്തു. മേയ്ക്കുന്നവർ പാഞ്ഞു
പട്ടണത്തിൽ ചെന്നു, ഭൂതഗ്രസ്തരുടെ വൃത്താന്തം മുതലായത് എ
൩൪ ല്ലാം അറിയിച്ചു. ഉടനെ പട്ടണം എല്ലാം യേശുവിന്റെ എതിരെ
ചെല്ലുവാൻ പുറപ്പെട്ടു; അവനെ കണ്ടാറെ, തങ്ങളുടെ അതിരു
കളിൽനിന്നു വാങ്ങി പോവാൻ അപേക്ഷിക്കയും ചെയ്തു.

## ൯. അദ്ധ്യായം.

വാതശാന്തി [മാ. ൨. ലൂ. ൫, ൧൭.], (൯) മത്തായുടെ വിളിയും ഉപവാസചോദ്യവും [മാ. ൨. ലൂ. ൫.], (൧൮) യായിർപുത്രിയും രക്തംവാൎച്ചയുള്ളവളും [മാ. ൫, ൨൨. ലൂ. ൮, ൪൧.], (൨൭) രണ്ടു കുരുടരും ഭൂതഗ്രസ്തനും.

പിന്നെ അവൻ പടകിൽ കരേറി ഇക്കരെക്ക് ഓടി തന്റെ ൧
പട്ടണത്തിൽ വന്നു. അവിടെ ഇതാ ശയ്യമേൽ കിടക്കുന്ന ഒ ൨
രു പക്ഷവാതക്കാരനെ അവനു കൊണ്ടുവന്നു; അവരുടെ വി
ശ്വാസത്തെ യേശു കണ്ടു പക്ഷവാതക്കാരനോടു: കുഞ്ഞനെ,
ധൈൎയ്യവാനാക! നിന്റെ പാപങ്ങൾ നിണക്ക മോചിക്കപ്പെ
ട്ടിരിക്കുന്നു എന്നു പറഞ്ഞു. ഉടനെ ശാസ്ത്രികളിൽ ചിലർ ഇവ ൩
ൻ ദേവദൂഷണം ചൊല്ലുന്നു എന്നുള്ളം കൊണ്ടു പറഞ്ഞു. യേ ൪
ശുവൊ അവരുടെ നിരൂപണങ്ങളെ കണ്ടു പറഞ്ഞു: നിങ്ങളു
ടെ ഹൃദയങ്ങളിൽ ദോഷങ്ങളെ നിരൂപിപ്പാൻ എന്തു? അല്ലയൊ ൫
നിന്റെ പാപങ്ങൾ മോചിക്കപ്പെട്ടിരിക്കുന്നു എന്നു പറവാ
നൊ; എഴുനീറ്റു നടക്ക എന്നു പറവാനൊ; എതിന്നു എളുപ്പം
ഏറെ ഉണ്ടു. എങ്കിലും ഭൂമിയിൽ പാപങ്ങളെ മോചിപ്പാൻ മനു ൬
ഷ്യപുത്രന് അധികാരം ഉണ്ടെന്നു നിങ്ങൾക്ക് ബോധിക്കേണ്ട
തിന്നു; അവൻ അപ്പോൾ പക്ഷവാതക്കാരനോടു പറഞ്ഞു:
എഴുനീറ്റു നിന്റെ കിടക്ക എടുത്തു നിന്റെ വീട്ടിലേക്ക് പോക.
അവനും എഴുനീറ്റു സ്വഭവനത്തിലേക്ക് പോയി. ആയതു ൭
പുരുഷാരങ്ങൾ കണ്ടു ഭയപ്പെട്ടു മനുഷ്യൎക്ക ഇങ്ങിനത്തെ അ ൮
ധികാരം കൊടുത്ത ദൈവത്തെ മഹത്വീകരിക്കയും ചെയ്തു.
യേശു അവിടെ നിന്നു കടന്നു പോകുമ്പോൾ മത്തായി എ ൯
ന്നൊരു മനുഷ്യൻ ചുങ്കസ്ഥലത്തിൽ ഇരിക്കുന്നതു കണ്ടു: എ
ന്റെ പിന്നാലെ വാ! എന്ന് അവനോടു പറഞ്ഞു; അവൻ
എഴുനീറ്റു അവന്റെ പിന്നാലെ പോയി. പിന്നെ അവൻ ൧൦
വീട്ടിൽ പന്തിയിൽ ഇരിക്കുമ്പോൾ ഇതാ പല ചുങ്കക്കാരും പാ
പികളും വന്നു യേശുവോടും അവന്റെ ശിഷ്യന്മാരോടും കൂടി പ
ന്തിയിൽ ഇരുന്നു. ആയത് പറീശന്മാർ കണ്ട് അവന്റെ ശി ൧൧
ഷ്യരോടു: നിങ്ങളുടെ ഗുരു ചുങ്കക്കാരോടും പാപികളോടും കൂട ഭക്ഷി
ക്കുന്നത് എന്ത് കൊണ്ട്? എന്നു പറഞ്ഞു. അതു യേശു കേട്ടാ ൧൨
റെ ചൊല്ലിയതു: സ്വസ്ഥന്മാൎക്ക് വൈദ്യനെക്കൊണ്ട് ആവ
ശ്യം ഇല്ല ദുസ്ഥന്മാൎക്കെ ഉള്ളു. (ഹൊ. ൬, ൬.) ബലിയിലല്ല ദയ ൧൩

യിലത്രെ ഞാൻ പ്രസാദിക്കുന്നു എന്നുള്ളതു എന്ത് എന്നു നി
ങ്ങൾ പോയി പഠിപ്പിൻ; ഞാനല്ലൊ നീതിമാന്മാരെ അല്ല പാ
പികളെ (മാനസാന്തരത്തിലേക്ക്) വിളിപ്പാൻ വന്നതു.
൧൪ അപ്പോൾ യോഹനാന്റെ ശിഷ്യന്മാർ അവന്റെ അടുക്കെ
വന്നു പറഞ്ഞു: ഞങ്ങളും പറീശന്മാരും വളരെ ഉപവസിക്കുന്ന
തും, നിന്റെ ശിഷ്യന്മാർ ഉപവസിക്കാത്തതും എന്തുകൊണ്ടു?.
൧൫ അവരോടു യേശു പറഞ്ഞിതു: മണവാളൻ കൂടെയുള്ളന്നും ക
ല്യാണക്കൂട്ടൎക്കു ഖേദിപ്പാൻ കഴിയുന്നില്ലല്ലൊ! മണവാളൻ അ
വരിൽ നിന്ന് എടുക്കപ്പെട്ടു എന്നുള്ള നാളുകൾ വരും താനും;
൧൬ അന്ന് അവർ ഉപവസിക്കും. അലക്കാത്ത തുണിക്കണ്ടം ഒരു
ത്തരും പഴയ വസ്ത്രത്തിൽ ചേൎത്തു തുന്നുമാറില്ല; ചെയ്യാൽ നി
റപ്പിന്നായി ചേൎത്തതു വസ്ത്രത്തെ വലിച്ചെടുക്കുന്നു, ചീന്തൽ
൧൭ ഏററം വല്ലാതെ ആകും. പുതിയ വീഞ്ഞു പഴയ തുരുത്തികളിൽ
ഇടുവാറുമില്ല; ഇട്ടാൽ തുരുത്തികൾ പൊളിഞ്ഞു വീഞ്ഞ് ഒഴുകി
പോകുന്നു, തുരുത്തികളും കെട്ടു പോകും; പുതിയ വീഞ്ഞിനെ
പുതിയ തുരുത്തികളിൽ പകൎന്നു വെക്കെ ഉള്ളു, രണ്ടും ചേതം വ
രാതെ നില്ക്കും.
൧൮ ഇവ അവരോടു പറയുമ്പോൾ കണ്ടാലും ഒരു പ്രമാണി അ
കത്തു വന്ന് അവനെ കുമ്പിട്ടു പറഞ്ഞു: എന്റെ മകൾ ഇപ്പോ
ൾ തന്നെ കഴിഞ്ഞു, എങ്കിലും നീ വന്ന് അവളുടെ മേൽ കൈ
൧൯ വെക്ക എന്നാൽ ജീവിക്കും. എന്നാറെ യേശു എഴുന്നീററു ശി
൨൦ ഷ്യരുമായി അവന്റെ പിന്നാലെ ചെന്നു. ഇതാ പന്തീരാണ്ടു
൨൧ രക്തംവാൎച്ചയുള്ളോരു സ്ത്രീ: ഞാൻ അവന്റെ വസ്ത്രത്തെ മാ
ത്രം തൊട്ടു എങ്കിൽ രക്ഷിക്കപ്പെടും എന്നുള്ളം കൊണ്ടു പറഞ്ഞു;
പിന്നിൽ വന്നു അവന്റെ വസ്ത്രത്തിന്റെ തൊങ്കലെ പിടിച്ചു.
൨൨ യേശു തിരിഞ്ഞു അവളെ കണ്ടപ്പോൾ: മകളെ, ധൈൎയ്യത്തോ
ടിരിക്ക! നിന്റെ വിശ്വാസം നിന്നെ രക്ഷിച്ചു എന്നു പറഞ്ഞു,
൨൩ ആ നാഴിക മുതൽ സ്ത്രീ രക്ഷിക്കപ്പെട്ടു. പിന്നെ യേശു പ്രമാ
ണിയുടെ വീട്ടിൽ കടന്നു കുഴലൂതുന്നവരേയും ആരവാര സമൂ
൨൪ ഹത്തേയും കണ്ടിട്ട്: വാങ്ങി പോവിൻ! കുട്ടി ചത്തിട്ടില്ലല്ലൊ ഉ
റങ്ങുന്നത്രെ എന്നു അവരോടു പറഞ്ഞു; അവർ അവനെ പ
൨൫ രിഹസിച്ചു. പുരുഷാരത്തെ നീക്കിയപ്പോൾ അവൻ അകമ്പു
ക്ക അവളുടെ കൈയെ പിടിച്ചുകൊണ്ടു കുട്ടി ഉണരുകയും ചെ
൨൬ യ്തു. ആയ്തിന്റെ ശ്രുതി ആ ദേശം ഒക്കയും പരന്നു പോയി.

യേശു അവിടെനിന്നു ചെല്ലുമ്പോൾ രണ്ടു കുരുടന്മാർ: ദാവി ൨൭
ദ്പുത്ര, ഞങ്ങളെ കനിഞ്ഞു കൊൾക! എന്നു കൂക്കി കൊണ്ടു പി
ന്തുടൎന്നു; അവൻ വീട്ടിൽ കടന്നാറെ കുരുടർ അണഞ്ഞു വന്നു, ൨൮
ഇതിനെ ചെയ്വാൻ എനിക്ക് കഴിയുന്ന പ്രകാരം വിശ്വസിക്കു
ന്നുവൊ? എന്നു യേശു പറഞ്ഞതിന്ന്, അതെ, കൎത്താവെ! എ
ന്നു പറഞ്ഞപ്പോൾ: നിങ്ങളുടെ വിശ്വാസം പോലെ നിങ്ങൾ ൨൯
ക്കു ഉണ്ടാക എന്നു ചൊല്ലി അവരുടെ കണ്ണുകളെ തൊട്ടു, അവൎക്കു
കണ്ണുകൾ തുറക്കയും ചെയ്തു. പിന്നെ യേശു: നോക്കുവിൻ, ആ ൩൦
രും അറിയരുത് എന്ന് അമൎച്ചയായി അവരെ ശാസിച്ചു. അ ൩൧
വരോ പുറപ്പെട്ടു ആ ദേശം എങ്ങും അവന്റെ ശ്രുതിയെ പ
രത്തി.

അവർ പുറപ്പെട്ടപ്പോൾ ഇതാ ഭൂതഗ്രസ്തനായ ഊമനെ ൩൨
അവന്നു കൊണ്ടുവരുന്നു. ഭൂതത്തെ ആട്ടിക്കളഞ്ഞാറെ ഊമൻ ൩൩
ഉരിയാടി, ഇസ്രയേലിൽ ഇങ്ങിനെ ഒരുനാളും കാണായ്വന്നില്ല
എന്നു പുരുഷാരങ്ങൾ അതിശയിക്കയും ചെയ്തു. പറീശരൊ: ൩൪
ഇവൻ ഭൂതങ്ങളുടെ തലവനെ കൊണ്ടു ഭൂതങ്ങളെ ആട്ടിക്കളയു
ന്നു എന്നു പറഞ്ഞു.

യേശു പട്ടണംതോറും ഊർതോറും സഞ്ചരിച്ചു അവരുടെ പ ൩൫
ള്ളികളിൽ ഉപദേശിച്ചും രാജ്യസുവിശേഷത്തെ ഘോഷിച്ചും
സകല വ്യാധിയേയും എല്ലാ ഊനത്തേയും പൊറുപ്പിച്ചും കൊ
ണ്ടിരുന്നു (൪, ൨൩.) പുരുഷാരങ്ങളെ ഇടയനില്ലാത്ത ആടുകളെ ൩൬
പോലെ കുഴഞ്ഞവരും വലഞ്ഞവരും ആയ്കണ്ടു അവരെ ചൊ
ല്ലി കരളലിഞ്ഞു. അന്നു തന്റെ ശിഷ്യരോടു പറഞ്ഞിതു: കൊ ൩൭
യിത്തു വളരെ ഉണ്ടു സത്യം, പ്രവൃത്തിക്കാരൊ ചുരുക്കം; ആക ൩൮
യാൽ കൊയിത്തിന്റെ യജമാനനോടു തന്റെ കൊയിത്തിന്നാ
യി പ്രവൃത്തിക്കാരെ അയച്ചുവിടേണ്ടതിന്നു യാചിപ്പിൻ.

## ൧൦. അദ്ധ്യായം.

(൧൦, ൩൫) ഇസ്രയേലിന്റെ അവസ്ഥ കണ്ടറിഞ്ഞു, (൧) യേശു പന്ത്രണ്ട് അ
പോസ്തലരെ വരിച്ചു [മാ. ൩, ൧൩. ലൂ. ൬, ൧൩.], (൫) പ്രബോധിപ്പിച്ചു
ചൊല്ലിയതു [മാൎക്ക. ൬, ൭. ലൂ. ൯, ൧൦, ൫. ൧൨.]

പിന്നെ തന്റെ പന്ത്രണ്ടു ശിഷ്യരേയും വിളിച്ചു കൂട്ടി അശു ൧
ദ്ധാത്മാക്കളെ പുറത്താക്കുവാനും സകല വ്യാധിയേയും എല്ലാ
ഊനത്തേയും പൊറുപ്പിപ്പാനും അവററിന്മേൽ അധികാരം കൊ

൨ ട്ടു ൧൨ (പ്രേരിതർ എന്ന) അപോസ്തലരുടെ പേരുകൾ ഇ
വ: ഒന്നാമൻ പേത്രൻ എന്നുള്ള ശിമോൻ, സഹോദരനായ
അന്ത്രെയാവും, ജബെദിമകനായ യാക്കോബ്, സഹോദരനായ
൩ യോഹനാനും, ഫിലിപ്പൻ, ബൎത്തോലമ്മായും, തോമാ, ചുങ്കക്കാ
രനായ മത്തായും, ഹല്പായ്പുത്രനായ യാക്കോബ്, തദ്ദായി എന്ന
൪ മറുനാമമുള്ള ലബ്ബായും, എരിവുകാരനായ ശിമോൻ, ഇഷ്കൎയ്യൊ
താവായ (പിന്നെതിൽ) അവനെ കാണിച്ചു, കൊടുത്ത യൂദാവും
എന്നവരത്രെ.
൫ ഈ പന്തിരുവരേയും യേശു അയക്കുമ്പോൾ ആജ്ഞാപി
ച്ചിതു: ജാതികളിലേക്കുള്ള വഴിയിൽ പോകാതെയും ശമൎയ്യരുടെ
൬ പട്ടണത്തിൽ കടക്കാതെയും, ഇസ്രയേൽ ഗൃഹത്തിൽ നശിച്ചു
൭ പോയ ആടുകളുടുക്കൽ പ്രത്യേകം ചെല്ലുവിൻ; എന്നാൽ നിങ്ങ
ൾ പോയി സ്വൎഗ്ഗരാജ്യം സമീപിച്ചു എന്നു ഘോഷിപ്പിൻ;
൮ ബലഹീനരെ സൌഖ്യമാക്കുവിൻ; കുഷ്ഠരോഗികളെ ശുദ്ധീ
കരിപ്പിൻ; മരിച്ചവരെ ഉണൎത്തുവിൻ; ഭൂതങ്ങളെ പുറത്താക്കു
൯ വിൻ; വെറുതെ നിങ്ങൾക്ക് കിട്ടി, വെറുതെ കൊടുപ്പിൻ. മടിശ്ശീ
൧൦ ലകളിൽ പൊന്നും വെള്ളിയും ചെമ്പും സമ്പാദിച്ചിടായ്കു; വഴിക്ക്
പൊക്കണവും രണ്ടു തുണിയും ചെരിപ്പുകളും വടിയും അരുതു;
പ്രവൃത്തിക്കാരൻ തന്റെ അഹോവൃത്തിക്കു യോഗ്യനല്ലൊ ആ
കുന്നതു.
൧൧ പിന്നെ ഏതു പട്ടണത്തിലൊ ഊരിലൊ കടന്നാലും അതിൽ
ആർ പാത്രമാകുന്ന് എന്ന് ആരാഞ്ഞുകൊണ്ടു യാത്രയാകുവോ
൧൨ ളം അവിടെ പാൎപ്പിൻ. വീട്ടിൽ പുകുമ്പോൾ അതിന്നു വന്ദനം
൧൩ ചൊല്ലുവിൻ· ആ വീടു പാത്രമായാൽ നിങ്ങളുടെ സമാധാനം
അതിന്മേൽ വരിക; പാത്രമല്ല എന്നു വരികിലൊ നിങ്ങളുടെ
൧൪ സമാധാനം നിങ്ങളിലേക്ക് തിരികെ ചേരൂ. ആരാനും നിങ്ങ
ളെ കൈക്കൊള്ളാതെയും നിങ്ങളുടെ വചനങ്ങളെ കേളാതെയും
പോയാൽ, ആ വീടു താൻ നഗരം താൻ വിട്ടു പോയി; കാലുക
൧൫ ളിലെ പൊടിയെ കുടഞ്ഞുകളവിൻ. ആമെൻ ഞാൻ നിങ്ങളോ
ടു പറയുന്നിതു: ന്യായവിധിനാളിൽ ആ പട്ടണത്തിനേക്കാ
ൾ സദൊം ഘമൊറാദിദേശത്തിന്നും സഹിച്ചു കൂടുമായിരിക്കും.
൧൬ കണ്ടാലും ഞാൻ നിങ്ങളെ അയക്കുന്നതു ചെന്നായ്ക്കളുടെ ന
ടുവിലെ ആടുകൾ കണക്കനെ തന്നെ; ആകയാൽ പാമ്പുകളെ
പോലെ ബുദ്ധിയുള്ളവരും പ്രാവുകൾ പോലെ കൂട്ടില്ലാത്തവരും

ആകുവിൻ, എന്നാൽ മനുഷ്യരിൽനിന്നു സൂക്ഷിച്ചുകൊൾ്വിൻ! ൧൭
ഞാൻ നിമിത്തം അവർ നിങ്ങളെ സുനേദ്രിയങ്ങളിൽ ഏല്പി
ക്കയും, തങ്ങളുടെ പള്ളികളിൽ ചമ്മട്ടി കൊണ്ടടിക്കയും, നാടുവാ ൧൮
ഴികൾക്കും രാജാക്കൾക്കും മുമ്പിൽ ആക്കുകയും ചെയ്യും; അവൎക്കും
(മറു) ജാതികൾക്കും (എന്റെ) സാക്ഷ്യം ഉണ്ടാവാനായിട്ടത്രെ.
പിന്നെ നിങ്ങളെ ഏല്പിക്കുമ്പോൾ എങ്ങിനെയൊ എന്തൊ പറ ൧൯
യേണ്ടു എന്നു ചിന്തപ്പെടേണ്ടാ; പറവാനുള്ളതല്ലൊ ആ നാഴി
കയിൽ തന്നെ നിങ്ങൾക്കു തരപ്പെടും. പറയുന്നതു നിങ്ങളല്ല നി ൨൦
ങ്ങളുടെ പറയുന്ന നിങ്ങളുടെ പിതാവിൻ ആത്മാവത്രെ ആകു
ന്നതു. പിന്നെ സഹോദരൻ സഹോദരനെയും, അച്ഛൻ കുട്ടി ൨൧
യെയും ചാവിലേക്ക് ഏല്പിക്കും; പിതാക്കൾക്ക നേരെ മക്കൾ
എഴുനീറ്റു അവരെ മരിപ്പിക്കും. എൻനാമം നിമിത്തം നിങ്ങൾ ൨൨
എല്ലാവരാലും പകെക്കപ്പെട്ടവരാകും; അവസാനം വരെ സ
ഹിച്ചു നിന്നവൻ രക്ഷപ്പെടും താനും. എന്നാൽ ഈ പട്ടണ ൨൩
ത്തിൽ നിങ്ങളെ ഹിംസിച്ചാൽ മറ്റെതിൽ മണ്ടി പോവിൻ;
ആമെൻ ഞാൻ നിങ്ങളോട് പറയുന്നിതു: മനുഷ്യപുത്രൻ വരു
വോളം നിങ്ങൾ ഇസ്രയേൽ പട്ടണങ്ങളെ സമാപിക്കയില്ല.
ശിഷ്യൻ ഗുരുവിൻ മീതെയല്ല; ദാസൻ കൎത്താവിൻ മീതെയു ൨൪
മല്ല. തന്റെ ഗുരുവിനെ പോലെ ആകുന്നതു ശിഷ്യനു മതി, ൨൫
കൎത്താവെ പോലെ ആകുന്നതു ദാസനും മതി; വീടുടയവനെ
ബെയൾജബൂൽ എന്നു വിളിച്ചു എങ്കിൽ അവന്റെ വീട്ടുകാരെ
എത്ര അധികം. അതുകൊണ്ട് അവരെ ഭയപ്പെടായ്വിൻ, മൂടി ൨൬
വെച്ചത് ഒന്നും വെളിപ്പെടാതെയും, ഗൂഢമായത് ഒന്നും അറി
ഞ്ഞു വരാതെയും ഇരിക്കയില്ല. ഞാൻ ഇരുട്ടത്തു നിങ്ങളോടു ൨൭
പറയുന്നിതു: വെളിച്ചത്തു ചൊല്ലുവിൻ; ചെവിട്ടിൽ (മന്ത്രിച്ചു)
കേൾക്കുന്നതു മേല്പുരകളിൽനിന്നു ഘോഷിപ്പിൻ. പിന്നെ ദേ ൨൮
ഹത്തെ കൊല്ലുന്നവർ എങ്കിലും ദേഹിയെ കൊല്ലുവാൻ കഴിയാ
തെ ഉള്ളവരെ ഭയപ്പെടേണ്ടാ; ദേഹിയേയും ദേഹത്തേയും അ
ഗ്നിനരകത്തിൽ നശിപ്പിപ്പാൻ കഴിയുന്നവനെ തന്നെ ഭയ
പ്പെടുവിൻ. കാശിനു രണ്ടു കുരികിൽ മേടിക്കയില്ലയൊ? അതിൽ ൨൯
ഒന്നാകട്ടെ നിങ്ങളുടെ പിതാവ് കൂടാതെ കണ്ടു ഭൂമിയിൽ വീഴുക
യില്ല താനും. നിങ്ങൾക്കൊ തലയിലെ രോമങ്ങളും എല്ലാം എണ്ണ ൩൦
പ്പെട്ടിരിക്കുന്നു. അതുകൊണ്ടു ഭയപ്പെടേണ്ടാ; ഏറിയ കുരികി ൩൧
ലിനേക്കാളും നിങ്ങൾക്കു വിശേഷത ഉണ്ടു. ശേഷം ആർ ൩൨

എങ്കിലും മനുഷ്യരുടെ മുമ്പിൽ എന്നെ സ്വീകരിച്ചാൽ അവനെ
ഞാനും സ്വൎഗ്ഗസ്ഥനായ എൻപിതാവിന്റെ മുമ്പിൽ സ്വീക
൩൩ രിക്കും. ആരെങ്കിലും മനുഷ്യരുടെ മുമ്പിൽ എന്നെ തള്ളിപ്പറ
ഞ്ഞാൽ അവനെ ഞാനും സ്വൎഗ്ഗസ്ഥനായ എൻപിതാവിന്റെ
മുമ്പിൽ തള്ളിപ്പറയും.
൩൪ ഞാൻ ഭൂമിയിൽ സമാധാനം ഇടുവാൻ വന്നപ്രകാരം നി
രൂപിക്കേണ്ടാ; സമാധാനമല്ല വാളിനെ ഇടുവാൻ ഞാൻ വ
൩൫ ന്നതു. ഞാനാകട്ടെ മനുഷ്യനെ തന്റെ അച്ഛനോടും, മകളെ
തന്റെ അമ്മയോടും, മരുമകളെ അമ്മാവിയോടും വേറാക്കുവാൻ
൩൬ വന്നതു. മനുഷ്യന്റെ വീട്ടുകാരും അവന്നു ശത്രുക്കളും ആകും
൩൭ (മീക. ൭, ൬.) അച്ഛനിൽ താൻ അമ്മയിൽ താൻ എനിക്കു മീതെ
പ്രിയം ഭാവിക്കുന്നവൻ എനിക്ക് യോഗ്യനല്ല; മകനിൽ താൻ
മകളിൽ താൻ എനിക്ക് മീതെ പ്രിയം ഭാവിക്കുന്നവൻ എനിക്കു
൩൮ യോഗ്യനല്ല. തന്റെ ക്രൂശിനെ എടുത്തു എന്റെ പിന്നാലെ
൩൯ ചെന്നുകൊള്ളാത്തവനും എനിക്ക് യോഗ്യനല്ല. തന്റെ പ്രാ
ണനെ കിട്ടിയവൻ അതിനെ കളയും; ഞാൻ നിമിത്തം തന്റെ
പ്രാണനെ കളഞ്ഞവന് അതു കിട്ടും.
൪൦ നിങ്ങളെ കൈക്കൊള്ളുന്നവൻ എന്നെ കൈക്കൊള്ളുന്നു;
എന്നെ കൈക്കൊള്ളുന്നവൻ എന്നെ അയച്ചവനെ കൈ
൪൧ ക്കൊള്ളുന്നു. പ്രവാചകനെ പ്രവാചകന്റെ പേൎക്കു കൈക്കൊ
ള്ളുന്നവന്നു പ്രവാചകന്റെ പ്രതിഫലം ലഭിക്കും; നീതിമാന്റെ
പേൎക്കു നീതിമാനെ കൈക്കൊള്ളുന്നവന്നു നീതിമാന്റെ പ്രതി
൪൨ ഫലം ലഭിക്കും. ആരാൻ ശിഷ്യന്റെ പേൎക്കു ഈ ചെറിയവ
രിൽ ഒരുത്തനെ ഒരുകിണ്ടി തണ്ണീർ മാത്രം കുടിപ്പിച്ചാലും തന്റെ
പ്രതിഫലത്തെ കളകയില്ല; ആമെൻ എന്ന് ഞാൻ നിങ്ങളോടു
പറയുന്നു.

## ൧൧. അദ്ധ്യായം.

(൨) [ലൂ. ൭, ൧൮.] സ്നാപകന്റെ ദൂതു വന്നാറെ, (൭) യേശു യോഹനാനായി സാ
ക്ഷ്യം ചൊല്ലി, (൧൬) കേട്ടനുസരിയാത്തവരെ ശാസിച്ചും, (൨൦) ശിക്ഷ അറിയി
ച്ചും കൊണ്ടു, (൨൫) വിശ്വാസികളിൽ ആനന്ദിച്ചു പറഞ്ഞതു [ലൂ. ൧൦, ൧൩, ൨൨.]

൧ യേശു തന്റെ പന്ത്രണ്ടു ശിഷ്യരോട് ആജ്ഞാപിച്ചു തീൎന്നാ
റെ, അവരുടെ പട്ടണങ്ങളിൽ പഠിപ്പിച്ചും ഘോഷിച്ചും കൊൾ്വാ
ൻ അവിടെനിന്നു പുറപ്പെട്ടു പോയി.

പിന്നെ യോഹനാൻ ക്രിസ്തന്റെ ക്രിയകളെ തടവിൽ വെ ൨
ച്ചു കേട്ടിട്ടു, തന്റെ ശിഷ്യരെ അയച്ചു: വരുവാനുള്ളവൻ നീ ൩
യൊ; ഞങ്ങൾ മറെറാരുവനെ കാത്തിരിക്കയൊ? എന്ന് അവ
നോടു പറയിച്ചു. യേശു അവരോട് ഉത്തരം പറഞ്ഞിതു: നി ൪
ങ്ങൾ കേട്ടു കാണുന്നവ യോഹനാനെ ചെന്ന് അറിയിപ്പിൻ.
കുരുടർ കാണുന്നു, മുടന്തർ നടക്കുന്നു, കുഷ്ഠരോഗികൾ ശുദ്ധരാ ൫
യ്ചമയുന്നു, ചെവിടർ കേൾക്കുന്നു (യശ. ൩൫, ൫.) മരിച്ചവർ
ഉണൎന്നു വരുന്നു, ദരിദ്രരെ സുവിശേഷം കേൾപ്പിക്കുന്നു. പി ൬
ന്നെ എങ്കൽ ഇടറി പോകാത്തവൻ എല്ലാം ധന്യനത്രെ.
എന്നാറെ അവർ യാത്രയായ ശേഷം യേശു പുരുഷാരങ്ങ ൭
ളോടു യോഹനാനെ കൊണ്ടു പറഞ്ഞു തുടങ്ങിയതു: നിങ്ങൾ
എന്തു നോക്കുവാൻ മരുഭൂമിയിലേക്ക് പുറപ്പെട്ടു പോയി? കാ ൮
റ്റിനാൽ ഉലയുന്ന ഓടയൊ? അല്ല എന്തു കാണ്മാൻ പുറപ്പെട്ടു,
നേരിയ വസ്ത്രങ്ങൾ ധരിച്ച മനുഷ്യനെയൊ? കണ്ടാലും നേരി
യതുടുത്തവർ രാജഗൃഹങ്ങളിലത്രെ ആകുന്നു. അല്ല എന്തു കാ ൯
ണ്മാൻ പുറപ്പെട്ടു? പ്രവാചകനെയൊ? അതെ ഞാൻ നിങ്ങ
ളോടു പറയുന്നു: പ്രവാചകനു മീതെയുള്ളതും (കണ്ടതു.) (മല. ൰
൩, ൧.) ഇതാ നിന്റെ മുമ്പിൽ നിണക്കു വഴിയെ ഒരുക്കുവാ
നായി ഞാൻ എന്റെ ദൂതനെ നിന്മുഖത്തിന്മുമ്പാകെ അയക്കു
ന്നു എന്ന് എഴുതിക്കുറിച്ചവൻ ഇവനാകുന്നു സത്യം. ആമെൻ ൰൧
ഞാൻ നിങ്ങളോടു പറയുന്നിതു: സ്ത്രീകളിൽ ജനിച്ചവരിൽ സ്നാ
പകനായ യോഹനാനെക്കാൾ വലിയവൻ ആരും ഉദിച്ചിട്ടില്ല;
സ്വൎഗ്ഗരാജ്യത്തിൽ ഏററം ചെറിയവൻ അവനിലും വലുതാകുന്നു
താനും. പിന്നെ സ്നാപകനായ യോഹനാന്റെ നാളുകൾ മുതൽ ൰൨
ഇന്നേവരെയും സ്വൎഗ്ഗരാജ്യം അതിക്രമിച്ചു പോരുന്നു; ആക്ര
മികൾ അതിനെ കൈക്കൽ ആക്കുകയും ചെയ്യുന്നു. എങ്ങിനെ ൰൩
എന്നാൽ സകല പ്രവാചകന്മാരും ധൎമ്മശാസ്ത്രവും യോഹ
നാൻ വരെ പ്രവചിച്ചതെ ഉള്ളൂ. നിങ്ങൾക്ക് പരിഗ്രഹി ൰൪
പ്പാൻ മനസ്സുണ്ടെങ്കിൽ (മല. ൩, ൨൩.) വരേണ്ടുന്ന എലിയാ
അവൻ തന്നെ. കേൾപ്പാൻ ചെവികൾ ഉള്ളവൻ കേൾക്കുക. ൰൫
എന്നാൽ ഈ തലമുറയെ ഏതിനോട് ഉപമിക്കേണ്ടു? കുട്ടികൾ ൰൬
ചന്തസ്ഥലങ്ങളിൽ ഇരുന്നു, തങ്ങളുടെ തോഴന്മാരോടു ഞങ്ങൾ ൰൭
നിങ്ങൾക്കായി കുഴലൂതി നിങ്ങൾ തുള്ളിയതും ഇല്ല; നിങ്ങൾക്കാ
യി വിലാപം പാടി നിങ്ങൾ തൊഴിച്ചതും ഇല്ല എന്നു വിളിച്ചു

൧൮ പറയുന്നതിനോട് ഒക്കുന്നു. എങ്ങിനെ എന്നാൽ യോഹനാൻ
തിന്നാത്തവനും കുടിക്കാത്തവനും ആയ്വന്നിരിക്കെ; അവന്നു ഭൂതം
൧൯ ഉണ്ടു എന്നു പറയുന്നു. മനുഷ്യപുത്രൻ തിന്നും കുടിച്ചും കൊണ്ടു
വന്നിരിക്കെ: ഇതാ തിന്നിയും കുടിയനും ആകുന്ന ആൾ, ചുങ്ക
ക്കാൎക്കും പാപികൾക്കും സ്നേഹിതനത്രെ എന്നു പറയുന്നു; ജ്ഞാ
നം എന്നവളൊ തന്റെ മക്കളിൽ നീതീകരിക്കപ്പെട്ടിട്ടുണ്ടു താനും.
൨൦ അപ്പോൾ തന്റെ ശക്തികൾ മിക്കതും നടന്നു വിളങ്ങിയ
പട്ടണങ്ങളെ മാനസാന്തരം ചെയ്യായ്കയാൽ പഴിച്ചു പറവാൻ
൨൧ തുടങ്ങി: കൊരജീനെ, നിണക്ക ഹാ കഷ്ടം! ബൈത്തചൈദെ,
നിണക്ക ഹാ കഷ്ടം! നിങ്ങളിൽ കാണിച്ച ശക്തികൾ തൂരിലും
ചിദോനിലും കാണിച്ചു എങ്കിൽ പണ്ടു തന്നെ രട്ടിലും വെണ്ണീ
൨൨ റിലും മനം തിരിയുമായിരുന്നു. ശേഷം ഞാൻ നിങ്ങളോടു പറ
യുന്നിതു: ന്യായവിധിനാളിൽ നിങ്ങളെക്കാൾ തൂരിന്നും ചിദോ
൨൩ നും സഹിച്ചു കൂടുമായിരിക്കും. പിന്നെ സ്വൎഗ്ഗത്തോളം ഉയൎന്നു
ചമഞ്ഞ കഫൎന്നഹൂമായുള്ളോവെ! നീ പാതാളം വരെ കിഴി
ഞ്ഞു പോകും; നിന്നിൽ കാണിച്ച ശക്തികൾ സദോമിൽ കാ
൨൪ ണിച്ചു എങ്കിൽ ഇന്നേവരെയും നില്ക്കുമായിരുന്നു. ശേഷം
ഞാൻ നിങ്ങളോടു പറയുന്നിതു: ന്യായവിധിനാളിൽ നിന്നെ
ക്കാൾ സദോം നാട്ടിന്നു സഹിച്ചു കൂടുമായിരിക്കും.
൨൫ ആ കാലത്തിൽ യേശു ആരംഭിച്ചു പറഞ്ഞിതു: പിതാവെ! സ്വ
ൎഗ്ഗത്തിന്നും ഭൂമിക്കും കൎത്താവായുള്ളോവെ! നീ ഇവറ്റെ ജ്ഞാ
നികൾക്കും വിവേകികൾക്കും (തോന്നാതെ) മറെച്ചു, ശിശുക്ക
൨൬ ൾക്ക വെളിപ്പെടുത്തിയതുകൊണ്ടു ഞാൻ വാഴ്ത്തുന്നുണ്ടു. അങ്ങി
നെ തന്നെ പിതാവെ ഇപ്രകാരമല്ലൊ നിണക്ക പ്രസാദം തോ
൨൭ ന്നിയതു. സകലവും എൻ പിതാവിനാൽ എങ്കൽ സമൎപ്പിക്കപ്പെ
ട്ടു, പിതാവല്ലാതെ ആരും പുത്രനെ തിരിച്ചറിയുന്നതും ഇല്ല; പു
ത്രനും പുത്രൻ വെളിപ്പെടുത്തുവാൻ ഇച്ശിക്കുന്നവനും അല്ലാതെ
൨൮ ആരും പിതാവിനെ തിരിച്ചറിയുന്നതും ഇല്ല. അല്ലയൊ! അദ്ധ്വാ
നിച്ചും ഭാരം ചുമന്നും നടക്കുന്നോരെ ഒക്കയും എന്റെ അടുക്കെ
൨൯ വരുവിൻ! ഞാൻ നിങ്ങളെ തണുപ്പിക്കും. ഞാൻ സൌമ്യതയും
ഹൃദയതാഴ്മയും ഉള്ളവനാകകൊണ്ടു എന്റെ നുകം നിങ്ങളിൽ
ഏറ്റുകൊണ്ടു എങ്കൽനിന്ന് പഠിപ്പിൻ; എന്നാൽ നിങ്ങളുടെ ദേ
൩൦ ഹികൾക്ക വിശ്രാമം കണ്ടെത്തും (യിറ. ൬, ൧൬.) കാരണം എ
ന്റെ നുകം ഗുണമായും എന്റെ ചുമടു ലഘുവായും ഇരിക്കുന്നു.

## ൧൨. അദ്ധ്യായം.

[ലൂ. ൬. മാ. ൨, ൨൩.] ശബ്ബത്തിൽ കതിരുകൾ പറിക്കുന്നതും, (൯) കൈവറണ്ടവനെ ശമിപ്പിക്കുന്നതും, (൧൪) പറീശരുടെ ദൂഷണാദികൾ [മാ. ൩, ൨൨. ലൂ. ൧൧, ൧൫.], (൪൬) അമ്മയും സഹോദരരും യേശുവെ കാണ്മാൻ വന്നതും [മാ. ൩, ൩൧. ലൂ. ൮, ൧൯.]

ആ സമയത്തു യേശു ശബ്ബത്തു നാളിൽ വിളഭൂമിയൂടെ ക ൧
ടന്നു പോയി; അവന്റെ ശിഷ്യന്മാർ വിശന്നിട്ടു കതിരുകളെ
പറിച്ചു തിന്നു തുടങ്ങി. ആയതു പറീശർ കണ്ടു: ഇതാ ശബ്ബ ൨
ത്തിൽ ചെയ്യാൻ വിഹിതമല്ലാത്തതു നിന്റെ ശിഷ്യന്മാർ ചെ
യ്യുന്നു എന്ന് അവനോടു പറഞ്ഞു. അവനും അവരോടു പറ ൩
ഞ്ഞിതു: ദാവിദും കൂടെ ഉള്ളവരും വിശക്കുമ്പോൾ ചെയ്തതെ
ന്ത് എന്നു നിങ്ങൾ വായിച്ചിട്ടില്ലയോ? (൧ ശമു. ൨൧) അവൻ ൪
ദേവഭവനത്തിൽ പുക്കു പുരോഹിതൎക്കു മാത്രമല്ലാതെ തനിക്കും
കൂടെ ഉള്ളവൎക്കും തിന്നരുതാതെ ഉള്ള കാഴ്ചയപ്പങ്ങളെ ഭക്ഷിച്ച
പ്രകാരം തന്നെ. അല്ല (൪. മൊ. ൨൮, ൯.) ശബ്ബത്തിൽ പുരോഹി ൫
തന്മാർ ആലയത്തിൽ വെച്ചു ശബ്ബത്തിനെ ലംഘിക്കുന്നു എ
ങ്കിലും കുറ്റം ഇല്ലാതെ ഇരിക്കുന്നതു ധൎമ്മശാസ്ത്രത്തിൽ വായിച്ചി
ല്ലയൊ? ഞാനോ നിങ്ങളോടു പറയുന്നിതു: ദേവാലയത്തിലും ൬
വലുതായതു ഇവിടെ ഉണ്ടു. പിന്നെ (൯, ൧൩.) ബലിയിലല്ല ൭
ദയയിലത്രെ ഞാൻ പ്രസാദിക്കുന്നു എന്നുള്ളത് എന്ത് എന്ന്
അറിഞ്ഞു എങ്കിൽ കുറ്റമില്ലാത്തവൎക്കു കുറ്റം വിധിക്കയില്ലായി
രുന്നു. മനുഷ്യപുത്രൻ ശബ്ബത്തിന്നും കൎത്താവാകുന്നു സത്യം. ൮
അവിടെനിന്നു പോയി അവരുടെ പള്ളിയിൽ ചെന്നപ്പോൾ ൯
കണ്ടാലും കൈവറണ്ടുള്ളൊരു മനുഷ്യൻ ഉണ്ടു. അവരും അവ ൧൦
നിൽ കുറ്റം ചുമത്തേണ്ടതിന്നു: ശബ്ബത്തിൽ ചികിത്സിക്ക വി
ഹിതമൊ? എന്ന് അവനോട് ചോദിച്ചു. അവരോട് അവൻ ൧൧
പറഞ്ഞു: ഒരാടുള്ള മനുഷ്യന് അതു ശബ്ബത്തിൽ കുഴിയിൽ വീ
ണുഎങ്കിൽ അതിനെ പിടിച്ചു കരേറ്റാത്തവൻ നിങ്ങളിൽ
ആർ ഉള്ളു? പിന്നെ മനുഷ്യനും ആടും തമ്മിൽ എത്ര വിശേ ൧൨
ഷം! ആകയാൽ ശബ്ബത്തിൽ നന്നായി ചെയ്യുന്നതു വിഹിതം
തന്നെ. എന്നാറെ മനുഷ്യനോടു: നിന്റെ കൈ നീട്ടുക! എന്നു ൧൩
പറഞ്ഞപ്പോൾ അതു നീട്ടിയ ഉടനെ മറേറതു പോലെ വഴി
ക്കെ സൌഖ്യമായ്വന്നു. പറീശരൊ പുറപ്പെട്ടു നാശം വരുത്തു ൧൪
വാൻ അവനു നേരെ തങ്ങളിൽ നിരൂപിച്ചു മന്ത്രിക്കയും ചെയ്തു.

൧൫ ആയതിനെ യേശു അറിഞ്ഞിട്ടു അവിടെനിന്നു വാങ്ങിപോ
൧൬ യി, വളരെ പുരുഷാരങ്ങൾ അവന്റെ പിന്നാലെ നടന്നു; അ
വരെ ഒക്കയും അവൻ സൌഖ്യമാക്കി. തന്നെ പ്രസിദ്ധമാക്ക
൧൭ രുത് എന്ന് അവരോട് ശാസിച്ചു ചൊല്ലിക്കൊണ്ടു, യശയ്യ
പ്രവാചകനുമുഖേന (൪൨, ൧—൪.) മൊഴിഞ്ഞതു പൂരിപ്പാൻ സം
൧൮ ഗതി വരുത്തുകയും ചെയ്തു. അതാവിത്: കണ്ടാലും ഞാൻ കൈ
പിടിച്ച ദാസൻ, എന്റെ ഉള്ളം പ്രസാദിക്കുന്ന എന്റെ പ്രി
യൻ; അവന്മേൽ എന്റെ ആത്മാവെ ആക്കീട്ടു അവൻ ജാ
൧൯ തികളിൽ ന്യായത്തെ അറിയിക്കും. അവൻ തർക്കിക്കയില്ല, നി
ലവിളിക്കയും ഇല്ല, തെരുക്കളിൽ അവന്റെ ശബ്ദം കേൾപ്പാറുമി
൨൦ ല്ല. ചതഞ്ഞ ഓടയെ അവൻ ഒടിക്കാതെയും പുകയുന്ന തിരി
യെ പൊലിക്കാതെയും ഇരിക്കും; ന്യായത്തെ ജയത്തോളം നട
൨൧ ത്തുംവരെ തന്നെ. അവന്റെ നാമത്തിൽ ജാതികൾ ആശ
വെക്കയും ചെയ്യും എന്നത്രെ.

൨൨ അപ്പോൾ കുരുടനും ഊമനും ആയ ഭൂതഗ്രസ്തനെ അവ
ന്റെ അടുക്കെ കൊണ്ടുവന്നു, ആയവൻ പറകയും കാൺക
യും ചെയ്വാന്തക്കവണ്ണം യേശു സൌഖ്യമാക്കുകയും ചെയ്തു.
൨൩ എന്നാറെ പുരുഷാരങ്ങൾ ഒക്കയും വിസ്മയിച്ചു: എന്തൊ!
ഇവൻ ദാവിദിൻ പുത്രൻ തന്നെയൊ? എന്നു പറഞ്ഞു;
൨൪ അതു കേട്ടു പറീശർ പറഞ്ഞു: ഇവൻ ഭൂതങ്ങളുടെ തലവനായ
ബെയൾജബൂലെ കൊണ്ടല്ലാതെ ഭൂതങ്ങളെ ആട്ടിക്കളയുന്നില്ല
൨൫ എന്നു പറഞ്ഞു. അവരുടെ നിരൂപണങ്ങളെ യേശു അറിഞ്ഞ്
അവരോട് പറഞ്ഞിതു: എല്ലാ രാജ്യവും തന്നിൽ തന്നെ ഛിദ്രി
ച്ചു എങ്കിൽ പാഴായ്പോകും; യാതൊരു പട്ടണവും ഗൃഹവും തന്നിൽ
൨൬ തന്നെ ഛിദ്രിച്ചു എങ്കിൽ നിലനില്ക്കയും ഇല്ല. സാത്താൻ സാ
ത്താനെ ആട്ടിക്കളഞ്ഞാൽ അവൻ തന്നിൽ തന്നെ ഛിദ്രിച്ചു
പോയല്ലൊ! പിന്നെ അവന്റെ രാജ്യം എങ്ങിനെ നിലനില്പു.
൨൭ ഞാനൊ ബെയൾജബൂലെകൊണ്ടു ഭൂതങ്ങളെ ആട്ടുന്നു എങ്കിൽ
നിങ്ങളുടെ മക്കൾ ഏതുകൊണ്ട് ആട്ടുന്നു? അതുകൊണ്ട് അ
൨൮ വർ നിങ്ങൾക്കു ന്യായാധിപരാകും. ദേവാത്മാവിനെകൊണ്ടൊ
ഞാൻ ഭൂതങ്ങളെ ആട്ടുന്നു എങ്കിൽ ദേവരാജ്യം നിങ്ങളോട് എ
൨൯ ത്തിവന്നു സ്പഷ്ടം. അല്ലായ്കിൽ ഊക്കനെ കെട്ടീട്ട് ഒഴികെ ഊ
ക്കന്റെ വീട്ടിൽ കടന്ന് അവന്റെ കോപ്പുകളെ കവർന്നു കള
വാൻ എങ്ങിനെ കഴിയും (കെട്ടീട്ടത്രെ) അവന്റെ വീട്ടിൽ

കവൎച്ച ചെയ്യും. എന്റെ കൂടയില്ലാത്തവൻ എനിക്ക് എതിരാകു ൩൦
ന്നു; എന്നോട് ഒന്നിച്ചു ചേൎക്കാത്തവൻ ചിതറിക്കുന്നു. ആക ൩൧
യാൽ ഞാൻ നിങ്ങളോട് പറയുന്നിതു: എല്ലാപാപവും ദൂഷണ
വും മനുഷ്യരോടു ക്ഷമിക്കപ്പെടും; ആത്മാവിന്റെ ദൂഷണം മ
നുഷ്യൎക്കു ക്ഷമിക്കപ്പെടുകയില്ല താനും. ആരും മനുഷ്യപുത്രനു ൩൨
നേരെ വാക്കു പറഞ്ഞാൽ അവനോടു ക്ഷമിക്കപ്പെടും; വിശു
ദ്ധാത്മാവിനു നേരെ പറഞ്ഞാലൊ ഈ യുഗത്തിലും വരുന്ന
തിലും അവനോട് ക്ഷമിക്കപ്പെടുകയില്ല. ഒന്നുകിൽ മരം നല്ല ൩൩
ത് എന്നും അതിന്റെ കായും നന്നെന്നും വെപ്പിൻ; അല്ലായ്കിൽ
മരം വിടക്കെന്നും അതിന്റെ കായും വിടക്കെന്നും വെപ്പിൻ;
കായിൽ നിന്നല്ലൊ മരം അറിയപ്പെടുന്നതു. അണലിസന്ത ൩൪
തികളെ! നിങ്ങൾ ദുഷ്ടരായിരിക്കെ നല്ലവ പറവാൻ എങ്ങിനെ
കഴിയും? ഹൃദയത്തിൽ നിറഞ്ഞുവഴിയുന്നതിൽ നിന്നല്ലൊ വാ
യ് പറയുന്നു. നല്ല മനുഷ്യൻ നല്ല (ഹൃദയ) നിക്ഷേപത്തിൽ ൩൫
നിന്നു നല്ലവറ്റെ പുറപ്പെടുവിക്കുന്നു; ദുഷ്ടമനുഷ്യൻ ദുൎന്നി
ക്ഷേപത്തിൽ നിന്നു തീയവ പുറപ്പെടുവിക്കുന്നു. ഞാനൊ നി ൩൬
ങ്ങളോട് പറയുന്നിതു: മനുഷ്യർ പറയുന്ന ഏതു നിസ്സാരവാ
ക്കിനെ കൊണ്ടും ന്യായവിധിനാളിൽ കണക്ക് ഒപ്പിക്കേണ്ടിവ
രും; നിന്റെ വാക്കുകളിൽ നിന്നല്ലൊ നീതീകരിക്കപ്പെടുകയും ൩൭
നിന്റെ വാക്കുകളിൽനിന്നു കുറ്റം വിധിക്കപ്പെടുകയും ആം.
പിന്നെ ശാസ്ത്രികളിലും പറീശരിലും ചിലർ അവനോട് ഉ ൩൮
ത്തരമായി—ഗുരോ നിങ്കൽനിന്ന് ഒരു അടയാളം കാണ്മാൻ ഞ
ങ്ങൾ ഇച്ഛിക്കുന്നു എന്നു പറഞ്ഞു. അവരോട് അവൻ ഉത്ത ൩൯
രം പറഞ്ഞിതു: ദോഷവും വ്യഭിചാരവും ഉള്ള തലമുറ അടയാളം
തിരയുന്നു. യോനാപ്രവാചകന്റെ അടയാളം ഒഴികെ അതി ൪൦
ന്ന് അടയാളം കൊടുക്കപ്പെടുകയും ഇല്ല; യോനാവല്ലൊ കടലാ
നയുടെ വയറ്റിൽ മൂന്നു രാപ്പകൽ ഇരുന്ന പ്രകാരം തന്നെ
മനുഷ്യപുത്രൻ മൂന്നു രാപ്പകൽ ഭൂമിഹൃദയത്തിൽ ഇരിക്കും. നി ൪൧
നവെക്കാർ ന്യായവിധിയിൽ ഈ തലമുറയോട് ഒന്നിച്ച് എ
ഴുനീറ്റു യോനാവിൻ ഘോഷണത്തിന്ന് അനുതപിച്ചതിനാൽ
അതിനു കുറ്റം വിധിക്കും; യോനാവിലും അധികമായത് ഇവി
ടെ ഇതാ! തെക്കേരാജ്ഞി ന്യായവിധിയിൽ ഈ തലമുറയോട് ൪൨
ഒന്നിച്ച് ഉണൎന്നു വന്നു ശലൊമോവിൻ ജ്ഞാനത്തെ കേൾപ്പാൻ
ഭൂമിയുടെ അറുതികളിൽ നിന്നു വന്നതിനാൽ അതിനു കുറ്റം

൪൩ വിധിക്കും; ശലൊമോവിലും അധികമായത് ഇവിടെ ഇതാ. അ
ശുദ്ധാത്മാവ് മനുഷ്യനെ വിട്ടു പുറപ്പെട്ടാൽ പിന്നെ നീരില്ലാ
ത്ത സ്ഥലങ്ങളൂടെ തണുപ്പു തിരഞ്ഞും കാണാതെയും കടന്നു
൪൪ പോരുന്നു. പിന്നെ ഞാൻ പുറപ്പെട്ടു പോന്ന എന്റെ വീട്ടി
ലേക്ക് മടങ്ങി ചെല്ലും എന്നു പറയുന്നു; ഉടനെ വന്നു അതു ശൂ
൪൫ ന്യമായി അടിച്ചു തളിച്ചും അലങ്കരിച്ചും കാണുന്നു. അപ്പോൾ
യാത്രയായി തന്നിലും ദുഷ്ടത ഏറിയ വേറെ ഏഴ് ആത്മാക്കളെ
കൂട്ടിക്കൊണ്ടു വരുന്നു, അവയും അവിടെ പുക്കു കുടിയിരിക്കുന്നു;
ആ മനുഷ്യന്റെ പിമ്പു മുമ്പിനേക്കാൾ വല്ലാതെ ചമയുന്നു;
ഈ ദുഷ്ടതലമുറെക്കും അപ്രകാരം ഉണ്ടാകും.
൪൬ അവൻ പുരുഷാരങ്ങളോടു ചൊല്ലി പോരുമ്പോൾ തന്നെ;
൪൭ ഇതാ അവന്റെ അമ്മയും സഹോദരരും അവനോടു സംസാ
രിപ്പാൻ അന്വേഷിച്ചു കൊണ്ടു പുറത്തു നിന്നു; ഒരുത്തൻ അ
വനോടു കണ്ടാലും നിന്റെ അമ്മയും സഹോദരരും നിന്നോട്
സംസാരിപ്പാൻ അന്വേഷിച്ചു പുറത്തു നില്ക്കുന്നു എന്നു പറ
൪൮ ഞ്ഞു. ആ പറയുന്നവനോട് അവൻ ഉത്തരം ചൊല്ലിയതു:
എന്റെ അമ്മ ആർ ആകുന്നു? എന്റെ സഹോദരരും ആർ?
൪൯ എന്നിട്ടു തന്റെ ശിഷ്യരുടെ മേൽ കൈ നീട്ടി: ഇതാ എന്റെ
൫൦ അമ്മയും സഹോദരന്മാരും തന്നെ! സ്വൎഗ്ഗസ്ഥനായ എൻ പി
താവിന്റെ ഇഷ്ടം ചെയ്യുന്നവൻ ആരെങ്കിലും എനിക്ക് സ
ഹോദരനും സഹോദരിയും അമ്മയും ആകുന്നു സത്യം എന്നു
പറകയും ചെയ്തു.

## ൧൩. അദ്ധ്യായം.

(൩) വിതെക്കുന്നവൻ മുതലായ സ്വൎഗ്ഗരാജ്യത്തിൻ ഉപമകൾക്കു, (൧൦) കാരണവും, (൧൮) ഒന്നാമതിൻ വ്യാഖ്യാനവും [മാ. ൪, ൰.], (൨൪) മൂന്നുപമകൾ [മാ. ൪, ൩൦. ലൂ. ൧൩, ൧൮.], (൩൬) രണ്ടാമതിൻ വ്യാഖ്യാനം, (൪൪) ശേഷം ഉപമകൾ മൂന്നും, (൫൩) നചറത്തിലെ അവിശ്വാസം [മാ. ൬. ലൂ. ൪, ൧൬.]

൧ അ ദിവസം യേശു വീട്ടിൽനിന്നു പുറപ്പെട്ടു കടലരികെ
൨ ഇരുന്നു. വളരെ പുരുഷാരങ്ങൾ അവന്റെ ചുറ്റും ചേരുക
കൊണ്ട് അവൻ പടകിലേറി ഇരുന്നു; സമൂഹം എല്ലാം കരമേ
ൽ നിന്നിരിക്കെ അവരോട് ഉപമകൾ കൊണ്ട് പലതും പറ
൩ ഞ്ഞിതു: കണ്ടാലും വിതെക്കുന്നവൻ വിതെപ്പാൻ പുറപ്പെട്ടു;
൪ വിതെക്കുമ്പോൾ ചിലതു വഴിയരികെ വീണു, പറജാതികൾ

വന്നു അതിനെ തിന്നു കളഞ്ഞു. ചിലതു പാറമേൽ എറിയ മ ൫
ണ്ണില്ലാത്തെടത്തു വീണു, മണ്ണിന്റതാഴ്ച ഇല്ലായ്കയാൽ ക്ഷണെ
ത്തിൽ മുളെച്ചു വന്നു; ആദിത്യൻ ഉദിച്ചാറെ ചൂടു തട്ടി വേരില്ലാ ൬
യ്കകൊണ്ട് ഉണങ്ങി പോകയും ചെയ്തു. മറെറതു മുള്ളുകളിൽ ൭
വീണു, മുള്ളുകൾ പൊങ്ങി വന്നു, അതിനെ ഞെരുക്കിക്കളഞ്ഞു.
മറെറതു നല്ലമണ്ണിൽ വീണു ചിലതു നൂറും ചിലത് അറുപതും ൮
ചിലത് മുപ്പതും ഫലം തരികയും ചെയ്തു. കേൾപ്പാൻ ചെവികൾ ൯
ഉള്ളവൻ കേൾക്കുക.
എന്നാറെ ശിഷ്യന്മാർ അടുത്തു വന്നു: അവരോടു ഉപമകൾ ൧൦
കൊണ്ടു പറവാൻ എന്തു? എന്ന് അവനൊട് ചൊല്ലിയപ്പൊ
ൾ — അവരോട് ഉത്തരം പറഞ്ഞിതു: സ്വൎഗ്ഗരാജ്യത്തിന്റെ മ ൧൧
ൎമ്മങ്ങളെ അറിവാനുള്ള വരം നിങ്ങൾക്ക നല്കപ്പെട്ടിട്ടും അവൎക്ക
നല്കപ്പെടായ്കയാലത്രെ. കാരണം ഉള്ളവനു നിറഞ്ഞു വഴിവോ ൧൨
ളം കൊടുക്കപ്പെടും; ഇല്ലാത്തവനോടൊ ഉള്ളതുംകൂടെ പറിച്ചെടുക്ക
പ്പെടും. അതുകൊണ്ട അവർ കണ്ടിട്ടും കാണാതെയും കേട്ടിട്ടും കേ ൧൩
ളാതെയും ഗ്രഹിയാതെയും ഇരിക്കയാൽ ഞാൻ അവരോട ഉപമ
കൾകൊണ്ട സംസാരിക്കുന്നു; (യശ. ൬, ൯.) നിങ്ങൾ ചെവി കേ
ൾക്കും ഗ്രഹിക്കയില്ല താനും; കൺ കാണും ദൎശിക്കയില്ല താനും.
കാരണം ഈ ജനത്തിന്റെ ഹൃദയം സ്ഥൂലിച്ചതും അവർ ചെ ൧൪
വികൾ കൊണ്ടു ദുഃഖേന കേൾക്കുന്നതും കണ്ണുകൾ അടെച്ചി
ട്ടതും ആയതു. അവർ കൺ കാണാതെയും ചെവി കേളാതെയും ൧൫
ഹൃദയം കൊണ്ടു ഗ്രഹിയാതെയും തിരിഞ്ഞു കൊള്ളാതെയും ഞാ
ൻ അവരെ സൌഖ്യമാക്കാതെയും ഇരിക്കേണ്ടതിന്നത്രെ; എ
ന്നുള്ള യശയ്യാ പ്രവാചകത്തിന്നു അവരിൽ നിവൃത്തി വരുന്നു.
എങ്കിലും നിങ്ങളുടെ കണ്ണുകൾ കാണുന്നതുകൊണ്ടും ചെവികൾ ൧൬
കേൾക്കുന്നതുകൊണ്ടും ധന്യങ്ങളായവ. ആമെൻ ഞാൻ നി ൧൭
ങ്ങളോടു പറയുന്നിതു: നിങ്ങൾ കാണുന്നതു കാണ്മാൻ എറിയ
പ്രവാചകരും നീതിമാന്മാരും ആഗ്രഹിച്ചിട്ടും കാണാതെ പോ
യി; നിങ്ങൾ കേൾക്കുന്നതു കേൾപാനും (ആഗ്രഹിച്ചിട്ടും) കേ
ളാതെ പോയി. എന്നാൽ നിങ്ങൾ വിതെക്കുന്നവന്റെ ഉപമ ൧൮
യെ കേട്ടുകൊൾവിൻ. ആരാനും രാജ്യത്തിന്റെ വചനം കേ ൧൯
ട്ടിട്ടു ഗ്രഹിയാഞ്ഞാൽ ദുഷ്ടൻ വന്ന് അവന്റെ ഹൃദയത്തിൽ
വിതെച്ചതിനെ അപഹരിക്കുന്നു; ഇവൻ വഴിയരികെ വിതെക്ക
പ്പെട്ടവൻ. പാറമേൽ വിതെക്കപ്പെട്ടവനൊ വചനത്തെ കേട്ട ൨൦

ഉടനെ സന്തോഷത്തോടെ കൈക്കൊള്ളുന്നവൻ എങ്കിലും
തന്നിൽ വേരില്ലാതെ ഇരിക്കയാൽ തല്ക്കാലക്കാരൻ ആകുന്നു.
൨൧ വചനം നിമിത്തം ഉപദ്രവമൊ ഹിംസയൊ ഉളവായാൽ ക്ഷ
൨൨ ണത്തിൽ അവന് ഇടച്ച തോന്നുന്നു. മുള്ളുകളിൽ വിതെക്കപ്പെ
ട്ടവനൊ വചനത്തെ കേൾക്കുന്നവൻ എങ്കിലും ഈ യുഗത്തി
ലെ ചിന്തയും ധനത്തിന്റെ വഞ്ചനയും വചനത്തെ ഞെരു
൨൩ ക്കീട്ടു നിഷ്ഫലനായ്തീരുന്നു. നല്ലമണ്ണിൽ വിതെക്കപ്പെട്ടവനൊ
വചനത്തെ കേട്ടു ഗ്രഹിക്കുന്നവൻ തന്നെ; അവൻ ഫലം
കൊടുക്കുന്നു (അതിൽ) ഒരുവൻ നൂറും ഒരുവൻ അറുപതും ഒരു
വൻ മുപ്പതും ഉണ്ടാക്കുന്നു.
൨൪ അവരിൽ മറ്റൊരു ഉപമയെ ഏല്പിച്ചിതു: സ്വൎഗ്ഗരാജ്യം ത
ന്റെ നിലത്തിൽ നല്ല വിത്തു വിതെക്കുന്ന ഒരു മനുഷ്യനോടു
൨൫ സദൃശമായി. പിന്നെ മനുഷ്യർ ഉറങ്ങുമ്പോൾ അവന്റെ
ശത്രു വന്നു കോതമ്പിന്റെ ഇടയിൽ നായ്ക്കല്ല വിതെച്ചു പോ
൨൬ യ്ക്കളഞ്ഞു. പിന്നെ ഞാറു വളൎന്നു വിളയുമ്പോഴെക്കു നായ്ക്കല്ലുക
൨൭ ളും കാണായ്വന്നു. എന്നാറെ വീട്ടുടയവന്റെ ദാസന്മാർ അവ
നെ ചെന്നു കണ്ടു: കൎത്താവെ, നിന്റെ നിലത്തിൽ നല്ല വിത്തു
വിതെച്ചിട്ടില്ലയൊ? പിന്നെ നായ്ക്കല്ലുകൾ അതിന്ന് എവിടുന്ന്
൨൮ ഉണ്ടായി? എന്നു പറഞ്ഞാറെ: ശത്രുവായവൻ ഇതിനെ ചെ
യ്തു എന്ന് അവരോട് പറഞ്ഞു; എന്നാൽ ഞങ്ങൾ പോയി
അവററെ പറിച്ചെടുപ്പാൻ മനസ്സൊ? എന്നു ദാസന്മാർ അവ
൨൯ നോട പറഞ്ഞതിന്നു ചൊല്ലിയതു: ഇല്ല! പക്ഷെ നായ്ക്കല്ലുക
ളെ കൂട്ടിയാൽ അതിനോട് ഒരുമിച്ചു കോതമ്പും പറിച്ചു പോകുമ
൩൦ ല്ലൊ! രണ്ടും കൂടെ കൊയിത്തോളം വളരട്ടെ; കൊയിത്തുകാലത്തി
ൽ ഞാൻ മുറുന്നവരോടു നിങ്ങൾ മുമ്പെ നായ്ക്കല്ല എടുത്തു കൂട്ടി
ചുടുവാൻ കെട്ടാക്കി കൊൾവിൻ; കോതമ്പൊ എന്റെ കളപ്പുര
യിൽ കൂട്ടി വെപ്പിൻ എന്നു പറയും.
൩൧ മറ്റൊരു ഉപമയെ അവരിൽ ഏല്പിച്ചിതു: സ്വൎഗ്ഗരാജ്യം ഒരു
മനുഷ്യൻ എടുത്തു തന്റെ നിലത്തു വിതെച്ച കടുകുമണിക്ക്
൩൨ സദൃശമാകുന്നു. അത് എല്ലാ വിത്തുകളിലും ചെറിയതെങ്കിലും വ
ളൎന്നാൽ പിന്നെ സസ്യങ്ങളിൽ ഏററം വലുതായി ആകാശപ
ക്ഷികളും വന്നു അതിന്റെ കൊമ്പുകളിൽ കുടിപാൎക്കുംവണ്ണം മ
൩൩ രമായ്തീരുന്നു. മറ്റൊരു ഉപമയെ അവരോടു ചൊല്ലിയതു:
സ്വൎഗ്ഗരാജ്യം ഒരു സ്ത്രീ പുളിച്ചമാവിനെ എടുത്തു മൂന്നു പറ

മാവിൽ ചേൎത്തു എല്ലാം പുളിച്ചു വരുവോളം അടക്കി വെച്ചതി
ന്നോടു തുല്യമാകുന്നു.
ഇവ ഒക്കയും യേശു പുരുഷാരങ്ങളോട് ഉപമകൾ കൊണ്ട് ൩൪
ഉരെച്ചു; ഉപമകൾ കൂടാതെ അവരോട് പറഞ്ഞതും ഇല്ല.
(സങ്കീ. ൭൮, ൨) ഞാൻ ഉപമകളാൽ വായ്തുറക്കും ലോകസ്ഥാപ ൩൫
നം മുതൽ ഗൂഢമായവററെ ഉരിയാടും എന്നു പ്രവാചകനെ
കൊണ്ടു മൊഴിഞ്ഞതിന്നു നിവൃത്തിയാവാൻ തന്നെ.

അപ്പോൾ (യേശു) പുരുഷാരങ്ങളെ അയച്ചിട്ടു, വീട്ടിൽ വന്നു ൩൬
ശിഷ്യന്മാർ അവനോട് അണഞ്ഞു — നിലത്തിലെ നായ്ക്കൂല്ലുകളു
ടെ ഉപമയെ ഞങ്ങൾക്ക തെളിയിച്ചാലും എന്നു പറഞ്ഞതിന്നു,
അവൻ ഉത്തരം ചൊല്ലിയതു: നല്ല വിത്തു വിതെക്കുന്നവൻ ൩൭
മനുഷ്യപുത്രനത്രെ; നിലം ലോകം തന്നെ; നല്ല വിത്തായതു ൩൮
രാജ്യത്തിന്റെ പുത്രരും, നായ്ക്കൂല്ലുകൾ ദുഷ്ടന്റെ മക്കളും ആകു
ന്നു. അവററെ വിതെച്ച ശത്രു പിശാച് തന്നെ; കൊയിത്തൊ ൩൯
യുഗസമാപ്തിയും, മൂരുന്നവർ ദൂതന്മാരും ആകുന്നു. പിന്നെയും ൪൦
നായ്ക്കൂല്ലുകളെ കൂട്ടി തീയിൽ ചുടുമ്പോലെ തന്നെ യുഗസമാപ്തി
യിൽ ഭവിക്കും. മനുഷ്യപുത്രൻ തന്റെ ദൂതന്മാരെ അയക്കും; ൪൧
അവരും അവന്റെ രാജ്യത്തിൽനിന്ന് എല്ലാ ഇടൎച്ചകളെയും
അധൎമ്മം പ്രവൃത്തിക്കുന്നവരെയും ചേൎത്തു കൊണ്ടു, തീച്ചൂളയിൽ
ഇടുകയും; അവിടെ കരച്ചലും പല്ലുകടിയും ഉണ്ടാകും. അന്നു ൪൨
നീതിമാന്മാർ തങ്ങളുടെ പിതാവിന്റെ രാജ്യത്തിൽ സൂൎയ്യനെ ൪൩
പോലെ ഉജ്ജ്വലിക്കും; കേൾപ്പാൻ ചെവികൾ ഉള്ളവൻ കേ
ൾക്കുക.

പിന്നെയും സ്വൎഗ്ഗരാജ്യം നിലത്തിൽ ഒളിച്ചു വെച്ച നിധി ൪൪
യോടു സദൃശമാകുന്നു; ആയതിനെ ഒരു മനുഷ്യൻ കണ്ടു മറെ
ച്ചിട്ടു തന്റെ സന്തോഷത്താൽ ചെന്നു തനിക്കുള്ളതൊക്കയും
വിററു, ആ നിലത്തെ വാങ്ങുന്നു. പിന്നെയും സ്വൎഗ്ഗരാജ്യം ൪൫
നല്ല മുത്തുകളെ അന്വെഷിച്ചു നടക്കുന്നോരു വ്യാപാരിയോടു
സമം. അവൻ വിലയേറിയോരു മുത്തിനെ കണ്ടെത്തിയാറെ ൪൬
ചെന്നു, തനിക്കുള്ളത് ഒക്കയും വിററു, അതിനെ കൊള്ളുകയും
ചെയ്തു. പിന്നെയും സ്വൎഗ്ഗരാജ്യം ഒരു വല കടലിൽ ഇട്ടിട്ട് ൪൭
എല്ലാവകയിലും (മീനുകളെ) ചേൎത്തു കൊള്ളുന്നതിനോട് ഒക്കും.
നിറഞ്ഞപ്പോൾ അതിനെ വലിച്ചു കരേററി, ഇരുന്നുകൊണ്ടു ൪൮
നല്ലവററെ പാത്രങ്ങളിൽ കൂട്ടിവെച്ചു, ചീത്തയായവ എറിഞ്ഞു

൪൯ കളഞ്ഞു. യുഗസമാപ്തിയിൽ അപ്രകാരം ഉണ്ടാകും; ദൂതന്മാർ
പുറപ്പെട്ടു, നീതിമാന്മാരുടെ ഇടയിൽനിന്നു, ദുഷ്ടന്മാരെ നീക്കി,
൫൦ തീച്ചൂളയിൽ ഇട്ടുകളയും. അവിടെ കരച്ചലും പല്ലുകടിയും ഉണ്ടാ
൫൧ കും; ഇവ ഒക്കയും ഗ്രഹിച്ചുവൊ എന്നു യേശു പറഞ്ഞതിന്ന്,
൫൨ അവർ അതെ കർത്താവെ, എന്നു പറഞ്ഞു. അവനും അവരോ
ടു ചൊല്ലിയതു: അതുകൊണ്ടു സ്വൎഗ്ഗരാജ്യത്തിന്നായി, ശിഷ്യ
നാക്കപ്പെട്ട ശാസ്ത്രി എല്ലാം തന്റെ നിക്ഷേപത്തിൽനിന്നു, പു
തിയവയും പഴയവയും എടുത്തു കൊടുക്കുന്നോരു വീട്ടുടയവ
നോടു തുല്യനാകുന്നു.
൫൩ യേശു ഈ ഉപമകളെ ചൊല്ലി തികെച്ചപ്പോൾ സംഭവിച്ചി
തു; അവൻ അവിടെനിന്നു വാങ്ങി തന്റെ അപ്പന്റെ നഗ
രത്തിൽ വന്നു, അവരുടെ പള്ളിയിൽ അവൎക്ക് ഉപദേശിച്ചു.
൫൪ എന്നതുകൊണ്ട് അവർ സ്തംഭിച്ചു: ഇവന് ഈ ജ്ഞാനവും ശ
൫൫ ക്തികളും എവിടെ നിന്നു? ഇവൻ തച്ചന്റെ മകനല്ലയൊ! അ
വന്റെ അമ്മെക്കു മറിയ എന്നും, സഹോദരൎക്കു യാക്കോബ്
൫൬ യോസെ ശീമോൻ യൂദാ എന്നും പേരുകൾ ഇല്ലയൊ? അവ
ന്റെ സഹോദരികളും എല്ലാം നമ്മോടല്ലൊ പാൎക്കുന്നു; പിന്നെ
ഇവന് ഇത് ഒക്കയും എവിടെ നിന്ന്? എന്നു ചൊല്ലി, അവ
൫൭ ങ്കൽ ഇടറി പോയി. എന്നാറെ യേശു പ്രവാചകനു തന്റെ
അപ്പന്റെ നഗരത്തിലും ഭവനത്തിലും ഒഴികെ മാനം ഇല്ലാതിരി
൫൮ ക്കയില്ല എന്ന് അവരോടു പറഞ്ഞു. അവരുടെ അവിശ്വാസം
നിമിത്തം അവിടെ വളരെ ശക്തികളെ കാണിച്ചതും ഇല്ല.

## ൧൪. അദ്ധ്യായം.

സ്നാപകന്റെ മരണം [മാ. ൬, ൧൪. ലൂ. ൩, ൧൯. ൯.], (൧൩) ൫൦൦൦ ആളുകൾക്ക് തൃപ്തി വരുത്തിയതും, (൨൨) പൊയ്കമേൽ നടന്നതും [മാ. ൬. ലൂ. ൯. യൊ. ൬.]

൧ **അ**സമയത്തിൽ ഇടപ്രഭുവായ ഹെരോദാ യേശുവിന്റെ
൨ ശ്രുതിയെ കേട്ടു. ഇവൻ സ്നാപകനായ യോഹനാൻ തന്നെ;
അവൻ മരിച്ചവരിൽനിന്ന് ഉണൎന്നത് കൊണ്ടത്രെ, ഈ ശ
ക്തികൾ അവനിൽ വ്യാപരിക്കുന്നു എന്നു തന്റെ ഭൃത്യരോട്
൩ പറഞ്ഞു. ഹെരോദാ ആകട്ടെ, തന്റെ സഹോദരനായ ഫിലി
൪ പ്പന്റെ ഭാൎയ്യ ഹെരോദ്യ നിമിത്തം, അവളെ വെക്കുന്നതു നി
ണക്കു വിഹിതമല്ല എന്നു (൩ മൊ. ൧൮, ൧൬) യോഹനാൻ

പറകകൊണ്ട് അവനെ പിടിപ്പിച്ചു കെട്ടി തടവിൽ ആക്കിയിരു
ന്നു. അവനെ കൊല്ലുവാൻ മനസ്സ് ഉണ്ടായിട്ടും പുരുഷാരം അ ൫
വനെ പ്രവാചകൻ എന്നു മാനിക്കയാൽ (പ്രജകളെ) ഭയപ്പെ
ട്ടു നിന്നു. പിന്നെ ഹെരോദാവിന്റെ ജനനോത്സവം കൊണ്ടാ ൬
ടുമ്പോൾ ഹെരോദ്യയുടെ മകൾ (ശാലയുടെ) നടുവിൽ നൃത്തം
ചെയ്തു, ഹെരോദാവെ പ്രസാദിപ്പിച്ചതുകൊണ്ട്, എന്തു ചോ ൭
ദിച്ചാലും അവൾക്കു കൊടുക്കും എന്ന് ആണയിട്ടും വാഗ്ദത്തം
ചെയ്തു. അവളും അമ്മയുടെ ചൊല്പടിക്കു സ്നാപകനായ യോഹ ൮
നാന്റെ തലയെ ഒരു തളികയിൽ ഇങ്ങു തരിക എന്നു പറഞ്ഞു.
എന്നാറെ, രാജാവ് ദുഃഖിച്ചിട്ടും, ആണകളെയും, പന്തിക്കാരെയും ൯
വിചാരിച്ചു കൊടുപ്പാൻ കല്പിച്ചു. ആളയച്ചു യോഹനാനെ തട ൰
വിൽ വെച്ച് തല അറുപ്പിച്ചു. അവന്റെ തല തളികയിൽ കൊ ൰൧
ണ്ടുവന്നു, കന്യെക്കു കൊടുക്കപ്പെട്ടു, അവളും തന്റെ അമ്മെക്കു
കൊണ്ടുപോയി. അവന്റെ ശിഷ്യന്മാർ ചെന്ന് ഉടൽ എടുത്തു ൰൨
കുഴിച്ചിട്ടു, പിന്നെ വന്നു യേശുവെ അറിയിക്കയും ചെയ്തു.

എന്നതു കേട്ടിട്ടു യേശു അവിടെ നിന്നു പടക ഏറി ഏകാ ൰൩
ന്തസ്ഥലത്തിലേക്കു വേറിട്ടു, വാങ്ങിപ്പോയി; പുരുഷാരങ്ങളും
കേട്ടു, ഊരുകളിൽനിന്നു കരവഴിയായി അവന്റെ പിന്നാലെ
ചെന്നു. യേശുവും പുറപ്പെട്ടു വന്നു വലിയ സമൂഹത്തെ കണ്ട് ൰൪
അവരിൽ കരൾ അലിഞ്ഞു; അവരുടെ രോഗികളെ സൌഖ്യ
മാക്കി. വൈകുന്നേരമായപ്പോൾ അവന്റെ ശിഷ്യന്മാർ അണ ൰൫
ഞ്ഞു; ഈ സ്ഥലം ഏകാന്തമായി നേരവും വൈകിപ്പോയി, പുരു
ഷാരങ്ങൾ ഊരുകളിൽ പോയി, തങ്ങൾക്കു തൊറുകൾ കൊള്ളേണ്ട
തിന്നു, പറഞ്ഞയക്കുക എന്നു പറഞ്ഞു. യേശു അവരോടു പറ ൰൬
ഞ്ഞു: അവൎക്കു പോവാൻ ആവശ്യമില്ല; നിങ്ങൾ അവൎക്കു തി
ന്മാൻ കൊടുപ്പിൻ. അവർ അവനോട്: അഞ്ചപ്പവും രണ്ടു മീനും ൰൭
അല്ലാതെ ഞങ്ങൾക്കു ഇവിടെ ഒന്നും ഇല്ല എന്നു പറഞ്ഞു. അവ ൰൮
ഇങ്ങു കൊണ്ടു വരുവിൻ എന്നു പറഞ്ഞിട്ടു, പുരുഷാരങ്ങളെ പു
ല്ലിന്മേൽ ഇരിപ്പാൻ കല്പിച്ചു. അഞ്ചപ്പവും രണ്ടു മീനും എടുത്തു, ൰൯
സ്വൎഗ്ഗത്തേക്കു നോക്കി വാഴ്ത്തി, അപ്പങ്ങളെ നുറുക്കി, ശിഷ്യന്മാ
ൎക്കു കൊടുത്തു; ശിഷ്യർ ജനക്കൂട്ടങ്ങൾക്കു കൊടുത്തു. എല്ലാവരും ൨൰
തിന്നു തൃപ്തരായി, കഷണങ്ങൾ ശേഷിച്ചതു കൊണ്ടു പന്ത്രണ്ടു
കൊട്ട നിറച്ചെടുക്കയും ചെയ്തു. തിന്നവരൊ സ്ത്രീകളും കുട്ടി ൨൰൧
കളും ഒഴികെ ഏകദേശം അയ്യായിരം പുരുഷർ തന്നെ ആയതു.



5*

൨൨ ഉടനെ യേശു താൻ പുരുഷാരങ്ങളെ പറഞ്ഞയക്കും വരെ,
തന്റെ ശിഷ്യരെ പടകിലേറി, അക്കരെക്ക മുന്നോട്ടുവാൻ നി
൨൩ ൎബ്ബന്ധിച്ചു. താൻ സമൂഹങ്ങളെ അയച്ചിട്ട് ഒരു മലമേൽ പ്രാ
ൎത്ഥിപ്പാൻ തനിയെ ചെന്നു, വൈകുന്നേരമായപ്പോൾ, ഏകനാ
൨൪ യി അവിടെ ഇരുന്നു. പടകൊ കാററു വിരോധമാകകൊണ്ടു
൨൫ തിരകളാൽ വലഞ്ഞു, കടലിന്റെ നടുവിൽ ആയിരുന്നു. രാത്രി
യുടെ നാലാം യാമത്തിൽ യേശു കടലിന്മേൽ കൂടി നടന്നു, അ
൨൬ വരുടെ അടുക്കെ ചെന്നു. അവൻ കടലിന്മേൽ നടക്കുന്നതു
കണ്ടിട്ടു, ശിഷ്യർ ഇതു പ്രേതം എന്നു കലങ്ങി, ഭയം ഹേതുവായി
൨൭ കൂക്കലിട്ടു. ഉടനെ യേശു അവരോടു: ധൈൎയ്യപ്പെടുവിൻ! ഞാൻ
൨൮ തന്നെ ആകുന്നു; ഭയപ്പെടേണ്ടാ എന്നു പറഞ്ഞു. അതിനു പേ
ത്രൻ ഉത്തരം ചൊല്ലിയതു: കൎത്താവെ, നീ ആകുന്നു എങ്കിൽ
ഞാൻ വെള്ളത്തിന്മേൽ നിന്റെ അടുക്കെ വരേണ്ടതിന്നു കല്പി
൨൯ ക്ക; അവനും വാ എന്നു പറഞ്ഞു. പേത്രൻ പടകിൽ നിന്നു
കിഴിഞ്ഞു, യേശുവോട് എത്തുവാൻ വെള്ളങ്ങളിൻ മീതെ നട
൩൦ ന്നു. പിന്നെ ഊക്കുള്ള കാററിനെ കണ്ടിട്ടു പേടിച്ചു മുങ്ങി തുട
ങ്ങിയാറെ, കൎത്താവെ, എന്നെ രക്ഷിക്ക! എന്നു നിലവിളിച്ചു.
൩൧ യേശുവും ഉടനെ കൈ നീട്ടി അവനെ പിടിച്ചു: അല്പ വിശ്വാ
൩൨ സിയെ! എന്തിന്നു ശങ്കിച്ചു എന്നു പറഞ്ഞു. അവർ പടകിൽ
൩൩ കയറിയപ്പോൾ കാററ് അമൎന്നു; പടകിലുള്ളവരൊ വന്നു: നീ
ദൈവപുത്രൻ സത്യം എന്ന് അവനെ നമസ്കരിച്ചു.
൩൪ എന്നാറെ, അവർ അക്കരെക്ക് എത്തി, ഗനേസരെത്ത് എ
൩൫ ന്ന ദേശത്തിൽ വന്നു. അവിടത്തെ ലോകർ അവനെ അറി
ഞ്ഞു, ചുററുമുള്ള നാട്ടിൽ ഒക്കയും ആളയച്ചു, എല്ലാ ദുസ്ഥന്മാരെ
൩൬ യും അവനു കൊണ്ടുവന്നു. തന്റെ വസ്ത്രത്തിന്റെ തൊങ്കൽ
മാത്രം അവർ തൊടേണ്ടതിന്ന് അപേക്ഷിച്ചു, തൊട്ടവർ ഒക്കയും
രക്ഷപ്രാപിക്കയും ചെയ്തു.

## ൧൫. അദ്ധ്യായം.

കൈ കഴുകുന്ന സമ്പ്രദായത്തിൻ ആക്ഷേപണം [മാ. ൭.], (൨൧) കനാന്യസ്ത്രീ
യുടെ വിശ്വാസം [മാ. ൭, ൨൪.], (൨൯) ൪൦൦൦ ജനങ്ങളെ ഭക്ഷിപ്പിച്ചതു [മാ. ൮.]

൧ അപ്പോൾ യരുശലേമ്യശാസ്ത്രികളും പറീശരും യേശുവോ
൨ ട് അടുത്തു വന്നു: നിന്റെ ശിഷ്യർ പൂൎവ്വന്മാരുടെ സമ്പ്രദാ
യത്തെ ലംഘിക്കുന്നത് എന്തു? അവർ ആഹാരം ഭക്ഷിക്ക

ന്പോൾ, കൈകളെ കഴുകുന്നില്ല പോൽ എന്നു പറഞ്ഞു. അവ ൩
നും അവരോട് ഉത്തരം പറഞ്ഞിതു: നിങ്ങളുടെ സമ്പ്രദായം
നിമിത്തം നിങ്ങളും ദൈവത്തിന്റെ കല്പനയെ ലംഘിക്കുന്നത്
എന്തു? (൨ മൊ. ൨൦, ൧൨) അച്ഛനേയും അമ്മയേയും ബഹു ൪
മാനിക്ക എന്നും, (൨൧, ൧൭.) അച്ശനെ താൻ അമ്മയെ താൻ
പ്രാകുന്നവൻ മരിക്കേണം നിശ്ചയം എന്നും, ദൈവം കല്പിച്ചു
വല്ലൊ. നിങ്ങളോ, ഒരുത്തൻ അച്ശനോട് എങ്കിലും, അമ്മയോട് ൫
എങ്കിലും നിണക്ക് എന്നിൽനിന്ന് ഉപകാരമാവുതുന്നത് വഴി
പാട് (ആക) എന്നു പറഞ്ഞാലും (കാൎയ്യം തന്നെ) എന്നു ചൊ
ല്ലുന്നത് കൊണ്ട് — അവൻ തന്റെ അച്ശനെ ആകട്ടെ അമ്മയെ ൬
ആകട്ടെ ബഹുമാനിക്കാതെ പോകുന്നു; ഇപ്രകാരം നിങ്ങളുടെ
സമ്പ്രദായത്താൽ ദൈവകല്പനയെ ദുൎബ്ബലമാക്കി. വേഷധാ ൭
രികളെ! നിങ്ങളെ തൊട്ടു യശയ്യാ നന്നായി പ്രവചിച്ചിതു. (യശ. ൮
൨൯, ൧൩.) ഈ ജനം (വായ്കൊണ്ട് എന്നോട് അടുത്തു) അധ
രങ്ങൾകൊണ്ട് എന്നെ ബഹുമാനിക്കുന്നു എങ്കിലും അവരുടെ
ഹൃദയം എന്നോടു ദൂരത്ത് അകന്നിരിക്കുന്നു. മാനുഷകല്പനക ൯
ളായ ഉപദേശങ്ങളെ അവർ പഠിപ്പിച്ചുകൊണ്ട് എന്നെ വ്യൎത്ഥ
മായി ഭജിക്കുന്നു എന്നത്രെ.

പിന്നെ പുരുഷാരത്തെ അരികെ വിളിച്ച് അവരോട് പറ ൧൦
ഞ്ഞു: അല്ലയൊ കേട്ടു ഗ്രഹിച്ചു കൊൾവിൻ! വായൂടെ അകത്തു
ചെല്ലുന്നതല്ല, മനുഷ്യനു തീണ്ടൽ വരുത്തുന്നത്; വായിൽനിന്നു ൧൧
പുറപ്പെടുന്നതത്രെ മനുഷ്യനു തീണ്ടൽ ഉണ്ടാക്കുന്നുള്ളു. എന്നാ ൧൨
റെ, അവന്റെ ശിഷ്യന്മാർ അടുത്തു വന്നു പറഞ്ഞു: പറീശ
ന്മാർ ഈ വാക്കു കേട്ടിട്ട് ഇടറി പോയി എന്ന് അറിയുന്നുവൊ?
അവൻ ഉത്തരമായി പറഞ്ഞു: സ്വൎഗ്ഗസ്ഥനായ എന്റെ പി ൧൩
താവ് നട്ടിട്ടില്ലാത്ത ഏതു തൈയും വേർ പറിഞ്ഞു പോകും.
അവരെ വിട്ടുവിടുവിൻ! അവർ കുരുടൎക്ക് വഴികാട്ടുന്ന കുരുടന്മാർ; ൧൪
പിന്നെ കുരുടൻ കുരുടനെ വഴി നടത്തിയാൽ ഇരുവരും കുഴി
യിൽ വീഴും. പേത്രൻ ഉത്തരമായി അവനോട്, ഈ ഉപമയെ ൧൫
ഞങ്ങൾക്കു തെളിയിച്ചാലും എന്നു പറഞ്ഞാറെ, അവൻ ചൊ
ല്ലിയതു: ഇന്നും നിങ്ങൾ കൂടെ ബോധം ഇല്ലാതിരിക്കുന്നുവൊ? ൧൬
വായൂടെ പൂകുന്നതു എല്ലാം വയററിൽ ചെന്നു മറപ്പുരയിലേ ൧൭
ക്ക് തള്ളപ്പെടുന്നു എന്നു ബോധിക്കുന്നില്ലയൊ? വായിൽനിന്നു ൧൮
പുറപ്പെടുന്നവയൊ ഹൃദയത്തിൽനിന്നു വരുന്നു; മനുഷ്യനു

൧൯ തീണ്ടൽ ഉണ്ടാകുന്നത് ഇവയത്രെ. എങ്ങിനെ എന്നാൽ ദുശ്ചി
ന്തകൾ, കുലകൾ, വ്യഭിചാരങ്ങൾ, പുലയാട്ടുകൾ, മോഷണ
ങ്ങൾ, കള്ളസ്സാക്ഷികൾ, ദൂഷണങ്ങൾ ഇവ ഹൃദയത്തിൽനി
൨൦ ന്നു പുറപ്പെട്ടു വരുന്നു. മനുഷ്യനെ തീണ്ടിക്കുന്നത് ഇവയത്രെ.
കഴുകാത്ത കൈകൾ കൊണ്ടു ഭക്ഷിക്കുന്നതൊ മനുഷ്യനെ തീ
ണ്ടിക്കുന്നില്ല.

൨൧ അവിടെനിന്നു യേശു പുറപ്പെട്ടു, തൂർ ചിദോൻ അംശങ്ങ
൨൨ ളിൽ വാങ്ങി പോയി. ആ ദിക്കുകളിൽനിന്നു, കണ്ടാലും ഒരു കനാ
ന്യസ്ത്രീ പുറപ്പെട്ടു വന്ന് അവനോടു: ദാവിദ് പുത്ര! കൎത്താവെ!
എന്നെ കനിഞ്ഞു കൊൾക! എന്റെ മകൾക്കു ഭൂതോപദ്രവം
൨൩ കഠിനമായിട്ട് ഉണ്ടു എന്നു കൂക്കി പറഞ്ഞു. അവളോട് അവൻ
ഉത്തരം ഒന്നും മിണ്ടാഞ്ഞപ്പോൾ, ശിഷ്യന്മാർ അടുക്കെ വന്നു
അവൾ നമ്മുടെ പിന്നാലെ കൂക്കുന്നതു കൊണ്ട് അവൾക്ക്
൨൪ വിട കൊടുക്ക എന്ന് അവനോടു ചോദിച്ചു. അവൻ ഉത്തരം
പറഞ്ഞിതു: ഇസ്രയേൽ ഗൃഹത്തിൽ നശിച്ചു പോയ ആടുക
൨൫ ളുടക്കലേക്ക് ഒഴികെ ഞാൻ അയക്കപ്പെട്ടില്ല. എന്നാറെ അവൾ
വന്നു: കൎത്താവെ! എന്നെ തുണെക്കേണമെ! എന്ന് അവനെ
൨൬ നമസ്കരിച്ചു. അവൻ ഉത്തരമായി: മക്കളുടെ അപ്പത്തെ ചെ
൨൭ റുനായ്ക്കൾക്കു ചാടുന്നതു നന്നല്ല എന്നു പറഞ്ഞു. അവളൊ:
അതെ കൎത്താവെ! ചെറുനായ്ക്കളും ഉടയവരുടെ മേശയിൽനിന്നു
വീഴുന്ന നുറുക്കുകളെ കൊണ്ടു ഉപജീവിക്കുന്നുവല്ലൊ എന്നു
൨൮ പറഞ്ഞു. അപ്പോൾ യേശു ഉത്തരമായി: ഹാ, സ്ത്രീയെ! നി
ന്റെ വിശ്വാസം വലിയത്, നിനക്ക് ഇഷ്ടം പോലെ ഭവി
ക്കുക എന്ന് അവളോടു പറഞ്ഞു; ആ നാഴിക മുതൽ അവളുടെ
മകൾ സ്വസ്ഥയാകയും ചെയ്തു.

൨൯ യേശു അവിടെനിന്നു യാത്രയായി, ഗലീലക്കടലരികെ വ
൩൦ ന്നു, മലമേൽ കയറി അവിടെ ഇരുന്നു. അനേകം പുരുഷാര
ങ്ങളും മുടന്തർ, കുരുടർ, ഊമർ, കൂനർ മുതലായ പലരേയും കൂട്ടി
കൊണ്ടു അവന്റെ അടുക്കൽ വന്നു, അവരെ അവന്റെ കാ
൩൧ ല്ക്കൽ ഇട്ടു. അവനും അവൎക്കു സൌഖ്യം ഉണ്ടാക്കി. ഊമർ പ
റയുന്നതും, കൂനർ സ്വസ്ഥരായതും, മുടന്തർ നടക്കുന്നതും, കുരു
ടർ കാണുന്നതും, പുരുഷാരങ്ങൾ കണ്ടിട്ട് ആശ്ചൎയ്യപ്പെട്ട് ഇസ്ര
൩൨ യേലിൻ ദൈവത്തെ മഹത്വീകരിക്കയും ചെയ്തു. പിന്നെ യേ
ശു തന്റെ ശിഷ്യരെ വിളിച്ചു കൂട്ടി പറഞ്ഞു: ഈ പുരുഷാരം

മൂന്നു നാളും എന്നോടു കൂടെ പാൎത്തിട്ടു, തിന്മാൻ ഒന്നും ഇല്ലായ്ക
കൊണ്ടു, എനിക്ക അവരിൽ കരളലിയുന്നു; അവരെ പട്ടിണി
യായി വിട്ടയക്കേണ്ടതിന്നു മനസ്സും ഇല്ല; വഴിയിൽ വെച്ചു തള
ൎന്നു പോകാഞ്ഞാൻ തന്നെ. അവനോടു ശിഷ്യന്മാർ: ഇത്ര വലി ൩൩
യ പുരുഷാരത്തിന്നു തൃപ്തിവരുത്തുവാൻ മതിയാകുന്ന അപ്പ
ങ്ങൾ ഈ കാട്ടിൽ നമുക്ക എവിടെനിന്നു എന്നു പറഞ്ഞാറെ,
നിങ്ങൾക്ക എത്ര അപ്പം ഉണ്ടു എന്നു യേശു ചോദിച്ചു. ഏഴും ൩൪
ഒട്ടു ചെറു മീനുകളും തന്നെ എന്ന് അവർ പറഞ്ഞു. അവൻ ൩൫
പുരുഷാരങ്ങളെ നിലത്തിൽ ചാരി ഇരിപ്പാൻ കല്പിച്ചു. ഏഴപ്പ ൩൬
വും മീനുകളും എടുത്തു വാഴ്ത്തി നുറുക്കി തന്റെ ശിഷ്യൎക്കും ശി
ഷ്യർ പുരുഷാരത്തിന്നും കൊടുത്തു. എല്ലാവരും തിന്നു തൃപ്തരായി, ൩൭
കഷണങ്ങൾ ശേഷിച്ചതു കൊണ്ടു ഏഴു വട്ടികളെ നിറെച്ചെടു
ത്തു. ഭക്ഷിക്കുന്നവരൊ സ്ത്രീകളും കുട്ടികളും ഒഴികെ നാലായിരം ൩൮
പുരുഷരായിരുന്നു. പിന്നെ അവൻ പുരുഷാരങ്ങൾക്ക വിട ൩൯
കൊടുത്തു, പടകിൽ ഏറി, മഗ്ദലദിക്കുകളിൽ ചേരുകയും ചെയ്തു.

## ൧൬. അദ്ധ്യായം.

യേശുവോട് അടയാളം ചോദിച്ചതു [മാ. ൮, ൧൧. ലൂ. ൧൨, ൫൪.], (൫) പറീശാമികളുടെ പുളിച്ചമാവ് [മാ. ൮, ൧൫.], (൧൩) ശിഷ്യരെ ശോധന ചെയ്തിട്ടു, (൨൧) സ്വമരണത്തെ അറിയിച്ചു പ്രബോധിപ്പിച്ചതു [മാ. ൮. ലൂ. ൯, ൨൧.]

പിന്നെ പറീശരും ചദൂക്യരും അടുത്തു വന്നു തങ്ങൾക്ക വാ ൧
നത്തിൽനിന്ന് അടയാളം കാട്ടേണം എന്നു പരീക്ഷിച്ചു ചോ
ദിച്ചു. അവരോട് അവൻ ഉത്തരം പറഞ്ഞു: സന്ധ്യയാകു ൨
മ്പോൾ വാനം ചുവക്കകൊണ്ടു നല്ല തെളിവാകും എന്നും, ഉഷ ൩
സ്സിലൊ വാനം തുടുക്കനെ ചുവന്നിരിക്കയാൽ ഇന്നു മഴക്കോളു
ത്രെ എന്നും നിങ്ങൾ പറയുന്നു; വേഷധാരികളെ! വാനത്തി
ന്റെ മുഖത്തെ നിങ്ങൾ വിവേചിപ്പാൻ അറിയുന്നു; സമയ
ങ്ങളുടെ അടയാളങ്ങളെ കഴികയില്ലയൊ? ദോഷവും വ്യഭിചാര ൪
വും ഉള്ള തലമുറ അടയാളം തിരയുന്നു; യോനാപ്രവാചകന്റെ
അടയാളം ഒഴികെ അതിന്ന് അടയാളം കൊടുക്കപ്പെടുകയും ഇ
ല്ല (൧൨, ൩൯.) എന്നിട്ട് അവരെ വിട്ടു യാത്രയായി.
ശിഷ്യന്മാർ അക്കരെ കടക്കുമ്പോൾ അപ്പങ്ങളെ കൊണ്ടു ൫
പോരുവാൻ മറന്നിരുന്നു. അന്നു യേശു അവരോടു: പറീശർ ൬
ചദൂക്യർ എന്നവരുടെ പുളിച്ചമാവിൽനിന്നു സൂക്ഷിച്ചുകൊണ്ടു

൭ നോക്കുവിൻ എന്നു പറഞ്ഞാറെ— അപ്പങ്ങളെ കൊള്ളാഞ്ഞത്
൮ കൊണ്ടത്രെ എന്ന് അവർ തങ്ങളിൽ നിരൂപിച്ചുപോയി. അ
തു യേശു അറിഞ്ഞു പറഞ്ഞിതു: അല്പവിശ്വാസികളെ! അ
൯ പ്പങ്ങളെ കൊള്ളാഞ്ഞതു കൊണ്ടു നിങ്ങളിൽ നിരൂപിപ്പാൻ എ
ന്തു? ഇന്നും നിങ്ങൾക്കു ബോധം ഇല്ലയൊ? ആ അയ്യായിരങ്ങ
൧൦ ളുടെ അപ്പം അഞ്ചും, എടുത്ത കൊട്ടകളുടെ എണ്ണവും, പിന്നെ
ആ നാലായിരങ്ങളുടെ അപ്പം ഏഴും, എടുത്ത വട്ടികളുടെ എണ്ണ
൧൧ വും ഓൎമ്മ വെക്കുന്നതും ഇല്ലയൊ? പറീശർ ചദൂക്യർ എന്ന
വരുടെ പുളിച്ചമാവിൽനിന്നു സൂക്ഷിച്ചു കൊള്ളേണം എന്നു
൧൨ ചൊല്ലിയത് അപ്പം കൊണ്ടല്ല എന്നു തോന്നാത്തത് എന്തു? എ
ന്നാറെ അവൻ അപ്പത്തിന്റെ പുളിച്ചമാവിൽ നിന്നല്ല, പറീ
ശർ ചദൂക്യർ എന്നവരുടെ ഉപദേശത്തിൽ നിന്നു സൂക്ഷിച്ചു
കൊള്ളേണ്ടതിന്നു പറഞ്ഞ പ്രകാരം അവർ ഗ്രഹിച്ചു.
൧൩ അനന്തരം യേശു ഫിലിപ്പന്റെ കൈസരയ്യയുടെ അംശ
ങ്ങളിൽ വന്ന ശേഷം തന്റെ ശിഷ്യരോടു ചോദിച്ചു: ജനങ്ങൾ
൧൪ മനുഷ്യപുത്രനായ എന്നെ ആർ എന്നു ചൊല്ലുന്നു? എന്നാറെ
അവർ പറഞ്ഞു: ചിലർ സ്നാപകനായ യോഹനാൻ എന്നും,
മറ്റെവർ എലീയാവെന്നും, വേറെ ചിലർ യിറമിയ്യാവൊ പ്ര
൧൫ വാചകരിൽ ഒരുത്തനോ എന്നും (ചൊല്ലുന്നതു). അവരോട്
അവൻ: നിങ്ങളോ എന്നെ ആർ എന്നു ചൊല്ലുന്നു? എന്നു
൧൬ പറഞ്ഞതിന്നു ശിമോൻ പേത്രൻ ഉത്തരം പറഞ്ഞിതു: നീ ജീ
വനുള്ള ദൈവത്തിന്റെ പുത്രനായ ക്രിസ്തൻ തന്നെ; എന്നാ
൧൭ റെ യേശു അവനോട് ഉത്തരം ചൊല്ലിയതു: ബർയോനാ ശി
മോനായുള്ളോവെ! ജഡരക്തങ്ങളല്ല; സ്വൎഗ്ഗസ്ഥനായ എന്റെ
പിതാവത്രെ നിണക്ക് (ഇതു) വെളിപ്പെടുത്തിയതുകൊണ്ടു നീ
൧൮ ധന്യൻ! ഞാനോ നിന്നോടു പറയുന്നു: നീ പാറ (കേഫാ) ആ
കുന്നു; ഈ പാറമേൽ ഞാൻ എൻ സഭയെ പണിയിക്കും, അ
൧൯ തിനോടു പാതാളദ്വാരങ്ങൾക്ക് ഒർ ആവതും വരികയില്ല. വിശേ
ഷിച്ച് സ്വൎഗ്ഗരാജ്യത്തിന്റെ താക്കോലുകളെയും നിണക്കു തരും
(യശ. ൨൨, ൨൨.) നീ ഭൂമിമേൽ വിലക്കി കെട്ടുന്നത് ഒക്കയും
സ്വൎഗ്ഗങ്ങളിൽ കെട്ടപ്പെട്ടിരിക്കും; നീ ഭൂമിമേൽ സമ്മതിച്ച് അ
ഴിക്കുന്നത് ഒക്കയും സ്വൎഗ്ഗങ്ങളിൽ അഴിഞ്ഞിരിക്കയും ചെയ്യും.
൨൦ എന്നാറെ താൻ ക്രിസ്തൻ (അഭിഷിക്തൻ) എന്ന് ആരോടും
പറയാതിരിപ്പാൻ സ്വശിഷ്യന്മാരോട് ചട്ടമാക്കി.

അന്നു മുതൽ യേശു താൻ യരുശലേമിലേക്ക് പോയി, മൂപ്പ ൨൧
ന്മാർ, മഹാപുരോഹിതർ, ശാസ്ത്രികൾ ഇവരാൽ പലവും സഹി
ച്ചു കൊല്ലപ്പെടുകയും മൂന്നാം നാൾ ഉണൎന്നു വരികയും വേണ്ടു
ത് എന്നു തന്റെ ശിഷ്യന്മാൎക്ക് കാണിച്ചു തുടങ്ങി. എന്നാറെ, ൨൨
പേത്രൻ അവനെ (വേറിട്ടു) കൂട്ടിക്കൊണ്ടു: കൎത്താവെ, (ദേവകൃ
പയാൽ) അത് അരുതു; നിണക്ക് അങ്ങിനെ വരികയില്ല! എ
ന്നു ശാസിച്ചു തുടങ്ങി. അവനും തിരിഞ്ഞു പേത്രനോടു പറ ൨൩
ഞ്ഞു: സാത്താനെ, എന്റെ പിന്നിൽ പൊയ്ക്കൊൾ! നീ ദൈവത്തി
ന്റെ അല്ല, മനുഷ്യരുടേവ കരുതുന്നതു കൊണ്ട് എനിക്ക് ഇ
ടച്ചു ആകുന്നു. അന്നു യേശു തന്റെ ശിഷ്യന്മാരോടു പറഞ്ഞി ൨൪
തു: ഒരുത്തൻ എന്റെ പിന്നാലെ വരുവാൻ ഇച്ഛിച്ചാൽ, ത
ന്നെത്താൻ തള്ളീട്ടു, തന്റെ ക്രൂശിനെ എടുത്തും കൊണ്ടു, എന്നെ
അനുഗമിപ്പൂതാക. ആരാനും തന്റെ ദേഹിയെ രക്ഷിപ്പാൻ ൨൫
ഇച്ഛിച്ചാൽ അതിനെ കളയും; ഞാൻ നിമിത്തം ആരാനും ത
ന്റെ ദേഹിയെ കളഞ്ഞാൽ അതിനെ കണ്ടെത്തും. കാരണം ൨൬
ഒരു മനുഷ്യൻ സൎവ്വലോകം നേടിയാറെയും തന്റെ ദേഹി ചേ
തം വന്നാൽ അവന് എന്തു പ്രയോജനം ഉള്ളു? അല്ല, തന്റെ
ദേഹിയെ വീണ്ടുകൊൾ്വാൻ മനുഷ്യൻ എന്തൊരു മറുവില കൊ
ടുക്കും? എങ്ങിനെ എന്നാൽ, മനുഷ്യപുത്രൻ സ്വപിതാവിന്റെ ൨൭
തേജസ്സോടെ തന്റെ സകല ദൂതന്മാരുമായി വരുവാൻ ഉണ്ടു;
അപ്പോൾ അവൻ ഏവനും താന്താന്റെ പ്രവൃത്തിക്ക് തക്ക പ
കരം നല്കും. ആമെൻ ഞാൻ നിങ്ങളോട് പറയുന്നിതു: മനുഷ്യ ൨൮
പുത്രൻ തന്റെ രാജത്വത്തിൽ വരുന്നതു കാണുവോളം, മരണ
ത്തെ ആസ്വദിക്കാത്തവർ ചിലർ ഈ നില്ക്കുന്നവരിൽ ഉണ്ടു.

## ൧൭. അദ്ധ്യായം.

യേശുവിന്റെ രൂപാന്തരവും, (൧൪) ചന്ദ്രബാധെക്ക ശാന്തിയും, (൨൨) സ്വമരണത്തെ പിന്നെയും അറിയിച്ചതും [മാ. ൯. ലൂ. ൯.], (൨൪) ദൈവാലയപ്പണിക്കപണം.

ആറു ദിവസം കഴിഞ്ഞശേഷം യേശു പേത്രനെയും യാ ൧
ക്കോബെയും സഹോദരനായ യോഹനാനെയും കൂട്ടിക്കൊണ്ടു
ഒർ ഉയൎന്ന മലമേൽ അവരുമായി വേറിട്ടു നടന്നു. പിന്നെ ൨
അവരുടെ മുമ്പാകെ മറുരൂപപ്പെട്ടിട്ടു, അവന്റെ മുഖം സൂൎയ്യനെ
പോലെ വിളങ്ങി, അവന്റെ വസ്ത്രങ്ങൾ വെളിച്ചം പോലെ

൩ വെള്ളയായ്തീൎന്നു. ഇതാ മോശെയും എലീയാവും അവനോടു
സംഭാഷിച്ചുകൊണ്ട്, അവൎക്ക കാണായ്വന്നു; അതിന്നു പേത്രൻ
൪ യേശുവോട്: കൎത്താവെ, ഞങ്ങൾ ഇവിടെ ഇരിക്കുന്നത് നല്ല
തു; നിണക്ക മനസ്സായാൽ ഞങ്ങൾ ഇവിടെ മൂന്നു കുടിലുക
ളെ ഉണ്ടാക്കട്ടെ! ഒന്നു നിണക്കും, ഒന്ന് മോശെക്കും, ഒന്ന് എ
൫ ലീയാവിന്നും എന്നു പറഞ്ഞു. അവൻ പറയുമ്പോൾ തന്നെ
കണ്ടാലും പ്രകാശമുള്ളോരു മേഘം അവരിൽ നിഴലിട്ടു, ഉടനെ
മേഘത്തിൽ നിന്നു: (൩, ൧൭.) ഇവൻ എന്റെ പ്രിയപുത്രൻ;
അവങ്കൽ ഞാൻ പ്രസാദിച്ചു; (൫ മൊ. ൧൮, ൧൫.) ഇവനെ
൬ ചെവിക്കൊൾ്വിൻ! എന്നൊരു ശബ്ദവും ഉണ്ടായി. ആയതു ശിഷ്യ
ന്മാർ കേട്ടു, കവിണ്ണു വീണ് ഏററവും ഭയപ്പെട്ടപ്പോൾ — യേ
൭ ശു അടുത്തു വന്ന്, അവരെ തൊട്ടു: എഴുനീല്പിൻ! ഭയപ്പെടേ
൮ ണ്ടാ എന്നു പറഞ്ഞു. അവരും കണ്ണുകളെ ഉയൎത്തിയാറെ, യേ
൯ ശുവെ മാത്രം അല്ലാതെ, ആരെയും കണ്ടതും ഇല്ല. അവർ മല
യിൽനിന്ന് ഇറങ്ങുമ്പോൾ യേശു അവരോടു: മനുഷ്യപുത്ര
ൻ മരിച്ചവരിൽനിന്ന് എഴുനീല്ക്കും വരെ, കാഴ്ചയെ ആരെയും
൧൦ കേൾ്പിക്കല്ല എന്നു കല്പിച്ചു. പിന്നെ അവന്റെ ശിഷ്യന്മാർ:
എന്നാൽ എലീയാ മുമ്പെ വരേണ്ടത് എന്നു ശാസ്ത്രികൾ ചൊ
൧൧ ല്ലുന്നത് എന്തെന്നു ചോദിച്ചതിന്നു — യേശു ഉത്തരം പറഞ്ഞി
൧൨ തു: എലീയാ മുമ്പെ വന്നു സകലവും യഥാസ്ഥാനത്താക്കുന്നു
സത്യം. ഞാനോ എലീയാ വന്നു കഴിഞ്ഞു എന്നും, അവർ അ
വനെ അറിഞ്ഞുകൊള്ളാതെ, തങ്ങൾ്ക്കു തോന്നിയത് എല്ലാം അവ
ങ്കൽ ചെയ്തു എന്നും നിങ്ങളോടു പറയുന്നു; അവ്വണ്ണം മനുഷ്യ
൧൩ പുത്രനും അവരിൽ നിന്നു സഹിപ്പാൻ ഉണ്ടു. എന്നാറെ, സ്നാ
പകനായ യോഹനാനെകൊണ്ടു തങ്ങളോടു പറഞ്ഞപ്രകാരം
ശിഷ്യന്മാർ ഗ്രഹിച്ചു.
൧൪ അവർ പുരുഷാരത്തിലേക്ക് വന്നാറെ, ഒരു മനുഷ്യൻ അടു
൧൫ ത്തു വന്ന്, അവൻ മുമ്പാകെ മുട്ടുകുത്തി: കൎത്താവെ, എന്റെ മ
കനെ കനിഞ്ഞുകൊൾ്ക! അവൻ ചന്ദ്രബാധ പിടിച്ചു, പല
പ്പോഴും തീയിലും കൂടക്കൂടെ വെള്ളത്തിലും വീണു വല്ലാതെ പീ
൧൬ ഡിച്ചിരിക്കുന്നു. അവനെ നിന്റെ ശിഷ്യന്മാൎക്ക കൊണ്ടുവന്നു,
സൌഖ്യം വരുത്തുവാൻ അവൎക്ക കഴിഞ്ഞില്ല താനും എന്നു പ
൧൭ റഞ്ഞു. യേശു ഉത്തരമായി പറഞ്ഞു: അവിശ്വാസവും കോട്ട
വും ഉള്ള തലമുറയെ! എത്രോടം ഞാൻ നിങ്ങളോടു കൂടെ ഇരിക്കും;

എത്രോടം നിങ്ങളെ പൊറുക്കും? അവനെ എനിക്ക് ഇങ്ങു കൊ
ണ്ടുവരുവിൻ! എന്നാറെ, യേശു അവനെ ശാസിച്ചു, ഭൂതം ൧൮
അവങ്കൽനിന്നു പുറപ്പെട്ടുപോയി; ബാലൻ ആ നാഴിക മുതൽ
സൌഖ്യമാകയും ചെയ്തു. പിന്നെ ശിഷ്യന്മാർ യേശുവോടു പ്ര ൧൯
ത്യേകം അണഞ്ഞു വന്നു: ഞങ്ങൾക്കു അതിനെ പുറത്താക്കികൂടാ
ഞ്ഞത് എന്ത് എന്നു ചോദിച്ചു. യേശു അവരോടു പറഞ്ഞു: ൨൦
നിങ്ങളുടെ അവിശ്വാസം നിമിത്തമത്രെ; എങ്ങിനെ എന്നാൽ
നിങ്ങൾക്ക കടുകിൻമണിയോളം വിശ്വാസം ഉണ്ടെങ്കിൽ ഈ മ
ലയോട്, ഇവിടുന്ന് അങ്ങോട്ടു നീങ്ങുക എന്നു പറഞ്ഞാൽ അ
തു നീങ്ങും; നിങ്ങൾക്ക് ഒന്നും അസാദ്ധ്യമാകയും ഇല്ല; ആ
മെൻ എന്നു ഞാൻ നിങ്ങളോടു പറയുന്നു. എങ്കിലും പ്രാൎത്ഥ ൨൧
നയാലും ഉപവാസത്താലും അല്ലാതെ ഈ ജാതി പുറത്തു പോ
കുന്നില്ല.

പിന്നെ അവർ ഗലീലയിൽ സഞ്ചരിക്കുമ്പോൾ, യേശു ൨൨
അവരോടു പറഞ്ഞിതു: മനുഷ്യപുത്രൻ മനുഷ്യരുടെ കൈക
ളിൽ ഏല്പിക്കപ്പെടുവാൻ ഉണ്ടു. അവർ അവനെ കൊന്നുകള ൨൩
യും, മൂന്നാം നാൾ അവൻ ഉണൎന്നു വരികയും ചെയ്യും; എന്നി
ട്ടു അവർ ഏററം ദുഃഖിച്ചു പോയി.

അവർ കഫൎന്നഹൂമിൽ വന്നാറെ, ദിദ്രഹ്മകളെ (൨ പണം) ൨൪
വാങ്ങുന്നവർ പേത്രനെ ചെന്നു കണ്ടു: നിങ്ങളുടെ ഉപദേഷ്ടാ
വ് ദിദ്രഹ്മയെ ഒപ്പിക്കുന്നില്ലയൊ? എന്നു ചോദിച്ചാറെ: ഉവ്വ
എന്നു പറഞ്ഞു. അവൻ വീട്ടിൽ പ്രവേശിച്ചപ്പോൾ, യേശു ൨൫
അവനെ മുന്നിട്ടു പറഞ്ഞു: ശിമോനെ, നിനക്ക് എന്തു തോ
ന്നുന്നു? ഭൂമിയിലെ രാജാക്കന്മാർ ചുങ്കമൊ കരമൊ ആരോടു
വാങ്ങുന്നു; സ്വപുത്രരോടൊ അന്യരോടൊ? എന്നതിന്നു പേ ൨൬
ത്രൻ: അന്യരോടത്രെ എന്നു പറഞ്ഞാറെ, യേശു അവനോടു
ചൊല്ലിയതു: എന്നാൽ പുത്രന്മാർ വിടുതൽ ഉള്ളവർ ആകുന്നു
സ്പഷ്ടം. എങ്കിലും അവൎക്ക നാം ഇടൎച്ച വരുത്താതിരിപ്പാൻ നീ ൨൭
കടലിലേക്ക് ചെന്നു ചൂണ്ടൽ ഇട്ടു മുമ്പെ കയറി വരുന്ന മീ
നിനെ പിടിച്ച് അതിന്റെ വായി തുറന്നിട്ട് ഒരു ചതുൎദ്രഹ്മ
(൪ പണം) കാണും; ആയ്യ് എടുത്ത് എനിക്കും നിനക്കും
വേണ്ടി കൊടുക്ക.

## ൧൮. അദ്ധ്യായം.

ശിശുഭാവത്തിന്റെ സാരവും ഇടൎച്ചകളെ സങ്കടവും [മാ. ൯. ലൂ. ൯.], (൧൨) നശിച്ച ആടിന്റെ ഉപമ [ലൂ. ൧൫, ൧൭.], (൧൫) സഹോദരന്മാർ തമ്മിൽ ഇണങ്ങുകയും, (൨൧) വളരെ ക്ഷമിക്കുകയും വേണം; കടക്കാരുടെ ഉപമ.

൧ അ നേരത്തിൽ ശിഷ്യന്മാർ യേശുവിന്റെ അടുക്കെ വന്നു:
എങ്കിലൊ സ്വൎഗ്ഗരാജ്യത്തിൽ ഏറെ വലിയവൻ ആർ എന്നു
൨ പറഞ്ഞാറെ, യേശു ഒരു ശിശുവെ വിളിച്ചു വരുത്തി, അവരു
൩ ടെ നടുവിൽ നിറുത്തി: ആമെൻ ഞാൻ നിങ്ങളോട് പറയുന്നു:
നിങ്ങൾ തിരിഞ്ഞു ശിശുക്കളെ പോലെ ആയ്വരുന്നില്ല എങ്കിൽ,
൪ സ്വൎഗ്ഗരാജ്യത്തിൽ കടക്കയില്ല. ആകയാൽ ഈ ശിശുവെ പോ
ലെ തന്നെത്താൻ താഴ്ത്തുന്നവനത്രെ സ്വൎഗ്ഗരാജ്യത്തിൽ ഏറെ
൫ വലിയവൻ ആകുന്നു. ഇങ്ങിനെയുള്ള ശിശുവെ എന്റെ നാ
മത്തിൽ ആരാനും കൈക്കൊണ്ടാൽ എന്നെ കൈക്കൊള്ളുന്നു;
൬ എന്നിൽ വിശ്വസിക്കുന്ന ഈ ചെറിയവരിൽ ഒരുത്തന് ആ
രാനും ഇടൎച്ച വരുത്തുകിലൊ അവന്റെ കഴുത്തിൽ ഒരു കഴു
തത്തിരിക്കല്ലു കെട്ടി തൂക്കി, കടലിന്റെ പരപ്പിൽ ആഴ്ത്തിക്കളഞ്ഞാൽ
൭ അവനു കൊള്ളാം. ഇടൎച്ചകൾ ഹേതുവായി, ലോകത്തിന്നു ഹാ
കഷ്ടം! ഇടൎച്ചകൾ വരുന്നത് ആവശ്യം തന്നെ സത്യം; എങ്കി
ലും ഇടൎച്ച വരുത്തുന്ന മനുഷ്യന്നു ഹാ കഷ്ടം!
൮ (൫, ൨൯.) എന്നാൽ നിന്റെ കൈയൊ കാലൊ നിണക്കു
ഇടൎച്ച വരുത്തിയാൽ അതിനെ വെട്ടി തള്ളിക്കളക! രണ്ടു കൈ
യും രണ്ടു കാലും ഉള്ളവനായി നിത്യാഗ്നിയിൽ തള്ളപ്പെടുന്നതി
നേക്കാൾ മുടവനായിട്ടൊ ഊനനായിട്ടൊ ജീവനിൽ കടക്കുന്ന
൯ ത് നിണക്കു നല്ലു. പിന്നെ കണ്ണു നിണക്ക് ഇടൎച്ച വരുത്തി
യാൽ അതിനെ ചൂന്നെടുത്തു തള്ളിക്കളക! രണ്ടു കണ്ണുള്ളവ
നായി അഗ്നിനരകത്തിൽ തള്ളപ്പെടുന്നതിനേക്കാൾ ഒറ്റക്കണ്ണ
൧൦ നായി ജീവനിൽ കടക്കുന്നത് നിണക്ക് നല്ലു. ഈ ചെറിയ
വരിൽ ഒന്നിനെ തുച്ഛീകരിക്കാതിരിപ്പാൻ നോക്കിക്കൊൾ്വിൻ!
കാരണം സ്വൎഗ്ഗങ്ങളിൽ അവരുടെ ദൂതന്മാർ സ്വൎഗ്ഗസ്ഥനായ
എൻ പിതാവിന്റെ മുഖത്തെ വിടാതെ കാണുന്നു എന്നു ഞാൻ
൧൧ നിങ്ങളോട് പറയുന്നു; നഷ്ടമായതിനെ രക്ഷിപ്പാനല്ലൊ, മനു
ഷ്യപുത്രൻ വന്നതു.
൧൨ നിങ്ങൾക്ക് എന്തു തോന്നുന്നു; ഒരു മനുഷ്യന്നു നൂറ് ആട്

ഉണ്ടായിരിക്കെ, അതിൽ ഒന്ന് ഉഴന്നു പോയാൽ തൊണ്ണൂറ്റൊ
മ്പതിനെ മലകളിന്മേൽ വിട്ട് ആ ഉഴലുന്നതിനെ ചെന്നു തിര
യുന്നില്ലയൊ? അതിനെ കണ്ടെത്തുക ഉണ്ടായാലൊ, ആമെൻ ൧൩
ഞാൻ നിങ്ങളോട് പറയുന്നു: തെറ്റിപ്പോകാത്ത തൊണ്ണൂറ്റൊ
മ്പതിലും അധികം ആ ഒന്നിൽ തന്നെ സന്തോഷിക്കുന്നു. ഇ ൧൪
പ്രകാരം ഈ ചെറിയവരിൽ ഒന്നു നശിച്ചു പോവാൻ സ്വ
ൎഗ്ഗസ്ഥനായ നിങ്ങളുടെ പിതാവിന് ഇഷ്ടം ഇല്ല.

പിന്നെ നിന്റെ സഹോദരൻ നിന്നോട് പിഴെച്ചാൽ നീ ൧൫
ചെന്ന് അവനുമായിട്ടു തന്നെ കണ്ടു കുറ്റം അവനു ബോധം
വരുത്തുക! അവൻ നിന്നെ കേട്ടാൽ നീ സഹോദരനെ നേടി;
കേൾക്കാഞ്ഞാൽ ഇനി ഒന്നു രണ്ടു പേരെ കൂട്ടിക്കൊണ്ടു ചെ ൧൬
ല്ലുക; (൫ മൊ. ൧൯, ൧൫.) രണ്ടു മൂന്നു സാക്ഷിമുഖേന സകല
കാൎയ്യവും സ്ഥിരമാകേണമല്ലൊ. അവരേയും കൂട്ടാക്കാതെ ഇരു ൧൭
ന്നാൽ സഭയോട് അറിയിക്ക; സഭയേയും നിരസിച്ചാൽ അ
വൻ നിണക്കു (പുറ) ജാതിക്കാരനും ചുങ്കക്കാരനും എന്ന പോ
ലെ ആക. ആമെൻ ഞാൻ നിങ്ങളോടു പറയുന്നു: നിങ്ങൾ ൧൮
ഭൂമിയിൽ എന്തെല്ലാം കെട്ടിയാലും അതു സ്വൎഗ്ഗത്തിലും കെട്ട
പ്പെട്ടിരിക്കും; നിങ്ങൾ ഭൂമിമേൽ എന്തെല്ലാം കെട്ടഴിച്ചാലും അതു ൧൯
സ്വൎഗ്ഗത്തിലും അഴിഞ്ഞിരിക്കും; പിന്നെയും ഞാൻ നിങ്ങളോട്
പറയുന്നു: ഭൂമിമേൽ നിങ്ങളിൽ ഇരുവർ യാചിക്കുന്ന ഏതു കാ
ൎയ്യം കൊണ്ടും ഐകമത്യപ്പെട്ടു എങ്കിൽ, അതു സ്വൎഗ്ഗസ്ഥനായ
എൻ പിതാവിൽനിന്ന് അവൎക്കു ഭവിക്കും. രണ്ടു മൂന്നു പേർ ൨൦
എന്റെ നാമത്തിലേക്ക് എവിടെ ഒരുമിച്ചു കൂടിയാലും അവിടെ
ഞാൻ അവരുടെ നടുവിൽ ഉണ്ടു.

അന്നു പേത്രൻ അവന്റെ അടുക്കെ വന്നു: കൎത്താവെ! ൨൧
സഹോദരൻ എന്നോട് എത്ര വട്ടം പിഴെച്ചിട്ടു ഞാൻ ക്ഷമിച്ചു
വിടേണ്ടു; ഏഴോളമൊ? എന്നു പറഞ്ഞു. യേശു അവനോടു പ ൨൨
റയുന്നു: ഏഴോളമല്ല, ഏഴ് എഴുപതോളമത്രെ എന്നു ഞാൻ നി
ന്നോടു ചൊല്ലുന്നു. അതുകൊണ്ട് സ്വൎഗ്ഗരാജ്യം ഒരു രാജാവ് ൨൩
തന്റെ ദാസരോട് കണക്കു തീൎപ്പാൻ ഭാവിക്കുന്നതിനോടു സ
ദൃശമാകുന്നു. അവൻ കണക്കു നോക്കി തുടങ്ങിയാറെ, പതിനാ ൨൪
യിരം താലന്തു (൯ കോടി പണം) കടമ്പെട്ടു ഒരുത്തനെ അവ
നു കൊണ്ടുവന്നു. ആയവനു തീൎപ്പാൻ (വക) യില്ലായ്കയാൽ ക ൨൫
ൎത്താവ് അവനേയും ഭാൎയ്യാപുത്രരേയും, അവനുള്ളത് ഒക്കയും

൨൬ വിററു കളഞ്ഞു കടം തീർപ്പാൻ കല്പിച്ചു. അതുകൊണ്ട് ആ ദാ
സൻ വീണു അവനെ നമസ്കരിച്ചു: കൎത്താവെ, എങ്കൽ ദീൎഘ
ക്ഷാന്തി തോന്നേണമെ! എന്നാൽ നിണക്ക സകലവും ഒപ്പി
൨൭ ച്ചു, തരാം എന്നു പറഞ്ഞപ്പോൾ—ആ ദാസൻെറ കൎത്താവ്
കരളലിഞ്ഞു: അവനെ വിട്ടുവിച്ചു, കടവും ഇളെച്ചു കൊടുത്തു.
൨൮ ആ ദാസൻ പുറപ്പെട്ടാറെ, തൻെറ കൂട്ടുദാസരിൽ വെച്ച് തനി
ക്ക് നൂറു ദ്രഹ്മ (൧൫ം പണം) കടംപെട്ട ഒരുത്തനെ കണ്ട് അ
വനെ വേള പിടിച്ചു ഞെക്കി: കടമുള്ളതു വീട്ടി താ! എന്നു പറ
൨൯ ഞ്ഞു. എന്നാറെ, ആ കൂട്ടുദാസൻ അവൻെറ കാക്കൽ വീണു:
എങ്കൽ ദീൎഘക്ഷാന്തി തോന്നേണമെ! എന്നാൽ നിണക്ക സ
൩൦ കലവും ഒപ്പിച്ചു തരാം! എന്ന് അവനെ അപേക്ഷിച്ചു. അവ
നൊ മനസ്സില്ലാതെ ഉടനെ ചെന്നു കടമുള്ളത് വീട്ടുവോളം അ
൩൧ വനെ തടവിൽ ആക്കിച്ചു. ഈ ഉണ്ടായവ അവൻെറ കൂട്ടുദാ
സർ കണ്ടു വളരെ ദുഃഖിച്ചു ചെന്നു സംഭവിച്ചത് ഒക്കയും ത
൩൨ ങ്ങളുടെ കൎത്താവിനെ ഉണൎത്തിക്കയും ചെയ്തു. അപ്പോൾ ക
ൎത്താവ് അവനെ വിളിച്ചു വരുത്തി പറഞ്ഞു: ദുഷ്ട ദാസനെ!
ആ കടം എല്ലാം നീ എന്നെ അപേക്ഷിക്കയാൽ ഞാൻ നിണെ
൩൩ ക്ക് ഇളെച്ചു തന്നുവല്ലൊ! ഞാനും നിന്നെ കനിഞ്ഞ പ്രകാരം
തന്നെ നിൻെറ കൂട്ടുദാസനെ നീയും കനിഞ്ഞു കൊള്ളേണ്ടതാ
൩൪ യിരുന്നില്ലയൊ? എന്നിട്ട് അവൻെറ കൎത്താവ് ക്രുദ്ധിച്ചു, അ
വൻ കടംപെട്ടത് എല്ലാം ഒപ്പിച്ചു തീൎക്കുവോളം അവനെ ദണ്ഡി
൩൫ പ്പിക്കുന്നവരിൽ ഏല്പിച്ചു; അപ്രകാരം സ്വൎഗ്ഗസ്ഥനായ എൻ
പിതാവ് നിങ്ങളിലും ചെയ്യും; നിങ്ങൾ താന്താൻെറ സഹോദ
രന് (അവരുടെ പിഴകളെ) ഹൃദയങ്ങളിൽനിന്നു, ക്ഷമിച്ചു വി
ടാഞ്ഞാൽ തന്നെ.

## ൧൯. അദ്ധ്യായം.

പരായ്യയാത്രയിൽ വിവാഹചോദ്യം [മാ. ൧൦.], (൧൩) ശിശുക്കളെ അനുഗ്രഹിച്ച
തും, (൧൬) ധനവാനായ യുവാവോടു സംഭാഷണാദികളും [മാ. ൧൦. ലൂ. ൧൮, ൧൮.]

൧ യേശു ഈ വചനങ്ങളെ തികച്ചപ്പോൾ, സംഭവിച്ചത് എങ്കി
൨ ലൊ—അവൻ ഗലീലയിൽനിന്നു യാത്രയായി യൎദ്ദനക്കരയിൽ
യഹൂദ്യ അതിരോളം വന്നു; അനേക പുരുഷാരങ്ങളും അവനെ
അനുഗമിച്ചു; അവൻ അവിടെ അവരെ സൌഖ്യമാക്കുകയും
ചെയ്തു.

പറീശന്മാർ അവനെ അടുത്തു ചെന്ന്: ഒരു മനുഷ്യൻ ഏ ൩
തു കാരണം ചൊല്ലിയും തന്റെ ഭാൎയ്യയെ ഉപേക്ഷിക്കുന്നത് വി
ഹിതമോ? എന്നു പറഞ്ഞ് അവനെ പരീക്ഷിച്ചു. അവൻ ഉ ൪
ത്തരം പറഞ്ഞിതു: ആദിയിൽ പടെച്ചവൻ (൧ മൊ. ൧, ൨൭.)
അവരെ ആണും പെണ്ണുമാക്കി തീൎത്തു എന്നുള്ളതും. (൧ മൊ. ൨, ൫
൨൪.) അതു നിമിത്തം മനുഷ്യൻ പിതാവേയും മാതാവെയും വിട്ടു
സ്വഭാൎയ്യയോടു പററിയിരിക്കും; ഇരുവരും ഒരു ജഡമായ്തീരും
എന്ന് അവൻ പറഞ്ഞ പ്രകാരവും നിങ്ങൾ വായിച്ചിട്ടില്ല
യൊ? എന്നതുകൊണ്ട് അവർ ഇനി രണ്ടല്ല; ഒരു ജഡമത്രെ ൬
ആകുന്നു; ആകയാൽ ദൈവം യോജിപ്പിച്ചതിനെ മനുഷ്യ
ൻ വേർതിരിക്കരുതു. അവർ അവനോട്: എന്നാൽ മോശെ ൭
(൫ മൊ. ൨൪, ൧) ഉപേക്ഷണച്ചീട്ട് (എഴുതി) കൊടുത്ത് ഉപേ
ക്ഷിപ്പാൻ കല്പിച്ചത് എന്തിന്? എന്നു പറഞ്ഞാറെ, അവരോ ൮
ടു ചൊല്ലിയതു: നിങ്ങളുടെ ഹൃദയകാഠിന്യം വിചാരിച്ചത്രെ നിങ്ങ
ളുടെ ഭാൎയ്യമാരെ ഉപേക്ഷിപ്പാൻ മോശെ അനുവദിച്ചതുകൊ
ണ്ട് ആകുന്നു; ആദിയിങ്കൽ അപ്രകാരം ആയില്ല താനും. ഞാ ൯
നൊ നിങ്ങളോടു പറയുന്നു: പുലയാട്ടുകൊണ്ടല്ലാതെ, ആരാനും
തന്റെ ഭാൎയ്യയെ ഉപേക്ഷിച്ചു, മററവളെ കെട്ടിയാൽ വ്യഭിചരി
ക്കുന്നു; ഉപേക്ഷിച്ചവളെ കെട്ടിയവനും വ്യഭിചരിക്കുന്നു. (൫,
൩൨.) എന്നാറെ ശിഷ്യന്മാർ അവനോടു: സ്ത്രീയെ സംബ ൧൦
ന്ധിച്ചിട്ടു മനുഷ്യന്റെ അവസ്ഥ അങ്ങിനെ എങ്കിൽ കെട്ടുന്ന
തു നിഷ്പ്രയോജനമത്രെ എന്നു പറഞ്ഞാറെ, അവൻ അവ ൧൧
രോടു ചൊല്ലിയതു: ഈ വചനത്തെ വരം കിട്ടിയവർ അല്ലാതെ
ശേഷമുള്ളവർ പിടിക്കുന്നില്ല. എന്തെന്നാൽ അമ്മയുടെ ഗൎഭ ൧൨
ത്തിൽ നിന്ന് അങ്ങിനെ ജനിച്ചിട്ടുള്ള ഷണ്ഡന്മാർ ഉണ്ടു;
മനുഷ്യരാൽ ഷണ്ഡത്വം വന്ന ഷണ്ഡന്മാരും ഉണ്ടു; സ്വൎഗ്ഗ
രാജ്യം നിമിത്തം തങ്ങൾക്ക് തന്നെ ഷണ്ഡത്വം വരുത്തിയ ഷ
ണ്ഡരും ഉണ്ടു; പിടിപ്പാൻ കഴിയുന്നവൻ പിടിപ്പൂതാക.

അപ്പോൾ അവനു ശിശുക്കളെ കൊണ്ടുവന്നു, അവൻ അവ ൧൩
രുടെ മേൽ കൈകളെ വെച്ചു, പ്രാൎത്ഥിക്കേണ്ടതിന്നു തന്നെ. ആയ ൧൪
വരെ ശിഷ്യന്മാർ വിലക്കി, യേശുവോ: ശിശുക്കളെ വിടുവിൻ!
അവർ എന്റെ അടുക്കെ വരുന്നത് തടുക്കയും അരുതു; ഇപ്രകാ ൧൫
രമുള്ളവൎക്ക സ്വൎഗ്ഗരാജ്യം ഉണ്ടു സത്യം എന്നു ചൊല്ലി അവർ
മേൽ കൈകളെ വെച്ചു, അവിടെ നിന്നു യാത്രയാകയും ചെയ്തു.

൧൬ ഉടനെ കണ്ടാലും ഒരുത്തൻ വന്ന് അവനോട: (നല്ല) ഗു
രോ, നിത്യജീവനെ പ്രാപിപ്പാൻ ഞാൻ എന്തു നന്മ ചെയ്യേ
൧൭ ണം? എന്നു പറഞ്ഞു. അവനോട് അവൻ പറഞ്ഞു: എന്നോട
നന്മയെ ചൊല്ലി ചോദിക്കുന്നത് എന്തു? നല്ലവൻ ഒരുത്തനെ
ഉള്ളു! ജീവനിൽ പ്രവേശിക്കേണം എങ്കിലൊ കല്പനകളെ സൂ
൧൮ ക്ഷിക്ക! ഏവ? എന്നു ചോദിച്ചതിന്നു യേശു പറഞ്ഞു: (൨ മൊ.
൨൦.) നീ കുലചെയ്യരുതു; വ്യഭിചരിക്കരുതു; മോഷ്ടിക്കരുതു; ക
ള്ളസ്സാക്ഷി പറയരുതു; മാതാപിതാക്കന്മാരെ ബഹുമാനിക്ക എ
൧൯ ന്നുള്ളവയും (൩ മൊ. ൧൯, ൧൮.) നിന്റെ കൂട്ടുകാരനെ നിന്നെ
൨൦ പ്പോലെ തന്നെ സ്നേഹിക്ക എന്നതും തന്നെ. ബാല്യക്കാരൻ
അവനോട്: ഇവ ഒക്കയും ഞാൻ ചെറുപ്പം മുതൽ കാത്തു കൊ
ണ്ടിരിക്കുന്നു; ഇനി കുറവുള്ളത് എന്ത്? എന്നു പറഞ്ഞാറെ,
൨൧ യേശു അവനോട് പറഞ്ഞു: തികഞ്ഞവനാവാൻ ഇച്ഛിച്ചാൽ
നീ ചെന്നു മുതലുള്ളതു വിറ്റു ദരിദ്രൎക്കു കൊടുക്ക, എന്നാൽ സ്വ
ൎഗ്ഗത്തിൽ നിണക്ക് നിക്ഷേപം ഉണ്ടാകും; പിന്നെ വന്ന് എ
൨൨ ന്നെ അനുഗമിക്ക! ഈ വചനം ബാല്യക്കാരൻ കേട്ടപ്പോൾ,
൨൩ വളരെ സമ്പത്തുള്ളവനാകകൊണ്ടു ദുഃഖിച്ചു പോയ്ക്കളഞ്ഞു. അ
പ്പോൾ യേശു തന്റെ ശിഷ്യരോടു പറഞ്ഞു, ആമെൻ ഞാൻ
൨൪ നിങ്ങളോടു പറയുന്നു: ധനവാൻ സ്വൎഗ്ഗരാജ്യത്തിൽ പ്രവേ
ശിപ്പാൻ പ്രയാസം അത്രെ; പിന്നെയും നിങ്ങളോടു പറയുന്നി
തു: ധനവാൻ ദേവരാജ്യത്തിൽ പൂകുന്നതിലും ഒട്ടകം സൂചിക്കു
൨൫ ഴയൂടെ കടക്കുന്നതിന്ന് എളുപ്പം ഏറെ ഉണ്ടു. എന്നത് കേട്ടു
ശിഷ്യന്മാർ ഏററം സ്തംഭിച്ചു: എന്നാൽ രക്ഷപ്പെടുവാൻ ആ
൨൬ ൎക്ക് കഴിയും? എന്നു പറഞ്ഞു. യേശുവൊ അവരെ നോക്കി: ഇ
തു മനുഷ്യരോട് അസാദ്ധ്യം എങ്കിലും ദൈവത്തോടു സകലവും
സാദ്ധ്യം ആകുന്നു എന്നു പറഞ്ഞു.
൨൭ അപ്പോൾ പേത്രൻ അവനോട് ഉത്തരമായി പറഞ്ഞു: ഇ
താ ഞങ്ങൾ സകലവും വിട്ടുകളഞ്ഞു, നിന്റെ പിന്നാലെ വ
൨൮ ന്നു; എന്നാൽ ഞങ്ങൾക്ക് എന്തുണ്ടാകും? യേശു അവരോടു
ചൊല്ലിയത്, ആമെൻ ഞാൻ നിങ്ങളോട് പറയുന്നു: എന്നെ
അനുഗമിച്ച നിങ്ങൾ പുനൎജ്ജനനത്തിൽ തന്നെ മനുഷ്യപു
ത്രൻ തന്റെ തേജസ്സിൻ സിംഹാസനത്തിൽ ഇരുന്നാൽ പി
ന്നെ നിങ്ങളും, ഇസ്രയേൽ ഗോത്രങ്ങൾ പന്ത്രണ്ടിന്നും ന്യായം
വിധിച്ചും കൊണ്ടു പന്ത്രണ്ടു സിംഹാസനങ്ങളിൽ ഇരിക്കും.

പിന്നെ വീടുകളും, സഹോദരർ, സഹോദരികളും, അച്ഛൻ, അ ൨൯
മ്മ, മക്കളും, നിലങ്ങളും എന്നിവററിൽ ഒന്നിനെ എന്റെ നാമം
നിമിത്തം വിട്ടുകളഞ്ഞവൻ എല്ലാം നൂറു മടങ്ങു പ്രാപിച്ചു, നിത്യ
ജീവനെയും അവകാശമായി ലഭിക്കും.

എങ്കിലും മുമ്പരായ പലരും പിമ്പരും, പിമ്പരായവർ മുമ്പ ൩൦
രും ആകും.

## ൨൦. അദ്ധ്യായം.

(൧൯, ൩൦.) പറമ്പിലെ കൂലിക്കാരുടെ ഉപമ, (൧൭) യേശു സ്വമരണത്തെ അറി
യിച്ചത് [മാ. ൧൦, ൩൨. ലൂ. ൧൮, ൩൧.], (൨൦) ജബദിമക്കളുടെ അപേക്ഷ [മാ.
൧൦], (൨൯) യറിഹോവിലെ രണ്ടു കുരുടന്മാർ [മാ. ൧൦. ലൂ. ൧൮.]

എങ്ങിനെ എന്നാൽ സ്വൎഗ്ഗരാജ്യം തന്റെ മുന്തിരിവള്ളി പ ൧
റമ്പിലേക്കു കൂലിക്കാരെ ആക്കേണ്ടതിന്നു, പുലച്ചെക്കു തന്നെ
പുറപ്പെട്ടിട്ടുള്ള ഗൃഹസ്ഥനോടു സദൃശമാകുന്നു. ആ പ്രവൃത്തി ൨
ക്കാരോട് അവൻ ദിവസത്തേക്ക് ഓരോ ദ്രഹ്മ (൧॥ പണം) പ
റഞ്ഞു നിശ്ചയിച്ചിട്ട്, അവരെ തന്റെ പറമ്പിൽ അയച്ചു. മൂ ൩
ന്നാം മണിനേരത്തും പുറപ്പെട്ടു, മററുള്ളവർ ചന്തയിൽ മിന
ക്കേട്ടു നില്ക്കുന്നതു കണ്ടു: നിങ്ങളും പറമ്പിലേക്ക് ചെല്ലുവിൻ! ൪
ന്യായമായുള്ളതിനെ ഞാൻ തരികയും ആം എന്ന് അവരോടും
പറഞ്ഞു, അവർ ചെല്ലുകയും ചെയ്തു. പിന്നെയും ആറുമണിക്കും ൫
ഒമ്പത മണിക്കും പുറപ്പെട്ടു, അപ്രകാരം തന്നെ ചെയ്തു; പതി ൬
നൊന്നാം മണിക്കു കൂടെ പുറപ്പെട്ടു ചെന്നു, മററുള്ളവർ നില്ക്കു
ന്നതു കണ്ടാറെ: നിങ്ങൾ ഇവിടെ പകൽ എല്ലാം മിനക്കേട്ടു നി
ല്പാൻ എന്ത്? എന്നു പറഞ്ഞതിന്നു: ഞങ്ങളെ ആരും കൂലിക്ക് ൭
ആക്കീട്ടില്ലായ്കയാൽ അത്രെ എന്നു പറഞ്ഞപ്പോൾ — നിങ്ങളും
പറമ്പിലേക്കു ചെല്ലുവിൻ! (ന്യായമായുള്ളതു കിട്ടുകയുമാം) എന്ന്
അവരോടു പറഞ്ഞു. പിന്നെ സന്ധ്യയായപ്പോൾ പറമ്പിൻ ൮
ഉടയവൻ വിചാരണക്കാരനോടു പറയുന്നു: പ്രവൃത്തിക്കാരെ
വിളിച്ച് ഒടുക്കത്തവർ മുതൽ കൊണ്ടു, മുമ്പുള്ളവരോളവും അവൎക്കു
കൂലി കൊടുത്തു തീൎക്ക. എന്നിട്ടു പതിനൊന്നു മണിക്കു (ആയ ൯
വർ) വന്ന് ഓരൊ ദ്രഹ്മ വാങ്ങി. മുമ്പന്മാർ വന്നാറെ, അധി ൧൦
കം കിട്ടും എന്നു നിരൂപിച്ചു, അവൎക്കും ഓരൊ ദ്രഹ്മ ലഭിച്ചു. ആ ൧൧
യത് അവർ വാങ്ങി, ഈ ഒടുക്കത്തവർ ഒരു മണിനേരം മാത്രം
കഴിച്ചിട്ടും, ദിവസത്തിന്റെ ഭാരവും വെയിലും ചുമന്ന ഞങ്ങ ൧൨

ളോടു, നീ അവരെ സമമാക്കി വെച്ചുവല്ലൊ എന്നു ചൊല്ലി,
൧൩ ഗൃഹസ്ഥനു നേരെ പിറുപിറുത്തു. അവരിൽ ഒരുവനോട് അ
വൻ ഉത്തരം പറഞ്ഞിതു: തോഴ, ഞാൻ നിണക്കു ന്യായക്കുറ
വു ചെയ്യുന്നില്ല; എന്നോട് ഒരു ദ്രഹ്മ തന്നെ സമ്മതിച്ചു പോ
൧൪ യല്ലൊ? നിന്റേത് വാങ്ങി പോയ്ക്കൊൾ്ക; ഈ ഒടുക്കത്തവ
നൊ നിണക്ക് എന്ന പോലെ കൊടുപ്പാൻ എനിക്ക് മനസ്സു
൧൫ ണ്ടു; ഞാൻ നല്ലവനാകകൊണ്ടു, നിന്റെ കണ്ണു ദുഷിച്ചു പോ
യാലും എനിക്കുള്ളവററിൽ എന്റെ മനസ്സിൻ പ്രകാരം ചെ
൧൬ യ്വാൻ എനിക്കു വിഹിതം അല്ലയൊ? ഇപ്രകാരം തന്നെ പി
മ്പന്മാർ മുമ്പരും, മുമ്പന്മാർ പിമ്പരും ആകും; കാരണം വിളിക്ക
പ്പെട്ടവർ അനേകർ, തെരിഞ്ഞെടുക്കപ്പെട്ടവർ ചുരുക്കമത്രെ.
൧൭ യേശു യരുശലേമിന്നായി യാത്ര നടക്കുമ്പോൾ, വഴിയിൽ
൧൮ വെച്ചു, പന്ത്രണ്ടു ശിഷ്യന്മാരെ പ്രത്യേകം കൂട്ടിക്കൊണ്ടു: കണ്ടാ
ലും, നാം യരുശലേമിലേക്കു കരേറി പോകുന്നു; അവിടെ മനു
ഷ്യപുത്രൻ മഹാപുരോഹിതൎക്കും ശാസ്ത്രികൾക്കും ഏല്പിക്കപ്പെ
൧൯ ട്ടിട്ടു, അവർ അവനു മരണം വിധിച്ചു. പരിഹാസവും തല്ലും
ക്രൂശാരോഹണവും നടത്തുവാൻ ജാതികളിൽ സമൎപ്പിക്കും, മൂ
ന്നാം നാൾ അവൻ വീണ്ടും എഴുനീല്ക്കയും ചെയ്യും എന്ന് അ
വരോടു പറഞ്ഞു.
൨൦ അപ്പോൾ ജബദിപുത്രരുടെ അമ്മ മക്കളുമായി അവന്റെ
൨൧ അടുക്കെ വന്നു കുമ്പിട്ടു, അവനോട് ഒന്നു യാചിച്ചാറെ: എന്തു
വേണം? എന്ന് അവളോടു പറഞ്ഞു; അവൾ പറയുന്നു: ഈ
എന്റെ മക്കൾ ഇരുവരും നിന്റെ രാജ്യത്തിൽ ഒരുത്തൻ നി
ന്റെ വലത്തും ഒരുത്തൻ ഇടത്തും ഇരിപ്പാൻ അരുളിച്ചെയ്ക.
൨൨ അതിന്നു യേശു ഉത്തരം ചൊല്ലിയതു: നിങ്ങൾ യാചിക്കുന്നത്
ഇന്നത് എന്നു നിങ്ങൾ അറിയുന്നില്ല; ഞാൻ കുടിപ്പാനിരി
ക്കുന്ന പാനപാത്രത്തിൽ കുടിപ്പാൻ നിങ്ങൾക്ക് കഴിയുമൊ?
൨൩ കഴിയും എന്ന് അവർ പറഞ്ഞപ്പോൾ — എന്റെ പാനപാത്ര
ത്തിൽ നിങ്ങൾ കുടിക്കും സത്യം; എങ്കിലും എന്റെ വലത്തും ഇ
ടത്തും ഇരിക്കുന്നതു നല്കുവാൻ എങ്കൽ ഇല്ല; അത് എൻ പി
താവിനാൽ ആൎക്കു ഒരുക്കപ്പെട്ടത് അവൎക്കത്രെ (വരു) എന്ന് അ
൨൪ വരോടു പറയുന്നു. ആയതു പത്തു പേർ കേട്ടിട്ടു, രണ്ടു സഹോ
ദരരിൽ മുഷിച്ചൽ ഭാവിച്ചു; യേശുവൊ അവരെ അടുക്കെ വി
൨൫ ളിച്ചു പറഞ്ഞിതു: ജാതികളിൽ വാഴുന്നവർ അവരിൽ കൎത്തൃത്വം

നടത്തുന്നു എന്നും, മഹത്തുകൾ അവരെ അധികരിച്ചുമക്കു
ന്നു എന്നും നിങ്ങൾ അറിയുന്നു. നിങ്ങളിൽ അപ്രകാരം ആ ൨൬
കാ; നിങ്ങളിൽ മഹാൻ ആകുവാൻ ഇച്ഛിക്കുന്നവൻ എല്ലാം
നിങ്ങളുടെ ശുശ്രൂഷക്കാരനാകും; നിങ്ങളിൽ ഒന്നാമൻ ആ ൨൭
വാൻ ഇച്ഛിച്ചാൽ, നിങ്ങളുടെ ദാസനുമായി ഭവിക്ക. മനുഷ്യപു ൨൮
ത്രൻ ശുശ്രൂഷ ചെയ്യിപ്പാനല്ല, താൻ ശുശ്രൂഷിപ്പാനും അനേ
കൎക്കു വേണ്ടി തന്റെ പ്രാണനെ വീണ്ടെടുപ്പായി കൊടുപ്പാ
നും വന്ന പ്രകാരമത്രെ.
അവർ യറിഹോവിൽനിന്നു പുറപ്പെട്ടപ്പോൾ, വലിയ പുരു ൨൯
ഷാരം അവന്റെ പിന്നാലെ ചെന്നു; അപ്പോൾ കണ്ടാലും വ ൩൦
ഴിയരികെ ഇരിക്കുന്ന രണ്ടു കുരുടർ, യേശു കടന്നു പോകുന്ന
പ്രകാരം കേട്ടു: കൎത്താവെ, ദാവിദ്പുത്ര! ഞങ്ങളെ കനിഞ്ഞു
കൊൾക! എന്നു നിലവിളിച്ചു. പുരുഷാരം അവരെ മിണ്ടാതി ൩൧
രിപ്പാൻ ശാസിച്ചപ്പോൾ, അവർ: കൎത്താവെ, ദാവിദ്പുത്ര!
ഞങ്ങളെ കനിഞ്ഞു കൊൾക! എന്ന് അധികം കൂക്കിപോന്നു.
യേശുവും നിന്ന് അവരെ വിളിച്ചു: നിങ്ങൾക്ക് എന്തു ചെയ്യേണ്ട ൩൨
തിന്ന് ഇച്ഛിക്കുന്നു? എന്നു പറഞ്ഞു. കൎത്താവെ, ഞങ്ങൾക്ക് കണ്ണു ൩൩
കൾ തുറന്നു വരേണം എന്ന് അവർ പറയുന്നു. അപ്പോൾ ൩൪
യേശു കരളലിഞ്ഞു, അവരുടെ കണ്ണുകളെ തൊട്ടു ഉടനെ കണ്ണുക
ൾക്കു കാഴ്ച തിരികെ വന്നു; അവർ അവനെ പിന്തുടരുകയും ചെയ്തു.

## ൨൧. അദ്ധ്യായം.

യരുശലേമിൽ പ്രവേശം [മാ. ൧൧. ലൂ. ൧൯. യൊ. ൧൨.], (൧൨) ദേവാലയത്തിൽ വ്യാപരിച്ചത [മാ. ൧൧. ലൂ. ൧൯.', (൧൮) അത്തിമരത്തിന്നു ശാപം [മാ. ൧൧.], (൨൩) പരീശചോദ്യത്തിന്ന് എതിർചോദ്യം [മാ. ൧൧. ലൂ. ൧൯.], (൨൮) രണ്ടു പുത്രരുടെ ഉപമ, (൩൩) കള്ളുകുടിയാന്മാരുടെ ഉപമയും മററും [മാ. ൧൨. ലൂ. ൨൦.]

അനന്തരം അവർ യരുശലേമിനോടു സമീപിച്ച് ഒലീവമ ൧
ലയരികെ ബെഥഫഗ്ഗയിൽ എത്തിയപ്പോൾ, യേശു രണ്ടു ശി
ഷ്യരെ നിയോഗിച്ചു: നിങ്ങൾക്കു എതിരെ ഉള്ള ഗ്രാമത്തിൽ ൨
ചെല്ലുവിൻ; അവിടെ ഉടനെ കെട്ടീട്ടുള്ള ഒരു പെൺകഴുതയേയും
അതിനോടു കൂടെ കുട്ടിയെയും കാണും; അവ കെട്ടഴിച്ചു കൊണ്ടു
വരുവിൻ! നിങ്ങളോട് ആരും വല്ലതും പറഞ്ഞാൽ, കൎത്താവിന്ന് ൩
ഇവ കൊണ്ട് ആവശ്യം ഉണ്ട് എന്നു ചൊല്ലുവിൻ; അവനും
ക്ഷണം അവററെ അയക്കും എന്നു പറഞ്ഞു. (ജക. ൯, ൯.) ൪

ചിയോൻപുത്രിയോടു പറവിൻ! കണ്ടാലും നിന്റെ രാജാവ്
സൌമ്യതയുള്ളവനായും വാഹനമാകുന്ന കഴുതക്കുട്ടിപ്പുറത്തു ക
൫ യറിക്കൊണ്ടും നിണക്ക വരുന്നു എന്നു പ്രവാചകനമുഖേന
മൊഴിഞ്ഞതിന്നു നിവൃത്തി വരുവാൻ ഇതു സംഭവിച്ചത്. എ
൬ ന്നാറെ, ശിഷ്യർ പുറപ്പെട്ടു, യേശു നിയോഗിച്ച പ്രകാരം
൭ ചെയ്തു. കഴുതയേയും കുട്ടിയേയും കൊണ്ടുവന്നു, തങ്ങളുടെ വ
൮ സ്ത്രങ്ങളെ അതിന്മേൽ പരത്തി, അവനും കയറിഇരുന്നു. പുരു
ഷാരം മിക്കതും തങ്ങളുടെ വസ്ത്രങ്ങളെ വഴിയിൽ വിരിച്ചു, മററു
ള്ളവർ മരങ്ങളിൽനിന്നു കൊമ്പുകളെ വെട്ടി, വഴിയിൽ വിതറും.
൯ മുന്നും പിന്നും ചെല്ലുന്ന സമൂഹങ്ങൾ: ദാവിദ്പുത്രനു ഹൊശി
യന്നാ! (സങ്കീ. ൧൧൮, ൨൫.) കൎത്താവിൻനാമത്തിൽ വരുന്ന
വൻ വാഴ്ത്തപ്പെട്ടവനാക! അത്യുന്നതങ്ങളിൽ ഹൊശിയന്നാ! എ
൰ ന്ന് ആൎത്തു കൊണ്ടിരുന്നു. പിന്നെ അവൻ യരുശലേമിൽ
പുക്കപ്പോൾ, നഗരം എല്ലാം കുലുങ്ങി: ഇവൻ ആർ? എന്നു
൧൧ (ചോദിച്ചു). പുരുഷാരങ്ങളോ: ഇവൻ ഗലീലയിലെ നചറ
ത്തിൽനിന്നുള്ള പ്രവാചകനായ യേശു എന്നു പറഞ്ഞു.
൧൨ പിന്നെ യേശു ദേവാലയത്തിൽ പ്രവേശിച്ച് ആലയത്തി
ൽ വില്ക്കുന്നവരെയും വാങ്ങുന്നവരെയും ഒക്കയും പുറത്താക്കി,
പൊൻവാണിഭക്കാരുടെ മേശകളെയും പ്രാവുകളെ വില്ക്കുന്ന
വരുടെ പലകകളെയും മറിച്ചുകളഞ്ഞ് അവരോടു പറയുന്നു:
൧൩ എന്റെ ഭവനം പ്രാൎത്ഥനാലയം എന്നു വിളിക്കപ്പെടും എന്ന്
എഴുതി ഇരിക്കുന്നു (യശ. ൫൬, ൭.); നിങ്ങളൊ അതിനെ കള്ളന്മാ
൧൪ രുടെ ഗുഹ (യിറ. ൭, ൧൧.) ആക്കി തീൎത്തു. എന്നാറെ, കുരുടരും
മുടന്തരും ആലയത്തിൽ തന്നെ അവന്റെ അടുക്കെ വന്നു;
൧൫ അവനും അവരെ സൌഖ്യമാക്കി. പിന്നെ മഹാപുരോഹിതരും
ശാസ്ത്രികളും അവൻ ചെയ്ത അതിശയങ്ങളെയും ദാവിദ്പുത്ര
നു ഹൊശിയന്നാ എന്ന് ആലയത്തിൽ ആൎക്കുന്ന ബാലന്മാ
൧൬ രെയും കണ്ടിട്ടു മുഷിഞ്ഞു: ഇവർ പറയുന്നതു കേൾക്കുന്നു
വൊ? എന്ന് അവനോട് പറഞ്ഞു; യേശു അവരോട്: അതെ,
(സങ്കീ. ൮, ൩.) ശിശുക്കളുടെയും മുലകുടിക്കുന്നവരുടെയും വാ
യിൽനിന്നു നീ പുകഴ്ചയെ നിൎമ്മിച്ചു എന്നുള്ളതു നിങ്ങൾ ഒരി
൧൭ ക്കലും വായിച്ചില്ലയൊ? എന്നു ചൊല്ലി, അവരെ വിട്ടു, പട്ടണ
ത്തിൽനിന്നു പുറപ്പെട്ടു, ബെത്ഥന്യെക്ക ചെന്ന് അവിടെ രാ
ത്രി പാൎക്കയും ചെയ്തു.

പുലരുമ്പോൾ നഗരത്തിലേക്ക് മടങ്ങി പോകും സമയം ൧൮
വിശന്നിട്ടു, വഴിക്കൽ ഒർ അത്തിമരം കണ്ടു, അതിന്റെ നേരെ ൧൯
ചെന്നു, അതിൽ ഇലകൾ അല്ലാതെ ഒന്നും കാണായ്കയാൽ:
ഇനി നിന്നിൽ എന്നേക്കും ഫലം ജനിക്കായ്ക! എന്ന് അതി
നോട് പറഞ്ഞു: പെട്ടന്ന് അത്തി ഉണങ്ങുകയും ചെയ്തു. ശി ൨൦
ഷ്യന്മാർ അതു കണ്ടാറെ: അത്തി എത്ര ക്ഷണത്തിൽ ഉണ
ങ്ങിപ്പോയി! എന്ന് ആശ്ചൎയ്യപ്പെട്ടു; അതിന്നു യേശു ഉത്തരം ൨൧
ചൊല്ലിയതു: ആമെൻ ഞാൻ നിങ്ങളോടു പറയുന്നു: നിങ്ങൾക്കു
സന്ദേഹം വരാതെ വിശ്വാസം ഉണ്ടായാൽ, ഈ അത്തിയിൽ
കണ്ടതു മാത്രമല്ല നിങ്ങൾ ചെയ്യും; ഈ മലയോട്: അല്ലയൊ
നീങ്ങി കടലിൽ ചാടിപ്പോ! എന്നു പറഞ്ഞാലും അതു സംഭവി
ക്കും (൧൭, ൨൦.) നിങ്ങൾ പ്രാൎത്ഥനയിൽ വിശ്വസിച്ചുകൊണ്ട് ൨൨
എന്തു യാചിച്ചാലും ലഭിക്കയും ചെയ്യും.

അവൻ ആലയത്തിൽ വന്ന് ഉപദേശിക്കുമ്പോൾ, മഹാ ൨൩
പുരോഹിതരും ജനത്തിന്റെ മൂപ്പരും അവനോട് അണഞ്ഞു:
നീ ഏതു വിധമുള്ള അധികാരംകൊണ്ട് ഇവറ്റെ ചെയ്യുന്നു?
എന്നും, ഈ അധികാരത്തെ നിണക്ക തന്നത് ആർ? എന്നും
പറഞ്ഞു. അവൎക്കു യേശു ഉത്തരം ചൊല്ലിയതു: ഞാനും നിങ്ങ ൨൪
ളോട് ഒരു വാക്കു ചോദിക്കും; അതു നിങ്ങൾ എന്നോടു പറ
ഞ്ഞാൽ, ഏത് അധികാരം കൊണ്ടു ഞാൻ ഇവ ചെയ്യുന്നു എ
ന്നുള്ളതു ഞാനും നിങ്ങളോടു പറയും. യോഹനാന്റെ സ്നാനം ൨൫
എവിടെനിന്ന് ഉണ്ടായി? സ്വൎഗ്ഗത്തിൽനിന്നോ? മനുഷ്യരിൽ
നിന്നൊ? എന്നാറെ, അവർ തങ്ങളിൽ നിരൂപിച്ചു, സ്വൎഗ്ഗത്തിൽ
നിന്ന് എന്നു പറഞ്ഞാൽ, പിന്നെ നിങ്ങൾ അവനെ വിശ്വ
സിക്കാഞ്ഞത് എന്ത്? എന്ന് നമ്മോടു പറയും; മനുഷ്യരിൽ ൨൬
നിന്ന് എന്നു പറഞ്ഞാലൊ, എല്ലാവരും യോഹനാനെ പ്രവാ
ചകൻ എന്നു മതിക്കുന്നതു കൊണ്ടു നാം ജനത്തെ ഭയപ്പെ
ടുന്നു; എന്ന് കണ്ട് അവർ യേശുവോടു: ഞങ്ങൾക്ക് അറിഞ്ഞു ൨൭
കൂടാ എന്ന് ഉത്തരം പറഞ്ഞു; അവനും അവരോടു പറഞ്ഞു:
എന്നാൽ ഞാൻ ഇവ ചെയ്യുന്നത് ഏത് അധികാരം കൊണ്ട്
ആകുന്നു എന്നുള്ളതും നിങ്ങളോടു ചൊല്ലുന്നില്ല.

എങ്കിലും നിങ്ങൾക്ക് എന്തു തോന്നുന്നു: ഒരു മനുഷ്യനു രണ്ടു ൨൮
മക്കൾ ഉണ്ടായതിൽ ഒന്നാമനെ ചെന്നു കണ്ടു: മകനെ, ഇന്ന്
എന്റെ മുന്തിരിവള്ളിപ്പറമ്പിൽ പോയി പണി എടുക്ക! എന്നു

൨൯ വൻ പറഞ്ഞു. എനിക്ക മനസ്സില്ല! എന്ന് അവൻ ഉത്തരം പറ
൩൦ ഞ്ഞാറെയും, പിന്നേതിൽ അനുതാപപ്പെട്ടു ചെന്നു; രണ്ടാമനെ
ചെന്നു കണ്ടു, അപ്രകാരം തന്നെ പറഞ്ഞപ്പോൾ: ഞാൻ
(പോകാം) കൎത്താവെ! എന്ന് അവൻ ഉത്തരം ചൊല്ലി, പോ
൩൧ കാതെ നിന്നു. ഈ ഇരുവരിൽ ഏവൻ അപ്പന്റെ ഇഷ്ടം
ചെയ്തു? എന്നാറെ, അവർ ഒന്നാമൻ എന്നു പറഞ്ഞു; യേശു
അവരോടു ചൊല്ലിയതു: ആമെൻ ഞാൻ നിങ്ങളോടു പറയുന്നു:
ചുങ്കക്കാരും വേശ്യമാരും നിങ്ങൾക്ക മുമ്പെ തന്നെ ദേവരാജ്യ
൩൨ ത്തിൽ ചെല്ലും; എങ്ങിനെ എന്നാൽ യോഹനാൻ നീതിയുടെ
വഴിയിൽ നിങ്ങളുടെ അടുക്കെ വന്നു, നിങ്ങൾ അവനെ വി
ശ്വസിച്ചതും ഇല്ല; ചുങ്കക്കാരും വേശ്യമാരും അവനെ വിശ്വ
സിച്ചു താനും; ആയതു നിങ്ങൾ കണ്ടിട്ടും അവനെ വിശ്വസി
ക്കത്തക്കവണ്ണം പിന്നേതിൽ അനുതപിച്ചതും ഇല്ല.
൩൩ മറെറാർ ഉപമയെ കേൾപ്പിൻ! ഒരു വീട്ടുടയവൻ ഉണ്ടായിരു
ന്നു; അവൻ വള്ളിപ്പറമ്പു നട്ട്, അതിന്നു വേലി കെട്ടി, അതിൽ
ചക്കു കുഴിച്ചു നാട്ടി, ഗോപുരവും പണിചെയ്തു (യശ. ൫, ൧) കുടി
൩൪ യാന്മാൎക്ക പാട്ടത്തിന്നു കൊടുത്തു, പരദേശത്തു പോയി. ഫല
ങ്ങളുടെ കാലം സമീപിച്ചപ്പോൾ — അവൻ തന്റെ അനുഭവം
വാങ്ങേണ്ടതിന്നു സ്വദാസന്മാരെ കുടിയാരടുക്കെ പറഞ്ഞയച്ചു.
൩൫ കുടിയാരോ അവന്റെ ദാസരെ പിടിച്ചു, ഒരുവനെ തല്ലി, മറെറ
൩൬ വനെ കൊന്നു, മറെറാരുവനെ കല്ലെറിഞ്ഞു കളഞ്ഞു. പിന്നെ
യും മുമ്പിലേത്തവരെക്കാൾ അധികം ദാസന്മാരെ അയച്ചു; അ
൩൭ വരിലും അപ്രകാരം തന്നെ ചെയ്തു. ഒടുക്കം എന്റെ മകനെ
അവർ ശങ്കിക്കും എന്നു ചൊല്ലി, സ്വപുത്രനെ അവരുടെ അ
൩൮ ടുക്കെ അയച്ചു. പുത്രനെ കണ്ടാറെ, കുടിയാന്മാർ: ഇവൻ അ
വകാശി തന്നെ; വരുവിൻ! നാം അവനെ കൊന്നു, അവന്റെ
൩൯ അവകാശത്തെ അടക്കിക്കൊൾക! എന്നു തങ്ങളിൽ പറഞ്ഞു: അ
൪൦ വനെ പിടിച്ചു, പറമ്പിൽനിന്നു തള്ളി, കൊന്നുകളഞ്ഞു. എന്നാൽ
പറമ്പിന്നുടയവൻ വരുമ്പോൾ, ആ കുടിയാരിൽ എന്തു ചെയ്യും?
൪൧ എന്നാറെ അവർ, ആ വല്ലാത്തവരെ വല്ലാതെ നിഗ്രഹിച്ചു,
പറമ്പിനെ തല്ക്കാലത്തു ഫലങ്ങളെ ഒപ്പിച്ചു കൊടുക്കുന്ന, വേറെ
കുടിയാന്മാരിൽ (ഏല്പിച്ചു) കൊടുക്കും എന്ന് അവനോട് പറഞ്ഞു.
൪൨ യേശു അവരോട് പറയുന്നിതു: (സങ്കീ. ൧൧൮, ൨൨) വീ
ടു പണിയുന്നവർ ആകാ എന്നു തള്ളിയോരു കല്ലു തന്നെ

കോണിൻ തലയായ്തീൎന്നു; കൎത്താവിൽനിന്ന് ഇതുണ്ടായി നമ്മു
ടെ കണ്ണുകൾക്ക് ആശ്ചൎയ്യമായിരിക്കുന്നു എന്നു തിരുവെഴുത്തുക
ളിൽ ഒരിക്കലും വായിച്ചില്ലയൊ? അതുകൊണ്ട് ദേവരാജ്യം നി ൪൩
ങ്ങളിൽനിന്ന് എടുക്കപ്പെട്ട്, അതിന്റെ ഫലങ്ങളെ ഉണ്ടാക്കുന്ന
ജാതിക്കു കൊടുക്കപ്പെടും എന്നു ഞാൻ നിങ്ങളോടു പറയുന്നു.
പിന്നെ ഈ കല്ലിന്മേൽ വീണവൻ പൊടിഞ്ഞു പോകും; അ ൪൪
ത് ആരുടെമേൽ വീണാലും അവനെ ധൂളിപ്പിക്കും. എന്നിങ്ങി ൪൫
നെ അവന്റെ ഉപമകളെ മഹാപുരോഹിതരും പറീശരും കേ
ട്ടിട്ടു, തങ്ങളെ കൊണ്ടു പറയുന്നത് എന്നു ബോധിച്ചു. അവനെ ൪൬
പിടിപ്പാൻ അന്വേഷിച്ചിട്ടും പുരുഷാരം അവനെ പ്രവാച
കൻ എന്നു മതിക്കുന്നതുകൊണ്ടു അവരെ ഭയപ്പെട്ടു നിന്നു.

## ൨൨. അദ്ധ്യായം.

രാജപുത്രന്റെ കല്യാണവിരുന്നു, (൧൫) കൈസർ കരത്തെക്കൊണ്ടും, (൨൩) പു
നരുത്ഥാനത്തെക്കൊണ്ടും ചോദിച്ചതു [മാ. ൧൨. ലൂ. ൨൦.], (൩൪) ധൎമ്മവെപ്പി
ന്റെ സാരം [മാ. ൧൨.], (൪൧) ദാവിദിന്നു കൎത്താവും പുത്രനും ആയവൻ [മാ.
൧൨. ലൂ. ൨൦.]

യേശു പിന്നെയും അവൎക്ക് ഉപമകൾകൊണ്ടു ഉത്തരം ചൊ ൧
ല്ലിയതു: സ്വൎഗ്ഗരാജ്യം തന്റെ പുത്രനു കല്യാണം കഴിക്കുന്ന രാ ൨
ജാവിന്നു സദൃശമാകുന്നു; ആയവൻ കല്യാണത്തിന്നു ക്ഷ ൩
ണിച്ചവരെ വിളിക്കേണ്ടതിന്നു തന്റെ ദാസരെ പറഞ്ഞയച്ചി
ട്ടും, അവൎക്ക് വരുവാൻ മനസ്സില്ല. പിന്നെയും മറ്റെ ദാസരെ ൪
നിയോഗിച്ചു: ഇതാ എന്റെ മുത്താഴം ഒരുക്കി തീൎന്നു, എന്റെ
കാളകളും തടിച്ച ജന്തുക്കളും അറുത്തിട്ടും എല്ലാം ഒരുമ്പെട്ടും ഇരി
ക്കുന്നു, കല്യാണത്തിന്നു വരുവിൻ! എന്നു ക്ഷണിക്കപ്പെട്ടവ
രോടു പറയിച്ചു. ആയവർ അതു കൂട്ടാക്കാതെ ഒരുവൻ തന്റെ ൫
നിലത്തിന്നും ഒരുത്തൻ തന്റെ വ്യാപാരത്തിന്നും ചെന്നു. ശേ ൬
ഷം ചിലർ അവന്റെ ദാസരെ പിടിച്ചു സാഹസം ചെയ്തും
കൊന്നും കളഞ്ഞു. ആയതു രാജാവ് കേട്ടു കോപിച്ചു, തന്റെ പ ൭
ടകളെ അയച്ച്, ആ കുലപാതകരെ ഒടുക്കി; അവരുടെ പട്ടണ
ത്തെ എരിച്ചു കളഞ്ഞു. അപ്പോൾ സ്വദാസരോടു, കല്യാണം ൮
ഒരുങ്ങിയിരിക്കുന്നു സത്യം, ക്ഷണിച്ചവരോ യോഗ്യരല്ലാഞ്ഞു;
അതുകൊണ്ടു വഴികളുടെ അറുതികളിൽ ചെന്നു പോന്നു, കണ്ടവ ൯
രെ ഒക്കയും കല്യാണത്തിന്നു വിളിപ്പിൻ എന്നു പറഞ്ഞാറെ—

൧൦ ആ ദാസന്മാർ (പെരു) വഴികളിൽ പോയി ദുഷ്ടരും നല്ലവരുമാ
യി കണ്ടവരെ ഒക്കയും കൂട്ടിക്കൊണ്ടു വന്നു, കല്യാണത്തിന്നു പ
൧൧ ന്തി ഇരിക്കുന്നവർ നിറകയും ചെയ്തു. പിന്നെ ഇരിക്കുന്നവ
രെ നോക്കുവാൻ രാജാവ് പ്രവേശിച്ചു, കല്യാണവസ്ത്രം ഉടുക്കാ
൧൨ ത്ത മനുഷ്യനെ അവിടെ കണ്ടു: തോഴ! നീ കല്യാണവസ്ത്രം
ഇല്ലാതെ ഇതിൽ അകമ്പുക്കത് എങ്ങിനെ? എന്നു പറഞ്ഞു; അ
൧൩ വനും വായിമുട്ടി നിന്നു. അപ്പോൾ രാജാവ് ശുശ്രൂഷക്കാരോട്:
ഇവനെ കാലും കൈയും വരിഞ്ഞു കെട്ടി, ഏററം പുറത്തുള്ള ഇ
രുട്ടിൽ തള്ളിക്കളവിൻ! അവിടെ കരച്ചലും പല്ലുകടിയും ഉണ്ടാ
൧൪ കും എന്നു പറഞ്ഞു. കാരണം വിളിക്കപ്പെട്ടവർ അനേകർ, തെ
രിഞ്ഞെടുക്കപ്പെട്ടവർ ചുരുക്കമത്രെ (൨൦, ൧൬.)
൧൫ അപ്പോൾ പറീശർ ചെന്നു, അവനെ വാക്കിൽ കുടുക്കുവാൻ
മന്ത്രിച്ചുകൊണ്ടു, തങ്ങളുടെ ശിഷ്യരെ ഹെരോദ്യരുമായി അവ
൧൬ ന്റെ അടുക്കൽ അയച്ചു: ഗുരൊ, നീ സത്യവാനും ദൈവത്തിൻ
വഴിയെ ഉണ്മയിൽ പഠിപ്പിക്കുന്നവനും എന്നും മനുഷ്യമുഖ
ത്തെ നോക്കാത്തവനാകയാൽ ആരെയും ചിന്തയില്ലാത്തവൻ
൧൭ എന്നും ഞങ്ങൾ അറിയുന്നു. അതുകൊണ്ട് ഞങ്ങളെ അറിയി
ക്ക; നിണക്ക് എന്തു തോന്നുന്നു? കൈസൎക്ക കരം കൊടുക്കുന്നതു
൧൮ വിഹിതമൊ അല്ലയൊ? എന്നു പറയിച്ചു. യേശു അവരുടെ
ദുഷ്ടതയെ അറിഞ്ഞു: വേഷധാരികളെ! എന്നെ പരീക്ഷിക്കു
൧൯ ന്നത് എന്തു? കരത്തിന്നുള്ള നാണിയം എനിക്കു കാട്ടുവിൻ! എ
൨൦ ന്നു പറഞ്ഞു. അവരും അവന്നു ദ്രഹ്മയെ കൊണ്ടുകൊടുത്തു: ഈ
സ്വരൂപവും എഴുത്തും ആരുടെത് എന്ന് അവരോടു പറഞ്ഞ
൨൧ തിന്നു: കൈസരുടേത് എന്ന് അവർ പറഞ്ഞപ്പോൾ — എന്നാ
ൽ കൈസൎക്കുള്ളവ കൈസൎക്കും, ദൈവത്തിന്നുള്ളവ ദൈവത്തി
൨൨ ന്നും ഒപ്പിച്ചു കൊടുപ്പിൻ എന്ന് അവരോടു പറയുന്നു. അവ
രും കേട്ട് ആശ്ചൎയ്യപ്പെട്ടു, അവനെ വിട്ടു പൊയ്ക്കളഞ്ഞു.
൨൩ പുനരുത്ഥാനം ഇല്ല എന്നു പറയുന്ന ചദൂക്യരും ആ ദിവസം
൨൪ അവനോട് അടുത്തു വന്നു ചോദിച്ചിതു: ഗുരൊ, (൫ മൊ. ൨൫, ൫.)
ഒരുത്തൻ മക്കളില്ലാതെ മരിച്ചാൽ, അവന്റെ സഹോദരൻ അ
വന്റെ ഭാൎയ്യയോടു ദേവരവിവാഹം കഴിച്ചു, തന്റെ സഹോദ
രന്നു സന്തതി ഉണ്ടാക്കേണം എന്നു മോശെ പറഞ്ഞുവല്ലൊ.
൨൫ ഇപ്പോൾ ഞങ്ങളോട് ഏഴു സഹോദരർ ഉണ്ടായിരുന്നു; അതിൽ
ഒന്നാമൻ വിവാഹം ചെയ്തശേഷം കഴിഞ്ഞു, സന്തതി ഇല്ലാ

ല്കയാൽ സ്വഭാൎയ്യയെ തന്റെ സഹോദരന്നു വിട്ടേച്ചു പോയി.
രണ്ടാമനും മൂന്നാമനും എഴുവർ തികവോളവും അപ്രകാരം ത ൨൬
ന്നെ. എല്ലാവരുടെ ശേഷമൊ സ്ത്രീയും മരിച്ചു; എന്നാൽ പു ൨൭
നരുത്ഥാനത്തിൽ അവൾ ആ എഴുവരിൽ ആൎക്കു ഭാൎയ്യ ആകും;
എല്ലാവൎക്കും ഉണ്ടായിരുന്നുവല്ലൊ? എന്നതിന്നു യേശു ഉത്തരം ൨൮
ചൊല്ലിയതു: നിങ്ങൾ തിരുവെഴുത്തുകളെയും ദൈവശക്തിയെ ൨൯
യും അറിയായ്കകൊണ്ടു തെററി ഉഴലുന്നു. പുനരുത്ഥാനത്തിൽ ൩൦
ആരുകട്ടെ, കെട്ടുകയും കെട്ടിക്കയും ചെയ്യുമാറില്ല; സ്വൎഗ്ഗത്തിലെ
ദൈവദൂതരോടു ഒക്കകെ ഉള്ളു. മരിച്ചവരുടെ പുനരുത്ഥാനം എ ൩൧
ങ്കിലൊ ദൈവം നിങ്ങളോടു (൨ മോ. ൩, ൬.) ഞാൻ അബ്രഹാം ൩൨
ഇസ്സാക്ക് യാക്കോബ് എന്നവരുടെ ദൈവം എന്നു മൊഴിഞ്ഞ
തു വായിച്ചില്ലയൊ? ദൈവം ചത്തവൎക്കല്ല, ജീവനുള്ളവൎക്കത്രെ
ദൈവമാകുന്നു. എന്നതു പുരുഷാരങ്ങൾ കേട്ടു അവന്റെ ഉ ൩൩
പദേശം നിമിത്തം വിസ്മയിച്ചു നിന്നു.

ചദ്ദൂക്യൎക്കു വായടച്ചു വെച്ചപ്രകാരം പറീശർ കേട്ടാറെ, ഒ ൩൪
ന്നിച്ചു കൂടി — അവരിൽ ഒരു വൈദികൻ അവനെ പരീക്ഷി ൩൫
ച്ചു, ഗുരൊ, ധൎമ്മശാസ്ത്രത്തിൽ എങ്ങിനത്തെ കല്പന വലിയത്? ൩൬
എന്നു ചോദിച്ചു. ആയവനോടു അവൻ പറഞ്ഞിതു: (൫ മോ. ൩൭
൬, ൫.) നിന്റെ ദൈവമായ യഹോവയെ നിന്റെ പൂൎണ്ണഹൃ
ദയത്തോടും, പൂൎണ്ണമനസ്സോടും സൎവ്വശക്തിയോടും സ്നേഹിക്ക,
എന്നുള്ളതു വലുതും ഒന്നാമതുമായ കല്പന തന്നെ. രണ്ടാമതു ൩൮
ഒന്നു അതിനോടു സമമാകുന്നു (൩ മോ. ൧൯, ൧൮.) നിന്റെ ൩൯
കൂട്ടുകാരനെ നിന്നെ പോലെ തന്നെ സ്നേഹിക്ക എന്നുള്ളതത്രെ.
ഈ രണ്ടു കല്പനകളിലും സകലധൎമ്മവും പ്രവാചകരും അട ൪൦
ങ്ങിക്കിടക്കുന്നു.

പിന്നെ പറീശന്മാർ ഒരുമിച്ചിരിക്കുമ്പോൾ, യേശു അവ ൪൧
രോടു: മശീഹാ വിഷയമായി നിങ്ങൾക്കു എന്തു തോന്നുന്നു? ൪൨
അവൻ ആരുടെ പുത്രൻ? എന്നു ചോദിച്ചതിന്നു: ദാവിദിന്റെ
എന്നു അവർ പറഞ്ഞു. അവരോടു അവൻ പറയുന്നു: പിന്നെ ൪൩
ദാവിദ് ആത്മാവിലായി അവനെ കൎത്താവ് എന്നു വിളിക്കുന്ന
തു എങ്ങിനെ? (സങ്കീ. ൧൧൦, ൧.) യഹോവ എന്റെ കൎത്താ ൪൪
വോടു അരുളിച്ചെയ്തിതു; ഞാൻ നിന്റെ ശത്രുക്കളെ നിന്റെ
പാദപീഠമാക്കുവോളത്തേക്കു എന്റെ വലഭാഗത്തു ഇരിക്ക എ
ന്നുണ്ടല്ലൊ. അതുകൊണ്ടു ദാവിദ് അവനെ കൎത്താവ് എന്നു ൪൫

൪൫ ചൊല്ലിയാൽ, അവന്റെ പുത്രൻ ആകുന്നത് എങ്ങിനെ? എ
ന്നാറെ, അവനോട് ഉത്തരം പറവാൻ ആൎക്കും കഴിഞ്ഞില്ല;
ആ ദിവസം മുതല്ക്ക് ആരും അവനോട് ചോദിപ്പാൻ തുനി
ഞ്ഞതും ഇല്ല.

## ൨൩. അദ്ധ്യായം.

പറീശശാസ്ത്രികളെയും ആക്ഷേപിച്ചതും [മാ. ൧൨, ൩൮. ലൂ. ൨൦, ൪൫.], (൧൩) എട്ടു ധിക്കാരങ്ങളാൽ ശപിച്ചതും [ലൂ. ൧൧, ൩൯.], (൩൭) യരുശലേമെ ചൊല്ലി വിലപിച്ചതും [ലൂ. ൧൩, ൩൪.]

൧ അനന്തരം യേശു പുരുഷാരങ്ങളോടും തന്റെ ശിഷ്യന്മാരോ
൨ ടും പറഞ്ഞിതു: മോശെ പീഠത്തിന്മേൽ ശാസ്ത്രികളും പറീശ
൩ രും കുത്തിയിരിക്കുന്നു. അതുകൊണ്ടു (പ്രമാണിക്കേണം എന്നു)
അവർ നിങ്ങളോടു പറയുന്നത് ഒക്കയും ചെയ്തു പ്രമാണിച്ചു
കൊൾ്വിൻ; അവരുടെ ക്രിയകളിൻപ്രകാരം ചെയ്യൊല്ലാ താ
൪ നും; അവർ പറകയല്ലാതെ, ചെയ്യുന്നില്ല സ്പഷ്ടം. അവർ എ
ടുപ്പാൻ ഞെരുക്കമായ ഘനമുള്ള ചുമടുകളെ കെട്ടി, മനുഷ്യരു
ടെ തോളുകളിൽ വെക്കുന്നു; തങ്ങളുടെ വിരൽ കൊണ്ടെങ്കിലും
൫ അവ ഇളക്കുവാൻ മനസ്സും ഇല്ല. പിന്നെ അവരുടെ ക്രിയ
കളെല്ലാം മനുഷ്യരാൽ കാണപ്പെടേണ്ടതിന്നത്രെ ചെയ്യുന്നത്;
തങ്ങളുടെ മന്ത്രപ്പട്ടുകളെ വീതിയാക്കി, വസ്ത്രങ്ങളുടെ തൊങ്കലുക
൬ ളെ നീട്ടി വെക്കുന്നു. അത്താഴങ്ങളിൽ പ്രധാനസ്ഥലത്തേയും,
൭ പള്ളികളിൽ മുഖ്യാസനങ്ങളേയും, അങ്ങാടികളിൽ വന്ദനങ്ങളെ
യും, മനുഷ്യരാൽ (എൻ ഗുരൊ) റബ്ബീ റബ്ബീ എന്നു വിളിക്ക
൮ പ്പെടുന്നതിനേയും സ്നേഹിക്കുന്നു. നിങ്ങളോ റബ്ബീ എന്നു നാ
മം ഏല്ക്കരുത്! കാരണം നിങ്ങളുടെ ഗുരു ഒരുവൻ (ക്രിസ്തൻ)
൯ അത്രെ; നിങ്ങളോ എല്ലാവരും സഹോദരർ ആകുന്നു. ഭൂമിയിൽ
ആരേയും നിങ്ങളുടെ പിതാവെന്നു വിളിക്കയും അരുതു; ഒരുത്ത
൧൦ നല്ലൊ നിങ്ങളുടെ പിതാവ്, സ്വൎഗ്ഗസ്ഥൻ തന്നെ. നായകർ
എന്ന പേരിനേയും ഏല്ക്കരുതു; ഏകനായ ക്രിസ്തനല്ലൊ നി
൧൧ ങ്ങൾ്ക്കു നായകൻ ആകുന്നു; നിങ്ങളിൽ ഏററം വലിയവൻ
൧൨ നിങ്ങളുടെ ശുശ്രൂഷക്കാരനാകും (൨൦, ൨൬.) പിന്നെ തന്നെ
താൻ ഉയൎത്തുന്നവൻ എല്ലാം താഴ്ത്തപ്പെടും; തന്നെത്താൻ താ
ഴ്ത്തുന്നവൻ എല്ലാം ഉയൎത്തപ്പെടും.
൧൩ അല്ലയോ ശാസ്ത്രികളും പറീശരുമായുള്ള വേഷധാരികളെ!

നിങ്ങൾ മനുഷ്യൎക്ക സ്വൎഗ്ഗരാജ്യത്തെ അടെച്ചു വെക്കുന്നതു
കൊണ്ടു നിങ്ങൾക്കു ഹാ കഷ്ടം! നിങ്ങൾ പ്രവേശിക്കുന്നില്ലല്ലൊ;
പ്രവേശിക്കുന്നവരെ അകമ്പുകുവാൻ വിടുന്നതും ഇല്ല. ശാ ൧൪
സ്ത്രികളും പറീശരുമായുള്ള വേഷധാരികളെ! നിങ്ങൾ വിധവ
മാരുടെ വീടുകളെ ഉപായത്താൽ നീളെ പ്രാൎത്ഥിച്ചുംകൊണ്ടു മിഴു
ങ്ങുന്നതിനാൽ നിങ്ങൾക്ക ഹാ കഷ്ടം! ഇതുഹേതുവായി പൂൎണ്ണ
തര ശിക്ഷാവിധിയും ലഭിക്കും. ശാസ്ത്രികളും പറീശരുമായുള്ള ൧൫
വേഷധാരികളെ! നിങ്ങൾ ഒരുത്തനെ മതക്കാരനാക്കുവാൻ കട
ലും ഭൂമിയും എങ്ങും സഞ്ചരിക്കുന്നു: അങ്ങിനെ ആയാൽ അവ
നെ നിങ്ങളിലും ഇരട്ടിച്ചു നരകപുത്രനാക്കുന്നു, എന്നതുകൊണ്ടു
നിങ്ങൾക്ക ഹാ കഷ്ടം! ആർ (ദേവ) മന്ദിരത്താണ പറഞ്ഞാൽ ൧൬
ഏതും ഇല്ല എന്നും, മന്ദിരസ്വൎണ്ണത്താണ സത്യം ചെയ്യാൽ
അവൻ കടക്കാരനാകുന്നു, എന്നും പറഞ്ഞും കൊള്ളുന്ന കുരുടരാ
യ വഴികാട്ടികളെ നിങ്ങൾക്ക ഹാ കഷ്ടം! മൂഢരും കുരുടരുമായു ൧൭
ള്ളോരെ! ഏതുപോൽ വലിയതു? സ്വൎണ്ണമൊ സ്വൎണ്ണത്തെ
വിശുദ്ധീകരിക്കുന്ന മന്ദിരമൊ? പിന്നെ ബലിപീഠത്താണയി ൧൮
ട്ടാലും ഏതും ഇല്ല; അതിന്മേലെ കാഴ്ചയാണ സത്യം ചെയ്യാലൊ,
അവൻ കടക്കാരനാകുന്നു, എന്നും (പറയുന്നു). മൂഢരും കുരുടരു ൧൯
മായുള്ളോരെ! ഏതുപോൽ വലിയതു? കാഴ്ചയൊ, കാഴ്ചയെ വി
ശുദ്ധീകരിക്കുന്ന പീഠമൊ? എന്നാൽ ബലിപീഠത്താണ ആർ ൨൦
ചൊല്ലിയാലും അതിനെയും അതിന്മേലുള്ള സകലത്തെയും ആ
ണയിടുന്നു. മന്ദിരത്താണ ആർ ചൊല്ലിയാലും അതിനേയും ൨൧
അതിൽ അധിവസിച്ചവനേയും ആണയിടുന്നു; സ്വൎഗ്ഗത്താ ൨൨
ണ ആർ ചൊല്ലിയാലും ദൈവത്തിന്റെ സിംഹാസനത്തെ
യും അതിൽ ഇരിക്കുന്നവനേയും ആണയിടുന്നു. തുത്താവു ൨൩
തുളസി ചീരകം ഇവററിൽ പതാരം കൊടുത്തും ന്യായം, കനിവു,
വിശ്വാസം ഇങ്ങിനെ ധൎമ്മത്തിൽ ഘനം ഏറിയവററെ ത്യജി
ച്ചും കളകയാൽ ശാസ്ത്രികളും പറീശരുമായുള്ള വേഷധാരികളെ
നിങ്ങൾക്ക ഹാ കഷ്ടം! ഇവ ചെയ്കയും അവ ത്യജിക്കാതെ ഇരി
ക്കയും വേണ്ടിയതു താനും. കൊതു അരിച്ചെടുത്തും ഒട്ടകം കുടിച്ചും ൨൪
കളയുന്ന കുരുടരായ വഴികാട്ടികളെ! കിണ്ടികിണ്ണങ്ങളുടെ അക ൨൫
ത്തു കവൎച്ചയും പുളെപ്പും നിറഞ്ഞിട്ടും അവററിലേ പുറത്തെ
വെടിപ്പാക്കിക്കൊള്ളുന്ന ശാസ്ത്രികളും പറീശരുമായുള്ള വേഷ
ധാരികളെ നിങ്ങൾക്ക ഹാ കഷ്ടം! കുരുടനായ പറീശനെ! ൨൬

കിണ്ടികിണ്ണങ്ങളുടെ പുറവും വെടിപ്പാകേണ്ടതിന്നു മുമ്പെ അവ
൨൭ റ്റിൻ അകത്തെ വെടിപ്പാക്കുക! പുറമെ അഴകായി ശോഭിച്ചി
ട്ടും അകമെ ചത്തവരുടെ അസ്ഥികളും സകല അശുദ്ധിയും
നിറഞ്ഞുള്ളവയായി വെള്ള തേച്ചിട്ടു ശവക്കുഴികളോടു നിങ്ങൾ
ഒക്കുന്നതു കൊണ്ടു ശാസ്ത്രികളും പറീശരുമായുള്ള വേഷധാരി
൨൮ കളെ നിങ്ങൾക്ക് ഹാ കഷ്ടം! നിങ്ങളും മനുഷ്യൎക്ക് പുറമെ നീതി
മാന്മാർ എന്നു തോന്നീട്ടും അകമെ വ്യാജവും അധൎമ്മവും നിറ
൨൯ ഞ്ഞുള്ളവർ ആകുന്നു. പ്രവാചകരുടെ കല്ലറകളെ പണിചെ
൩൦ യ്യും നീതിമാന്മാരുടെ തറകളെ അലങ്കരിച്ചും കൊണ്ടു: ഞങ്ങൾ
പിതാക്കന്മാരുടെ നാളുകളിൽ ഇരുന്നു എങ്കിൽ പ്രവാചകരുടെ
രക്തത്തിൽ അവരോടു കൂട്ടാളികളായിരിക്കമാറില്ല എന്നു പറയു
ന്നതുകൊണ്ട് ശാസ്ത്രികളും പറീശരുമായുള്ള വേഷധാരികളെ
൩൧ നിങ്ങൾക്കു ഹാ കഷ്ടം! എന്നതിനാൽ പ്രവാചകരെ കൊന്നവ
ൎക്കു നിങ്ങൾ മക്കൾ എന്നു നിങ്ങൾക്കു തന്നെ സാക്ഷ്യം ചൊ
൩൨ ല്ലുന്നുവല്ലോ. നിങ്ങളുടെ പിതാക്കന്മാരുടെ അളവിനെ നിങ്ങളും
൩൩ പൂരിപ്പിൻ! പാമ്പുകളെ! അണലിസന്തതികളെ! നരകവിധി
൩൪ യിൽ: നിന്നു നിങ്ങൾ എങ്ങിനെ തെറ്റിപ്പോകും? അതുകൊണ്ടു
ഇതാ! ഞാൻ പ്രവാചകരെയും ജ്ഞാനികളെയും ശാസ്ത്രികളെ
യും നിങ്ങളുടെ അടുക്കെ അയക്കുന്നു: അതിൽ ചിലരെ നിങ്ങൾ
കൊല്ലുകയും ക്രൂശിക്കയും, ചിലരെ നിങ്ങളുടെ പള്ളികളിൽ ച
മ്മട്ടികൊണ്ടടിക്കയും പട്ടണത്തിൽനിന്നു പട്ടണത്തേക്ക് ആട്ടു
൩൫ കയും ചെയ്യും. നീതിമാനായ ഹബേലിന്റെ രക്തം മുതൽ നി
ങ്ങൾ മന്ദിരത്തിന്നും ബലിപീഠത്തിന്നും നടുവിൽ കൊന്നിട്ടുള്ള
ബെരക്യാപുത്രനായ ജകൎയ്യയുടെ രക്തം വരെ (൨ നാള. ൨൪, ൨൧)
ഭൂമിമേൽ ഒഴിച്ചു കളയുന്ന നീതിയുള്ള രക്തം എല്ലാം നിങ്ങളുടെ
൩൬ മേൽ വരുവാനായിട്ടത്രെ. ആമെൻ ഞാൻ നിങ്ങളോടു പറ
യുന്നു: ഇത് ഒക്കയും ഈ തലമുറമേൽ വരും.
൩൭ അല്ലയൊ യരുശലേമെ! യരുശലേമെ! പ്രവാചകരെ കൊ
ന്നും നിണക്കായി അയക്കപ്പെട്ടവരെ കല്ലെറിഞ്ഞും കളയുന്നവ
൩൮ ളെ! ഒരു കോഴി തന്റെ കുഞ്ഞങ്ങളെ ചിറകുകളിൻ കീഴിൽ ചേൎത്തു
കൊള്ളുന്നപ്രകാരം തന്നെ നിന്റെ മക്കളെ എത്രവട്ടം ചേൎത്തു
കൊൾവാൻ എനിക്ക് മനസ്സായി; എങ്കിലും നിങ്ങൾക്കു മനസ്സാ
൩൯ യില്ല. കണ്ടാലും, നിങ്ങളുടെ ഭവനം നിങ്ങൾക്ക് പാഴായി വിട
പ്പെട്ടും; എങ്ങിനെ എന്നാൽ: കൎത്താവിന്റെ നാമത്തിൽ വരു

ന്നവൻ അനുഗ്രഹിക്കപ്പെട്ടവൻ, എന്നു (൨൧, ൯.) നിങ്ങൾ
പറവോളത്തോക്ക് നിങ്ങൾ ഇനിമേൽ എന്നെ കാണുകയില്ല
എന്നു ഞാൻ നിങ്ങളോട് പറയുന്നു.

## ൨൪. അദ്ധ്യായം.

യുഗാവസാനത്തിന്നു മുമ്പെ നടക്കേണ്ടുന്നവയും, (൧൫) യരുശലേമിൽ ന്യായവിധിയും, (൨൯) യേശുവിൻ വരവും അറിയിച്ചതു, (൩൨) ഉണൎവ്വാൻ പ്രബോധനം [മാ. ൧൩. ലൂ. ൨൧.], (൪൫) വിശ്വസ്തദാസന്റെ ഉപമ.

പിന്നെ യേശു പുറപ്പെട്ട് ആലയത്തിൽനിന്നു യാത്രയാകു ൧
മ്പോൾ, അവന്റെ ശിഷ്യന്മാർ അവന് ആലയനിൎമ്മാണങ്ങ
ളെ കാണിക്കേണ്ടതിന്നു സമീപിച്ചു വന്നു. അവരോടു യേശു: ൨
ഇവ എല്ലാം കാണുന്നില്ലയൊ? ആമെൻ ഞാൻ നിങ്ങളോടു
പറയുന്നിതു: ഇവിടെ കല്ലു കല്ലിന്മേൽ ഇടിയാതെ വിടപ്പെടു
കയില്ല എന്നു പറഞ്ഞു. പിന്നെ അവൻ ഒലീവമലമേൽ ഇ ൩
രിക്കുമ്പോൾ, അവന്റെ ശിഷ്യന്മാർ പ്രത്യേകം അവനോട്
അണഞ്ഞു: ഇത് എപ്പോൾ ഉണ്ടാകും എന്നും, നിന്റെ വരവി
ന്നും യുഗസമാപ്തിക്കും അടയാളം എന്തെന്നും ഞങ്ങളോട് പറ
ക; എന്നു ചൊല്ലിയതിന്നു, യേശു ഉത്തരം പറഞ്ഞിതു: ആരും ൪
നിങ്ങളെ തെറ്റിക്കാതിരിപ്പാൻ നോക്കുവിൻ! എങ്ങിനെ എ ൫
ന്നാൽ, ഞാൻ ക്രിസ്തൻ എന്നു ചൊല്ലി, അനേകർ എന്റെ നാ
മം എടുത്തിട്ടു വന്നു, പലരേയും തെറ്റിക്കും. നിങ്ങൾ യുദ്ധങ്ങ ൬
ളേയും യുദ്ധശ്രുതികളേയും കേൾപ്പാനും ഉണ്ടു; കലങ്ങാതിരിപ്പാൻ
നോക്കുവിൻ! (അത്) ഒക്കയും ഉണ്ടാകേണ്ടത് സത്യം; അവസാ
നം ഉടനെ ഇല്ല താനും. വംശം വംശത്തിന്നും രാജ്യം രാജ്യത്തി ൭
ന്നും എതിരേ എഴുനീല്ക്കും, ക്ഷാമങ്ങളും മഹാവ്യാധികളും ഭൂകമ്പ
ങ്ങളും അവിടവിടെ ഉണ്ടാകും. എങ്കിലും ഇവ ഒക്കയും ഈററു ൮
നോവുകളുടെ ആരംഭമത്രെ. അപ്പോൾ അവർ നിങ്ങളെ ഉപ ൯
ദ്രവത്തിൽ ഏല്പിക്കയും കൊല്ലുകയും ചെയ്യും; നിങ്ങൾ എൻ നാ
മം നിമിത്തം എല്ലാവംശങ്ങളാലും പകെക്കപ്പെട്ടവരാകും. പല ൧൦
രും അപ്പൊൾ ഇടച്ചു തോന്നീട്ട് അന്യോന്യം ഏല്പിച്ചും തങ്ങ
ളിൽ പകെച്ചും പോകും. കള്ളപ്രവാചകർ പലരും ഉദിച്ച് അ ൧൧
നേകരെ തെറ്റിക്കും; അധൎമ്മം പെരുകിയതുകൊണ്ടു, അനേക ൧൨
രുടെ സ്നേഹം തണുത്തു പോകും. അവസാനം വരെ സഹിച്ചു ൧൩
നിന്നവൻ രക്ഷിക്കപ്പെടും താനും. ഈ രാജ്യസുവിശേഷമൊ ൧൪

സകല വംശങ്ങൾക്കും സാക്ഷ്യമായി പ്രപഞ്ചം എങ്ങും ഘോ
ഷിക്കപ്പെടും; അപ്പോൾ അവസാനം വരികയും ആം.
൧൫ ആകയാൽ പ്രവാചകനായ ദാനിയേൽ (൯, ൨൭. ൧൧, ൩൧)
മൊഴിഞ്ഞപ്രകാരം പാഴാക്കുന്നതിന്റെ അറെപ്പു വിശുദ്ധസ്ഥ
ലത്തിൽ നില്ക്കുന്നതു നിങ്ങൾ കാണുമ്പോൾ, വായിക്കുന്നവൻ
൧൬ ചിന്തിച്ചു കൊൾ്ക. എന്നു യഹൂദയിലുള്ളവർ മലകളിലേക്ക് ഓ
൧൭ ടുക. വീട്ടിന്മേൽ ഇരിക്കുന്നവൻ ഭവനത്തിൽനിന്നുള്ളവ എ
൧൮ ടുക്കേണ്ടതിന്ന് ഇറങ്ങി പോകായ്ക. വയലിലുള്ളവൻ തന്റെ
൧൯ വസ്ത്രങ്ങളെ എടുപ്പാനും വഴിയോട്ടു തിരികയും ഒല്ലാ. ആ നാളു
൨൦ കളിൽ ഗൎഭിണികൾക്കും മുലകുടിപ്പിക്കുന്നവൎക്കും ഹാ കഷ്ടം! എ
ന്നാൽ നിങ്ങളുടെ മണ്ടിപ്പോക്കു ശീതകാലത്തിലോ ശബ്ബത്തി
൨൧ ലോ സംഭവിക്കാതിരിപ്പാൻ പ്രാൎത്ഥിപ്പിൻ! ലോകാരംഭം മുതൽ
ഇന്നു വരെയും ഇല്ലാത്തതും ഇനിമേൽ ഭവിക്കാത്തതും ആയു
൨൨ ള്ള വലിയ ഉപദ്രവം അന്നുണ്ടാകും സത്യം. ആ ദിവസങ്ങളെ
ചുരുക്കീട്ടില്ല എങ്കിൽ ഒരു ജഡവും രക്ഷപ്പെടുകയില്ല; തെരി
ഞ്ഞെടുക്കപ്പെട്ടവർ നിമിത്തമൊ ആ നാളുകൾ ചുരുക്കപ്പെടും.
൨൩ അപ്പോൾ ആരാനും നിങ്ങളോട്: ഇതാ മശീഹ ഇവിടെ എന്നും
൨൪ ഇങ്ങ് എന്നും പറഞ്ഞാൽ വിശ്വസിക്കരുതു! എങ്ങിനെ എ
ന്നാൽ, കള്ളമശീഹമാരും കള്ളപ്രവാചകരും എഴുനീറ്റു, കഴിയു
ന്നെങ്കിൽ തെരിഞ്ഞെടുത്തവരേയും തെറ്റിപ്പാനായി, വലിയ
൨൫ അടയാളങ്ങളേയും അത്ഭുതങ്ങളേയും കാട്ടിക്കൊടുക്കും. നോക്കു
൨൬ വിൻ! ഞാൻ നിങ്ങളോടു മുൻ പറഞ്ഞുവല്ലോ. ആകയാൽ നി
ങ്ങളോട്: ഇതാ അവൻ കാട്ടിൽ ആകുന്നു എന്നു പറഞ്ഞാൽ,
പുറപ്പെടരുതു; ഇതാ അറകളിൽ എന്നു പറഞ്ഞാൽ, വിശ്വസി
൨൭ ക്കയും അരുതു; കാരണം മിന്നൽ കിഴക്കുനിന്നു ചെന്നു, പടി
ഞ്ഞാറോളം വിളങ്ങും പോലെ തന്നെ മനുഷ്യപുത്രന്റെ വരവു
൨൮ ഭവിക്കും; പിണം എവിടെ എന്നാലും അവിടെ കഴുക്കൾ കൂട
മല്ലോ.
൨൯ ആ നാളുകളിലെ ഉപദ്രവത്തിന്റെ ശേഷമൊ ഉടനെ സൂ
ൎയ്യൻ ഇരുണ്ടു പോകയും, ചന്ദ്രൻ നിലാവിനെ തരായ്കയും, ന
ക്ഷത്രങ്ങൾ വാനത്തിൽനിന്നു വീഴ്കയും സ്വൎഗ്ഗങ്ങളുടെ സൈ
൩൦ ന്യങ്ങൾ കുലുങ്ങി പോകയും ആം (യശ. ൩൪, ൪.) അപ്പോൾ
മനുഷ്യപുത്രന്റെ അടയാളം വാനത്തിൽ വിളങ്ങും; ഭൂമിയിലെ
സകല ഗോത്രങ്ങളും തൊഴിച്ചും കൊണ്ടു, മനുഷ്യപുത്രൻ വാന

ത്തിൻ മേഘങ്ങളിന്മേൽ വലിയ ശക്തിയോടും തേജസ്സോടും കൂ
ടെ വരുന്നതിനെ കാണും (ദാനി. ൭, ൧൩.) അവൻ തന്റെ ദൂത ൩൧
രെ മഹാ കാഹളധ്വനിയോടും കൂടെ അയക്കും; അവരും അവൻ
തെരിഞ്ഞെടുത്തവരെ വാനങ്ങളുടെ അറുതിമുതൽ അറുതിവരേ
യും നാലു കാററുകളിൽനിന്നും കൂട്ടിച്ചേൎക്കും.

എന്നാൽ അത്തിയിൽനിന്ന് ഉപമയെ ഗ്രഹിപ്പിൻ; അതി ൩൨
ന്റെ കൊമ്പ് ഇളതായി ഇലകളെ തഴെപ്പിക്കുമ്പോൾ, വേ
നിൽ അടുത്തത് എന്ന് അറിയുന്നുവല്ലൊ. അപ്രകാരം നി ൩൩
ങ്ങൾ ഇവ ഒക്കയും കാണുമ്പോൾ, (അവൻ) അടുക്കെ വാതു
ക്കൽ തന്നെ ആകുന്നു എന്ന് അറിഞ്ഞു കൊൾ്വിൻ. ആമെൻ ൩൪
ഞാൻ നിങ്ങളോട് പറയുന്നിതു: ഇവ ഒക്കയും ഉണ്ടാകുവോള
ത്തിന്ന് ഈ തലമുറ ഒഴിഞ്ഞു പോകയില്ല; വാനവും ഭൂമിയും ൩൫
ഒഴിഞ്ഞു പോകും; എന്റെ വചനങ്ങൾ ഒഴിഞ്ഞു പോകയില്ല
താനും. ആ നാളും നാഴികയും സംബന്ധിച്ചൊ എൻ പിതാവ് ൩൬
തന്നെ അല്ലാതെ, ആരെങ്കിലും സ്വൎഗ്ഗങ്ങളിലെ ദൂതരും അറിയു
ന്നില്ല. എങ്കിലൊ നോഹയുടെ ദിവസങ്ങൾ ഏതുപ്രകാരം അ ൩൭
പ്രകാരം തന്നെ മനുഷ്യപുത്രന്റെ വരവും ആകും; എങ്ങിനെ ൩൮
എന്നാൽ ജലപ്രളയത്തിൻ മുമ്പെ ഉള്ള നാളുകളിൽ നോഹ
പെട്ടകത്തിൽ കടന്ന നാൾവരെ അവർ തിന്നും കുടിച്ചും കെട്ടി
യും കെട്ടിച്ചും കൊണ്ടിരുന്നു. ജലപ്രളയം വന്ന് എല്ലാവരേയും ൩൯
നീക്കുവോളത്തേക്കു, ബോധിക്കാതെ പാൎത്തപ്രകാരം തന്നെ
മനുഷ്യപുത്രന്റെ വരവും ആകും. അന്ന് ഇരുവർ വയലിൽ ൪൦
ഇരിക്കും, ഒരുത്തൻ കൈക്കൊള്ളപ്പെടും, ഒരുത്തൻ കൈവിടപ്പെ
ടും. ഇരുവർ തിരിക്കല്ലിൽ അരെച്ചു കൊള്ളുന്നതിൽ ഒരുത്തി ൪൧
കൈക്കൊള്ളപ്പെടും, ഒരുത്തി വിടപ്പെടും. ആകയാൽ നിങ്ങളുടെ ൪൨
കൎത്താവ് വരുന്ന ദിവസം ഇന്നത് എന്ന് അറിയായ്കകൊണ്ട്
ഉണൎന്നു കൊൾ്വിൻ. കള്ളൻ വരുന്ന യാമം ഇന്നത് എന്നു വീ ൪൩
ട്ടുടയവൻ അറിഞ്ഞു എങ്കിൽ അവൻ ഉണരുകയും തന്റെ വീ
ട്ടിൽ തുരക്കുന്നതിന്ന് ഇടകൊടുക്കായ്കയും ചെയ്യുമായിരുന്നു എ
ന്നുള്ളത് അറിവിൻ. ആകയാൽ മനുഷ്യപുത്രൻ നിങ്ങൾക്ക് ൪൪
തോന്നാത്ത നാഴികയിൽ വരുന്നതു കൊണ്ടു നിങ്ങളും ഒരുങ്ങി
ചമവിൻ.

എന്നാൽ യജമാനൻ തന്റെ വീട്ടുകാൎക്കു തത്സമയത്തു ഭക്ഷ ൪൫
ണം കൊടുക്കേണ്ടതിന്ന് ആ കൂട്ടത്തിന്മേൽ ആക്കി വെച്ചൊരു

വിശ്വസ്തനും ബുദ്ധിമാനും ആയ ദാസൻ ആകുന്നത് ആരു
൪൬ പോൽ? യജമാനൻ വരുമ്പോൾ ഇപ്രകാരം ചെയ്തു കാണുന്ന
൪൭ ദാസൻ ധന്യൻ തന്നെ. ആമെൻ ഞാൻ നിങ്ങളോടു പറയു
ന്നിതു: അവനെ തന്റെ സകല വസ്തുവിന്മേലും ആക്കി വെ
൪൮ ക്കും; എന്നാൽ ആ ദുഷ്ടദാസൻ എന്റെ കൎത്താവ് വരുവാൻ
൪൯ താമസിക്കുന്നു എന്നു ഹൃദയം കൊണ്ടു ചൊല്ലി, തന്റെ കൂട്ടുദാ
സരെ അടിച്ചു തുടങ്ങി, കുടിയന്മാരോടു കൂടി തിന്നും കുടിച്ചും
൫൦ പോയാൽ, ആ ദാസൻ നിരൂപിക്കാത്ത നാളിലും അറിയാത്ത
൫൧ നാഴികെക്കും അവന്റെ യജമാനൻ വന്നു, അവനെ ശകലി
ച്ച് അവനു വേഷധാരികളോടു കൂട പങ്കു കല്പിച്ചാക്കും; അവി
ടെ കരച്ചലും പല്ലുകടിയും ഉണ്ടാകും.

## ൨൫. അദ്ധ്യായം.

പത്തു കന്യമാർ, (൧൪) തലന്തുകൾ [ലൂ. ൧൯, ൧൨.], (൩൧) ന്യായവിധി വൎണ്ണനം.

൧ അപ്പോൾ സ്വൎഗ്ഗരാജ്യം മണവാളനെ എതിരേല്പാൻ തങ്ങ
ളുടെ ദീപങ്ങളെ എടുത്തും കൊണ്ടു പുറപ്പെടുന്ന പത്തു കന്യമാ
൨ രോടു സദൃശമാകും. അതിൽ ഐവർ ബുദ്ധിയുള്ളവരും, ഐ
൩ വർ മൂഢരുമായിരുന്നു; മൂഢരായവർ തങ്ങളുടെ ദീപങ്ങളെ എ
൪ ടുക്കുമ്പോൾ, എണ്ണ കൂടെ കൊണ്ടുവന്നില്ല; ബുദ്ധിയുള്ളവരൊ
തങ്ങളുടെ ദീപങ്ങളോടും കൂടെ പാത്രങ്ങളിൽ എണ്ണയും കൊണ്ടു
൫ വന്നു. പിന്നെ മണവാളൻ താമസിക്കുമ്പോൾ, എല്ലാവരും നി
൬ ദ്രാമയക്കമുണ്ടായി ഉറങ്ങി. പാതിരാത്രിക്കൊ: ഇതാ മണവാളൻ!
എന്നും, അവനെ എതിരേല്പാൻ പുറപ്പെടുവിൻ! എന്നും കൂക്കൽ
൭ ഉണ്ടായി; അപ്പോൾ എല്ലാകന്യമാരും എഴുനീറ്റു, തങ്ങളുടെ ദീപ
൮ ങ്ങളെ തെളിയിച്ചു, എന്നാറെ, മൂഢർ ബുദ്ധിയുള്ളവരോടു: ഞ
ങ്ങളുടെ ദീപങ്ങൾ കെട്ടുപോകുന്നതു കൊണ്ടു നിങ്ങളുടെ എണ്ണ
൯ യിൽനിന്നു ഞങ്ങൾക്കു തരുവിൻ എന്ന് പറഞ്ഞു. ബുദ്ധിയു
ള്ളവർ ഉത്തരം പറഞ്ഞിതു: എന്നാൽ പക്ഷെ ഞങ്ങൾക്കും നി
ങ്ങൾക്കും പോരാതെ വരും; അല്ല, വില്ക്കുന്നവരുടെ അടുക്കെ
൧൦ ചെന്നു, നിങ്ങൾക്കായി കൊള്ളുവിൻ. എന്നാറെ, അവർ കൊ
ള്ളുവാൻ പോകുമ്പോൾ മണവാളൻ വന്നു, ഒരുങ്ങിയിരുന്ന
വർ അവനോടു കൂടി കല്യാണത്തിലേക്ക് പ്രവേശിച്ചു, വാതിൽ
൧൧ അടെക്കപ്പെടുകയും ചെയ്തു. പിന്നെ ശേഷം കന്യമാരും വന്നു:
കൎത്താവെ! കൎത്താവെ! ഞങ്ങൾക്കു തുറക്കുക! എന്നു പറഞ്ഞു.

അതിന്ന് അവൻ: ആമെൻ ഞാൻ നിങ്ങളോടു ചൊല്ലുന്നിതു: ൧൨
നിങ്ങളെ അറിയുന്നില്ല എന്ന് ഉത്തരം പറഞ്ഞു; ആകയാൽ ൧൩
നാളും നാഴികയും അറിയായ്കകൊണ്ട് ഉണൎന്നിരിപ്പിൻ!
ആയതല്ലൊ ഒരു മനുഷ്യൻ പരദേശത്തു പോകുമ്പോൾ, ൧൪
സ്വദാസരെ വിളിച്ചു, തന്റെ വസ്തുക്കൾ അവരിൽ ഏല്പിച്ചതു
പോലെ തന്നെ. ഒരുവന്ന് അഞ്ച് തലന്തു, ഒരുവന്നു രണ്ടു, ഒരു ൧൫
വന്ന് തലന്ത് ഒന്നു (= ൬൦൦൦ ദ്രഹ്മപ്പണം) ഇങ്ങിനെ അവനവ
ന്ന് താന്താന്റെ പ്രാപ്തി പോലെ കൊടുത്തു, ക്ഷണത്തിൽ യാ
ത്രയാകയും ചെയ്തു. അഞ്ചു തലന്തു ലഭിച്ചവൻ ചെന്ന് അവ ൧൬
കൊണ്ട് വ്യാപാരം ചെയ്തു, വേറെ അഞ്ചു തലന്തും സമ്പാദിച്ചു.
അപ്രകാരം രണ്ടിനെ ലഭിച്ചവൻ കൂടെ വേറെ രണ്ടു നേടി. ൧൭
ഒന്നിനെ ലഭിച്ചവനൊ ചെന്നു, മണ്ണിൽ കുഴിച്ചു, തന്റെ കൎത്താ ൧൮
വിന്റെ ദ്രവ്യം മറെച്ചിടുകയും ചെയ്തു. വളരെ കാലം കഴിഞ്ഞ ൧൯
ശേഷം ആ ദാസരുടെ കൎത്താവ് വന്ന്, അവരോടു കണക്കു
നോക്കുന്ന സമയം, അഞ്ചു തലന്തു ലഭിച്ചവൻ അണഞ്ഞു, ൨൦
വേറെ തലന്ത് അഞ്ചും കൊണ്ടുവന്നു: കൎത്താവെ! അഞ്ച് തല
ന്ത് എങ്കൽ ഏല്പിച്ചു തന്നുവല്ലൊ; ഇതാ ഞാൻ വേറെ അഞ്ചു
തലന്തും കൂടെ നേടി, എന്നു പറഞ്ഞു. അവന്റെ കൎത്താവ്: ൨൧
നന്നു, നല്ലവനും വിശ്വസ്തനുമായ ദാസനെ! നീ അല്പത്തിങ്കൽ
വിശ്വസ്തനായിരുന്നു, നിന്നെ പലതിന്മേലും ആക്കി വെക്കും,
നിന്റെ കൎത്താവിൻ സന്തോഷത്തിൽ അകമ്പുകുക! എന്ന്
അവനോടു പറഞ്ഞു. എന്നാറെ, രണ്ടു തലന്ത് ലഭിച്ചവൻ അ ൨൨
ണഞ്ഞു വന്നു: കൎത്താവെ: രണ്ടു തലന്ത് എങ്കൽ ഏല്പിച്ചു തന്നു
വല്ലൊ; ഇതാ വേറെ രണ്ടു തലന്തും കൂടെ നേടി എന്നു പറഞ്ഞു.
അവന്റെ കൎത്താവ്: നന്നു, നല്ലവനും വിശ്വസ്തനുമായ ദാ ൨൩
സനെ! നീ അല്പത്തിങ്കൽ വിശ്വസ്തനായിരുന്നു, നിന്നെ പല
തിന്മേലും ആക്കി വെക്കും; നിന്റെ കൎത്താവിൻ സന്തോഷ
ത്തിൽ അകമ്പുകുക എന്ന് അവനോടു പറഞ്ഞു. എന്നാറെ, ഒരു ൨൪
തലന്തു ലഭിച്ചവനും വന്നു പറഞ്ഞിതു: കൎത്താവെ! നീ വിതെ
ക്കാത്തതിൽ കൊയ്യും വിതറാത്തതിൽനിന്നു ചേൎത്തും കൊള്ളുന്ന
കഠിന മനുഷ്യൻ എന്ന് നിന്നെ ഞാൻ അറിഞ്ഞു, ഭയപ്പെട്ടു ൨൫
ചെന്നു, നിന്റെ തലന്ത് മണ്ണിൽ മറെച്ചു വെച്ചു; ഇതാ നി
ന്റേത് നിണക്കുണ്ടു. എന്നതിന്ന് അവന്റെ കൎത്താവ് ഉത്ത ൨൬
രം പറഞ്ഞു: ദുഷ്ടനും മടിയനും ആയ ദാസനെ! ഞാൻ വിതെ

ക്കാത്തതിൽ കൊയ്യും വിതറാത്തതിൽനിന്നു ചേൎത്തും കൊള്ളുന്നു
൨൭ എന്ന് അറിഞ്ഞുവൊ? അതുകൊണ്ട് എന്റെ ദ്രവ്യം പൊൻ
വാണിഭക്കാൎക്ക് ഏല്പിക്കേണ്ടിഇരുന്നു; എന്നാൽ ഞാൻ വന്നിട്ട്,
൨൮ എന്റേതിനെ പലിശയോടും കൂട പ്രാപിക്കുമായിരുന്നു. ആക
യാൽ തലന്തിനെ അവനിൽനിന്ന് എടുത്തു, പത്തുതലന്തുള്ളവ
൨൯ ന്നു കൊടുപ്പിൻ! കാരണം (൧൩, ൧൨.) ഉള്ളവനൊക്കയും നിറ
ഞ്ഞു വഴിവോളം കൊടുക്കപ്പെടും; ഇല്ലാത്തവനോടൊ, ഉള്ളതും
൩൦ കൂടെ പറിച്ചെടുക്കപ്പെടും. ശേഷം നിസ്സാരനായ ദാസനെ! ഏ
റ്റം പുറത്തുള്ള ഇരുളിലേക്ക് കളവിൻ; അവിടെ കരച്ചലും പല്ലു
കടിയും ഉണ്ടാകും.

൩൧ പിന്നെ മനുഷ്യപുത്രൻ തന്റെ തേജസ്സോടെ, സകല ദൂത
രുമായി വന്ന സമയം, അവൻ സ്വതേജസ്സിൻ സിംഹാസന
൩൨ ത്തിൽ ഇരുന്നുകൊൾകയും, സകല ജാതികളും അവന്നുമ്പാകെ
കൂട്ടപ്പെടുകയും, അവരെ അവൻ ഇടയൻ കോലാടുകളിൽനിന്നു
൩൩ ആടുകളെ വേൎത്തിരിക്കുമ്പോലെ തങ്ങളിൽ വേൎത്തിരിച്ചു: ആടു
കളെ തന്റെ വലത്തും കോലാടുകളെ ഇടത്തും നിറുത്തുകയും ചെ
൩൪ യ്യും. അന്നു രാജാവ് തന്റെ വലത്തുള്ളവരോട്, ഉരചെയ്യും: എ
ന്റെ പിതാവിനാൽ അനുഗ്രഹിക്കപ്പെട്ടവരെ വരുവിൻ! ലോക
സ്ഥാപനം മുതൽ നിങ്ങൾക്കായി ഒരുക്കിയ രാജ്യത്തെ അനുഭവി
൩൫ ച്ചുകൊൾവിൻ. കാരണം എനിക്ക് വിശന്നു, നിങ്ങൾ തിന്മാൻ
തന്നു; ദാഹിച്ചു, നിങ്ങൾ എന്നെ കുടിപ്പിച്ചു; അതിഥിയായിരു
൩൬ ന്നു, നിങ്ങൾ എന്നെ ചേൎത്തുകൊണ്ടു; നഗ്നനായി, നിങ്ങൾ എ
ന്നെ ഉടുപ്പിച്ചു; രോഗിയായി, നിങ്ങൾ എന്നെ വന്നു നോക്കി;
൩൭ കാവലിൽ ആയിരുന്നു, നിങ്ങൾ എന്റെ അടുക്കെ വന്നു. അ
പ്പോൾ, നീതിമാന്മാർ അവനോട് ഉത്തരം പറയും: കൎത്താവെ!
നിന്നെ ഞങ്ങൾ എപ്പോൾ വിശന്നു കണ്ടിട്ട്, ഊട്ടുകയൊ, ദാ
൩൮ ഹിച്ചു കണ്ടിട്ട്, കുടിപ്പിക്കയൊ ചെയ്യുതു? നിന്നെ അതിഥിയാ
യി എപ്പോൾ കണ്ടു, ചേൎത്തുകൊൾകയൊ, നഗ്നനായി (കണ്ടി
൩൯ ട്ട്) ഉടുപ്പിക്കയൊ ചെയ്യുതു? നീ രോഗിയൊ, കാവലിലൊ ഇരി
ക്കുന്നത് എപ്പോൾ കണ്ടിട്ട് ഞങ്ങൾ നിന്റെ അടുക്കെ വന്നു?
൪൦ എന്നതിന് ഉത്തരമായി, രാജാവ് ഉരചെയ്യും: ആമെൻ ഞാൻ
നിങ്ങളോടു പറയുന്നു: ഈ എന്റെ ഏറ്റം ചെറിയ സഹോദ
രരിൽ ഒരുത്തന്നു നിങ്ങൾ ചെയ്യു ഇടത്തോളം എനിക്ക് ചെയ്യു.
൪൧ അപ്പൊൾ അവൻ ഇടത്തുള്ളവരോട് ഉരചെയ്യും: ശപിക്കപ്പെ

ട്ടവരെ! എന്നെ വിട്ടു, പിശാചിന്നും അവന്റെ ദൂതൎക്കും ഒരു
ക്കിയ നിത്യാഗ്നിയിലേക്ക് പോകുവിൻ! കാരണം എനിക്ക് വി ൪൨
ശന്നു, നിങ്ങൾ തിന്മാൻ കൊടുത്തതും ഇല്ല; ദാഹിച്ചു, നിങ്ങൾ
എന്നെ കുടിപ്പിച്ചതും ഇല്ല; അതിഥിയായി, നിങ്ങൾ എന്നെ ൪൩
ചേൎത്തു കൊണ്ടില്ല; നഗ്നനായി, നിങ്ങൾ എന്നെ ഉടുപ്പിച്ചതും
ഇല്ല; രോഗിയും കാവലിലും ആയി, നിങ്ങൾ എന്നെ വന്നു
നോക്കിയതും ഇല്ല. അതിന്ന് അവരും ഉത്തരം പറയും: കൎത്താ ൪൪
വെ! ഞങ്ങൾ നിന്നെ വിശപ്പോടൊ, ദാഹത്തോടൊ, അതിഥി
എന്നൊ, നഗ്നൻ എന്നൊ, രോഗിയായൊ, കാവലിലൊ, എപ്പോ
ൾ കണ്ടു ശുശ്രൂഷ ചെയ്യാതെ ഇരുന്നു? എന്നാറെ, അവരോടു: ൪൫
ആമെൻ ഞാൻ നിങ്ങളോട് പറയുന്നു: ഈ ഏററം ചെറിയവ
രിൽ ഒരുത്തനു നിങ്ങൾ ചെയ്യാതെടത്തോളം എനിക്ക് ആകുന്നു
ചെയ്യാഞ്ഞത് എന്നുത്തരം പറയും. പിന്നെ ഇവർ നിത്യദണ്ഡ ൪൬
ത്തിലേക്കും, നീതിമാന്മാർ നിത്യജീവങ്കലേക്കും ചെന്നു പോകും.

## ൨൬. അദ്ധ്യായം.

യേശുവെ കൊല്ലുവാൻ കൂടി നിരൂപിച്ചത് [മാ. ൧൪. ലൂ. ൨൨.], (൬) ബെത്ഥന്യ
യിലെ അഭിഷേകം [മാ. ൧൪. യോ. ൧൨.], (൧൪) യൂദാവിൻ ദ്രോഹവും, (൧൭) തി
രുവത്താഴവും, (൩൦) ശിമോനാദികളെ പ്രബോധിപ്പിച്ചതും, (൩൬) ഗഥശമന
യിലെ പോരാട്ടവും, (൪൭) തോട്ടത്തിൽ പിടിച്ചതും, (൫൭) സുനെദ്രിയത്തിൽനി
ന്നു വിസ്തരിച്ചതും, (൬൯) ശിമോന്റെ വീഴ്ചയും, [മാ. ൧൪. ലൂ. ൨൨.]

യേശു ഈ വചനങ്ങളെ ഒക്കയും തികെച്ചതിന്റെ ശേഷം ൧
സംഭവിച്ചിതു — അവൻ തന്റെ ശിഷ്യന്മാരോടു: രണ്ടു ദിവ ൨
സം കഴിഞ്ഞാൽ പെസഹ ആകുന്നു എന്ന് അറിയുന്നുവല്ലൊ!
അന്നു മനുഷ്യപുത്രൻ ക്രൂശിക്കപ്പെടുവാൻ ഏല്പിക്കപ്പെടുന്നു
എന്നു പറഞ്ഞു. അപ്പോൾ തന്നെ മഹാപുരോഹിതരും, (ശാസ്ത്രി ൩
കളും) ജനത്തിന്റെ മൂപ്പരും, കയഫാ എന്നുള്ള മഹാപുരോ
ഹിതന്റെ നടുമുററത്തുവന്നു കൂടി, യേശുവെ ഉപായം കൊണ്ടു ൪
പിടിച്ചു, കൊല്ലുവാൻ നിരൂപിച്ചു; എങ്കിലും ജനത്തിൽ കലഹം ൫
ഉണ്ടാകാതിരിപ്പാൻ പെരുനാളിൽ മാത്രം അരുത് എന്നു പറഞ്ഞു.
യേശു ബെത്ഥന്യയിൽ കുഷ്ഠരോഗിയായ ശിമോന്റെ വീ ൬
ട്ടിൽ ആയപ്പോൾ — ഒരു സ്ത്രീ വിലയേറിയ തൈലമുള്ള ഭര
ണി എടുത്തും കൊണ്ടു, അവന്റെ അടുക്കെ വന്നു; അവൻ പ ൭
ന്തിക്കിരിക്കുമ്പോൾ തന്നെ അത് അവന്റെ തലമേൽ ഒഴിച്ചു.

൮ ആയത ശിഷ്യർ കണ്ടിട്ട: ഈ അഴിച്ചൽ എന്തിന്നു? ഈ തൈ
൯ ലം ഏറിയ വിലെക്ക വിററു ദരിദ്രൎക്ക കൊടുപ്പാൻ സംഗതിയാ
൧൦ യല്ലൊ! എന്നു ചൊല്ലി, മുഷിഞ്ഞിരുന്നു. ആയ്ത യേശു അറി
ഞ്ഞ് അവരോടു പറഞ്ഞിതു: സ്ത്രീക്ക് അലമ്പൽ ഉണ്ടാക്കുവാൻ
൧൧ എന്തു? അവൾ എന്നിൽ നല്ല പ്രവൃത്തി ചെയ്തുവല്ലൊ! എങ്ങി
നെ എന്നാൽ ദരിദ്രർ നിങ്ങൾക്ക് എല്ലായ്പോഴും അടുക്കെ ഉണ്ടു;
൧൨ ഞാൻ എല്ലായ്പോഴും അല്ല താനും. ഇവളൊ, ഈ തൈലം
എന്റെ ദേഹത്തിന്മേൽ ആക്കിയത് എന്നെ കുഴിച്ചിടുവാൻ
൧൩ ചെയ്തത്. ആമെൻ ഞാൻ നിങ്ങളോടു പറയുന്നു: ഈ സുവിശേ
ഷം സൎവ്വലോകത്തും എവിടെ എല്ലാം ഘോഷിക്കപ്പെട്ടാലും, അ
വിടെ ഇവൾ ചെയ്തതും അവളുടെ ഓൎമ്മക്കായി പറയപ്പെടും.
൧൪ അന്നു പന്തിരുവരിൽ ഒരുത്തനായ ഇഷ്കൎയ്യോതാ യൂദാ എ
൧൫ ന്നുള്ളവൻ മഹാ പുരോഹിതരെ ചെന്നു കണ്ടു: എനിക്ക് എ
ന്തു തരുവാൻ മനസ്സായിരിക്കുന്നു? എന്നാൽ അവനെ നിങ്ങ
ൾക്ക കാണിച്ചു തരാം എന്നു പറഞ്ഞു; അവന് അവർ മുപ്പതു
൧൬ ശെക്കൽ തൂക്കിക്കൊടുത്തു. അവനും അന്നു മുതൽ അവനെ കാ
ണിച്ചു കൊടുപ്പാൻ തക്കം അന്വെഷിക്കയും ചെയ്തു.
൧൭ പുളിപ്പില്ലാത്തതിന്റെ ഒന്നാം നാളിൽ ശിഷ്യന്മാർ യേശുവി
ന്റെ അടുക്കെ വന്നു: നിണക്ക ഞങ്ങൾ പെസഹ ഭക്ഷി
൧൮ പ്പാൻ എവിടെ ഒരുക്കേണ്ടത്? എന്നു പറഞ്ഞു. അവനൊ: നി
ങ്ങൾ നഗരത്തിൽ ഇന്നവനെ ചെന്നു കണ്ടു പറവിൻ, എ
ന്റെ സമയം അടുത്തിരിക്കുന്നു; ഞാൻ എന്റെ ശിഷ്യരുമാ
യി നിന്നോടു പെസഹയെ കഴിക്കുന്നു എന്നു ഗുരു പറയുന്നു.
൧൯ എന്നാറെ, യേശു നിയോഗിച്ച പ്രകാരം ശിഷ്യന്മാർ ചെയ്തു,
൨൦ പെസഹയെ ഒരുക്കി. സന്ധ്യയായാറെ, അവൻ പന്തിരുവ
൨൧ രോടും കൂടെ ചാരിക്കൊണ്ടു, അവർ ഭക്ഷിക്കുമ്പോൾ: ആമെൻ
ഞാൻ നിങ്ങളോടു പറയുന്നിതു: നിങ്ങളിൽ ഒരുവൻ എന്നെ കാ
൨൨ ണിച്ചു കൊടുക്കും എന്നു പറഞ്ഞു. അവർ അത്യന്തം ദുഃഖിച്ചു:
കൎത്താവെ, ഞാനല്ലല്ലൊ! എന്നു ഓരോരുത്തർ പറഞ്ഞു തുടങ്ങി.
൨൩ അവനും ഉത്തരം പറഞ്ഞിതു: എന്നോടു കൂടെ താലത്തിൽ കൈ
൨൪ യിട്ടു മുക്കിയവൻ തന്നെ, എന്നെ കാണിച്ചു കൊടുക്കും. തന്നെ
കുറിച്ച് എഴുതി കിടക്കുന്ന പ്രകാരം മനുഷ്യപുത്രൻ പോകുന്നു
സത്യം; മനുഷ്യപുത്രനെ കാണിച്ചു കൊടുക്കുന്ന മനുഷ്യ
നൊ ഹാ കഷ്ടം! ആ മനുഷ്യൻ ജനിച്ചില്ല എങ്കിൽ അവന്

കൊള്ളായിരുന്നു. എന്നാറെ, അവനെ കാണിച്ചു കൊടുക്കുന്ന ൨൫
യൂദാ: റബ്ബീ, ഞാനല്ലല്ലൊ! എന്നുത്തരം ചൊല്ലിയതിന്നു: നീ
പറഞ്ഞുവല്ലൊ! എന്നു പറയുന്നു.
അവർ ഭക്ഷിക്കുമ്പോൾ, യേശു അപ്പത്തെ എടുത്ത്, അനു ൨൬
ഗ്രഹം ചൊല്ലി, നുറുക്കി, ശിഷ്യർക്കു കൊടുത്തു, പറഞ്ഞിതു: വാ
ങ്ങി ഭക്ഷിപ്പിൻ! ഇത് എന്റെ ശരീരം ആകുന്നു. പിന്നെ പാ ൨൭
നപാത്രം എടുത്തു വാഴ്ത്തി, അവർക്കു കൊടുത്തു, പറഞ്ഞിതു: എല്ലാ
വരും ഇതിൽ കുടിപ്പിൻ! കാരണം ഇതു പുതു നിയമത്തിന്റെ ൨൮
രക്തമായി അനേകർക്കു വേണ്ടി, പാപമോചനത്തിന്നായി ഒഴി
ക്കപ്പെടുന്ന എന്റെ രക്തം ആകുന്നു. ഞാനൊ നിങ്ങളോട് പ ൨൯
റയുന്നിതു: എന്റെ പിതാവിൻ രാജ്യത്തിൽ നിങ്ങളോടു കൂടെ
പുതുതായി കുടിക്കും നാൾ വരെ, ഞാൻ മുന്തിരിവള്ളിയുടെ അ
നുഭവത്തിൽ നിന്ന് ഇനി കുടിക്കയില്ല.
പിന്നെ (സങ്കീ. ൧൧൫, ൧൧൮.) സ്തോത്രം പാടിയ ശേഷം ൩൦
ഒലീവ് മലെക്ക് പുറപ്പെട്ടു പോയി. അപ്പോൾ, യേശു അവ ൩൧
രോടു പറഞ്ഞു: ഈ രാത്രിയിൽ നിങ്ങൾ എല്ലാവരും എങ്കൽ ഇ
ടറി പോകും; (സഖ. ൧൩, ൭.) ഞാൻ ഇടയനെ വെട്ടും, കൂട്ടത്തി
ലെ ആടുകൾ ചിതറി പോകയുമാം എന്ന് എഴുതിക്കിടക്കുന്നവ
ല്ലൊ. ഞാൻ ഉണൎന്നു വന്ന ശേഷമൊ നിങ്ങൾക്ക് മുമ്പെ ഗ ൩൨
ലീലെക്കു ചെല്ലും. എന്നതിന്നു പേത്രൻ ഉത്തരം പറഞ്ഞിതു: ൩൩
എല്ലാവരും നിങ്കൽ ഇടറി പോയാൽ, ഞാൻ ഒരു നാളും ഇടറുക
യില്ല. യേശു അവനോട്: ആമെൻ ഞാൻ നിന്നോടു ചൊല്ലു ൩൪
ന്നിതു: ഈ രാത്രിയിൽ കോഴി കൂകുമ്മുമ്പെ നീ മൂന്നു വട്ടം എ
ന്നെ തള്ളിപ്പറയും എന്നു പറഞ്ഞു. അവനോട് പേത്രൻ പ ൩൫
റയുന്നു: നിന്നോടു കൂടെ മരിക്കേണ്ടി വന്നാലും നിന്നെ തള്ളി
പ്പറകയില്ല; ഇതിന്നൊത്തവണ്ണം എല്ലാ ശിഷ്യരും പറഞ്ഞു.
അപ്പോൾ, യേശു അവരുമായി ഗഥശമന (എണ്ണച്ചക്ക്) ൩൬
എന്നുള്ള പറമ്പിൽ വന്നു ശിഷ്യരോടു: ഞാൻ പോയി, അവി
ടെ പ്രാൎത്ഥിച്ചു തീരുവോളം ഇവിടെ ഇരിപ്പിൻ എന്നു പറഞ്ഞു.
പേത്രനേയും ജബെദിപുത്രർ ഇരുവരെയും കൂട്ടിക്കൊണ്ടു ദുഃഖി ൩൭
ച്ചും വലഞ്ഞും പോവാൻ തുടങ്ങിയാറെ: എന്റെ ദേഹി മരണ ൩൮
ത്തോളം അതിദുഃഖപ്പെട്ടിരിക്കുന്നു; ഇവിടെ പാൎത്ത് എന്നോടു
കൂടെ ഉണൎന്നിരിപ്പിൻ! എന്ന് അവരോട് പറഞ്ഞു. അല്പം മു ൩൯
ന്നോട്ടു ചെന്നു, മുഖം കവിണ്ണുവീണു: എൻ പിതാവെ! കഴിയുന്നു

എങ്കിൽ ഈ പാനപാത്രം എന്നിൽ നിന്നു നീങ്ങിപ്പോക! എ
ങ്കിലും ഞാൻ ഇച്ശിക്കും പോലെ അല്ല; നീ (ഇച്ശിക്കും പോലെ)
൪൦ അത്രെ എന്നു പ്രാൎത്ഥിച്ചു പോന്നു. പിന്നെ ശിഷ്യരുടക്കെ
വന്നു, അവർ ഉറങ്ങുന്നതു കണ്ടു, പേത്രനോട് പറയുന്നു: ഇ
ങ്ങിനെയൊ? എന്നോടു കൂടെ ഒരു നാഴികയും ഉണൎന്നിരിപ്പാൻ
൪൧ കഴിഞ്ഞില്ലയൊ? പരീക്ഷയിൽ: അകപ്പെടായ്വാൻ ഉണൎന്നും
പ്രാൎത്ഥിച്ചും കൊൾ്വിൻ! ആത്മാവ് മനഃപൂൎവ്വമുള്ളതു സത്യം;
൪൨ ജഡം ബലഹീനമത്രെ. പിന്നെയും രണ്ടാമതു പോയി: എൻ
പിതാവെ! ഇതു ഞാൻ കുടിക്കാതെ നീങ്ങി കൂടാ എങ്കിൽ നി
൪൩ ന്റെ ഇഷ്ടം നടക്കെണം എന്നു പ്രാൎത്ഥിച്ചു. അനന്തരം വന്ന്
അവർ കണ്ണുകൾ്ക്കു ഭാരം ഏറുകയാൽ, പിന്നെയും ഉറങ്ങുന്നതു
൪൪ കണ്ടു; അവരെ വിട്ടു, മൂന്നാമതും ചെന്നു, ആ വചനത്താൽ
൪൫ തന്നെ പ്രാൎത്ഥിച്ചു. പിന്നെയും തന്റെ ശിഷ്യരുടെ അടുക്കെ
വന്നു പറയുന്നു: ശേഷത്തെക്ക് ഇനി ഉറങ്ങി, ആശ്വസിച്ചു
കൊൾ്വിൻ! ഇതാ നാഴിക അടുത്തു, മനുഷ്യപുത്രൻ പാപികളു
൪൬ ടെ കൈകളിൽ ഏല്പിക്കപ്പെടുകയും ചെയ്യുന്നു. എഴുനീല്പിൻ നാം
പോക! കണ്ടാലും എന്നെ കാണിച്ചു കൊടുക്കുന്നവൻ അണ
ഞ്ഞു വന്നു.

൪൭ എന്ന് അവൻ പറയുമ്പോൾ തന്നെ കണ്ടാലും പന്തിരുവ
രിൽ ഒരുത്തനായ യൂദാവും, മഹാപുരോഹിതർ, ജനത്തിൻമൂപ്പർ
ഇവർ അയച്ച വലിയ കൂട്ടവും വാളുവടികളുമായി ഒന്നിച്ചു
൪൮ വന്നു. അവനെ കാണിച്ചു കൊടുക്കുന്നവൻ: ഞാൻ ഏവനെ
ചുംബിച്ചാൽ അവൻ തന്നെ ആകുന്നു; ആയവനെ പിടിച്ചു
൪൯ കൊൾ്വിൻ എന്ന് അവൎക്കു ലക്ഷണം കൊടുത്തിരുന്നു. പി
ന്നെ ക്ഷണത്തിൽ യേശുവിന്നു നേരിട്ടു വന്നു: റബ്ബീ, വാഴുക!
൫൦ എന്നു പറഞ്ഞു, അവനെ ചുംബിച്ചു കളഞ്ഞു. അവനോട്
യേശു: തോഴ! നീ വന്നകാൎയ്യം (നടത്തുക) എന്നു പറഞ്ഞപ്പോ
ൾ, അവർ അടുത്തു, യേശുവിന്മേൽ കൈകളെ വെച്ച് അവനെ
൫൧ പിടിച്ചു. ഉടനെ യേശുവോടു കൂടിയവരിൽ ഒരുവൻ ഇതാ
കൈ നീട്ടി, തന്റെ വാളൂരി, മഹാപുരോഹിതന്റെ ദാസനെ
൫൨ വെട്ടി, അവന്റെ കാത് അറുത്തു. അപ്പോൾ യേശു അവനോ
ട് പറഞ്ഞു: നിന്റെ വാൾ അതിന്റെ സ്ഥലത്തെക്ക് തിരിച്ചി
ടുക; വാൾ എടുക്കുന്നവർ ഒക്കയും വാളാൽ നശിച്ചു പോകും
൨ സത്യം. അല്ല, ഞാൻ തല്ക്കണം എന്റെ അച്ശനോടു പന്ത്രണ്ട

ലെഗ്യ്യോൻ ദൂതരിലും അധികം എനിക്ക നിറുത്തേണ്ടതിന്ന്
അപേക്ഷിച്ചു കൂടാ എന്ന തോന്നുന്നുവൊ? എന്നാൽ തിരുവെ ൫൪
ഴുത്തുകൾ് എങ്ങിനെ നിവൃത്തിവരും? ഇപ്രകാരം സംഭവിക്കേ
ണ്ടുന്നതുണ്ടല്ലൊ! ആ നാഴികയിൽ തന്നെ യേശു കൂട്ടങ്ങളെ ൫൫
നോക്കി: ഒരു കള്ളനെക്കൊള്ള എന്ന പോലെ നിങ്ങൾ എന്നെ
പിടിച്ചു വെപ്പാൻ വാളുവടികളുമായി പുറപ്പെട്ടു; ഞാൻ ദിവ
സേന ദേവാലയത്തിൽ ഉപദേശിച്ചും കൊണ്ടു, നിങ്ങളോടു
കൂടെ ഇരുന്നിട്ടും നിങ്ങൾ എന്നെ പിടിച്ചതും ഇല്ല. ഇത് ഒക്കയും ൫൬
പ്രവാചകരുടെ എഴുത്തുകൾ നിവൃത്തിയാകേണ്ടതിന്നത്രെ സം
ഭവിച്ചത് എന്ന പറഞ്ഞു; അപ്പോൾ, എല്ലാശിഷ്യരും അവ
നെ വിട്ടു, മണ്ടിപ്പോയി.
യേശുവെ പിടിച്ചവരൊ ശാസ്ത്രികളും മൂപ്പന്മാരും കൂടി വന്ന ൫൭
മഹാപുരോഹിതനായ കയഫാവിൻ ഇടത്തിൽ അവനെ കൊ
ണ്ടു പോയി. പിന്നെ പേത്രൻ ദൂരത്തുനിന്നു, മഹാപുരോഹിത ൫൮
ന്റെ നടുമുററത്തോളം പിഞ്ചെന്നു, അകത്തു കടന്നു, അവസാ
നത്തെ കാണ്മാൻ ഭൃത്യന്മാരോടു കൂടി ഇരുന്നുകൊണ്ടു. മഹാപു ൫൯
രോഹിതരും (മൂപ്പരുമായി) സുനെദ്രിയം ഒക്കയും യേശുവെ മരി
പ്പിക്കേണ്ടതിന്ന്, അവന്റെ നേരെ കള്ളസാക്ഷ്യം അന്വെ
ഷിച്ചു പോന്നു, കണ്ടിട്ടില്ല താനും. കള്ളസാക്ഷികൾ പലരും ൬൦
എത്തിവന്നപ്പോഴും കണ്ടതും ഇല്ല; ഒടുക്കം രണ്ടു കള്ളസാക്ഷി
കൾ വന്നു പറഞ്ഞിതു: എനിക്ക് ദേവമന്ദിരത്തെ അഴിച്ചു ൬൧
മൂന്നു ദിവസംകൊണ്ടു കെട്ടുവാൻ കഴിയും എന്ന് ഇവൻ പറ
ഞ്ഞു. എന്നിട്ടു മഹാപുരോഹിതൻ എഴുനീററു, അവനോട്: നീ ൬൨
ഒരുത്തരവും പറയുന്നില്ലയൊ? ഇവർ നിന്റെ നേരെ സാ
ക്ഷ്യം ചൊല്ലുന്നത് എങ്ങിനെ? എന്നു പറഞ്ഞാറെ, യേശു മി
ണ്ടാതെ നിന്നു, മഹാപുരോഹിതൻ അവനോട് ഉത്തരം ചൊല്ലി ൬൩
യതു: നീ ദേവപുത്രനായ മശീഹ തന്നെയൊ? എന്നു ഞങ്ങ
ളോടു പറയേണ്ടതിന്നു, ഞാൻ ജീവനുള്ളദൈവത്താണെ നി
ന്നോട് ചോദിക്കുന്നു. അവനോടു യേശു: നീ പറഞ്ഞുവല്ലൊ! ൬൪
ശേഷം ഞാൻ നിങ്ങളോടു ചൊല്ലുന്നിതു: ഇതു മുതൽ മനുഷ്യ
പുത്രൻ (സർവ്വ) ശക്തിയുടെ വലഭാഗത്തിരിക്കുന്നതും വാന
ത്തിൻ മേഘങ്ങളിന്മേൽ വരുന്നതും നിങ്ങൾ കാണും (ദാ, ൧൦.)
എന്നു പറഞ്ഞു- ഉടനെ മഹാപുരോഹിതൻ തന്റെ വസ്ത്രങ്ങ ൬൫
ളെ കീറി: ഇവൻ ദേവദൂഷണം പറഞ്ഞു; ഇനി സാക്ഷികളെ

കൊണ്ടു നമുക്ക് എന്ത് ആവശ്യം? ഇതാ അവന്റെ ദൂഷണം
൬൬ ഇപ്പോൾ കേട്ടുവല്ലൊ! നിങ്ങൾക്ക് എങ്ങിനെ തോന്നുന്നു? എന്നു
പറഞ്ഞതിന്ന് അവർ: മരണയോഗ്യൻ ആകുന്നു എന്നു പറ
൬൭ ഞ്ഞപ്പോൾ — അവന്റെ മുഖത്തു തുപ്പി, അവനെ കുത്തി, ചില
൬൮ രും: ഹേ മശീഹെ! ഞങ്ങളോടു പ്രവചിക്ക; നിന്നെ തല്ലിയത്
ആർ? എന്നു ചൊല്ലി കുമക്കയും ചെയ്തു.

൬൯ പേത്രനൊ പുറമെ നടുമുററത്തു തന്നെ ഇരുന്നു, അവനോട്
ഒരു ബാല്യക്കാരത്തി അണഞ്ഞു: നീയും ഗലീലക്കാരനായ
൭൦ യേശുവിന്റെ ഒപ്പരം ആയല്ലൊ എന്നു പറഞ്ഞു. അവനൊ:
നീ പറയുന്നതു തിരിയുന്നില്ല എന്ന് എല്ലാവൎക്കും മുമ്പാകെ
൭൧ തള്ളിപ്പറഞ്ഞു. പിന്നെ പടിപ്പുരയിലേക്ക് പുറപ്പെട്ടപ്പോൾ,
അവനെ മറെറാരുത്തി കണ്ടു, അവിടെ ഉള്ളവരോട്: ഇവനും
നചറക്കാരനായ യേശുവിന്റെ ഒപ്പരം ഇരുന്നു എന്നു പറ
൭൨ യുന്നു. ആ മനുഷ്യനെ അറിയുന്നില്ല എന്ന് അവൻ രണ്ടാ
൭൩ മതും ആണയിട്ടും തള്ളിപ്പറഞ്ഞു. കുറയ പിന്നേതിൽ അരികെ
നില്ക്കുന്നവർ അടുത്തു വന്നു, പേത്രനോടു: നീ അവരുടെ കൂട്ട
ത്തിൽ ആകുന്നു സത്യം; നിന്റെ ഉച്ചാരണം കൂടെ നിന്നെ വെ
൭൪ ളിവാക്കുന്നുവല്ലൊ! എന്നു പറഞ്ഞു. അപ്പോൾ അവൻ: ആ
മനുഷ്യനെ അറിയുന്നില്ല എന്നു പ്രാകുവാനും സത്യം ചെയ്വാ
൭൫ നും തുടങ്ങി; ഉടനെ പൂവങ്കോഴി കൂകി. പേത്രനും കോഴി കൂകുമ്മു
മ്പെ നീ മൂന്നു വട്ടം എന്നെ തള്ളിപ്പറയും എന്നു യേശു തന്നോ
ടു ചൊല്ലിയ മൊഴിയെ ഓൎത്തു പുറപ്പെട്ടു പോയി, കൈപ്പോടെ
കരകയും ചെയ്തു.

## ൨൭. അദ്ധ്യായം.

യേശുപിലാതനിൽ ഏല്പിക്കപ്പെട്ടതു [മാ. ൧൫. ലൂ. ൨൩.], (൩) യൂദാവിന്റെ ഒടു
വു [അപ. ൧, ൧൮.], (൧൧) പിലാതന്റെ ന്യായവിസ്താരം [മാ. ൧൫. ലൂ. ൨൩.
യൊ. ൧൮, ൨൮.], (൨൭) സേവകരുടെ പരിഹാസം [മാ. യൊ.], (൩൨) യേശു
ക്രൂശിക്കപ്പെട്ടു മരിച്ചതു [മാ. ലൂ. യൊ.], (൫൧) അതിശയലക്ഷണങ്ങളും, (൫൪)
കാണികളുടെ ഭാവവും [മാ. ലൂ.], (൫൭) ശവസംസ്കാരം [മാ. ലൂ. യൊ.], (൬൨)
ശ്മശാനത്തിന്നു കാവൽ.

൧ ഉഷസ്സായപ്പോൾ മഹാപുരോഹിതരും ജനത്തിൻ മൂപ്പരും
൨ എല്ലാം യേശുവെ മരിപ്പിപ്പാൻ നിരൂപിച്ചു; അവനെ കെട്ടി
കൊണ്ടുപോയി, നാടുവാഴിയായ പൊന്ത്യപിലാതനിൽ ഏല്പിച്ചു.

അപ്പോൾ ദണ്ഡവിധി ഉണ്ടായത് അവനെ കാണിച്ചു കൊ ൩
ടുത്ത യൂദാ കണ്ടു, അനുതപിച്ച്, ആ മുപ്പതു ശെഖലിനെ മഹാ
പുരോഹിതൎക്കും മൂപ്പന്മാൎക്കും മടക്കി: ഞാൻ കുററമില്ലാത്ത രക്ത ൪
ത്തെ ഏല്പിച്ചു കൊടുക്കയാൽ, പിഴെച്ചു എന്നു പറഞ്ഞു; അതു
ഞങ്ങൾക്ക എന്തു? നീ തന്നെ നോക്ക! എന്ന് അവർ പറഞ്ഞാ
റെ, അവൻ ആ പണങ്ങളെ മന്ദിരത്തിൽ എറിഞ്ഞു കളഞ്ഞു ൫
വാങ്ങിപ്പോയി, കെട്ടിഞാന്നു മരിച്ചു. മഹാപുരോഹിതർ പണ ൬
ങ്ങളെ എടുത്ത്: ഇതു രക്തവില ആകയാൽ (കൊൎബ്ബാൻ എന്ന)
കാഴ്ചഭണ്ഡാരത്തിൽ ഇടുന്നത് വിഹിതമല്ല എന്നു പറഞ്ഞു. പി ൭
ന്നെ കൂടി നിരൂപിച്ചു, അവ കൊണ്ട് പരദേശികളുടെ ശ്മശാന
ത്തിന്നായി കുശവന്റെ നിലത്തെ കൊണ്ടു. ആകയാൽ ആ ൮
നിലത്തിന്ന് ഇന്നേവരെ, രക്തനിലം എന്ന പേർ ഉണ്ടായ
ത്; പ്രവാചകനായ യിറമിയ്യാവെ കൊണ്ടു മൊഴിഞ്ഞതിന്ന് അ
ന്നു നിവൃത്തി വന്നു. കൎത്താവ് എന്നോട് അരുളിച്ചെയ്ത പ്ര ൯
കാരം ഇസ്രയേൽ പുത്രരിൽ ചിലർ മതിച്ചോരു മാനയോഗ്യ
ന്റെ വിലയായി മുപ്പതു ശെഖലിനെ അവർ എടുത്തു. കുശവ ൧൦
നിലത്തിന്നായി കൊടുത്തു കളഞ്ഞു എന്നത്രെ (ജക. ൧൧, ൧൨)
യേശു നാടുവാഴിയുടെ മുമ്പിൽ നില്ക്കുമ്പോൾ: നീ യഹൂദരുടെ ൧൧
രാജാവൊ? എന്നു നാടുവാഴി ചോദിച്ചു: നീ പറയുന്നുവല്ലോ!
എന്നു യേശു അവനോട് പറഞ്ഞു. മഹാപുരോഹിതരും മൂപ്പ ൧൨
രും കുററം ചുമത്തുമ്പോഴെ അവൻ ഉത്തരം ഒന്നും ചൊല്ലാതിരു
ന്നു. അപ്പോൾ പിലാതൻ അവനോട് പറയുന്നു: നിന്റെ നേ ൧൩
രെ എത്ര സാക്ഷ്യം ചൊല്ലുന്നു എന്നു കേൾക്കുന്നില്ലയൊ? അവ ൧൪
നൊ ഒരു മൊഴിക്കും ഉത്തരം ചൊല്ലായ്കയാൽ, നാടുവാഴി അത്യ
ന്തം ആശ്ചൎയ്യപ്പെട്ടു. ഉത്സവംതോറും പുരുഷാരത്തിന്നു തെളിഞ്ഞ ൧൫
ഒരു ചങ്ങലക്കാരനെ വിട്ടുകൊടുക്കുന്നതു, നാടുവാഴിക്ക മൎയ്യാദ
തന്നെ. അന്നു (യേശു) ബറബ്ബാ എന്നു ചൊല്ലിക്കൊണ്ട ഒരു ച ൧൬
ങ്ങലക്കാരൻ അവൎക്ക് ഉണ്ടായിരുന്നു. അതുകൊണ്ട് ജനങ്ങൾ ൧൭
കൂടി വന്നപ്പോൾ, പിലാതൻ അവരോടു: ബറബ്ബാ എന്നവ
നൊ ക്രിസ്തൻ എന്നുള്ള യേശുവൊ ആരെ നിങ്ങൾക്ക് വിട്ടു ത
രേണ്ടത്? എന്നു പറഞ്ഞു. അസൂയകൊണ്ട് അവനെ ഏല്പിച്ച ൧൮
ത് തനിക്ക് ബോധിക്കയാൽ അത്രെ. പിന്നെ ന്യായാസനത്തിൽ ൧൯
ഇരുന്നപ്പോൾ, അവന്റെ ഭാൎയ്യ ആളയച്ചു: നീയും ആ നീതി
മാനുമായി ഇടപ്പെടരുതെ! അവൻ നിമിത്തം ഞാൻ ഇന്നു

സ്വപ്നത്തിൽ വളരെ പാടുപെട്ടു പോയി, സത്യം എന്നു പറ
൨൰ യിച്ചു. എന്നാറെ, ബറബ്ബാവെ ചോദിപ്പാനും, യേശുവെ നശി
പ്പിപ്പാനും, മഹാപുരോഹിതരും, മൂപ്പന്മാരും പുരുഷാരങ്ങളെ ഇള
൨൧ ക്കി സമ്മതിപ്പിച്ചു. പിന്നെ നാടുവാഴി അവരോട്: ഈ ഇരുവ
രിൽ ഏവനെ നിങ്ങൾക്ക് വിട്ടുവിപ്പാൻ ഇച്ഛിക്കുന്നു? എന്നു പ
റഞ്ഞു തുടങ്ങിയാറെ: ബറബ്ബാവെ, എന്ന് അവർ പറഞ്ഞു.
൨൨ പിലാതൻ അവരോട്: എന്നാൽ ക്രിസ്തൻ എന്നുള്ള യേശുവെ
എന്തു ചെയ്യേണ്ടു? എന്നു പറഞ്ഞതിന്ന്: അവൻ ക്രൂശിക്ക
൨൩ പ്പെടെണം! എന്ന് എല്ലാവരും പറയുന്നു: അവൻ ചെയ്ത ദോ
ഷം എന്തു പോൽ? എന്നു നാടുവാഴി പറഞ്ഞാറെ: അവൻ ക്രൂ
൨൪ ശിക്കപ്പെടേണം! എന്ന് അത്യന്തം കൂക്കി പറഞ്ഞു. പിന്നെ
പിലാതൻ താൻ ഏതും സാധിക്കുന്നില്ല എന്നും ആരവാരം അ
ധികം ആകുന്നു എന്നും കണ്ടു, വെള്ളം വരുത്തി, പുരുഷാരത്തി
ന്നു മുമ്പാകെ കൈകളെ കഴുകി: ഈ നീതിമാന്റെ രക്തത്തിൽ
എനിക്ക് കുററം ഇല്ല; നിങ്ങൾ തന്നെ നോക്കുവിൻ! എന്നു പ
൨൫ റഞ്ഞു. ജനം ഒക്കയും ഉത്തരം പറഞ്ഞിതു: അവന്റെ രക്തം
൨൬ ഞങ്ങളുടെ മേലും ഞങ്ങളെ മക്കളുടെ മേലും (വരിക)! എന്നാറെ,
അവൻ ബറബ്ബാവെ അവൎക്ക വിട്ടുകൊടുത്തു, യേശുവെ ച
മ്മട്ടികൊണ്ട് അടിപ്പിച്ചു, ക്രൂശിക്കപ്പെടേണ്ടതിന്ന് ഏല്പിച്ചു.
൨൭ അപ്പോൾ നാടുവാഴിയുടെ സേവകർ യേശുവെ ആസ്ഥാ
നത്തിലേക്ക് കൊണ്ടുപോയി, പട്ടാളം എല്ലാം അവനെക്കൊള്ളെ
൨൮ വരുത്തി. അവന്റെ വസ്ത്രം നീക്കി, ചുവന്ന പുതപ്പ് ഇട്ടു,
൨൯ മുള്ളുകൾകൊണ്ടു കിരീടം മെടഞ്ഞ് അവന്റെ തലയിലും വല
ത്തെ കൈയിൽ ഒരു ചൂരൽക്കോലും ആക്കി, അവന്മുമ്പിൽ മുട്ടുകു
ത്തി: യഹൂദരുടെ രാജാവെ വാഴുക! എന്നു പരിഹസിച്ചു ചൊ
൩൰ ല്ലി. അവനിൽ തുപ്പി, ചൂരൽ എടുത്ത്, അവന്റെ തലയിൽ
൩൧ അടിച്ചു. അവനെ പരിഹസിച്ചു തീൎന്നപ്പോൾ, പുതപ്പിനെ
നീക്കി, അവന്റെ വസ്ത്രങ്ങളെ ഉടുപ്പിച്ച്, അവനെ ക്രൂശി
പ്പാൻ കൊണ്ടുപോയി.
൩൨ അവർ പുറപ്പെട്ടപ്പോൾ, ശിമോൻ എന്നു പേരുള്ള കുറേനെ
ക്കാരനെ കണ്ട്, അവന്റെ ക്രൂശിനെ എടുത്തു നടപ്പാൻ (രാജ
൩൩ നാമം ചൊല്ലി) നിൎബ്ബന്ധിച്ചു. പിന്നെ തലയോടിടം ആകുന്ന
൩൪ ഗോല്ഗോഥ എന്ന സ്ഥലത്ത് എത്തിയപ്പോൾ— പിത്തം കല
ക്കിയ കാടിയെ (സങ്കീ. ൬൯, ൨൨.) അവനു കുടിപ്പാൻ കൊടുത്തു;

ത്തു രുചി നോക്കിയാറെ, കുടിപ്പാൻ മനസ്സില്ലാഞ്ഞു. പി ൩൫
ന്നെ അവനെ ക്രൂശിൽ തറെച്ച ശേഷം അവന്റെ വസ്ത്ര
ങ്ങളെ ചീട്ടിട്ടു തങ്ങളിൽ പകുതി ചെയ്തു, [എന്റെ വസ്ത്രങ്ങളെ
തങ്ങളിൽ പകുത്തു, എൻ പുതെപ്പിന്മേൽ ചീട്ടിട്ടുകളഞ്ഞു (സങ്കീ.
൨൨, ൧൮.) എന്നു പ്രവാചകൻ മൊഴിഞ്ഞതിന്നു നിവൃത്തി വ
രുത്തി] അവിടെ ഇരുന്നു കൊണ്ടു അവനെ കാത്തു. അവ ൩൬
ന്റെ തലെക്കു മീതെ: ഇവൻ യഹൂദരുടെ രാജാവായ യേശു ൩൭
എന്ന് അവന്റെ സംഗതിയെ എഴുതി വെച്ചിട്ടുണ്ടായിരുന്നു.
രണ്ടു കള്ളന്മാരും ഒരുത്തൻ വലത്തും ഒരുത്തൻ ഇടത്തും അവ ൩൮
നോടു കൂടെ ക്രൂശിക്കപ്പെടുകയും ചെയ്തു.
പിന്നെ കടന്നു പോകുന്നവർ തലകളെ കുലുക്കി, അവനെ ൩൯
ദൂഷിച്ചു പറഞ്ഞിതു: ഹൊ മന്ദിരത്തെ അഴിച്ചു മൂന്നു നാളു കൊ ൪൦
ണ്ടു പണിയുന്നവനെ! നിന്നെ തന്നെ രക്ഷിക്ക! നീ ദൈവ
പുത്രൻ എങ്കിൽ ക്രൂശിൽനിന്ന് ഇറങ്ങിവാ! എന്നതിന്ന് ഒത്ത ൪൧
വണ്ണം മഹാപുരോഹിതരും ശാസ്ത്രികൾ മൂപ്പന്മാരുമായി പരി
ഹസിച്ചു പറഞ്ഞിതു: ഇവൻ മററവരെ രക്ഷിച്ചു, തന്നെ ൪൨
താൻ രക്ഷിപ്പാൻ കഴികയില്ല; അവൻ ഇസ്രയേൽ രാജാ
വെങ്കിൽ ഇപ്പോൾ ക്രൂശിൽനിന്ന് ഇറങ്ങി വരട്ടെ! എന്നാൽ ൪൩
നാം അവനിൽ വിശ്വസിക്കും; ഞാൻ ദേവപുത്രൻ എന്നു
ചൊല്ലിക്കൊണ്ടു (സങ്കീ. ൨൨, ൯.) അവൻ ദൈവത്തിൽ ആ
ശ്രയിച്ചുവല്ലൊ; ആയവൻ ഇവനെ ഇച്ഛിക്കുന്നു എങ്കിൽ
ഇപ്പോൾ ഉദ്ധരിക്കട്ടെ! അപ്രകാരം തന്നെ അവനോടു കൂടെ ൪൪
ക്രൂശിക്കപ്പെട്ട കള്ളന്മാരും അവനെ പഴിച്ചു പറഞ്ഞു. ആറാം ൪൫
മണി മുതൽ ഒമ്പതാമത് വരെയും ആ ദേശത്തിൽ എങ്ങും ഇ
രുട്ടുണ്ടായി. ഏകദേശം ഒമ്പതാം മണിക്കു യേശു: ഏലീ, ഏലീ, ൪൬
ലമാ ശബക്താനി! എന്നു മഹാശബ്ദത്തോടെ വിളിച്ചു; അതു
(സങ്കീ. ൨൨, ൨.) എൻ ദൈവമെ! എൻ ദൈവമെ! നീ എന്നെ
കൈവിട്ടത് എന്ത് എന്നാകുന്നു. അവിടെ നില്ക്കുന്നവരിൽ ൪൭
ചിലർ കേട്ടിട്ട്: ഇവൻ എലീയാവെ വിളിക്കുന്നു എന്നു പറ
ഞ്ഞു. ഉടനെ അവരിൽ ഒരുത്തൻ ഒരു സ്പൊങ്ങ് എടുത്തു, കാടി ൪൮
കൊണ്ടു നിറെച്ചു ഓടമേലാക്കി അവനെ കുടിപ്പിച്ചു. ശേഷി ൪൯
ച്ചവർ: വിടു, എലീയാ അവനെ രക്ഷിപ്പാൻ വരുന്നുവൊ?
എന്നു നാം നോക്കട്ടെ! എന്നു പറഞ്ഞു. യേശു പിന്നെയും മ ൫൦
ഹാശബ്ദത്തോടെ കൂക്കി, ആത്മാവെ വിടുകയും ചെയ്തു.

൫൧ അപ്പോൾ ഇതാ മന്ദിരത്തിലെ തിരശ്ശീല മേലോട് അടിയോ
ളവും രണ്ടായി ചീന്തിപ്പോയി, ഭൂമി കുലുങ്ങി, പാറകൾ പിളൎന്നു;
൫൨ തറകളും തുറന്നു, നിദ്രപ്രാപിച്ച വിശുദ്ധരുടെ ഉടലുകൾ പലതും
൫൩ ഉണൎന്നു വരികയും, അവന്റെ ഉയിൎപ്പിൽ പിന്നെ തറകളെ
വിട്ടു, വിശുദ്ധനഗരത്തിൽ പ്രവേശിച്ചു, പലൎക്കും കാണാകയും
൫൪ ചെയ്തു. ശതാധിപനും അവനോടു കൂടെ യേശുവെ കാത്തു നി
ല്ക്കുന്നവരും ഭൂകമ്പം മുതലായി സംഭവിച്ചവ കണ്ടിട്ട്: ഇവൻ
൫൫ ദേവപുത്രനായതു സത്യം! എന്നു ചൊല്ലി, ഏററം ഭയപ്പെട്ടു. ഗലീ
ലയിൽനിന്നു യേശുവെ ശുശ്രൂഷിച്ചുംകൊണ്ടു പിഞ്ചെന്ന പ
൫൬ ല സ്ത്രീകളും ദൂരത്തു നോക്കിക്കൊണ്ട്, അവിടെ നിന്നിരുന്നു. അ
വരിൽ മഗ്ദലക്കാരത്തി മറിയയും യാക്കോബ് യോസെ എന്ന
വരുടെ അമ്മയായ മറിയയും ജബെദിപുത്രരുടെ അമ്മയും ഉണ്ടു.
൫൭ സന്ധ്യയായാറെ, അറിമത്യക്കാരനായ യോസെഫ് എന്ന
ഒരു ധനവാൻ താനും യേശുവിന്നു ശിഷ്യനാകയാൽ വന്നു,
൫൮ പിലാതനെ ചെന്നു കണ്ടു, യേശുവിന്റെ ഉടൽ ചോദിച്ചപ്പോ
ൾ, പിലാതൻ ശവം ഏല്പിച്ചു കൊടുപ്പാൻ കല്പിച്ചു. യോസെ
൫൯ ഫും ഉടൽ എടുത്തു, ശുദ്ധശീലകളെ ചുററി, താൻ മുമ്പെ തനിക്ക്
൬൦ പാറയിൽ വെട്ടിച്ചോരു പുതു കല്ലറയിൽ സ്ഥാപിച്ച്, അറയുടെ
൬൧ വാതില്ക്കു വലിയ കല്ല് ഉരുട്ടിവെച്ചിട്ടു പോകയും ചെയ്തു. അ
വിടെ കുഴിക്ക് എതിരെ മഗ്ദലക്കാരത്തി മറിയയും, മറെറ മറിയ
യും ഇരുന്നിരിക്കുന്നു.
൬൨ വെള്ളിയാഴ്ചെക്കു പിറേറദിവസം മഹാപുരോഹിതരും പറീ
൬൩ ശരും പിലാതന്റെ അടുക്കെ വന്നു കൂടി പറഞ്ഞിതു: കൎത്താവെ!
ആ ചതിയൻ ജീവനോടിരിക്കുമ്പോൾ തന്നെ മൂന്നു നാളിലകം
ഞാൻ ഉണൎന്നു വരുന്നു എന്നു പറഞ്ഞ പ്രകാരം ഞങ്ങൾക്ക് ഓൎമ്മ
൬൪ വന്നു. അതുകൊണ്ട് അവന്റെ ശിഷ്യന്മാർ വന്നു അവനെ
മോഷ്ടിച്ച് അവൻ മരിച്ചവരിൽനിന്ന് ഉണൎന്നു വന്നു എന്നു
ജനത്തോടു പറഞ്ഞാൽ, ഒടുക്കത്തെ ചതി മുമ്പിലേത്തതിനെ
ക്കാൾ വിഷമമായിതീരും, എന്നു വരാതിരിക്കേണ്ടതിന്നു മൂന്നാം
൬൫ നാൾ വരെ കുഴിയെ ഉറപ്പാക്കി വെപ്പാൻ കല്പിക്ക. അവരോ
ടു പിലാതൻ നിങ്ങൾക്കു കാവല്ക്കൂട്ടം ഉണ്ടാക പോവിൻ! അറിയു
൬൬ ന്നേടത്തോളം ഉറപ്പു വരുത്തുവിൻ! എന്നു പറഞ്ഞു. അവരും
ചെന്നു, കല്ലിന്നു മുദ്രയിട്ടു, കുഴിയെ കാവല്ക്കൂട്ടം കൊണ്ട് ഉറപ്പാക്കു
കയും ചെയ്തു.

## ൨൮. അദ്ധ്യായം.

യേശുവിന്റെ പുനരുത്ഥാനം [മാ. ൧൬. ലൂ. ൨൪. യൊ. ൨൦.], (൧൧) കാവല്ക്കാരെ പഠിപ്പിച്ച ഉപായം, (൧൬) ഗലീലയിൽ പ്രത്യക്ഷതയും അന്ത്യപ്രബോധനയും.

ശബ്ബത്തിന്ന് അനന്തരം ഒന്നാം ആഴ്ച വെളുക്കുമ്പോൾ ൧
തന്നെ, മഗ്ദലക്കാരത്തി മറിയയും മറെറ മറിയയും കല്ലറയെ കാ
ണ്മാൻ വന്നു. അന്നു ഇതാ വലിയ ഭൂകമ്പം ഉണ്ടായി; കൎത്താ ൨
വിന്റെ ദൂതൻ സ്വൎഗ്ഗത്തിൽനിന്ന് ഇറങ്ങി വന്നു, കല്ലിനെ ഉരു
ട്ടി നീക്കി, അതിന്മേൽ ഇരുന്നിരുന്നു. അവന്റെ കാഴ്ച മിന്ന ൩
ല്പോലത്തതും അവന്റെ ഉടുപ്പു ഹിമം പോലെ വെളുത്തതും ത
ന്നെ. കാവല്ക്കാർ അവങ്കലെ ഭയം നിമിത്തം കുലുങ്ങി, മരിച്ചവ ൪
രെ പോലെ ആയി. ദൂതൻ സ്ത്രീകളോടു പറഞ്ഞു തുടങ്ങിയതു: ൫
നിങ്ങൾ ഭയപ്പെടേണ്ടാ; ക്രൂശിക്കപ്പെട്ട യേശുവിനെ നിങ്ങൾ
അന്വേഷിക്കുന്നു എന്നറിയുന്നു സത്യം. അവൻ ഇവിടെ ൬
ഇല്ല; താൻ പറഞ്ഞ പ്രകാരം ഉണൎന്നു വന്നവനത്രെ. അല്ല ൭
യോ വന്നു കൎത്താവ് കിടന്ന സ്ഥലം കാണ്മിൻ! ഇനി വേഗം
ചെന്ന് അവൻ മരിച്ചവരിൽനിന്ന് ഉണൎന്ന പ്രകാരം അവ
ന്റെ ശിഷ്യന്മാരോടു പറവിൻ; ഇതാ അവൻ നിങ്ങൾക്കു മുമ്പെ
ഗലീലെക്ക പോകുന്നു, അവിടെ അവനെ കാണും, കണ്ടാലും
ഞാൻ നിങ്ങളോടു പറഞ്ഞു. എന്നാറെ, അവർ ഭയത്തോടും, മ ൮
ഹാസന്തോഷത്തോടും കൂടി, കുഴിയെ വിരഞ്ഞു വിട്ടു, അവന്റെ
ശിഷ്യന്മാൎക്ക് അറിയിപ്പാൻ ഓടിപ്പോയി. (അവന്റെ ശിഷ്യന്മാ ൯
ൎക്ക് അറിയിപ്പാൻ ചെല്ലുമ്പോൾ) കണ്ടാലും യേശു അവരെ
എതിരേറ്റു: വാഴുവിൻ! എന്നു പറഞ്ഞു. അവരും അടുത്തു വന്ന്
അവന്റെ കാലുകളെ പിടിച്ച്, അവനെ കുമ്പിട്ടു. അപ്പോൾ ൧൦
യേശു അവരോടു: ഭയപ്പെടാഴ്വിൻ! ചെന്ന് എന്റെ സഹോ
ദരന്മാരോടു, ഗലീലെക്ക് പോവാൻ അറിയിപ്പിൻ; അവിടെ
അവർ എന്നെ കാണും എന്നു പറയുന്നു.

അവർ പോകുമ്പോൾ, കാവല്ക്കൂട്ടത്തിൽ ചിലർ ഇതാ നഗ ൧൧
രത്തിൽ വന്ന്, ഉണ്ടായത് എല്ലാം മഹാപുരോഹിതരോടു ബോ
ധിപ്പിച്ചു. ആയവർ മൂപ്പരുമായി ഒന്നിച്ചു കൂടി നിരൂപിച്ചുകൊ ൧൨
ണ്ടു, സേവകൎക്ക് ആവോളം പണം കൊടുത്തു പറഞ്ഞിതു: ൧൩
അവന്റെ ശിഷ്യർ രാത്രിയിൽ വന്നു, ഞങ്ങൾ കിടന്നിരിക്കെ
അവനെ കട്ടുകൊണ്ടുപോയി എന്നു പറവിൻ. അതു നാടുവാ ൧൪

൮ ആയതു ശിഷ്യർ കണ്ടിട്ട്: ഈ അഴിച്ചൽ എന്തിന്നു? ഈ തൈ
൯ ലം ഏറിയ വിലെക്ക വിററു ദരിദ്രൎക്ക കൊടുപ്പാൻ സംഗതിയാ
൧൦ യല്ലൊ! എന്നു ചൊല്ലി, മുഷിഞ്ഞിരുന്നു. ആയ്ത് യേശു അറി
ഞ്ഞ് അവരോടു പറഞ്ഞിതു: സ്ത്രീക്ക് അലമ്പൽ ഉണ്ടാക്കുവാൻ
൧൧ എന്തു? അവൾ എന്നിൽ നല്ല പ്രവൃത്തി ചെയ്തുവല്ലൊ! എങ്ങി
നെ എന്നാൽ ദരിദ്രർ നിങ്ങൾക്ക് എല്ലായ്പൊഴും അടുക്കെ ഉണ്ടു;
൧൨ ഞാൻ എല്ലായ്പൊഴും അല്ല താനും. ഇവളൊ, ഈ തൈലം
എന്റെ ദേഹത്തിന്മേൽ ആക്കിയത് എന്നെ കുഴിച്ചിടുവാൻ
൧൩ ചെയ്തത്. ആമെൻ ഞാൻ നിങ്ങളോടു പറയുന്നു: ഈ സുവിശേ
ഷം സൎവ്വലോകത്തും എവിടെ എല്ലാം ഘോഷിക്കപ്പെട്ടാലും, അ
വിടെ ഇവൾ ചെയ്തതും അവളുടെ ഓൎമ്മക്കായി പറയപ്പെടും.
൧൪ അന്നു പന്തിരുവരിൽ ഒരുത്തനായ ഇഷ്കൎയ്യോതാ യൂദാ എ
൧൫ ന്നുള്ളവൻ മഹാ പുരോഹിതരെ ചെന്നു കണ്ടു: എനിക്ക് എ
ന്തു തരുവാൻ മനസ്സായിരിക്കുന്നു? എന്നാൽ അവനെ നിങ്ങ
ൾക്ക കാണിച്ചു തരാം എന്നു പറഞ്ഞു; അവന് അവർ മുപ്പതു
൧൬ ശെക്കൽ തൂക്കിക്കൊടുത്തു. അവനും അന്നു മുതൽ അവനെ കാ
ണിച്ചു കൊടുപ്പാൻ തക്കം അന്വെഷിക്കയും ചെയ്തു.
൧൭ പുളിപ്പില്ലാത്തതിന്റെ ഒന്നാം നാളിൽ ശിഷ്യന്മാർ യേശുവി
ന്റെ അടുക്കെ വന്നു: നിനക്ക ഞങ്ങൾ പെസഹ ഭക്ഷി
൧൮ പ്പാൻ എവിടെ ഒരുക്കേണ്ടത്? എന്നു പറഞ്ഞു. അവനൊ: നി
ങ്ങൾ നഗരത്തിൽ ഇന്നവനെ ചെന്നു കണ്ടു പറവിൻ, എ
ന്റെ സമയം അടുത്തിരിക്കുന്നു; ഞാൻ എന്റെ ശിഷ്യരുമാ
യി നിന്നോടു പെസഹയെ കഴിക്കുന്നു എന്നു ഗുരു പറയുന്നു.
൧൯ എന്നാറെ, യേശു നിയോഗിച്ച പ്രകാരം ശിഷ്യന്മാർ ചെയ്തു,
൨൦ പെസഹയെ ഒരുക്കി. സന്ധ്യയായാറെ, അവൻ പന്തിരുവ
൨൧ രോടും കൂടെ ചാരിക്കൊണ്ടു, അവർ ഭക്ഷിക്കുമ്പോൾ: ആമെൻ
ഞാൻ നിങ്ങളോടു പറയുന്നിതു: നിങ്ങളിൽ ഒരുവൻ എന്നെ കാ
൨൨ ണിച്ചു കൊടുക്കും എന്നു പറഞ്ഞു. അവർ അത്യന്തം ദുഃഖിച്ചു:
കൎത്താവെ, ഞാനല്ലല്ലൊ! എന്നു ഓരോരുത്തർ പറഞ്ഞു തുടങ്ങി.
൨൩ അവനും ഉത്തരം പറഞ്ഞിതു: എന്നോടു കൂടെ താലത്തിൽ കൈ
൨൪ യിട്ടു മുക്കിയവൻ തന്നെ, എന്നെ കാണിച്ചു കൊടുക്കും. തന്നെ
കുറിച്ച് എഴുതി കിടക്കുന്ന പ്രകാരം മനുഷ്യപുത്രൻ പോകുന്നു
സത്യം; മനുഷ്യപുത്രനെ കാണിച്ചു കൊടുക്കുന്ന മനുഷ്യ
നൊ ഹാ കഷ്ടം! ആ മനുഷ്യൻ ജനിച്ചില്ല എങ്കിൽ അവന്

കൊള്ളായിരുന്നു. എന്നാറെ, അവനെ കാണിച്ചു കൊടുക്കുന്ന ൨൫
യൂദാ: റബ്ബീ, ഞാനല്ലല്ലൊ! എന്നുത്തരം ചൊല്ലിയതിന്നു: നീ
പറഞ്ഞുവല്ലൊ! എന്നു പറയുന്നു.
അവർ ഭക്ഷിക്കുമ്പോൾ, യേശു അപ്പത്തെ എടുത്ത്, അനു ൨൬
ഗ്രഹം ചൊല്ലി, നുറുക്കി, ശിഷ്യൎക്കു കൊടുത്തു, പറഞ്ഞിതു: വാ
ങ്ങി ഭക്ഷിപ്പിൻ! ഇത് എന്റെ ശരീരം ആകുന്നു. പിന്നെ പാ ൨൭
നപാത്രം എടുത്തു വാഴ്ത്തി, അവൎക്കു കൊടുത്തു, പറഞ്ഞിതു: എല്ലാ
വരും ഇതിൽ കുടിപ്പിൻ! കാരണം ഇതു പുതുനിയമത്തിന്റെ ൨൮
രക്തമായി അനേകൎക്കു വേണ്ടി, പാപമോചനത്തിന്നായി ഒഴി
ക്കപ്പെടുന്ന എന്റെ രക്തം ആകുന്നു. ഞാനൊ നിങ്ങളോട് പ ൨൯
റയുന്നിതു: എന്റെ പിതാവിൻ രാജ്യത്തിൽ നിങ്ങളോടു കൂടെ
പുതുതായി കുടിക്കും നാൾ വരെ, ഞാൻ മുന്തിരിവള്ളിയുടെ അ
നുഭവത്തിൽ നിന്ന് ഇനി കുടിക്കയില്ല.
പിന്നെ (സങ്കീ. ൧൧൫, ൧൧൮.) സ്തോത്രം പാടിയ ശേഷം ൩൦
ഒലീവ് മലെക്ക് പുറപ്പെട്ടു പോയി. അപ്പോൾ, യേശു അവ ൩൧
രോടു പറഞ്ഞു: ഈ രാത്രിയിൽ നിങ്ങൾ എല്ലാവരും എങ്കൽ ഇ
ടറി പോകും; (ജക. ൧൩, ൭.) ഞാൻ ഇടയനെ വെട്ടും, കൂട്ടത്തി
ലെ ആടുകൾ ചിതറി പോകയുമാം എന്ന് എഴുതിക്കിടക്കുന്നുവ
ല്ലൊ. ഞാൻ ഉണൎന്നു വന്ന ശേഷമൊ നിങ്ങൾക്ക് മുമ്പെ ഗ ൩൨
ലീലെക്കു ചെല്ലും. എന്നതിന്നു പേത്രൻ ഉത്തരം പറഞ്ഞിതു: ൩൩
എല്ലാവരും നിങ്കൽ ഇടറി പോയാൽ, ഞാൻ ഒരു നാളും ഇടറുക
യില്ല. യേശു അവനോട്: ആമെൻ ഞാൻ നിന്നോടു ചൊല്ലു ൩൪
ന്നിതു: ഈ രാത്രിയിൽ കോഴി കൂകുമ്മുമ്പെ നീ മൂന്നു വട്ടം എ
ന്നെ തള്ളിപ്പറയും എന്നു പറഞ്ഞു. അവനോട് പേത്രൻ പ ൩൫
റയുന്നു: നിന്നോടു കൂടെ മരിക്കേണ്ടി വന്നാലും നിന്നെ തള്ളി
പ്പറകയില്ല; ഇതിന്നൊത്തവണ്ണം എല്ലാ ശിഷ്യരും പറഞ്ഞു.
അപ്പോൾ, യേശു അവരുമായി ഗഥശമന (എണ്ണച്ചക്ക്) ൩൬
എന്നുള്ള പറമ്പിൽ വന്നു ശിഷ്യരോടു: ഞാൻ പോയി, അവി
ടെ പ്രാൎത്ഥിച്ചു തീരുവോളം ഇവിടെ ഇരിപ്പിൻ എന്നു പറഞ്ഞു.
പേത്രനേയും ജബെദിപുത്രർ ഇരുവരെയും കൂട്ടിക്കൊണ്ടു ദുഃഖി ൩൭
ച്ചും വലഞ്ഞും പോവാൻ തുടങ്ങിയാറെ: എന്റെ ദേഹി മരണ ൩൮
ത്തോളം അതിദുഃഖപ്പെട്ടിരിക്കുന്നു; ഇവിടെ പാൎത്ത് എന്നോടു
കൂടെ ഉണൎന്നിരിപ്പിൻ! എന്ന് അവരോട് പറഞ്ഞു. അല്പം മു ൩൯
ന്നോട്ടു ചെന്നു, മുഖം കവിണ്ണുവീണു: എൻ പിതാവെ! കഴിയുന്നു

എങ്കിൽ ഈ പാനപാത്രം എന്നിൽ നിന്ന നീങ്ങിപ്പോക! എ
ങ്കിലും ഞാൻ ഇച്ശിക്കും പോലെ അല്ല; നീ (ഇച്ശിക്കും പോലെ)
൪൦ അത്രെ എന്ന പ്രാൎത്ഥിച്ചു പോന്നു. പിന്നെ ശിഷ്യരട്ടക്കെ
വന്നു, അവർ ഉറങ്ങുന്നതു കണ്ടു, പേത്രനോട് പറയുന്നു: ഇ
ങ്ങിനെയൊ? എന്നോട്ടു കൂടെ ഒരു നാഴികയും ഉണൎന്നിരിപ്പാൻ
൪൧ കഴിഞ്ഞില്ലയൊ? പരീക്ഷയിൽ അകപ്പെടായ്വാൻ ഉണൎന്നും
പ്രാൎത്ഥിച്ചും കൊൾവിൻ! ആത്മാവ് മനഃപൂൎവ്വമുള്ളതു സത്യം;
൪൨ ജഡം ബലഹീനമത്രെ. പിന്നെയും രണ്ടാമതു പോയി: എൻ
പിതാവെ! ഇതു ഞാൻ കുടിക്കാതെ നീങ്ങി കൂടാ എങ്കിൽ നി
൪൩ ന്റെ ഇഷ്ടം നടക്കെണം എന്ന പ്രാൎത്ഥിച്ചു. അനന്തരം വന്ന്
അവർ കണ്ണുകൾക്കു ഭാരം ഏറുകയാൽ, പിന്നെയും ഉറങ്ങുന്നതു
൪൪ കണ്ടു; അവരെ വിട്ടു, മൂന്നാമതും ചെന്നു, ആ വചനത്താൽ
൪൫ തന്നെ പ്രാൎത്ഥിച്ചു. പിന്നെയും തന്റെ ശിഷ്യരുടെ അടുക്കെ
വന്നു പറയുന്നു: ശേഷത്തെക്ക് ഇനി ഉറങ്ങി, ആശ്വസിച്ചു
കൊൾവിൻ! ഇതാ നാഴിക അടുത്തു, മനുഷ്യപുത്രൻ പാപികളു
൪൬ ടെ കൈകളിൽ ഏല്പിക്കപ്പെടുകയും ചെയ്യുന്നു. എഴുനീല്പിൻ നാം
പോക! കണ്ടാലും എന്നെ കാണിച്ചു കൊടുക്കുന്നവൻ അണ
ഞ്ഞു വന്നു.

൪൭ എന്ന് അവൻ പറയുമ്പോൾ തന്നെ കണ്ടാലും പന്തിരുവ
രിൽ ഒരുത്തനായ യൂദാവും, മഹാപുരോഹിതർ, ജനത്തിൻമൂപ്പർ
ഇവർ അയച്ച വലിയ കൂട്ടവും വാളുവടികളുമായി ഒന്നിച്ചു
൪൮ വന്നു. അവനെ കാണിച്ചുകൊടുക്കുന്നവൻ: ഞാൻ ഏവനെ
ചുംബിച്ചാൽ അവൻ തന്നെ ആകുന്നു; ആയവനെ പിടിച്ചു
൪൯ കൊൾവിൻ എന്ന് അവൎക്ക ലക്ഷണം കൊടുത്തിരുന്നു. പി
ന്നെ ക്ഷണത്തിൽ യേശുവിന്നു നേരിട്ടു വന്നു: റബ്ബീ, വാഴുക!
൫൦ എന്നു പറഞ്ഞു, അവനെ ചുംബിച്ചു കളഞ്ഞു. അവനോട്
യേശു: തോഴ! നീ വന്നകാൎയ്യം (നടത്തുക) എന്നു പറഞ്ഞപ്പോ
ൾ, അവർ അടുത്തു, യേശുവിന്മേൽ കൈകളെ വെച്ച് അവനെ
൫൧ പിടിച്ചു. ഉടനെ യേശുവോട്ടു കൂടിയവരിൽ ഒരുവൻ ഇതാ
കൈ നീട്ടി, തന്റെ വാളൂരി, മഹാപുരോഹിതന്റെ ദാസനെ
൫൨ വെട്ടി, അവന്റെ കാത് അറുത്തു. അപ്പോൾ യേശു അവനോ
ട് പറഞ്ഞു: നിന്റെ വാൾ അതിന്റെ സ്ഥലത്തെക്ക് തിരിച്ചി
ടുക; വാൾ എടുക്കുന്നവർ ഒക്കയും വാളാൽ നശിച്ചു പോകും
൫൩ സത്യം. അല്ല, ഞാൻ തല്ക്ഷണം എന്റെ അച്ശനോടു, പന്ത്രണ്ടു

ലെഗ്യ്യോൻ ദൂതരിലും അധികം എനിക്ക നിറുത്തേണ്ടതിന്ന്
അപേക്ഷിച്ചു കൂടാ എന്ന തോന്നുന്നുവൊ? എന്നാൽ തിരുവെ ൫൪
ഴുത്തുകൾക്ക് എങ്ങിനെ നിവൃത്തിവരും? ഇപ്രകാരം സംഭവിക്കേ
ണ്ടുന്നതുണ്ടല്ലൊ! ആ നാഴികയിൽ തന്നെ യേശു കൂട്ടങ്ങളെ ൫൫
നോക്കി: ഒരു കള്ളനെക്കൊള്ള എന്ന പോലെ നിങ്ങൾ എന്നെ
പിടിച്ചു വെപ്പാൻ വാളുവടികളുമായി പുറപ്പെട്ടു; ഞാൻ ദിവ
സേന ദേവാലയത്തിൽ ഉപദേശിച്ചും കൊണ്ടു, നിങ്ങളോടു
കൂടെ ഇരുന്നിട്ടും നിങ്ങൾ എന്നെ പിടിച്ചതും ഇല്ല. ഇത് ഒക്കയും ൫൬
പ്രവാചകരുടെ എഴുത്തുകൾ നിവൃത്തിയാകേണ്ടതിന്നത്രെ സം
ഭവിച്ചത് എന്ന പറഞ്ഞു; അപ്പോൾ, എല്ലാശിഷ്യരും അവ
നെ വിട്ടു, മണ്ടിപ്പോയി.

യേശുവെ പിടിച്ചവരൊ ശാസ്ത്രികളും മൂപ്പന്മാരും കൂടി വന്ന ൫൭
മഹാപുരോഹിതനായ കയഫാവിൻ ഇടത്തിൽ അവനെ കൊ
ണ്ടു പോയി. പിന്നെ പേത്രൻ ദൂരത്തുനിന്നു, മഹാപുരോഹിത ൫൮
ന്റെ നടുമുററത്തോളം പിഞ്ചെന്നു, അകത്തു കടന്നു, അവസാ
നത്തെ കാണ്മാൻ ഭൃത്യന്മാരോടു കൂടി ഇരുന്നുകൊണ്ടു. മഹാപു ൫൯
രോഹിതരും (മൂപ്പരുമായി) സുനെദ്രിയം ഒക്കയും യേശുവെ മരി
പ്പിക്കേണ്ടതിന്ന്, അവന്റെ നേരെ കള്ളസാക്ഷ്യം അന്വെ
ഷിച്ചു പോന്നു, കണ്ടിട്ടില്ല താനും. കള്ളസാക്ഷികൾ പലരും ൬൦
എത്തിവന്നപ്പോഴും കണ്ടതും ഇല്ല; ഒടുക്കം രണ്ടു കള്ളസാക്ഷി
കൾ വന്നു പറഞ്ഞിതു: എനിക്ക് ദേവമന്ദിരത്തെ അഴിച്ചു ൬൧
മൂന്നു ദിവസംകൊണ്ടു കെട്ടുവാൻ കഴിയും എന്ന് ഇവൻ പറ
ഞ്ഞു. എന്നിട്ടു മഹാപുരോഹിതൻ എഴുനീററു, അവനോട്: നീ ൬൨
ഒരുത്തരവും പറയുന്നില്ലയൊ? ഇവർ നിന്റെ നേരെ സാ
ക്ഷ്യം ചൊല്ലുന്നത് എങ്ങിനെ? എന്നു പറഞ്ഞാറെ, യേശു മി
ണ്ടാതെ നിന്നു, മഹാപുരോഹിതൻ അവനോട് ഉത്തരം ചൊല്ലി ൬൩
യതു: നീ ദേവപുത്രനായ മശീഹ തന്നെയൊ? എന്നു ഞങ്ങ
ളോടു പറയേണ്ടതിന്നു, ഞാൻ ജീവനുള്ള ദൈവത്താണെ നി
ന്നോട് ചോദിക്കുന്നു. അവനോടു യേശു: നീ പറഞ്ഞുവല്ലൊ! ൬൪
ശേഷം ഞാൻ നിങ്ങളോടു ചൊല്ലുന്നിതു: ഇതു മുതൽ മനുഷ്യ
പുത്രൻ (സൎവ്വ) ശക്തിയുടെ വലഭാഗത്തിരിക്കുന്നതും വാന
ത്തിൻ മേഘങ്ങളിന്മേൽ വരുന്നതും നിങ്ങൾ കാണും (൨൪, ൩൦.)
എന്നു പറഞ്ഞു. ഉടനെ മഹാപുരോഹിതൻ തന്റെ വസ്ത്രങ്ങ ൬൫
ളെ കീറി: ഇവൻ ദേവദൂഷണം പറഞ്ഞു; ഇനി സാക്ഷികളെ

കൊണ്ടു നമുക്ക് എന്ത് ആവശ്യം? ഇതാ അവന്റെ ദൂഷണം
൬൬ ഇപ്പോൾ കേട്ടുവല്ലൊ! നിങ്ങൾക്ക് എങ്ങിനെ തോന്നുന്നു? എന്നു
പറഞ്ഞതിന്ന് അവർ: മരണയോഗ്യൻ ആകുന്നു എന്നു പറ
൬൭ ഞ്ഞപ്പോൾ— അവന്റെ മുഖത്തു തുപ്പി, അവനെ കുത്തി, ചില
൬൮ രും: ഹേ മശീഹെ! ഞങ്ങളോടു പ്രവചിക്ക; നിന്നെ തല്ലിയത്
ആർ? എന്നു ചൊല്ലി കുമക്കയും ചെയ്തു.

൬൯ പേത്രനൊ പുറമെ നടുമുറ്റത്തു തന്നെ ഇരുന്നു, അവനോട്
ഒരു ബാല്യക്കാരത്തി അണഞ്ഞു: നീയും ഗലീലക്കാരനായ
൭൦ യേശുവിന്റെ ഒപ്പരം ആയല്ലൊ എന്നു പറഞ്ഞു. അവനൊ:
നീ പറയുന്നതു തിരിയുന്നില്ല എന്ന് എല്ലാവൎക്കും മുമ്പാകെ
൭൧ തള്ളിപ്പറഞ്ഞു. പിന്നെ പടിപ്പുരയിലേക്ക് പുറപ്പെട്ടപ്പോൾ,
അവനെ മറ്റൊരുത്തി കണ്ടു, അവിടെ ഉള്ളവരോട്: ഇവനും
നചറക്കാരനായ യേശുവിന്റെ ഒപ്പരം ഇരുന്നു എന്നു പറ
൭൨ യുന്നു. ആ മനുഷ്യനെ അറിയുന്നില്ല എന്ന് അവൻ രണ്ടാ
൭൩ മതും ആണയിട്ടും തള്ളിപ്പറഞ്ഞു. കുറയ പിന്നേതിൽ അരികെ
നില്ക്കുന്നവർ അടുത്തു വന്നു, പേത്രനോടു: നീ അവരുടെ കൂട്ട
ത്തിൽ ആകുന്നു സത്യം; നിന്റെ ഉച്ചാരണം കൂടെ നിന്നെ വെ
൭൪ ളിവാക്കുന്നുവല്ലൊ! എന്നു പറഞ്ഞു. അപ്പോൾ അവൻ: ആ
മനുഷ്യനെ അറിയുന്നില്ല എന്നു പ്രാകുവാനും സത്യം ചെയ്വാ
൭൫ നും തുടങ്ങി; ഉടനെ പൂവങ്കോഴി കൂകി. പേത്രനും കോഴി കൂകുമ്മു
മ്പെ നീ മൂന്നു വട്ടം എന്നെ തള്ളിപ്പറയും എന്നു യേശു തന്നോ
ടു ചൊല്ലിയ മൊഴിയെ ഓൎത്തു പുറപ്പെട്ടു പോയി, കൈപ്പോടെ
കരകയും ചെയ്തു.

## ൨൭. അദ്ധ്യായം.

യേശു പിലാതനിൽ ഏല്പിക്കപ്പെട്ടതു [മാ. ൧൫. ലൂ. ൨൩], (൩) യൂദാവിന്റെ ഒടു
വു [അപ. ൧, ൧൮.], (൧൧) പിലാതന്റെ ന്യായവിസ്താരം [മാ. ൧൫. ലൂ. ൨൩.
യൊ. ൧൮, ൨൮.], (൨൭) സേവകരുടെ പരിഹാസം [മാ. യൊ.]; (൩൨) യേശു
ക്രൂശിക്കപ്പെട്ടു മരിച്ചതു [മാ. ലൂ. യൊ.], (൫൧) അതിശയലക്ഷണങ്ങളും, (൫൪)
കാണികളുടെ ഭാവവും [മാ. ലൂ.], (൫൭) ശവസംസ്കാരം [മാ. ലൂ. യൊ.], (൬൨)
ശ്മശാനത്തിന്നു കാവൽ.

൧ ഉഷസ്സായപ്പോൾ മഹാപുരോഹിതരും ജനത്തിൻ മൂപ്പരും
൨ എല്ലാം യേശുവെ മരിപ്പിപ്പാൻ നിരൂപിച്ചു; അവനെ കെട്ടി
കൊണ്ടുപോയി, നാടുവാഴിയായ പൊന്ത്യപിലാതനിൽ ഏല്പിച്ചു.

അപ്പോൾ ദണ്ഡവിധി ഉണ്ടായത് അവനെ കാണിച്ചു കൊ ൩
ടുത്ത യൂദാ കണ്ടു, അനുതപിച്ച്, ആ മുപ്പതു ശേഖലിനെ മഹാ
പുരോഹിതൎക്കും മൂപ്പന്മാൎക്കും മടക്കി: ഞാൻ കുററമില്ലാത്ത രക്ത ൪
ത്തെ ഏല്പിച്ചു കൊടുക്കയാൽ, പിഴെച്ചു എന്നു പറഞ്ഞു; അതു
ഞങ്ങൾക്ക എന്തു? നീ തന്നെ നോക്ക! എന്ന് അവർ പറഞ്ഞാ
റെ, അവൻ ആ പണങ്ങളെ മന്ദിരത്തിൽ എറിഞ്ഞു കളഞ്ഞു ൫
വാങ്ങിപ്പോയി, കെട്ടിഞാന്നു മരിച്ചു. മഹാപുരോഹിതർ പണ ൬
ങ്ങളെ എടുത്ത്: ഇതു രക്തവില ആകയാൽ (കൊൎബ്ബാൻ എന്ന)
കാഴ്ചഭണ്ഡാരത്തിൽ ഇടുന്നത് വിഹിതമല്ല എന്നു പറഞ്ഞു. പി ൭
ന്നെ കൂടി നിരൂപിച്ചു, അവ കൊണ്ട് പരദേശികളുടെ ശ്മശാന
ത്തിന്നായി കുശവന്റെ നിലത്തെ കൊണ്ടു. ആകയാൽ ആ ൮
നിലത്തിന്ന് ഇന്നേവരെ, രക്തനിലം എന്ന പേർ ഉണ്ടായ
ത്; പ്രവാചകനായ യിറമിയ്യാവെ കൊണ്ടു മൊഴിഞ്ഞതിന്ന് അ
ന്നു നിവൃത്തി വന്നു. കൎത്താവ് എന്നോട് അരുളിച്ചെയ്തു പ്ര ൯
കാരം ഇസ്രയേൽ പുത്രരിൽ ചിലർ മതിച്ചൊരു മാനയോഗ്യ
ന്റെ വിലയായി മുപ്പതു ശേഖലിനെ അവർ എടുത്തു. കുശവ ൧൦
നിലത്തിന്നായി കൊടുത്തു കളഞ്ഞു എന്നത്രെ (ജക. ൧൧, ൧൨.)
യേശു നാടുവാഴിയുടെ മുമ്പിൽ നില്ക്കുമ്പോൾ: നീ യഹൂദരുടെ ൧൧
രാജാവൊ? എന്നു നാടുവാഴി ചോദിച്ചു: നീ പറയുന്നുവല്ലൊ!
എന്നു യേശു അവനോട് പറഞ്ഞു. മഹാപുരോഹിതരും മൂപ്പ ൧൨
രും കുററം ചുമത്തുമ്പോഴൊ അവൻ ഉത്തരം ഒന്നും ചൊല്ലാതിരു
ന്നു. അപ്പോൾ പിലാതൻ അവനോട് പറയുന്നു: നിന്റെ നേ ൧൩
രെ എത്ര സാക്ഷ്യം ചൊല്ലുന്നു എന്നു കേൾക്കുന്നില്ലയൊ? അവ ൧൪
നൊ ഒരു മൊഴിക്കും ഉത്തരം ചൊല്ലായ്കയാൽ, നാടുവാഴി അത്യ
ന്തം ആശ്ചൎയ്യപ്പെട്ടു. ഉത്സവംതോറും പുരുഷാരത്തിന്നു തെളിഞ്ഞ ൧൫
ഒരു ചങ്ങലക്കാരനെ വിട്ടുകൊടുക്കുന്നതു, നാടുവാഴിക്ക മൎയ്യാദ
തന്നെ. അന്നു (യേശു) ബറബ്ബാ എന്നു ചൊല്ലപ്പെട്ടൊരു ച ൧൬
ങ്ങലക്കാരൻ അവൎക്ക് ഉണ്ടായിരുന്നു. അതുകൊണ്ട് ജനങ്ങൾ ൧൭
കൂടി വന്നപ്പോൾ, പിലാതൻ അവരോടു: ബറബ്ബാ എന്നവ
നൊ ക്രിസ്തൻ എന്നുള്ള യേശുവൊ ആരെ നിങ്ങൾക്ക് വിട്ടു ത
രേണ്ടത്? എന്നു പറഞ്ഞു. അസൂയകൊണ്ട് അവനെ ഏല്പിച്ച ൧൮
ത് തനിക്ക് ബോധിക്കയാൽ അത്രെ. പിന്നെ ന്യായാസനത്തിൽ ൧൯
ഇരുന്നപ്പോൾ, അവന്റെ ഭാൎയ്യ ആളയച്ചു: നീയും ആ നീതി
മാനുമായി ഇടപ്പെടരുതെ! അവൻ നിമിത്തം ഞാൻ ഇന്നു

സ്വപ്നത്തിൽ വളരെ പാടുപെട്ടു പോയി, സത്യം എന്നു പറ
൨൦ യിച്ചു. എന്നാറെ, ബറബ്ബാവെ ചോദിപ്പാനും, യേശുവെ നശി
പ്പിപ്പാനും, മഹാപുരോഹിതരും, മൂപ്പന്മാരും പുരുഷാരങ്ങളെ ഇള
൨൧ ക്കി സമ്മതിപ്പിച്ചു. പിന്നെ നാടുവാഴി അവരോട്: ഈ ഇരുവ
രിൽ ഏവനെ നിങ്ങൾക്ക് വിട്ടുവിപ്പാൻ ഇച്ഛിക്കുന്നു? എന്നു പ
റഞ്ഞു തുടങ്ങിയാറെ: ബറബ്ബാവെ, എന്ന് അവർ പറഞ്ഞു.
൨൨ പിലാതൻ അവരോട്: എന്നാൽ ക്രിസ്തൻ എന്നുള്ള യേശുവെ
എന്തു ചെയ്യേണ്ടു? എന്നു പറഞ്ഞതിന്ന്: അവൻ ക്രൂശിക്ക
൨൩ പ്പെടേണം! എന്ന് എല്ലാവരും പറയുന്നു: അവൻ ചെയ്ത ദോ
ഷം എന്തു പോൽ? എന്നു നാടുവാഴി പറഞ്ഞാറെ: അവൻ ക്രൂ
൨൪ ശിക്കപ്പെടേണം! എന്ന് അത്യന്തം കൂക്കി പറഞ്ഞു. പിന്നെ
പിലാതൻ താൻ ഏതും സാധിക്കുന്നില്ല എന്നും ആരവാരം അ
ധികം ആകുന്നു എന്നും കണ്ടു, വെള്ളം വരുത്തി, പുരുഷാരത്തി
ന്നു മുമ്പാകെ കൈകളെ കഴുകി: ഈ നീതിമാന്റെ രക്തത്തിൽ
എനിക്ക് കുററം ഇല്ല; നിങ്ങൾ തന്നെ നോക്കുവിൻ! എന്നു പ
൨൫ റഞ്ഞു. ജനം ഒക്കയും ഉത്തരം പറഞ്ഞിതു: അവന്റെ രക്തം
൨൬ ഞങ്ങളുടെ മേലും ഞങ്ങളെ മക്കളുടെ മേലും (വരിക)! എന്നാറെ,
അവൻ ബറബ്ബാവെ അവൎക്ക വിട്ടുകൊടുത്തു, യേശുവെ ച
മ്മട്ടികൊണ്ട് അടിപ്പിച്ചു, ക്രൂശിക്കപ്പെടേണ്ടതിന്ന് ഏല്പിച്ചു.
൨൭ അപ്പോൾ നാടുവാഴിയുടെ സേവകർ യേശുവെ ആസ്ഥാ
നത്തിലേക്ക് കൊണ്ടുപോയി, പട്ടാളം എല്ലാം അവനെക്കൊള്ളെ
൨൮ വരുത്തി. അവന്റെ വസ്ത്രം നീക്കി, ചുവന്ന പുതപ്പ് ഇട്ടു,
൨൯ മുള്ളുകൾകൊണ്ടു കിരീടം മെടഞ്ഞ് അവന്റെ തലയിലും വല
ത്തെ കൈയിൽ ഒരു ചൂരല്ക്കോലും ആക്കി, അവന്മുമ്പിൽ മുട്ടുകു
ത്തി: യഹൂദരുടെ രാജാവെ വാഴുക! എന്നു പരിഹസിച്ചു ചൊ
൩൦ ല്ലി. അവനിൽ തുപ്പി, ചൂരൽ എടുത്ത്, അവന്റെ തലയിൽ
൩൧ അടിച്ചു. അവനെ പരിഹസിച്ചു തീൎന്നപ്പോൾ, പുതപ്പിനെ
നീക്കി, അവന്റെ വസ്ത്രങ്ങളെ ഉടുപ്പിച്ച്, അവനെ ക്രൂശി
പ്പാൻ കൊണ്ടുപോയി.
൩൨ അവർ പുറപ്പെടുമ്പോൾ, ശിമോൻ എന്നു പേരുള്ള കുറേനെ
ക്കാരനെ കണ്ട്, അവന്റെ ക്രൂശിനെ എടുത്തു നടപ്പാൻ (രാജ
൩൩ നാമം ചൊല്ലി) നിൎബ്ബന്ധിച്ചു. പിന്നെ തലയോടിടം ആകുന്ന
൩൪ ഗോല്ഗോഥ എന്ന സ്ഥലത്ത് എത്തിയപ്പോൾ — പിത്തം കല
ക്കിയ കാടിയെ (സങ്കീ. ൬൯, ൨൨.) അവനു കുടിപ്പാൻ കൊടുത്തു;

ആയ്തു രുചി നോക്കിയാറെ, കുടിപ്പാൻ മനസ്സില്ലാഞ്ഞു. പി ൩൫
ന്നെ അവനെ ക്രൂശിൽ തറെച്ച ശേഷം അവന്റെ വസ്ത്ര
ങ്ങളെ ചീട്ടിട്ടു തങ്ങളിൽ പകുതി ചെയ്തു, [എന്റെ വസ്ത്രങ്ങളെ
തങ്ങളിൽ പകുത്തു, എൻ പുതെപ്പിന്മേൽ ചീട്ടിട്ടും ഉണ്ടു (സങ്കീ.
൨൨, ൧൮.) എന്നു പ്രവാചകൻ മൊഴിഞ്ഞതിന്നു നിവൃത്തി വ
രുത്തി] അവിടെ ഇരുന്നു കൊണ്ട് അവനെ കാത്തു. അവ ൩൬
ന്റെ തലെക്കു മീതെ: ഇവൻ യഹൂദരുടെ രാജാവായ യേശു ൩൭
എന്ന് അവന്റെ സംഗതിയെ എഴുതി വെച്ചിട്ടുണ്ടായിരുന്നു.
രണ്ടു കള്ളന്മാരും ഒരുത്തൻ വലത്തും ഒരുത്തൻ ഇടത്തും അവ ൩൮
നോടു കൂടെ ക്രൂശിക്കപ്പെടുകയും ചെയ്തു.

പിന്നെ കടന്നു പോകുന്നവർ തലകളെ കുലുക്കി, അവനെ ൩൯
ദൂഷിച്ചു പറഞ്ഞിതു: ഹൊ മന്ദിരത്തെ അഴിച്ചു മൂന്നു നാളു കൊ ൪൦
ണ്ടു പണിയുന്നവനെ! നിന്നെ തന്നെ രക്ഷിക്ക! നീ ദൈവ
പുത്രൻ എങ്കിൽ ക്രൂശിൽനിന്ന് ഇറങ്ങിവാ! എന്നതിന്ന് ഒത്ത ൪൧
വണ്ണം മഹാപുരോഹിതരും ശാസ്ത്രികളും മൂപ്പന്മാരുമായി പരി
ഹസിച്ചു പറഞ്ഞിതു: ഇവൻ മററവരെ രക്ഷിച്ചു, തന്നെ ൪൨
താൻ രക്ഷിപ്പാൻ കഴികയില്ല; അവൻ ഇസ്രയേൽ രാജാ
വെങ്കിൽ ഇപ്പോൾ ക്രൂശിൽനിന്ന് ഇറങ്ങി വരട്ടെ! എന്നാൽ ൪൩
നാം അവനിൽ വിശ്വസിക്കും; ഞാൻ ദേവപുത്രൻ എന്നു
ചൊല്ലികൊണ്ട് (സങ്കീ. ൨൨, ൯.) അവൻ ദൈവത്തിൽ ആ
ശ്രയിച്ചുവല്ലൊ; ആയവൻ ഇവനെ ഇച്ഛിക്കുന്നു എങ്കിൽ
ഇപ്പോൾ ഉദ്ധരിക്കട്ടെ! അപ്രകാരം തന്നെ അവനോടു കൂടെ ൪൪
ക്രൂശിക്കപ്പെട്ട കള്ളന്മാരും അവനെ പഴിച്ചു പറഞ്ഞു. ആറാം ൪൫
മണി മുതൽ ഒമ്പതാമത് വരെയും ആ ദേശത്തിൽ എങ്ങും ഇ
രുട്ടുണ്ടായി. ഏകദേശം ഒമ്പതാം മണിക്കു യേശു: ഏലീ, ഏലീ, ൪൬
ലമാ ശബക്താനി! എന്നു മഹാശബ്ദത്തോടെ വിളിച്ചു; അതു
(സങ്കീ. ൨൨, ൨.) എൻ ദൈവമെ! എൻ ദൈവമെ! നീ എന്നെ
കൈവിട്ടത് എന്ത് എന്നാകുന്നു. അവിടെ നില്ക്കുന്നവരിൽ ൪൭
ചിലർ കേട്ടിട്ട്: ഇവൻ ഏലീയാവെ വിളിക്കുന്നു എന്നു പറ
ഞ്ഞു. ഉടനെ അവരിൽ ഒരുത്തൻ ഒരു സ്പൊങ്ങ് എടുത്തു, കാടി ൪൮
കൊണ്ടു നിറെച്ചു ഓടമേലാക്കി അവനെ കുടിപ്പിച്ചു. ശേഷി ൪൯
ച്ചവർ: വിടു, ഏലീയാ അവനെ രക്ഷിപ്പാൻ വരുന്നുവൊ?
എന്നു നാം നോക്കട്ടെ! എന്നു പറഞ്ഞു. യേശു പിന്നെയും മ ൫൦
ഹാശബ്ദത്തോടെ കൂക്കി, ആത്മാവെ വിടുകയും ചെയ്തു.

൫൧ അപ്പോൾ ഇതാ മന്ദിരത്തിലെ തിരശ്ശീല മേലോട് അടിയോ
ളവും രണ്ടായി ചീന്തിപ്പോയി, ഭൂമി കുലുങ്ങി, പാറകൾ പിളൎന്നു;
൫൨ തറകളും തുറന്നു, നിദ്രപ്രാപിച്ച വിശുദ്ധരുടെ ഉടലുകൾ പലതും
൫൩ ഉണൎന്നു വരികയും, അവന്റെ ഉയിൎപ്പിൽ പിന്നെ തറകളെ
വിട്ടു, വിശുദ്ധനഗരത്തിൽ പ്രവേശിച്ചു, പലൎക്കും കാണാകയും
൫൪ ചെയ്തു. ശതാധിപനും അവനോടു കൂടെ യേശുവെ കാത്തു നി
ല്ക്കുന്നവരും ഭൂകമ്പം മുതലായി സംഭവിച്ചവ കണ്ടിട്ടു: ഇവൻ
൫൫ ദേവപുത്രനായതു സത്യം! എന്നു ചൊല്ലി, ഏറ്റം ഭയപ്പെട്ടു. ഗലീ
ലയിൽനിന്നു യേശുവെ ശുശ്രൂഷിച്ചുംകൊണ്ടു പിഞ്ചെന്ന പ
൫൬ ല സ്ത്രീകളും ദൂരത്തു നോക്കിക്കൊണ്ട്, അവിടെ നിന്നിരുന്നു. അ
വരിൽ മഗ്ദലക്കാരത്തി മറിയയും യാക്കോബ് യോസെ എന്ന
വരുടെ അമ്മയായ മറിയയും ജബദിപുത്രരുടെ അമ്മയും ഉണ്ടു.
൫൭ സന്ധ്യയായാറെ, അറിമത്യക്കാരനായ യോസെഫ് എന്ന
ഒരു ധനവാൻ താനും യേശുവിന്നു ശിഷ്യനാകയാൽ വന്നു,
പിലാതനെ ചെന്നു കണ്ടു, യേശുവിന്റെ ഉടൽ ചോദിച്ചപ്പോ
൫൮ ൾ, പിലാതൻ ശവം ഏല്പിച്ചു കൊടുപ്പാൻ കല്പിച്ചു. യോസെ
൫൯ ഫും ഉടൽ എടുത്തു, ശുദ്ധശീലകളെ ചുററി, താൻ മുമ്പെ തനിക്ക്
൬൦ പാറയിൽ വെട്ടിച്ചോരു പുതു കല്ലറയിൽ സ്ഥാപിച്ച്, അറയുടെ
൬൧ വാതില്ക്കു് വലിയ കല്ല് ഉരുട്ടിവെച്ചിട്ടു പോകയും ചെയ്തു. അ
വിടെ കുഴിക്ക് എതിരെ മഗ്ദലക്കാരത്തി മറിയയും, മറെറ മറിയ
യും ഇരുന്നിരിക്കുന്നു.
൬൨ വെള്ളിയാഴ്ചെക്കു പിറേറദിവസം മഹാപുരോഹിതരും പറീ
൬൩ ശരും പിലാതന്റെ അടുക്കെ വന്നു കൂടി പറഞ്ഞിതു: കൎത്താവെ!
ആ ചതിയൻ ജീവനോടിരിക്കുമ്പോൾ തന്നെ മൂന്നു നാളിലകം
ഞാൻ ഉണൎന്നു വരുന്നു എന്നു പറഞ്ഞ പ്രകാരം ഞങ്ങൾക്കു ഓൎമ്മ
൬൪ വന്നു. അതുകൊണ്ട് അവന്റെ ശിഷ്യന്മാർ വന്ന അവനെ
മോഷ്ടിച്ച് അവൻ മരിച്ചവരിൽനിന്ന് ഉണൎന്നു വന്നു എന്നു
ജനത്തോടു പറഞ്ഞാൽ, ഒടുക്കത്തെ ചതി മുമ്പിലേത്തതിനെ
ക്കാൾ വിഷമമായിതീരും, എന്നു വരാതിരിക്കേണ്ടതിന്നു മൂന്നാം
൬൫ നാൾ വരെ കുഴിയെ ഉറപ്പാക്കി വെപ്പാൻ കല്പിക്ക. അവരോ
ടു പിലാതൻ നിങ്ങൾക്കു കാവൽക്കൂട്ടം ഉണ്ടാക പോവിൻ! അറിയു
൬൬ ന്നേടത്തോളം ഉറപ്പു വരുത്തുവിൻ! എന്നു പറഞ്ഞു. അവരും
ചെന്നു, കല്ലിന്നു മുദ്രയിട്ടു, കുഴിയെ കാവല്ക്കൂട്ടം കൊണ്ട് ഉറപ്പാക്കു
കയും ചെയ്തു.

## ൨൮. അദ്ധ്യായം.

യേശുവിന്റെ പുനരുത്ഥാനം [മാ. ൧൬. ലൂ. ൨൪. യൊ. ൨൦.], (൧൧) കാവല്ക്കാരെ പഠിപ്പിച്ച ഉപായം, (൧൬) ഗലീലയിൽ പ്രത്യക്ഷതയും അന്ത്യപ്രബോധനയും.

ശബ്ബത്തിന്ന് അനന്തരം ഒന്നാം ആഴ്ച വെളുക്കുമ്പോൾ ൧
തന്നെ, മഗ്ദലക്കാരത്തി മറിയയും മറെറ മറിയയും കല്ലറയെ കാ
ണ്മാൻ വന്നു. അന്നു ഇതാ വലിയ ഭൂകമ്പം ഉണ്ടായി; കൎത്താ ൨
വിന്റെ ദൂതൻ സ്വൎഗ്ഗത്തിൽനിന്ന് ഇറങ്ങി വന്നു, കല്ലിനെ ഉരു
ട്ടി നീക്കി, അതിന്മേൽ ഇരുന്നിരുന്നു. അവന്റെ കാഴ്ച മിന്ന ൩
ല്ക്കൊത്തതും അവന്റെ ഉടുപ്പു ഹിമം പോലെ വെളുത്തതും ത
ന്നെ. കാവല്ക്കാർ അവങ്കലെ ഭയം നിമിത്തം കുലുങ്ങി, മരിച്ചവ ൪
രെ പോലെ ആയി. ദൂതൻ സ്ത്രീകളോടു പറഞ്ഞു തുടങ്ങിയതു: ൫
നിങ്ങൾ ഭയപ്പെടേണ്ടാ; ക്രൂശിക്കപ്പെട്ട യേശുവിനെ നിങ്ങൾ
അന്വേഷിക്കുന്നു എന്നറിയുന്നു സത്യം. അവൻ ഇവിടെ ൬
ഇല്ല; താൻ പറഞ്ഞ പ്രകാരം ഉണൎന്നു വന്നവനത്രെ. അല്ല ൭
യോ വന്നു കൎത്താവ് കിടന്ന സ്ഥലം കാണ്മിൻ! ഇനി വേഗം
ചെന്ന് അവൻ മരിച്ചവരിൽനിന്ന് ഉണൎന്ന പ്രകാരം അവ
ന്റെ ശിഷ്യന്മാരോടു പറവിൻ; ഇതാ അവൻ നിങ്ങൾക്കു മുമ്പെ
ഗലീലെക്കു പോകുന്നു, അവിടെ അവനെ കാണും, കണ്ടാലും
ഞാൻ നിങ്ങളോടു പറഞ്ഞു. എന്നാറെ, അവർ ഭയത്തോടും, മ ൮
ഹാസന്തോഷത്തോടും കൂടി, കുഴിയെ വിരഞ്ഞു വിട്ടു, അവന്റെ
ശിഷ്യന്മാൎക്ക് അറിയിപ്പാൻ ഓടിപ്പോയി. (അവന്റെ ശിഷ്യന്മാ ൯
ൎക്ക് അറിയിപ്പാൻ ചെല്ലുമ്പോൾ) കണ്ടാലും യേശു അവരെ
എതിരേററ: വാഴുവിൻ! എന്നു പറഞ്ഞു. അവരും അടുത്തു വന്ന്
അവന്റെ കാലുകളെ പിടിച്ചു, അവനെ കുമ്പിട്ടു. അപ്പോൾ ൧൦
യേശു അവരോടു: ഭയപ്പെടായ്വിൻ! ചെന്ന് എന്റെ സഹോ
ദരന്മാരോടു, ഗലീലെക്ക് പോവാൻ അറിയിപ്പിൻ; അവിടെ
അവർ എന്നെ കാണും എന്നു പറയുന്നു.

അവർ പോകുമ്പോൾ, കാവല്ക്കൂട്ടത്തിൽ ചിലർ ഇതാ നഗ ൧൧
രത്തിൽ വന്ന്, ഉണ്ടായത് എല്ലാം മഹാപുരോഹിതരോടു ബോ
ധിപ്പിച്ചു. ആയവർ മൂപ്പരുമായി ഒന്നിച്ചു കൂടി നിരൂപിച്ചുകൊ ൧൨
ണ്ടു, സേവകൎക്ക് ആവോളം പണം കൊടുത്തു പറഞ്ഞിതു: ൧൩
അവന്റെ ശിഷ്യർ രാത്രിയിൽ വന്നു, ഞങ്ങൾ കിടന്നിരിക്കെ
അവനെ കട്ടുകൊണ്ടുപോയി എന്നു പറവിൻ. അതു നാടുവാ ൧൪

ഴിയുടെ സന്നിധാനത്തിൽ ഉണൎത്തിച്ചു എങ്കിലൊ, ഞങ്ങൾ അ
൧൫ വനെ സമ്മതിപ്പിച്ചു, നിങ്ങളെ ഖേദമില്ലാതാക്കും. എന്നാറെ, അ
വർ പണം വാങ്ങി, ഉപദേശപ്രകാരം ചെയ്തു; ഈ വാക്ക് ഇ
ന്നു വരെ യഹൂദരിൽ പരന്നു നടക്കയും ചെയ്തു.
൧൬ പിന്നെ പതിനൊന്നു ശിഷ്യന്മാർ ഗലീലയിൽ യേശു അ
൧൭ വൎക്ക നിയമിച്ച മലെക്ക് യാത്രയായി. അവനെ കണ്ടാറെ, അ
൧൮ വനെ കുമ്പിട്ടു, ചിലർ ശങ്കിച്ചു നിന്നു. യേശുവൊ അവരോട്
അണഞ്ഞു അരുളിച്ചെയ്തിതു: സ്വൎഗ്ഗത്തിലും ഭൂമിയിലും സകല
൧൯ അധികാരവും എനിക്ക് നല്കപ്പെട്ടിരിക്കുന്നു. (ആകയാൽ) നി
ങ്ങൾ പുറപ്പെട്ടു, പിതാപുത്രൻവിശുദ്ധാത്മാവ് എന്നീനാമത്തി
൨൦ ലേക്ക് സ്നാനം ഏല്പിച്ചും, ഞാൻ നിങ്ങളോടു കല്പിച്ചവ ഒക്കയും,
സൂക്ഷിപ്പാന്തക്കവണ്ണം ഉപദേശിച്ചും, ഇങ്ങിനെ സകല ജാ
തികളെയും ശിഷ്യരാക്കികൊൾവിൻ, ഞാനൊ ഇതാ യുഗസമാ
പ്തിയോളം എല്ലാനാളും നിങ്ങളോടു കൂടെ ഉണ്ടു. (ആമെൻ)



THE

# Gospel of Mark

മാൎക്കൻ എഴുതിയ

# സുവിശേഷം

## ൧. അദ്ധ്യായം.

യോഹനാൻ സ്നാപകനും, (൯) യേശുവിൻ സ്നാനവും പരീക്ഷയും [മത്താ. ൩. ലൂ. ൩. യൊ. ൧.], (൧൪) യേശു ഉപദേശിച്ചു നാലു ശിഷ്യരെ വിളിച്ചത് [മാ. ൪.], (൨൧) കഫൎന്നഹൂമിലെ ഭൂതഗ്രസ്തൻ [ലൂ. ൪.], (൨൯) ശിമോന്റെ അമ്മായി മുതലായവൎക്കു സൌഖ്യവും, (൪൦) കുഷ്ഠരോഗിക്കു ശുദ്ധിയും വന്നതു [മത്താ. ൮. ലൂ. ൪. ൫.]

ദേവപുത്രനായ യേശുക്രിസ്തന്റെ സുവിശേഷത്തിന്ന് ആ ൧
രംഭം (ആവിതു.) (മല. ൩, ൧.) കണ്ടാലും നിണക്കു വഴിയെ യ ൨
ഥാസ്ഥാനത്താക്കുവാനുള്ള എന്റെ ദൂതനെ ഞാൻ അയക്കു
ന്നുണ്ട് എന്നും, (യശ. ൪൦, ൩.) മരുഭൂമിയിൽ കൂക്കുന്നവന്റെ ൩
ശബ്ദമാവിത്: കൎത്താവിന്റെ വഴിയെ നിരത്തി, അവന്റെ
പാതകളെ നേരെ ആക്കുവിൻ എന്നും യശയ്യ പ്രവാചകനിൽ
എഴുതിയിരിക്കുന്ന പ്രകാരം, യോഹനാൻ മരുഭൂമിയിൽ സ്നാ ൪
നം ഏല്പിച്ചും പാപമോചനത്തിന്നായുള്ള മാനസാന്തരസ്നാന
ത്തെ ഘോഷിച്ചും കൊണ്ടിരുന്നു. അവന്റെ അടുക്കെ യഹൂദ ൫
ദേശം ഒക്കയും യരുശലേമ്യരും യാത്രയായി, എല്ലാവരും തങ്ങളു
ടെ പാപങ്ങളെ ഏറ്റുപറഞ്ഞു: യൎദ്ദൻനദിയിൽ അവനാൽ സ്നാ
നപ്പെടുകയും ചെയ്തു. യോഹനാനൊ ഒട്ടകരോമവും അരെക്കു ൬
തോൽവാറും ധരിച്ചു, തുള്ളനും കാട്ടുതേനും തിന്നും കൊണ്ടിരുന്നു.
എന്നെക്കാൾ ഊക്കേറിയവൻ എന്റെ പിന്നാലെ വരുന്നു; ൭
അവന്റെ ചെരിപ്പുകളുടെ വാറു കുനിഞ്ഞ് അഴിപ്പാൻ ഞാൻ
യോഗ്യനല്ല. ഞാൻ നിങ്ങളെ വെള്ളത്തിൽ സ്നാനം ഏല്പിച്ചു ൮

സത്യം; അവൻ നിങ്ങളെ വിശുദ്ധാത്മാവിൽ സ്നാനം എല്പിക്കും
എന്നു ഘോഷിച്ചു പോന്നു.
൯ ആ നാളുകളിൽ സംഭവിച്ചിത്, യേശു ഗലീലയിലെ നചറ
൧൦ ത്തെ വിട്ടു, യോഹനാനാൽ യൎദ്ദനിൽ സ്നാനപ്പെട്ടു. ഉടനെ വെ
ള്ളത്തിൽനിന്നു കരേറി വന്നിട്ടു, അവൻ വാനങ്ങൾ പിളരുന്ന
തും ആത്മാവ് പ്രാവുപോലെ അവങ്കലേക്ക് ഇറങ്ങി വരുന്ന
൧൧ തും കണ്ടു. ഞാൻ പ്രസാദിച്ച എന്റെ പ്രിയപുത്രൻ നീ ആ
൧൨ കുന്നു എന്നു വാനങ്ങളിൽനിന്ന് ഒരു ശബ്ദം ഉണ്ടാകയും ചെ
൧൩ യ്തു. അനന്തരം ആത്മാവ് അവനെ മരുഭൂമിയിലേക്ക് ആക്കി;
അവിടെ അവൻ സാത്താനാൽ പരീക്ഷിക്കപ്പെട്ടു, നാല്പതു ദി
വസം മരുഭൂമിയിൽ മൃഗങ്ങളോടു കൂടെ ഇരുന്നു, പിന്നെ ദൂതർ
അവനെ ശുശ്രൂഷിച്ചു.
൧൪ യോഹനാൻ (തടവിൽ) എല്പിക്കപ്പെട്ട ശേഷമോ യേശു ഗ
ലീലയിൽ വന്നു, ദേവരാജ്യത്തിന്റെ സുവിശേഷത്തെ ഘോ
൧൫ ഷിച്ചും, കാലം പൂരിച്ചു വന്നു, ദേവരാജ്യം സമീപിച്ചിട്ടും ഉണ്ടു;
മാനസാന്തരപ്പെട്ടു സുവിശേഷത്തിൽ വിശ്വസിപ്പിൻ എന്നു
പറഞ്ഞും കൊണ്ടിരുന്നു.
൧൬ പിന്നെ ഗലീലകടല്പുറത്തു നടക്കുമ്പോൾ, ശിമോനും അവ
ന്റെ സഹോദരനായ അന്ത്രെയാവും മീൻപിടിക്കാരായി, കട
൧൭ ലിൽ വലവീശുന്നതിനെ കണ്ടു. അവരോടു യേശു: എന്റെ
പിന്നാലെ വരുവിൻ എന്നാൽ നിങ്ങളെ മനുഷ്യപിടിക്കാരാ
൧൮ ക്കാം! എന്നു പറഞ്ഞു. ഉടനെ അവർ വലകളെ വിട്ടേച്ച്, അവ
൧൯ നെ അനുഗമിച്ചു. അപ്പുറം ചെന്നാറെ, ജബെദിയുടെ മകനായ
യാക്കോബും അവന്റെ സഹോദരനായ യോഹനാനും കൂടെ പ
൨൦ ടകിൽ ഇരുന്നു, വലകളെ നന്നാക്കുന്നതു കണ്ടു ഉടനെ — അവ
രെയും വിളിച്ചു, അവർ അച്ഛനായ ജബെദിയെ കൂലിക്കാരോടും
കൂടെ പടകിൽ വിട്ട്, അവന്റെ പിന്നാലെ നടന്നു പോകയും
ചെയ്തു.
൨൧ അവർ കഫൎന്നഹൂമിൽ പ്രവേശിച്ചു ഉടനെ, അവൻ ശബ്ബ
൨൨ ത്തിൽ പള്ളിക്ക ചെന്ന് ഉപദേശിച്ചു; അവന്റെ ഉപദേശം
നിമിത്തം അവർ സ്തംഭിച്ചു പോയി; ശാസ്ത്രികളെ പോലെ അ
൨൩ ല്ലല്ലൊ, അധികാരമുള്ളവനായിട്ടത്രെ അവൻ ഉപദേശിക്കുന്ന
൨൪ വനായിരുന്നു. അവരുടെ പള്ളിയിൽ അശുദ്ധാത്മാവിൻ വശ
ത്തുള്ള മനുഷ്യൻ ഉണ്ടു, ആയവൻ: നചറക്കാരനായ യേശുവെ

വിട്ടു! ഞങ്ങൾക്കും നിനക്കും എന്തു? ഞങ്ങളെ നശിപ്പിപ്പാൻ
വന്നു, നീ ആർ എന്ന ഞാൻ അറിയുന്നു; ദൈവത്തിന്റെ വി
ശുദ്ധൻ തന്നെ എന്ന നിലവിളിച്ചു. മിണ്ടാതിരു, അവനെ ൨൫
വിട്ടു പുറപ്പെട്ടുക! എന്ന യേശു അതിനെ ശാസിച്ചു. അ ൨൬
പ്പോൾ അശുദ്ധാത്മാവ് അവനെ ഇഴെച്ചു, മഹാ ശബ്ദത്തോ
ടെ കൂക്കി, അവനെ വിട്ടു പോയി. എല്ലാവരും വിസ്മയിച്ചു: ൨൭
ഇതെന്തു? ഈ പുതിയ ഉപദേശം എന്തു പോൽ? അധികാര
ത്തോടെ അവൻ അശുദ്ധാത്മാക്കളേയും നിയോഗിക്കുന്നു; അ
വ അവനെ അനുസരിക്കയും ചെയ്യുന്നുവല്ലൊ എന്ന തങ്ങളി
ൽ വാദിച്ചു കൊണ്ടിരുന്നു. അവന്റെ ശ്രുതി പെട്ടന്നു, ഗലീ ൨൮
ലാ നാട് എങ്ങും പരന്നു പോയി.

ഉടനെ പള്ളിയെ വിട്ടു, ശിമോൻ അന്ദ്രെയാ എന്നവരുടെ ൨൯
വീട്ടിൽ യാക്കോബും യോഹനാനുമായി വന്നു, അവിടെ ശി ൩൦
മോന്റെ അമ്മായി പനിപിടിച്ചു കിടന്നു, ക്ഷണത്തിൽ അവ
ളെ കൊണ്ട് അവനോട് പറഞ്ഞാറെ, അവൻ സമീപിച്ചു, അ ൩൧
വളുടെ കൈയെ പിടിച്ചു കൊണ്ട്, അവളെ എഴുനീല്പിച്ചു, ഉടനെ
പനി അവളെ വിട്ടു മാറി, അവൾ അവരെ ശുശ്രൂഷിക്കയും
ചെയ്തു. വൈകുന്നേരമായപ്പോൾ, സൂൎയ്യൻ അസ്തമിച്ച ശേഷം ൩൨
അവന്റെ അടുക്കെ സകല ദുസ്ഥന്മാരെയും ഭൂതഗ്രസ്തരെയും
കൊണ്ടുവന്നു. പട്ടണം എല്ലാം വാതില്ക്കൽ വന്നു കൂടിയിരുന്നു. ൩൩
അവനൊ, നാനാവ്യാധികളാൽ ദുസ്ഥരായ പലരെയും സൌ ൩൪
ഖ്യമാക്കി, അനേകഭൂതങ്ങളേയും ആട്ടി, ഭൂതങ്ങൾ അവനെ
അറികകൊണ്ട് അവ ഉരിയാടുവാൻ സമ്മതിച്ചതും ഇല്ല. അതി ൩൫
കാലത്ത് ഇരുട്ടോടെ അവൻ എഴുനീററു പുറപ്പെട്ടു, നിൎജ്ജനസ്ഥ
ലത്തിൽ ചെന്നു പ്രാൎത്ഥിച്ചു. ശിമോനും കൂടെ ഉള്ളവരും, അവ ൩൬
നെ പിന്തുടൎന്നു കണ്ടെത്തി: എല്ലാവരും നിന്നെ തിരയുന്നു എന്ന ൩൭
പറയുന്നു. അവരോടു അവൻ: ഞാൻ അടുത്ത ഊരുകളിലും ഘോ ൩൮
ഷിക്കേണ്ടതിന്നു, നാം അവിടെ ചെല്ലുക; ഇതിന്നായല്ലൊ ഞാ
ൻ യാത്രയായത് എന്ന ചൊല്ലി; ഗലീലയിൽ മുഴുവൻ അവരു ൩൯
ടെ പള്ളികളിൽ ഘോഷിച്ചും, ഭൂതങ്ങളെ ആട്ടിയും കൊണ്ടിരുന്നു.

ഒരു കുഷ്ഠരോഗി അവനോട് അണഞ്ഞു, മുട്ടുകുത്തി അപേ ൪൦
ക്ഷിച്ചു: നിനക്കു മനസ്സുണ്ടെങ്കിൽ എന്നെ ശുദ്ധീകരിപ്പാൻ
കഴിയും എന്ന പറയുന്നു. യേശു കരളലിഞ്ഞു കൈ നീട്ടി, അവ ൪൧
നെ തൊട്ടു പറയുന്നു: മനസ്സുണ്ടു ശുദ്ധനാക! എന്ന ചൊല്ലിയ ൪൨

൪൨ ഉടനെ കുഷ്ഠം മാറി, ശുദ്ധി വരികയും ചെയ്തു. യേശു അവനെ
൪൪ അമൎച്ചയായി ശാസിച്ചു: നോക്ക, ആരോടും ഒന്നും പറയാതെ
പുറപ്പെട്ടു, പുരോഹിതന്നു നിന്നെത്തന്നെ കാണിച്ചു, നിന്റെ
ശുദ്ധീകരണത്തിന്നായി, മോശെ ആജ്ഞാപിച്ചവ, അവൎക്കു
ള്ള സാക്ഷ്യത്തിന്നായി കഴിച്ചു കൊൾക! എന്നു ചൊല്ലി, അവ
൪൫ നെ പുറത്താക്കി. അവനും പുറപ്പെട്ടു, പലതും ഘോഷിപ്പാനും
വിവരത്തെ പരത്തുവാനും തുടങ്ങി, അവന്നു പ്രസിദ്ധമായി
ഊരിൽ കടപ്പാൻ കഴിയാതെ ആക്കിവെച്ചു; (അതുകൊണ്ട്) അ
വൻ പുറത്തു നിൎജ്ജനസ്ഥലങ്ങളിൽ പാൎത്തു, എല്ലാടത്തുംനിന്നു
(ജനങ്ങൾ) അവന്റെ അടുക്കെ വന്നു കൂടുകയും ചെയ്തു.

## ൨. അദ്ധ്യായം.

വാതശാന്തി [മത്താ. ൯. ലൂ. ൫.], (൧൩) മത്തായുടെവിളിയും ഉപവാസചോദ്യവും [മത്താ. ൯. ലൂ. ൫.], (൨൩) ശബ്ബത്തിൽ കതിരുകളെ പറിക്കയാലെ വാദം [മത്താ. ൧൨. ലൂ. ൬.]

൧ ചില ദിവസങ്ങളിൽ പിന്നെ മടങ്ങി, കഫൎന്നഹൂമിൽ പ്രവേ
൨ ശിച്ചു. അവൻ വീട്ടിലേക്ക് ആയി എന്നു കേട്ട ഉടനെ, പലരും
വന്നു കൂടി, വാതില്ക്കലും ഇടം ഇല്ലാതാക്കി; അവരോട് അവൻ വ
൩ ചനത്തെ പറയുമ്പോൾ, നാലാൾ എടുത്ത ഒരു പക്ഷവാതക്കാ
൪ രനെ അവന്റെ അടുക്കെ കൊണ്ടുവന്നു; പുരുഷാരം നിമിത്തം
അവനോടു സമീപിച്ചു കൂടായ്കയാൽ അവൻ ഇരിക്കുന്നതി
ന്റെ മേല്പുരയെ പൊളിച്ചു, കുഴിച്ചു, പക്ഷവാതക്കാരൻ കിടക്കു
൫ ന്ന ശയ്യയെ ഇറക്കി വിടുന്നു. അവരുടെ വിശ്വാസത്തെ യേ
ശു കണ്ടു, പക്ഷവാതക്കാരനോട്: കുഞ്ഞനെ, നിന്റെ പാപങ്ങ
ൾ നിണക്ക് മോചിക്കപ്പെട്ടിരിക്കുന്നു! എന്നു പറയുന്നു. അവി
൬ ടെ ചില ശാസ്ത്രികൾ ഇരുന്നുകൊണ്ട്: ഇവൻ ഇങ്ങിനെ (ദേവ)
൭ ദൂഷണം ചൊല്ലുന്നത് എന്തു? ഏകദൈവമല്ലാതെ പാപങ്ങളെ
മോചിപ്പാൻ കഴിയുന്നവൻ ആർ? എന്നു ഹൃദയങ്ങളിൽ ചിന്തി
൮ ച്ചു നിന്നു. ഇങ്ങിനെ തങ്ങളിൽ ചിന്തിക്കുന്നതു യേശു പെട്ടു
ന്നു തന്റെ ആത്മാവിൽ ബോധിച്ചിട്ട്, അവരോടു പറഞ്ഞിതു:
നിങ്ങളുടെ ഹൃദയങ്ങളിൽ ഇവ ചിന്തിപ്പാൻ എന്തു? പക്ഷവാത
൯ ക്കാരനോടു, നിന്റെ പാപങ്ങൾ മോചിച്ചിരിക്കുന്നു എന്നു പ
റവാനൊ; എഴുനീറ്റു, നിന്റെ കിടക്ക എടുത്തു നടക്ക എന്നു പറ
൧൦ വാനൊ; ഏതിന്നു എളുപ്പം ഏറെ ഉണ്ടു? എങ്കിലും ഭൂമിയിൽ പാപ

ങ്ങളെ മോചിപ്പാൻ മനുഷ്യപുത്രന് അധികാരം ഉണ്ട് എന്നു നി
ങ്ങൾ ബോധിക്കേണ്ടതിന്ന്, അവൻ പക്ഷവാതക്കാരനോടു ൧൧
പറയുന്നു: ഞാൻ നിന്നോടു ചൊല്ലുന്നു, എഴുനീററു നിന്റെ കി
ടക്ക എടുത്തു, നിന്റെ വീട്ടിലേക്ക് പോക. ഉടനെ അവൻ എഴു ൧൨
നീററു, തന്റെ കിടക്ക എടുത്തു, എല്ലാവൎക്കും മുമ്പാകെ പുറപ്പെട്ടതു
കൊണ്ടു, എല്ലാവരും സ്തംഭിച്ചു: ഇപ്രകാരം നാം ഒരുനാളും ക
ണ്ടിട്ടില്ല എന്നു ചൊല്ലി, ദൈവത്തെ മഹത്വീകരിക്കയും ചെയ്തു.

അവൻ പിന്നെയും കടല്ക്കരെ ചെന്നു, പുരുഷാരം എല്ലാം അ ൧൩
വനോടു ചേൎന്നു വന്നു; അവൎക്ക് അവൻ ഉപദേശിക്കയും ചെ
യ്തു. അവിടെ കടക്കുമ്പോൾ, ഹല്പായ്പുത്രനായ ലേവി ചുങ്കസ്ഥ ൧൪
ലത്തിൽ ഇരിക്കുന്നതു കണ്ടു: എന്റെ പിന്നാലെ വാ! എന്ന്
അവനോടു പറയുന്നു; അവൻ എഴുനീററ്, അവനെ അനുഗ
മിച്ചു. പിന്നെ അവന്റെ വീട്ടിൽ പന്തിയിൽ ഇരിക്കുമ്പോൾ, ൧൫
സംഭവിച്ചിതു: പല ചുങ്കക്കാരും, പാപികളും, യേശുവോടും, അ
വന്റെ ശിഷ്യരോടും കൂടി പന്തിയിൽ ഇരുന്നു; കാരണം അനേ
കർ അവിടെ ഇരുന്നു, യേശുവിന്റെ പിന്നാലെ വന്നു പാൎത്തു.
ശാസ്ത്രികളും പറീശരും അവൻ ചുങ്കക്കാരോടും, പാപികളോടും ഒ ൧൬
ന്നിച്ചു ഭക്ഷിക്കുന്നതു കണ്ടിട്ടു, അവന്റെ ശിഷ്യരോടു പറഞ്ഞു:
ഇവൻ ചുങ്കക്കാരോടും, പാപികളോടും കൂടെ തിന്നു കുടിക്കുന്ന
തു എന്തു? എന്നതു യേശു കേട്ടു, അവരോടു പറയുന്നു: സു ൧൭
സ്ഥന്മാൎക്ക് വൈദ്യനെകൊണ്ടു ആവശ്യമില്ല, ദുസ്ഥൎക്കേ ഉള്ളു;
ഞാൻ നീതിമാന്മാരെ അല്ല, പാപികളെ വിളിപ്പാൻ വന്നത്.

യോഹനാന്റെ ശിഷ്യരും പറീശരും ഉപവാസം ദീക്ഷിക്കു ൧൮
ന്നവരായിരുന്നു, (ചിലർ) വന്ന് അവനോടു പറയുന്നു: യോ
ഹനാന്റെ ശിഷ്യരും, പറീശൎക്കുള്ളവരും ഉപവസിക്കുന്നതും,
നിന്റെ ശിഷ്യന്മാർ* ഉപവസിക്കാത്തതും എന്തു കൊണ്ടു?
അവരോടു യേശു പറഞ്ഞിതു: മണവാളൻ കൂടെ ഉള്ളന്നും ക ൧൯
ല്യാണകുട്ടൎക്ക് ഉപവസിപ്പാൻ കഴിയുമൊ? അവൎക്ക മണവാ
ളൻ അരികിൽ ഇരിക്കുംകാലത്തോളം ഉപവസിപ്പാൻ കഴികയി
ല്ല; മണവാളൻ അവരിൽ നിന്ന് എടുക്കപ്പെട്ടു എന്നുള്ള നാളു ൨൦
കൾ വരും താനും; അന്നേദിവസം അവർ ഉപവസിക്കും. പഴ ൨൧
യവസ്ത്രത്തിൽ അലക്കാത്ത തുണിക്കണ്ടങ്ങൾ ഒരുത്തരും ചേ
ൎത്തു തുന്നമാറില്ല; ചെയ്താൽ നിറപ്പിന്നായി ചേൎത്ത പുതുക
ണ്ടം പഴേതിൽനിന്നു വലിച്ചിട്ടു ചീന്തൽ എററം വല്ലാതെ

൨൨ ആകും. ആരും പുതിയവീഞ്ഞു പഴയ തുരുത്തികളിൽ ഇടുന്നതും
ഇല്ല; ഇട്ടാൽ, വീഞ്ഞു തുരുത്തികളെ പൊളിക്കും, വീഞ്ഞ് ഒഴുകി
പോകും; തുരുത്തികളും കെട്ടുപോകും; പുതിയ വീഞ്ഞു പുതിയ
തുരുത്തികളിൽ അത്രെ പകൎന്നു വെക്കേണ്ടതു.
൨൩ അവൻ ശബ്ബത്തിൽ വിളഭൂമിയൂടെ കടന്നു പോകുമ്പോൾ,
അവന്റെ ശിഷ്യന്മാർ കതിരുകളെ പറിച്ചു വഴി ഉണ്ടാക്കുവാൻ
൨൪ തുടങ്ങുകയായി. പറീശർ അവനോടു: നോക്കു; ഇവർ ശബ്ബ
ത്തിൽ വിഹിതമല്ലാത്തതു ചെയ്യുന്നത് എന്ത്? എന്നു പറഞ്ഞു.
൨൫ അവരോട് അവൻ പറഞ്ഞിതു: ദാവിദും കൂടെഉള്ളവരും വിശ
ന്നപ്പോൾ, മുട്ടുണ്ടായിട്ട് ചെയ്യുത് എന്തു എന്നു നിങ്ങൾ ഒരിക്ക
൨൬ ലും വായിച്ചില്ലയൊ? അവൻ അബ്യ്യതാർ എന്ന മഹാപുരോ
ഹിതന്റെ കാലത്തു ദേവഭവനത്തിൽ പുക്കു, പുരോഹിതൎക്കല്ലാ
തെ തിന്നരുതാതെഉള്ള കാഴ്ചയപ്പങ്ങളെ ഭക്ഷിച്ചു, കൂടയുള്ളവൎക്കും
൨൭ കൊടുത്ത പ്രകാരം തന്നെ. പിന്നെ അവരോടു പറഞ്ഞു: ശബ്ബ
ത്തു മനുഷ്യൻനിമിത്തം ഉണ്ടായത്; മനുഷ്യൻ ശബ്ബത്തിന്നായി
൨൮ ട്ടല്ല; അതുകൊണ്ടു മനുഷ്യപുത്രൻ ശബ്ബത്തിന്നും കൎത്താവാകുന്നു.

## ൩. അദ്ധ്യായം.

കൈവരൾ്ച്ചയേയും, (൭) മററും ശമിപ്പിച്ചതു [മത്താ. ൧൨, ൻ. ലൂ. ൬.], (൧൩) പന്ത്ര
ണ്ട് അപോസ്തലരും [മത്താ. ൧൦. ലൂ. ൬.], (൨൦) പറീശരുടെ ദൂഷണാദികൾ [മത്താ.
൧൨. ലൂ. ൧൧.], (൩൧) ചേൎച്ചക്കാർ കാണ്മാൻ വന്നതു [മത്താ. ൧൨. ലൂ. ൮, ൧൯.]

൧ അവൻ പിന്നെയും പള്ളിയിൽ പുക്കു, അവിടെ വറണ്ട
൨ കൈയുള്ള മനുഷ്യൻ ഉണ്ടു. ആയവനെ ശബ്ബത്തിൽ സൌഖ്യ
മാക്കുമൊ എന്ന് അവനെ കുററം ചുമത്തേണ്ടതിന്ന്, (അവർ)
൩ നോക്കിനിന്നു. വറണ്ട കൈയുള്ള മനുഷ്യനോട് അവൻ:
൪ നടുവിൽ നിവിൎന്നു നില്ക്ക എന്നു പറയുന്നു. പിന്നെ അവരോ
ട്: ശബ്ബത്തിൽ നന്മ ചെയ്കയൊ; തിന്മ ചെയ്കയൊ; ജീവനെ
രക്ഷിക്കയൊ; കൊല്ലുകയൊ; ഏതു വിഹിതം? എന്നു പറഞ്ഞാ
൫ റെ, അവർ മിണ്ടാതിരുന്നു. അവരുടെ ഹൃദയത്തടിപ്പിൻ നിമി
ത്തം ദുഃഖിച്ചുംകൊണ്ടു, കോപത്തോടെ അവരെ ചുററും നോക്കി,
മനുഷ്യനോട്: നിന്റെ കൈ നീട്ടുക! എന്നു പറഞ്ഞപ്പോൾ,
൬ അവൻ നീട്ടിയ ഉടനെ, അവന്റെ കൈ വഴിക്കെ വന്നു. പറീ
ശരൊ പുറപ്പെട്ടു, അവനെ നശിപ്പിപ്പാൻ ഹെരോദ്യരുമായി
അവന്റെ നേരെ നിരൂപിച്ചു മന്ത്രിക്കയും ചെയ്തു.

പിന്നെ യേശു തന്റെ ശിഷ്യരോടും കൂടെ കടല്ക്കരെക്ക് വാ ൭
ങ്ങിപോയി. ഗലീലയിൽനിന്ന വലിയ സമൂഹവും, യഹൂദാ ൮
യരുശലേമിലും എദൊം യൎദ്ദനക്കരെയും ഉള്ളവരും തൂർ ചിദൊ
ന്നട്ടത്തവരും ആകെ വലിയ കൂട്ടം അവൻ ചെയ്യുന്നത് ഒക്ക
കേട്ടിട്ട്, അവന്റെ അടുക്കെ വന്നു. പിന്നെ പുരുഷാരം തന്നെ ൯
ഞെരുക്കാതെ ഇരിക്കേണ്ടതിന്ന്, അവർ നിമിത്തം ഒരു ചെറു
പടക് അരികിൽ നില്പാൻ ശിഷ്യരോടു പറഞ്ഞു. കാരണം അ ൧൦
വൻ അനേകരെ സൌഖ്യമാക്കുകയാൽ ബാധകൾ ഉള്ളവർ
ഒക്കയും അവനെ തൊടുവാൻ അവനോടു തിരക്കി കൂടി. അശു ൧൧
ദ്ധാത്മാക്കളും അവനെ കാണുന്തോറും, അവന്മുമ്പിൽ വീണു:
നീ ദൈവപുത്രനാകുന്നു! എന്നു കൂക്കി പറയുമ്പോൾ — അവ ൧൨
രെ തന്നെ പ്രസിദ്ധനാക്കരുത് എന്നിട്ടു, പലവിധേന ശാസി
ച്ചുകൊണ്ടിരുന്നു.
പിന്നെ അവൻ മലമേൽ കരേറി, തനിക്കു ബോധിക്കുന്ന ൧൩
വരെ വിളിച്ചു വരുത്തി; അവരും അവനോട് എത്തിയപ്പോൾ,
തന്നോടു കൂടെ ഇരിക്കേണം എന്നും, ഘോഷിച്ചു ചൊല്വാനും ൧൪
രോഗങ്ങളെ ശമിപ്പിക്കയും ഭൂതങ്ങളെ ആട്ടുകയും ചെയ്യേണ്ടതി ൧൫
ന്ന് അധികാരം ഉണ്ടാകുവാനും അവരെ അയക്കേണം എന്നും
പന്തിരുവരെ ആക്കി (നിയമിച്ചു). (അവരിൽ) ശിമോന്നു പേ ൧൬
ത്രൻ എന്ന പേർ ഇട്ടു. പിന്നെ ജബെദിപുത്രനായ യാക്കോ ൧൭
ബ്, യാക്കോബിൻ സഹോദരനായ യോഹനാൻ, എന്നവൎക്ക
ഇടിമക്കൾ എന്നൎത്ഥമുള്ള ബൊനെൎഗ്ഗസ് എന്ന പേരും ഇട്ടു.
ശേഷം അന്ത്രെയാ, ഫിലിപ്പൻ, ബൎത്തൊലൊമായി, മത്തായി, ൧൮
തൊമാ, ഹല്പായ്പുത്രനായ യാക്കോബ്, തദ്ദായി, എരിവുകാരനായ ൧൯
ശിമോൻ, അവനെ കാണിച്ചു കൊടുക്കുന്ന ഇഷ്കൎയ്യോതാവായ
യൂദാ എന്നുള്ളവരെ തന്നെ.
അവർ വീട്ടിൽ വരുന്നു (അവിടെ) അവൎക്ക ഭക്ഷണം കഴി ൨൦
പ്പാൻ പോലും വഹിയാതവണ്ണം പുരുഷാരം പിന്നെയും തിങ്ങി
കൂടിവന്നു. അവന്റെ ചേൎച്ചക്കാർ അതു കേട്ട്, അവൻ ഭ്രാന്ത ൨൧
നായി എന്നു ചൊല്ലി, അവനെ പിടിപ്പാൻ പുറപ്പെട്ടു പോയി.
യരുശലേമിൽ നിന്ന് ഇറങ്ങി വന്ന ശാസ്ത്രികളും, ഇവനിൽ ൨൨
ബയൾജബൂൽ ഉറഞ്ഞിരിക്കുന്നു എന്നും, ഭൂതങ്ങളുടെ തലവനെ
കൊണ്ടു ഭൂതങ്ങളെ ആട്ടുന്നു എന്നും പറഞ്ഞു. അവരെ അവൻ ൨൩
അടുക്കെ വിളിച്ച്, ഉപമകൾ കൊണ്ട് അവരോട് പറഞ്ഞിതു:

സാത്താനു സാത്താനെ ആട്ടിക്കളവാൻ എങ്ങിനെ കഴിയും?
൨൪ പിന്നെ ഒരു രാജ്യം തന്നിൽ തന്നെ ഛിദ്രിച്ചു എങ്കിൽ, ആ രാജ്യ
൨൫ ത്തിന്നു നില നില്പാൻ കഴികയില്ല. ഒരു വീടും തന്നിൽ തന്നെ
ഛിദ്രിച്ചു എങ്കിൽ, ആ വീട്ടിന്നു നില നില്പാൻ കഴികയില്ല. സാ
൨൬ ത്താൻ തന്നൊടു തന്നെ എഴുനീററു ഛിദ്രിച്ചു എങ്കിൽ, അവനു
൨൭ നില നില്പാൻ വഹിയാതെ ഒടുവുണ്ടു (നിശ്ചയം). ഊക്കനെ കെ
ട്ടീട്ട് ഒഴികെ ഊക്കന്റെ വീട്ടിൽ കടന്ന് അവന്റെ കോപ്പുക
ളെ കവൎന്നു കളവാൻ ആൎക്കും കഴികയില്ല; (കെട്ടീട്ടത്രെ) അവ
൨൮ ന്റെ വീട്ടിൽ കവൎച്ച ചെയ്യാം. ആമെൻ ഞാൻ നിങ്ങളോട്
പറയുന്നിതു: മനുഷ്യപുത്രരോട് എല്ലാപാപങ്ങളും അവർ ദൂഷി
൨൯ ച്ചു പറയുന്ന ഏതു ദൂഷണങ്ങളും ക്ഷമിക്കപ്പെടും. വിശുദ്ധാ
ത്മാവിന്റെ നേരെ ആരാനും ദൂഷിച്ചു പറഞ്ഞു എങ്കിലൊ, അ
വനു യുഗപൎയ്യന്തവും ക്ഷമ ഉണ്ടാകാതെ, നിത്യ ന്യായവിധിക്കു
൩൦ ഹേതുവാകുന്നു. (എന്നത്) അവന് ഒർ അശുദ്ധാത്മാവ് ഉണ്ടു
എന്നു അവർ പറകയാലത്രെ (ചൊല്ലിയതു).
൩൧ അനന്തരം അവന്റെ അമ്മയും സഹോദരരും വന്നു, പുറ
൩൨ ത്തു നിന്നിട്ട്, അവനെ വിളിപ്പാൻ ആളയച്ചു. അപ്പോൾ, പു
രുഷാരം അവന്റെ ചുററും ഇരുന്നുകൊണ്ട്: ഇതാ നിന്റെ
അമ്മയും സഹോദരരും (സഹോദരിമാരും) പുറത്തുനിന്നു, നി
൩൩ ന്നെ അന്വേഷിക്കുന്നു എന്ന് അവനോട് പറഞ്ഞു. അവ
രോട് അവൻ എന്റെ അമ്മ എങ്കിലും സഹോദരർ എങ്കിലും
൩൪ ആർ ആകുന്നു? എന്ന് ഉത്തരം ചൊല്ലി — തന്റെ ചുററും ഇരി
ക്കുന്നവരെ നാലു പുറവും നോക്കി കൊണ്ടു: കണ്ടാലും എന്റെ
൩൫ അമ്മയും എന്റെ സഹോദരരും; ദൈവത്തിന്റെ ഇഷ്ടം ആർ
ചെയ്യു എന്നാലും അവൻ എനിക്ക് സഹോദരനും സഹോദരി
യും അമ്മയും ആകുന്നു സത്യം എന്നു പറയുന്നു.

## ൪. അദ്ധ്യായം.

(൩) വിതെക്കുന്നവൻ മുതലായ ദൈവരാജ്യത്തിൻ ഉപമകൾക്കു, (൧൦) കാരണ
വും, (൧൩) ഒന്നാമതിൻ വ്യാഖ്യാനവും [മത്താ. ൧൩. ലൂ. ൮.], (൨൧) വിളക്കു
തണ്ടു [ലൂ. ൮, ൧൬.], (൨൬) വിത്തു വെറുതെ മുളെക്കുന്നതു, (൩൦) കടുകിന്മണി
[മത്താ. ൧൩. ലൂ. ൧൩.], (൩൫) കൊടുങ്കാററിനെ ശമിപ്പിച്ചതു [മത്താ. ൮. ലൂ. ൮.]

൧ **അ**വൻ പിന്നെയും കടല്ക്കരെ ഉപദേശിപ്പാൻ തുടങ്ങിയ
പ്പോൾ, വലിയ പുരുഷാരം അവന്റെ ചുററും ചേരുകകൊണ്ട്,

അവൻ പടകിൽ കരേറി കടലിൽ ഇരുന്നു; സമൂഹം എല്ലാം
കടലരികെ കരമേൽ ആയി. അവരെ ഉപമകൾകൊണ്ടു വളരെ ൨
പഠിപ്പിച്ചു, തന്റെ ഉപദേശത്തിൽ നിന്ന് അവരോടു പറഞ്ഞി
തു: കേൾപ്പിൻ! വിതെക്കുന്നവൻ ഇതാ വിതെപ്പാൻ പുറപ്പെട്ടു; ൩
വിതെക്കുമ്പോൾ സംഭവിച്ചത്, ചിലതു വഴിയരികെ വീണു, പ ൪
റജാതികൾ വന്ന് അതിനെ തിന്നുകളഞ്ഞു. മറ്റേതു പാറമേൽ ൫
ഏറിയ മണ്ണില്ലാത്തെടത്തു വീണു; മണ്ണിന്നു താഴ്ചയില്ലായ്കയാൽ,
ക്ഷണത്തിൽ മുളെച്ചു വന്നു; ആദിത്യൻ ഉദിച്ചാറെ, ചൂടു തട്ടി, ൬
വേരില്ലായ്കകൊണ്ട് ഉണങ്ങി പോകയും ചെയ്തു. മറ്റേതു മുള്ളു ൭
കളിൽ വീണു; മുള്ളുകൾ പൊങ്ങി വന്ന്, അതിനെ ഫലം തരാത
വണ്ണം ഞെരുക്കിക്കളഞ്ഞു. മറ്റേതു നല്ല മണ്ണിൽ വീണിട്ടു ക ൮
യറുന്നതും വളരുന്നതും ആയ ഫലം നല്കി; ഒന്നു മുപ്പതു മേനി
യും, ഒന്ന് അറുപതും, ഒന്നു നൂറും വിളയിക്കയും ചെയ്തു. പിന്നെ ൯
കേൾപ്പാൻ ചെവികൾ ഉള്ളവൻ കേൾക്കുക എന്നു പറഞ്ഞു.
അനന്തരം അവൻ പ്രത്യേകം ആയപ്പോൾ, പന്തിരുവർ ൧൦
ആദിയായി അവനോടു ചേൎന്നവർ ഉപമയെ ചോദിച്ചു. അ ൧൧
വരോട് അവൻ പറഞ്ഞിതു: ദേവരാജ്യത്തിന്റെ മൎമ്മം നിങ്ങ
ൾക്കു നല്കപ്പെട്ടിരിക്കുന്നു; ആ പുറത്തുള്ളവൎക്കോ, സകലവും ഉപ ൧൨
മകൾ വഴിയായി വരുന്നതു; അവർ മനന്തിരിയാതെയും, ക്ഷമ
ലഭിക്കാതെയും, ഇരിക്കത്തക്കവണ്ണം കൺ നോക്കീട്ടും കാണായ്വാ
നും ചെവി കേട്ടിട്ടും ഗ്രഹിക്കായ്വാനും തന്നെ. എന്നാറെ, അവ ൧൩
രോടു പറയുന്നു: ഈ ഉപമ തിരിയുന്നില്ലയൊ? പിന്നെ എല്ലാ
ഉപമകളേയും എങ്ങിനെ അറിയും? വിതെക്കുന്നവൻ വചന ൧൪
ത്തെ വിതെക്കുന്നു. പിന്നെ വഴിയരികെ ഉള്ളവർ ആർ എന്നാ ൧൫
ൽ വചനം അകത്തു വിതെക്കപ്പെട്ടിട്ട് അവർ കേട്ടു കൊണ്ട ഉ
ടനെ, സാത്താൻ വന്നു, ഹൃദയങ്ങളിൽ വിതെച്ച വചനം എടു
ത്തു കളയുന്നു. അപ്രകാരം പാറമേൽ വിതെക്കപ്പെടുന്നവർ ൧൬
ആർ എന്നാൽ, വചനത്തെ കേട്ട ഉടനെ, സന്തോഷത്തോടെ
കൈക്കൊള്ളുന്നവർ എങ്കിലും, ഉള്ളിൽ വേരില്ലാതെ തല്കാല ൧൭
ക്കാർ ആകുന്നവർ; പിന്നെ വചനം നിമിത്തം ഉപദ്രവമോ,
ഹിംസയോ, ഉണ്ടായാൽ, ക്ഷണത്തിൽ ഇടച്ചു തോന്നുന്നു. മററു ൧൮
മുള്ളുകളിൽ വിതെക്കപ്പെടുന്നവരോ, വചനത്തെ കേൾക്കുന്ന
വർ. എങ്കിലും, ഈ യുഗചിന്തകളും ധനവഞ്ചനയും ശേഷം ൧൯
വിഷയമോഹങ്ങളും അകംപുക്കു, വചനത്തെ ഞെരുക്കീട്ടു അതു

൨൦ നിഷ്ഫലമായ്തീരുന്നു. നല്ല മണ്ണിൽ വിതെക്കപ്പെട്ടവരൊ, വചന
ത്തെ കേട്ടും അംഗീകരിച്ചും കൊള്ളുന്നവർ തന്നെ; അവർ ഒന്ന്
മുപ്പതും, ഒന്ന് അറുപതും, ഒന്ന നൂറുമായി ഫലം തരുന്നു.
൨൧ പിന്നെ അവരോട പറഞ്ഞു: വിളക്ക വരുന്നതു പറയിൻ
കീഴിൽ ആകട്ടെ, കട്ടില്ക്കീഴിലാകട്ടെ, ആക്കേണ്ടതിന്നൊ; അല്ല,
൨൨ വിളക്ക തണ്ടിന്മേൽ ഇടേണ്ടതിന്നില്ലയൊ? എങ്ങിനെ എന്നാ
ൽ! വെളിപ്പെടാതെ ഗൂഢമായത് ഒന്നും ഇല്ല; വെളിച്ചത്തു വരു
൨൩ വാനല്ലാതെ, ഒന്നും മറവായതും ഇല്ല. കേൾപ്പാൻ ചെവികൾ ഉള്ള
൨൪ വൻ ഉണ്ടെങ്കിൽ കേൾക്കുക. പിന്നെ അവരോട പറഞ്ഞിതു:
നിങ്ങൾ കേൾക്കുന്നത് എന്തെന്നു നോക്കുവിൻ! നിങ്ങൾ ഏത്
അളവു കൊണ്ടു അളുന്നാലും അതിനാൽ നിങ്ങൾക്ക് അളക്ക
൨൫ പ്പെടും; കേൾക്കുന്ന നിങ്ങൾക്ക കൂട്ടി നല്കപ്പെടുകയുമാം. എങ്ങി
നെ എന്നാൽ, ഏവൻ ഉള്ളവനായാൽ അവന്നു കൊടുക്കപ്പെടും;
ഏവൻ ഇല്ലാത്തവനായാൽ, ഉള്ളതും കൂടെ അവനോട് എടുക്ക
പ്പെടും.
൨൬ അനന്തരം പറഞ്ഞിതു: ദൈവരാജ്യം ഇപ്രകാരം ആകുന്നു. ഒ
൨൭ രു മനുഷ്യൻ മണ്ണിൽ വിത്തിനെ എറിഞ്ഞതിന്റെ ശേഷം, രാ
പ്പകലും ഉറങ്ങി, എഴുനീറ്റും കൊണ്ടിരിക്കെ, താൻ അറിയാതവ
൨൮ ണ്ണം വിത്തു മുളെച്ചു വളരുന്നതു പോലെ തന്നെ. ഭൂമിയാകട്ടെ,
സ്വയമായി തഴെപ്പിച്ചു മുമ്പെ തണ്ടും പിന്നെ കതിരും പിന്നെ
൨൯ കതിരിൽ നിറഞ്ഞ മണിയും ഉണ്ടാക്കുന്നു. വിളു സമ്മതിച്ചാൽ
കൊയ്ത്തു സമീപിച്ചതു കൊണ്ട് അവൻ ഉടനെ അരിവാളെ അ
യക്കുന്നു.
൩൦ പിന്നെ പറഞ്ഞിതു: ദേവരാജ്യത്തെ ഏതിനോട് ഉപമിക്കേ
൩൧ ണ്ടു? ഏത് ഉപമയാൽ അതിനെ വർണ്ണിക്കേണ്ടു? അത് കടുകി
ന്മണിയോട് ഒക്കും; ആയതു മണ്ണിൽ വിതെക്കപ്പെടുമ്പോൾ,
ഭൂമിയിലെ എല്ലാ വിത്തുകളിലും ചെറിയത് എങ്കിലും വിതെച്ച
൩൨ ശേഷം വളൎന്നു സകല സസ്യങ്ങളിലും വലുതായ്തീൎന്നു, ആകാ
ശ പക്ഷികളും വന്ന് അതിന്റെ നിഴലിൽ കുടിപാൎക്കുംവണ്ണം
൩൩ വലുതായ കൊമ്പുകളെ വിടുന്നു. അവൻ ഇങ്ങിനത്തെ ഉപമ
കൾ പലതുംകൊണ്ട് അവർ കേൾപ്പാൻ കഴിയുന്ന പ്രകാരം
൩൪ തന്നെ വചനത്തെ അവരോട പറഞ്ഞു പോന്നു. ഉപമ കൂടാ
തെ അവരോട പറഞ്ഞതും ഇല്ല; വേറിട്ടു തന്റെ ശിഷ്യരോട
സകലവും വ്യാഖ്യാനിക്കും താനും.

ആ നാളിൽ സന്ധ്യയായാറെ: നാം അക്കരെ കടക്കുക എന്ന് ൩൫
അവരോടു പറയുന്നു. അവർ പുരുഷാരത്തെ വിട്ട്, അവനെ ൩൬
പടകിൽ താൻ ആയപ്രകാരം തന്നെ ചേൎത്തുകൊണ്ടു, മറ്റെ
പടകുകളും അവനോടു കൂടെ ഓടുന്നുണ്ടു. അപ്പോൾ, വലിയ ൩൭
ചുഴലിക്കാററുണ്ടായി, തിരകൾ പടകിൽ തള്ളി വന്നതുകൊണ്ട്
അതു നിറവാറായി. അപ്പോൾ താൻ അമരത്തിൽ തലയാണ ൩൮
മേൽ ഉറങ്ങുന്നുണ്ടു; അവനെ അവർ ഉണൎത്തി: ഗുരൊ! ഞ
ങ്ങൾ നശിച്ചു പോകുന്നതിനാൽ നിണക്കു വിചാരം ഇല്ലയൊ?
എന്നു പറയുന്നു. അവനും എഴുനീററു, കാററിനെ ശാസിച്ചു, ൩൯
കടലിനോട്: മിണ്ടാതിരു! അടങ്ങു! എന്നു പറഞ്ഞു; കാററും തൂ
ന്നു വലിയ ശാന്തത ഉണ്ടാകയും ചെയ്തു. പിന്നെ അവ ൪൦
രോടു: നിങ്ങൾ ഇങ്ങിനെ ഭീരുക്കൾ ആവാൻ എന്തു? വിശ്വാ
സം ഉണ്ടാകാത്തത് എന്തു? എന്നു പറഞ്ഞു. അവരും വള ൪൧
രെ ഭയപ്പെട്ട്: എന്നാൽ കാററും കടലും അനുസരിക്കുന്നതു കൊ
ണ്ട് പിന്നെ ഇവൻ ആരുപോൽ? എന്നു തങ്ങളിൽ പറകയും
ചെയ്തു.

## ൫. അദ്ധ്യായം.

ഗദരയിലെ ഭൂതഗ്രസ്തൻ [മത്താ. ൮. ലൂ. ൮.], യായിപ്പുത്രിയും രക്തവാൎച്ചയുള്ളവളും [മത്താ. ൯. ലൂ. ൮.]

അവർ അക്കരെ ഗദരദേശത്തിൽ എത്തി, പടകിൽനിന്ന് ൧
ഇറങ്ങിയ ഉടനെ, അശുദ്ധാത്മാവുള്ള ഒരു മനുഷ്യൻ കല്ലറകളി ൨
ൽനിന്നു (ഓടി) അവനെ എതിരേററു. ആയവനു തറകളിൽ ൩
തന്നെ പാൎപ്പുണ്ടു; പലപ്പോഴും അവനെ ചങ്ങലതളകളും കൊ ൪
ണ്ടു കെട്ടിയാറെയും, അവൻ ചങ്ങലകളെ വലിച്ചു പൊട്ടിച്ചും
തളകളെ ഉരമ്മി ഒടിച്ചും കളഞ്ഞതിനാൽ അവനെ ആൎക്കും ച
ങ്ങലകളാലും കെട്ടി കൂടാതെയും അടക്കുവാൻ വഹിയാതെയും
ആയി. രാപ്പകലും തറകളിലും മലകളിലും വിടാതെ കൂക്കി, തന്നെ ൫
താൻ കല്ലുകളാൽ തച്ചും കൊണ്ടിരുന്നു. ആയവൻ യേശുവെ ൬
ദൂരത്തുനിന്നു കണ്ടിട്ട് ഓടിച്ചെന്നു, അവനെ കുമ്പിട്ടു. (യേശു): ൭
അശുദ്ധാത്മാവെ, ഈ മനുഷ്യനിൽ നിന്നു പുറപ്പെട്ടു പോക
എന്നു പറഞ്ഞതുകൊണ്ടു: മഹോന്നതദൈവത്തിന്റെ പുത്രനാ ൮
യ യേശുവെ! എനിക്കും നിണക്കും എന്തു? ദൈവത്താണ നീ
എന്നെ പീഡിപ്പിക്കൊല്ലാ എന്ന് അപേക്ഷിക്കുന്നു എന്നു

വൻ

ൻ വലിയ ശബ്ദത്തോടെ കൂക്കി പറഞ്ഞു. അവനോട്ടു യേശു:
നിന്റെ പേർ എന്തു? എന്നു ചോദിച്ചതിന്നു: ഞങ്ങൾ അനേ
കർ ആകയാൽ (പട്ടാളം) ലെഗ്യോൻ എന്ന പേർ ഉണ്ടു എന്നു
൧൦ പറഞ്ഞു. ദേശത്തിൽനിന്ന് തങ്ങളെ അയച്ചു കളയാതിരിപ്പാൻ
൧൧ ഏറിയോന്ന് അപേക്ഷിച്ചു. അവിടെ മലയരികെ ഒരു വലിയ
൧൨ പന്നിക്കൂട്ടം മേയുന്നുണ്ടു: ഇവററിൽ പ്രവേശിക്കത്തക്കവണ്ണം
ഞങ്ങളെ പന്നികളിലേക്ക് അയക്കുക എന്നു (ഭൂതങ്ങൾ) അവ
൧൩ നോട് അപേക്ഷിച്ചു. യേശു ഉടനെ അനുവാദം കൊടുത്തു;
അശുദ്ധാത്മാക്കളും പുറപ്പെട്ടു പന്നികളിൽ കടന്നു, കൂട്ടം ഞെട്ടി,
കടുന്തൂക്കത്തൂടെ കടലിൽ പാഞ്ഞിറങ്ങി, ഈരായിരത്തോളം എ
൧൪ ണ്ണും കടലിൽ വീർപ്പുമുട്ടി ചാകയും ചെയ്തു. അവ മേയ്ക്കുന്നവർ
മണ്ടിപോയി പട്ടണത്തിലും നിലങ്ങളിലും അറിയിച്ചു; സംഭ
വിച്ചത് എന്തെന്നു കാണ്മാൻ (പലരും) യാത്രയായി, യേശുവോ
൧൫ ട് എത്തി, ലെഗ്യോൻ ഉണ്ടായ ഭൂതഗ്രസ്തൻ വസ്ത്രം ഉടുത്തും
൧൬ സുബോധംപൂണ്ടും ഇരിക്കുന്നതു കണ്ടു ഭയപ്പെട്ടു, ഭൂതഗ്രസ്ത
ന് ഉണ്ടായതും പന്നികളുടെ വൃത്താന്തവും കാണികൾ അവ
൧൭ രോട് അറിയിച്ചപ്പോൾ, തങ്ങളുടെ അതിരുകളെ വിട്ടു പോവാൻ
൧൮ അവനോട് അപേക്ഷിച്ചു തുടങ്ങി. അവൻ പടകേറുമ്പോൾ,
൧൯ തന്നോട് കൂടെ ഇരിപ്പാൻ ഭൂതഗ്രസ്തൻ അപേക്ഷിച്ചു. അവ
നെ സമ്മതിയാതെ: നിണക്കുള്ളവരെ കാണ്മാൻ നിന്റെ വീ
ട്ടിൽ ചെന്നു, കർത്താവ് നിന്നിൽ കനിഞ്ഞു ചെയ്തിട്ടുള്ളത് ഒക്ക
൨൦ യും പ്രസ്താപിക്ക എന്ന് അവനോട്ടു പറയുന്നു. അവനും പോ
യി യേശു തന്നിൽ ചെയ്തത് ഒക്കയും ദശപുരത്തിൽ ഘോഷി
ച്ചു തുടങ്ങി, എല്ലാവരും ആശ്ചൎയ്യപ്പെടുകയും ചെയ്തു.
൨൧ യേശു പടകിൽ പിന്നെയും ഇക്കരെ കടന്നശേഷം, കടലരി
കെ ഇരിക്കുമ്പോൾ, വലിയ പുരുഷാരം അവനോട്ടു ചേൎന്നു കൂടി.
൨൨ അപ്പോൾ (കണ്ടാലും) പള്ളിമൂപ്പരിൽ യായീർ എന്ന പേരുള്ള
൨൩ ഒരുത്തൻ വന്ന് അവനെ കണ്ടു കാക്കൽ വീണു: എന്റെ
ചെറുമകൾ അത്യാസന്നത്തിൽ ആകുന്നു; അവൾ രക്ഷപെ
ടേണ്ടതിന്നു നീ വന്ന് അവളുടെ മേൽ കൈകളെ വെച്ചാലും എ
൨൪ ന്നാൽ അവൾ ജീവിക്കും എന്നു വളരെ അപേക്ഷിച്ചു. അവ
നോട് അവൻ കൂടി പോയി, വലിയ പുരുഷാരവും പിഞ്ചെന്ന്
൨൫ അവനെ തിരക്കി പോന്നു. അപ്പോൾ പന്തീരാണ്ടു രക്തവാ
൨൬ ച്ചയുള്ളോരു സ്ത്രീ, പല വൈദ്യന്മാരാലും ഏറിയോന്ന് അനുഭ

വിച്ചു, സകല വസ്തുവും ചെലവഴിച്ചിട്ടും ഒട്ടും ഭേദം വരാതെ, ഏ
റ്റം കെട്ടതിയായി പോയ ശേഷം, യേശുവിന്റെ വൎത്തമാനം ൨൭
കേട്ടിട്ടു പുരുഷാരത്തിൽ വഴിയെ വന്നു. ഇവന്റെ വസ്ത്രങ്ങൾ ൨൮
പോലും തൊട്ടു എങ്കിൽ, ഞാൻ രക്ഷപ്പെടും എന്നു ചൊല്ലി, അ
വന്റെ വസ്ത്രം തൊട്ടു; ക്ഷണത്തിൽ അവളുടെ രക്തത്തിൻ ൨൯
ഉറവു വററി, അവൾ ബാധ മാറി, സൌഖ്യം വന്നു എന്നു ശ
രീരത്തിൽ അറികയും ചെയ്തു. യേശു തങ്കൽനിന്നു ശക്തിപുറ ൩൦
പ്പെട്ടത് ഉടനെ ഉള്ളിൽ അറിഞ്ഞു, പുരുഷാരത്തിൽ തിരിഞ്ഞു
(നോക്കി): എന്റെ വസ്ത്രങ്ങളെ തൊട്ടത് ആർ? എന്നു പറഞ്ഞു.
അവനോടു ശിഷ്യന്മാർ പറഞ്ഞു: പുരുഷാരം നിന്നെ തിരക്കു ൩൧
ന്നതു കണ്ടിട്ടും എന്നെ തൊട്ടത് ആർ എന്നു പറയുന്നുവൊ?
അവനൊ അതു ചെയ്തവളെ കാണ്മാൻ ചുററും നോക്കി കൊ ൩൨
ണ്ടിരുന്നു. അപ്പോൾ, സ്ത്രീ തന്നിൽ ഉണ്ടായത് അറിഞ്ഞിട്ടു ഭ ൩൩
യപ്പെട്ടും വിറെച്ചും വന്ന്, അവന്മുമ്പിൽ വീണു വസ്തുത ഒക്ക
യും പറഞ്ഞു. അവളോട് അവൻ പറഞ്ഞു: മകളെ, നിന്റെ ൩൪
വിശ്വാസം നിന്നെ രക്ഷിച്ചു, സമാധാനത്തിൽ പോയി നി
ന്റെ ബാധയിൽനിന്നു സ്വസ്ഥയായിരിക്ക. ഇങ്ങിനെ പറ ൩൫
യുമ്പോൾ തന്നെ പള്ളിമൂപ്പന്റെ വീട്ടിൽനിന്ന് ആളുകൾ
വന്നു: നിന്റെ മകൾ മരിച്ചു പോയി, ഗുരുവിനെ ഇനി അ
സഹ്യപ്പെടുത്തുന്നത് എന്തിന്? എന്ന് പറഞ്ഞ ഉടനെ, യേശു ൩൬
ആ വാക്ക കേട്ടിട്ടു പള്ളിമൂപ്പനോട്: ഭയപ്പെടായ്ക! വിശ്വസി
ക്ക മാത്രം ചെയ്ക, എന്നു പറഞ്ഞു. പേത്രനേയും യാക്കോബെ ൩൭
യും യാക്കോബിൻ സഹോദരനായ യോഹന്നാനെയും അല്ലാതെ,
മററാരെയും പിഞ്ചെല്ലുവാൻ സമ്മതിയാതെ, പള്ളിമൂപ്പന്റെ ൩൮
വീട്ടിൽ വന്ന് ആരവാരത്തെയും വളരെ കരഞ്ഞു വിലപിക്കു
ന്നവരെയും കണ്ടു, അകമ്പുക്കു: നിങ്ങളുടെ ആരവാരവും കര ൩൯
ച്ചലും എന്തിനു? കുട്ടി മരിച്ചിട്ടില്ല, ഉറങ്ങുന്നത്രെ! എന്ന് അവ
രോടു പറഞ്ഞു; അവർ അവനെ പരിഹസിച്ചു. അവനൊ ൪൦
എല്ലാവരെയും പുറത്താക്കി, കുട്ടിയുടെ അമ്മയപ്പന്മാരെയും ത
ന്റെ ഒന്നിച്ചുള്ളവരെയും കൂട്ടിക്കൊണ്ടു, കുട്ടി കിടക്കുന്നേടത്തു
കടന്നു, കുട്ടിയുടെ കൈപിടിച്ചു, ബാലെ, ഞാൻ നിന്നോടു കല്പി ൪൧
ക്കുന്നു എഴുനീല്ക്ക എന്നൎത്ഥത്തോടെ: തലീഥാ! കൂമി! എന്ന് അവ
ളോടു പറയുന്നു. ബാലയും ഉടനെ എഴുനീററു, പന്ത്രണ്ടു വയസ്സു ൪൨
ള്ളവൾ ആകകൊണ്ടു നടന്നു; അവരും മഹാ വിസ്മയത്താലെ

൪൩ സ്തംഭിച്ചു പോയി. ഇത് ആരും അറിയരുതെന്ന് അവരോടു
വളരെ ആജ്ഞാപിച്ച് അവൾക്കു തിന്മാൻ കൊടുക്കേണ്ടതിന്നു
പറകയും ചെയ്തു.

## ൬. അദ്ധ്യായം.

നചറത്തിലെ അവിശ്വാസം [മത്താ. ൧൩.], (൭) അപോസ്തലരെ അയച്ചതു [മത്താ. ൧൦. ലൂ. ൯.], (൧൪) ഹെരോദാ യോഹനാനെ കൊന്നതു [മത്താ. ൧൪. ലൂ. ൯.], (൩൦) ൫൦൦൦ങ്ങൾക്കു ഭക്ഷണം കൊടുത്തതു [മത്താ. ൧൪. ലൂ. ൯. യൊ. ൬.], (൪൭) പൊയ്കയിന്മേൽ നടന്നതു [മത്താ. യൊ.]

൧ അവൻ അവിടെ നിന്നു യാത്രയായി, തന്റെ പിതൃനഗര
൨ ത്തിൽ വന്ന് അവന്റെ ശിഷ്യരും പിഞ്ചെല്ലുന്നുണ്ടു. ശബ്ബ
ത്തായപ്പോൾ അവൻ പള്ളിയിൽ ഉപദേശിച്ചു തുടങ്ങി; കേൾ
ക്കുന്നവർ പലരും സ്തംഭിച്ച്: ഇവന്ന് ഇവ എവിടെനിന്ന്
അവന്നു കൊടുക്കപ്പെട്ട ജ്ഞാനവും ഇങ്ങിനെ അവന്റെ കൈ
൩ കളാൽ നടക്കുന്ന ശക്തികളും എന്തുപോൽ! ഇവൻ മറിയയുടെ
മകനും യാക്കോബ് യോസെ യൂദാ ശിമോൻ എന്നവരുടെ സ
ഹോദരനും ആയ തച്ചനല്ലയൊ? അവന്റെ സഹോദരികളും
നമ്മോടല്ലൊ പാൎക്കുന്നു! എന്നു ചൊല്ലി, അവങ്കൽ ഇടറി പോ
൪ യി. എന്നാറെ, യേശു: പ്രവാചകനു തന്റെ പിതൃനഗരത്തി
ലും ചേൎച്ചക്കാരിലും സ്വഭവനത്തിലും ഒഴികെ മാനം ഇല്ലാതിരി
൫ ക്കയില്ല എന്ന് അവരോടു പറഞ്ഞു. അല്പം ചില ബലഹീന
രുടെ മേൽ കൈകളെ വെച്ചു സൌഖ്യം വരുത്തുക അല്ലാതെ,
൬ അവിടെ ശക്തി ഒന്നും കാണിപ്പാൻ കഴിഞ്ഞില്ല. അവരുടെ
അവിശ്വാസം ഹേതുവായി അവൻ ആശ്ചൎയ്യപ്പെട്ടു, ചുററുമു
ള്ള ഊരുകളിൽ ഉപദേശിച്ചുകൊണ്ടു സഞ്ചരിക്കയും ചെയ്തു.
൭ പിന്നെ പന്തിരുവരെയും അടുക്കെ വിളിച്ച്, അവരെ ഈര
ണ്ടായി അയച്ചു തുടങ്ങി, അവൎക്ക് അശുദ്ധാത്മാക്കളിൽ അധി
൮ കാരവും കൊടുത്തു: വഴിക്കു വടിയല്ലാതെ ഒന്നും എടുക്കരുത്; പൊ
ക്കണവും അപ്പവും മടിശ്ശീലയിൽ ചെമ്പു (നാണ്യവും) അരുതു;
൯ ചെരിപ്പുകൾ ഇട്ടത്രെ (നടക്കുക); രണ്ടു വസ്ത്രം ധരിക്കയും അ
൧൦ രുത് എന്ന് അവരോട് ആജ്ഞാപിച്ചു. പിന്നെ എങ്ങായാലും
ഒരു വീട്ടിൽ കടന്നാൽ, അവിടെനിന്നു പുറപ്പെടുവോളത്തേക്ക്
൧൧ അതിൽ തന്നെ വസിപ്പിൻ! ആർ എങ്കിലും നിങ്ങളെ കൈക്കൊ
ള്ളാതെയും നിങ്ങളെ കേൾക്കാതെയും ഇരുന്നാൽ, അവിടം വിട്ടു,

നിങ്ങളുടെ കാലുകൾക്ക കീഴുള്ള ധൂളിയെ അവൎക്ക സാക്ഷ്യത്തി
ന്നായി കുടഞ്ഞു കളവിൻ! (ആമെൻ ഞാൻ നിങ്ങളോടു പറയു
ന്നിതു: ന്യായവിധിനാളിൽ ആ പട്ടണത്തിനേക്കാൾ സദോമി
ന്നും ഘമോറെക്കും സഹിച്ചു കൂടുമായിരിക്കും). അവരും പുറപ്പെ ൧൨
ട്ടു, മാനസാന്തരപ്പെടേണം എന്നു ഘോഷിച്ചു പോന്നു. പല ൧൩
ഭൂതങ്ങളെയും ആട്ടിക്കളഞ്ഞ്, അനേകം ബലഹീനരെ എണ്ണ
കൊണ്ടു തേച്ചു സൌഖ്യം വരുത്തികൊണ്ടിരുന്നു.
ഇങ്ങിനെ അവന്റെ നാമം പ്രസിദ്ധമായി വരുമ്പോൾ, ൧൪
ഹെരോദാരാജാവും കേട്ടിട്ടു: സ്നാപകനായ യോഹനാൻ മരിച്ച
വരിൽ നിന്ന് ഉണൎന്നത് കൊണ്ടത്രെ ഈ ശക്തികൾ ഇവ
നിൽ വ്യാപരിക്കുന്നു എന്നു പറഞ്ഞു. അവൻ എലീയാവ് എ ൧൫
ന്നു മററ് ചിലർ പറഞ്ഞു; പ്രവാചകരിൽ ഒരുവനെ പോലെ
പ്രവാചകനാകുന്നു എന്നു മററവരും പറഞ്ഞു. അതു ഹെരോ ൧൬
ദാ കേട്ടാറെ: ഞാൻ തല വെട്ടിച്ച യോഹനാൻ തന്നെ ആകുന്നു;
അവൻ (മരിച്ചവരിൽനിന്ന്) ഉണൎന്നു വന്നു എന്നു പറഞ്ഞു.
ഹെരോദാ ആകട്ടെ, തന്റെ സഹോദരനായ ഫിലിപ്പന്റെ ഭാ ൧൭
ൎയ്യ ഹെരോദ്യയെ വേട്ടതു കൊണ്ടു, സഹോദരന്റെ ഭാൎയ്യയെ
എടുക്കുന്നതു നിണക്ക വിഹിതമല്ല എന്നു യോഹനാൻ ഹെ ൧൮
രോദാവോടു പറകകൊണ്ട്, അവൻ അവൾ നിമിത്തം ആളയ
ച്ചു, യോഹനാനെ പിടിപ്പിച്ചു തടവിൽ കെട്ടിച്ചാക്കിയിരുന്നു.
ഹെരോദ്യ അവനിൽ ഉൾപ്പക ഭാവിച്ചു കൊല്ലുവാനും ഇച്ശിച്ചു, ൧൯
കഴിഞ്ഞില്ല താനും. കാരണം ഹെരോദാ യോഹനാനെ നീതിയും ൨൦
വിശുദ്ധിയും ഉള്ള പുരുഷൻ എന്നറിഞ്ഞ്, അവനെ ഭയപ്പെട്ടു,
സൂക്ഷിച്ചു വെച്ചും അവനിൽ നിന്നു കേട്ട പ്രകാരം പലതും
ചെയ്തും മനസ്സോടെ അവനെ കേട്ടും കൊണ്ടിരുന്നു. ശേഷം ൨൧
തക്കത്തിൽ ഒരു ദിവസം വന്നാറെ, ഹെരോദാ തന്റെ ജനനോ
ത്സവത്തിൽ തന്റെ മഹത്തുക്കൾക്കും സഹസ്രാധിപന്മാൎക്കും
ഗലീലയിലെ പ്രമാണികൾക്കും അത്താഴം കഴിച്ചപ്പൊൾ —
ഹെരോദ്യയുടെ മകൾ അകമ്പുക്ക നൃത്തംചെയ്തു; ഹെരോദാവെ ൨൨
യും വിരുന്നുകാരെയും പ്രസാദിപ്പിച്ച സമയം: മനസ്സുള്ളത് എ ൨൩
ന്നോട് ചോദിച്ചുകൊൾക! നിണക്ക തരാം എന്നു രാജാവ് ബാ
ലയോടു പറഞ്ഞു; നീ എന്തു ചോദിച്ചാലും രാജ്യത്തിന്റെ പാ
തിയോളവും നിണക്ക തരുന്നു എന്നു സത്യവും ചെയ്തു. അവ ൨൪
ളോ പുറപ്പെട്ടു, തന്റെ അമ്മയോട് എന്തു ചോദിക്കേണം എന്നു

പറഞ്ഞതിന്നു, സ്നാപകനായ യോഹന്നാന്റെ തലയെ എന്ന്
൨൫ അവൾ പറഞ്ഞ ഉടനെ — അവൾ വിരഞ്ഞു രാജാവെ ചെ
ന്നു കണ്ട്: എനിക്ക ക്ഷണം സ്നാപകനായ യോഹന്നാന്റെ
൨൬ തല ഒരു തളികയിൽ തരികെ വേണ്ടു എന്നു ചോദിച്ചു. രാജാ
വ് അതിദുഃഖിതൻ എങ്കിലും ആണകളെയും പന്തിക്കാരെയും
൨൭ വിചാരിച്ച് അവളെ തോല്പിപ്പാൻ മനസ്സില്ലാഞ്ഞു. ഉടനെ, അ
കമ്പടിയെ അയച്ച് അവന്റെ തലയെ കൊണ്ടു വരുവാൻ
൨൮ രാജാവ് കല്പിച്ചു. ആയവൻ പോയി തടവിൽ അവനെ ശിരഃ
ഛേദം ചെയ്തു, തലയെ തളികയിൽ കൊണ്ടുവന്നു ബാലെക്ക
൨൯ കൊടുത്തു; ബാല തന്റെ അമ്മെക്ക കൊടുക്കയും ചെയ്തു. അ
വന്റെ ശിഷ്യന്മാർ അതു കേട്ടിട്ടു വന്നു, ശവത്തെ എടുത്തു ക
ല്ലറയിൽ സ്ഥാപിക്കയും ചെയ്തു.
൩൦ പിന്നെ അപോസ്തലർ യേശുവോടു ചേൎന്നു കൂടി, തങ്ങൾ
൩൧ ചെയ്തതും ഉപദേശിച്ചതും എല്ലാം അറിയിച്ചു. വരുന്നവരും
പോകുന്നവരും വളരെ ഉണ്ടായിട്ടു ഭക്ഷിപ്പാൻ പോലും സമയം
ഇല്ലാഞ്ഞിട്ട് അവരോട് അവൻ: നിങ്ങൾ തന്നെ വേറിട്ട് ഏകാ
ന്ത സ്ഥലത്തിൽ ചെന്ന് അല്പം ആശ്വസിച്ചു കൊൾവിൻ!
൩൨ എന്നു പറഞ്ഞു. എന്നാറെ, അവർ തനിച്ചു പടകേറി ഏകാന്ത
൩൩ സ്ഥലത്തിൽ ചെന്നു. അവർ പോകുന്നതു (ജനങ്ങൾ) കണ്ടു,
പലരും (അവനെ) അറിഞ്ഞു; എല്ലാ പട്ടണങ്ങളിൽനിന്നും ക
രവഴിയായി (ആൾ) അവിടേക്ക് ഓടി, അവൎക്ക മുമ്പെ എത്തി,
൩൪ അവനോടു ചേരുകയും ചെയ്തു. അവനും പുറപ്പെട്ടു വന്നു, വ
ലിയ സമൂഹത്തെ കണ്ട്, അവർ ഇടയൻ ഇല്ലാത്ത ആടുകളെ
പോലെ ആകകൊണ്ട് അവരിൽ കരളലിഞ്ഞു പലതും ഉപദേ
൩൫ ശിച്ചു തുടങ്ങി. പിന്നെ നേരം നന്നെ വൈകീട്ടു, ശിഷ്യന്മാർ
അവനോട് അണഞ്ഞു: ഈ സ്ഥലം കാടത്രെ, നേരവും വളരെ
൩൬ വൈകി പോയി, തിന്മാൻ ഇവൎക്കില്ലായ്കയാൽ ചുഴന്ന ഊരുക
ളിലും ദേശങ്ങളിലും പോയി തങ്ങൾക്ക് അപ്പങ്ങൾ കൊള്ളേണ്ട
൩൭ തിന്ന്, അവരെ പറഞ്ഞയക്ക എന്നു പറയുന്നു. അവരോട്,
അവൻ: നിങ്ങൾ അവൎക്ക തിന്മാൻ കൊടുപ്പിൻ! എന്ന് ഉത്ത
രം പറഞ്ഞതിന്നു: ഞങ്ങൾ പോയി (൨൦൦ പണമാകുന്ന) ഇരു
നൂറു ദ്രഹ്മെക്ക് അപ്പങ്ങൾ കൊണ്ടിട്ട് അവൎക്ക തിന്മാൻ കൊടു
൩൮ ക്കേണമൊ? എന്ന് അവനോടു പറയുന്നു. അവൻ അവ
രോടു: നിങ്ങൾക്ക് എത്ര അപ്പം ഉണ്ടു? പോയി നോക്കുവിൻ!

എന്നു പറയുന്നു; അവരും അറിഞ്ഞ്കൊണ്ട് അഞ്ചത്രെ, രണ്ടു
മീനും എന്നു പറയുന്നു. പിന്നെ അവരോട് എല്ലാവരേയും പ ൩൯
ച്ചപുല്ലിൽ പന്തിപന്തിയായി ഇരുത്തുവാൻ കല്പിച്ചു. അവർ ൪൦
നൂറും അമ്പതും ആയിട്ടു നിരനിരയായി ചാരികൊണ്ട ശേഷം,
അവൻ അഞ്ച് അപ്പവും രണ്ടു മീനും എടുത്തു സ്വൎഗ്ഗത്തേക്ക ൪൧
നോക്കി, വാഴ്ത്തി, അപ്പങ്ങളെ നുറുക്കി അവരുടെ മുമ്പിൽ വെ
പ്പാൻ സ്വശിഷ്യൎക്ക് കൊടുത്തു; രണ്ടു മീനിനേയും എല്ലാവൎക്കും ൪൨
പകുതി ചെയ്തു. എല്ലാവരും തിന്നു തൃപ്തരായി; കഷണങ്ങൾ ൪൩
കൊണ്ടും മീനിൽനിന്നും പന്ത്രണ്ടു കൊട്ട നിറെച്ചെടുക്കയും
ചെയ്തു. അപ്പങ്ങളെ തിന്നവരൊ ഐയ്യായിരം പുരുഷർ തന്നെ ൪൪
ആയതു.

ഉടനെ താൻ പുരുഷാരത്തെ പറഞ്ഞയക്കുംവരെ തന്റെ ശി ൪൫
ഷ്യരെ പടകിൽ ഏറി, ബെത്ഥചൈദെക്ക നേരെ അക്കരെക്ക
മുന്നോട്ടുവാൻ നിൎബ്ബന്ധിച്ചു. താൻ അവരെ അയച്ചു വിട്ടശേ ൪൬
ഷം പ്രാൎത്ഥിപ്പാൻ മലമേൽ ചെന്നു. പിന്നെ വൈകുന്നേരമാ ൪൭
യപ്പോൾ, പടകു കടലിന്റെ നടുവിലും താൻ ഏകനായി കരമേ
ലും ആയിരുന്നു. കാററു വിരോധം ആകകൊണ്ട് അവർ വലി ൪൮
ക്കുന്നതിൽ വലയുന്നത് അവൻ കണ്ട്, ഏകദേശം രാത്രിയുടെ
നാലാം യാമത്തിൽ കടലിന്മേൽകൂടി നടന്ന് അവരുടെ അടുക്കെ
ചെന്ന് അവരെ കടന്നു പിന്നിട്ടുവാൻ ഭാവിച്ചു. അവരൊ ൪൯
അവൻ കടലിന്മേൽ നടക്കുന്നതു കണ്ട് എല്ലാവരും നോക്കീട്ടു,
കലക്കമുണ്ടായി പ്രേതം എന്നു നിരൂപിച്ചു കൂക്കലിട്ടു; ഉടനെ ൫൦
അവൻ അവരോട് ഉരിയാടി: ധൈൎയ്യപ്പെടുവിൻ! ഞാൻ ത
ന്നെ ആകുന്നു; ഭയപ്പെടേണ്ടാ! എന്നു പറയുന്നു. അവനും ൫൧
അവരോടു ചേരുവാൻ പടകിൽ കരേറി, കാററും അമൎന്നു അവർ
തങ്ങളിൽ ഏററം സ്തംഭിച്ച് അത്യന്തം ആശ്ചൎയ്യപ്പെടുകയും
ചെയ്തു. കാരണം അവരുടെ ഹൃദയത്തിന്നു തടിപ്പു വെച്ചതു ൫൨
കൊണ്ട് അപ്പങ്ങളുടെ സംഗതിയാലും ബോധം ഉണ്ടായിരു
ന്നില്ല.

അവർ അക്കരെക്ക് എത്തി ഗന്നെസരത്ത് എന്ന ദേശത്തി ൫൩
ൽ വന്ന് അണകയും ചെയ്തു. അവർ പടകിൽനിന്നു കിഴിഞ്ഞ ൫൪
ഉടനെ, (ജനങ്ങൾ) അവനെ അറിഞ്ഞുകൊണ്ടു ചുററുമുള്ള നാ
ട്ടിൽ ഒക്കയും ഓടിച്ചെന്നു, ദുസ്ഥരെ കിടക്കകളിൽ എടുത്തുംകൊ ൫൫
ണ്ട് അവൻ ഉണ്ടെന്നു കേൾക്കുന്നേടത്താക്കി തുടങ്ങി. പിന്നെ ൫൬

അവൻ ഊരുകൾ, പട്ടണങ്ങൾ, ദേശങ്ങൾ, എവിടെ എങ്കിലും
കടന്നാലും രോഗികളെ ചന്തകളിൽ ഇട്ടു, അവന്റെ വസ്ത്രത്തി
ന്റെ തൊങ്കൽ പോലും തൊടേണ്ടതിന്ന് അവർ അപേക്ഷിച്ചു;
അവനെ തൊട്ടവർ ഒക്കയും രക്ഷപ്രാപിക്കയും ചെയ്തു.

## ൭. അദ്ധ്യായം.

പറീശരോടു വാദവും, (൨൪) കനാന്യസ്ത്രീയുടെ വിശ്വാസവും [മത്താ. ൧൫.],
(൩൧) എഫ്ഫഥഃ

൧ യരുശലേമിൽനിന്നു വന്നിട്ടുള്ള പറീശരും ചില ശാസ്ത്രികളും
൨ അവനോടു ചേൎന്നു കൂടി. ആയവർ ശിഷ്യരിൽ ചിലർ കൈ കഴു
കാതെ പട്ടുകൈകളാൽ തന്നെ ആഹാരം ഭക്ഷിക്കുന്നതു കണ്ടു
൩ (പഴിച്ചു പറഞ്ഞു). പറീശരാകട്ടെ, യഹൂദരും ഒക്കയും പൂൎവ്വന്മാ
രുടെ സമ്പ്രദായത്തെ പിടിച്ചുകൊണ്ടു മുഷ്ടിയോടു, കൈകളെ
൪ കഴുകീട്ടല്ലാതെ ഭക്ഷിക്കുന്നില്ല; ചന്തയിൽനിന്നു (വന്നാലും)
കുളിച്ചിട്ടല്ലാതെ ഭക്ഷിക്കുന്നില്ല. കിണ്ടി, ഭരണി, ചെമ്പു, കിടക്ക
എന്നിവ കഴുകുക മുതലായതു പലതും ഉണ്ടു, അവർ പിടിച്ചുകൊ
൫ ൾവാൻ കൈക്കൊണ്ടതു. അപ്പോൾ പറീശരും ശാസ്ത്രികളും:
നിന്റെ ശിഷ്യന്മാർ പൂൎവ്വന്മാരുടെ സമ്പ്രദായപ്രകാരം നടക്കാ
തെ പട്ടുകൈകളാൽ അപ്പം ഭക്ഷിക്കുന്നത് എന്ത്? എന്ന് അവ
൬ നോടു ചോദിക്കുന്നു. അവൻ അവരോട് ഉത്തരം പറഞ്ഞിതു:
വേഷധാരികളായ നിങ്ങളെ തൊട്ടു യശയ്യ. നന്നായി പ്രവചി
ച്ചിതു: (൨൯, ൧൩.) ഈ ജനം അധരങ്ങൾകൊണ്ട് എന്നെ ബ
ഹുമാനിക്കുന്നു എങ്കിലും അവരുടെ ഹൃദയം എന്നോട് ദൂരത്ത് അ
൭ കന്നിരിക്കുന്നു. മാനുഷകല്പനകളായ ഉപദേശങ്ങളെ അവർ പ
ഠിപ്പിച്ചുകൊണ്ട് എന്നെ വ്യൎത്ഥമായി ഭജിക്കുന്നു എന്നത്രെ. എ
൮ ങ്ങിനെ എന്നാൽ ദൈവകല്പനയെ വിട്ടുംകളഞ്ഞു, കിണ്ടി ഭരണി
കളെ കഴുകുക തുടങ്ങിയ മനുഷ്യസമ്പ്രദായങ്ങളെ പ്രമാണിച്ചു
കൊള്ളുന്നു; ഇവറ്റിന്നൊത്തതു പലതും നിങ്ങൾ ചെയ്യുന്നു.
൯ പിന്നെ അവരോടു പറഞ്ഞിതു: നിങ്ങളുടെ സമ്പ്രദായത്തെ സൂ
ക്ഷിപ്പാൻ ദേവകല്പനയെ നന്നായി തള്ളിക്കളയുന്നു. (൨ മോ.
൧൦ ൨൦, ൧൨.) നിന്റെ അച്ഛനേയും അമ്മയേയും ബഹുമാനിക്ക
എന്നും (൨൧, ൧൭.) അച്ഛനെ എങ്കിലും അമ്മയെ എങ്കിലും പ്രാകു
ന്നവൻ മരിക്കേണം നിശ്ചയം എന്നും മൊശെ പറഞ്ഞുവ
൧൧ ല്ലൊ. നിങ്ങളൊ ഒരു മനുഷ്യൻ അച്ഛനോടെങ്കിലും അമ്മയോട്

ൻന്ത

എങ്കിലും നിണക്ക് എന്നിൽനിന്ന് ഉപകാരമായ്വരുന്നതു കൊ
ൎബ്ബാൻ എന്നുള്ള വഴിപാട് (ആക) എന്നു പറഞ്ഞാൽ (കാൎയ്യം
തന്നെ) എന്നു ചൊല്ലിക്കൊണ്ട്, അവൻ തന്റെ അച്ഛനാകട്ടെ, ൧൨
അമ്മെക്കാകട്ടെ, ഇനി (ഗുണം) ഒന്നും ചെയ്വാൻ സമ്മതിക്കാ
തെ ഇരിക്കുന്നു. ഇങ്ങിനെ നിങ്ങൾ നടത്തുന്ന സമ്പ്രദായ ൧൩
ത്താൽ ദൈവകല്പനയെ ദുൎബ്ബലമാക്കുന്നു, ഈ വക പലതും
നിങ്ങൾ ചെയ്യുന്നു.

പിന്നെയും പുരുഷാരത്തെ അരികെ വിളിച്ച്, അവരോടു ൧൪
പറഞ്ഞു: എല്ലാവരും കേട്ടു ഗ്രഹിച്ചുകൊൾവിൻ! പുറത്തുനിന്നു ൧൫
മനുഷ്യനിൽ ചെല്ലുന്നത് ഒന്നും അവനു തീണ്ടൽ വരുത്തികൂടാ;
അവനിൽ നിന്നു പുറപ്പെടുന്നവ അത്രെ മനുഷ്യനു തീണ്ടൽ
ഉണ്ടാക്കുന്നുള്ളു. ഒരുത്തനു കേൾപ്പാൻ ചെവികൾ ഉണ്ടെങ്കിൽ ൧൬
അവൻ കേൾക്കുക. അവൻ പുരുഷാരത്തെ വിട്ടു, വീട്ടിൽ പുക്ക ൧൭
ശേഷം ശിഷ്യന്മാർ: ആ ഉപമയെ അവനോടു ചോദിച്ചു; അ
വരോടു പറഞ്ഞിതു: ഇപ്രകാരം നിങ്ങളും ബോധം ഇല്ലാതിരിക്കു ൧൮
ന്നുവൊ? പുറത്തുനിന്നു മനുഷ്യനിൽ അകമ്പുകുന്നത് ഒന്നും
അവനു തീണ്ടൽ വരുത്തികൂടാ എന്നു ബോധിക്കുന്നില്ലയൊ?
അത് അവന്റെ ഹൃദയത്തിൽ അല്ലല്ലൊ വയററിൽ അത്രെ ൧൯
ചെല്ലുന്നു; പിന്നെ മറപ്പുരയിലേക്ക് പോകുന്നു; ഈ വഴി എല്ലാ
ഭോജ്യങ്ങൾക്കും ശുദ്ധി വരുത്തുന്നു. പിന്നെ പറഞ്ഞിതു: മനു ൨൦
ഷ്യനിൽനിന്നു പുറപ്പെടുന്നതത്രെ, മനുഷ്യനു തീണ്ടൽ ഉണ്ടാക്കു
ന്നതു. എങ്ങിനെ എന്നാൽ, ദുശ്ചിന്തകൾ തന്നെ അകത്തുനി ൨൧
ന്നു മനുഷ്യരുടെ ഹൃദയത്തിൽനിന്നു പുറപ്പെടുന്നു. വ്യഭിചാര ൨൨
ങ്ങൾ, പുലയാട്ടുകൾ, കുലകൾ, മോഷണങ്ങൾ, അത്യാഗ്രഹ
ങ്ങൾ, വേണ്ടാതനങ്ങൾ, ചതി ദുഷ്കാമം, വിടക്കകണ്ണു, ദൂഷണം,
ഗൎവ്വം, ബുദ്ധിഹീനത, ഈ ദോഷങ്ങൾ എല്ലാം അകത്തുനിന്നു ൨൩
പുറപ്പെട്ടു, മനുഷ്യനെ തീണ്ടിക്കുന്നു.

അവിടെ നിന്ന് എഴുനീററു, അവൻ തൂർ (ചിദോൻ) എന്ന ൨൪
തിന്റെ അതിർനാട്ടിൽ പോയി ഒരു വീട്ടിൽ കടന്ന്, ആരും അ
റിയരുത് എന്ന് ഇച്ഛിച്ചു, മറഞ്ഞിരിപ്പാൻ കഴിഞ്ഞില്ല താനും.
എങ്ങിനെ എന്നാൽ അശുദ്ധാത്മാവുറഞ്ഞ ചെറുമകൾ ഉള്ളൊ ൨൫
രു സ്ത്രീ, അവന്റെ വസ്തുത കേട്ടിട്ടു വന്ന്, അവന്റെ കാല്ക്കൽ
വീണു. അവൾ സുറഫൊയ്നീക്യ ജാതിയിൽ ഉള്ളൊരു യവന ൨൬
ക്കാരത്തി തന്നെ; തന്റെ മകളിൽനിന്നു ഭൂതത്തെ പുറത്താക്കു

൨൭ വാൻ അവനെ അപേക്ഷിച്ചു. യേശു അവളോടു: മുമ്പെ മക്ക
ൾക്ക് തൃപ്തി വരുവാൻ സമ്മതിക്ക; മക്കളുടെ അപ്പത്തെ എടു
൨൮ ത്തു, ചെറുനായ്ക്കൾക്ക് ചാടുന്നത് നന്നല്ല എന്നു പറഞ്ഞു. അ
വൾ അവനോട് ഉത്തരം പറഞ്ഞിതു: അതെ കൎത്താവെ! ചെ
റുനായ്ക്കളും മേശെക്ക കീഴെ കുട്ടികളുടെ നുറുക്കുകൾകൊണ്ട് ഉപ
൨൯ ജീവിക്കുന്നുവല്ലൊ! അവളോട് അവൻ: ഈ വാക്കു നിമിത്തം
പോക! ഭൂതം നിന്റെ മകളെ വിട്ടു പോയിരിക്കുന്നു എന്നു പറ
൩൦ ഞ്ഞു. അവൾ തന്റെ ഭവനത്തിൽ വന്നാറെ, ഭൂതം പുറപ്പെട്ട
തും, മകൾ ശയ്യമേൽ കിടക്കുന്നതും കണ്ടു.
൩൧ അവൻ വീണ്ടും തൂർഅതിരിനെ വിട്ടു, ചിദോനിൽ കൂടി ഗ
ലീലക്കടല്പുറത്തു (ചെന്നു) ദശപുരനാട്ടിന്റെ നടുവിൽ വന്നു.
൩൨ അവിടെ വായി വരാത്ത ചെവിടനെ അവനു കൊണ്ടുവന്നു,
അവന്റെ മേൽ കൈ വെക്കേണം എന്ന് അപേക്ഷിക്കുന്നു.
൩൩ ആയവനെ പുരുഷാരത്തിൽ നിന്നു വേറിട്ടു കൂട്ടിക്കൊണ്ടു ത
ന്റെ വിരലുകളെ അവന്റെ ചെവികളിൽ ഇട്ടു തുപ്പി, അവ
൩൪ ന്റെ നാവിനെ തൊട്ടു. പിന്നെ സ്വൎഗ്ഗത്തേക്കു നോക്കി, ഞെ
രുങ്ങി, അവനോടു, തുറന്നു വരിക! എന്നുള്ള എഫ്ഥാഃ! എന്നു
൩൫ പറഞ്ഞു. ഉടനെ അവനു ശ്രവണം തുറന്നു, നാവിന്റെ കെട്ടും
൩൬ അഴിഞ്ഞിട്ടു, അവൻ ശരിയായി പറഞ്ഞു. ഇത് ആരോടും പ
റയരുത് എന്ന് അവരോട് ആജ്ഞാപിച്ചു എങ്കിലും, അവൻ ക
൩൭ ല്പിക്കും തോറും അവർ ഏററവും ഘോഷിച്ചു പരത്തും: അവൻ
സകലവും നന്നായി ചെയ്തു; ചെവിടരെ കേൾപ്പിക്കയും, പറ
യാത്തവരെ പറയിക്കയും ചെയ്യുന്നു! എന്ന് അവർ അത്യന്തം
സ്തംഭിച്ചു പറഞ്ഞു കൊണ്ടിരുന്നു.

## ൮. അദ്ധ്യായം.

൪൦൦൦ങ്ങൾക്ക് ഭക്ഷണം [മത്താ. ൧൫.], (൧൧) പറീശരുടെ പുളിച്ചമാവിനെ ആക്ഷേപിച്ചത് [മത്താ. ൧൬.], (൨൨) ഒരു കുരുടനു കാഴ്ചകൊടുത്തതു, (൨൭) ശിഷ്യരുടെ പരിശോധനയിൽ പിന്നെ, (൩൦) ക്രൂശിലെ മരണത്തെ പ്രവചിച്ചതു [മത്താ. ൧൬. ലൂ. ൯.]

൧ അദിവസങ്ങളിൽ ഏററം വലിയ പുരുഷാരം ഉണ്ടാകുമ്പോ
ൾ, തിന്മാൻ ഇല്ലായ്കകൊണ്ട് അവൻ ശിഷ്യന്മാരെ വിളിച്ച്
൨ കൂട്ടി പറഞ്ഞു: ഈ പുരുഷാരം മൂന്നു നാളും എന്നോടു കൂട പാ
ൎത്തിട്ടു, അവൎക്കു തിന്മാൻ ഇല്ലായ്കകൊണ്ട് എനിക്ക് അവരിൽ

കരുളലിയുന്നു; ഞാൻ അവരെ പട്ടിണിയായി അവരവരുടെ ൩
വീട്ടിലേക്ക അയച്ചാലൊ, അവർ വഴിയിൽ വെച്ചു തളൎന്നു പോ
കും; ചിലർ ദൂരത്തുനിന്നു വരുന്നതും ഉണ്ടു. എന്നതിന്ന അ ൪
വന്റെ ശിഷ്യർ ഉത്തരം പറഞ്ഞിതു: ഇവൎക്ക ഇവിടെ മരുവി
ൽ തന്നെ അപ്പങ്ങൾകൊണ്ടു തൃപ്തിവരുത്തുവാൻ ആൎക്കും എ
വിടെ നിന്നു കഴിവുണ്ടാകും? എന്നാറെ, അവരോട: എത്ര അ ൫
പ്പം ഉണ്ട? എന്നു ചോദിച്ചതിന്ന ഏഴ എന്നു പറഞ്ഞു. അ ൬
വൻ അപ്പോൾ, പുരുഷാരത്തെ നിലത്തിൽ ചാരി ഇരിപ്പാൻ
കല്പിച്ചു: ഏഴപ്പവും എടുത്തു വാഴ്ത്തി, നുറുക്കി, തന്റെ ശിഷ്യൎക്ക
വിളമ്പുവാൻ കൊടുത്തു; അവർ പുരുഷാരത്തിന്നു വിളമ്പുകയും
ചെയ്തു. ചെറുമീനും ചിലതുണ്ടായി, അവയും അനുഗ്രഹിച്ചു ൭
വിളമ്പുവാൻ പറഞ്ഞു. എല്ലാവരും തിന്നു തൃപ്തരായി, കഷണ ൮
ങ്ങൾ ശേഷിച്ചത കൊണ്ട, ഏഴ വട്ടി നിറച്ചെടുത്തു. തിന്നവരൊ ൯
ഏകദേശം നാലായിരം പേർ തന്നെ. അവൎക്ക അവൻ വിട ൧൦
കൊടുത്ത ഉടനെ, തന്റെ ശിഷ്യരോടു കൂട പടകിൽ ഏറി, ദല്മ
നൂഥ അംശങ്ങളിൽ എത്തുകയും ചെയ്തു.
അനന്തരം പറീശന്മാർ പുറപ്പെട്ടു, വാനത്തിൽനിന്ന ഒർ ൧൧
അടയാളം അവനോടു പരീക്ഷിച്ച, അന്വെഷിച്ച, അവനുമാ
യി തൎക്കിച്ചു തുടങ്ങി. അവനും തന്റെ ആത്മാവിൽ ദീൎഘശ്വാ ൧൨
സം ഇട്ടു: ഈ ജാതി അടയാളം തിരയുന്നത എന്തു? ആമെൻ ൧൩
ഞാൻ നിങ്ങളോടു പറയുന്നു: ഈ ജാതിക്ക, അടയാളം കൊടുക്ക
പ്പെടാതു എന്നു പറഞ്ഞു; അവരെ വിട്ടു, പിന്നെയും പടകേറി,
അക്കരെക്ക കടന്നു. അവർ അപ്പങ്ങൾ കൊണ്ടുപോരുവാൻ ൧൪
മറന്നിട്ടു, പടകിൽ അവരുടെ പക്കൽ ഒർ അപ്പം മാത്രം ഉണ്ടു.
അന്ന അവൻ അവരോടു: പറീശരുടെ പുളിച്ചമാവിന്നും ഹെ ൧൫
രോദാവിന്റെ പുളിച്ചമാവിന്നും സൂക്ഷിച്ചു നോക്കികൊൾവിൻ!
എന്നു കല്പിച്ചു; എന്നാറെ, നമുക്ക അപ്പങ്ങൾ ഇല്ലായ്കയാൽ ൧൬
എന്നു തങ്ങളിൽ നിരൂപിച്ചുപോയി. ആയതു യേശു അറിഞ്ഞ, ൧൭
അവരോടു പറയുന്നു: അപ്പങ്ങൾ ഇല്ലായ്കയാൽ നിങ്ങളിൽ നി
രൂപിപ്പാൻ എന്തു? ഇന്നും ബോധിക്കുന്നില്ലയൊ? ഗ്രഹിക്കു ൧൮
ന്നില്ലയൊ? ഇന്നും നിങ്ങൾക്ക ഹൃദയം തടിപ്പു വെച്ചതു തന്നെ
യൊ? കണ്ണുകൾ ഉണ്ടായിട്ടും കാണായ്കയും ചെവികൾ ഉണ്ടായി
ട്ടും കേൾക്കായ്കയും, ഓൎമ്മ വെക്കായ്കയും ചെയ്യുന്നുവൊ? ആ ഐ ൧൯
യായിരങ്ങൾക്ക, ഞാൻ അഞ്ചപ്പത്തെ നുറുക്കിയപ്പൊൾ, എത്ര

കൊട്ട കഷണങ്ങൾ നിറെച്ചെടുത്തു? എന്നതിന്ന പന്ത്രണ്ട്
൨൦ എന്ന പറഞ്ഞു. നാലായിരങ്ങൾക്ക് ഏഴിനെ (നുറുക്കിയ) പ്പൊ
൨൧ ഴെക്കൊ, എത്ര വട്ടി കഷണങ്ങൾ എടുത്തു? എന്നതിന്ന് ഏഴ്
എന്ന് പറഞ്ഞാറെ: പിന്നെ നിങ്ങൾ ഗ്രഹിക്കാത്തത് എങ്ങി
നെ? എന്ന് അവരോട പറഞ്ഞു.
൨൨ അവർ ബെഥചൈദയിൽ വന്നപ്പൊൾ, അവന് ഒരു കുരു
ടനെ കൊണ്ടുവന്നു, അവനെ തൊടുവാൻ അപേക്ഷിച്ചാറെ,
൨൩ അവൻ കുരുടന്റെ കയ്യെ പിടിച്ച്, അവനെ ഊരിന്ന പുറത്തു
കൊണ്ടുപോയി; അവന്റെ കണ്ണുകളിൽ തുപ്പി, കൈകളെ അവ
ന്മേൽവെച്ചു: നീ വല്ലതും കാണുന്നുവൊ? എന്ന ചോദിച്ചു;
൨൪ ആയവൻ മേല്പെട്ടു നോക്കി: മനുഷ്യർ മരങ്ങൾ പോലെ നട
൨൫ ക്കുന്നതു കാണുന്നു എന്ന പറഞ്ഞശേഷം, പിന്നെയും കൈക
ളെ അവന്റെ കണ്ണുകളിന്മേൽ വെച്ച്, അവനെ മേല്പെട്ടു നോ
ക്കുമാറാക്കി; അവനും വഴിക്കലായി, എല്ലാവരേയും സ്പഷ്ടമായി
൨൬ കണ്ടു; അവനെ ഊരിൽ കടക്കയും ഊരിൽ ആരോടും പറകയും
അരുത് എന്ന ചൊല്ലി, സ്വഭവനത്തിലേക്ക് പറഞ്ഞയച്ചു.
൨൭ അനന്തരം യേശു ശിഷ്യരുമായി, ഫിലിപ്പന്റെ കൈസര
യ്യെക്ക് അടുത്ത ഊരുകളിൽ യാത്രയായി, വഴിയിൽ വെച്ചു, ത
ന്റെ ശിഷ്യരോട ചോദിച്ചു: മനുഷ്യർ എന്നെ ആർ എന്ന
൨൮ പറയുന്നു? അവർ ഉത്തരം ചൊല്ലിയതു: ചിലർ സ്നാപകനായ
യോഹനാൻ എന്നും, ചിലർ എലീയാവെന്നും, മറ്റവർ പ്രവാ
൨൯ ചകരിൽ ഒരുവൻ എന്നും (പറയുന്നതു). അവരോട് അവൻ:
നിങ്ങളോ എന്നെ ആർ എന്ന ചൊല്ലുന്നു? എന്ന പറഞ്ഞതി
ന്നു: നീ ക്രിസ്തൻ ആകുന്നു എന്ന പേത്രൻ ഉത്തരം പറഞ്ഞു.
൩൦ അവനും തന്റെ വസ്തുത ആരോടും പറയാതിരിപ്പാൻ അവരെ
൩൧ ശാസിച്ചു. മനുഷ്യപുത്രൻ പലതും സഹിച്ചു, മൂപ്പർ, മഹാപു
രോഹിതർ, ശാസ്ത്രികൾ, ഇവരാൽ നിസ്സാരൻ എന്ന തള്ളപ്പെട്ടു,
കൊല്ലപ്പെടുകയും, മൂന്ന നാൾ കഴിഞ്ഞിട്ട്, എഴുനീറ്റു വരികയും
൩൨ വേണം എന്ന് അവൎക്ക ഉപദേശിച്ചു തുടങ്ങി. പ്രാഗത്ഭ്യത്തോ
ടെ വചനത്തെ ചൊല്ലുമ്പോൾ, പേത്രൻ അവനെ കൂട്ടിക്കൊ
൩൩ ണ്ടു ശാസിച്ചു തുടങ്ങി. അവനും തിരിഞ്ഞു നോക്കി, തന്റെ
ശിഷ്യന്മാരെ കണ്ടിട്ടു, പേത്രനെ ശാസിച്ചു: സാത്താനെ, എ
ന്റെ പിന്നിൽ പൊയ്ക്കൊൾ! നീ ദൈവത്തിന്റേവ അല്ല, മനു
ഷ്യരുടേവ കരുതുന്നതു കൊണ്ടത്രെ! എന്ന പറഞ്ഞു.

പിന്നെ തന്റെ ശിഷ്യരോടും കൂടെ പുരുഷാരത്തെ അരികെ ൩൪
വിളിച്ച്, അവരോട് പറഞ്ഞിതു: എന്റെ പിന്നാലെ വരുവാൻ
ഒരുവൻ ഇച്ശിച്ചാൽ, തന്നെത്താൻ തള്ളീട്ടും തന്റെ ക്രൂശിനെ
എടുത്തുംകൊണ്ട് എന്നെ അനുഗമിപ്പൂതാക. ആരാനും തന്റെ ൩൫
ദേഹിയെ രക്ഷിപ്പാൻ ഇച്ശിച്ചാൽ, അതിനെ കളയും, ആരാ
നും എന്നെയും സുവിശേഷത്തെയും ചൊല്ലി, തന്റെ ദേഹി
യെ കളഞ്ഞാലൊ, അതിനെ രക്ഷിക്കും. കാരണം ഒരു മനുഷ്യൻ ൩൬
സൎവ്വലോകം നേടിയാറെയും തന്റെ ദേഹിക്കു ചേതം വന്നാൽ
അവന് എന്തു പ്രയോജനം ഉള്ളു? അല്ല, തന്റെ ദേഹിയെ ൩൭
വീണ്ടുകൊൾവാൻ മനുഷ്യൻ എന്തൊരു മറുവില കൊടുക്കും?
ഈ വ്യഭിചാരവും, പാപവും ഉള്ള തലമുറയിൽ ആരാനും എ ൩൮
ന്നെയും എന്റെ വചനങ്ങളെയും കുറിച്ചു നാണിച്ചാൽ, ആയ
വനെ കുറിച്ചു, മനുഷ്യപുത്രനും വിശുദ്ധദൂതരോടു കൂടെ, തന്റെ
പിതാവിൻ തേജസ്സിൽ വരുമ്പോൾ നാണിക്കും സത്യം.

## ൯. അദ്ധ്യായം.

രൂപാന്തരവും, (൧൪) ചന്ദ്രബാധയേക്ക ശാന്തിയും, (൩൦) സ്വമരണത്തെ പിന്നെയും അറിയിച്ചതും [മത്താ. ൧൭. ലൂ. ൯.], (൩൩) ശിശുഭാവവും ഇടൎച്ചകളെസങ്കടവും [മത്താ. ൧൮. ലൂ. ൯.]

പിന്നെ ആമെൻ ഞാൻ നിങ്ങളോട് പറയുന്നിതു: ദൈവ ൧
രാജ്യം ശക്തിയിൽ വരുന്നതു കാണുവോളം, മരണത്തെ ആ
സ്വദിക്കാത്തവർ ചിലർ ഈ നില്ക്കുന്നവരിൽ ഉണ്ട് എന്ന്
അവരോടു പറഞ്ഞു. ആറു ദിവസം കഴിഞ്ഞശേഷം, യേശു ൨
പേത്രനേയും, യാക്കോബ് യോഹനാന്മാരെയും, കൂട്ടിക്കൊണ്ട്,
ഒരുയൎന്ന മലമേൽ അവരോടത്രെ വേറിട്ടു നടന്നു; പിന്നെ അ
വരുടെ മുമ്പാകെ മറുരൂപപ്പെട്ടിട്ടു, അവന്റെ വസ്ത്രങ്ങൾ ഭൂമി ൩
യിൽ അലക്കുന്നവൻ വെളുപ്പിച്ചുകൂടാതവണ്ണം ഹിമം പോലെ
മിനുങ്ങി, ഏററം വെളുത്തു ചമഞ്ഞു. എലീയാ മോശെയോടു കൂട ൪
അവൎക്കു കാണായ്വന്നു, യേശുവോടു സംഭാഷിച്ചു കൊണ്ടിരു
ന്നു. അതിനു പേത്രൻ യേശുവോടു, റബ്ബീ, നാം ഇവിടെ ഇ ൫
രിക്കുന്നതു നല്ലതു; ഞങ്ങൾ മൂന്നു കുടിലുകളെ ഉണ്ടാക്കട്ടെ! ഒന്നു
നിനക്കും, ഒന്നു മോശെക്കും, ഒന്ന് എലീയാവിന്നും എന്നു പറ
ഞ്ഞു. കാരണം അവർ ഭയപരവശരാകകൊണ്ടു എന്തു പറയേ ൬
ണ്ടു എന്ന് അവൻ അറിയാഞ്ഞു. പിന്നെ അവരിൽ നിഴലി ൭

ട്ടുന്ന ഒരു മേഘം സംഭവിച്ചു, മേഘത്തിൽ നിന്ന്: ഇവൻ എ
ന്റെ പ്രിയ പുത്രൻ, ഇവനെ ചെവിക്കൊൾവിൻ എന്നൊരു
൮ ശബ്ദമുണ്ടായി. ക്ഷണത്തിൽ അവർ ചുറ്റും നോക്കി, തങ്ങളോ
൯ ടു കൂട യേശുവെ മാത്രം അല്ലാതെ, മറ്റാരെയും കണ്ടിട്ടില്ല. അ
വർ മലയിൽനിന്ന് ഇറങ്ങുമ്പോൾ, മനുഷ്യപുത്രൻ മരിച്ചവരി
ൽനിന്ന് എഴുനീറ്റു എന്നു വന്നിട്ട് ഒഴികെ ഈ കണ്ടത് ആ
൧൦ രോടും അറിയിക്കാതിരിപ്പാൻ നിയോഗിച്ചു. ആ വാക്കിനെ അ
വർ ഉള്ളിൽ സംഗ്രഹിച്ചുംകൊണ്ടു, മരിച്ചവരിൽനിന്ന് എഴുനീ
൧൧ ല്ക്കു എന്നുള്ളത് എന്തെന്നു തൎക്കിച്ചു പോന്നു. പിന്നെ എലീ
യാ മുമ്പെ വരേണ്ടത് എന്നു ശാസ്ത്രികൾ വാദിക്കുന്നത് എ
൧൨ ന്തെന്ന്, അവർ ചോദിച്ചതിന്നു, യേശു ഉത്തരം പറഞ്ഞിതു:
എലീയാ മുമ്പെ വന്നു സകലവും യഥാസ്ഥാനത്താക്കുന്നു സ
ത്യം, എന്നാൽ മനുഷ്യപുത്രനെകൊണ്ട് എങ്ങിനെ എഴുതിക്കിട
ക്കുന്നു? അവൻ പലതും കഷ്ടിച്ചും ധിക്കരിക്കപ്പെട്ടും പോകെ
൧൩ ണം (എന്നുണ്ടു). ഞാനൊ എലീയാവും വന്നിരിക്കുന്നു, അവനെ
ചൊല്ലി എഴുതിഇരിക്കുന്ന പ്രകാരം തന്നെ അവർ തോന്നിയത്
എല്ലാം അവനോടു ചെയ്തു എന്നു നിങ്ങളോടു പറയുന്നു.
൧൪ അവൻ ശിഷ്യരുടെ അടുക്കെ വന്നാറെ, വലിയപുരുഷാരം
അവരെ ചുറ്റി നില്ക്കുന്നതും ശാസ്ത്രികൾ അവരോടു തൎക്കിക്കു
൧൫ ന്നതും കണ്ടു. പുരുഷാരം അവനെ കണ്ടഉടനെ സ്തംഭിച്ച്, ഓടി
൧൬ വന്നു അവനെ വന്ദിച്ചു. ശാസ്ത്രികളോട്, അവൻ നിങ്ങൾ
൧൭ തങ്ങളിൽ തൎക്കിക്കുന്നത് എന്തെന്നു ചോദിച്ചതിന്നു, പുരുഷാര
ത്തിൽ ഒരുത്തൻ ഉത്തരം പറഞ്ഞിതു: ഗുരൊ, വാക്കില്ലാത്ത ആ
ത്മാവ് കൂടിയ എന്റെ മകനെ നിന്റെ അടുക്കെ കൊണ്ടുവന്നു.
൧൮ അത് അവനെ പിടിക്കുന്തോറും അവനെ വലിക്കുന്നു, പി
ന്നെ നുരെച്ചും പല്ലു കടിച്ചും വറണ്ടു പോകുന്നു; അതിനെ പു
റത്താക്കേണ്ടതിന്നു നിന്റെ ശിഷ്യന്മാരോടു പറഞ്ഞിട്ടും അവ
൧൯ ൎക്കു കഴിവില്ലാഞ്ഞു. എന്നാറെ, അവരോട്: അവിശ്വാസമുള്ള
തലമുറയെ! എത്രോടം ഞാൻ നിങ്ങളരികെ ഇരിക്കും? എത്രോടം
നിങ്ങളെ പൊറുക്കും? അവനെ എനിക്ക് കൊണ്ടുവരുവിൻ!
൨൦ എന്നുത്തരം പറഞ്ഞു. അവനെ അവനടുക്കെ കൊണ്ടുവന്നു,
അവനെ കണ്ട ഉടനെ, ആത്മാവ് അവനെ ഇഴെച്ചു, അവനും
൨൧ നിലത്തു വീണു, നുരെച്ചുരുണ്ടു വന്നു. ഇത് അവന്നു സംഭ
വിച്ചിട്ട് എത്ര കാലമായി? എന്ന് അപ്പനോട്, ചോദിച്ചാറെ,

അവൻ പറഞ്ഞു: ചെറുപ്പം മുതൽ തന്നെ, അത് പലപ്പോഴും, ൨൨
അവനെ നശിപ്പിക്കേണ്ടതിന്നു, തീയിലും വെള്ളങ്ങളിലും തള്ളി
ക്കളഞ്ഞു; നിന്നാൽ വല്ലതും കഴിയും എങ്കിലൊ, ഞങ്ങളെ കരളലി
ഞ്ഞു തുണെക്കേണമെ! യേശു അവനോട പറഞ്ഞു: നിന്നാൽ ൨൩
കഴിയും എങ്കിൽ എന്നൊ? വിശ്വസിപ്പാൻ (കഴിയും എങ്കിൽ)
എന്നത്രെ. വിശ്വസിക്കുന്നവന് എല്ലാം കഴിയും; ബാലന്റെ ൨൪
അപ്പൻ ഉടനെ പൊട്ടി, കണ്ണീർ വാൎത്തു പറഞ്ഞു: (കൎത്താവെ!)
ഞാൻ വിശ്വസിക്കുന്നു; എന്റെ അവിശ്വാസത്തിന്നു സഹാ
യിക്കേണമെ! എന്നാറെ, പുരുഷാരം ഓടി കൂടുന്നതു, യേശു ക ൨൫
ണ്ടിട്ട്, അശുദ്ധാത്മാവെ ശാസിച്ചു: വാക്കില്ലാതെ ഊമനായ
ആത്മാവെ! ഞാൻ നിന്നോട കല്പിക്കുന്നു: ഇവനെ വിട്ടു പോ;
ഇനി അകമ്പുകയും അരുത്! എന്നു പറഞ്ഞു. ആയത് ആൎത്തും ൨൬
അവനെ വളരെ ഇഴെച്ചുംകൊണ്ടു പുറപ്പെട്ടു പോയി; അവൻ
മരിച്ചു എന്ന് പലരും പറവാന്തക്കവണ്ണം ശവം പോലെ
ആയി. അപ്പോൾ യേശു അവനെ കൈയിൽ പിടിച്ച് എഴു ൨൭
നീല്പിച്ചു, അവൻ നിവിരുകയും ചെയ്തു. വീട്ടിൽ ചെന്നപ്പോ ൨൮
ൾ, അവനോട ശിഷ്യന്മാർ പ്രത്യേകം ചോദിച്ചു: ഞങ്ങൾക്ക്
അതിനെ പുറത്താക്കി കൂടാഞ്ഞത് എന്ത്? എന്നതിന്നു: പ്രാൎത്ഥ ൨൯
നയാലും ഉപവാസത്താലും അല്ലാതെ, ഈ ജാതി ഒന്നിനാലും
പുറപ്പെട്ടുകൂടാ എന്നു പറഞ്ഞു.
അവിടെനിന്ന് അവർ യാത്രയായി, ഗലീലയിൽ കൂടി കടക്കു ൩൦
മ്പോൾ, ആരും അറിവാൻ അവന്നു മനസ്സായില്ല. കാരണം ൩൧
അവൻ തന്റെ ശിഷ്യരെ പഠിപ്പിച്ചു: മനുഷ്യപുത്രൻ മനുഷ്യ
രുടെ കൈകളിൽ എല്പിക്കപ്പെടുന്നു, അവർ അവനെ കൊന്നു
കളയും കൊന്നിട്ടു, മൂന്നാം നാൾ അവൻ ഉയിൎത്തെഴുനീല്ക്കയും
ചെയ്യും എന്നു പറഞ്ഞു കൊണ്ടിരുന്നു. ആ വാക്ക് അവർ ഗ്ര ൩൨
ഹിയാതെ, അവനോട് ചോദിപ്പാൻ ഭയപ്പെട്ടിരുന്നു.
പിന്നെ അവൻ കഫൎന്നഹൂമിൽ വന്നപ്പോൾ, വീട്ടിൽ ആ ൩൩
യശേഷം: നിങ്ങൾ വഴിയിൽ വെച്ചു തമ്മിൽ വാദിച്ചത് എ
ന്തെന്ന് അവരോട ചോദിച്ചു. വഴിയിൽ വെച്ച് അവർ ഏ ൩൪
റെ, വലുതായവൻ ആർ എന്നു തങ്ങളിൽ വാദിക്കകൊണ്ടു മി
ണ്ടാതെ നിന്നു. അവനും ഇരുന്നു പന്തിരുവരെയും വിളിച്ചു കൂ ൩൫
ട്ടി: ഒരുവൻ മുമ്പനാവാൻ ഇച്ശിച്ചാൽ, എല്ലാവരിലും ഒടുക്കത്ത
വനും, എല്ലാവൎക്കും ശുശ്രൂഷക്കാരനും ആക, എന്ന് അവരോട ൩൬

ചൊല്ലി, ഒരു ശിശുവെ പിടിച്ച്, അവരുടെ നടുവിൽ നിറുത്തി,
൩൭ അതിനെ അണെച്ചുംകൊണ്ട് അവരോട്ടു പറഞ്ഞിതു: ഇങ്ങി
നെയുള്ള ശിശുക്കളിൽ ഒന്നിനെ എൻ നാമത്തിൽ ആരാനും
കൈക്കൊണ്ടാൽ, എന്നെ കൈക്കൊള്ളുന്നു; എന്നെ കൈക്കൊ
ള്ളുന്നവനൊ, എന്നെ അല്ല; എന്നെ അയച്ചവനെ കൈക്കൊ
൩൮ ള്ളുന്നു. എന്നതിന്നു യോഹനാൻ ഉത്തരം പറഞ്ഞിതു: ഗുരൊ,
ഒരുവൻ നിന്റെ നാമത്തിൽ ഭൂതങ്ങളെ ആട്ടുന്നത് ഞങ്ങൾ ക
ണ്ടു, നമ്മെ അനുഗമിക്കാത്തവനാകകൊണ്ട്, അവനെ വിരോ
൩൯ ധിച്ചു. യേശു പറഞ്ഞു: അവനെ വിരോധിക്കരുതു! കാരണം
എൻ നാമത്തിൽ ശക്തി കാട്ടീട്ടു, വേഗത്തിൽ എന്നെ ദുഷ്ക്കാക്കു
൪൦ പറവാൻ കഴിയുന്നവൻ ആരും ഇല്ല. നമുക്ക് എതിരെയല്ലാ
൪൧ ത്തവൻ നമുക്കു വേണ്ടിയുള്ളവൻ ആകുന്നവല്ലൊ! എന്തെ
ന്നാൽ നിങ്ങൾ ക്രിസ്തനുള്ളവർ എന്നീ (എന്റെ) നാമത്തിൽ
ആരാനും ഒരു കിണ്ടി വെള്ളം നിങ്ങളെ കുടിപ്പിച്ചാലും അവൻ
തന്റെ കൂലിയെ കളകയില്ല സത്യം എന്നു ഞാൻ നിങ്ങളോട്ടു
൪൨ പറയുന്നു. പിന്നെ എങ്കൽ വിശ്വസിക്കുന്ന ഈ ചെറിയവ
രിൽ ഒരുത്തന് ആരാനും ഇടച്ചു വരുത്തുകിൽ അവന്റെ കഴു
ത്തിന്റെ ചുറ്റും ഒരു കഴുതത്തിരിക്കല്ലാക്കി, കടലിൽ എറിയപ്പെ
൪൩ ട്ടാലും അവന് ഏറെ നല്ലു. നിന്റെ കൈ നിണക്ക് ഇടച്ചു
വരുത്തിയാൽ, അതിനെ വെട്ടിക്കള; രണ്ടു കൈയും ഉള്ളവനാ
യി കെടാത്ത അഗ്നിയാകുന്ന നരകത്തിൽ പോകുന്നതിനേക്കാ
൪൪ ൾ ഊനനായി ജീവനിൽ കടക്കുന്നതു നിണക്ക് നല്ലു. അവി
ടെ അവരുടെ പുഴ ഒടുങ്ങാതെയും, തീ കെടാതെയും ഇരിക്കുന്നു.
൪൫ (യശ. ൬൬, ൨൪.) നിന്റെ കാൽ നിണക്ക് ഇടച്ചു വരുത്തിയാ
ലും, അതിനെ വെട്ടിക്കള; രണ്ടു കാലും ഉള്ളവനായി (കെടാത
അഗ്നിയാകുന്ന) നരകത്തിൽ തള്ളപ്പെടുന്നതിനേക്കാൾ മുടവ
൪൬ നായി ജീവനിൽ കടക്കുന്നതു നിണക്കു നല്ലു. അവിടെ അ
൪൭ വരുടെ പുഴ ഒടുങ്ങാതെയും, തീ കെടാതെയും ഇരിക്കുന്നു. നിന്റെ
കണ്ണു നിണക്ക് ഇടച്ചു വരുത്തിയാലും, അതിനെ എറിഞ്ഞുകള!
രണ്ടു കണ്ണുള്ളവനായി അഗ്നിനരകത്തിൽ തള്ളപ്പെടുന്നതിനേ
ക്കാൾ ഒററക്കണ്ണനായി ദേവരാജ്യത്തിൽ കടക്കുന്നതു നിണ
൪൮ ക്കു നല്ലു. അവിടെ അവരുടെ പുഴ ഒടുങ്ങാതെയും തീ കെടാതെ
൪൯ യും ഇരിക്കുന്നു. എങ്ങിനെ എന്നാൽ എല്ലാവനും തീയാൽ സാ
രമാക്കപ്പെടും; എല്ലാ ബലിയും ഉപ്പിനാൽ സാരമാക്കപ്പെടും,

(൩ മോ. ൨, ൧൩.) ഉപ്പു നല്ലതു തന്നെ. ഉപ്പു സാരമില്ലാതെ ൫൦
പോകിലൊ, നിങ്ങൾ ഏതു കൊണ്ട് അതിന്നു രുചി വരുത്തും?
നിങ്ങളിൽ തന്നെ ഉപ്പുള്ളവരും അന്യോന്യം സമാധാനിക്കുന്ന
വരും ആയിരിപ്പിൻ.

## ൧൦. അദ്ധ്യായം.

പരായ്യയിൽ വിവാഹചോദ്യം [മത്താ. ൧൯], (൧൩) ശിശുക്കളെ അനുഗ്രഹിച്ചതും, (൧൭) ധനവാനായ യുവാവും [മത്താ. ൧൯. ലൂ. ൧൮], (൩൨) മരണപ്രവചനം [മത്താ. ൨൦. ലൂ. ൧൮.], (൩൫) ജബദിമക്കളെ അപേക്ഷ [മത്താ. ൨൦.], (൪൬) യറിഹോവിലെ കുരുടൻ [മത്താ. ൨൦. ലൂ. ൧൮.]

അവിടെ നിന്ന് എഴുനീററ് അവൻ യൎദ്ദനക്കരയിൽ കൂടി ൧
യഹൂദ്യ അതിരോളം വന്നു; പുരുഷാരങ്ങൾ പിന്നെയും അവ
നോടു ചേൎന്നു കൂടി; അവന്നു ശീലമുള്ളപ്രകാരം അവൎക്കു പി
ന്നെയും ഉപദേശിച്ചു. അപ്പോൾ, പറീശന്മാർ അടുത്തു ചെ ൨
ന്നു: പുരുഷൻ ഭാൎയ്യയെ ഉപേക്ഷിക്കുന്നതു വിഹിതമൊ? എ
ന്നു പരീക്ഷിച്ചുകൊണ്ട് അവനോടു ചോദിച്ചു. അവൻ അ ൩.
വരോടു: മോശെ നിങ്ങൾക്ക് എന്തു കല്പിച്ചു? എന്നുത്തരം പറ
ഞ്ഞാറെ, ഉപേക്ഷണചീട്ട് എഴുതി കൊടുത്ത് അവളെ ഉപേ ൪
ക്ഷിപ്പാൻ മോശെ അനുവദിച്ചു എന്ന് അവർ പറഞ്ഞു. യേ ൫
ശു അവരോട് ഉത്തരം പറഞ്ഞിതു: നിങ്ങളുടെ ഹൃദയകാഠിന്യം ൬
വിചാരിച്ചത്രെ നിങ്ങൾക്ക് ഈ കല്പന എഴുതിയതു. സൃഷ്ടിയു
ടെ ആരംഭത്തിങ്കലൊ, ദൈവം അവരെ ആണും പെണ്ണും ആ
ക്കി തീൎത്തു. അതുനിമിത്തം മനുഷ്യൻ തന്റെ പിതാവെയും മാ ൭
താവെയും വിട്ടു, സ്വഭാൎയ്യയോടു പററിയിരിക്കും. ഇരുവരും ഒരു ൮
ജഡമായ്തീരും (൧ മോ. ൨.) എന്നതുകൊണ്ട് അവർ ഇനി ര
ണ്ടല്ല ഒരു ജഡമത്രെ ആകുന്നു. ആകയാൽ ദൈവം യോജി ൯
പ്പിച്ചതിനെ മനുഷ്യൻ വേർ പിരിക്കരുത്! വീട്ടിൽ ആയപ്പോ ൧൦
ൾ ശിഷ്യന്മാർ പിന്നെയും അതിനെ ചൊല്ലി തന്നെ, അവ
നോട് ചോദിച്ചാറെ, ആരാനും തന്റെ ഭാൎയ്യയെ ഉപേക്ഷിച്ചു, ൧൧
മറെറാരുത്തിയെ കെട്ടിയാൽ അവൾക്കു നേരെ വ്യഭിചരി
ക്കുന്നു. സ്ത്രീ തന്റെ ഭൎത്താവെ ഉപേക്ഷിച്ചു, മറെറാരുത്തനെ ൧൨
കെട്ടിയാലും, അവൾ വ്യഭിചരിക്കുന്നു എന്ന് അവരോടു പ
റഞ്ഞു.

അപ്പോൾ, അവൻ തൊടുവാനായി അവന്നു ശിശുക്കളെ ൧൩

൧൪ കൊണ്ടുവന്നു. വഹിക്കുന്നവരെ ശിഷ്യർ വിലക്കി: യേശു അ
തു കണ്ടാറെ, മുഷിഞ്ഞ് അവരോടു പറഞ്ഞിതു: ശിശുക്കളെ എ
ന്റെ അടുക്കൽ വരുവാൻ വിടുവിൻ; അവരെ തടുക്കരുതു! ദേവ
൧൫ രാജ്യം ഇപ്രകാരമുള്ളവൎക്കാകുന്നു സത്യം. ആമെൻ ഞാൻ നി
ങ്ങളോടു പറയുന്നു: ദേവരാജ്യത്തെ ശിശുവെന്നപോലെ കൈ
൧൬ ക്കൊള്ളാത്തവൻ ആരും അതിൽ (ഒരുനാളും) കടക്കയില്ല. എ
ന്നിട്ട് അവരെ പുല്കി, അവരുടെ മേൽ കൈകളെ വെച്ചനുഗ്ര
ഹിക്കയും ചെയ്തു.
൧൭ അവൻ പുറപ്പെട്ടു, വഴിയിലായപ്പോൾ, ഒരുവൻ ഓടിവന്നു
അവനു മുട്ടുകുത്തി: നല്ല ഗുരൊ, നിത്യജീവനെ അവകാശമാക്കു
൧൮ വാൻ ഞാൻ എന്തു ചെയ്യേണ്ടു? എന്ന് അവനോടു ചോദിച്ച
തിന്നു, യേശു പറഞ്ഞു: എന്നെ നല്ലവൻ എന്നു ചൊല്വാൻ
എന്തു! ദൈവമാകുന്ന ഒരുവനല്ലാതെ, നല്ലവൻ ആരും ഇല്ല! ക
൧൯ ല്പനകളെ അറിയുന്നുവല്ലൊ. വ്യഭിചരിക്കല്ല; കുലചെയ്യല്ല; മോ
ഷ്ടിക്കല്ല; കള്ളസാക്ഷിപറയല്ല; ചതിക്കല്ല; (൫ മോ. ൨൪, ൧൪.)
നിന്റെ മാതാപിതാക്കന്മാരെ ബഹുമാനിക്ക എന്നുള്ളവ തന്നെ
൨൦ (൨ മോ. ൨൦.) അവനോട് അവൻ ഗുരൊ, ഇവ ഒക്കയും ചെ
റുപ്പം മുതൽ ഞാൻ കാത്തുകൊണ്ടിരിക്കുന്നു എന്നുത്തരം പറഞ്ഞാ
൨൧ റെ, യേശു അവനെ ഒന്നു നോക്കി, അവനെ സ്നേഹിച്ചു: ഒന്നു
നിണക്ക് കുറവാകുന്നു; നീ പോയി ഉള്ളത് എല്ലാം വിറ്റു, ദരി
ദ്രൎക്ക് കൊടുക്ക, എന്നാൽ സ്വൎഗ്ഗത്തിൽ നിണക്ക് നിക്ഷേപം
ഉണ്ടാകും; പിന്നെ വന്നു നിന്റെ ക്രൂശ് എടുത്തുകൊണ്ട് എ
൨൨ ന്നെ അനുഗമിക്ക എന്നു പറഞ്ഞു. അവൻ വളരെ സമ്പത്തു
ള്ളവനാകകൊണ്ടു ആ വചനത്താൽ വിഷാദിച്ചു ദുഃഖിതനാ
൨൩ യി പൊയ്ക്കളഞ്ഞു. യേശു ചുററും നോക്കി, തന്റെ ശിഷ്യരോടു
പറയുന്നു: ദ്രവ്യങ്ങൾ ഉള്ളവർ, ദേവരാജ്യത്തിൽ പ്രവേശിപ്പാ
൨൪ ൻ എത്ര പ്രയാസം! എന്നുള്ള വാക്കുകളാൽ ശിഷ്യന്മാർ അതി
ശയിച്ചതിന്നു, യേശു പിന്നെയും ഉത്തരം പറഞ്ഞിതു: ഹേ,
മക്കളെ! ദ്രവ്യങ്ങളിൽ ആശ്രയിച്ചിരിക്കുന്നവർ ദൈവരാജ്യത്തി
൨൫ ൽ പ്രവേശിപ്പാൻ എത്ര പ്രയാസം! ധനവാൻ ദേവരാജ്യ
ത്തിൽ പൂകുന്നതിലും ഒട്ടകം സൂചിക്കുഴയൂടെ കടക്കുന്നതിന്ന് എ
൨൬ ളുപ്പം ഏറെ ഉണ്ടു. എന്നാറെ, അവർ ഏററം അതിശയിച്ചു:
പിന്നെ രക്ഷപെടുവാൻ ആൎക്കുകഴിയും? എന്നു തമ്മിൽ പറ
൨൭ ഞ്ഞു. യേശു അവരിൽ നോക്കി: മനുഷ്യരോട് അസാദ്ധ്യം

ത്തന്നെ ദൈവത്തോടല്ല താനും; ദൈവത്തോട് സകലവും സാ
ധ്യമാകുന്നുവല്ലൊ എന്നു പറഞ്ഞു.
പേത്രൻ അവനോട്: ഇതാ, ഞങ്ങൾ സകലവും വിട്ടുകള ൨൮
ഞ്ഞു നിന്റെ പിന്നാലെ വന്നു എന്നു പറഞ്ഞതിന്നു, യേശു ഉ
ത്തരം ചൊല്ലിയതു: ആമെൻ ഞാൻ നിങ്ങളോട് പറയുന്നു, ഞാ ൨൯
ന്നിമിത്തവും, സുവിശേഷം നിമിത്തവും വീടൊ, സഹോദരസ
ഹോദരികളെയൊ, അച്ശനെയൊ, അമ്മയെയൊ, ഭാൎയ്യയെയൊ,
മക്കളെയൊ, നിലങ്ങളെയൊ, വിട്ടുകളഞ്ഞാൽ, ഈ കാലത്തിൽ ൩൦
ത്തന്നെ നൂറു മടങ്ങു വീടുകളും, സഹോദരസഹോദരികളും, അമ്മ
മാരും, മക്കളും, നിലങ്ങളും, ഉപദ്രവങ്ങളോടും കൂടെ ലഭിച്ചും, വരു
വാനുള്ള യുഗത്തിൽ നിത്യജീവനെ പ്രാപിച്ചും കൊള്ളാത്തവ
ൻ ആരും ഇല്ല; എങ്കിലും മുമ്പരായ പലരും പിമ്പരും, പിമ്പരാ ൩൧
യവർ മുമ്പരും ആകും.
പിന്നെ അവർ യരുശലേമിന്നാകുന്ന വഴിയിൽ കയറി നട ൩൨
ക്കുന്നുണ്ടു; അന്നു യേശു അവരുടെ മുമ്പെ നടന്നു അവരും
സ്തംഭിച്ചു, ഭയപ്പെട്ടു പിഞ്ചെന്നു; അവൻ പിന്നെയും പന്തിരു
വരേയും കൂട്ടിക്കൊണ്ടു, തനിക്ക് സംഭവിപ്പാനുള്ളവ അവരോടു,
പറഞ്ഞു തുടങ്ങിയതു: കണ്ടാലും നാം യരുശലേമിലേക്ക് കരേറി ൩൩
പോകുന്നു; അവിടെ മനുഷ്യപുത്രൻ മഹാപുരോഹിതൎക്കും, ശാ
സ്ത്രികൾക്കും, ഏല്പിക്കപ്പെട്ടിട്ടു, അവർ അവനെ മരണം വിധി
ച്ചു, ജാതികളിൽ സമൎപ്പിക്കും. ആയവർ അവനെ പരിഹസി ൩൪
ക്കയും, തല്ലുകയും, തുപ്പുകയും, കൊല്ലുകയും, മൂന്നാം നാൾ അവൻ
വീണ്ടും എഴുനീല്ക്കയും ചെയ്യും. അപ്പോൾ, ജബെദിപുത്രരായ ൩൫
യാക്കോബും യോഹനാനും, അവനോട് അണഞ്ഞു വന്നു പ
റഞ്ഞു: ഗുരൊ, ഞങ്ങൾ യാചിക്കുന്നത് ചെയ്തു തരേണം എന്നു
ഇച്ശിക്കുന്നു. അവരോട് അവൻ: നിങ്ങൾക്ക് ഞാൻ എന്തു ൩൬
ചെയ്വാൻ ഇച്ശിക്കുന്നു? എന്നു പറഞ്ഞാറെ, നിന്റെ തേജ ൩൭
സ്സിൽ (എത്തിയപ്പോൾ) ഞങ്ങൾ ഒരുത്തൻ നിന്റെ വലത്തും
ഒരുത്തൻ നിന്റെ ഇടത്തും ഇരിപ്പാൻ വരം നല്കുക എന്ന് അ
വർ പറഞ്ഞു. യേശു അവരോടു: നിങ്ങൾ യാചിക്കുന്നത് ഇ ൩൮
ന്നതെന്നു നിങ്ങൾ അറിയുന്നില്ല; ഞാൻ കുടിക്കുന്ന പാനപാ
ത്രത്തിൽ കുടിപ്പാനും ഞാൻ മുഴുകുന്ന സ്നാനത്തിൽ മുഴുകുവാനും നി
ങ്ങൾക്ക് കഴിയുമൊ? എന്നു പറഞ്ഞാറെ, കഴിയും എന്നവർ പ
റഞ്ഞു. യേശു അവരോട്: ഞാൻ കുടിക്കുന്ന പാനപാത്രത്തിൽ ൩൯

നിങ്ങൾ കുടിക്കയും, ഞാൻ മുഴുകുന്ന സ്നാനത്തിൽ മുഴുകുകയും
൪൦ ചെയ്യും നിശ്ചയം, എങ്കിലും എന്റെ വലത്തും ഇടത്തും ഇരിക്കു
ന്നതു നല്കുവാൻ എങ്കൽ ഇല്ല; ആൎക്ക ഒരുക്കപ്പെട്ടത് അവൎക്ക
ത്രെ വരും എന്നു പറഞ്ഞു.

൪൧ ആയതു പത്തു പേരും കേട്ടിട്ടു, യാക്കോബ് യോഹന്നാന്മാരിൽ
മുഷിച്ചൽ ഭാവിച്ചു; യേശുവോ അവരെ അടുക്കെ വിളിച്ച് അ
൪൨ വരോട് പറഞ്ഞിതു: ജാതികളിൽ വാണെ കാണുന്നവർ അവരി
ൽ കൎത്തൃത്വം നടത്തുന്നു എന്നും അവരിൽ മഹത്തുകൾ അവരെ
൪൩ അധികരിച്ചുമക്കുന്നു എന്നും നിങ്ങൾ അറിയുന്നു. നിങ്ങളിൽ
അപ്രകാരം ആകാ; നിങ്ങളിൽ മഹാനാകുവാൻ ഇച്ഛിക്കുന്ന
൪൪ വൻ എല്ലാം നിങ്ങളുടെ ശുശ്രൂഷക്കാരനാക! നിങ്ങളിൽ ഒന്നാ
൪൫ മനാവാൻ ഇച്ഛിച്ചാൽ, എല്ലാവൎക്കും ദാസനുമായ്വരിക! മനുഷ്യ
പുത്രനും ശുശ്രൂഷ ചെയ്യിപ്പാനല്ല, താൻ ശുശ്രൂഷിപ്പാനും, അ
നേകൎക്ക വേണ്ടി തന്റെ ദേഹിയെ വീണ്ടെടുപ്പായി കൊടുപ്പാ
നും വന്നുവല്ലൊ.

൪൬ അവർ യറിഹോവിൽ എത്തി; പിന്നെ അവൻ തന്റെ ശി
ഷ്യരോടും മതിയായ പുരുഷാരത്തോടും ഒന്നിച്ചു, യറിഹോവിൽ
നിന്നു പുറപ്പെടുമ്പോൾ, കുരുടനായ ഇരപ്പാളി ബൎത്തിമായി എ
൪൭ ന്ന തിമായ്പുത്രൻ തന്നെ വഴിയരികെ കുത്തിരുന്നു. നചറയ്യനായ
യേശു ആകുന്നു എന്നു കേട്ടിട്ട് അവൻ: ദാവിദ് പുത്ര, യേശു
വെ! എന്നെ കനിഞ്ഞു കൊൾക! എന്നു നിലവിളിച്ചു തുടങ്ങി.
൪൮ മിണ്ടാതിരിപ്പാൻ പലരും അവനെ ശാസിച്ചാറെയും: ദാവിദ്
പുത്ര, എന്നെ കനിഞ്ഞു കൊൾക! എന്ന് അവൻ ഏററം അ
൪൯ ധികം കൂക്കി പറഞ്ഞു. യേശുവും നിന്നു അവനെ വിളിപ്പാൻ പ
റഞ്ഞു: ധൈൎയ്യപ്പെടുക, എഴുനീല്ക്ക! നിന്നെ വിളിക്കുന്നു! എന്നു
൫൦ അവർ ചൊല്ലി, കുരുടനെ വിളിച്ചു. ആയവൻ തന്റെ വസ്ത്രം
ഇട്ടുംകളഞ്ഞു, തുള്ളിക്കൊണ്ടും യേശുവിന്റെ അടുക്കെ വന്നു.
൫൧ അവനോടു, യേശു: നിണക്ക് എന്തു ചെയ്യേണ്ടതിന്ന് ഇച്ഛി
ക്കുന്നു? എന്നുത്തരം പറഞ്ഞതിന്നു: റബ്ബൂനി, കാഴ്ചവരിക തന്നെ!
൫൨ എന്നു കുരുടൻ പറഞ്ഞു. യേശു അവനോടു: പോക, നിന്റെ
വിശ്വാസം നിന്നെ രക്ഷിച്ചിരിക്കുന്നു എന്നു പറഞ്ഞ ഉടനെ,
അവൻ കാഴ്ച പ്രാപിച്ചു, അവന്റെ വഴിയിൽ പിന്തുടരുകയും
ചെയ്തു.

## ൧൧. അദ്ധ്യായം.

യരുശലേമിൽ പ്രവേശം [മത്താ. ൨൧. ലൂ. ൧൯.]; (൧൧, ൧൯) അത്തിശാപം [മത്താ. ൨൧.], (൧൫) ദേവാലയശുദ്ധീകരണവും, (൨൭) ശാസ്ത്രികളുടെ ചോദ്യത്തിന്നു പ്രതിചോദ്യവും [മത്താ. ൨൧ ലൂ. ൧൯, ൨൦.]

അവർ യരുശലേമിനോടു സമീപിച്ച് ഒലീവ മലയരികെ ൧
ബെഥഫഗ്ഗയിലും ബെഥന്ന്യയിലും എത്തുമ്പോൾ, അവൻ
തന്റെ ശിഷ്യരിൽ ഇരുവരെ നിയോഗിച്ചു: നിങ്ങൾക്ക് എതി ൨
രെയുള്ള ഗ്രാമത്തിൽ ചെല്ലുവിൻ! അതിൽ പ്രവേശിച്ചാൽ ഉട
നെ ഒരു മനുഷ്യനും കയറീട്ടില്ലാത്ത (കഴുത)ക്കുട്ടി കെട്ടിയിരിക്കു
ന്നതു കാണും; അതിനെ അഴിച്ചു കൊണ്ടുവരുവിൻ! വല്ലവ ൩
നും നിങ്ങളോട് ഈ ചെയ്യുന്നത് എന്തെന്നു ചോദിച്ചാൽ, ക
ൎത്താവിന് ഇത് കൊണ്ട് ആവശ്യം ഉണ്ട് എന്നു ചൊല്ലുവിൻ;
അവനും ക്ഷണത്തിൽ അതിനെ ഇങ്ങോട്ടയക്കും എന്നു പറ
യുന്നു. അവർ പോയി, തെരുവിൽ വാതിൽപുറത്തു കുട്ടി കെട്ടി ൪
നില്ക്കുന്നതു കണ്ട്, അഴിച്ചു വിടുന്നു. അവിടെ നിന്നവരിൽ ൫
ചിലർ അവരോടു: കുട്ടിയെ അഴിച്ചുകൊണ്ട് എന്തു ചെയ്യുന്നു?
എന്നു പറഞ്ഞാറെ, യേശു കല്പിച്ചപ്രകാരം അവരോടു പറഞ്ഞു; ൬
അവർ അവരെ വിട്ടയക്കയും ചെയ്തു. പിന്നെ കുട്ടിയെ യേശു ൭
വിന്നടുക്കെ കൊണ്ടുവന്നു, തങ്ങളുടെ വസ്ത്രങ്ങളെ അതിന്മേൽ
പരത്തി അവനും കയറി ഇരുന്നു. പിന്നെ അനേകർ തങ്ങ ൮
ളുടെ വസ്ത്രങ്ങളെ വഴിയിൽ വിരിച്ചു മറ്റുള്ളവർ പറമ്പുകളിൽ
നിന്നും തോൽ കൊത്തി വഴിയിൽ വിതറും. മുന്നും പിന്നും ചെ ൯
ല്ലുന്നവർ: ഹൊശിയന്നാ! കൎത്താവിൻ നാമത്തിൽ വരുന്നവൻ
വാഴ്ത്തപ്പെട്ടവനാക! നമ്മുടെ പിതാവായ ദാവിദിന്റെ രാജ്യം ൧൦
വരുന്നതു വാഴ്ത്തപ്പെട്ടതു! അത്യുന്നതങ്ങളിൽ ഹൊശിയന്നാ!
എന്ന് ആൎത്തു കൊണ്ടിരുന്നു.

പിന്നെ അവൻ യരുശലേമിൽ പുക്ക് ആലയത്തിൽ കട ൧൧
ന്നു; സകലവും ചുററും നോക്കിയ ശേഷം, നേരം വൈകിയതു
കൊണ്ടു പന്തിരുവരോടും കൂട ബെഥന്ന്യെക്കു പുറപ്പെട്ടു പോ
യി. പിറെറന്നാൾ അവർ ബെഥന്ന്യയെ വിട്ടു പോന്നപ്പോൾ ൧൨
ൾ, അവനു വിശന്നിട്ടു, ഇലയുള്ളൊരു അത്തിമരം ദൂരത്തുനി ൧൩
ന്നു കണ്ട്, ഇതിൽ വല്ലതും ലഭിക്കുമൊ എന്നു വെച്ചു ചെന്നു; അ
തിൽ എത്തിയപ്പൊൾ, ഇലകളല്ലാതെ ഒന്നും കണ്ടില്ല; കാരണം

൧൪ അത്തിപ്പഴങ്ങളുടെ സമയം അപ്പോൾ ഇല്ലാഞ്ഞു. അതിനോ
ട് അവൻ: ഇനി നിങ്കൽനിന്ന് എന്നേക്കും ആരും ഫലം
൧൫ തിന്നരുത്! എന്ന് ഉത്തരം പറഞ്ഞത്, അവന്റെ ശിഷ്യന്മാർ
കേട്ടു. അനന്തരം അവർ യരുശലേമിൽ ചെന്നപ്പോൾ, അ
വൻ ആലയത്തിൽ കടന്നു വിശുദ്ധസ്ഥലത്തു വില്ക്കുന്നവരെ
യും വാങ്ങുന്നവരെയും പുറത്താക്കി തുടങ്ങി, പൊൻവാണിഭ
ക്കാരുടെ മേശകളേയും, പ്രാക്കളെ വില്ക്കുന്നവരുടെ പലകക
൧൬ ളെയും, മറിച്ചു കളഞ്ഞു. ആരും വിശുദ്ധസ്ഥലത്തൂടെ ഒരു പാ
൧൭ ത്രവും കൊണ്ടുപോയി കടപ്പാൻ സമ്മതിച്ചതും ഇല്ല. പിന്നെ
അവൎക്ക് ഉപദേശിച്ചിതു: എന്റെ ഭവനം സകല ജാതികൾക്കും
പ്രാൎത്ഥനാലയം എന്നു വിളിക്കപ്പെടും പ്രകാരം എഴുതിയിരിക്കു
ന്നില്ലയൊ? (യശ. ൫൬, ൭.) നിങ്ങളൊ അതിനെ കള്ളന്മാരുടെ
൧൮ ഗുഹയാക്കി തീൎത്തു. എന്നു കേട്ടിട്ടു, ശാസ്ത്രികളും മഹാപുരോഹി
തരും അവനെ നശിപ്പിപ്പാൻ വഴി അന്വെഷിച്ചു; കാരണം
പുരുഷാരം എല്ലാം അവന്റെ ഉപദേശത്തിൽ വിസ്മയിക്കുന്ന
൧൯ തിനാൽ അവർ അവനെ ഭയപ്പെട്ടു; സന്ധ്യയായപ്പോൾ,
അവൻ നഗരത്തെ വിട്ടു പുറപ്പെട്ടു പോയി.
൨൦ പിന്നെ രാവിലെ അവൻ കടന്നു പോരുമ്പോൾ, അത്തി
൨൧ വേരോടെ ഉണങ്ങിപ്പോയതു കണ്ടാറെ, പേത്രൻ ഓൎമ്മ ഉണ്ടാ
യി: റബ്ബീ, നീ ശപിച്ചു കളഞ്ഞ അത്തി ഇതാ ഉണങ്ങിപ്പോയി!
൨൨ എന്ന് അവനോടു പറഞ്ഞു. യേശു അവരോട് ഉത്തരം ചൊ
ല്ലിയതു: ദേവവിശ്വാസത്തെ ധരിച്ചു കൊൾ്വിൻ! ആമെൻ
൨൩ ഞാൻ നിങ്ങളോടു പറയുന്നു: ആരാനും ഹൃദയത്തിൽ ശങ്ക
വരാതെ, താൻ ചൊല്ലുന്നതുണ്ടാകുന്നു എന്നു വിശ്വസിച്ചും
കൊണ്ട് ഈ മലയോട്, അല്ലയൊ നീങ്ങി കടലിൽ ചാടിപ്പോ
൨൪ എന്നു പറഞ്ഞാൽ, പറഞ്ഞപ്രകാരം അവന് ഉണ്ടാകും. അതു
കൊണ്ടു ഞാൻ നിങ്ങളോട് ചൊല്ലുന്നിതു: നിങ്ങൾ പ്രാൎത്ഥിക്കു
മ്പോൾ, എന്തെല്ലാം യാചിച്ചാലും, ലഭിച്ചു എന്നത്രെ വിശ്വ
൨൫ സിപ്പിൻ, എന്നാൽ നിങ്ങൾക്ക് ഉണ്ടാകും. പിന്നെ (മത്താ. ൬, ൧൪.)
പ്രാൎത്ഥിച്ചു നില്ക്കുമ്പൊൾ, ആരുടെ നേരെ വല്ലതും ഉണ്ടായാൽ,
സ്വൎഗ്ഗസ്ഥനായ നിങ്ങളുടെ പിതാവ് നിങ്ങളുടെ പിഴകളെ ക്ഷ
൨൬ മിച്ചു വിടേണ്ടതിന്ന് അവനു ക്ഷമിച്ചു വിടുവിൻ! നിങ്ങളൊ,
ക്ഷമിക്കാഞ്ഞാൽ സ്വൎഗ്ഗസ്ഥനായ നിങ്ങളുടെ പിതാവ് നിങ്ങ
ളുടെ പിഴകളേയും ക്ഷമിക്കയും ഇല്ല.

അവർ പിന്നെയും യരുശലേമിൽ വരുന്നു; അവൻ ആല ൨൭
യത്തിൽ സഞ്ചരിക്കുമ്പോൾ, മഹാ പുരോഹിതരും ശാസ്ത്രികളും
മൂപ്പരും അവന്റെ അടുക്കൽ വന്നു: നീ ഏതു വിധമുള്ള അ ൨൮
ധികാരം കൊണ്ട് ഇവറ്റെ ചെയ്യുന്നു എന്നും, ഇവ ചെയ്വാ
നുള്ള ഈ അധികാരത്തെ നിണക്ക് തന്നത് ആർ എന്നും പറ
യുന്നു. അവൎക്ക യേശു ഉത്തരം ചൊല്ലിയതു: ഞാൻ നിങ്ങ ൨൯
ളോട് ഒരു വാക്ക ചോദിക്കും; അതിന് ഉത്തരം പറവിൻ! പി
ന്നെ ഇന്ന അധികാരം കൊണ്ട് ഇവ ചെയ്യുന്നു എന്നുള്ളതും
നിങ്ങളോട് പറയും. യോഹനാന്റെ സ്നാനം ഉണ്ടായതു, സ്വ ൩൦
ൎഗ്ഗത്തിൽ നിന്നൊ, മനുഷ്യരിൽ നിന്നൊ, എന്നോട് ഉത്തരം പ
റഞ്ഞാലും. എന്നാറെ, അവർ തങ്ങളിൽ നിരൂപിച്ചു, സ്വൎഗ്ഗ ൩൧
ത്തിൽനിന്ന് എന്ന് പറഞ്ഞാൽ, പിന്നെ നിങ്ങൾ അവനെ
വിശ്വസിക്കാഞ്ഞത് എന്ത് എന്നു പറയും. അല്ല, മനുഷ്യരിൽ ൩൨
നിന്ന് എന്നു പറകയൊ, എന്നിട്ട് എല്ലാവരും യോഹനാനെ
ഉള്ളവണ്ണം പ്രവാചകൻ എന്ന് എണ്ണുകകൊണ്ട് അവർ ജ
നത്തെ ഭയപ്പെട്ടു; ഞങ്ങൾക്ക് അറിഞ്ഞു കൂടാ എന്നു യേശു ൩൩
വോട് ഉത്തരം പറഞ്ഞു. എന്നാൽ ഞാൻ ഇവ ചെയ്യുന്നത്
ഇന്ന അധികാരം കൊണ്ടാകുന്നു എന്നുള്ളതും നിങ്ങളോടും ചൊ
ല്ലുന്നില്ല എന്നു യേശു അവരോട് പറകയും ചെയ്തു.

## ൧൨. അദ്ധ്യായം.

(൧) കള്ളക്കുടിയാന്മാരുടെ ഉപമയും [മത്താ. ൨൧. ലൂ. ൨൦.], (൧൩) കൈസർ കരത്തെ കൊണ്ടും (൧൮) പുനരുത്ഥാനത്തെ കൊണ്ടും ചോദിച്ചതു [മത്താ. ൨൨. ലൂ. ൨൦.], (൨൮) ധൎമ്മച്ചുരുക്കിന്റെ സാരാംശം [മത്താ. ൨൨.], (൩൫) ദാവിദിനു കൎത്താവും പുത്രനുമായവൻ [മത്താ. ൨൨. ലൂ. ൨൦.], (൩൮) ശാസ്ത്രികളെ ശാസിച്ചതു [മത്താ. ൨൩. ലൂ. ൨൦.], (൪൧) വിധവയുടെ കാശു [ലൂ. ൨൧.]

പിന്നെ അവൻ ഉപമകൾ കൊണ്ട് അവരോട് പറഞ്ഞു ൧
തുടങ്ങി: ഒരു മനുഷ്യൻ വള്ളിപ്പറമ്പു നട്ടു, വേലി കെട്ടി, ചക്ക
കുഴിച്ചുനാട്ടി, ഗോപുരവും പണിചെയ്തു, കുടിയാന്മാൎക്ക കൊടുത്തു,
പരദേശത്തു പോയി; സമയമായാറെ, കുടിയാന്മാരോടു, പറമ്പി ൨
ലെ ഫലങ്ങളിൽ ചിലതു വാങ്ങേണ്ടതിന്ന് ഒരു ദാസനെ കുടി
യാരടുക്കെ പറഞ്ഞയച്ചു. ആയവർ അവനെ പിടിച്ചു തല്ലി, ൩
വെറുതെ അയച്ചു വിടുകയും ചെയ്തു. പിന്നെയും അവരുടെ ൪
അടുക്കെ മറ്റൊരു ദാസനെ പറഞ്ഞയച്ചു, അവനെയും അവർ

൫ കല്ലെറിഞ്ഞു, തലെക്ക മുറിച്ച് അപമാനിച്ചയച്ചു കളഞ്ഞു. അ
വൻ മറ്റൊരുവനെ പറഞ്ഞയച്ചു; ആയവനെ കൊന്നു; മറ്റ്
൬ പലരേയും, അടിക്കയൊ കൊല്ലുകയോ ചെയ്തു. തനിക്ക പ്രിയ
പുത്രൻ ഒരുവൻ ശേഷിച്ചിരിക്കെ, എന്റെ മകനെ അവർ
ശങ്കിക്കും എന്നു ചൊല്ലി; ഒടുക്കം അവനെയും അവരുടെ അടു
൭ ക്കെ പറഞ്ഞയച്ചു. ആ കുടിയാരൊ, ഇവൻ അവകാശി ത
ന്നെ വരുവിൻ; നാം ഇവനെ കൊല്ലുക; എന്നാൽ അവകാശം
൮ നമുക്കാകും എന്നു തമ്മിൽ പറഞ്ഞു. അവനെ പിടിച്ചു കൊന്നു
൯ പറമ്പിൽനിന്ന് എറിഞ്ഞു കളഞ്ഞു. എന്നാൽ പറമ്പിന്നുടയ
വൻ, എന്തു ചെയ്യും? അവൻ വന്നു കുടിയാരെ നിഗ്രഹിച്ചു
൧൦ പറമ്പിനെ അന്യൎക്ക കൊടുക്കും. പിന്നെ (സങ്കീ. ൧൧൮, ൨൨.)
വീടു പണിയുന്നവർ ആകാ എന്നു തള്ളിയോരു കല്ലു തന്നെ
൧൧ കോണിന്തലയായ്പന്നു. കൎത്താവിൽനിന്ന് ഇതുണ്ടായി നമ്മുടെ
കണ്ണുകൾക്ക് ആശ്ചൎയ്യമായിരിക്കുന്നു എന്നുള്ളൊരു തിരുവെഴുത്ത്
൧൨ എങ്കിലും നിങ്ങൾ വായിച്ചില്ലയൊ? എന്നീ ഉപമയെ തങ്ങളെ
കുറിച്ചു ചൊല്ലിയ പ്രകാരം ബോധിക്കയാൽ അവർ അവനെ
പിടിപ്പാൻ അന്വെഷിച്ചിട്ടും പുരുഷാരത്തെ ഭയപ്പെട്ട്, അവ
നെ വിട്ടു പുറപ്പെട്ടു പോയി.

൧൩ അനന്തരം അവനെ വാക്കിനാൽ കുടുക്കുവാൻ പറീശരിലും
ഹെരോദ്യരിലും ചിലരെ അവന്റെ അടുക്കൽ അയക്കുന്നു.
൧൪ ആയവർ വന്നു: ഗുരൊ, നീ മനുഷ്യമുഖത്തെ നോക്കാതെ,
ദൈവത്തിൻ വഴിയെ ഉണ്മയിൽ പഠിപ്പിക്കുന്നതുകൊണ്ടു
നീ സത്യവാനും ആരെയും ചിന്തയില്ലാത്തവനും എന്നു ഞ
ങ്ങൾ അറിയുന്നു; കൈസൎക്ക കരം കൊടുക്കുന്നതു വിഹിതമൊ
൧൫ അല്ലയൊ? ഞങ്ങൾ കൊടുക്കയൊ, കൊടായ്കയൊ, വേണ്ടതു? എ
ന്ന് അവനോടു പറയുന്നു; അവനൊ അവരുടെ വ്യാജത്തെ
അറിഞ്ഞു: എന്നെ പരീക്ഷിക്കുന്നത് എന്തു? എനിക്ക കാണേ
ണ്ടതിന്ന് ഒരു ദ്രഹ്മയെ കൊണ്ടുവരുവിൻ എന്നു പറഞ്ഞു, അ
൧൬ വരും കൊണ്ടുവന്നു. ഈ സ്വരൂപവും എഴുത്തും ആരുടെത്?
എന്ന് അവരോടു പറഞ്ഞതിന്നു, കൈസരുടെത് എന്ന് അ
൧൭ വർ പറഞ്ഞപ്പോൾ: കൈസൎക്കുള്ളവ കൈസൎക്കും, ദൈവത്തി
ന്നുള്ളവ ദൈവത്തിന്നും ഒപ്പിച്ചു കൊടുപ്പിൻ എന്നു യേശു അ
വരോട് ഉത്തരം പറഞ്ഞു; അവർ അവങ്കൽ ആശ്ചൎയ്യപ്പെടുക
യും ചെയ്തു.

പുനരുത്ഥാനം ഇല്ല എന്നു ചൊല്ലുന്ന ചദൂക്ക്യരും അവനോ ൧൮
ട് അടുത്തു വന്നു ചോദിച്ചിതു: ഗുരൊ, ഒരുത്തന്റെ സഹോദ ൧൯
രൻ മരിച്ചു, മക്കളെ അല്ല, ഭാൎയ്യയെ തന്നെ വെച്ചേച്ചു എന്നു
വരികിൽ, ആ ഭാൎയ്യയെ അവന്റെ സഹോദരൻ പരിഗ്രഹിച്ചു,
തന്റെ സഹോദരനു സന്തതി ഉണ്ടാക്കേണം എന്നു മോശെ
(൫ മോ. ൨൫.) നമുക്ക് എഴുതിയല്ലൊ. എന്നാൽ ഏഴു സഹോദ ൨൦
രർ ഉണ്ടായിരുന്നു, അതിൽ മൂത്തവൻ ഭാൎയ്യയെ കൈക്കൊണ്ടു
സന്തതി വെച്ചേക്കാതെ മരിച്ചു. രണ്ടാമൻ അവളെ പരിഗ്ര ൨൧
ഹിച്ചു, സന്തതി വെച്ചേക്കാതെ മരിച്ചു. മൂന്നാമനും അപ്രകാരം ൨൨
തന്നെ; ഏഴുവരും അവളെ പരിഗ്രഹിച്ചു, സന്തതി വെച്ചേക്കാ
തെ പോയി; എല്ലാവൎക്കും പിന്നെ സ്ത്രീയും മരിച്ചു. പുനരുത്ഥാ ൨൩
നത്തിൽ അവർ ഉയിൎത്തെഴുനീറ്റു എങ്കിൽ, അവരിൽ ഏവനു
ഭാൎയ്യയാകും? അവൾ ഏഴുവൎക്കും ഭാൎയ്യയായിരുന്നുവല്ലൊ. എന്ന ൨൪
തിന്നു യേശു ഉത്തരം ചൊല്ലിയതു: നിങ്ങൾ തിരുവെഴുത്തുകളേ
യും ദേവശക്തിയേയും അറിയായ്കകൊണ്ടല്ലയൊ തെറ്റി ഉഴലു
ന്നതു? എങ്ങിനെ എന്നാൽ മരിച്ചവരിൽനിന്നു വീണ്ടും എഴുനീ ൨൫
റ്റപ്പോൾ, കെട്ടുകയും ഇല്ല, കെട്ടപ്പെടുകയും ഇല്ല; സ്വൎഗ്ഗങ്ങളി
ലെ ദൂതരോട് ഒക്കുകെ ഉള്ളു. മരിച്ചവർ ഉണരുന്നത് എങ്കിലൊ ൨൬
മോശെ പുസ്തകത്തിൽ മുൾചെടിഭാഗത്തു തന്നെ ദൈവം അവ
നോടു: ഞാൻ അബ്രഹാമിന്റെ ദൈവവും, ഇചഹാക്കിൻ ദൈവ
വും, യാക്കോബിൻ ദൈവവും എന്നു പറഞ്ഞപ്രകാരം വായിച്ചി
ട്ടില്ലയൊ? അവൻ ചത്തവൎക്കല്ല, ജീവനുള്ളവൎക്കത്രെ ദൈവം ൨൭
ആകുന്നു; അതുകൊണ്ടു നിങ്ങൾ വളരെ തെറ്റി പോകുന്നു.

പിന്നെ ശാസ്ത്രികളിൽ ഒരുത്തൻ അവർ തൎക്കിക്കുന്നതു കേട്ട്, ൨൮
അവരോടു നല്ല ഉത്തരം പറഞ്ഞപ്രകാരം ബോധിച്ചിട്ട്, എല്ലാ
റ്റിലും മുഖ്യകല്പന ആകുന്നത് ഏത് എന്ന് അവനോടു, ചോ
ദിച്ചു. അവനോടു, യേശു ഉത്തരം ചൊല്ലിയതു: എല്ലാററിലും ൨൯
മുഖ്യകല്പനയാവിതു: (൫ മോ. ൬, ൪.) ഇസ്രയേലെ കേൾക്ക!
നമ്മുടെ ദൈവമായ യഹോവ ഏക കൎത്താവ് ആകുന്നു. നിന്റെ ൩൦
ദൈവമായ യഹോവയെ നിന്റെ പൂൎണ്ണഹൃദയത്താലും, പൂൎണ്ണ
മനസ്സാലും, നിന്റെ സൎവ്വ വിചാരത്തോടും, സൎവ്വ ശക്തിയോടും
സ്നേഹിക്ക എന്നുള്ളത് ഒന്നാം കല്പന തന്നെ. സമമായത് രണ്ടാമ ൩൧
തൊ (൩ മോ. ൧൯.) നിന്റെ കൂട്ടുകാരനെ നിന്നപ്പോലെ തന്നെ
സ്നേഹിക്ക എന്നുള്ളതത്രെ; ഇവററിലും വലുതായിട്ടു മറെറാരു

൩൨ കല്പനയും ഇല്ല. എന്നാറെ, ശാസ്ത്രി അവനോടു പറഞ്ഞു:
നന്നു ഗുരൊ, ഒരുത്തനെ ഉള്ളു; അവനൊഴികെ മറ്റാരും ഇല്ല
൩൩ എന്നും, അവനെ പൂൎണ്ണഹൃദയത്താലും, സൎവ്വബുദ്ധിയോടും, പൂ
ൎണ്ണമനസ്സാലും, സൎവ്വശക്തിയോടും സ്നേഹിക്കുന്നതും, തന്നെ
പ്പോലെ കൂട്ടുകാരനെ സ്നേഹിക്കുന്നതും, എല്ലാദഹനബലിഹോ
മങ്ങളിലും: സാരം ഏറിയത് എന്നും, നീ സത്യപ്രകാരം ചൊല്ലിയ
൩൪ തു. അവൻ ബുദ്ധിശാലിയായി ഉത്തരം പറഞ്ഞതു യേശു കണ്ടു:
നീ ദേവരാജ്യത്തിന്നു ദൂരസ്ഥനല്ല എന്ന് അവനോടു പറഞ്ഞു;
പിന്നെ അവനോടു ചോദിപ്പാൻ ആരും തുനിഞ്ഞതും ഇല്ല.
൩൫ യേശു ആലയത്തിൽ ഉപദേശിച്ചുംകൊണ്ടു പറഞ്ഞു തുടങ്ങി
യതു: മശീഹ ദാവിദിൻ പുത്രനാകുന്നു എന്നു ശാസ്ത്രികൾ എ
൩൬ ങ്ങിനെ പറയുന്നു? ദാവിദാകട്ടെ, വിശുദ്ധാത്മാവിലായി പറ
ഞ്ഞിതു: കൎത്താവ് എന്റെ കൎത്താവിനോട് അരുളിച്ചെയ്യുന്നിതു:
ഞാൻ നിന്റെ ശത്രുക്കളെ നിന്റെ പാദപീഠമാക്കുവോളത്തി
൩൭ ന്ന് എന്റെ വലത്തു ഭാഗത്തിരിക്ക (സങ്കീ. ൧൰.) എന്നതിൽ
ദാവിദ് താനും അവനെ കൎത്താവ് എന്നു ചൊല്ലുന്നു; പിന്നെ
൩൮ അവന്റെ പുത്രൻ ആകുന്നത് എവിടെനിന്നു? എന്നാറെ, വ
ലിയ പുരുഷാരം ഇഷ്ടത്തോടെ അവനെ കേൾക്കുമ്പോൾ, ത
൩൯ ന്റെ ഉപദേശത്തിൽ നിന്ന് അവരോടു പറഞ്ഞിതു: അങ്കിക
ളോടെ നടക്കുന്നതും, അങ്ങാടികളിൽ വന്ദനങ്ങളും, പള്ളികളിൽ
മുഖ്യാസനങ്ങളും, അത്താഴങ്ങളിൽ പ്രധാനസ്ഥലങ്ങളും ഇച്ഛി
൪൦ ക്കുന്ന ശാസ്ത്രികളിൽനിന്നു സൂക്ഷിച്ചു നോക്കുവിൻ! ഉപായ
ത്താൽ നീളെ പ്രാൎത്ഥിച്ചുംകൊണ്ടു വിധവമാരുടെ വീടുകളെ വിഴു
ങ്ങുന്നവർ; ആയവൎക്ക് ഏറ്റം വലിയ ശിക്ഷാവിധി വരും.
൪൧ എന്നാറെ, യേശു ശ്രീഭണ്ഡാരത്തിന്നു നേരെ ഇരുന്നു, പുരു
ഷാരം ഭണ്ഡാരത്തിൽ ദ്രവ്യം ഇടുന്നപ്രകാരം നോക്കിക്കൊണ്ടി
രുന്നു; അതിൽ ധനവാന്മാർ പലരും വളരെ ഇടുന്നതിന്നിടയിൽ,
൪൨ ദരിദ്രയായ ഒരു വിധവ വന്ന് ഒരു താരമാകുന്ന രണ്ടു കാശ്
൪൩ ഇട്ടപ്പോൾ, അവൻ തന്റെ ശിഷ്യരെ വിളിച്ചു കൂട്ടി: ആമെൻ
ഞാൻ നിങ്ങളോട്, പറയുന്നു: ഭണ്ഡാരത്തിൽ ഇട്ട സകലരേ
൪൪ ക്കാളും ഈ ദരിദ്രയായ വിധവ അധികം ഇട്ടിരിക്കുന്നു. എല്ലാ
വരും തങ്ങളുടെ വഴിച്ചലിൽനിന്ന് (അല്പം) ഇട്ടുവല്ലൊ; അവ
ളൊ തന്റെ കുറച്ചലിൽ നിന്ന് എത്ര ഉണ്ടായാലും തന്റെ സ
മ്പത്ത് ഒക്കയും ഇട്ടതു എന്ന് അവരോടു പറഞ്ഞു.

## ൧൩. അദ്ധ്യായം.

യരുശലേമിൻ സംഹാരവും തന്റെ പ്രത്യക്ഷതയും പ്രവചിച്ചതു [മത്താ. ൨൪. ലൂ. ൨൧.]

അവൻ ആലയത്തെ വിട്ടു പോകുമ്പോൾ, ശിഷ്യരിൽ ഒരു ൧
ത്തൻ: ഗുരൊ, ഇതാ എന്തു കല്ലുകളും ഏതു നിൎമ്മാണങ്ങളും എ
ന്ന് അവനോടു പറയുന്നു. അവനോടു യേശു: ഈ വലിയ ൨
പണികളെ കാണുന്നുവൊ? കല്ലു കല്ലിന്മേൽ ഇടിയാതെ വിട
പ്പെടുകയില്ല എന്ന് ഉത്തരം പറഞ്ഞു. പിന്നെ അവൻ ഒലീവ ൩
മലയേറി ആലയത്തിന്ന് എതിരെ ഇരുന്നുകൊണ്ടാറെ, പേത്രു
നും യാക്കോബും യോഹനാനും അന്ത്രേയാവും അവനോടു വേ
റിട്ടു തന്നെ ചോദിച്ചിതു: ഇവ എപ്പൊൾ ഉണ്ടാകും എന്നും, ഇ ൪
വ എല്ലാം തികഞ്ഞു വരേണ്ടുമ്പോഴെക്കുള്ള ലക്ഷണം ഏത് എ
ന്നും ഞങ്ങളോട് പറഞ്ഞാലും, എന്നതിന്നു യേശു ഉത്തരം ചൊ ൫
ല്ലി തുടങ്ങിയതു: ആരും നിങ്ങളെ തെറ്റിക്കാതിരിപ്പാൻ നോക്കു
വിൻ! എങ്ങിനെ എന്നാൽ ഞാനാകുന്നു എന്നു ചൊല്ലി, അ ൬
നേകർ എൻനാമം എടുത്തു വന്നു, പലരേയും തെറ്റിക്കും. നി ൭
ങ്ങളൊ യുദ്ധങ്ങളും യുദ്ധശ്രുതികളും കേൾക്കുമ്പോൾ, കലങ്ങാ
തിരിപ്പിൻ! അത് ഉണ്ടാകേണ്ടുതു സത്യം; അവസാനം ഉടനെ
ഇല്ലതാനും. വംശം വംശത്തിന്നും, രാജ്യം രാജ്യത്തിന്നും എതിരെ ൮
എഴുനീല്ക്കും; അവിടവിടെ ഭൂകമ്പങ്ങളും, ക്ഷാമങ്ങളും, കലഹങ്ങ
ളും ഉണ്ടാകും; ഇവ ഈറ്റുനോവുകളുടെ ആരംഭങ്ങളത്രെ; എന്നാ
ൽ നിങ്ങളെ തന്നെ നോക്കുവിൻ! എൻനാമം നിമിത്തം നിങ്ങ ൯
ളെ സുനേദ്രിയങ്ങളിൽ ഏല്പിക്കയും, പള്ളികളിൽ തല്ലുകയും നാടു
വാഴികൾക്കും രാജാക്കന്മാൎക്കും മുന്നിറുത്തുകയും ചെയ്യുമല്ലൊ;
അവൎക്കു സാക്ഷ്യത്തിന്നായി തന്നെ. സുവിശേഷമൊ, മുമ്പെ ൧൦
സകല വംശങ്ങൾക്കും ഘോഷിക്കപ്പെടേണം. പിന്നെ നിങ്ങ ൧൧
ളെ ഏല്പിച്ചു കൊണ്ടു പോകുന്തോറും, ഏതു പറവു എന്നു മുൻകരു
തുകയും ധ്യാനിക്കയും അരുതു; ആ നാഴികയിൽ തന്നെ നിങ്ങ
ൾക്ക് എന്തു തരപ്പെട്ടാലും അതു പറവിൻ! ഉരെക്കുന്നതു നിങ്ങ
ൾ അല്ല, വിശുദ്ധാത്മാവത്രെ ആകുന്നുവല്ലൊ. വിശേഷിച്ച്, ൧൨
സഹോദരൻ സഹോദരനെയും, അപ്പൻ കുട്ടിയേയും, മരണ
ത്തിന്ന് ഏല്പിക്കും; മക്കളും പിതാക്കളുടെ നേരെ എഴുനീററ്, അ
വരെ മരിപ്പിക്കും. എൻനാമം നിമിത്തം നിങ്ങൾ എല്ലാവരാലും ൧൩

പകെക്കപ്പെട്ടവരാകും; അവസാനം വരെ നിന്നവൻ രക്ഷി
ക്കപ്പെടും താനും.
൧൪ എന്നാൽ പാഴാക്കുന്നതിന്റെ അറെപ്പ് ഇരിക്കരുതാത്ത സ്ഥ
ലത്തു നില്ക്കുന്നതു നിങ്ങൾ കാണുമ്പോൾ, (വായിക്കുന്നവൻ
ചിന്തിച്ചുകൊൾക!) അന്നു യഹൂദ്യയിലുള്ളവർ മലകളിലേക്ക്
൧൫ മണ്ടിപോക. വീട്ടിന്മേൽ ഇരിക്കുന്നവൻ വീട്ടിനകത്തേക്ക്
ഇറങ്ങി പോകയും, തന്റെ വീട്ടിൽനിന്നു വല്ലതും എടുപ്പാൻ പൂ
൧൬ കയും അരുതു. വയലിലെക്കുള്ളവൻ തന്റെ വസ്ത്രം എടുപ്പാൻ
൧൭ വഴിയോട്ടു തിരികയും ഒല്ലാ. ആ നാളുകളിൽ ഗർഭിണികൾക്കും മുല
൧൮ കുടിപ്പിക്കുന്നവൎക്കും ഹാ കഷ്ടം! എന്നാൽ അതു ശീതകാലത്തിൽ
൧൯ സംഭവിക്കാതിരിപ്പാൻ പ്രാൎത്ഥിപ്പിൻ! ദൈവം പടെച്ച സൃഷ്ടി
യുടെ ആരംഭംമുതൽ ഇന്നേവരെ ഇല്ലാത്തതും ഇനിമേൽ ഭവി
൨൦ ക്കാത്തതും ആയുള്ള ഉപദ്രവം തന്നെ ആ നാളുകൾ ആകും സ
ത്യം. കൎത്താവ് നാളുകളെ ചുരുക്കീട്ടില്ല എങ്കിൽ, ഒരു ജഡവും ര
ക്ഷപെടുകയില്ല; അവൻ തെരിഞ്ഞെടുത്ത വൃതന്മാർ നിമിത്ത
൨൧ മൊ നാളുകളെ ചുരുക്കി വെച്ചതു. അപ്പോൾ ആരാനും നിങ്ങ
ളോട് ഇതാ മശീഹ ഇവിടെ എന്നും, ഇതാ അവിടെ എന്നും പ
൨൨ റഞ്ഞാൽ വിശ്വസിക്കരുതു! എങ്ങിനെ എന്നാൽ കള്ളമശീഹ
മാരും കള്ളപ്രവാചകരും എഴുനീറ്റു, കഴിയുന്നു എങ്കിൽ തെരി
ഞ്ഞെടുത്തവരേയും തെറ്റിച്ചു കളവാനായി അടയാളങ്ങളും അ
൨൩ ത്ഭുതങ്ങളും കാട്ടിക്കൊടുക്കും. നിങ്ങളൊ സൂക്ഷിച്ചു നോക്കുവിൻ!
ഇതാ ഞാൻ എല്ലാം നിങ്ങളോടു മുൻപറഞ്ഞുവല്ലൊ.
൨൪ എങ്കിലൊ ആ നാളുകളിലെ ഉപദ്രവത്തിന്റെ ശേഷം, സൂ
ൎയ്യൻ ഇരുണ്ടു പോകയും, ചന്ദ്രൻ നിലാവിനെ തരായ്കയും,
൨൫ വാനത്തിലെ നക്ഷത്രങ്ങൾ വീണു വീണിരിക്കയും, സ്വൎഗ്ഗ
ങ്ങളുടെ സൈന്യങ്ങൾ കുലുങ്ങി പോകയും ആം (യശ. ൧൩. ൧൦.)
൨൬ അപ്പോൾ മനുഷ്യപുത്രൻ വലിയ ശക്തിയോടും, തേജസ്സോടും
൨൭ കൂട മേഘങ്ങളിൽ വരുന്നത് അവർ കാണും. അന്ന് അവൻ
തന്റെ ദൂതരെ അയച്ചു, താൻ തെരിഞ്ഞെടുത്തവരെ ഭൂമിയുടെ
അറുതിമുതൽ വാനത്തിൻ അറുതിവരെയും, നാലുകാറ്റുകളിൽ
നിന്നും കൂട്ടിചേൎക്കും.
൨൮ എന്നാൽ അത്തിയിൽനിന്ന് ഉപമയെ ഗ്രഹിപ്പിൻ! അ
തിന്റെ കൊമ്പ് ഇളതായി ഇലകളെ തഴെപ്പിക്കുമ്പോൾ,
൨൯ വേനിൽ അടുത്തത് എന്ന് അറിയുന്നുവല്ലൊ. അപ്രകാരം

നിങ്ങളും ഇവ ഉണ്ടാകുന്നതു കാണുമ്പോൾ, (അവൻ) അടുക്കെ
വാതില്ക്കൽ തന്നെ ആകുന്നു എന്ന് അറിവിൻ! ആമെൻ ഞാൻ ൩൦
നിങ്ങളോടു പറയുന്നിതു: ഇവ ഒക്കയും ഉണ്ടാകുവോളത്തിന്ന്
ഈ തലമുറ ഒഴിഞ്ഞു പോകയില്ല. വാനവും ഭൂമിയും ഒഴിഞ്ഞു ൩൧
പോകും, എന്റെ വചനങ്ങൾ ഒഴിഞ്ഞു പോകയില്ല താനും.
ആ നാളൊ, നാഴികയൊ, സംബന്ധിച്ചിട്ട് പിതാവ് തന്നെ ൩൨
അല്ലാതെ, ആരെങ്കിലും സ്വൎഗ്ഗത്തിലെ ദൂതരും പുത്രനും കൂടെ അ
റിയുന്നില്ല. സമയം എപ്പോൾ എന്നറിയായ്കകൊണ്ടു സൂക്ഷി ൩൩
പ്പിൻ! ഉണൎന്നും, പ്രാൎത്ഥിച്ചും, കൊണ്ടിരിപ്പിൻ! പരദേശത്തു ൩൪
പോകുന്ന മനുഷ്യൻ തന്റെ വീടു വിട്ടു, ദാസൎക്ക അധികാരവും
അവനവനു തക്ക വേലയും കൊടുത്തിട്ടു, വിശേഷാൽ കാവ
ല്ക്കാരനോട്, ഉണൎന്നിരിപ്പാൻ കല്പിച്ച പോലെ തന്നെ. നി ൩൫
ങ്ങളും വീട്ടുടയവൻ സന്ധ്യക്കൊ, പാതിരാക്കൊ, പൂവങ്കോഴി
കൂകിലൊ, രാവിലെയൊ എപ്പോൾ വരും എന്നറിയായ്കകൊ
ണ്ട്, അവൻ പെട്ടന്നു വന്നു, നിങ്ങൾ ഉറങ്ങുന്നതു കണ്ടു, ൩൬
പിടിക്കാതിരിക്കേണ്ടതിന്ന് ഉണൎന്നു കൊൾ്വിൻ. ഞാൻ നിങ്ങ ൩൭
ളോടു പറയുന്നതൊ എല്ലാവരോടും പറയുന്നു: ഉണൎന്നു കൊ
ൾ്വിൻ എന്നത്രെ.

## ൧൪. അദ്ധ്യായം.

കലവിചാരം [മത്താ. ൨൬. ലൂ. ൨൨.], (൩) ബെത്ഥന്യയിലെ അഭിഷേകം [മത്താ. ൨൬. യൊ. ൧൨.], (൧൦) യൂദാവിൻ ദ്രോഹവും, (൧൭) തിരുവത്താഴവും, (൨൬) ഗഥശെമനയിലെ പോരാട്ടവും, (൪൩) പിടിപെട്ടതും, (൫൩) ന്യായവിസ്താരവും, (൬൬) ശിമോന്റെ വീഴ്ചയും, [മത്താ. ൨൬. ലൂ. ൨൨.]

പെസഹയും പുളിപ്പില്ലാത്തതും ഉണ്ടാവാൻ രണ്ടു നാൾ ൧
ആകുമ്പോൾ, മഹാപുരോഹിതരും ശാസ്ത്രികളും (കൂടി) അവനെ
ഉപായം കൊണ്ടു പിടിച്ചു കൊല്ലുവാൻ വഴി അന്വെഷിച്ചു
കൊണ്ടിട്ടു, ജനത്തിൽ കലഹം ഉണ്ടാകായ്വാൻ പെരുനാളിൽ ൨
അരുത് എന്നു പറഞ്ഞു.
യേശു ബെത്ഥന്യയിൽ കുഷ്ഠരോഗിയായ ശിമോന്റെ വീട്ടിൽ ൩
ആയി പന്തിയിൽ ഇരിക്കുമ്പോൾ, ഒരു സ്ത്രീ സ്വച്ഛ ജടാമാംസി
യാലെ വിലയേറിയ തൈലമുള്ള ഭരണിയുമായി വന്നു ഭരണി
യെ പൊളിച്ച് അവന്റെ തലമേൽ ഒഴിച്ചു. അവിടെ ചിലർ ഉ ൪
ള്ളിൽ മുഷിച്ചൽ ഭാവിച്ചു: ഈ തൈലത്തിൻ അഴിച്ചൽ എന്തിന്നു?

൫ ഇതു മുന്നൂറിൽ ചില്പാനം ദ്രമെക്ക വിററു, ദരിദ്രക്ക് കൊടുപ്പാ
ൻ സംഗതി ഉണ്ടായല്ലൊ എന്ന് അവളോടു പഴിച്ചു പറഞ്ഞു.
൬ എന്നാറെ, യേശു: ഇവളെ വിടുവിൻ! അവൾക്ക് അലമ്പൽ ഉ
ണ്ടാക്കുവാൻ എന്തു? അവൾ എന്നിൽ നല്ല പ്രവൃത്തി ചെയ്തു
൭ വല്ലൊ. എങ്ങിനെ എന്നാൽ ദരിദ്രർ നിങ്ങൾക്ക് എല്ലായ്പൊഴും അടു
ക്കെ ഉണ്ടു; ഇച്ഛിക്കുന്തോറും, അവൎക്ക് നന്മ ചെയ്യാമല്ലൊ; ഞാ
൮ ൻ എല്ലായ്പൊഴും അല്ല താനും. ഇവൾ ആവതോളം ചെയ്തു; എ
ന്റെ ദേഹത്തെ കുഴിച്ചിടുവാൻ മുമ്പിൽ കൂട്ടി തൈലം തേച്ചിട്ടു
൯ ണ്ടു. ആമെൻ ഞാൻ നിങ്ങളോടു പറയുന്നു: ഈ സുവിശേഷം
സൎവ്വലോകത്തും എവിടെ എല്ലാം ഘോഷിക്കപ്പെട്ടാലും, അവിടെ
ഇവൾ ചെയ്തതും അവളുടെ ഓൎമ്മെക്കായി പറയപ്പെടും.

൧൦ പിന്നെ പന്തിരുവരിൽ ഒരുത്തനായ ഇഷ്കൎയ്യോതാ യൂദാ
അവനെ മഹാപുരോഹിതൎക്ക കാണിച്ചു കൊടുക്കേണ്ടതിന്ന്
൧൧ അവരുടെ അടുക്കലേക്ക് ചെന്നു. ആയ്ത് അവർ കേട്ടു, സ
ന്തോഷിച്ച്, അവന്നു ദ്രവ്യം കൊടുപ്പാൻ വാഗ്ദത്തം ചെയ്തു;
അവനും തക്കത്തിൽ അവനെ കാണിച്ചു കൊടുക്കുന്നു എങ്ങി
നെ എന്ന് അന്വെഷിച്ചു കൊണ്ടിരുന്നു.

൧൨ പെസഹയെ അറുക്കുന്ന കാലമായി പുളിപ്പില്ലാത്തതിന്റെ
ഒന്നാം നാളിൽ ശിഷ്യന്മാർ അവനോട്: നീ പെസഹ ഭക്ഷി
പ്പാൻ ഞങ്ങൾ എവിടെ പോയി ഒരുക്കേണ്ടത് എന്നു പറ
൧൩ യുന്നു. അവനും തന്റെ ശിഷ്യരിൽ ഇരുവരെ അയച്ചു, നി
ങ്ങൾ പട്ടണത്തിൽ ചെല്ലുവിൻ! അവിടെ ഒരു കുടം വെള്ളം
൧൪ ചുമക്കുന്ന മനുഷ്യൻ നിങ്ങളെ എതിരേല്ക്കും. ആയവനെ പി
ഞ്ചെന്നു അവൻ എവിടെ പ്രവേശിച്ചാലും ആ വീട്ടുടയവ
നോടു പറവിൻ: ഞാൻ ശിഷ്യരുമായി പെസഹ ഭക്ഷിപ്പാ
൧൫ നുള്ള ശാല എവിടെ എന്നു ഗുരു പറയുന്നു. എന്നാൽ, അവൻ
ചായ്പണവിരിച്ച് ഒരുക്കിയൊരു വന്മാളിക നിങ്ങൾക്ക് കാണിക്കും;
൧൬ അവിടെ നമുക്കായി ഒരുക്കുവിൻ എന്നു പറഞ്ഞു. അവന്റെ
ശിഷ്യന്മാർ പുറപ്പെട്ടു പട്ടണത്തിൽ വന്നു, തങ്ങളോടു പറഞ്ഞ
പ്രകാരം കണ്ടു, പെസഹ ഒരുക്കുകയും ചെയ്തു.

൧൭ സന്ധ്യയായപ്പോൾ, അവൻ പന്തിരുവരോടും കൂട വരുന്നു.
൧൮ അവർ ചാരികൊണ്ടു ഭക്ഷിക്കുമ്പോൾ: ആമെൻ ഞാൻ നി
ങ്ങളോടു പറയുന്നിതു: നിങ്ങളിൽ ഒരുവൻ എന്നോടു കൂട ഭക്ഷി
ക്കുന്നവൻ തന്നെ, എന്നെ കാണിച്ചു കൊടുക്കും എന്നു യേശു

പറഞ്ഞു. ആയവർ ദുഃഖിച്ചു: പക്ഷെ ഞാനൊ, ഞാനൊ? ൧൯
എന്നു വെവ്വെറെ അവനോടു ചൊല്ലി തുടങ്ങി. അവരോട് ൨൦
അവൻ പറഞ്ഞിതു: പന്തിരുവരിൽ ഒരുവൻ എന്നോടു കൂടെ
താലത്തിൽ കൈയിട്ടു മുക്കുന്നവൻ തന്നെ. മനുഷ്യപുത്രൻ ൨൧
തന്നെ കുറിച്ച് എഴുതികിടക്കുന്ന പ്രകാരം പോകുന്നു സത്യം,
മനുഷ്യപുത്രനെ കാണിച്ചു കൊടുക്കുന്ന മനുഷ്യനൊ ഹാ കഷ്ടം!
ആ മനുഷ്യൻ ജനിച്ചില്ല എങ്കിൽ അവനു കൊള്ളായിരുന്നു.
അവർ ഭക്ഷിക്കുമ്പൊൾ, യേശു അപ്പത്തെ എടുത്ത്, അനു ൨൨
ഗ്രഹം ചൊല്ലി, നുറുക്കി, അവൎക്ക കൊടുത്തു പറഞ്ഞിതു: വാങ്ങു
വിൻ! ഇതെന്റെ ശരീരം ആകുന്നു; പിന്നെ പാനപാത്രം ൨൩
എടുത്തു വാഴ്ത്തി അവൎക്ക കൊടുത്തു, എല്ലാവരും അതിൽ കുടിച്ചു:
ഇതു (പുതു) നിയമത്തിന്റെ രക്തമായി അനേകൎക്ക വേണ്ടി ൨൪
ഒഴിക്കപ്പെടുന്ന എന്റെ രക്തം ആകുന്നു. ആമെൻ ഞാൻ ൨൫
നിങ്ങളോടു പറയുന്നിതു: മുന്തിരി വള്ളിയുടെ അനുഭവത്തെ
ദേവരാജ്യത്തിൽ പുതുതായി കുടിക്കും നാൾവരെ, ഞാൻ ഇതിൽ
നിന്ന് ഇനി കുടിക്കയില്ല എന്ന് അവരോട് പറകയും ചെയ്തു.
പിന്നെ അവർ സ്തോത്രം പാടിയശേഷം, ഒലീവമലെക്ക് പു ൨൬
റപ്പെട്ടു പോയി. യേശു അവരോടു പറഞ്ഞു: ഞാൻ ഇടയനെ ൨൭
വെട്ടും, ആട്ടകൾ ചിതറി പോകയും ചെയ്യും എന്നെഴുതിയിരിക്ക
യാൽ (ഈ രാത്രിയിൽ) നിങ്ങൾ എല്ലാവരും എങ്കൽ ഇടറി
പോകും. ഞാൻ ഉണൎന്നു വന്നശേഷമൊ നിങ്ങൾക്ക് മുമ്പെ ൨൮
ഗലീലെക്ക ചെല്ലും. പേത്രൻ അവനോട്: എല്ലാവരും ഇടറി ൨൯
പോയാലും ഞാനല്ല താനും എന്നു പറഞ്ഞു. അവനോടു യേശു: ൩൦
ആമെൻ ഞാൻ നിന്നോടു ചൊല്ലുന്നിതു: ഇന്ന് ഈ രാത്രി
യിൽ കോഴി രണ്ടു കുറി കൂകുമ്മുമ്പെ നീ മൂന്നു വട്ടം എന്നെ തള്ളി
പ്പറയും എന്നു പറയുന്നു. അവനോ: നിന്നോട് ഒന്നിച്ചു മരി ൩൧
ക്കേണ്ടി വന്നാലും നിന്നെ തള്ളിപ്പറകയില്ല എന്ന് ഏററം അ
ധികം പറഞ്ഞു; അപ്രകാരം തന്നെ എല്ലാവരും പറഞ്ഞുവന്നു.
അവർ ഗഥശെമന എന്ന പേരുള്ള പറമ്പിൽ വന്നാറെ, ൩൨
അവൻ തന്റെ ശിഷ്യരോടു: ഞാൻ പ്രാൎത്ഥിച്ചു തീരുവോളം ഇ
വിടെ ഇരിപ്പിൻ എന്നു പറഞ്ഞു. പേത്രനേയും യാക്കോബ് ൩൩
യോഹനാൻ എന്നവരേയും കൂട്ടിക്കൊണ്ടു സ്തംഭിച്ചും വലഞ്ഞും
പോവാൻ തുടങ്ങി: എന്റെ ദേഹി മരണത്തോളം അതിദുഃഖ ൩൪
പ്പെട്ടിരിക്കുന്നു, ഇവിടെ പാൎത്തുണൎന്നു കൊൾവിൻ എന്ന്

൩൫ അവരോടു പറഞ്ഞു, അല്പം മുന്നോട്ടു ചെന്നു നിലത്തു വീണു:
കഴിയുന്നു എങ്കിൽ ആ നാഴിക നീങ്ങിപ്പോകേണം എന്നു പ്രാ
൩൬ ർത്ഥിച്ചു. അബ്ബാ പിതാവേ! നിനക്കു എല്ലാം കഴിയും: ഈ പാന
പാത്രം എന്നിൽനിന്നു നീക്കിക്കൊള്ളേണമേ: എങ്കിലും ഞാൻ
ഇച്ഛിക്കുന്നതല്ല: നീ ഇച്ഛിക്കുന്നതത്രേ (ആവു) എന്നു
൩൭ പറഞ്ഞു. പിന്നെ വന്നു അവർ ഉറങ്ങുന്നതു കണ്ടു, പേത്രനോ
ടു പറഞ്ഞു: ശിമോനേ, ഉറങ്ങുന്നുവോ? ഒരു നാഴികയും ഉണ
൩൮ ർന്നിരിപ്പാൻ കഴിഞ്ഞില്ലയോ? പരീക്ഷയിൽ അകപ്പെടായ്വാൻ
ഉണർന്നു പ്രാർത്ഥിച്ചുകൊൾവിൻ: ആത്മാവു മനഃപൂർവ്വമുള്ളതു
൩൯ സത്യം, ജഡം ബലഹീനമത്രേ. പിന്നെയും പോയി ആ വാ
൪൦ ക്കിനെ തന്നെ പ്രാർത്ഥിച്ചശേഷം മടങ്ങിവന്നു അവർ കണ്ണു
കൾക്കു ഭാരം ഏറുകയാൽ പിന്നെയും ഉറങ്ങുന്നതു കണ്ടു, അ
൪൧ വർ എന്തുത്തരം ചൊല്ലേണ്ടു: എന്നറിഞ്ഞതും ഇല്ല. മൂന്നാമതും
വന്നു അവരോടു പറയുന്നു: ശേഷത്തേക്കു ഇനി ഉറങ്ങി, ആ
ശ്വസിച്ചുകൊൾവിൻ! മതി: നാഴിക വന്നു; ഇതാ മനുഷ്യപു
൪൨ ത്രൻ പാപികളുടെ കൈകളിൽ ഏല്പിക്കപ്പെടുന്നു. എഴുനീല്പിൻ!
നാം പോക; കണ്ടാലും എന്നെ കാണിച്ചു കൊടുക്കുന്നവൻ അ
ണഞ്ഞു വന്നു.
൪൩ എന്നു അവൻ പറയുമ്പോൾ തന്നെ, പെട്ടന്നു പന്തിരുവ
രിൽ ഒരുത്തനായ യൂദാവും, മഹാപുരോഹിതർ, മൂപ്പർ ഇവർ നി
യോഗിച്ചു വലിയ കൂട്ടവും, വാളുകളും വടികളുമായി ഒന്നിച്ചു
൪൪ വന്നു കൂടി: അവനെ കാണിച്ചു കൊടുക്കുന്നവനോ, ഞാൻ ഏ
വനെ ചുംബിച്ചാലും അവൻ തന്നെ ആകുന്നു; ആയവനെ
പിടിച്ചു സൂക്ഷിച്ചു കൊണ്ടുപോവിൻ എന്നു അവൎക്കു ലക്ഷണം
൪൫ കൊടുത്തിരുന്നു. പിന്നെ വന്നു ഉടനെ അവനു നേരിട്ടു: റബ്ബീ!
൪൬ റബ്ബീ! എന്നു പറഞ്ഞു അവനെ ചുംബിച്ചു. അവരും അവ
൪൭ ന്മേൽ കൈകളെ വെച്ചു അവനെ പിടിച്ചു; അരികെ നില്ക്കുന്ന
വരിൽ ഒരുവൻ വാളൂരി, മഹാപുരോഹിതന്റെ ദാസനെ വെട്ടി,
൪൮ അവന്റെ കാതറുത്തു. അതിന്നു യേശു അവരോടു പറഞ്ഞു തുട
ങ്ങിയതു: ഒരു കള്ളനെക്കൊള്ളെ എന്നപോലെ നിങ്ങൾ എന്നെ
൪൯ പിടിച്ചു വെപ്പാൻ വാളുവടികളുമായി പുറപ്പെട്ടതു; ഞാൻ ദിവ
സേന ആലയത്തിൽ ഉപദേശിച്ചും കൊണ്ടു നിങ്ങളോടു കൂട
ഇരുന്നിട്ടും നിങ്ങൾ എന്നെ പിടിച്ചില്ല: തിരുവെഴുത്തുകൾക്കു
൫൦ നിവൃത്തി വരുത്തേണ്ടിയിരുന്നു താനും. അപ്പോൾ, എല്ലാവരും

അവനെ വിട്ടു മണ്ടിപ്പോയി, അവനെ ഒരു യുവാവ് വെറു ൫൧
മെയ്യിൽ പുടവ പുതെച്ചുംകൊണ്ട് അനുഗമിക്കുന്നുണ്ടു; ആയ ൫൨
വനെ (ബാല്യക്കാർ) പിടിക്കുന്നേരം അവൻ പുടവ വിട്ടു, ന
ഗ്നനായി അവൎക്കു തെറ്റി മണ്ടിപ്പോയി.

യേശുവെ മഹാപുരോഹിതന്റെ അടുക്കെ കൊണ്ടുപോയ ൫൩
പ്പോൾ, മഹാപുരോഹിതരും മൂപ്പന്മാരും ശാസ്ത്രികളും അവന്റെ
കൂടെ വരുന്നു. പിന്നെ പേത്രൻ ദൂരത്തുനിന്നു മഹാപുരോഹി ൫൪
തന്റെ അരമനെക്കകത്തോളവും അവനെ പിഞ്ചെന്നു, ഭൃത്യ
രോടു ചേൎന്നു തീക്കാഞ്ഞുകൊണ്ടിരുന്നു. മഹാപുരോഹിതരും സു ൫൫
ന്നേദ്രിയം ഒക്കയും യേശുവെ മരിപ്പിക്കേണം എന്നു വെച്ച് അ
വന്റെ നേരെ സാക്ഷ്യം അന്വെഷിച്ചു പോന്നു കണ്ടിട്ടില്ല
താനും; കാരണം അനേകർ അവന്റെ നേരെ കള്ളസാക്ഷ്യം ൫൬
ചൊല്ലീട്ടും സാക്ഷ്യങ്ങൾ ഒത്തില്ല. ചിലർ എഴുനീറ്റു, കള്ളസാ ൫൭
ക്ഷ്യം പറഞ്ഞിതു: ഈ കൈപ്പണിയായ മന്ദിരത്തെ ഞാൻ
അഴിച്ചു മൂന്നു ദിവസം കൊണ്ടു കൈപ്പണിയല്ലാത്ത മറ്റൊ ൫൮
ന്നിനെ എടുപ്പിക്കും എന്ന് ഇവൻ പറയുന്നതു ഞങ്ങൾ കേട്ടു;
എന്നിപ്രകാരവും അവരുടെ സാക്ഷ്യം ഒത്തതും ഇല്ല. എന്നാ ൫൯
റെ, മഹാപുരോഹിതൻ നടുവിൽ നിന്നുകൊണ്ടു, യേശുവോടു: ൬൦
നീ ഒരുത്തരവും പറയുന്നില്ലയൊ? ഇവർ നിന്റെ നേരെ
സാക്ഷ്യം ചൊല്ലുന്നത് എങ്ങിനെ? എന്നു ചോദിച്ചതിന്നു, യേ
ശു ഉത്തരം പറയാതെ അടങ്ങി പാൎത്തു. മഹാ പുരോഹിതൻ പി ൬൧
ന്നെയും അവനോടു: നീ അനുഗ്രഹിക്കപ്പെട്ടവന്റെ പുത്രനാ
യ മശീഹ തന്നെയൊ? എന്നു ചോദിച്ചതിന്നു: ഞാൻ ആകുന്നു! ൬൨
മനുഷ്യപുത്രൻ ശക്തിയുടെ വലഭാഗത്തിരിക്കുന്നതും, വാന
ത്തിൻമേഘങ്ങളോടെ വരുന്നതും നിങ്ങൾ കാണും എന്ന് യേശു
പറഞ്ഞു. മഹാ പുരോഹിതൻ തന്റെ വസ്ത്രങ്ങളെ കീറി: ഇനി ൬൩
സാക്ഷികളെ കൊണ്ടു നമുക്ക് എന്താവശ്യം! ദേവദൂഷണത്തെ ൬൪
നിങ്ങൾ കേട്ടുവല്ലൊ! നിങ്ങൾക്കു എങ്ങിനെ തോന്നുന്നു? എന്നു
പറഞ്ഞപ്പോൾ, എല്ലാവരും അവനെ മരണയോഗ്യൻ എന്നു
വിധിച്ചുകളഞ്ഞു. ചിലർ അവന്മേൽ തുപ്പുകയും, അവന്റെ ൬൫
മുഖം മൂടി കുത്തുകയും, അവനോടു പ്രവചിക്ക എന്നു ചൊല്ലുക
യും ചെയ്യു തുടങ്ങി, ഭൃത്യന്മാർ കുമെച്ചും തച്ചും കൊണ്ടിരുന്നു.

പേത്രൻ താഴെ നടുമുറ്റത്തിരിക്കുമ്പോൾ, മഹാപുരോഹിത ൬൬
ന്റെ ബാല്യക്കാരത്തികളിൽ ഒരുത്തി വന്നു. പേത്രൻ തീക്കായു ൬൭



16

പകെക്കപ്പെട്ടവരാകും; അവസാനം വരെ നിന്നവൻ രക്ഷി
ക്കപ്പെടും താനും.
൧൪ എന്നാൽ പാഴാക്കുന്നതിന്റെ അറെപ്പ് ഇരിക്കരുതാത്ത സ്ഥ
ലത്തു നില്ക്കുന്നതു നിങ്ങൾ കാണുമ്പോൾ, (വായിക്കുന്നവൻ
ചിന്തിച്ചുകൊൾക!) അന്നു യഹൂദ്യയിലുള്ളവർ മലകളിലേക്ക്
൧൫ മണ്ടിപോക. വീട്ടിന്മേൽ ഇരിക്കുന്നവൻ വീട്ടിനകത്തേക്ക്
ഇറങ്ങിപോകയും, തന്റെ വീട്ടിൽനിന്നു വല്ലതും എടുപ്പാൻ പൂ
൧൬ കയും അരുതു. വയലിലെക്കുള്ളവൻ തന്റെ വസ്ത്രം എടുപ്പാൻ
൧൭ വഴിയോട്ടു തിരികയും ഒല്ലാ. ആ നാളുകളിൽ ഗർഭിണികൾക്കും മുല
൧൮ കുടിപ്പിക്കുന്നവൎക്കും ഹാ കഷ്ടം! എന്നാൽ അതു ശീതകാലത്തിൽ
൧൯ സംഭവിക്കാതിരിപ്പാൻ പ്രാൎത്ഥിപ്പിൻ! ദൈവം പടെച്ച സൃഷ്ടി
യുടെ ആരംഭംമുതൽ ഇന്നേവരെ ഇല്ലാത്തതും ഇനിമേൽ ഭവി
൨൦ ക്കാത്തതും ആയുള്ള ഉപദ്രവം തന്നെ ആ നാളുകൾ ആകും സ
ത്യം. കൎത്താവ് നാളുകളെ ചുരുക്കീട്ടില്ല എങ്കിൽ, ഒരു ജഡവും ര
ക്ഷപെടുകയില്ല; അവൻ തെരിഞ്ഞെടുത്ത വൃതന്മാർ നിമിത്ത
൨൧ മൊ നാളുകളെ ചുരുക്കി വെച്ചതു. അപ്പോൾ ആരാനും നിങ്ങ
ളോട് ഇതാ മശീഹ ഇവിടെ എന്നും, ഇതാ അവിടെ എന്നും പ
൨൨ റഞ്ഞാൽ വിശ്വസിക്കരുതു! എങ്ങിനെ എന്നാൽ കള്ളമശീഹ
മാരും കള്ളപ്രവാചകരും എഴുനീററു, കഴിയുന്നു എങ്കിൽ തെരി
ഞ്ഞെടുത്തവരേയും തെററിച്ചു കളവാനായി അടയാളങ്ങളും അ
൨൩ ത്ഭുതങ്ങളും കാട്ടിക്കൊടുക്കും. നിങ്ങളൊ സൂക്ഷിച്ചു നോക്കുവിൻ!
ഇതാ ഞാൻ എല്ലാം നിങ്ങളോടു മുൻപറഞ്ഞുവല്ലൊ.
൨൪ എങ്കിലൊ ആ നാളുകളിലെ ഉപദ്രവത്തിന്റെ ശേഷം, സൂ
ൎയ്യൻ ഇരുണ്ടു പോകയും, ചന്ദ്രൻ നിലാവിനെ തരായ്കയും,
൨൫ വാനത്തിലെ നക്ഷത്രങ്ങൾ വീണു വീണിരിക്കയും, സ്വൎഗ്ഗ
ങ്ങളുടെ സൈന്യങ്ങൾ കുലുങ്ങിപോകയും ആം (യശ. ൧൩. ൧൦.)
൨൬ അപ്പോൾ മനുഷ്യപുത്രൻ വലിയ ശക്തിയോടും, തേജസ്സോടും
൨൭ കൂട മേഘങ്ങളിൽ വരുന്നത് അവർ കാണും. അന്ന് അവൻ
തന്റെ ദൂതരെ അയച്ചു, താൻ തെരിഞ്ഞെടുത്തവരെ ഭൂമിയുടെ
അറുതിമുതൽ വാനത്തിൻ അറുതിവരെയും, നാലുകാററുകളിൽ
നിന്നും കൂട്ടിചേൎക്കും.
൨൮ എന്നാൽ അത്തിയിൽനിന്ന് ഉപമയെ ഗ്രഹിപ്പിൻ! അ
തിന്റെ കൊമ്പ് ഇളതായി ഇലകളെ തഴെപ്പിക്കുമ്പോൾ,
൨൯ വേനിൽ അടുത്തത് എന്ന് അറിയുന്നുവല്ലൊ. അപ്രകാരം

നിങ്ങളും ഇവ ഉണ്ടാകുന്നതു കാണുമ്പോൾ, (അവൻ) അടുക്കെ
വാതില്ക്കൽ തന്നെ ആകുന്നു എന്ന് അറിവിൻ! ആമെൻ ഞാൻ ൩൦
നിങ്ങളോടു പറയുന്നിതു: ഇവ ഒക്കയും ഉണ്ടാകുവോളത്തിന്ന്
ഈ തലമുറ ഒഴിഞ്ഞു പോകയില്ല. വാനവും ഭൂമിയും ഒഴിഞ്ഞു ൩൧
പോകും, എന്റെ വചനങ്ങൾ ഒഴിഞ്ഞു പോകയില്ല താനും.
ആ നാളൊ, നാഴികയൊ, സംബന്ധിച്ചിട്ട് പിതാവ് തന്നെ ൩൨
അല്ലാതെ, ആരെങ്കിലും സ്വൎഗ്ഗത്തിലെ ദൂതരും പുത്രനും കൂടെ അ
റിയുന്നില്ല. സമയം എപ്പോൾ എന്നറിയായ്കകൊണ്ടു സൂക്ഷി ൩൩
പ്പിൻ! ഉണൎന്നും, പ്രാൎത്ഥിച്ചും, കൊണ്ടിരിപ്പിൻ! പരദേശത്തു ൩൪
പോകുന്ന മനുഷ്യൻ തന്റെ വീടു വിട്ടു, ദാസൎക്ക അധികാരവും
അവനവനു തക്ക വേലയും കൊടുത്തിട്ടു, വിശേഷാൽ കാവ
ല്ക്കാരനോട്, ഉണൎന്നിരിപ്പാൻ കല്പിച്ച പോലെ തന്നെ. നി ൩൫
ങ്ങളും വീട്ടുടയവൻ സന്ധ്യെക്കൊ, പാതിരാക്കൊ, പൂവങ്കോഴി
കൂകുകിലൊ, രാവിലെയൊ എപ്പോൾ വരും എന്നറിയായ്കകൊ
ണ്ട്, അവൻ പെട്ടന്നു വന്നു, നിങ്ങൾ ഉറങ്ങുന്നതു കണ്ടു, ൩൬
പിടിക്കാതിരിക്കേണ്ടതിന്ന് ഉണൎന്നു കൊൾ്വിൻ. ഞാൻ നിങ്ങ ൩൭
ളോടു പറയുന്നതൊ എല്ലാവരോടും പറയുന്നു: ഉണൎന്നു കൊ
ൾ്വിൻ എന്നത്രെ.

## ൧൪. അദ്ധ്യായം.

കലവിചാരം [മത്താ. ൨൬. ലൂ. ൨൨.], (൩) ബെഥന്ന്യയിലെ അഭിഷേകം [മത്താ. ൨൬. യൊ. ൧൨.], (൧൦) യൂദാവിൻ ദ്രോഹവും, (൧൨) തിരുവത്താഴവും, (൨൬) ഗഥശെമനയിലെ പോരാട്ടവും, (൪൩) പിടിപെട്ടതും, (൫൩) ന്യായവിസ്താരവും, (൬൬) ശിമോന്റെ വീഴ്ചയും, [മത്താ. ൨൬. ലൂ. ൨൨.]

പെസഹയും പുളിപ്പില്ലാത്തതും ഉണ്ടാവാൻ രണ്ടു നാൾ ൧
ആകുമ്പോൾ, മഹാപുരോഹിതരും ശാസ്ത്രികളും (കൂടി) അവനെ
ഉപായം കൊണ്ടു പിടിച്ചു കൊല്ലുവാൻ വഴി അന്വെഷിച്ചു
കൊണ്ടിട്ടു, ജനത്തിൽ കലഹം ഉണ്ടാകായ്വാൻ പെരുനാളിൽ ൨
അരുത് എന്നു പറഞ്ഞു.
യേശു ബെഥന്ന്യയിൽ കുഷ്ഠരോഗിയായ ശിമോന്റെ വീട്ടിൽ ൩
ആയി പന്തിയിൽ ഇരിക്കുമ്പോൾ, ഒരു സ്ത്രീ സ്വച്ഛ ജടാമാംസി
യാലെ വിലയേറിയ തൈലമുള്ള ഭരണിയുമായി വന്നു ഭരണി
യെ പൊളിച്ച് അവന്റെ തലമേൽ ഒഴിച്ചു. അവിടെ ചിലർ ഉ ൪
ള്ളിൽ മുഷിച്ചൽ ഭാവിച്ചു: ഈ തൈലത്തിൻ അഴിച്ചൽ എന്തിന്നു?

൫ ഇതു മുന്നൂറിൽ ചില്വാനം ദ്രമ്മെക്കു വിററു, ദരിദ്രൎക്ക് കൊടുപ്പാ
ൻ സംഗതി ഉണ്ടായല്ലൊ എന്ന് അവളോടു പഴിച്ചു പറഞ്ഞു.
൬ എന്നാറെ, യേശു: ഇവളെ വിടുവിൻ! അവൾക്കു അലമ്പൽ ഉ
ണ്ടാക്കുവാൻ എന്തു? അവൾ എന്നിൽ നല്ല പ്രവൃത്തി ചെയ്തു
൭ വല്ലൊ. എങ്ങിനെ എന്നാൽ ദരിദ്രർ നിങ്ങൾക്കു എല്ലായ്പൊഴും അടു
ക്കെ ഉണ്ടു; ഇച്ശിക്കുന്തോറും, അവൎക്ക് നന്മ ചെയ്യാമല്ലൊ; ഞാ
൮ ൻ എല്ലായ്പൊഴും അല്ല താനും. ഇവൾ ആവതോളം ചെയ്തു; എ
ന്റെ ദേഹത്തെ കുഴിച്ചിടുവാൻ മുമ്പിൽ കൂട്ടി തൈലം തേച്ചിട്ടു
൯ ണ്ടു. ആമെൻ ഞാൻ നിങ്ങളോടു പറയുന്നു: ഈ സുവിശേഷം
സൎവ്വലോകത്തും എവിടെ എല്ലാം ഘോഷിക്കപ്പെട്ടാലും, അവിടെ
ഇവൾ ചെയ്തതും അവളുടെ ഓൎമ്മെക്കായി പറയപ്പെടും.
൧൦ പിന്നെ പന്തിരുവരിൽ ഒരുത്തനായ ഇഷ്കൎയ്യോതാ യൂദാ
അവനെ മഹാപുരോഹിതൎക്കു കാണിച്ചു കൊടുക്കേണ്ടതിന്ന്
൧൧ അവരുടെ അടുക്കലേക്ക് ചെന്നു. ആയ്ത് അവർ കേട്ടു, സ
ന്തോഷിച്ച്, അവന്നു ദ്രവ്യം കൊടുപ്പാൻ വാഗ്ദത്തം ചെയ്തു;
അവനും തക്കത്തിൽ അവനെ കാണിച്ചു കൊടുക്കുന്നു എങ്ങി
നെ എന്ന് അന്വേഷിച്ചു കൊണ്ടിരുന്നു.
൧൨ പെസഹയെ അറുക്കുന്ന കാലമായി പുളിപ്പില്ലാത്തതിന്റെ
ഒന്നാം നാളിൽ ശിഷ്യന്മാർ അവനോട്: നീ പെസഹ ഭക്ഷി
പ്പാൻ ഞങ്ങൾ എവിടെ പോയി ഒരുക്കേണ്ടത് എന്നു പറ
൧൩ യുന്നു. അവനും തന്റെ ശിഷ്യരിൽ ഇരുവരെ അയച്ചു, നി
ങ്ങൾ പട്ടണത്തിൽ ചെല്ലുവിൻ! അവിടെ ഒരു കുടം വെള്ളം
൧൪ ചുമക്കുന്ന മനുഷ്യൻ നിങ്ങളെ എതിരേല്ക്കും. ആയവനെ പി
ഞ്ചെന്നു അവൻ എവിടെ പ്രവേശിച്ചാലും ആ വീട്ടുടയവ
നോടു പറവിൻ: ഞാൻ ശിഷ്യരുമായി പെസഹ ഭക്ഷിപ്പാ
൧൫ നുള്ള ശാല എവിടെ എന്നു ഗുരു പറയുന്നു. എന്നാൽ അവൻ
ചായ്പണവിരിച്ച് ഒരുക്കിയൊരു വന്മാളിക നിങ്ങൾക്കു കാണിക്കും;
൧൬ അവിടെ നമുക്കായി ഒരുക്കുവിൻ എന്നു പറഞ്ഞു. അവന്റെ
ശിഷ്യന്മാർ പുറപ്പെട്ടു പട്ടണത്തിൽ വന്നു, തങ്ങളോടു പറഞ്ഞ
പ്രകാരം കണ്ടു, പെസഹ ഒരുക്കുകയും ചെയ്തു.
൧൭ സന്ധ്യയായപ്പോൾ, അവൻ പന്തിരുവരോടും കൂട വരുന്നു.
൧൮ അവർ ചാരികൊണ്ടു ഭക്ഷിക്കുമ്പോൾ: ആമെൻ ഞാൻ നി
ങ്ങളോടു പറയുന്നിതു: നിങ്ങളിൽ ഒരുവൻ എന്നോടു കൂട ഭക്ഷി
ക്കുന്നവൻ തന്നെ, എന്നെ കാണിച്ചു കൊടുക്കും എന്നു യേശു

പറഞ്ഞു. ആയവർ ദുഃഖിച്ചു: പക്ഷെ ഞാനൊ, ഞാനൊ? ൧൯
എന്നു വെവ്വെറെ അവനോടു ചൊല്ലി തുടങ്ങി. അവരോട് ൨൦
അവൻ പറഞ്ഞിതു: പന്തിരുവരിൽ ഒരുവൻ എന്നോടു കൂടെ
താലത്തിൽ കൈയിട്ടു മുക്കുന്നവൻ തന്നെ. മനുഷ്യപുത്രൻ ൨൧
തന്നെ കുറിച്ച് എഴുതികിടക്കുന്ന പ്രകാരം പോകുന്നു സത്യം,
മനുഷ്യപുത്രനെ കാണിച്ചു കൊടുക്കുന്ന മനുഷ്യനൊ ഹാ കഷ്ടം!
ആ മനുഷ്യൻ ജനിച്ചില്ല എങ്കിൽ അവനു കൊള്ളായിരുന്നു.
അവർ ഭക്ഷിക്കുമ്പൊൾ, യേശു അപ്പത്തെ എടുത്ത്, അനു ൨൨
ഗ്രഹം ചൊല്ലി, നുറുക്കി, അവൎക്ക കൊടുത്തു പറഞ്ഞിതു: വാങ്ങു
വിൻ! ഇതെന്റെ ശരീരം ആകുന്നു; പിന്നെ പാനപാത്രം ൨൩
എടുത്തു വാഴ്ത്തി അവൎക്ക കൊടുത്തു, എല്ലാവരും അതിൽ കുടിച്ചു:
ഇതു (പുതു) നിയമത്തിന്റെ രക്തമായി അനേകൎക്ക വേണ്ടി ൨൪
ഒഴിക്കപ്പെടുന്ന എന്റെ രക്തം ആകുന്നു. ആമെൻ ഞാൻ ൨൫
നിങ്ങളോടു പറയുന്നിതു: മുന്തിരി വള്ളിയുടെ അനുഭവത്തെ
ദേവരാജ്യത്തിൽ പുതുതായി കുടിക്കും നാൾവരെ, ഞാൻ ഇതിൽ
നിന്ന് ഇനി കുടിക്കയില്ല എന്ന് അവരോട് പറകയും ചെയ്തു.
പിന്നെ അവർ സ്തോത്രം പാടിയശേഷം, ഒലീവമലെക്ക് പു ൨൬
റപ്പെട്ടു പോയി. യേശു അവരോടു പറഞ്ഞു: ഞാൻ ഇടയനെ ൨൭
വെട്ടും, ആടുകൾ ചിതറി പോകയും ചെയ്യും എന്നെഴുതിയിരിക്ക
യാൽ (ഈ രാത്രിയിൽ) നിങ്ങൾ എല്ലാവരും എങ്കൽ ഇടറി
പോകും. ഞാൻ ഉണൎന്നു വന്നശേഷമൊ നിങ്ങൾക്ക് മുമ്പെ ൨൮
ഗലീലെക്ക ചെല്ലും. പേത്രൻ അവനോട്: എല്ലാവരും ഇടറി ൨൯
പോയാലും ഞാനല്ല താനും എന്നു പറഞ്ഞു. അവനോടു യേശു: ൩൦
ആമെൻ ഞാൻ നിന്നോടു ചൊല്ലുന്നിതു: ഇന്ന് ഈ രാത്രി
യിൽ കോഴി രണ്ടു കുറി കൂകുമ്മുമ്പെ നീ മൂന്നു വട്ടം എന്നെ തള്ളി
പ്പറയും എന്നു പറയുന്നു. അവനോ: നിന്നോട് ഒന്നിച്ചു മരി ൩൧
ക്കേണ്ടി വന്നാലും നിന്നെ തള്ളിപ്പറകയില്ല എന്ന് ഏററം അ
ധികം പറഞ്ഞു; അപ്രകാരം തന്നെ എല്ലാവരും പറഞ്ഞുവന്നു.
അവർ ഗഥശെമന എന്ന പേരുള്ള പറമ്പിൽ വന്നാറെ, ൩൨
അവൻ തന്റെ ശിഷ്യരോടു: ഞാൻ പ്രാൎത്ഥിച്ചു തീരുവോളം ഇ
വിടെ ഇരിപ്പിൻ എന്നു പറഞ്ഞു. പേത്രനേയും യാക്കൊബ് ൩൩
യോഹനാൻ എന്നവരേയും കൂട്ടിക്കൊണ്ടു സ്തംഭിച്ചും വലഞ്ഞും
പോവാൻ തുടങ്ങി: എന്റെ ദേഹി മരണത്തോളം അതിദുഃഖ ൩൪
പ്പെട്ടിരിക്കുന്നു, ഇവിടെ പാൎത്തുണൎന്നു കൊൾവിൻ എന്ന്

൩൫ അവരോട പറഞ്ഞു. അല്പം മുന്നോട്ടു ചെന്നു, നിലത്തുവീണു:
കഴിയുന്നു എങ്കിൽ ആ നാഴിക നീങ്ങിപ്പോകെണം എന്നു പ്രാ
൩൬ ൎത്ഥിച്ചു. അബ്ബാ പിതാവെ! നിന്നാൽ എല്ലാം കഴിയും; ഈ പാന
പാത്രം എന്നിൽനിന്നു നീക്കിക്കൊള്ളേണമെ! എങ്കിലും ഞാൻ
ഇച്ശിക്കുന്നതല്ല; നീ (ഇച്ശിക്കുന്നത്) അത്രെ (ആവു) എന്നു
൩൭ പറഞ്ഞു. പിന്നെ വന്നു അവർ ഉറങ്ങുന്നതു കണ്ടു, പേത്രനോ
ട പറഞ്ഞു: ശിമോനെ, ഉറങ്ങുന്നുവൊ? ഒരു നാഴികയും ഉണൎ
൩൮ ന്നിരിപ്പാൻ കഴിഞ്ഞില്ലയൊ? പരീക്ഷയിൽ അകപ്പെടായ്വാൻ
ഉണൎന്നും പ്രാൎത്ഥിച്ചും കൊൾവിൻ! ആത്മാവ് മനഃപൂൎവ്വമുള്ളതു
൩൯ സത്യം ജഡം ബലഹീനമത്രെ. പിന്നെയും പോയി ആ വാ
൪൦ ക്കിനാൽ തന്നെ പ്രാൎത്ഥിച്ചശേഷം, മടങ്ങിവന്നു അവർ കണ്ണു
കൾക്ക ഭാരം ഏറുകയാൽ പിന്നെയും ഉറങ്ങുന്നതു കണ്ടു, അ
൪൧ വർ എന്തുത്തരം ചൊല്ലേണ്ടു: എന്നറിഞ്ഞതും ഇല്ല. മൂന്നാമതും
വന്ന് അവരോട പറയുന്നു: ശേഷത്തെക്ക് ഇനി ഉറങ്ങി, ആ
ശ്വസിച്ചുകൊൾവിൻ! മതി; നാഴിക വന്നു; ഇതാ മനുഷ്യപു
൪൨ ത്രൻ പാപികളുടെ കൈകളിൽ ഏല്പിക്കപ്പെടുന്നു. എഴുനീല്പിൻ!
നാം പോക; കണ്ടാലും എന്നെ കാണിച്ചു കൊടുക്കുന്നവൻ അ
ണഞ്ഞു വന്നു.

൪൩ എന്ന് അവൻ പറയുമ്പോൾ തന്നെ, പെട്ടന്നു പന്തിരുവ
രിൽ ഒരുത്തനായ യൂദാവും, മഹാപുരോഹിതർ, മൂപ്പർ ഇവർ നി
യോഗിച്ച വലിയ കൂട്ടവും, വാളുകളും വടികളുമായി ഒന്നിച്ചു
൪൪ വന്നു കൂടി; അവനെ കാണിച്ചു കൊടുക്കുന്നവനൊ, ഞാൻ ഏ
വനെ ചുംബിച്ചാലും അവൻ തന്നെ ആകുന്നു; ആയവനെ
പിടിച്ചുറപ്പാക്കി കൊണ്ടുപോവിൻ എന്ന് അവൎക്ക ലക്ഷണം
൪൫ കൊടുത്തിരുന്നു. പിന്നെ വന്ന ഉടനെ അവനു നേരിട്ടു: റബ്ബീ!
൪൬ റബ്ബീ! എന്നു പറഞ്ഞ് അവനെ ചുംബിച്ചു. അവരും അവ
൪൭ ന്മേൽ കൈകളെ വെച്ച് അവനെ പിടിച്ചു; അരികെ നില്ക്കുന്ന
വരിൽ ഒരുവൻ വാളൂരി, മഹാപുരോഹിതന്റെ ദാസനെ വെട്ടി,
൪൮ അവന്റെ കാതറുത്തു. അതിന്നു യേശു അവരോട പറഞ്ഞു തുട
ങ്ങിയതു: ഒരു കള്ളനെക്കൊള്ളെ എന്നപോലെ നിങ്ങൾ എന്നെ
൪൯ പിടിച്ചു വെപ്പാൻ വാളുവടികളുമായി പുറപ്പെട്ടതു; ഞാൻ ദിവ
സേന ആലയത്തിൽ ഉപദേശിച്ചും കൊണ്ടു നിങ്ങളോട കൂട
ഇരുന്നിട്ടും നിങ്ങൾ എന്നെ പിടിച്ചില്ല; തിരുവെഴുത്തുകൾക്കു
൫൦ നിവൃത്തി വരുത്തേണ്ടിയിരുന്നു താനും. അപ്പോൾ, എല്ലാവരും

അവനെ വിട്ടു മണ്ടിപ്പോയി, അവനെ ഒരു യുവാവ് വെറു ൫൧
മെയ്യിൽ പുടവ പുതെച്ചുംകൊണ്ട് അനുഗമിക്കുന്നുണ്ടു; ആയ ൫൨
വനെ (ബാല്യക്കാർ) പിടിക്കുന്നേരം അവൻ പുടവ വിട്ടു, ന
ഗ്നനായി അവൎക്ക തെറ്റി മണ്ടിപ്പോയി.

യേശുവെ മഹാപുരോഹിതന്റെ അടുക്കെ കൊണ്ടുപോയ ൫൩
പ്പോൾ, മഹാപുരോഹിതരും മൂപ്പന്മാരും ശാസ്ത്രികളും അവന്റെ
കൂടെ വരുന്നു. പിന്നെ പേത്രൻ ദൂരത്തുനിന്നു മഹാപുരോഹി ൫൪
തന്റെ അരമനെക്കകത്തോളവും അവനെ പിഞ്ചെന്നു, ഭൃത്യ
രോടു ചേൎന്നു തീക്കാഞ്ഞുകൊണ്ടിരുന്നു. മഹാപുരോഹിതരും സു ൫൫
ന്നേദ്രിയം ഒക്കയും യേശുവെ മരിപ്പിക്കേണം എന്നു വെച്ച് അ
വന്റെ നേരെ സാക്ഷ്യം അന്വെഷിച്ചു പോന്നു കണ്ടിട്ടില്ല
താനും; കാരണം അനേകർ അവന്റെ നേരെ കള്ളസാക്ഷ്യം ൫൬
ചൊല്ലീട്ടും സാക്ഷ്യങ്ങൾ ഒത്തില്ല. ചിലർ എഴുനീറ്റു, കള്ളസാ ൫൭
ക്ഷ്യം പറഞ്ഞിതു: ഈ കൈപ്പണിയായ മന്ദിരത്തെ ഞാൻ
അഴിച്ചു മൂന്നു ദിവസം കൊണ്ടു കൈപ്പണിയല്ലാത്ത മറ്റൊ ൫൮
ന്നിനെ എടുപ്പിക്കും എന്ന് ഇവൻ പറയുന്നതു ഞങ്ങൾ കേട്ടു;
എന്നിപ്രകാരവും അവരുടെ സാക്ഷ്യം ഒത്തതും ഇല്ല. എന്നാ ൫൯
റെ, മഹാപുരോഹിതൻ നടുവിൽ നിന്നുകൊണ്ടു, യേശുവോടു: ൬൦
നീ ഒരുത്തരവും പറയുന്നില്ലയൊ? ഇവർ നിന്റെ നേരെ
സാക്ഷ്യം ചൊല്ലുന്നത് എങ്ങിനെ? എന്നു ചോദിച്ചതിന്നു, യേ
ശു ഉത്തരം പറയാതെ അടങ്ങി പാൎത്തു. മഹാ പുരോഹിതൻ പി ൬൧
ന്നെയും അവനോടു: നീ അനുഗ്രഹിക്കപ്പെട്ടവന്റെ പുത്രനാ
യ മശീഹ തന്നെയൊ? എന്നു ചോദിച്ചതിന്നു: ഞാൻ ആകുന്നു! ൬൨
മനുഷ്യപുത്രൻ ശക്തിയുടെ വലഭാഗത്തിരിക്കുന്നതും, വാന
ത്തിൻമേഘങ്ങളോടെ വരുന്നതും നിങ്ങൾ കാണും എന്ന് യേശു
പറഞ്ഞു. മഹാ പുരോഹിതൻ തന്റെ വസ്ത്രങ്ങളെ കീറി: ഇനി ൬൩
സാക്ഷികളെ കൊണ്ടു നമുക്ക് എന്താവശ്യം! ദേവദൂഷണത്തെ ൬൪
നിങ്ങൾ കേട്ടുവല്ലൊ! നിങ്ങൾക്ക എങ്ങിനെ തോന്നുന്നു? എന്നു
പറഞ്ഞപ്പോൾ, എല്ലാവരും അവനെ മരണയോഗ്യൻ എന്നു
വിധിച്ചുകളഞ്ഞു. ചിലർ അവന്മേൽ തുപ്പുകയും, അവന്റെ ൬൫
മുഖം മൂടി കുത്തുകയും, അവനോടു പ്രവചിക്ക എന്നു ചൊല്ലുക
യും ചെയ്യു തുടങ്ങി, ഭൃത്യന്മാർ കുമെച്ചും തച്ചും കൊണ്ടിരുന്നു.

പേത്രൻ താഴെ നടുമുറ്റത്തിരിക്കുമ്പോൾ, മഹാപുരോഹിത ൬൬
ന്റെ ബാല്യക്കാരത്തികളിൽ ഒരുത്തി വന്നു. പേത്രൻ തീക്കായു ൬൭

ന്നതു കണ്ട്, അവനെ നോക്കികൊണ്ടു: നീയും ആ നചറയ്യനാ
൬൮ യ യേശുവിനോടു കൂടെ ഇരുന്നു എന്നു പറയുന്നു. നീ പറയുന്ന
തു തിരിയുന്നില്ല, ബോധിക്കുന്നതും ഇല്ല എന്നു ചൊല്ലി, അവൻ
തള്ളിപ്പറഞ്ഞു; പടിപ്പുരയിലേക്ക് പുറപ്പെട്ടപ്പോൾ, കോഴി ഒന്നു
൬൯ കൂകി. ആ ബാല്യക്കാരത്തി അവനെ പിന്നെയും കണ്ടു, സമീ
പത്തു നില്ക്കുന്നവരോട്: ഇവൻ ആ കൂട്ടരിൽ ഉള്ളവനത്രെ
൭൦ എന്നു പറഞ്ഞു തുടങ്ങി. അവൻ പിന്നെയും തള്ളിപ്പറഞ്ഞു;
കുറയ പിന്നേതിൽ സമീപസ്ഥർ പേത്രനോടു: നീ ആ കൂട്ടരിൽ
ഉള്ളവൻ സത്യം; നീ ഗലീലക്കാരനുമല്ലയൊ? (നിന്റെ ഉച്ചാ
൭൧ രണം കൂടെ ഒക്കുന്നു) എന്നു പറഞ്ഞപ്പോൾ: നിങ്ങൾ പറയു
ന്ന മനുഷ്യനെ അറിയുന്നില്ല എന്നു ചൊല്ലി, അവൻ പ്രാക
൭൨ വാനും സത്യം ചെയ്വാനും തുടങ്ങി. ഉടനെ കോഴി രണ്ടാമതും
കൂകി; പേത്രനും കോഴി രണ്ടു കുറി കൂകുമ്മുമ്പെ നീ മൂന്നു വട്ടം
എന്നെ തള്ളിപ്പറയും എന്നു യേശു തന്നോടു ചൊല്ലിയ മൊഴി
യെ ഓർത്തു കരഞ്ഞു കൊൾകയും ചെയ്തു.

## ൧൫. അദ്ധ്യായം.

യേശു പിലാതനുമ്പിൽ നിന്നതു [മത്താ. ൨൭. ലൂ. ൨൩. യോ. ൧൮], (൧൬) താഡനശിക്ഷ [മത്താ. ൨൭.], (൨൧) ക്രൂശാരോഹണവും, (൩൭) മരണവും, (൪൨) ശവസംസ്കാരവും [മത്താ. ൨൭. ലൂ. ൨൩. യോ. ൧൯.]

൧ അതികാലത്തു മഹാപുരോഹിതരും മൂപ്പന്മാരും ശാസ്ത്രികളുമാ
യി സുനേദ്രിയം ഒക്കയും കൂടി നിരൂപിച്ചു, യേശുവെ കെട്ടികൊ
൨ ണ്ടുപോയി, പിലാതനിൽ ഏല്പിച്ചു. പിലാതൻ അവനോടു: നീ
യഹൂദരുടെ രാജാവൊ? എന്നു ചോദിച്ചതിന്നു: നീ പറയുന്ന
൩ വല്ലൊ എന്നുത്തരം പറഞ്ഞു. മഹാപുരോഹിതർ അവനിൽ ഏ
റിയോന്നു ചുമത്തുമ്പോൾ, പിലാതൻ പിന്നെയും അവനോടു
൪ ചോദിച്ചിതു: നീ ഒരുത്തരവും ചൊല്ലുന്നില്ലയൊ? നോക്ക, ഇ
൫ വർ നിന്നിൽ എത്ര ചുമത്തുന്നു! അപ്പൊഴും യേശു ഉത്തരം ഒ
൬ ന്നും പറയാതെ നില്ക്കയാൽ, പിലാതൻ ആശ്ചര്യപ്പെട്ടു. ആ
യവൻ ഉത്സവം തോറും അവർ ചോദിക്കുന്നൊരു ചങ്ങലക്കാ
൭ രനെ അവൎക്ക വിട്ടു കൊടുക്കും. അന്നു ബറബ്ബാ എന്നുള്ളവൻ
മറുള്ളവരുമായി കലഹിച്ചു, കുലചെയ്തതിനാൽ സഹമത്സരിക
൮ ളോടു കൂടെ ബദ്ധനായിരിക്കുന്നു. പിന്നെ പുരുഷാരം കരേറി
വന്ന് അവൻ തങ്ങളോടു നിത്യം ചെയ്യുമ്പോലെ (ചെയ്യേണം)

എന്നു പ്രാൎത്ഥിച്ചു തുടങ്ങി. പുരോഹിതന്മാർ അസൂയകൊണ്ട് ൯
അവനെ ഏല്പിച്ചതു ബോധിക്കയാൽ, പിലാതൻ കൂട്ടത്തോട്
ഉത്തരം പറഞ്ഞിതു: യഹൂദരുടെ രാജാവായവനെ നിങ്ങൾക്ക ൧൦
വിട്ടു തരുവാൻ ഇച്ഛിക്കുന്നുവൊ? മഹാപുരോഹിതരൊ ബറ ൧൧
ബ്ബാവെ തന്നെ തങ്ങൾക്ക വിട്ടുതരേണം എന്നു പുരുഷാരത്തെ
ഇളക്കികൊണ്ടിരുന്നു. പിന്നെയും പിലാതൻ അവരോട് ഉരി ൧൨
യാടി: എന്നാൽ നിങ്ങൾ യഹൂദരുടെ രാജാവ് എന്നു ചൊല്ലു
ന്നവനെ ഞാൻ എന്തു ചെയ്യേണ്ടു? എന്നു പറഞ്ഞാറെ: അ
വനെ ക്രൂശിക്ക എന്ന് അവർ വീണ്ടും ആൎത്തു. അവരോടു ൧൩
പിലാതൻ അവൻ ചെയ്തു ദോഷം എന്തു പോൽ? എന്നു പറ ൧൪
ഞ്ഞാറെ: അവനെ ക്രൂശിക്ക! എന്ന് ഏററം അധികം ആൎത്തു.
പിലാതനും പുരുഷാരത്തിന്ന് അലമ്മതി വരുത്തുവാൻ ഭാവിച്ചു, ൧൫
ബറബ്ബാവെ അവൎക്ക വിട്ടുവിച്ചു, യേശുവെ ചമ്മട്ടികൊണ്ട്
അടിച്ചു ക്രൂശിപ്പാൻ ഏല്പിക്കയും ചെയ്തു.

സേവകർ അവനെ ആസ്ഥാനം ആകുന്ന നടുമുററത്തിന്ന ൧൬
കത്തു കൊണ്ടുപോയി പട്ടാളം എല്ലാം കൂടെ വിളിച്ചു. അവനെ ൧൭
രക്താംബരം ഉടുപ്പിച്ചു മുള്ളു കൊണ്ടു കിരീടം മെടഞ്ഞ് അവന്മേ
ൽ ഇട്ടു: യഹൂദരുടെ രാജാവെ, വാഴ്ക! എന്നു വന്ദിച്ചു തുടങ്ങി. ൧൮
ചൂരല്കോൽകൊണ്ട് അവന്റെ തലയിലടിച്ചു, അവന്മേൽ തു ൧൯
പ്പി മുട്ടുകുത്തി, അവനെ നമസ്കരിക്കയും ചെയ്തു.

അവനെ പരിഹസിച്ചു കഴിഞ്ഞശേഷം, രക്താംബരത്തെ ൨൦
നീക്കി, സ്വന്തവസ്ത്രങ്ങളെ ഉടുപ്പിച്ച്, അവനെ ക്രൂശിപ്പാൻ
കൊണ്ടുപോകുന്നു. നാട്ടിൽനിന്നു വന്നു, കടന്നു പോകുന്ന കു ൨൧
റെനയിലെ ശിമോൻ എന്ന അലക്ഷന്ത്രൻ രൂഫൻ എന്നവ
രുടെ അച്ഛനെ അവന്റെ ക്രൂശിനെ ചുമപ്പാൻ നിൎബ്ബന്ധി
ച്ചു. അവനെ തലയോടിടം എന്നൎത്ഥമുള്ള ഗൊല്ഗൊഥാ സ്ഥല ൨൨
ത്തേക്കു കൊണ്ടുപോയി, കണ്ടിവെണ്ണയിട്ട വീഞ്ഞ് അവനു ൨൩
കുടിപ്പാൻ കൊടുത്തു; അവൻ വാങ്ങീട്ടില്ല താനും. അവനെ ക്രൂ ൨൪
ശിച്ചശേഷം, അവന്റെ വസ്ത്രങ്ങളിൽ ഇന്നവൻ ഇന്നത് എ
ടുക്കട്ടെ എന്നു വെച്ചു ചീട്ടിട്ടു, പകുതി ചെയ്യുന്നു. ക്രൂശിക്കുമ്പോ ൨൫
ൾ, മൂന്നാം മണിനേരമായി, അവന്റെ കുററത്തിന്റെ സംഗതി
യായി "യഹൂദരുടെ രാജാവ്" എന്നത് മീതെ എഴുതി വെച്ചി ൨൬
രുന്നു. അവനോടു കൂട രണ്ടു കള്ളരെ ഒരുത്തനെ വലത്തും ഒരു ൨൭
ത്തനെ ഇടത്തും ക്രൂശിക്കുന്നു. (യശ. ൫൩, ൧൨.) ദ്രോഹിക ൨൮

ളോട്ടം എണ്ണപ്പെട്ടു എന്നുള്ള വേദവാക്യം നിവൃത്തിയാകയും
ചെയ്തു.
൨൯ കടന്നു പോകുന്നവരോ: ഹാ! ഹാ! മന്ദിരത്തെ അഴിച്ചു മൂന്നു
൩൦ നാളുകൊണ്ടു പണിയുന്നവനെ! നിന്നെ തന്നെ രക്ഷിച്ചു,
ക്രൂശിൽനിന്നിറങ്ങിവാ! എന്നു തലകളെ കുലുക്കി, അവനെ
൩൧ ദൂഷിച്ചു പറഞ്ഞു. സമപ്രകാരത്തിൽ മഹാപുരോഹിതരും മൂപ്പ
ന്മാരോടു കൂട: ഇവൻ മററവരെ രക്ഷിച്ചു, തന്നെത്താൻ രക്ഷി
൩൨ ച്ചു കൂട! മശീഹാ എന്ന ഇസ്രയേൽ രാജാവായവൻ നാം കണ്ടു
വിശ്വസിക്കുമാറ് ഇപ്പോൾ ക്രൂശിൽനിന്നിറങ്ങി വരട്ടെ! എ
ന്നു തങ്ങളിൽ പരിഹസിച്ചു; അവനോടു കൂട ക്രൂശിക്കപ്പെട്ട
വരും അവനെ പഴിച്ചു പറഞ്ഞു.
൩൩ ആറാം മണിയായാറെ, ഒമ്പതാം മണിയോളം ആ ദേശത്തിൽ
൩൪ എങ്ങും ഇരുട്ടുണ്ടായി. ഒമ്പതാം മണിക്കു യേശു: എൻ ദൈവ
മെ! എൻ ദൈവമെ! നീ എന്നെ കൈവിട്ടത് എന്ത്? എന്നുള്ള
അൎത്ഥത്തോടെ (സങ്കീ. ൨൨, ൧.) എലോഹി! എലോഹി! ലമ്മ
൩൫ ശബക്താനി! എന്നു മഹാ ശബ്ദത്തോടെ വിളിച്ചു. സമീപ
സ്ഥരിൽ ചിലർ കേട്ടിട്ട്: ഇതാ എലീയാവെ വിളിക്കുന്നു! എ
൩൬ ന്നു പറഞ്ഞു. ഒരുവൻ ഓടി ഒരു സ്പൊങ്ങിൽ കാടി നിറെച്ച്
ഓടമേലാക്കി: വിടുവിൻ! എലീയാ അവനെ ഇറക്കുവാൻ വരു
ന്നുവൊ എന്നു നോക്കട്ടെ! എന്നു ചൊല്ലി, അവനെ കുടിപ്പിച്ചു.
൩൭ യേശു മഹാശബ്ദം കേൾപ്പിച്ചു, പ്രാണനെ വിടുകയും ചെയ്തു.
൩൮ (ഉടനെ) മന്ദിരത്തിലെ തിരശ്ശീല മേലോട് അടിയോളവും
൩൯ രണ്ടായി ചീന്തിപ്പോയി. അവന്റെ എതിരെ നില്ക്കുന്ന ശതാ
ധിപൻ അവൻ ഇങ്ങിനെ നിലവിളിച്ചും കൊണ്ടു കഴിഞ്ഞതു
കണ്ടിട്ട്: ഈ മനുഷ്യൻ ദൈവപുത്രനായതു സത്യം! എന്നു പ
൪൦ റഞ്ഞു. (യേശു) ഗലീലയിൽ ഇരിക്കുമ്പോൾ, അവനെ അ
നുഗമിച്ചു, ശുശ്രൂഷിച്ചുള്ള മഗ്ദലക്കാരത്തി മറിയ; ചെറിയ യാ
൪൧ ക്കോബിന്നും യോസെക്കും അമ്മയായ മറിയ; ശലോമ ഇവർ
കൂടയുള്ള സ്ത്രീകളും അവനോട് ഒരുമിച്ചു യരുശലേമിലേക്ക് ക
രേറി വന്ന മററനേകരും ദൂരത്തുനിന്നു നോക്കിക്കൊണ്ടിരുന്നു.
൪൨ സന്ധ്യയായപ്പോൾ തന്നെ, ശബ്ബത്തിൻ തലനാൾ ആ
൪൩ കുന്ന വെള്ളിയാഴ്ചയാക കൊണ്ടു, തനിക്കുതാൻപോരുന്ന മന്ത്രി
യും ദേവരാജ്യത്തെ കാത്തു കൊള്ളുന്നവനും ആയ അറിമത്യ
യിലെ യോസേഫ് വന്നു, പിലാതൻ ഉള്ളതിൽ ധൈൎയ്യത്തോടെ

കടന്നു, യേശുവിന്റെ ഉടൽ ചോദിച്ചു; അവൻ അപ്പോഴെ ൪൪
മരിച്ചുവൊ എന്നു പിലാതൻ ആശ്ചൎയ്യപ്പെട്ടു, ശതാധിപനെ
വിളിപ്പിച്ചു: അവൻ മരിച്ചിട്ട് അധികം നേരമായൊ? എന്നു
ചോദിച്ചു. ശതാധിപനോടു വസ്തുത അറിഞ്ഞ് ഉടൽ യോസേ ൪൫
ഫിന്നു സമ്മാനിച്ചു. ആയവൻ ശീല വാങ്ങി, അവനെ ഇറ ൪൬
ക്കി, ശീലയിൽ ചുററിപ്പൊതിച്ചു, പാറയിൽ വെട്ടീട്ടുള്ള കല്ലറയിൽ
സ്ഥാപിച്ചു, അറവാതില്ക്കു കല്ലിനെ ഉരുട്ടി വെക്കയും ചെയ്തു.
മഗ്ദലക്കാരത്തി മറിയയും യോസയുടെ മറിയയും അവൻ വെ ൪൭
ക്കപ്പെട്ട ഇടത്തെ നോക്കിക്കൊണ്ടിരുന്നു.

## ൧൬. അദ്ധ്യായം.

യേശുവിൻ പുനരുത്ഥാനം സ്ത്രീകളോട് അറിയിച്ചത് [മത്താ. ൨൮. ലൂ. ൨൪.], (൯) മറിയെക്കും രണ്ടു പ്രയാണികൾക്കും അപോസ്തലൎക്കും പ്രത്യക്ഷനായതു [മത്താ. ൨൮. ലൂ. ൨൪. യോ. ൨൦.], (൧൯) സ്വൎഗ്ഗാരോഹണം [ലൂ. ൨൪. അപ. ൧.]

ശബ്ബത്തു കഴിഞ്ഞ ശേഷം മഗ്ദലക്കാരത്തി മറിയയും യാ ൧
ക്കോബിൻ മറിയയും ശലോമയും അവനെ വന്ന് അഭ്യംഗം
ചെയ്യേണ്ടതിന്നു സുഗന്ധവൎഗ്ഗങ്ങളെ വാങ്ങി. പിന്നെ ഒന്നാം വ ൨
ആഴ്ചയിൽ അതികാലത്തു (പുറപ്പെട്ടു) സൂൎയ്യൻ ഉദിച്ചാറെ, കല്ല
റെക്കു വരുന്നു: ഏററം വലുതായിട്ടുള്ള കല്ലിനെ അറവാതില്ക്കൽ ൩
നിന്നു നമുക്ക് ആർ ഉരുട്ടിക്കളയും? എന്നു തങ്ങളിൽ പറയു ൪
മ്പോൾ, അവർ നോക്കികൊണ്ടു കല്ലുരുണ്ടു പോയതു കണ്ടു; ൫
അറയകത്തു കടന്നു വെള്ളയങ്കി ധരിച്ചോരു യുവാവ് വല
ഭാഗത്തിരിക്കുന്നതു കണ്ടു സ്തംഭിച്ചു പോയി. അവരോട് അ
വൻ പറയുന്നു: സ്തംഭിച്ചു പോകേണ്ടാ! ക്രൂശിക്കപ്പെട്ട നചറ ൬
യ്യനായ യേശുവെ നിങ്ങൾ അന്വേഷിക്കുന്നു; അവൻ ഉണ
ൎന്നു വന്നു, ഇവിടെ ഇരിക്കുന്നില്ല; അവനെ വെച്ച സ്ഥലം ൭
ഇതാ! എന്നാൽ പോയി, അവന്റെ ശിഷ്യരോടും പേത്രനോടും
അവൻ നിങ്ങൾക്കു മുമ്പെ ഗലീലെക്ക് പോകുന്നു എന്നു പറ
വിൻ: അവൻ നിങ്ങളോടു പറഞ്ഞപ്രകാരം, അവിടെ അവ
നെ കാണും. എന്നാറെ, അവർ അറയിൽനിന്നു പുറപ്പെട്ടു മ ൮
ണ്ടിപോയി, വിറയലും വിഭ്രമവും പിടിച്ചിട്ട്, അവർ ആരോടും
ഒന്നും പറയാഞ്ഞു ഭയപ്പെട്ടതെ ഉള്ളു.
അവനൊ ഒന്നാം ആഴ്ചയിൽ രാവിലെ എഴുനീററിട്ടു താൻ ൯
ഏഴു ഭൂതങ്ങളെ ആട്ടീട്ടുള്ള മഗ്ദലക്കാരത്തി മറിയെക്കു മുമ്പെ

൧൦ കാണ്മായ്വന്നു. അവൾ ചെന്ന് അവനോടു കൂടെ ഇരുന്നവരാ
യി ശേഷം ഖേദിച്ചും കരഞ്ഞും കൊള്ളുന്നവരോട് അറിയിച്ചു.
൧൧ അവൻ ജീവനോടിരിക്കുന്നു എന്നും ഇവളാൽ കാണപ്പെട്ടു എ
൧൨ ന്നും അവർ കേട്ടാറെ, വിശ്വസിച്ചില്ല. അതിൽ പിന്നെ അ
വരിൽനിന്നു രണ്ടു പേർ നാട്ടിലേക്കു നടന്നു പോകുമ്പോൾ,
൧൩ അന്യരൂപത്തിൽ അവൎക്കു പ്രത്യക്ഷനായി. ആയവരും പോ
യി, ശേഷമുള്ളവരോട് അറിയിച്ചു; അവരെ വിശ്വസിച്ചതും
൧൪ ഇല്ല. പിന്നെത്തിൽ പതിനൊന്നു പേർ അത്താഴത്തിന്നു ചാ
രികൊണ്ടിരിക്കെ അവൎക്കും പ്രത്യക്ഷനായി. താൻ ഉണൎന്നു
വന്നതിനെ കണ്ടിട്ടുള്ളവരെ വിശ്വസിക്കായ്കയാൽ അവരുടെ
അവിശ്വാസവും ഹൃദയകാഠിന്യവും പഴിച്ചു പറഞ്ഞുരെച്ചിതു;
൧൫ (ഭൂ)ലോകത്തിൽ ഒക്കയും പോയി, സകല സൃഷ്ടിക്കും സുവി
൧൬ ശേഷത്തെ ഘോഷിപ്പിൻ! വിശ്വസിച്ചും സ്നാനപ്പെട്ടും ഉള്ള
വൻ രക്ഷിക്കപ്പെടും; വിശ്വസിക്കാത്തവൻ ശിക്ഷാവിധിയിൽ
൧൭ അകപ്പെടും. വിശ്വസിച്ചവരോടൊ ഈ അടയാളങ്ങൾ കൂടെ
പോരും; എന്റെ നാമത്തിൽ അവർ ഭൂതങ്ങളെ പുറത്താക്കും,
൧൮ പുതു ഭാഷകളാൽ പറയും, സൎപ്പങ്ങളെ പിടിച്ചെടുക്കും, ചാവുള്ള
തൊന്നു കുടിച്ചാലും അവൎക്കു ഹാനി വരികയില്ല; രോഗികളുടെ
മേൽ കൈകളെ വെക്കും, അവർ സൌഖ്യപ്പെടുകയും ചെയ്യും.
൧൯ കൎത്താവായ യേശു അവരോട് അരുളിച്ചെയ്തു, ശേഷം സ്വ
ൎഗ്ഗത്തിലേക്ക് എടുക്കപ്പെട്ടു, ദൈവത്തിന്റെ വലഭാഗത്ത് ഇരു
൨൦ ന്നുകൊണ്ടു; അവരും പുറപ്പെട്ടു കൎത്താവ് കൂടെ പ്രവൃത്തിച്ചും
പിന്തുടരുന്ന അടയാളങ്ങളാൽ വചനത്തെ ഉറപ്പിച്ചും കൊണ്ടി
രിക്കെ എല്ലാടത്തും ഘോഷിച്ചു പോരുകയും ചെയ്തു.



THE

# Gospel of Luke

ലൂക്കാ എഴുതിയ

# സു വി ശേ ഷം

## ൧. അദ്ധ്യായം.

മുഖവുര, (൫) ദൈവദൂതൻ ജകൎയ്യാവിന് യോഹന്നാന്റെ ജനനത്തെയും, (൨൬) മറിയെക്കു മശീഹാവതാരത്തെയും വാഗ്ദത്തം ചെയ്യുന്നു, (൩൯) മറിയ ജകൎയ്യാഭാൎയ്യയെ സന്ദൎശിച്ചതു, (൫൭) യോഹന്നാന്റെ ജനനവും, (൬൭) അഛ്ശന്റെ സ്തോത്രവും.

ആദി മുതൽ കാണികളും വചനത്തിന്റെ ഭൃത്യന്മാരും ആ ൧
യവർ നമുക്കു ഭരമേല്പിച്ചപ്രകാരം, നമ്മിൽ നിറവടിയായി പ്ര ൨
മാണിച്ചു വരുന്ന അവസ്ഥകളെ വിവരിക്കുന്നൊരു ചരിത്ര
ത്തെ ചമെപ്പാൻ പലരും തുനിഞ്ഞിരിക്കകൊണ്ടു, ബഹുമാന ൩
പ്പെട്ട തെയൊഫിലനെ! നീ പഠിപ്പിക്കപ്പെട്ട വചനങ്ങളുടെ നി
ൎണ്ണയം അറിയേണ്ടതിന്ന്, ആരംഭത്തോടെ സകലവും സൂക്ഷ്മ ൪
മായി ആരാഞ്ഞിട്ടു, യഥാക്രമം നിണക്ക് എഴുതുക നന്ന് എന്ന്
എനിക്കും തോന്നി ഇരിക്കുന്നു.

യഹൂദരാജാവായ ഹെരോദാവിന്റെ നാളുകളിൽ അബിയാ ൫
ക്കൂറിൽ ജകൎയ്യാ എന്നു പേരുള്ള ഒരു പുരോഹിതനും, അവന്
അഹരോൻ പുത്രികളിൽ എലീശബെത്ത് എന്ന പേരുള്ളോരു
ഭാൎയ്യയും ഉണ്ടായിരുന്നു. ഇരുവരും ദൈവത്തിന്മുമ്പാകെ നീതി ൬
യുള്ളവരും കൎത്താവിൻ കല്പനാന്യായങ്ങളിൽ എല്ലാം നിൎദ്ദോഷി
കളായി നടക്കുന്നവരും തന്നെ. എലീശബെത്ത് മച്ചിയാക ൭
കൊണ്ടു അവൎക്കു സന്തതി ഇല്ല; ഇരുവരും പ്രായം നന്ന ചെ
ന്നവർ തന്നെ. അവൻ കൂറിന്റെ ക്രമത്തിൽ ദൈവസന്നിധി ൮

൯ യിൽ പുരോഹിതനായി സേവിക്കയിൽ സംഭവിച്ചതു. കൎത്താ
വിൻമന്ദിരത്തിൽ പുക്കു, ധൂപം കാട്ടുവാൻ പൌരോഹിത്യമൎയ്യാദ
൧൦ പ്രകാരം അവന് ഊഴം വന്നു. ധൂപം കാട്ടുന്ന നാഴികയിൽ ജ
൧൧ നസമൂഹം ഒക്കയും പുറത്തു പ്രാൎത്ഥിച്ചു കൊണ്ടിരുന്നു. അപ്പോ
ൾ, കൎത്താവിൻ ദൂതൻ ധൂപപീഠത്തിൻ വലത്തുനിന്നും കൊണ്ട്
൧൨ അവനു കാണായ്വന്നു. ജകൎയ്യാവും കണ്ടു കലങ്ങി, ഭയം പിടിച്ചു,
൧൩ അവനോടു ദൂതൻ പറഞ്ഞിതു: ജകൎയ്യാവെ, ഭയപ്പെടല്ല! നിന്റെ
യാചന കേൾക്കപ്പെട്ടിട്ടു നിന്റെ ഭാൎയ്യ എലീശബെത്ത് നി
ണക്കു പുത്രനെ പ്രസവിക്കും അവനു യോഹനാൻ എന്നു
൧൪ പേരിടുക. നിണക്കു സന്തോഷവും, ഉല്ലാസവും, ഉണ്ടാകും; അ
൧൫ വന്റെ ജനനത്താൽ അനേകർ ആനന്ദിക്കും. കാരണം അ
വൻ കൎത്താവിൻ സന്നിധിയിൽ വലിയവനാകയും, വീഞ്ഞും
മദ്യവും കുടിക്കായ്കയും, അമ്മയുടെ ഗൎഭത്തിൽ തന്നെ വിശുദ്ധാ
൧൬ ത്മാവിനാൽ നിറകയും, ഇസ്രയേൽ പുത്രരിൽ അനേകരെ അ
൧൭ വരുടെ ദൈവമായ കൎത്താവിലേക്ക് തിരിക്കയും ചെയ്യും. താൻ
അഛ്ശന്മാരുടെ ഹൃദയങ്ങളെ മക്കളിലേക്കും (മല. ൪, ൬.) വഴങ്ങാ
ത്തവരെ നീതിയുള്ളവരുടെ ബോധത്തിലേക്കും തിരിയിച്ചും
കൊണ്ടു, കൎത്താവിനായി ഒരുമ്പെട്ടുള്ളോരു ജനത്തെ ഒരുക്കുവാ
ൻ താൻ എലീയാവിൻ ആത്മാവിലും ശക്തിയിലും അവന്റെ
൧൮ മുമ്പാകെ നടന്നു വരും. ജകൎയ്യാ ദൂതനോടു പറഞ്ഞു: ഇതു ഞാൻ
എന്തുകൊണ്ട് അറിയും? ഞാൻ വൃദ്ധനും ഭാൎയ്യ പ്രായം ചെന്ന
൧൯ വളും ആകുന്നുവല്ലൊ! അവനോടു ദൂതൻ ഉത്തരം പറഞ്ഞിതു:
ഞാൻ ദൈവമുമ്പിൽ നില്ക്കുന്ന ഗബ്രിയേൽ തന്നെ; നിന്നോ
ടു പറവാനും, ഇവ നിന്നോടു സുവിശേഷിപ്പാനും, ഞാൻ അയ
൨൦ ക്കപ്പെട്ടതു. തല്കാലത്തു പൂൎത്തി വരുവാനുള്ള ഈ എന്റെ വാ
ക്കുകളെ നീ വിശ്വസിക്കായ്കകൊണ്ട്, ഇതാ ഇവ സംഭവിക്കും
നാൾ വരെയും നീ പറവാൻ കഴിയാത്തവനായി, മിണ്ടാതെ
൨൧ ഇരിക്കും (ഇങ്ങിനെ) ജകൎയ്യാവ് മന്ദിരത്തിൽ താമസിക്കയിൽ
൨൨ ജനം ആശ്ചൎയ്യപ്പെട്ട്, അവനെ കാത്തിരുന്നു. അവനൊ പുറ
പ്പെട്ട് അവരോടു, പറവാൻ കഴിയാതെ നിന്നപ്പോൾ, മന്ദിര
ത്തിൽ ദൎശനം കണ്ടു എന്നവർ അറിഞ്ഞു; അവൎക്ക് അവൻ
൨൩ ആംഗ്യം കാട്ടി ഊമനായ്പാൎത്തു. അവന്റെ സേവാദിവസങ്ങൾ
തികഞ്ഞശേഷമൊ, അവൻ സ്വഭവനത്തിലേക്ക് പോയി.
൨൪ ആ നാളുകളിൽ പിന്നെ അവന്റെ ഭാൎയ്യ എലീശബെത്ത് ഗൎഭം

ധരിച്ചു: മനുഷ്യരിൽ എന്റെ നിന്ദയെ നീക്കുവാൻ കൎത്താവ് ൨൫
എന്നെ കടാക്ഷിച്ച നാളുകളിൽ ഇപ്രകാരം എനിക്ക വരുത്തി
എന്നു ചൊല്ലി, അഞ്ചു മാസം ഒളിച്ചു പാൎക്കയും ചെയ്തു.
. ആറാം മാസത്തിലൊ, ഗബ്രിയേൽ എന്ന ദൈവദൂതൻ, ൨൬
ദാവിദ്ഗ്രഹത്തിലുള്ള യോസേഫ് എന്നൊരു പുരുഷനോടു
വിവാഹം നിശ്ചയിച്ച കന്യയുടെ അടുക്കലേക്ക്, നചറത്ത് ൨൭
എന്ന ഗലീലപട്ടണത്തിൽ ദൈവത്താൽ അയക്കപ്പെട്ടു. കന്യ ൨൮
യുടെ പേർ മറിയ എന്നത്രെ; അവളുടെ കെ ദൂതൻ അകമ്പുക്ക്:
അല്ലയൊ കൃപ ലഭിച്ചവളെ വാഴക! കൎത്താവ് നിന്നോടു കൂടെ
ഉണ്ടു; സ്ത്രീകളിൽ അനുഗ്രഹിക്കപ്പെട്ടവളെ! എന്ന വചനത്താ ൨൯
ൽ അവൾ കണ്ടു കലങ്ങി: ഇത് എങ്ങിനത്തെ വന്ദനം എന്നു
വിചാരിക്കുമ്പോൾ, ദൂതൻ അവളോട് പറഞ്ഞിതു: മറിയെ, ഭയ ൩൦
പ്പെടേണ്ടാ! നിണക്ക ദൈവത്തോടു കൃപ ലഭിച്ചു. കണ്ടാലും നീ ൩൧
ഗൎഭം ധരിച്ചു, പുത്രനെ പ്രസവിക്കും; അവനു യേശു എന്ന
പേർ വിളിക്ക. ആയവൻ വലിയവനാകയും അത്യുന്നതന്റെ ൩൨
പുത്രൻ എന്നു വിളിക്കപ്പെടുകയും, കൎത്താവായ ദൈവം അവ
നു പിതാവായ ദാവിദിൻ സിംഹാസനത്തെ കൊടുപ്പതാൽ, യാ ൩൩
ക്കോബ് ഗ്രഹത്തിന്മേൽ യുഗാദികളോളം വാഴകയും, അവന്റെ
രാജ്യത്തിന്ന് അവസാനം വരാതിരിക്കയും ചെയ്യും. മറിയ ദൂത ൩൪
നോട്: എനിക്ക പുരുഷൻ അറിയായ്കയാൽ ഇത് എങ്ങിനെ
ഉണ്ടാകും? എന്നു പറഞ്ഞതിന്നു ദൂതൻ ഉത്തരം ചൊല്ലിയതു: ൩൫
വിശുദ്ധാത്മാവ് നിന്റെ മേൽ വരും, അത്യുന്നതന്റെ ശക്തി
നിന്മേൽ ആഛാദിക്കും; അതുകൊണ്ട് ആ ഉത്ഭവിക്കുന്ന വിശു
ദ്ധരൂപം ദേവപുത്രൻ എന്നു വിളിക്കപ്പെടും. കണ്ടാലും നിന്റെ ൩൬
ചാൎച്ചക്കാരത്തി എലീശബെത്ത് താനും വാൎദ്ധക്യത്തിൽ മക
നെ ഗൎഭം ധരിച്ചിട്ടു, മച്ചി എന്നു പേരുള്ളവൾക്ക് ഇത് ആറാം
മാസം ആകുന്നു. ദൈവത്തോട് ഏതു മൊഴിയും അസാദ്ധ്യമ ൩൭
ല്ലല്ലൊ (൧മോ. ൧൮, ൧൪.) മറിയ: ഇതാ കൎത്താവിൻ ദാസി; ൩൮
നിന്റെ മൊഴിയിൻപ്രകാരം എനിക്കുണ്ടാവൂതാക എന്നു പറ
ഞ്ഞു, ദൂതൻ അവളെ വിട്ടു പോകയും ചെയ്തു.

ആ നാളുകളിൽ മറിയ എഴുനീറ്റു, മലപ്രദേശത്തിലേക്ക്, യ ൩൯
ഹൂദ പട്ടണത്തിന്നു ബദ്ധപ്പെട്ടു ചെന്നു, ജകൎയ്യാവിൻ ഭവന ൪൦
ത്തിൽ കടന്ന് എലീശബെത്തെ വന്ദിച്ചു. മറിയയുടെ വന്ദന ൪൧
ത്തെ എലീശബെത്ത് കേട്ടപ്പൊൾ, പിള്ള അവളുടെ ഗൎഭത്തിൽ

൪൨ തുള്ളി. എലീശബെത്ത് വിശുദ്ധാത്മാവ് നിറഞ്ഞവളായി മഹാ
ശബ്ദത്തോടെ വിളിച്ചു പറഞ്ഞിതു: സ്ത്രീകളിൽ നീ അനുഗ്രഹി
൪൩ ക്കപ്പെട്ടവൾ; നിന്റെ ഗൎഭഫലവും അനുഗ്രഹിക്കപ്പെട്ടതു! എ
ന്റെ കൎത്താവിൻ അമ്മയായവൾ എന്റെ അടുക്കെ വരുന്ന
൪൪ തൊ, എനിക്ക് എവിടുന്നു? എങ്ങിനെ എന്നാൽ, നീ വന്ദിച്ചതി
ന്റെ ശബ്ദം എന്റെ ചെവികളിൽ ആയപ്പൊൾ, ഇതാ എൻ
൪൫ ഗൎഭത്തിലെ പിള്ള ഉല്ലസിച്ചു തുള്ളി. കൎത്താവിൽ നിന്നു നി
ന്നോട്, ഉരെച്ചവററിന്നു നിവൃത്തി ഉണ്ടാകും എന്നു വിശ്വസി
൪൬ ച്ചതിനാൽ നീ ധന്യയത്രെ. എന്നാറെ, മറിയ പറഞ്ഞിതു: എ
൪൭ ന്റെ ദേഹി, കൎത്താവെ മഹിമപ്പെടുത്തുന്നതും; എന്റെ ആ
൪൮ ത്മാവ്, എൻ രക്ഷിതാവായ ദൈവത്തിൽ ഉല്ലസിച്ചതും; അ
വൻ സ്വദാസിയുടെ താഴ്ച്ചയെ നോക്കികൊണ്ട ഹേതുവാലത്രെ
(൧ ശമു. ൧, ൧൧) കണ്ടാലും ഇതുമുതൽ സകല തലമുറകളും എ
൪൯ ന്നെ ധന്യ എന്നു വാഴ്ത്തും. ശക്തനായവൻ എന്നോടു വലിയ
൫൦ വ ചെയ്തുവല്ലൊ; അവന്റെ നാമം വിശുദ്ധം. അവന്റെ ക
നിവു, തന്നെ ഭയപ്പെടുന്നവരിൽ തലമുറതലമുറകളോളവും ആ
൫൧ കുന്നു. സ്വഭുജംകൊണ്ട് അവൻ ഊക്ക പ്രവൃത്തിച്ചു ഹൃദയ
വിചാരത്താൽ അഹങ്കരിക്കുന്നവരെ ചിതറി; മന്നവന്മാരെ
൫൨ സിംഹാസനങ്ങളിൽ നിന്നു തള്ളി, താണവരെ ഉയൎത്തി; വിശ
൫൩ ന്നവരെ നന്മകളാൽ നിറെച്ചു, സമ്പന്നരെ വെറുതെ അയച്ചു
൫൪ വിട്ടു. നമ്മുടെ പിതാക്കന്മാരോട് അരുളിചെയ്തു പ്രകാരം, അബ്ര
ഹാമിലും, അവന്റെ സന്തതിയിലും എന്നേക്കും കനിവ് ഓൎക്കേ
൫൫ ണ്ടതിന്നു, സ്വദാസനായ ഇസ്രയേലെ തുണെച്ചു കൊൾക
൫൬ യും ചെയ്തു. ശേഷം മറിയ ഏകദേശം മൂന്നു മാസം അവളോ
ടു കൂട പാൎത്തു, തന്റെ വീട്ടിലേക്ക മടങ്ങിപ്പോയി.

൫൭ എലീശബെത്തിന്നു ഉല്പാദനകാലം തികഞ്ഞപ്പൊൾ, അ
൫൮ വൾ ഒരു പുത്രനെ പ്രസവിച്ചു. കൎത്താവ് അവളിൽ തന്റെ
കനിവു മഹിമപ്പെടുത്തി എന്ന് അയല്ക്കാരും ചാൎച്ചക്കാരും കേ
൫൯ ട്ടിട്ട്, അവളോട് കൂടി സന്തോഷിച്ചു; എട്ടാം നാളിൽ പൈതലെ
൬൦ പരിച്ഛേദന ചെയ്വാൻ വന്നു, അപ്പന്റെ പേർ കൊണ്ടു അ
വനെ ജകൎയ്യാവെന്നു വിളിക്കുമ്പൊൾ, അമ്മ ഉത്തരം പറഞ്ഞി
൬൧ തു: അല്ല, യോഹനാൻ എന്നു വിളിക്കപ്പെടും. അവർ അവളോ
ടു: നിന്റെ ചാൎച്ചയിൽ ഈ പേർ ഇട്ടവർ ആരും ഇല്ലല്ലൊ
൬൨ എന്നു പറഞ്ഞു, അവന്റെ അപ്പന് എന്തു പേർ വേണം

എന്ന് ആംഗ്യം കാട്ടി (ചോദിച്ചു). ആയവൻ ചെറു പലക ൬൩
വാങ്ങി, അവന്റെ പേർ യോഹന്നാൻ എന്ന് എഴുതി; എല്ലാ
വരും ആശ്ചൎയ്യപ്പെടുകയും ചെയ്തു. തല്ക്ഷണം അവന്റെ വാ ൬൪
യും നാവും തുറക്കപ്പെട്ടു, അവൻ ദൈവത്തെ വാഴ്ത്തി, സംസാ
രിച്ചു. ചുററും വസിക്കുന്നവൎക്ക് എല്ലാം ഭയം സംഭവിച്ചു, യ ൬൫
ഹൂദാമലപ്രദേശത്തെങ്ങും ആ വാൎത്തകൾ എല്ലാം ശ്രുതിപ്പെടു
കയും ചെയ്തു. കേട്ടവർ എല്ലാവരും അതു ഹൃദയത്തിൽ നിക്ഷേ ൬൬
പിച്ചു എന്നാൽ ഈ പൈതൽ എന്തുപോൽ ആകും എന്നു
പറഞ്ഞു; കൎത്താവിൻ കൈ അവനോടു കൂടെ ആയിരുന്നു
സ്പഷ്ടം.

അവന്റെ പിതാവായ ജകൎയ്യ വിശുദ്ധാത്മാവ് നിറഞ്ഞവ ൬൭
നായി പ്രവചിച്ചിതു: ഇസ്രയേലിന്റെ ദൈവമായ കൎത്താവ് ൬൮
യുഗകാലം മുതൽ തന്റെ വിശുദ്ധപ്രവാചകന്മാരുടെ വായി
കൊണ്ട് അരുളിച്ചെയ്തു പ്രകാരം സ്വവംശത്തെ സന്ദൎശിച്ചു
വീണ്ടെടുപ്പു വരുത്തി. സ്വദാസനായ ദാവിദിൻ ഗൃഹത്തിൽ ൬൯
നമുക്കു രക്ഷാകരകൊമ്പിനെ എഴുനീല്പിച്ചു. നമ്മുടെ ശത്രുക്ക ൭൦
ളിൽനിന്നും നമ്മെ പകെക്കുന്ന സകലരുടെ കൈയിൽനിന്നും ൭൧
രക്ഷ (ഉണ്ടാക്കിയതു) കൊണ്ട് അനുഗ്രഹിക്കപ്പെട്ടവനാക! ന ൭൨
മ്മുടെ ശത്രുക്കളുടെ കൈയിൽനിന്ന് ഉദ്ധരിക്കപ്പെട്ടു, നാം ഭയ ൭൩
മില്ലാതെ ആയുസ്സുപൎയ്യന്തം തന്റെ മുമ്പിലുള്ള നീതിയിലും, പ
വിത്രതയിലും തന്നെ ഉപാസിപ്പാൻ സംഗതി വരുത്താം എ ൭൪
ന്നു നമ്മുടെ പിതാവായ അബ്രഹാമോട് ആണ ചെയ്തു സ
ത്യവും, തന്റെ വിശുദ്ധനിയമവും ഓൎത്തുംകൊണ്ടു, നമ്മുടെ പി ൭൫
താക്കന്മാരോടു, കനിവ് പ്രവൃത്തിക്കേണ്ടതിന്ന് (ഇങ്ങിനെ ചെ
യ്തതു). നീയൊ പൈതലെ അത്യുന്നതന്റെ പ്രവാചകൻ എ ൭൬
ന്നു വിളിക്കപ്പെടും; കാരണം കൎത്താവിന്റെ വഴികളെ ഒരുക്കി,
അവന്റെ വംശത്തിന്നു പാപമോചനത്തിൽ രക്ഷയുടെ ൭൭
അറിവു കൊടുപ്പാന്തക്കവണ്ണം നീ അവന്റെ മുഖത്തിന്മുമ്പാ
കെ മുന്നടക്കും. ഇരുളിലും മരണനിഴലിലും ഇരുന്നവൎക്ക് പ്ര ൭൮
കാശിച്ചു, നമ്മുടെ കാലുകളെ സമാധാനവഴിയിൽ നടത്തേണ്ട
തിന്നു, ഉയരത്തിൽനിന്ന് ഒരു ഉദയം നമ്മെ സന്ദൎശിച്ചിട്ടുള്ള ൭൯
നമ്മുടെ ദൈവത്തിന്റെ കരളംക്കനിവുകളാലത്രെ. ആ പൈത ൮൦
ലൊ വളൎന്ന് ആത്മാവിൽ ബലപ്പെട്ടു, താൻ ഇസ്രയേലിന്നു
വെളിവാകേണ്ടും നാൾ വരെ കാടുകളിൽ വസിച്ചിരുന്നു.

## ൨. അദ്ധ്യായം.

ബെത്ലഹെമിൽ യേശു ജനിച്ചതു [മത്താ. ൧], (൮) ദൂതർ ഇടയരോട് അറിയിക്കു
ന്നു, (൨൧) പരിഛേദനയും അൎപ്പണവും, (൪൦) ബാലന്റെ വളൎച്ച.

൧ അന്നാളുകളിൽ സംഭവിച്ചിതു: പ്രപഞ്ചത്തിൽ ഒക്കയും പേ
ർവഴി ചാൎത്തി വെക്കേണ്ടതു് എന്നു് ഔഗുസ്തൻ കൈസരിൽനി
൨ ന്നു് ഒർ ആജ്ഞ പുറപ്പെട്ടു. കുറീനിൻ സുറിയനാടു വാഴുമ്പോ
൩ ൾ, ഈ ഒന്നാമതു് ചാൎത്തൽ നടന്നു. എല്ലാവരും തങ്ങളെ ചാ
ൎത്തേണ്ടതിന്നു, താന്താന്റെ ഊരിലേക്കു യാത്രയാകുമ്പോൾ,
൪ യോസെഫും ദാവിദ് ഗൃഹത്തിലും കുലത്തിലും ഉള്ളവനാകകൊ
൫ ണ്ടു ഗലീലയിൽ നചറത്തൂരെ വിട്ടു, തന്നോടു വിവാഹം നിശ്ച
യിച്ചുള്ള മറിയ എന്ന ഗൎഭിണിയായ ഭാൎയ്യയോടും കൂട ചാൎത്ത
പ്പെടേണ്ടതിന്നു, യഹൂദയിൽ ബെത്ലഹം എന്നുള്ള ദാവിദൂരി
൬ ലേക്ക് കരേറിപ്പോയി. അവർ അവിടെ ഇരിക്കുമ്പോൾ ത
൭ ന്നെ, അവൾക്ക് പ്രസവത്തിന്നുള്ള നാളുകൾ തികഞ്ഞു. അ
വൾ ആദ്യജാതനായ മകനെ പ്രസവിച്ചു, ജീൎണ്ണവസ്ത്രങ്ങളെ
ചുറ്റി, വഴിയമ്പലത്തിൽ അവൎക്ക് സ്ഥലം ഇല്ലായ്കയാൽ, പശു
തൊട്ടിയിൽ കിടത്തുകയും ചെയ്തു.

൮ അന്നു് ആ പ്രദേശത്തിൽ ഇടയന്മാർ തങ്ങളുടെ കൂട്ടത്തെ
൯ ൻ രാത്രിയിൽ കാവൽ കാത്തു, വെളിയെ പാൎത്തിരിക്കുമ്പോൾ, ഇതാ
കൎത്താവിൻ ദൂതൻ അവൎക്കരികെ നിന്നു, കൎത്താവിന്റെ തേജ
സ്സ് അവരെ ചുറ്റി, മിന്നി, അവർ മഹാഭയത്തിൽ ആകയും
൧൦ ചെയ്തു. ദൂതൻ അവരോട് പറഞ്ഞിതു: ഭയപ്പെടായ്വിൻ! കണ്ടാ
ലും വംശത്തിന്നു് എല്ലാം ഉണ്ടാവാനുള്ളോരു മഹാസന്തോഷം
൧൧ ഞാൻ നിങ്ങളോടു സുവിശേഷിക്കുന്നു; ഇന്നല്ലൊ കൎത്താവാകു
ന്ന ക്രിസ്തൻ എന്ന രക്ഷിതാവ് ദാവിദൂരിൽ നിങ്ങൾക്കായി
൧൨ ജനിച്ചു. നിങ്ങൾക്ക് അടയാളം ആകുന്നതൊ, ജീൎണ്ണങ്ങൾ ചു
റ്റീട്ടുള്ളോരു ശിശു തൊട്ടിയിൽ കിടക്കുന്നതു കണ്ടെത്തും എന്ന
൧൩ ത്രെ. പെട്ടന്നു ദൂതനോടു സ്വൎഗ്ഗീയ സൈന്യത്തിന്റെ സമൂഹം
൧൪ ചേൎന്നു, ദൈവത്തെ പുകഴ്ത്തി ചൊല്ലിയതു: അത്യുന്നതങ്ങളിൽ
ദൈവത്തിന്നു തേജസ്സും, ഭൂമിയിൽ സമാധാനവും, മനുഷ്യരിൽ
൧൫ പ്രസാദവും (ഉണ്ടു). എന്നാറെ, ദൂതന്മാർ അവരെ വിട്ടു, സ്വ
ൎഗ്ഗത്തിൽ പോയ ശേഷം, മനുഷ്യരായ ഇടയന്മാർ, നാം ബെ
ത്ലഹമിനോളം പോയി, കൎത്താവ് നമ്മോട് അറിയിച്ച ഈ

വൎത്തമാനം ഉണ്ടായതു കാണട്ടെ എന്നു തങ്ങളിൽ പറഞ്ഞു. വിര ൧൫
ഞ്ഞു ചെന്നു മറിയ, യോസെഫ് എന്നവരെയും തൊട്ടിയിൽ
കിടക്കുന്ന ശിശുവെയും കണ്ടെത്തി, ദൎശിച്ചു ശേഷം ഈ പൈ ൧൬
തലെ കൊണ്ടു തങ്ങളോട് അരുളിച്ചെയ്ത മൊഴിയെ ബോധിപ്പി
ച്ചു. കേട്ടവർ എല്ലാവരും ഇടയന്മാർ പറഞ്ഞവറെ വിചാരി ൧൭
ച്ചു ആശ്ചൎയ്യപ്പെട്ടു. മറിയ ആ വാൎത്തകളെ ഒക്കയും സംഗ്രഹി ൧൮
ച്ചു, ഹൃദയത്തിൽ ആടിച്ചുകൊണ്ടിരുന്നു. ഇടയന്മാർ തങ്ങളോ ൨൦
ടുരച്ചപ്രകാരം കണ്ടും കേട്ടും ഉള്ളത് എല്ലാം വിചാരിച്ചു, ദൈവ
ത്തെ തേജസ്കരിച്ചും പുകഴ്ന്നും കൊണ്ടു, മടങ്ങി പോകയും ചെയ്തു.
പരിഛേദനക്കുള്ള എട്ടു ദിവസം തികഞ്ഞപ്പോൾ, അവൻ ൨൧
ഗൎഭസ്ഥനായ്‌വരുമ്മുമ്പെ ദൂതൻ വിളിച്ചപ്രകാരം തന്നെ, അ
വനു, യേശു എന്ന പേർ ഇടപ്പെട്ടു.
പിന്നെ അവൎക്ക മോശധൎമ്മപ്രകാരം ശുദ്ധീകരണനാളുകൾ ൨൨
തികഞ്ഞപ്പോൾ, (൨ മോ. ൧൩, ൨.) ഗൎഭപാത്രം തുറക്കുന്ന ൨൩
ആൺ എല്ലാം യഹോവെക്ക വിശുദ്ധമായി വിളിക്കപ്പെടും
എന്നു കൎത്താവിൻ ധൎമ്മത്തിൽ എഴുതിയിരിക്കുന്ന പ്രകാരം, അ ൨൪
വനെ കൎത്താവിന് അൎപ്പിപ്പാനും, (൩ മോ. ൧൨, ൮.) ഒർ ഇണ
കുറുപ്രാവുകട്ടെ, രണ്ടു പ്രാക്കഞ്ഞുങ്ങൾ ആകട്ടെ, എന്നു യഹോ
വാധൎമ്മത്തിൽ കല്പിച്ച പ്രകാരം ബലികഴിപ്പാനും, അവനെ യ
രുശലേമിലെക്ക കൊണ്ടുപോയി. യരുശലേമിൽ അതാ! ശി ൨൫
മ്യോൻ എന്നൊരു മനുഷ്യൻ ഉണ്ടു: ആ മനുഷ്യൻ നീതിമാനും
ഭക്തിമാനും ഇസ്രയേലിൻ ആശ്വാസത്തെ കാത്തുനില്ക്കുന്നവ
നും തന്നെ; വിശുദ്ധാത്മാവും അവന്മേൽ ഉണ്ടു. കൎത്താവിന്റെ ൨൬
മശിഹാവെ കാണുമ്മുമ്പെ മരണം കാണുകയില്ല എന്നു വിശു
ദ്ധാത്മാവിനാൽ അവന് അരുളപ്പാടുണ്ടായി. ആയവൻ ആ ൨൭
ത്മാവിലായി ദേവാലയത്തെക്ക വന്നു; പിന്നെ യേശു എന്ന
പൈതലെ പിതാക്കൾ അകത്തു കൊണ്ടുവന്നു ധൎമ്മമൎയ്യാദപ്രകാ
രം അവന് വേണ്ടി ചെയ്വാൻ ഭാവിക്കുമ്പോൾ, അവൻ അതി ൨൮
നെ ഭുജങ്ങളിൽ ഏന്തികൊണ്ടു, ദൈവത്തെ വാഴ്ത്തി പറഞ്ഞിതു:
ഇപ്പോൾ നാഥ! നിന്മൊഴി പ്രകാരം നിന്റെ ദാസനെ സമാ
ധാനത്തിൽ വിട്ടയക്കുന്നു. ജാതികൾക്ക വെളിപ്പാടിനുള്ള പ്ര ൨൯
കാശവും, നിന്റെ ജനമായ ഇസ്രയേലിന്റെ തേജസ്സുമായിട്ടു
(യശ. ൪൯, ൬.) നീ സകല വംശങ്ങളുടെ മുഖത്തിന്നും മുമ്പാ ൩൦
കെ ഒരുക്കീട്ടുള്ള നിന്റെ ത്രാണനം എന്റെ കണ്ണുകൾ കണ്ടു ൩൧

൩൨ വല്ലൊ! എന്നിങ്ങിനെ അവനെ കുറിച്ചു ചൊല്ലുന്നവററിൽ,
൩൩ അവന്റെ അമ്മയപ്പന്മാർ ആശ്ചൎയ്യപ്പെട്ടിരിക്കുമ്പോൾ, ശി
മ്യൊൻ അവരെ അനുഗ്രഹിച്ചു, അവന്റെ അമ്മയായ മറിയ
൩൪ യോടു പറഞ്ഞിതു: കണ്ടാലും ഇവൻ ഇസ്രയേലിൽ പലൎക്കും
വീഴ്ച്ചയും എഴുനീല്പും (വരുത്തുവാനും) മറുത്തു പറയപ്പെടുന്ന അ
൩൫ ടയാളവും ആയി കിടക്കുന്നു. അനേക ഹൃദയങ്ങളിലെ വിചാര
ങ്ങൾ വെളിപ്പെടുവാന്തക്കവണ്ണം നിണക്കും കൂടെ ഒരു വാൾ
൩൬ ദേഹിയിൽ കടക്കും. അത്രയുമല്ല; അശേർഗോത്രത്തിൽ ഫനു
വേലിൻ പുത്രിയായ ഹന്ന എന്ന പ്രവാദിനി ഉണ്ടായിരുന്നു.
൩൭ അവൾ കന്യാകാലത്തിൽ പിന്നെ ഭൎത്താവോടു കൂടി എഴുവൎഷം
കഴിച്ചശേഷം, വിധവയായി എണ്ണൂത്തുനാലു സംവത്സരത്തോ
ളവും വയസ്സു നന്നെ ചെന്നവളും, ദേവാലയത്തോടു പിരിയാ
തെ, രാവും പകലും നോററും പ്രാൎത്ഥിച്ചും കൊണ്ട്, ഉപാസിക്കു
൩൮ ന്നവളും തന്നെ. ആ നാഴികയിൽ അവളും അടുത്തുനിന്നു, കൎത്താ
വെ കീൎത്തിച്ചു, വീണ്ടെടുപ്പിനെ കാത്തുനില്ക്കുന്ന എല്ലാ യരുശ
൩൯ ലേമ്യരോടും, അവന്റെ വസ്തുത പറകയും ചെയ്തു. അവരൊ
കൎത്താവിൻ ധൎമ്മത്തിലുള്ള പ്രകാരം എല്ലാം അനുഷ്ഠിച്ചപ്പോൾ,
ഗലീലയിൽ തങ്ങളുടെ ഊരായ നചറത്തിലേക്കു മടങ്ങിപോയി.
൪൦ ബാലൻ വളൎന്നു ജ്ഞാനത്താൽ നിറഞ്ഞു, ആത്മാവിൽ ബ
൪൧ ലപ്പെട്ടുപോന്നു, ദൈവകരുണ തന്നെ അവന്മേൽ ഇരുന്നു.
അവന്റെ പിതാക്കൾ ആണ്ടുതോറും പെസഹ പെരുനാളെക്കു
൪൨ യരുശലേമിന്നു യാത്രയാകും. അവന്നു പന്ത്രണ്ടു വയസ്സ് ആ
൪൩ യാറെ, അവർ ഉത്സവമൎയ്യാദപ്രകാരം കരേറി പോയി. ആ
ദിവസങ്ങളെ കഴിച്ചശേഷം മടങ്ങി വരുമ്പോൾ, ബാലനായ
യേശു യരുശലേമിൽ തന്നെ താമസിച്ചു; അവന്റെ പിതാക്കൾ
൪൪ അറിഞ്ഞതും ഇല്ല; യാത്രാക്കൂട്ടത്തിൽ ആകും എന്ന് അവർ ഊ
ഹിച്ച്, ഒരു ദിവസത്തെ വഴി നടന്ന് അവനെ ബന്ധുക്കളിലും
൪൫ പരിചയക്കാരിലും തിരഞ്ഞു കൊണ്ടു — കാണാഞ്ഞിട്ട് അവനെ
൪൬ അന്വെഷിപ്പാൻ യരുശലേമിലേക്കു തിരിച്ചു പോയി. മൂന്നു
നാളിൽ പിന്നെ സംഭവിച്ചിതു: അവൻ ദേവാലയത്തിൽ ഉപ
ദേഷ്ടാക്കളുടെ നടുവിൽ ഇരിക്കുന്നതും അവരെ കേട്ടും ചോദി
൪൭ ച്ചും കൊള്ളുന്നതും അവർ കണ്ടു; അവനെ കേൾക്കുന്നവൎക്കു
എല്ലാവൎക്കും അവന്റെ വിവേകത്തിലും, ഉത്തരങ്ങളിലും, വിസ്മ
൪൮ യം തോന്നി. ആയവരോ, അവനെ കണ്ടിട്ട് അതിശയിച്ചു,

അമ്മ അവനോട്: മകനെ, ഇങ്ങിനെ ഞങ്ങളോട് ചെയ്യുത
എന്തു? ഇതാ നിന്റെ അപ്പനും ഞാനും നൊന്തുംകൊണ്ടു നി
ന്നെ തിരഞ്ഞു നടന്നു എന്നു പറഞ്ഞു. അവരോട് അവൻ ൪൯
പറഞ്ഞിതു: എന്നെ തിരഞ്ഞത് എന്തുകൊണ്ടു? എന്റെ പിതാ ൫൦
വിനുള്ളവററിൽ ഞാൻ ഇരിക്കേണ്ടത് എന്നറിഞ്ഞില്ലയൊ? ഇ
ങ്ങിനെ പറഞ്ഞ മൊഴി അവർ ഗ്രഹിക്കാതെ ഇരുന്നു. പിന്നെ ൫൧
അവൻ അവരോടു കൂടെ നചറത്തിന്ന് ഇറങ്ങിപോന്നു, അ
വൎക്ക കീഴടങ്ങി പാൎത്തു; ഈ വാൎത്തകൾ എല്ലാം അവന്റെ
അമ്മ ഹൃദയത്തിൽ സംഗ്രഹിച്ചു കൊണ്ടിരുന്നു. വിശേഷി ൫൨
ച്ചു. യേശു ജ്ഞാനത്തിലും വളൎച്ചയിലും ദൈവത്തോടും, മനു
ഷ്യരോടും, കൃപയുള്ളതിലും മുതിൎന്നു വന്നു. (൧ ശമു. ൨, ൨൬.)

## ൩. അദ്ധ്യായം.

യോഹനാന്റെ വേലയും, (൧൫) സാക്ഷ്യവും [മത്താ. ൩. മാ. ൧. യോ. ൧, ൧൯.], (൧൯) അവൻ തടവിലാകുമ്മുമ്പെ [മത്താ. ൧൪. മാ. ൬.], (൨൧) യേശുവെ സ്നാനം ഏല്പിച്ചത് [മത്താ. ൩. മാ. ൧. യോ. ൧.], (൨൩) യേശുവിന്റെ വംശാവലി.

തിബെൎയ്യൻ കൈസർ വാഴുന്നതിന്റെ പതിനഞ്ചാം ആണ്ടി ൧
ൽ പൊന്ത്യപിലാതൻ യഹൂദനാടു വാഴുമ്പോൾ, ഹെരോദാ ഗ
ലീലയിലും, അവന്റെ സഹോദരനായ ഫിലിപ്പൻ ഇതൂറിയ
ത്രഖോനിതി ദേശത്തിലും, ലുസന്യാ അബീലയിലും ഇടപ്രഭു
ക്കളായും, ഹന്നാൻ, കയഫാ എന്നുള്ളവർ മഹാപുരോഹിതരായും, ൨
ഇരിക്കും കാലം, ജകൎയ്യാവിൻ പുത്രനായ യോഹനാന്നു മരുഭൂമി
യിൽ തന്നെ ദൈവത്തിൻ മൊഴി ഉണ്ടായിട്ടു, അവൻ യൎദ്ദന്നെ ൩
ചുററുന്ന നാട്ടിൽ ഒക്കയും വന്നു, പാപമോചനത്തിന്നായുള്ള
മാനസാന്തരസ്നാനത്തെ ഘോഷിച്ചു പോന്നു; മരുഭൂമിയിൽ കൂ
ക്കുന്നവന്റെ ശബ്ദമാവിതു: കൎത്താവിന്റെ വഴിയെ നിരത്തി, ൪
അവന്റെ പാതകളെ നേരെ ആക്കുവിൻ; എല്ലാ താഴ്വരയും നി ൫
കന്നും എല്ലാ മലയും കുന്നും താണും വരികയും വളഞ്ഞവ ചൊ
വ്വായും, കടുമയുള്ളവ സമവഴികളായും തീരുകയും, സകല ജഡ ൬
വും ദൈവത്തിൻ ത്രാണനം കാണുകയും ചെയ്യും എന്നു പ്രവാ
ചകനായ യശയ്യാവിൻ വചനപുസ്തകത്തിൽ (൪൦, ൩.) എഴു
തിയിരിക്കുന്ന പ്രകാരം തന്നെ.

അതുകൊണ്ട് അവനാൽ സ്നാനം ഏല്പാൻ പുറപ്പെട്ടു വരു ൭
ന്ന പുരുഷാരങ്ങളോട് അവൻ പറഞ്ഞിതു: അണലിസന്ത

തികളെ! ഭാവികോപത്തിൽ നിന്നു മണ്ടിപോകുന്ന പ്രകാരം നി
൮ ങ്ങൾക്ക് ആർ കാണിച്ചു? എന്നാൽ മാനസാന്തരത്തിന്നു യോ
ഗ്യമായ ഫലങ്ങൾ ഉണ്ടാക്കുവിൻ! അബ്രഹാം നമുക്കു പിതാവാ
യിട്ടുണ്ടു എന്ന് ഉള്ളം കൊണ്ടു പറവാൻ തുടങ്ങരുതെ; അബ്ര
ഹാമിന് ഈ കല്ലുകളിൽനിന്നു മക്കളെ എഴുനീല്പിപ്പാൻ ദൈവ
൯ ത്തിന്നു കഴിയുമല്ലൊ! എന്നു ഞാൻ നിങ്ങളോട് പറയുന്നു. എങ്കി
ലും ഇപ്പൊൾ കൂടെ, കോടാലി മരങ്ങളുടെ ചുവട്ടിന്നു വെച്ചുകിട
ക്കുന്നു; നല്ലഫലം ഉണ്ടാക്കാത്ത മരം എല്ലാം വെട്ടപ്പെട്ടു, തീയി
൧൦ ൽ ഇടപ്പെടുന്നുണ്ടു. എന്നാൽ ഞങ്ങൾ എന്തു ചെയ്യേണ്ടു എ
൧൧ ന്നു പുരുഷാരങ്ങൾ അവനോടു ചോദിച്ചതിന്നു: രണ്ടു വസ്ത്ര
മുള്ളവൻ ഇല്ലാത്തവനു കൊടുക്കുക; ഭോജ്യങ്ങൾ ഉള്ളവനും അ
൧൨ പ്രകാരം ചെയ്ക, എന്നുത്തരം പറഞ്ഞു. ചുങ്കക്കാരും സ്നാനപ്പെ
ടുവാൻ വന്നു: ഗുരൊ, ഞങ്ങൾ എന്തു ചെയ്യേണ്ടു? എന്ന് അ
൧൩ വനോടു പറഞ്ഞാറെ, നിങ്ങളോട് ആജ്ഞാപിച്ചതിൽ പുറമെ
൧൪ ഒന്നും പിരിക്കരുതു എന്നു പറഞ്ഞു. പടജ്ജനങ്ങളും ഞങ്ങളൊ
എന്തു ചെയ്യു? എന്ന് അവനോട് ചോദിച്ചപ്പൊൾ, ആരെയും
ബലാല്കാരം ചെയ്യാതെയും, തോല്പിക്കാതെയും, നിങ്ങളുടെ ശമ്പ
ളം മതി എന്നു വെച്ചിരിപ്പിൻ എന്ന് അവരോടു പറഞ്ഞു.
൧൫ പിന്നെ ജനം കാത്തുനിന്നു ഇവൻ മശീഹാവൊ എന്ന് എ
ല്ലാവരും ഹൃദയങ്ങളിൽ യോഹനാനെ ചൊല്ലി ചോദിക്കുമ്പൊ
൧൬ ൾ, അവൻ സകലരോടും ഉത്തരം പറഞ്ഞിതു: ഞാൻ നിങ്ങളെ
വെള്ളത്തിലെ സ്നാനം ഏല്പിക്കുന്നുള്ളു, എന്നെക്കാൾ ഊക്കേറി
യവൻ വരുന്നുണ്ടു താനും; അവന്റെ ചെരിപ്പുകളുടെ വാറ്
അഴിപ്പാൻ ഞാൻ യോഗ്യനല്ല; അവൻ നിങ്ങളെ വിശുദ്ധാ
൧൭ ത്മാവിലും തീയിലും സ്നാനം ഏല്പിക്കും. അവനു ചേറുമുറം കൈ
യിൽ ഉണ്ടായിട്ടു തന്റെ കളത്തെ തീരെ വെടിപ്പാക്കി, കോത
മ്പ് തന്റെ കളപ്പുരയിൽ കൂട്ടിവെക്കയും, പതിരിനെ കെടാത്ത
൧൮ തീയിൽ ചുട്ടുകളകയും ചെയ്യും. മററു പലതും അവൻ പ്രബോ
ധിപ്പിച്ചു, ജനത്തോടു സുവിശേഷിച്ചു കൊണ്ടിരിക്കുമ്പൊൾ,
൧൯ ഇടപ്രഭുവായ ഹെരോദാ തന്റെ സഹോദരന്റെ ഭാര്യ ഹെ
രോദ്യ നിമിത്തവും, ഹെരോദാ താൻ ചെയ്ക സകല ദോഷ
൨൦ ങ്ങൾ നിമിത്തവും അവനാൽ ആക്ഷേപിക്കപ്പെട്ടിട്ടു, ശേഷം
എല്ലാം മതിയാക്കാതെ യോഹനാനെ തടവിൽ ആക്കി വെക്കയും
ചെയ്തു.

(നടേതിലൊ) എല്ലാ ജനവും സ്നാനപ്പെട്ടാറെ, യേശുവും സ്നാ ൨൧
നം ഏറ്റു പ്രാൎത്ഥിക്കുമ്പൊൾ, വാനം തുറക്കയും, വിശുദ്ധാത്മാവ്
ദേഹരൂപത്തിൽ പ്രാവു പോലെ അവന്മേലേക്ക് ഇറങ്ങിവരി ൨൨
കയും: ഞാൻ പ്രസാദിച്ച എന്റെ പ്രിയ പുത്രൻ നീ ആകുന്നു
എന്നു സ്വൎഗ്ഗത്തിൽനിന്ന് ഒരു ശബ്ദം ഉണ്ടാകയും ചെയ്തു.
യേശു എന്നവനൊ (പ്രവൃത്തി) ആരംഭിക്കുമ്പൊൾ, ഏകദേ ൨൩
ശം മുപ്പതു വയസ്സുള്ളവനായി, (ലോകൎക്കു) തോന്നും പോലെ
യോസേഫിന്റെ പുത്രൻ തന്നെ. ആയവന്ന് അച്ഛന്മാരൊ ൨൪
ഏളി, മത്ഥാത്ത്, ലേവി, മല്ക്കി, യന്നാ, യോസേഫ്. മത്ഥത്യാ, ൨൫
അമൊച്, നഹൂം, ഹെസ്ലി, നഗ്ഗായി. മഹത്, മത്ഥത്യാ, ശിമയി, ൨൬
യോസേഫ്, യഹൂദാ. യോഹനാൻ, രേസാ, ജരുബാബെൽ, ൨൭
ശയല്തിയെൽ, നേരി. മല്ക്കി, അദ്ദി, കൊസാം, അല്മോദാം, ഏർ. ൨൮
(൨൯) യോസാ, എലിയേജർ, യൊറാം, മത്ഥത്, ലേവി. ശിമയൊ ൩൦
ൻ, യഹൂദാ, യോസേഫ്, യൊനാൻ, എല്യക്കീം. മല്യാ, മയിനാ ൩൧
ൻ, മത്തഥാ, നാഥാൻ, ദാവിദ്. ഇശ്ശായി, ഒബെദ്, ബോവജ്, ൩൨
സല്മോൻ, നഹശോൻ. അമ്മിനദാബ്, അറാം, ഹെസ്രോൻ, ൩൩
ഫെരെച്, യഹൂദാ. യാക്കോബ്, ഇഛ്ശാൿ, അബ്രഹാം, തെരഃ, ൩൪
നഹോർ. (൩൫) സരൂഗ്, റഊ, ഫെലഗ്, ഏബർ, ശലഃ. കയ്നാ ൩൬
ൻ, അൎഫക്ഷാദ്, ശേം, നോഹ, ലാമെൿ. മതുശെലഃ, ഹനോ ൩൭
ൿ, യാരദ്, മഹലല്യേൽ, കൈനാൻ. എനോശ്, ശെഥ്, ആ ൩൮
ദാം, ദൈവം എന്നത്രെ.

## ൪. അദ്ധ്യായം.

യേശുവിൻ പരീക്ഷ [മത്താ. ൪. മാ. ൧.], (൧൪) യേശു ഗലീലയിലും നചറത്തിലും ഉപദേശിച്ചതു [മത്താ. ൧൩, ൫൪. മാ. ൬.], (൩൧) കഫൎന്നഹൂമിൽ ഭൂതഗ്രസ്തനെയും [മാ. ൧.], (൩൮) പേത്രന്റെ അമ്മായിയെയും മറ്റും സൌഖ്യമാക്കിയതു [മത്താ. ൮. മാ. ൧.]

പിന്നെ യേശു വിശുദ്ധാത്മാപൂൎണ്ണനായി യൎദ്ദനെ വിട്ടു ൧
വാങ്ങി, പിശാചിനാൽ പരീക്ഷിക്കപ്പെട്ടുംകൊണ്ടു മരുഭൂമിയിൽ
നാല്പതു ദിവസം ആത്മാവിനാൽ നടത്തപ്പെട്ടു. ആ ദിവസങ്ങ ൨
ളിൽ അവൻ ഒന്നും ഭക്ഷിക്കാതെ ഇരുന്നു; അവ തികഞ്ഞശേ
ഷം, വിശക്കയും ചെയ്തു. പിശാച് അവനോടു: നീ ദൈവപുത്ര ൩
നായാൽ, ഈ കല്ലിനോട് അപ്പമായ്ചമവാൻ കല്പിക്ക എന്നു
പറഞ്ഞു. യേശു അവനോട് ഉത്തരം പറഞ്ഞിതു: മനുഷ്യൻ ൪

അപ്പത്താൽ തന്നെ അല്ല, ദൈവത്തിന്റെ സകല വചനത്താ
ലത്രെ ജീവിക്കും (൫മോ. ൮,· ൩.) എന്ന് എഴുതികിടക്കുന്നു.
൫ പിന്നെ പിശാച് അവനെ ഉയൎന്ന മലമേൽ നടത്തി, പ്ര
പഞ്ചരാജ്യങ്ങളെ ഒക്കയും ഒരു ക്ഷണനേരത്തിൽ കാണിച്ചു:
൬ ഈ സൎവ്വാധികാരവും ഇവററിലെ തേജസ്സും നിണക്കു തരാം;
കാരണം അത് എന്നിൽ ഭരമേല്പിച്ചു കിടക്കുന്നു, തെളിഞ്ഞവനു
൭ ഞാൻ കൊടുക്കയും ചെയ്യുന്നു. എന്നാൽ നീ എന്റെ മുമ്പിൽ
കുമ്പിട്ടു എങ്കിൽ, ഇതെല്ലാം നിന്റേതാകും എന്ന് പിശാച് അ
൮ വനോട് പറഞ്ഞു. യേശു അവനോട് ഉത്തരം ചൊല്ലിയതു:
നിന്റെ ദൈവമായ യഹോവയെ കുമ്പിട്ടു, അവനെ മാത്രം
ഉപാസിക്കാവു (൫മോ. ൬, ൧൩.) എന്ന് എഴുതിയിരിക്കുന്നു.
൯ അവനെ യരുശലേമിലും നടത്തി, ദേവാലയത്തിന്റെ അഗ്ര
ത്തിന്മേൽ നിറുത്തി, അവനോടു പറഞ്ഞു: നീ ദേവപുത്ര
നായാൽ, ഇവിടെനിന്നു താഴോട്ടു ചാടുക (സങ്കീ. ൯൧, ൧൧.)
൧൦ നിന്നെ ചൊല്ലി, അവൻ സ്വദൂതന്മാരോടു നിന്നെ കാപ്പാൻ
൧൧ കല്പിക്കും; അവരും നിന്നെ കാലു കല്ലിനോടു തട്ടാതവണ്ണം കൈ
൧൨ കളിൽ താങ്ങികൊള്ളും എന്ന് എഴുതിക്കിടക്കുന്നുവല്ലൊ! യേശു
അവനോട്, ഉത്തരം പറഞ്ഞു: (൫മോ. ൬, ൧൬.) നിന്റെ ദൈ
വമായ യഹോവയെ പരീക്ഷിക്കൊല്ല എന്നു ചൊല്ലി ഇരിക്കു
൧൩ ന്നു. പിന്നെ പിശാച് സകല പരീക്ഷയും തികെച്ചു ഒരു സ
മയം വരെ അവനെ വിട്ടു മാറി.

൧൪ യേശു ആത്മാവിൻ ശക്തിയിൽ ഗലീലയിലേക്കു മടങ്ങി
ചെന്നു, അവനെ കൊണ്ടൊരു ശ്രുതി ചുററുമുള്ള നാട്ടിൽ ഒക്ക
൧൫ യും പരക്കയും ചെയ്തു. അവൻ എല്ലാവരാലും മഹത്വപ്പെട്ടും
൧൬ കൊണ്ട് അവരുടെ പള്ളികളിൽ ഉപദേശിക്കും. അവൻ വളൎന്ന
നചറത്തിൽ വന്നപ്പോൾ, തനിക്കു ശീലമുള്ള പ്രകാരം, ശബ്ബ
ത്തുനാളിൽ പള്ളിയിൽ ചെന്നു, വായിപ്പാൻ എഴുനീററു നിന്നു.
൧൭ യശയ്യാ പ്രവാചകന്റെ പുസ്തകം അവനു കൊടുക്കപ്പെട്ടു, അ
൧൮ വനും പുസ്തകം വിടൎത്തി, (യശ. ൬൧, ൧.) യഹോവയുടെ ആ
ത്മാവ് എന്മേൽ അത്രെ; ദരിദ്രരോട് സുവിശേഷിപ്പാൻ അ
വൻ എന്നെ അഭിഷേകം ചെയ്തു (ഹൃദയം നുറുങ്ങിയവരെ
൧൯ പൊറുപ്പിപ്പാനും), ബദ്ധന്മാരോടു വിടുതലും കുരുടരോടു കാഴ്ചയും,
ഘോഷിപ്പാനും (യശ. ൫൮, ൬.) ചതഞ്ഞവരെ ഒഴിച്ചു വിടു
വാനും, കൎത്താവിന്റെ പ്രസാദവൎഷം ഘോഷിപ്പാനും എന്നെ

അയച്ച ഹേതുവാൽ തന്നെ, എന്ന് എഴുതിയിരിക്കുന്ന സ്ഥലം ക ൨൦
ണ്ടു; പിന്നെ പുസ്തകം മടക്കി ഭൃത്യനു തിരികെ കൊടുത്തു, താൻ ഇ
രുന്നു പള്ളിയിലുള്ള സകലരുടെ കണ്ണുകളും അവനെ ഉററു
നോക്കിയിരുന്നു. അവരോട് അവൻ: ഈ എഴുത്തിന്ന് ഇന്നു ൨൧
തന്നെ നിങ്ങളുടെ ചെവികളിൽ നിവൃത്തി വന്നു എന്നു പറഞ്ഞു
തുടങ്ങി. അവന്റെ വായിൽനിന്നു പുറപ്പെടുന്ന ലാവണ്യവാ ൨൨
ക്കുകൾ നിമിത്തം എല്ലാവരും ആശ്ചൎയ്യപ്പെട്ടു, അവനായി സാ
ക്ഷ്യം ചൊല്ലിയശേഷം: ഇവൻ യോസേഫിന്റെ മകനല്ല
യൊ എന്നു പറഞ്ഞു. അവരോട് അവൻ പറഞ്ഞിതു: വൈദ്യ! ൨൩
നിന്നെക്കു തന്നെ ചികിത്സിക്ക എന്നുള്ള പഴഞ്ചൊല്ലും, കഫൎന്ന
ഹൂമിൽ ഉണ്ടായി കേട്ടത് എല്ലാം ഈ നിന്റെ പിതൃനഗരത്തി
ലും ചെയ്ക, എന്നും, നിങ്ങൾ എന്നോടു പറയുമല്ലോ! ആമെൻ ൨൪
ഞാൻ നിങ്ങളോടു പറയുന്നിതു: ഒരു പ്രവാചകനും സ്വനഗര
ത്തിൽ ഗ്രാഹ്യനാകയില്ല, ഞാൻ ഉണ്മയിൽ നിങ്ങളോടു ചൊല്ലു ൨൫
ന്നിതു: എലിയാവിൻ നാളുകളിൽ വാനം മൂവാണ്ടും ആറു മാസ
വും അടെക്കപ്പെട്ടിട്ടു, ദേശത്തിൽ എങ്ങും മഹാക്ഷാമം ഉണ്ടായ
പ്പോൾ, ഇസ്രയേലിൽ പല വിധവമാരും ഉണ്ടായിരുന്നു; ചി ൨൬
ദോന്യയിലെ ചപ്ത്തിൽ ഒരു വിധവാസ്ത്രീയടുക്കലേക്കല്ലാതെ,
അവരിൽ ആരുക്കും എലീയാ അയക്കപ്പെട്ടതും ഇല്ല. എലീശാ ൨൭
പ്രവാചകന്റെ കാലത്ത് ഇസ്രയേലിൽ പല കുഷ്ഠികളും ഉണ്ടാ
യിരുന്നു; സുറിയാണി നയമാനല്ലാതെ, അവരാരും ശുദ്ധരായി
ചമഞ്ഞതും ഇല്ല എന്നു പറഞ്ഞു. പള്ളിയിൽ ഉള്ളവർ ഇവ ൨൮
കേട്ടാറെ, എല്ലാവരും ക്രോധത്താൽ നിറഞ്ഞു. എഴുനീററു, അ ൨൯
വനെ പട്ടണത്തിന്നു പുറത്താക്കി, അവരുടെ ഊർ തീൎത്തിട്ടുള്ള
മലയുടെ അരുവിനോളവും കൊണ്ടുപോയി, അവനെ തല കീഴാ
യി തള്ളി വിടുവാൻ ഭാവിച്ചു; അവനൊ അവരുടെ നടുവിൽ ൩൦
കൂടി കടന്നുപോയി.

അവൻ ഗലീലനഗരമായ കഫൎന്നഹൂമിലേക്ക് ഇറങ്ങി ൩൧
പോയി, ശബ്ബത്തുകളിൽ അവൎക്ക് ഉപദേശിച്ചു, പോന്നു. അവ ൩൨
ന്റെ വചനം അധികാരത്തിൽ ഉള്ളതാകയാൽ അവന്റെ ഉപ
ദേശം നിമിത്തം അവർ സ്തംഭിച്ചുപോയി. (അന്നു) പള്ളിയിൽ ൩൩
അശുദ്ധ ഭൂതത്തിൻ ആത്മാവുള്ള മനുഷ്യൻ ഉണ്ടു; ആയവൻ
ഹാ നചറക്കാരനായ യേശുവെ! ഞങ്ങൾക്കും നിനക്കും എന്തു! ൩൪
ഞങ്ങളെ നശിപ്പിപ്പാൻ വന്നു; നീ ആർ എന്നു ഞാനറിയുന്നു;

ദൈവത്തിൻവിശുദ്ധൻ തന്നെ എന്നു മഹാശബ്ദത്തോടെ നി
൩൫ ലവിളിച്ചു. മിണ്ടാതിരു, ഇവനെ വിട്ടു പുറപ്പെടുക! എന്നു യേശു
അതിനെ ശാസിച്ചപ്പോൾ, ഭൂതം അവനെ നടുവിലേക്കുന്തി ത
ള്ളി, ചേതം ഒന്നും വരുത്താതെ അവനിൽ നിന്നു പുറപ്പെട്ടുപോ
൩൬ യി, എല്ലാവൎക്കും വിസ്മയം ഉണ്ടായി: ഈ വചനം എന്തു? അധി
കാരത്തിലും ശക്തിയിലും അവൻ അശുദ്ധാത്മാക്കളെയും നി
യോഗിക്കുന്നു; അവ പുറപ്പെട്ടു പോകയും ചെയ്യുന്നുവല്ലോ
൩൭ എന്നു തങ്ങളിൽ സംഭാഷിച്ചുകൊണ്ടിരുന്നു: അവനെക്കൊണ്ടു
കീൎത്തി, ചുററുമുള്ള നാട് എങ്ങും പരന്നു പോയി.
൩൮ അവൻ പള്ളിയിൽ നിന്ന് എഴുനീററു, ശിമോൻെറ വീട്ടിൽ ക
ടന്നു; അവിടത്തവർ ശിമോൻെറ അമ്മായി വലിയ പനി കൊ
ണ്ടു വലഞ്ഞിരിക്കയാൽ, അവൾക്കു വേണ്ടി അവനോട് അപേ
൩൯ ക്ഷിച്ചു, അവനും അവളുടെ മേൽ കുനിഞ്ഞു നിന്നു, പനിയെ
ശാസിച്ചു, അത് അവളെ വിട്ടു മാറി, അവളും പെട്ടന്ന് എഴുനീ
൪൦ ററ്, അവരെ ശുശ്രൂഷിച്ചു. സൂൎയ്യൻ അസ്തമിക്കുമ്പോൾ, നാനാ
വ്യാധികളാൽ ബലഹീനരായവരെ ഒക്കയും, ബന്ധുക്കൾ അവ
നു കൊണ്ടുവന്നു, അവനും ഓരോരുത്തൻെറ മേൽ കൈകളെ
൪൧ വെച്ച്, അവരെ സൌഖ്യമാക്കി പലരിൽനിന്നും ഭൂതങ്ങൾ: നീ
ദേവപുത്രനായ മശീഹ എന്നു വിളിച്ചുംകൊണ്ടു പുറപ്പെട്ടുപോ
യി; താൻ മശീഹ ആകുന്ന പ്രകാരം അവ അറികകൊണ്ട് അവ
ഉരിയാടുവാൻ അവൻ സമ്മതിക്കാതെ, ശാസിക്ക അത്രെ ചെയ്തു.
൪൨ പകലായപ്പോൾ, അവൻ പുറപ്പെട്ടു, നിൎജ്ജനദേശത്തിൽ ചെ
ന്നു; പുരുഷാരങ്ങൾ അവനെ തിരഞ്ഞു പോന്ന്, അവനോളം
൪൩ വന്നു തങ്ങളെ വിട്ടു പോകുന്നതു തടുത്ത് അവനെ നിറുത്തി. അ
വരോട് അവൻ: ഞാൻ മററുള്ള ഊരുകളോടും, ദേവരാജ്യത്തെ
സുവിശേഷിക്കേണ്ടു, ഇതിന്നായല്ലോ ഞാൻ അയക്കപ്പെട്ടത്
൪൪ എന്നു ചൊല്ലി, ഗലീലപള്ളികളിൽ ഘോഷിച്ചുവന്നു.

## ൫. അദ്ധ്യായം.

ശിമോനാദി മീൻപിടിക്കാർ യേശുവെ അനുഗമിച്ചതു [മത്താ. ൪. മാ. ൧.], (൧൨) കുഷ്ഠശാന്തി [മത്താ. ൮. മാ. ൧.], (൧൭) വാതശാന്തിയും (൨൭) മത്തായുടെ വിളിയും ഉപവാസചോദ്യവും [മത്താ. ൯. മാ. ൨.]

൧ പിന്നെ പുരുഷാരം ദേവവചനം കേൾക്കേണ്ടതിന്ന് അവ
നെ തിരക്കി വരുമ്പോൾ, ഗനെസരത്ത് പൊയ്കയുടെ കരയിൽ

അവൻ നിന്നുകൊണ്ടു, രണ്ടു പടകു കരെക്കണഞ്ഞു നിന്നു കാ ൨
ണ്മായി, അതിൽനിന്നു മീൻപിടിക്കാർ ഇറങ്ങി, വലകളെ കഴുകി
കളഞ്ഞു. ആ പടകുകളിൽ ശിമോനുള്ളത് ഒന്നിൽ അവൻ ക ൩
രേറി, അവനോട് കരയിൽനിന്ന് അല്പം നീക്കുവാൻ ചോദിച്ചു;
പിന്നെ പടകിൽ ഇരുന്നു, പുരുഷാരങ്ങൾക്കുപദേശിച്ചു. പറ ൪
ഞ്ഞു തീൎന്നപ്പോൾ, അവൻ ശിമോനോട്: ആഴത്തിലേക്കു
നീക്കു, നിങ്ങളുടെ വലകളെ പിടിത്തത്തിന്നു വീശുവിൻ എന്നു
പറഞ്ഞതിന്നു, ശിമോൻ ഉത്തരം ചൊല്ലിയതു: നായക, രാത്രി ൫
എല്ലാം ഞങ്ങൾ അദ്ധ്വാനിച്ചിട്ടും ഒന്നും ലഭിച്ചില്ല; നിന്റെ ൬
മൊഴിക്കൊ ഞാൻ വല വീശാം. ആയത് അവർ ചെയ്തു, പെ
രുത്ത മീൻകൂട്ടം ചേൎത്തു. അവരുടെ വല കീറുമ്പോൾ, വേറെ ൭
പടകിലെ കൂട്ടാളികൾ തങ്ങൾക്കു വന്നു സഹായിപ്പാൻ മാടിവി
ളിച്ചു, അവരും വന്നു പടകു രണ്ടും ആഴും വണ്ണം നിറെക്കയും
ചെയ്തു. ശിമോൻ പേത്രൻ യേശുവിന്റെ മുഴങ്കാൽ പിടിച്ചു ൮
കുമ്പിട്ടു: കൎത്താവെ, ഞാൻ പാപിയായ പുരുഷൻ ആകകൊ
ണ്ട് എന്നെ വിട്ടുപോക! എന്നു പറഞ്ഞു. എന്തെന്നാൽ അവർ ൯
കൈക്കലാക്കിയ മീൻപിടിയാൽ അവനും അവന്റെ ഒപ്പരം
ഉള്ളവൎക്ക് എല്ലാവൎക്കും, ശിമോന്നു കൂട്ടാളികളായ യാക്കോബ് ൧൦
യോഹന്നാൻ എന്ന ജബദിപുത്രൎക്കും; ഒരുപോലെ സ്തംഭനം അ
കപ്പെട്ടിരുന്നു; യേശു ശിമോനോടു: ഭയപ്പെടൊല്ല, ഇതു മുതൽ
നീ മനുഷ്യരെ പിടിക്കുന്നവനാകും എന്നു പറഞ്ഞു. അവർ പ ൧൧
ടകുകളെ കരമേലാക്കി, സകലവും വിട്ടു, അവനെ അനുഗമിക്ക
യും ചെയ്തു.

അവൻ പട്ടണങ്ങളിൽ ഒന്നിൽ ഇരിക്കുമ്പോൾ, കുഷ്ഠം നിറ ൧൨
ഞ്ഞ മനുഷ്യൻ കാണായി; അവൻ യേശുവെ കണ്ടു കവിണ്ണു
വീണു: കൎത്താവെ, നിണക്കു മനസ്സുണ്ടെങ്കിൽ എന്നെ ശുദ്ധീക
രിപ്പാൻ കഴിയും! എന്ന് അവനോട് അപേക്ഷിച്ചു. എന്നാറെ, ൧൩
കൈ നീട്ടി അവനെ തൊട്ടു: മനസ്സുണ്ടു, ശുദ്ധനാക! എന്നു പറ
ഞ്ഞു; ഉടനെ കുഷ്ഠം അവനെ വിട്ടു മാറുകയും ചെയ്തു. അത് ആ ൧൪
രോടും പറയരുത്, അവൎക്കുള്ള സാക്ഷ്യം നിമിത്തം നീ പോയി,
നിന്നെ തന്നെ പുരോഹിതനു കാണിച്ചു, മോശെ കല്പിച്ചു പ്ര
കാരം നിന്റെ ശുദ്ധീകരണത്തിന്നായി ബലി കഴിച്ചുകൊൾക
എന്ന് അവനെ പ്രബോധിപ്പിച്ചാറെയും, അവനെകൊണ്ടു ൧൫
ള്ള വാൎത്ത അധികം പരന്നു, വളരെ പുരുഷാരങ്ങളും കേൾക്കേ

ണ്ടതിന്നും, താന്താന്റെ വ്യാധികൾക്കു ശാന്തി വരേണ്ടതിന്നും
൧൬ കൂടി വന്നു. അവനൊ കാടുകളിൽ വാങ്ങിപോയി, പ്രാൎത്ഥിച്ചു
കൊണ്ടിരുന്നു

൧൭ ഒരു ദിവസം അവൻ ഉപദേശിക്കുമ്പോൾ, ഗലീലയിലെ
സകല ഗ്രാമത്തിൽനിന്നും യഹൂദായരുശലേമിൽനിന്നും വന്നി
ട്ടുള്ള പറീശരും, വൈദികരും, ഇരുന്നിരുന്നു; സൌഖ്യമാക്കുവാ
൧൮ നും അവിടെ കൎത്താവിന്റെ ശക്തി ഉണ്ടായി. ഇതാ ചില
ആളുകൾ വാതം പിടിച്ചവനായ മനുഷ്യനെ കിടക്കയിൽ എടു
ത്തു കൊണ്ടുവന്നു; ആയവനെ അകത്താക്കി, അവന്മുമ്പിൽ
൧൯ വെപ്പാൻ വക അന്വെഷിച്ചു. പുരുഷാരം ഹേതുവായി അവ
നെ കടത്തുവാൻ വഴി കാണാഞ്ഞു, പുരമേൽ കരേറി, ഓടുകളിൽ
കൂടി അവനെ കിടക്കയോടുംകൂടെ നടുവിലേക്ക് ഇറക്കി, യേശു
൨൦ വിന്മുമ്പിൽ വിടുകയും ചെയ്തു. അവരുടെ വിശ്വാസം കണ്ടിട്ട്,
അവൻ പറഞ്ഞു: മനുഷ്യ, നിന്റെ പാപങ്ങൾ നിനക്ക് മോ
൨൧ ചിക്കപ്പെട്ടിരിക്കുന്നു! എന്നാറെ, ശാസ്ത്രികളും പറീശരും: (ദേവ)
ദൂഷണങ്ങൾ ചൊല്ലുന്ന ഇവൻ ആർ? ഏകദൈവമല്ലാതെ,
പാപങ്ങളെ മോചിപ്പാൻ കഴിയുന്നവൻ ആർ? എന്നു ചിന്തി
൨൨ ച്ചു തുടങ്ങി. അവരുടെ ചിന്തകളെ യേശു അറിഞ്ഞു, അവരോട്
ഉത്തരം ചൊല്ലിയതു: നിങ്ങളുടെ ഹൃദയങ്ങളിൽ ചിന്തിക്കുന്നത്
൨൩ എന്തു? നിന്റെ പാപങ്ങൾ മോചിച്ചിരിക്കുന്നു എന്നു പറവാ
നൊ; എഴുനീറ്റു നടക്ക എന്നു പറവാനൊ; ഏതിന്ന് എളുപ്പം
൨൪ ഏറ ഉണ്ടു? എങ്കിലും ഭൂമിയിൽ പാപങ്ങളെ മോചിപ്പാൻ മനു
ഷ്യപുത്രന് അധികാരം ഉണ്ടെന്നു നിങ്ങൾക്കു ബോധിക്കേണ്ട
തിന്നു, അവൻ വാതക്കാരനോടു പറഞ്ഞു: ഞാൻ നിന്നോടു
ചൊല്ലുന്നു, എഴുനീറ്റു നിന്റെ കിടക്ക എടുത്തുകൊണ്ടു, നിന്റെ
൨൫ വീട്ടിലേക്ക് പോക! തൽക്ഷണം അവൻ അവരുടെ മുമ്പാകെ
എഴുനീറ്റു, താൻ കിടന്നതിനെ എടുത്തു, ദൈവത്തെ മഹത്വീക
൨൬ രിച്ചുംകൊണ്ടു തന്റെ വീട്ടിലേക്ക് പോയി. എല്ലാവരും വിസ്മ
യം പൂണ്ട്: ഇന്നു നാം അപൂൎവ്വങ്ങൾ കണ്ടു എന്നു ചൊല്ലി, അ
വർ ദൈവത്തെ മഹത്വീകരിച്ചു ഭയംകൊണ്ടു നിറഞ്ഞു വരിക
യും ചെയ്തു.

൨൭ അതിൽ പിന്നെ അവൻ പുറപ്പെട്ടു, ലേവി എന്ന പേരുള്ള
ചുങ്കക്കാരൻ ചുങ്കസ്ഥലത്തിൽ ഇരിക്കുന്നതു കണ്ട്: എന്റെ പി
൨൮ ന്നാലെ വാ! എന്ന് അവനോടു പറഞ്ഞു. അവനും സകലവും

വിട്ടു കളഞ്ഞു, അവന്റെ പിന്നാലെ പോയി. ശേഷം ലേവി ൨൯
തന്റെ വീട്ടിൽ അവന്നു വലിയ വിരുന്നു ഉണ്ടാക്കി; ചുങ്കക്കാരും
മററുമുള്ളോരു മഹാസമൂഹം അവരോടു കൂട പന്തിയിൽ ഇരുന്നു.
അവരുടെ ശാസ്ത്രികളും പറീശരും അവന്റെ ശിഷ്യന്മാരോടു: ൩൦
നിങ്ങൾ ചുങ്കക്കാരോടും, പാപികളോടും, കൂടെ ഭക്ഷിച്ചു കുടിക്കു
ന്നതു എന്തുകൊണ്ടു? എന്നു പിറുപിറുത്തു. അവരോടു യേശു ൩൧
ഉത്തരം ചൊല്ലിയതു: സൌഖ്യവാന്മാൎക്ക വൈദ്യനെകൊണ്ടു
ആവശ്യമില്ല, ദുസ്ഥന്മാൎക്കെ ഉള്ളൂ; ഞാൻ നീതിമാന്മാരെ അല്ല, ൩൨
പാപികളെ മാനസാന്തരത്തിലേക്കു വിളിപ്പാൻ വന്നിരിക്കുന്നു.
അവനോടു അവർ, യോഹനാന്റെ ശിഷ്യന്മാർ കൂടക്കൂട ഉപ ൩൩
വസിച്ചു യാചനകൾ ചെയ്യുന്നു, പറീശന്മാൎക്കുള്ളവരും അപ്ര
കാരം തന്നെ; നിന്റെവരൊ ഭക്ഷിച്ചു കുടിക്കുന്നു; അതു എന്തു
കൊണ്ടു എന്നു ചൊല്ലിയതിന്നു, അവരോടു പറഞ്ഞു: മണ ൩൪
വാളൻ കൂടെ ഉള്ളെന്നും നിങ്ങൾക്ക കല്യാണക്കൂട്ടരെ ഉപവസി
പ്പിക്കാമൊ? മണവാളൻ അവരിൽ നിന്നു എടുക്കപ്പെട്ടു എന്നു ൩൫
ള്ള നാളുകൾ വരും താനും; അന്നു അവർ ഉപവസിക്കും; ആ
നാളുകളിൽ തന്നെ. ഒരു ഉപമയും അവരോടു പറഞ്ഞിതു: ഒരു ൩൬
ത്തനും പുതിയ വസ്ത്രത്തിൽനിന്നു കണ്ടം മുറിച്ചു, പഴയ വസ്ത്ര
ത്തോടു ചേൎത്തു തുന്നുമാറില്ല; ചെയ്താൽ പുതിയതിനെ ഖണ്ഡി
ക്കും, പുതിയതിൽനിന്നുള്ളതു പഴയതിനോടു പൊരുന്നുന്നതും
ഇല്ല. ആരും പുതിയ വീഞ്ഞു പഴയ തുരുത്തികളിൽ ഇടുന്നതും ൩൭
ഇല്ല: ഇട്ടാൽ, പുതു വീഞ്ഞു തുരുത്തികളെ പൊളിച്ചു ഒഴുകിപ്പൊ
കും, തുരുത്തികളും കെട്ടുപോകും. പുതു വീഞ്ഞു പുതിയ തുരുത്തിക ൩൮
ളിൽ അത്രെ പകൎന്നു വെക്കേണ്ടതു, എന്നാൽ രണ്ടും കുറയാതെ
നില്ക്കും. പിന്നെ പഴയതു കുടിച്ചിട്ടു ആരും പുതിയതു ഉടനെ ൩൯
രുചിക്കയില്ല; പഴയതു ഏറ നല്ലതു എന്നു പറകെ ഉള്ളു.

## ൬. അദ്ധ്യായം.

ശബ്ബത്തിൽ കതിർ പറിക്കുന്നതും, (൬) കൈവറച്ച മാററിയതും [മത്താ. ൧൨. മാ. ൨.], (൧൨) അപോസ്തലരെ വരിച്ചതു [മത്താ. ൧൦. മാ. ൩.], (൨൦) മലപ്രസംഗം പുരുഷാരത്തോടു സംക്ഷേപിച്ചു ചൊല്ലിയതു [മത്താ. ൫, ൭.]

പിന്നെ ദ്വിതീയാദ്യമായ ശബ്ബത്തിൽ ഉണ്ടായിതു: അവൻ ൧
വിളഭൂമിയൂടെ, കടന്നുപോകയിൽ, അവന്റെ ശിഷ്യന്മാർ കതി
രുകളെ പറിച്ചു, കൈകൾകൊണ്ടു തിരുമ്പി തിന്നുമ്പൊൾ, പറീ ൨

ശരിൽ ചിലർ അവരോടു; ശബ്ബത്തുകളിൽ വിഹിതമല്ലാത്ത
൩ തു നിങ്ങൾ ചെയ്യുന്നത് എന്ത്? എന്നു പറഞ്ഞു. അവരോടു
യേശു ഉത്തരം പറഞ്ഞിതു: ദാവിദും കൂടയുള്ളവരും വിശന്ന
൪ പ്പോൾ, ചെയ്തത് എന്ത് എന്നുള്ളതും നിങ്ങൾ വായിച്ചില്ലയൊ?
അവൻ ദേവഭവനത്തിൽ പുക്കു, പുരോഹിതൎക്കു മാത്രമല്ലാതെ
ആൎക്കും തിന്നരുതാതെയുള്ള കാഴ്ചയപ്പങ്ങളെ വാങ്ങി തിന്നു,
൫ കൂടയുള്ളവൎക്കും കൊടുത്ത പ്രകാരം തന്നെ. പിന്നെ അവ
രോടു: മനുഷ്യപുത്രൻ ശബ്ബത്തിന്നും കൎത്താവാകുന്നു എന്നു
പറഞ്ഞു.

൬ മറെറ ശബ്ബത്തിൽ അവൻ പള്ളിയിൽ പുക്ക് ഉപദേശിക്കു
മ്പൊൾ, വലത്തു കൈ വറണ്ടുള്ള മനുഷ്യൻ അവിടെ ഉണ്ടു.
൭ ശബ്ബത്തിൽ സൌഖ്യമാക്കുമൊ എന്നു ശാസ്ത്രികളും പറീശരും
നോക്കി നിന്ന്, അവനെ കുററംചുമത്തുന്ന സംഗതി കിട്ടുവാൻ
൮ അന്വെഷിച്ചു. അവരുടെ വിചാരങ്ങളെ അറിഞ്ഞിട്ട്, അ
വൻ വറണ്ട കൈയുള്ള മനുഷ്യനോട്: എഴുനീററു നടുവിൽ നി
൯ ല്ക്ക! എന്നു പറഞ്ഞു; അവനും എഴുനീററു നിന്നു. യേശു അവ
രോടു പറഞ്ഞു: ഞാൻ നിങ്ങളോട് (ഒന്നു) ചോദിക്കട്ടെ; ശബ്ബ
ത്തുകളിൽ നന്മ ചെയ്കയൊ, തിന്മ ചെയ്കയൊ, ജീവനെ രക്ഷി
൧൦ ക്കയൊ, നശിപ്പിക്കയൊ, എന്തു വിഹിതം? എന്നിട്ട് അവരെ
എല്ലാം ചുററും നോക്കി: നിന്റെ കൈ നീട്ടുക! എന്ന് ആ മനു
ഷ്യനോടു പറഞ്ഞപ്പൊൾ, അവൻ അപ്രകാരം ചെയ്തു; അവ
൧൧ ന്റെ കൈ മററതു പോലെ വഴിക്കെ വന്നു. അവരൊ ഭ്രാന്തു
കൊണ്ടു നിറഞ്ഞു, യേശുവെ എന്തു ചെയ്യേണ്ടു എന്നു തങ്ങളി
ൽ സംഭാഷിച്ചുകൊണ്ടിരുന്നു.

൧൨ ആ നാളുകളിൽ അവൻ പ്രാൎത്ഥിക്കേണ്ടതിന്ന്, ഒരു മലമേൽ
൧൩ ചെന്നു, ദേവപ്രാൎത്ഥനയിൽ രാത്രികഴിച്ചിരുന്നു. പകലായാറെ,
തന്റെ ശിഷ്യന്മാരെ വിളിച്ചു കൂട്ടി, അവരിൽനിന്നു പന്തിരുവ
രെ തെരിഞ്ഞെടുത്ത്, അപോസ്തലർ (പ്രേരിതർ) എന്നു പേരും
൧൪ ഇട്ടിതു, അവൻ (പാറ) പേത്രൻ എന്നു വിളിച്ച ശിമോനും, അ
വന്റെ സഹോദരനായ അന്ദ്രെയാവും, യാക്കോബ്, യോഹ
൧൫ നാൻ, എന്നവരും, ഫിലിപ്പൻ, ബൎത്തൊലമായും, മത്തായി,
൧൬ തോമാവും ഹല്ഫായപുത്രനായ യാക്കോബ്, എരിവുകാരനായ ശി
മോനും, യാക്കോബിൻ യൂദാ, ദ്രോഹിയായ്തീൎന്ന ഇഷ്കൎയ്യോതാ
വായ യൂദാവും എന്നവരെ തന്നെ.

പിന്നെ അവരോടു കൂടെ ഇറങ്ങി, സമഭൂമിയിൽനിന്നു, അ ൧൭
വന്റെ ശിഷ്യന്മാരുടെ സമൂഹവും സകല യഹൂദാ യരുശലേ
മിൽനിന്നും തൂർ, ചിദോൻ എന്ന തീരദേശത്തിൽനിന്നും അവ
നെ കേൾപ്പാനും തങ്ങളുടെ രോഗങ്ങൾക്ക ശാന്തി ഉണ്ടാവാനും
വന്നിട്ടുള്ള ബഹു പുരുഷാരവും കൂടെ (നില്ക്കയും,) അശുദ്ധാത്മാ ൧൮
ക്കളാൽ പീഡിതർ സ്വസ്ഥരാക്കപ്പെടുകയും, ശക്തി അവനിൽ ൧൯
നിന്നു പുറപ്പെട്ടു എല്ലാവരെയും, സൌഖ്യമാക്കുകകൊണ്ടു, സ
മൂഹം ഒക്കയും അവനെ തൊടുവാൻ ശ്രമിക്കയും ആയി. അ ൨൦
വൻ ശിഷ്യരെ നോക്കി, കണ്ണുകളെ ഉയൎത്തി പറഞ്ഞിതു: ദരിദ്ര
രായ നിങ്ങൾ ധന്യർ; ദേവരാജ്യം നിങ്ങൾക്കത്രെ. ഇപ്പോൾ, ൨൧
വിശന്നിരിക്കുന്ന നിങ്ങൾ ധന്യർ; നിങ്ങൾ തൃപ്തരാകും. ഇ
പ്പോൾ കരയുന്ന നിങ്ങൾ ധന്യർ; നിങ്ങൾ ചിരിക്കും. മനു ൨൨
ഷ്യപുത്രൻ നിമിത്തം മനുഷ്യർ നിങ്ങളെ ദ്വേഷിച്ചു നിങ്ങളെ
ഭ്രഷ്ടരാക്കി നിന്ദിച്ചു, നിങ്ങളുടെ നാമം വിടക്ക് എന്നു തള്ളി എ
ങ്കിൽ നിങ്ങൾ ധന്യർ. ആ നാളിൽ സന്തോഷിച്ചു തുള്ളു ൨൩
വിൻ! കാരണം നിങ്ങളുടെ പ്രതിഫലം സ്വൎഗ്ഗത്തിൽ ഇതാ വ
ലിയതു; അതിന്നൊത്തവണ്ണം അവരുടെ പിതാക്കന്മാർ പ്രവാ
ചകരോടും ചെയ്തുവല്ലൊ. എങ്കിലൊ, സമ്പന്നരായ നിങ്ങൾക്ക് ൨൪
ഹാ കഷ്ടം! നിങ്ങളുടെ ആശ്വാസം ലഭിച്ചു തീൎന്നുവല്ലൊ. നിറ ൨൫
വു വന്ന നിങ്ങൾക്ക് ഹാ കഷ്ടം! നിങ്ങൾക്ക വിശക്കെ ഉള്ളു;
ഇപ്പോൾ ചിരിക്കുന്ന നിങ്ങൾക്ക് ഹാ കഷ്ടം! നിങ്ങൾ ഖേദി
ച്ചു കരയും. എല്ലാമനുഷ്യരും നിങ്ങളെകൊണ്ടു നന്മപറയുമ്പൊ ൨൬
ൾ, ഹാ കഷ്ടം! അതിന്നൊത്തവണ്ണം അവരുടെ പിതാക്കന്മാർ
കള്ളപ്രവാചകരോടും ചെയ്തുവല്ലൊ. വിശേഷിച്ചു കേൾക്കു ൨൭
ന്ന നിങ്ങളോടു ഞാൻ പറയുന്നു: നിങ്ങളുടെ ശത്രുക്കളെ സ്നേ
ഹിപ്പിൻ; നിങ്ങളെ പകെക്കുന്നവൎക്ക ഗുണം ചെയ്വിൻ; നിങ്ങ
ളെ ശപിക്കുന്നവരെ അനുഗ്രഹിപ്പിൻ; നിങ്ങളെ പ്രാകുന്നവ ൨൮
ൎക്കായി പ്രാൎത്ഥിപ്പിൻ. നിന്നെ കവിൾക്ക് അടിക്കുന്നവനു മ ൨൯
റെറതും കാട്ടിക്കൊടുക്ക; നിന്റെ വസ്ത്രം എടുത്തുകളയുന്നവനോ
ടു ശീലയും തടുക്കായ്ക. നിന്നോട് അപേക്ഷിക്കുന്നവന് എ ൩൦
ല്ലാം കൊടുക്ക; നിന്റെവ എടുത്തു കൊള്ളുന്നവനോടു തിരികെ
ചോദിക്കായ്ക. മനുഷ്യർ നിങ്ങൾക്ക് ഏതുപ്രകാരം ചെയ്യേണം ൩൧
എന്നു നിങ്ങൾ ഇച്ഛിച്ചാൽ അപ്രകാരം അവൎക്കും ചെയ്വിൻ!
പിന്നെ നിങ്ങളെ സ്നേഹിക്കുന്നവരെ സ്നേഹിച്ചാൽ, നിങ്ങൾക്ക് ൩൨

എന്തു ഉപചാരം ഉള്ളു? പാപികളും തങ്ങളെ സ്നേഹിക്കുന്നവരെ
൩൩ സ്നേഹിക്കുന്നുവല്ലോ! പിന്നെ നിങ്ങൾക്ക് നന്മചെയ്യുന്നവരിൽ
നന്മചെയ്യാൽ നിങ്ങൾക്ക് എന്തുപചാരം ഉള്ളു? പാപികളും അ
൩൪ തു തന്നെ ചെയ്യുന്നുവല്ലോ. ഇന്നവരോടു തിരികെ കിട്ടും എന്ന്
ആശിച്ചു കടം കൊടുത്താലും നിങ്ങൾക്ക് എന്തുപചാരം ഉള്ളു?
പാപികളും ശരി വരെ തിരികെ കിട്ടേണ്ടതിന്നു പാപികൾക്കു കടം
൩൫ കൊടുക്കുന്നുവല്ലോ. എങ്കിലൊ നിങ്ങളുടെ ശത്രുക്കളെ സ്നേഹി
ച്ചും, നിരാശരായി ഒന്നും വിട്ടുകളയാതെ നന്മചെയ്യും കടം കൊ
ടുത്തും കൊൾവിൻ! എന്നാൽ നിങ്ങളുടെ പ്രതിഫലം വലുതാകും;
നിങ്ങൾ അത്യുന്നതന്റെ മക്കൾ ആകയും ചെയ്യും; ആയവൻ
൩൬ കൃതഘ്നരിലും ദുഷ്ടരിലും ദയാവാൻ ആകുന്നുവല്ലോ. അതുകൊ
ണ്ടു നിങ്ങളുടെ പിതാവിന്ന് അയ്യോഭാവമുള്ളതു പോലെ അ
൩൭ യ്യോഭാവമുള്ളവരാകുവിൻ! (ന്യായം) വിധിക്കയും ഒല്ലാ, എന്നാൽ
നിങ്ങളും വിധിക്കപ്പെടുകയില്ല; ശിക്ഷ നിൎണ്ണയിക്കൊല്ലാ;
എന്നാൽ നിങ്ങൾക്ക് ശിക്ഷാനിൎണ്ണയം ഇല്ല; വിട്ടയപ്പിൻ! നി
൩൮ ങ്ങളും വിട്ടയക്കപ്പെടും. കൊടുപ്പിൻ, എന്നാൽ, നിങ്ങൾക്ക് തര
പ്പെടും; അമൎന്നു കുലുങ്ങി വഴിയുന്നൊരു നല്ല അളവു നിങ്ങളു
ടെ മടിയിൽ തരും; കാരണം നിങ്ങൾ അളക്കുന്ന അളവിനാൽ
നിങ്ങൾക്കും അളക്കപ്പെടും.
൩൯ ഒരുപമയും അവരോടു പറഞ്ഞിതു: കുരുടൻ കുരുടനു വഴി
൪൦ കാട്ടുവാൻ മതിയൊ; ഇരുവരും കുഴിയിൽ വീഴുകയില്ലയൊ? ശി
ഷ്യൻ തന്റെ ഗുരുവിനു മീതെയല്ല, അഭ്യാസം തികഞ്ഞിട്ട് എ
൪൧ ല്ലാവനും സ്വഗുരുവിന്ന് ഒത്തവരികേ ഉള്ളു. എന്നാൽ നിന്റെ
സഹോദരന്റെ കണ്ണിലെ കരടു കണ്ടിട്ടും സ്വന്ത കണ്ണിലെ
൪൨ കോൽ വിചാരിക്കാത്തത് എന്തു? അല്ല, നിന്റെ കണ്ണിലെ
കോൽ നോക്കാതെ, സഹോദര, നില്ല, നിന്റെ കണ്ണിലെ കരട്
എടുത്തു കളയട്ടെ! എന്നു സഹോദരനോട് എങ്ങിനെ പറാത്തു
കൂടും? വേഷധാരിയെ, മുമ്പെ നിന്റെ കണ്ണിൽനിന്നു കോൽ
കളക! അപ്പോൾ സഹോദരന്റെ കണ്ണിലെ കരടും കളവാൻ
൪൩ നോക്കാമല്ലോ. എന്തെന്നാൽ ആകാത്ത ഫലം ഉണ്ടാക്കുന്ന
൪൪ നല്ല മരം (ഒന്നും) ഇല്ല. പിന്നെ നല്ല ഫലം ഉണ്ടാക്കുന്ന ആ
കാത്ത മരവും ഇല്ല; എല്ലാമരവും അതതിന്റെ ഫലംകൊണ്ട്
അറിയപ്പെടുന്നു; മുള്ളുകളിൽനിന്ന് അത്തിപ്പഴങ്ങൾ ചേൎക്കയും
൪൫ ഠംങ്ങകളിൽനിന്നു മുന്തിരിങ്ങ പറിക്കയും ഇല്ലല്ലൊ! നല്ല മനു

ഷ്യൻ സ്വഹൃദയത്തിലെ നല്ല നിക്ഷേപത്തിൽനിന്നു നല്ലതു പുറപ്പെടുവിക്കുന്നു, ദുഷ്ട മനുഷ്യൻ സ്വഹൃദയത്തിലെ ദുൎന്നിക്ഷേപത്തിൽനിന്നു ദോഷം പുറപ്പെടുവിക്കുന്നു; ഹൃദയത്തിൽ നിറഞ്ഞു വഴിയുന്നതിൽ നിന്നല്ലൊ തന്റെ വായി ഉരിയാടുന്നതു.

എന്നാൽ നിങ്ങൾ എന്നെ കൎത്താവെ, കൎത്താവെ, എന്നു ൪൬
വിളിച്ചുംകൊണ്ടു ഞാൻ ചൊല്ലുന്നതു ചെയ്യാതിരിക്കുന്നത് എ
ന്തു? എന്റെ അടുക്കെ വന്ന്, എൻവചനങ്ങളെ കേട്ടു ചെയ്യുന്ന ൪൭
വൻ എല്ലാം ഇന്നവനോടു, തുല്യൻ എന്ന് കാട്ടിത്തരാം. വീടു ൪൮
പണിയുന്നതിൽ ആഴക്കുഴിച്ചു പാറമേൽ അടിസ്ഥാനം ഇട്ട മ
നുഷ്യനോടു തുല്യനാകുന്നു. പിന്നെ നീൎക്കവിച്ചൽ ഉണ്ടായിട്ടു
പുഴയും വീട്ടിനോടു തട്ടിയാറെയും അതു പാറമേൽ സ്ഥാപിച്ച
താകകൊണ്ടു കുലുക്കുവാൻ കഴിഞ്ഞില്ല. കേട്ടിട്ടും ചെയ്യാത്തവ ൪൯
നൊ, അടിസ്ഥാനം കൂടാതെ നിലത്തിന്മേൽ വീടു പണിയുന്ന മ
നുഷ്യനോടു തുല്യനത്രെ; ആയതു പുഴ തട്ടിയ ഉടനെ വീണു,
ആ വീട്ടിൻ ഇടിവു വലുതായും തീൎന്നു.

## ൭. അദ്ധ്യായം.

ശതാധിപന്റെ വിശ്വാസം [മത്താ. ൮.], (൧൧) വിധവാപുത്രനെ ജീവിപ്പിച്ചതു, (൧൮) സ്നാപകന്റെ ദൂതും ഗുണവൎണ്ണനവും [മത്താ. ൧൧.], (൩൬) പാപിയായ സ്ത്രീയാൽ അഭിഷേകം.

ജനങ്ങൾ കേൾക്കെ തന്റെ മൊഴികളെ ഒക്കയും തികച്ചപ്പോ ൧
ൾ, അവൻ കഫൎന്നഹൂമിൽ കടന്നു. അവിടെ ഒരു ശതാധിപ ൨
നു പ്രിയനായ ദാസൻ നന്ന വലഞ്ഞു, കഴിവാറായി, അവ ൩
ൻ യേശുവിന്റെ വസ്തുത കേട്ടു, അവന്റെ അടുക്കെ യഹൂദ
രുടെ മൂപ്പന്മാരെ അയച്ചു, താൻ വന്ന് ആ ദാസനെ രക്ഷി ൪
ക്കേണ്ടതിന്ന്, അവനോടു ചോദിപ്പിച്ചു; ആയവർ യേശുവോ
ടെത്തി, അവൻ നമ്മുടെ ജനം സ്നേഹിച്ചുകൊണ്ടു ഞങ്ങളുടെ
പള്ളിയെ താൻ തീൎപ്പിച്ചതാകയാൽ, നീ ഇതു ചെയ്തുകൊടുപ്പാൻ
പാത്രം ആകുന്നു. എന്നു താല്പൎയ്യത്തോടെ അവനെ പ്രബോ ൫
ധിപ്പിച്ചു. യേശു അവരോടുകൂടെ നടന്നു വീട്ടിന്ന് ഒട്ടും ദൂരമ ൬
ല്ലാതായപ്പൊൾ, ശതാധിപൻ അവനു ചങ്ങാതികളെ അയച്ചു
പറഞ്ഞിതു: കൎത്താവെ, അസഹ്യപ്പെടൊല്ലാ; നീ എന്റെ പു
രെക്കകത്തു വരുവാൻ ഞാൻ യോഗ്യനല്ലല്ലൊ. അതുകൊണ്ടു ൭

നിന്റെ അടുക്കെ ചെല്ലുവാൻ ഞാൻ തന്നെ പാത്രം എന്നു
തോന്നീട്ടില്ല; ഒരു വാക്കകൊണ്ടത്രെ കല്പിക്ക എന്നാൽ എന്റെ
൮ ബാല്യക്കാരൻ സ്വസ്ഥനാകും. ഞാനുംകൂടെ അധികാരത്തിനു
കീഴ്പെട്ട മനുഷ്യനാകുന്നുവല്ലൊ; ചേവകർ എനിക്കടങ്ങുന്നുണ്ടു,
(അതിൽ) ഇവനോടു യാത്രയാക എന്നു പറഞ്ഞാൽ യാത്രയാകു
ന്നു, മററവനോടു വാ എന്നാൽ വരുന്നു, എന്റെ ദാസനോട്
൯ ഇതു ചെയി എന്നാൽ അവൻ ചെയ്യുന്നു. എന്നതു യേശു
കേട്ടു, അവങ്കൽ ആശ്ചര്യപ്പെട്ടു തിരിഞ്ഞുകൊണ്ടു, തന്റെ പി
ന്നാലെ വരുന്ന കൂട്ടത്തോട്: ഞാൻ നിങ്ങളോടു പറയുന്നിതു:
ഇസ്രയേലിൽ കൂടെ ഇത്ര വലിയ വിശ്വാസത്തെ ഞാൻ ക
൧൦ ണ്ടിട്ടില്ല എന്നു പറഞ്ഞു. അയക്കപ്പെട്ടവർ വീട്ടിൽ മടങ്ങി വ
ന്നാറെ, രോഗിയായ ദാസനെ സൌഖ്യത്തോടെ കണ്ടു.
൧൧ പിറെറ (ദിവസത്തിൽ) ഉണ്ടായിതു: അവൻ നയിൻ എന്ന
ഊരിലേക്ക് യാത്രയാകുമ്പോൾ, അവന്റെ ശിഷ്യന്മാർ പലരും
൧൨ വളരെ പുരുഷാരവും കൂടെ പോയി. ഊരിന്റെ വാതിലോട്
അണഞ്ഞപ്പോൾ, കണ്ടാലും വിധവയാകുന്ന അമ്മെക്ക്, ഏക
ജാതനായ മകൻ ചത്തിട്ടു പുറത്തു കൊണ്ടുപോകപ്പെടുന്നു, ഊ
൧൩ ക്കാരുടെ വലിയ സമൂഹവും അവളോടു കൂട ഉണ്ടു. അവളെ ക
ണ്ടിട്ടു കൎത്താവ് കരളലിഞ്ഞു, അവളോടു: കരയല്ല എന്നു പറ
ഞ്ഞ്, അടുത്തു വന്നു മഞ്ചത്തെ തൊട്ടു, ചുമക്കുന്നവരും നിന്നു.
൧൪ ബാല്യക്കാര, ഞാൻ നിന്നോടു പറയുന്നിതു: ഉണൎന്നു വാ എ
൧൫ ന്ന് അവൻ പറഞ്ഞാറെ, ചത്തവൻ ഇരുന്നു കൊണ്ട് ഉരി
൧൬ യാടി തുടങ്ങി; അവനെ അമ്മെക്ക് കൊടുക്കയും ചെയ്തു. എല്ലാ
വരും ഭയം പിടിച്ചിട്ടു, ഒരു വലിയ പ്രവാചകൻ നമ്മിൽ ഉദി
ച്ചിരിക്കുന്നു എന്നും, ദൈവം സ്വജനത്തെ സന്ദൎശിച്ചു എന്നും
൧൭ ചൊല്ലി, ദൈവത്തെ മഹത്വീകരിച്ചു. അവനെ കൊണ്ടുള്ള
ഈ വാക്ക സകല യഹൂദയിലും ചുററുമുള്ള നാടെങ്ങും പരക്ക
യും ചെയ്തു.
൧൮ ഇവ ഒക്കയും യോഹനാന്റെ ശിഷ്യന്മാർ അവനെ കേൾ
൧൯ പ്പിച്ചാറെ, യോഹനാൻ സ്വശിഷ്യരിൽ ഇരുവരെ വിളിച്ചു,
യേശുവിന്റെ അടുക്കെ അയച്ചു: വരുവാനുള്ളവൻ നീയൊ,
൨൦ ഞങ്ങൾ മറെറവനെ കാത്തിരിക്കയൊ എന്നു പറയിച്ചു. ആ
പുരുഷർ അവനോട് എത്തി പറഞ്ഞിതു: യോഹനാൻ സ്നാ
പകൻ ഞങ്ങളെ നിന്റെ അടുക്കൽ അയച്ചു വരുന്നവൻ

നീയൊ മറെറവനെ കാത്തിരിക്കയൊ എന്നു ചോദിപ്പിച്ചു. ആ ൨൧
നാഴികയിൽ അവൻ പലൎക്കും, വ്യാധികളും, ദണ്ഡങ്ങളും, ദുരാത്മാ
ക്കളെയും മാററി, പല കുരുടന്മാൎക്കും കാഴ്ച സമ്മാനിച്ചു. പിന്നെ ൨൨
അവരോട് ഉത്തരം ചൊല്ലിയതു: നിങ്ങൾ കേട്ടു കണ്ടവ യോഹ
ന്നാനെ ചെന്ന് അറിയിപ്പിൻ; കുരുടർ കാണുന്നു, മുടന്തർ നട
ക്കുന്നു, രോഗികൾ ശുദ്ധരായ്ചമയുന്നു, ചെവിടർ കേൾക്കുന്നു,
മരിച്ചവർ ഉണൎന്നു വരുന്നു, ദരിദ്രരെ സുവിശേഷം കേൾപ്പി
ക്കുന്നു; പിന്നെ എങ്കൽ ഇടറി പോകാത്തവൻ എല്ലാം ധന്യൻ ൨൩
എന്നത്രെ.

യോഹന്നാന്റെ ദൂതർ പോയശേഷം, അവൻ പുരുഷാരങ്ങ ൨൪
ളോടു യോഹന്നാനെകൊണ്ടു പറഞ്ഞു തുടങ്ങിയതു: നിങ്ങൾ എ
ന്തു നോക്കുവാൻ മരുഭൂമിയിലേക്ക് പുറപ്പെട്ടു പോയി? കാററിനാ
ൽ ഉലയുന്ന ഓടയൊ? അല്ല, എന്തു കാണ്മാൻ പുറപ്പെട്ടു? നേരി ൨൫
യ വസ്ത്രങ്ങൾ ധരിച്ച മനുഷ്യനെയൊ? കണ്ടാലും മോടിയിൽ
ഉടുത്തും, പുളെച്ചും, നടക്കുന്നവർ രാജധാനികളിലത്രെ ആകു
ന്നു. അല്ല എന്തു കാണ്മാൻ പുറപ്പെട്ടു? പ്രവാചകനെയൊ? ൨൬
അതെ ഞാൻ നിങ്ങളോടു പറയുന്നു: പ്രവാചകനു മീതെയുള്ള
തും (കണ്ടതു) (മല. ൩, ൧.) ഇതാ നിന്റെ മുമ്പിൽ നിണക്കു വ ൨൭
ഴിയെ ഒരുക്കുവാനായി, എന്റെ ദൂതനെ നിൻമുഖത്തിൻ മുമ്പാ
കെ അയക്കുന്നു എന്ന് എഴുതിക്കുറിച്ചുള്ളവൻ ഇവനാകുന്നു.
ഞാൻ നിങ്ങളോടു പറയുന്നിതു: സ്ത്രീകളിൽ ജനിച്ചവരിൽ യോ ൨൮
ഹന്നാൻ സ്നാപകനേക്കാൾ വലിയ പ്രവാചകൻ ആരും ഇല്ല;
ദേവരാജ്യത്തിൽ ഏററം ചെറിയവൻ അവനിലും വലുതാകുന്നു
താനും. പിന്നെ സകല ജനങ്ങളും ചുങ്കക്കാരും യോഹന്നാന്റെ ൨൯
സ്നാനത്തിൽ മുഴുകികൊണ്ടു, ദൈവത്തെ നീതീകരിച്ചു. പറീശ ൩൦
രും വൈദികന്മാരും അവനാൽ സ്നാനം ഏല്ക്കാതെ, ദൈവത്തിൻ
ആലോചനയെ തങ്ങൾക്ക് പററാതെ വൃഥാവാക്കിയതെ ഉള്ളു.
ആകയാൽ ഈ തലമുറയുടെ മനുഷ്യരെ എതിനോടു ഉപമിക്കേ ൩൧
ണ്ടു; അവർ ആരോട് ഒക്കുന്നു? കുട്ടികൾ ചന്തസ്ഥലത്ത് ഇ ൩൨
രുന്നു അന്യോന്യം വിളിച്ചു: ഞങ്ങൾ നിങ്ങൾക്കായി കുഴലൂതി,
നിങ്ങൾ തുള്ളിയതും ഇല്ല, നിങ്ങൾക്കായി വിലാപം പാടി, നി
ങ്ങൾ കരഞ്ഞതും ഇല്ല; എന്നു പറയുന്നതിനോട് ഒക്കുന്നു.
എങ്ങിനെ എന്നാൽ യോഹന്നാൻ സ്നാപകൻ അപ്പം ഭക്ഷിക്കാ ൩൩
തെയും, വീഞ്ഞ് കുടിക്കാതെയും വന്നിരിക്കെ, അവനു ഭൂതം

ഉൺ

൩൪ ഉണ്ടെന്നു നിങ്ങൾ പറയുന്നു; മനുഷ്യപുത്രൻ തിന്നും കുടിച്ചും
കൊണ്ടു വന്നിരിക്കെ, ഇതാ തിന്നിയും കുടിയനും ആകുന്ന ആൾ,
ചുങ്കക്കാൎക്കും പാപികൾക്കും സ്നേഹിതനത്രെ എന്നു പറയുന്നു.
൩൫ ജ്ഞാനം എന്നവളൊ തന്റെ എല്ലാമക്കളിലും നീതീകരിക്കപ്പെട്ടു.
൩൬ പറീശന്മാരിൽ ഒരുത്തൻ തന്നോടുകൂട ഭക്ഷിപ്പാൻ അവ
നെ ക്ഷണിച്ചപ്പൊൾ, അവൻ പറീശന്റെ വീട്ടിൽ കടന്നു
൩൭ ചാരികൊണ്ടു. ആ ഊരിൽ പാപിയായ ഒരു സ്ത്രീ, അവൻ പ
റീശന്റെ വീട്ടിൽ ചാരിക്കൊള്ളുന്നത് അറിഞ്ഞു, തൈലഭരണി
൩൮ കൊണ്ടുവന്നു. പിറകിൽ അവന്റെ കാല്ക്കൽ കരഞ്ഞു നിന്നു,
കണ്ണുനീർ കൊണ്ട് അവന്റെ കാലുകളെ നനെച്ചു തുടങ്ങി, ത
ന്റെ തലമുടികൊണ്ടു തുടെച്ചു, കാലുകളെ ചുംബിച്ചു, തൈലം
൩൯ കൊണ്ടു പൂശി. അവനെ വിളിച്ച പറീശൻ അതു കണ്ടു, ത
ന്നിൽ തന്നെ പറഞ്ഞിതു: ഇവൻ പ്രവാചകനായെങ്കിൽ, ത
ന്നെ തൊടുന്ന സ്ത്രീ ആർ എന്നും ഇന്നവളെന്നും പാപി അ
൪൦ ത്രെ എന്നും അറിയുമായിരുന്നു. അതിന്നു യേശു: ശിമോനെ
നിന്നോട് ഒന്നു പറവാനുണ്ടു എന്നരച്ചപ്പൊൾ: ഗുരൊ, പറ
൪൧ ഞ്ഞാലും എന്ന് അവൻ പറഞ്ഞു. എങ്കിലൊ ഒരു പട്ടണക്കാ
രനു രണ്ടു കടക്കാർ ഉണ്ടായതിൽ, ഒരുത്തൻ അഞ്ഞൂറു ദ്രഹ്മയും,
൪൨ മറ്റവൻ അമ്പതു ദ്രഹ്മയും കൊടുപ്പാനുണ്ടു. വീട്ടുവാൻ അവ
ൎക്കു വക ഇല്ലായ്കയാൽ, അവൻ ഇരുവൎക്കും ഇളെച്ചു കൊടുത്തു
എന്നാൽ ഇവരിൽ ആർ അവനെ അധികം സ്നേഹിക്കും?
൪൩ എന്നതിന്നു ശിമോൻ പറഞ്ഞു: അധികം ഇളെച്ചു കിട്ടിയവൻ
എന്ന് ഊഹിക്കുന്നു; എന്നാറെ, അവനോട്: നീ നേരായി വി
൪൪ ധിച്ചു എന്നു ചൊല്ലി, സ്ത്രീയെ നോക്കി തിരിഞ്ഞു, ശിമോ
നോടു പറഞ്ഞു: ഈ സ്ത്രീയെ കാണുന്നുവൊ? ഞാൻ നിന്റെ
വീട്ടിൽ കടന്നു, നീ എൻ കാലുകൾക്ക് വെള്ളം തന്നില്ല; ഇവ
ളൊ കണ്ണുനീർകൊണ്ട് എൻ കാലുകളെ നനെച്ചു, തന്റെ മുടി
൪൫ കൊണ്ടു തുടെച്ചു. നീ എനിക്ക് ചുംബനം തന്നില്ല; ഇവളൊ
ഞാൻ പ്രവേശിച്ചതു മുതൽ എന്റെ കാലുകളെ വിടാതെ, ചും
൪൬ ബിച്ചു. നീ നെയ്യികൊണ്ട് എന്റെ തലയെ തേച്ചിട്ടില്ല; ഇവ
൪൭ ളൊ തൈലം കൊണ്ട് എൻ കാലുകളെ പൂശി. ആകയാൽ, ഇവ
ൾ വളരെ സ്നേഹിച്ചതുകൊണ്ട് അവളുടെ അനേകപാപങ്ങളും
മോചിക്കപ്പെട്ടു എന്ന് ഞാൻ നിന്നോടു പറയുന്നു: അല്പം മോ
൪൮ ചിക്കപ്പെട്ടുള്ളവൻ അല്പം സ്നേഹിക്കുന്നു. പിന്നെ അവളോടു:

നിന്റെ പാപങ്ങൾ മോചിക്കപ്പെട്ടിരിക്കുന്നു എന്നു പറഞ്ഞു.
പന്തിയിൽ കൂടിയിരിക്കുന്നവർ പാപങ്ങളും മോചിക്കുന്നോരി ൪൯
വൻ ആരുപോൽ എന്നു തങ്ങളിൽ പറഞ്ഞു തുടങ്ങി. അവനും ൫൦
സ്ത്രീയോടു: നിന്റെ വിശ്വാസം നിന്നെ രക്ഷിച്ചിരിക്കുന്നു;
സമാധാനത്തിൽ പോക എന്നു പറഞ്ഞു.

## ൮. അദ്ധ്യായം.

യേശുവെ ശുശ്രൂഷിക്കുന്ന സ്ത്രീകൾ, (൪) വിതെക്കുന്നവന്റെ ഉപമയും മറ്റും [മത്താ. ൧൩. മാ. ൪.], (൧൯) യേശുവിൻ ബന്ധുക്കൾ ആർ എന്നതു [മത്താ. ൧൨. മാ. ൩.], (൨൨) കൊടുങ്കാറ്റും, ഭൂതോപദ്രവവും ശമിപ്പിച്ചതു [മത്താ. ൮. മാ. ൪.], (൪൦) രക്തവാൎച്ചക്കാരത്തിയും യായിർപുത്രിയും [മത്താ. ൯. മാ. ൫.]

ശേഷത്തിങ്കൽ ഉണ്ടായിതു: അവൻ ദേവരാജ്യത്തെ ഘോ ൧
ഷിച്ചും, സുവിശേഷിച്ചുംകൊണ്ടു, പട്ടണവും ഊരുംതോറും പെ
രുമാറി നടന്നു. അവനോടു കൂടെ പന്തിരുവരുമല്ലാതെ, ഏഴു ൨
ഭൂതങ്ങൾ വിട്ടുപോയ മഗ്ദലക്കാരത്തി എന്ന മറിയയും, ഹെരോ ൩
ദാവിൻ വിചാരണക്കാരനായ കൂജാവിൻ ഭാൎയ്യ യോഹന്നയും
ശുശന്നയും ഇവരും മറ്റും അവൻ ദുരാത്മാക്കളെയും, വ്യാധി
കളെയും നീക്കി, സൌഖ്യം വരുത്തിയ പല സ്ത്രീകളും തങ്ങൾ
ക്കുള്ളതിൽനിന്ന് അവനു ശുശ്രൂഷചെയ്തു കൂട നടന്നു.
ഊർ തോറും വസിക്കുന്നവർ അവനടുക്കലേക്ക് യാത്രയാക ൪
കൊണ്ടു, വളരെ പുരുഷാരം കൂടിവരുമ്പോൾ, അവൻ ഉപമയാ
ൽ പറഞ്ഞിതു: വിതെക്കുന്നവൻ തന്റെ വിത്തു വിതെപ്പാൻ ൫
പുറപ്പെട്ടു; വിതെക്കുമ്പോൾ, ചിലതു വഴിയരികെ വീണു, ചവി
ട്ടപ്പെട്ടു, ആകാശത്തിലെ പറജാതികളും അതിനെ തിന്നു കള
ഞ്ഞു. മറ്റെതു പാറമേൽ വീണു മുളെച്ചു, പിന്നെ നനവില്ലാ ൬
യ്കയാൽ ഉണങ്ങിപ്പോയി. മറ്റേതു മുള്ളുകളുടെ നടുവിൽ വീണു, ൭
മുള്ളുകളും കൂടെ പൊടിച്ചു അതിനെ ഞെരുക്കിക്കളഞ്ഞു. മറ്റെ ൮
തു നല്ല ഭൂമിയിൽ വീണു മുളെച്ചു, നൂറു വീതം ഫലം ഉണ്ടാക്ക
യും ചെയ്തു; എന്നു ചൊല്ലിയാറെ, കേൾപാൻ ചെവികൾ ഉ
ള്ളവൻ കേൾക്കുക എന്നു വിളിച്ചു.
പിന്നെ അവന്റെ ശിഷ്യന്മാർ: ഈ ഉപമ എന്ത് എന്ന് ൯
അവനോടു, ചോദിച്ചതിന്നു പറഞ്ഞിതു: ദേവരാജ്യത്തിന്റെ മ ൧൦
ൎമ്മങ്ങളെ അറിവാനുള്ള വരം നിങ്ങൾക്കു നല്കപ്പെട്ടിരിക്കുന്നു;
ശേഷമുള്ളവൎക്കു ഉപമകളിലത്രെ (വന്നതു); അവർ കണ്ടിട്ടും

൧൧ കാണാഴ്വാനും, കേട്ടിട്ടും ഗ്രഹിക്കാഴ്വാനും തന്നെ. ഉപമയൊ എ
൧൨ ന്തെന്നാൽ, വിത്തു ദേവവചനം ആകുന്നു; വഴിയരികെ ഉള്ള
വർ കേൾക്കുന്നവരത്രെ; പിന്നെ അവർ വിശ്വസിച്ചു രക്ഷ
പ്പെടാതിരിപ്പാൻ പിശാച് വന്ന്, അവരുടെ ഹൃദയത്തിൽനി
൧൩ ന്നു വചനം എടുത്തു കളയുന്നു. പാറമേലുള്ളവരൊ, കേട്ടിട്ടു വ
ചനം സന്തോഷത്തോടെ കൈക്കൊള്ളുന്നവരെങ്കിലും തല്ക്കാല
ത്തിൽ വിശ്വസിച്ചും പരീക്ഷാസമയത്തിൽ ഭ്രംശിച്ചു പോയും
൧൪ കൊണ്ട് ഇങ്ങിനെ വേരില്ലാത്തവരത്രെ. മുള്ളുകളിൽ വീണ
തൊ, കേട്ടിട്ടും പോയ്ക്കൊണ്ടു, ചിന്തകളാലും ധനത്താലും സംസാ
രഭോഗങ്ങളാലും ഞെരുങ്ങി, ഫലം കായ്ക്കാതെ ഇരിക്കുന്നവർ.
൧൫ നല്ല മണ്ണിൽ ഉള്ളതൊ, വചനം കേട്ടു, ഗുണമുള്ള നല്ല ഹൃദയ
ത്തിൽ സംഗ്രഹിച്ചു, ക്ഷാന്തിയോടെ ഫലം തരുന്നവർ ആകു
൧൬ ന്നു. വിളക്കു കൊളുത്തീട്ട് ആരും പാത്രംകൊണ്ടു മൂടുകയൊ, കട്ടി
ല്ക്കീഴെ ആക്കുകയൊ, ചെയ്യാതെ, പ്രവേശിക്കുന്നവർ വെളിച്ചം
൧൭ കാണേണ്ടതിന്നു വിളക്കു തണ്ടിന്മേൽ അത്രെ ഇടുന്നു. എങ്ങി
നെ എന്നാൽ വെളിപ്പെടാതെ ഗൂഢമായത് ഒന്നും ഇല്ല; തിരി
൧൮ ഞ്ഞു വന്നു വെളിച്ചത്താകാതെ മറവായതും ഒന്നും ഇല്ല. ആ
കയാൽ, നിങ്ങൾ കേൾക്കുന്നപ്രകാരം നോക്കുവിൻ! ഏവൻ
ഉള്ളവനായാലും അവന്നു കൊടുക്കപ്പെടും; ഏവൻ ഇല്ലാത്തവ
നായാൽ, ഉണ്ടെന്നു തോന്നുന്നതും കൂടെ അവനോട് എടുക്ക
പ്പെടും.
൧൯ അവന്റെ അമ്മയും സഹോദരരും എത്തിയാറെ, പുരുഷാ
൨൦ രം നിമിത്തം അവനോടു ചേരുവാൻ കഴിയാതിരുന്നു. അപ്പൊ
ൾ, നിന്റെ അമ്മയും, സഹോദരരും, നിന്നെ കാണ്മാൻ ഇച്ഛി
൨൧ ച്ചു, പുറത്തു നില്ക്കുന്നു എന്ന് അവനെ അറിയിച്ചവരോട്: എ
ന്റെ അമ്മയും എന്റെ സഹോദരരും എങ്കിലൊ, ദേവവചന
ത്തെ കേട്ടും ചെയ്യുംകൊള്ളുന്നവരത്രെ എന്ന് അവൻ ഉത്തര
മായി പറഞ്ഞു.
൨൨ ആ ദിവസങ്ങളിൽ ഒന്നിൽ അവൻ ശിഷ്യരുമായി പടകി
ൽ കരേറി: നാം പൊയ്കയുടെ അക്കരെ കടന്നു പോക എന്ന്
൨൩ അവരോടു പറഞ്ഞു. അവർ നീക്കി ഓടുമ്പൊൾ, അവൻ ഉറ
ങ്ങിപ്പോയി; പിന്നെ ചുഴലിക്കാററു പൊയ്കമേൽ ഇറങ്ങി, തട്ടി
൨൪ അവർ (വെള്ളം) നിറഞ്ഞിട്ടു പ്രാണഭയത്തിലായി, അടുക്കെ
ചെന്നു: നായക, നായക, ഞങ്ങൾ നശിച്ചുപോകുന്നു എന്ന്

അവനെ ഉണൎത്തി, അവനും എഴുനീറ്റു, കാററിനേയും വെള്ള
ത്തിൻ മോതയേയും ശാസിച്ചു; അവയും അമൎന്നു, ശാന്തത ഉ
ണ്ടാകയും ചെയ്തു. പിന്നെ അവരോടു: നിങ്ങളുടെ വിശ്വാസം ൨൫
എവിടെ? എന്നു പറഞ്ഞു; എന്നാൽ കാററുകളും വെള്ളവും അ
നുസരിക്കുമാറ് ആജ്ഞാപിക്കുന്നതു കൊണ്ട്, ഇവൻ ആരു
പോൽ എന്ന് അവർ തങ്ങളിൽ ചൊല്ലി പേടിച്ച്, ആശ്ചൎയ്യ
പ്പെടുകയും ചെയ്തു.
അവർ ഓടി, ഗലീലെക്ക് നേരെയുള്ള ഗദരദേശത്തിൽ അ ൨൬
ണഞ്ഞാറെ, അവൻ കരെക്ക് ഇറങ്ങിയപ്പോൾ, ആ പട്ടണ ൨൭
ത്തിൽ നിന്ന് ഒരാൾ അവനെ എതിരേററു; ആയവൻ ബഹു
കാലം ഭൂതങ്ങൾ ഉറഞ്ഞിട്ടു, വസ്ത്രം ഉടുക്കാതെ, വീട്ടിലല്ല; തറക
ളിൽ തന്നെ വസിക്കുന്നവൻ. പിന്നെ യേശുവെ കണ്ടു നി ൨൮
ലവിളിച്ച്, അവന്മുമ്പിൽ വീണു; ആയവൻ അശുദ്ധാത്മാ
വോട് ആ മനുഷ്യനിൽനിന്നു പുറപ്പെട്ടു പോവാൻ ആജ്ഞാ
പിച്ചതുകൊണ്ടു: മഹോന്നത ദൈവത്തിന്റെ പുത്രനായ യേശു
വെ! എനിക്കും നിനക്കും എന്തു? നീ എന്നെ പീഡിപ്പിക്കാതിരി
പ്പാൻ യാചിക്കുന്നു എന്നു മഹാശബ്ദത്തോടെ പറഞ്ഞു. അ ൨൯
ത് വളരെ കാലമായി അവനെ പറിച്ചു കൊണ്ടിരുന്നു; പിന്നെ
അവൻ ചങ്ങലകളാലും തളകളാലും കെട്ടി, സൂക്ഷിക്കപ്പെട്ടാലും,
ബന്ധനങ്ങളെ തകൎത്തു ഭൂതത്താൽ കാടുകളിൽ തെളിക്കപ്പെട്ടു
പോകും. യേശു അവനോടു: നിന്റെ പേർ എന്ത്? എന്നു ൩൦
ചോദിച്ചതിന്ന്, അനേകം ഭൂതങ്ങൾ അവനിൽ പ്രവേശിച്ചതു
കൊണ്ടു ലെഗ്യോൻ എന്നു പറഞ്ഞു. തങ്ങളെ അഗാധത്തി ൩൧
ലേക്ക് പൊയ്ക്കൊൾവാൻ നിയോഗിക്കരുത് എന്ന് അവനോട് ൩൨
അപേക്ഷിച്ചു. അവിടെ മലയിൽ പെരുത്ത പന്നിക്കൂട്ടം മേ
യ്യുന്നുണ്ടു; ഇവററിൽ പ്രവേശിക്കത്തക്കവണ്ണം തങ്ങൾക്ക് അ
നുവാദം തരേണ്ടതിന്ന് അവനോട് അപേക്ഷിച്ചു; അവനും
അനുവാദം കൊടുത്തു. അപ്പോൾ, ഭൂതങ്ങൾ മനുഷ്യനിൽനി ൩൩
ന്നു പുറപ്പെട്ടു, പന്നികളിൽ കടന്നപ്പോൾ, കൂട്ടം തെററി, കടുന്തൂ
ക്കത്തൂടെ പൊയ്കയിൽ പാഞ്ഞിറങ്ങി, കുടിച്ചു ചാകയും ചെയ്തു.
ഈ ഉണ്ടായതു മേയ്ക്കുന്നവർ കണ്ടു, മണ്ടിപോയി, പട്ടണത്തി ൩൪
ലും നിലങ്ങളിലും അറിയിച്ചു. ഉണ്ടായതു കാണ്മാൻ (പലരും) പു ൩൫
റപ്പെട്ടു, യേശുവോട് എത്തി, ഭൂതങ്ങൾ നീങ്ങിപ്പോയ മനുഷ്യ
ൻ വസ്ത്രം ഉടുത്തും സുബോധത്തോടും, യേശുവിൻ കാല്ക്കൽ

൩൬ ഇരിക്കുന്നതും കണ്ടു ഭയപ്പെട്ടു. ഭൂതഗ്രസ്തൻ രക്ഷപെട്ട പ്ര
൩൭ കാരം കാണികൾ അവരോട് അറിയിച്ചപ്പോൾ, ഗദരപ്രദേശ
ത്തിലെ ജനക്കൂട്ടം എല്ലാം വലിയ ഭയം അകപ്പെട്ടുകകൊണ്ടു,
തങ്ങളെ വിട്ടുപോവാൻ അവനോട് ചോദിച്ചു; അവനും പട
൩൮ കേറി മടങ്ങിപോയി. ഭൂതങ്ങൾ പുറപ്പെട്ടു പോയ ആൾ, അവ
൩൯ നോടു കൂട ഇരിപ്പാൻ യാചിച്ചാറെയും: നിന്റെ വീട്ടിൽ തി
രികെ ചെന്നു, ദൈവം നിനക്ക് ചെയ്തത് എല്ലാം കഥിക്ക എ
ന്നു ചൊല്ലി അവനെ അയച്ചു; അവനും പോയി, യേശു ത
നിക്ക് ചെയ്തത് ഒക്കയും പട്ടണത്തിൽ എല്ലാടവും ഘോഷിച്ചു
നടന്നു.

൪൦ യേശു മടങ്ങി വരുമ്പോൾ, എല്ലാവരും അവനെ കാത്തു നി
൪൧ ല്ക്കുന്നതുകൊണ്ടു പുരുഷാരം അവനെ കൈക്കൊണ്ടു. കണ്ടാ
ലും പള്ളിക്ക മൂപ്പനായ യായീർ എന്നു പേരുള്ള പുരുഷൻ വ
ന്നു, യേശുവിന്റെ കാല്ക്കൽ വീണു: തനിക്ക പന്ത്രണ്ടു വയ
൪൨ സ്സുള്ള ഒറ്റ മകളായവൾ മരിക്കുന്നതു കൊണ്ടു, തന്റെ വീട്ടിൽ
വരേണം എന്ന് അവനോടു അപേക്ഷിച്ചു. അവൻ ചെല്ലു
൪൩ മ്പോൾ, പുരുഷാരങ്ങൾ അവനെ തിക്കി വന്നു. അപ്പോൾ,
പന്തീരാണ്ടു രക്തവാർച്ചയുള്ളൊരു സ്ത്രീ, വൈദ്യന്മാൎക്കായി മുത
൪൪ ലും എല്ലാം അഴിച്ചു കളഞ്ഞിട്ടും, ഭേദം ആരാലും വന്നുകൂടാഞ്ഞതി
ന്റെ ശേഷം, പിറകിൽ അടുത്തു ചെന്ന്, അവന്റെ വസ്ത്ര
ത്തിൻ തോങ്കലെ തൊട്ടു; അവളിൽ രക്തവാർച്ച പെട്ടന്നു നിന്നു
൪൫ പോകയും ചെയ്തു. യേശു: എന്നെ തൊട്ടത് ആർ? എന്നു ചോ
ദിച്ചതിന്ന്, എല്ലാവരും ഇല്ല എന്നു പറയുമ്പോൾ, പേത്രൻ മു
തലായവർ പറഞ്ഞു: നായക, പുരുഷാരങ്ങൾ നിന്നെ തിക്കി
തിരക്കികൊണ്ടിരിക്കെ എന്നെ തൊട്ടത് ആർ എന്നു നീ പറയു
൪൬ ന്നുവൊ? എന്നിട്ടും യേശു: എന്നെ ആരാനും തൊട്ടു; എങ്കൽ നി
൪൭ ന്നു ശക്തി പുറപ്പെട്ടതു ബോധിച്ചുവല്ലൊ. പിന്നെ സ്ത്രീ താൻ
മറയാത്തതു കണ്ടു, വിറെച്ചും വന്നു അവന്മുമ്പിൽ വീണ്, അ
വനെ തൊട്ട സംഗതിയും പെട്ടന്നു സൌഖ്യമായതും സകല
൪൮ ജനത്തിന്നും മുമ്പാകെ അറിയിച്ചു. അവളോട് അവൻ പറ
ഞ്ഞു: മകളെ, ധൈൎയ്യത്തോടിരിക്ക; നിന്റെ വിശ്വാസം നിന്നെ
൪൯ രക്ഷിച്ചു, സമാധാനത്തിൽ പോക. ഇങ്ങിനെ പറയുമ്പൊൾ
തന്നെ, പള്ളിമൂപ്പന്റെ ഒരാൾ വന്നു: നിന്റെ മകൾ മരിച്ചു
പോയി, ഗുരുവിനെ അസഹ്യപ്പെടുത്തൊല്ല എന്നു പറഞ്ഞതു

യേശു കേട്ടാറെ: ഭയപ്പെടായ്ക, വിശ്വസിക്കെ ആവു, എന്നാൽ ൫൦
അവൾ രക്ഷപ്പെടും എന്ന് അവനോട് ഉത്തരം പറഞ്ഞു.
വീട്ടിൽ എത്തിയാറെ, പേത്രൻ, യോഹനാൻ, യാക്കോബ് എ ൫൧
ന്നവരെയും കുട്ടിയുടെ അമ്മയപ്പന്മാരെയും അല്ലാതെ, ആരെ
യും അകത്തു വരുവാൻ സമ്മതിച്ചില്ല. അവിടെ എല്ലാവരും ൫൨
അവളെ ചൊല്ലി കരഞ്ഞും തൊഴിച്ചും കൊള്ളുമ്പോൾ: കരയല്ല,
അവൾ മരിച്ചില്ല; ഉറങ്ങുന്നത്രെ എന്ന് അവൻ പറഞ്ഞു. അ ൫൩
വൾ മരിച്ചു എന്ന് അവർ അറിഞ്ഞ്, അവനെ പരിഹസി ൫൪
ച്ചു, അവനോ എല്ലാവരെയും പുറത്താക്കി, അവളുടെ കൈയെ
പിടിച്ചു: കുട്ടി എഴുനീല്ക്ക! എന്ന് അവളോടു വിളിച്ചു പറഞ്ഞു. ൫൫
അവളുടെ ആത്മാവ് തിരികെ വന്നിട്ട് അവൾ പെട്ടന്ന എഴു
നീറ്റു, അവൾക്ക തിന്മാൻ കൊടുക്കേണം എന്ന് അവൻ ക
ല്പിക്കയും ചെയ്തു. അവളുടെ പിതാക്കൾ വിസ്മയിച്ചു; ഉണ്ടായത് ൫൬
ആരോടും പറയാതിരിപ്പാൻ താൻ അവരോട് ആജ്ഞാപി
ക്കയും ചെയ്തു.

## ൯. അദ്ധ്യായം.

അപോസ്തലരെ നിയോഗിച്ചതു [മത്താ. ൧൦. മാ. ൬.], (൭) ൫൦൦൦ ആൾക്കു ഭോജനം [മത്താ. ൧൪. മാ. ൬. യോ. ൬.], (൧൮) ശിമോന്റെ സ്വീകാരവും മരണപ്രവചനവും [മത്താ. ൧൬. മാ. ൮.], (൨൮) രൂപാന്തരവും (൩൭) അപസ്മാരശാന്തിയും [മത്താ. ൧൭. മാ. ൯.], (൪൬) കുട്ടിപ്രായമായ ഭാവം [മത്താ. ൧൮. മാ. ൯.], (൫൧) ശമൎയ്യയിൽ കടപ്പു, (൫൭) മൂന്നു ശിഷ്യരോടു കല്പിച്ചതു [മത്താ. ൮.]

പിന്നെ അവൻ പന്തിരുവരെ കൂടെ വിളിച്ചു, എല്ലാ ഭൂതങ്ങ ൧
ളുടെ മേലും വ്യാധികളെ മാറ്റുവാനും അവൎക്ക ശക്തിയും അധി
കാരവും കൊടുത്തു. ദേവരാജ്യം ഘോഷിപ്പാനും രോഗികളെ സ്വ ൨
സ്ഥരാക്കുവാനും അയച്ചു പറഞ്ഞിതു: വഴിക്കായിട്ടു വടികളും ൩
പൊക്കണവും അപ്പവും പണവും എടുത്തുകൊള്ളരുത്; ഈരണ്ടു
ഉടുപ്പും അരുതു. ഏതു വീട്ടിൽ കടന്നാലും, അവിടെ പാൎപ്പിൻ; ൪
പിന്നെ അവിടെനിന്നു പുറപ്പെടുകയും ചെയ്വിൻ. ആർ എങ്കി ൫
ലും നിങ്ങളെ കൈക്കൊള്ളാതിരുന്നാൽ, ആ പട്ടണം വിട്ടു, നിങ്ങ
ളുടെ കാലുകളിൽനിന്നു ധൂളിയെ അവരുടെ നേരെ സാക്ഷ്യ
ത്തിന്നായി കുടഞ്ഞു കളവിൻ. അവരും പുറപ്പെട്ടു, എങ്ങും ൬
സുവിശേഷിച്ചും സൌഖ്യമാക്കിക്കൊണ്ടു ഊർതോറും കടന്നു
പോന്നു.

൭ അവനാൽ സംഭവിക്കുന്നത് എല്ലാം ഇടപ്രഭുവായ ഹെരോ
൮ ദാ കേട്ടു. യോഹനാൻ മരിച്ചവരിൽനിന്ന് ഉണൎന്നു വന്നു എ
ന്നു ചിലരും, എലീയാ വിളങ്ങി വന്നു എന്നു ചിലരും, പുരാണ
പ്രവാചകരിൽ ഒരുത്തൻ എഴുനീറ്റു എന്നു മറ്റെവരും പറക
൯ ൻ കൊണ്ടു ഹെരോദാ ചഞ്ചലിച്ചതിന്റെ ശേഷം: യോഹനാനെ
ഞാൻ ശിരഛ്ശേദം ചെയ്തുകളഞ്ഞു; ഈ വക ചെയ്തു കേൾക്കു
ന്ന ഒരുവനൊ ആരാകുന്നു എന്നു ചൊല്ലി, അവനെ കാണ്മാൻ
൧൦ ശ്രമിച്ചു. അപോസ്തലർ മടങ്ങിവന്നാറെ, തങ്ങൾ ചെയ്തത്
ഒക്കെയും അവനോടു ബോധിപ്പിച്ചു; അവരെ അവൻ കൂട്ടിക്കൊ
ണ്ടു, ബെഥചൈദ എന്ന പട്ടണത്തിലുള്ള കാട്ടുസ്ഥലത്തു, വേ
൧൧ റിട്ടു വാങ്ങിപോയി. ആയത്തു പുരുഷാരങ്ങൾ അറിഞ്ഞ് അവ
നെ പിന്തുടൎന്നു; അവരെ അവൻ കൈക്കൊണ്ടു, ദേവരാജ്യത്തെ
കുറിച്ച് അവരോടു പറഞ്ഞു; ചികിത്സകൾ മുട്ടുള്ളവരെ സൌ
൧൨ ഖ്യമാക്കി വന്നു. പകൽ കഴിവാറായപ്പോൾ, പന്തിരുവരും അ
ടുത്തുവന്ന് അവനോട്: ഇവിടെ നാം കാട്ടുസ്ഥലത്ത് ആക
കൊണ്ട് അവർ ചൂഴുന്ന ഊരുകളിലും നിലങ്ങളിലും പോയി, രാ
ത്രി പാൎത്ത് ആഹാരം കാണേണ്ടതിന്നു, പുരുഷാരത്തെ പറഞ്ഞ
൧൩ യക്ക എന്നു പറഞ്ഞു. അവൻ അവരോട്: നിങ്ങൾ തന്നെ
അവൎക്കു തിന്മാൻ കൊടുപ്പിൻ എന്നു പറഞ്ഞതിന്നു: ഞങ്ങൾ
ചെന്ന് ഈ സകല ജനത്തിന്നും, ഭോജ്യങ്ങൾ കൊണ്ടാൽ ഒഴി
കെ അഞ്ച് അപ്പവും രണ്ടു മീനും ഉള്ളതിന്നു പുറമെ ഞങ്ങൾക്ക്
൧൪ ഇല്ല. ആ പുരുഷന്മാരൊ ഐയായിരത്തോളം ആയത്തു; പി
ന്നെ തന്റെ ശിഷ്യരോട്: അവരെ അമ്പതീതു പങ്ക്തികളിൽ
൧൫ ഇരുത്തുവിൻ എന്നു പറഞ്ഞു. അപ്രകാരം അവർ ചെയ്ത് എ
൧൬ ല്ലാവരെയും ഇരുത്തി. അവൻ അഞ്ചപ്പവും രണ്ടു മീനും എടു
ത്തുകൊണ്ടു സ്വൎഗ്ഗത്തേക്ക് നോക്കി, അവററെ അനുഗ്രഹിച്ചു
നുറുക്കി, പുരുഷാരത്തിൻ മുമ്പിൽ വെപ്പാൻ ശിഷ്യൎക്കു കൊടുത്തു.
൧൭ എല്ലാവരും തിന്നു തൃപ്തരായി, കഷണങ്ങൾ അവൎക്കു ശേഷിച്ചു
ള്ളതു പന്ത്രണ്ടു കൊട്ടയിൽ നിറച്ചെടുക്കപ്പെട്ടു.
൧൮ അവൻ തനിച്ചു പ്രാൎത്ഥിച്ചുകൊണ്ടിരിക്കുമ്പോൾ, ശിഷ്യ
ന്മാർ കൂടെ നിന്നു; അവരോട് അവൻ ചോദിച്ചു: പുരുഷാര
൧൯ ങ്ങൾ എന്നെ ആർ എന്നു ചൊല്ലുന്നു? അവർ ഉത്തരം പറഞ്ഞി
തു: യോഹനാൻ സ്നാപകൻ എന്നും, എലീയാവെന്നും, പുരാ
ണ പ്രവാചകരിൽ ഒരുത്തൻ എഴുനീറ്റു എന്നും ഇങ്ങിനെ

വെച്ചേറെ പറയുന്നു. അവരോട് അവൻ പറഞ്ഞു: നിങ്ങളൊ ൨൦
എന്നെ ആർ എന്നു ചൊല്ലുന്നു? എന്നതിന്നു പേത്രൻ: ദൈവ
ത്തിൻെറ മശീഹാവെന്നു ഉത്തരം പറഞ്ഞപ്പോൾ, ഇത് ആ ൨൧
രോടും പറയായ്വാൻ അവൻ അവരെ ശാസിച്ച് ചട്ടമാക്കി.
മനുഷ്യപുത്രൻ പലതും സഹിച്ചു, മൂപ്പർ, മഹാപുരോഹിതർ, ശാ ൨൨
സ്ത്രികൾ ഇവരാൽ നിസ്സാരൻ എന്നു തള്ളപ്പെട്ടു, കൊല്ലപ്പെട്ടു
കയും, മൂന്നാം നാൾ ഉണൎന്നു വരികയും വേണം എന്നു ചൊ
ല്ലി, എല്ലാവരോടും പറഞ്ഞിതു: എൻെറ പിന്നാലെ വരുവാ ൨൩
ൻ ഒരുത്തൻ ഇച്ശിച്ചാൽ, തന്നെത്താൻ തള്ളീട്ടും, നാൾതോറും
തൻെറ ക്രൂശ് എടുത്തുംകൊണ്ട്, എന്നെ അനുഗമിപ്പുതാക.
ആരാനും തൻെറ ദേഹിയെ രക്ഷിപ്പാൻ ഇച്ശിച്ചാൽ, അതിനെ ൨൪
കളയും, എൻനിമിത്തം ആരാനും തൻെറ ദേഹിയെ കളഞ്ഞാലൊ,
അതിനെ രക്ഷിക്കും. കാരണം ഒരു മനുഷ്യൻ സൎവ്വലോകം നേ ൨൫
ടിയാറെയും, തന്നെത്താൻ കളകയൊ ചേതം വരുത്തുകയൊ
ചെയ്യാൽ അവന് എന്തു പ്രയോജനം ഉള്ളൂ? ആരാനും എന്നെ ൨൬
യും എൻെറ വചനങ്ങളെയും കുറിച്ചു നാണിച്ചാൽ ആയവ
നെ കുറിച്ചു മനുഷ്യപുത്രൻതനിക്കും പിതാവിന്നും വിശുദ്ധ ദൂ
തൎക്കും ഉള്ള തേജസ്സിൽ വന്നപ്പോൾ, നാണിക്കും; എങ്കിലും ൨൭
ദൈവരാജ്യത്തെ കാണുവോളം മരണം ആസ്വാദിക്കാത്തവർ
ചിലർ ഇവിടെ നില്ക്കുന്നവരിൽ ഉണ്ടു സത്യം എന്നു ഞാൻ
നിങ്ങളോടു പറയുന്നു.

ഈ വാക്കുകളുടെ ശേഷം ഏകദേശം എട്ടു നാൾ കഴിഞ്ഞ ൨൮
പ്പോൾ ഉണ്ടായിതു: അവൻ പേത്രൻ, യോഹനാൻ, യാക്കോ
ബ് എന്നവരെ കൂട്ടിക്കൊണ്ടു, പ്രാൎത്ഥിപ്പാൻ മലമേൽ കരേറി
പോയി. അവൻ പ്രാൎത്ഥിക്കുമ്പോൾ, മുഖത്തിൻെറ ഭാവം വേ ൨൯
റെ ആയി; ഉടുപ്പു മിന്നുന്ന വെള്ളയായും ചമഞ്ഞു. ഇതാ രണ്ടു ൩൦
പുരുഷന്മാർ അവനോടു സംഭാഷിച്ചു വന്നു; ആയവർ മോ
ശയും എലീയാവും തന്നെ. ഇവർ തേജസ്സിൽ കാണായ്വന്ന്, ൩൧
അവൻ യരുശലേമിൽ നിവൃത്തിക്കേണ്ടിയ പുറപ്പാടിനെ പ
റഞ്ഞു. പേത്രൻ മുതലായവരൊ, ഉറക്കത്താൽ ഭാരപ്പെട്ടിരുന്നു; ൩൨
ഉണൎച്ചയായ ശേഷമൊ അവൻെറ തേജസ്സും കൂടി നില്ക്കുന്ന
രണ്ടു പുരുഷരെയും കണ്ടു. ആയവർ അവനെ വിട്ടു പിരിയു ൩൩
മ്പൊഴെക്കു, പേത്രൻ യേശുവോടു: നായക, നാം ഇവിടെ ഇരി
ക്കുന്നതു നല്ലതു; ഞങ്ങൾ മൂന്നു കുടിലുകളെ ഉണ്ടാക്കട്ടെ; ഒന്നു

നിണക്കും ഒന്നു മോശെക്കും ഒന്ന് എലീയാവിന്നും എന്നു താൻ
൩൪ ചൊല്ലുന്നത് അറിയാതെ പറഞ്ഞു. ഇതു പറയുമ്പോൾ, ഒരു
മേഘം സംഭവിച്ച് അവരിൽ നിഴലിട്ടു; അവർ മേഘം പ്രവേ
൩൫ ശിക്കയിൽ, ഇവർ പേടിച്ചുപോയി. മേഘത്തിൽ നിന്ന്: ഇ
വൻ എന്റെ പ്രിയപുത്രൻ; ഇവനെ ചെവിക്കൊൾവിൻ
൩൬ എന്ന് ഒരു ശബ്ദം ഉണ്ടായി. ശബ്ദം ഉണ്ടായ നേരത്തിൽ,
യേശു തനിയെ കാണപ്പെട്ടു; അവർ കണ്ടത് ഒന്നും ആ നാളു
കളിൽ ആരോടും അറിയിക്കാതെ അടങ്ങി പാൎത്തു.
൩൭ പിറ്റെ നാൾ അവൻ മലയിൽനിന്ന് ഇറങ്ങി വന്ന ശേഷം,
൩൮ ബഹു പുരുഷാരം അവനെ എതിരേറ്റു, കൂട്ടത്തിൽനിന്ന് ഒരാൾ
നിലവിളിച്ചു: ഗുരൊ, എന്റെ മകൻ എനിക്ക് ഏകജാതനാക
കൊണ്ട് അവനെ നോക്കേണ്ടതിന്നു നിന്നോടു യാചിക്കുന്നു.
൩൯ കണ്ടാലും ഒരാത്മാവ് അവനെ പിടിച്ചിട്ട്, അവൻ പൊട്ടുന്നന
വെ അലറുന്നു; അത് അവനെ നുരപ്പിച്ച് ഇഴെക്കുന്നു; അവ
൪൦ നെ ഞെരിച്ചിട്ടത്രെ ദുഃഖേന വിട്ടുമാറുന്നു. അതിനെ പുറത്താ
ക്കുവാൻ നിന്റെ ശിഷ്യന്മാരോട് യാചിച്ചിട്ടും, അവൎക്കു കഴി
൪൧ ഞ്ഞില്ല എന്നു പറഞ്ഞതിന്നു, യേശു ഉത്തരം ചൊല്ലിയതു: അ
വിശ്വാസവും കോട്ടവും ഉള്ള തലമുറയെ! എത്രോടം ഞാൻ നി
ങ്ങളരികെ ഇരുന്നു നിങ്ങളെ പൊറുക്കും? നിന്റെ മകനെ ഇ
൪൨ ങ്ങോട്ടു കൊണ്ടുവാ! വരുമ്പോൾ തന്നെ, ഭൂതം അവനെ വലി
ച്ചിഴച്ചു കളഞ്ഞു; യേശു അശുദ്ധാത്മാവെ ശാസിച്ചു, കുട്ടിയെ
സൌഖ്യമാക്കി, അച്ഛനു കൊടുത്തു വിട്ടു; ദൈവത്തിന്റെ മഹി
൪൩ മയിങ്കൽ എല്ലാവരും വിസ്മയിക്കയും ചെയ്തു. യേശു ചെയ്യു
ന്നതിൽ ഒക്കയും എല്ലാവരും ആശ്ചൎയ്യപ്പെടുമ്പോൾ, അവൻ
൪൪ തന്റെ ശിഷ്യരോടു: നിങ്ങൾ ഈ വാക്കുകളെ ചെവികൊണ്ടു
വെപ്പിൻ! മനുഷ്യപുത്രൻ മനുഷ്യരുടെ കൈകളിൽ ഏല്പിക്ക
൪൫ പ്പെടുവാനുണ്ടു എന്നു പറഞ്ഞു. ആ മൊഴി അവർ ഗ്രഹിയാ
തെ ഇരുന്നു; അതു ബോധിക്കാതവണ്ണം അവരിൽനിന്നു മറ
ഞ്ഞിരുന്നു; ആ മൊഴി സംബന്ധിച്ച് അവനോട് ചോദിപ്പാ
നും ഭയപ്പെട്ടു.
൪൬ അനന്തരം അവരിൽ ഏററം വലുതായവൻ ആർ എന്ന്
൪൭ ഒരു വിചാരം അവരിൽ പ്രവേശിച്ചാറെ, യേശു അവരുടെ
ഹൃദയവിചാരം കണ്ടു, ശിശുവെ കൈപിടിച്ചു, തന്റെ അരികെ
൪൮ നിറുത്തി: ഈ ശിശുവെ എൻനാമത്തിൽ ആരാനും കൈക്കൊ

ണ്ടാൽ എന്നെ കൈക്കൊള്ളുന്നു; എന്നെ കൈക്കൊള്ളുന്നവ
നൊ എന്നെ അയച്ചവനെ കൈക്കൊള്ളുന്നു; എങ്ങിനെ എ
ന്നാൽ നിങ്ങൾ എല്ലാവരിലും ചെറുതായവൻ വലിയവൻ ആ
കുന്നു എന്ന് അവരോടു പറഞ്ഞു. യോഹന്നാൻ ഉത്തരം ചൊ ൪൯
ല്ലിയതു: നായക, ഒരുത്തൻ നിന്റെ നാമത്തിൽ ഭൂതങ്ങളെ ആ
ട്ടുന്നത് ഞങ്ങൾ കണ്ടു, നമ്മോട് അനുഗമിക്കായ്കയാൽ അവ
നെ വിരോധിച്ചു. അവനോടു യേശു പറഞ്ഞു: വിരോധിക്ക ൫൦
രുതു, കാരണം നിങ്ങൾക്ക് എതിരെ അല്ലാത്തവൻ നിങ്ങൾക്ക്
വേണ്ടിയവനാകുന്നു.
അവൻ മേലോട്ട് എടുത്തുകൊള്ളപ്പെടുന്നതിന്റെ നാളുകൾ ൫൧
തികയുമ്പോൾ സംഭവിച്ചിതു: അവൻ യരുശലേമിലേക്ക് യാ
ത്രയാവാൻ തന്റെ മുഖം ഉറപ്പിച്ചു, തന്റെ സന്നിധിക്കു മുമ്പാ ൫൨
കെ, ദൂതന്മാരെ അയച്ചു; ആയവർ യാത്രയായി, ഒരു ശമർയ്യ
ഗ്രാമത്തിൽ അവനായി ഒരുക്കേണ്ടതിന്നു പ്രവേശിച്ചാറെ, അ ൫൩
വന്റെ മുഖം യരുശലേമിലേക്കു ചെല്ലുന്നതാകകൊണ്ട്, അ
വനെ കൈക്കൊണ്ടില്ല. അത് അവന്റെ ശിഷ്യരായ യാ ൫൪
ക്കോബും യോഹന്നാനും കണ്ടു പറഞ്ഞിതു: കർത്താവെ, എലീയാ,
ചെയ്തതു പോലെ ഞങ്ങൾ ആകാശത്തിൽനിന്നു തീ ഇറങ്ങി,
അവരെ നിഗ്രഹിപ്പാൻ പറയേണമൊ? അവനൊ തിരിഞ്ഞു: ൫൫
നിങ്ങൾ ഇന്ന ആത്മാവിന്നുള്ളവർ എന്നറിയുന്നില്ലയൊ?
(മനുഷ്യരുടെ ദേഹികളെ നശിപ്പിപ്പാനല്ല, രക്ഷിപ്പാനത്രെ മ ൫൬
നുഷ്യപുത്രൻ വന്നതു) എന്ന് അവരെ ശാസിച്ചു അവർ
വേറെ ഗ്രാമത്തിൽ പോകയും ചെയ്തു.
അവർ വഴിയിൽ നടക്കുമ്പോൾ, സംഭവിച്ചിതു: ഒരുത്തൻ ൫൭
അവനോടു: (കർത്താവെ,) നീ എവിടെ പോയാലും ഞാൻ പി
ഞ്ചെല്ലാം എന്നു പറഞ്ഞു. യേശു അവനോടു ഉരെച്ചു: കുറുന ൫൮
രികൾക്കു കുഴികളും വാനത്തിലെ പറജാതികൾക്ക് പാർപ്പിടങ്ങ
ളും ഉണ്ടു; മനുഷ്യപുത്രനൊ, തല ചായിപ്പാനും സ്ഥലം ഇല്ല.
വേറൊരുത്തനോട് അവൻ എന്നെ അനുഗമിക്ക എന്നു പറ ൫൯
ഞ്ഞാറെ: കർത്താവെ, ഞാൻ മുമ്പെ പോയി എന്റെ അച്ഛനെ
കുഴിച്ചിടുവാൻ അനുവാദം തരിക എന്ന് അവൻ പറഞ്ഞു.
അവനോടു യേശു ചൊല്ലിയതു: മരിച്ചവർ തങ്ങളുടെ മരിച്ച ൬൦
വരെ കുഴിച്ചിടുവാൻ സമ്മതിക്ക; നീ പോയി, ദേവരാജ്യത്തെ
അറിയിക്ക. മറ്റൊരുവൻ പറഞ്ഞു: കർത്താവെ, നിന്നെ ൬൧

അനുഗമിക്കാം; എന്റെ വീട്ടിലുള്ളവരോടു വിടവാങ്ങുവാൻ മാ
൬൨ ത്രം എനിക്ക് മുമ്പെ അനുവാദം തരേണം. അവനോടു യേശു:
കരിവിക്കു കൈയിട്ടു ശേഷം വഴിയോട്ടു നോക്കുന്നവൻ ആരും
ദേവരാജ്യത്തിന്നു ഹിതനാകുന്നില്ല എന്നു പറഞ്ഞു.

## ൧൦. അദ്ധ്യായം.

൭൦ ശിഷ്യരേയും നിയോഗിച്ചതും ഗലീലയിലെ പട്ടണങ്ങളെ ശാസിച്ചതും [മത്താ. ൧൦. ൧൧.], (൧൭) സ്വശിഷ്യരിലെ സന്തോഷം [മത്താ. ൧൧.], (൨൫) കനിവുള്ള ശമൎയ്യന്റെ ഉപമ, (൩൮) ബെഥന്യയിലെ സഹോദരിമാർ.

൧ അനന്തരം കൎത്താവ് മറെറ് എഴുപത് ആളുകളെ നിയമിച്ചു,
താൻ ചെല്ലുവാനുള്ള ഓരൊ നഗരഗ്രാമങ്ങളിലും തന്റെ മുഖ
൨ ത്തിൻ മുമ്പാകെ ഈരണ്ടായി അയച്ച്, അവരോടു പറഞ്ഞി
തു: കൊയ്ത്തു വളരെ ഉണ്ടു സത്യം; പ്രവൃത്തിക്കാരൊ ചുരുക്കം,
ആകയാൽ കൊയ്ത്തിന്റെ യജമാനനോടു തന്റെ കൊയ്ത്തിന്നായി
൩ പ്രവൃത്തിക്കാരെ അയക്കേണ്ടതിന്നു യാചിപ്പിൻ! ചെല്ലുവിൻ,
കണ്ടാലും ഞാൻ നിങ്ങളെ അയക്കുന്നതു, ചെന്നായ്ക്കളുടെ നടു
൪ വിലെ ആട്ടിങ്കുട്ടികൾ കണക്കെ തന്നെ. സഞ്ചിയും പൊക്ക
ണവും ചെരിപ്പുകളും എടുത്തു നടക്കരുതു; വഴിയിൽ വെച്ച്
൫ ആരെയും വന്ദിക്കയും അരുതു. പിന്നെ ഏതു വീട്ടിൽ കടന്നാ
൬ ലും ഈ വീട്ടിന്നു സമാധാനം എന്നു മുമ്പെ പറവിൻ; അവി
ടെ സമാധാനപുത്രൻ ഉണ്ടെങ്കിൽ, നിങ്ങളുടെ സമാധാനം അ
വന്മേൽ അമൎന്നിരിക്കും; ഇല്ലെന്നു വരികിലൊ, നിങ്ങളിലേക്കു
൭ മടങ്ങി പോരും. ശേഷം ആ വീട്ടിൽ തന്നെ അവരുടെ പക്ക
ൽ ഉള്ളതു തിന്നും കുടിച്ചും കൊണ്ടു വസിപ്പിൻ! പ്രവൃത്തിക്കാ
രൻ തന്റെ കൂലിക്കു യോഗ്യനല്ലൊ ആകുന്നതു; വീട്ടിൽനി
൮ ന്നു വീട്ടിലേക്ക് മാറി പോകായ്പിൻ! ഏതു നഗരത്തിൽ കടന്നാ
ലും അവർ നിങ്ങളെ കൈക്കൊണ്ടാൽ നിങ്ങൾക്കു മുൻ വെക്കു
൯ ന്നതു ഭക്ഷിച്ചു, അതിലെ രോഗികളെ സൌഖ്യമാക്കി, ദേവ
രാജ്യം നിങ്ങൾക്കു സമീപമായ്വന്നു എന്ന് അവരോടു പറഞ്ഞു
൧൦ കൊണ്ടിരിപ്പിൻ! പിന്നെ ഏതു നഗരത്തിൽ കടന്നാലും അ
വർ നിങ്ങളെ കൈക്കൊള്ളാഞ്ഞാൽ, അതിന്റെ തെരുക്കളിൽ
൧൧ പുറപ്പെട്ടു ചൊല്ലേണ്ടിയതു: നിങ്ങളുടെ പട്ടണത്തിലെ പൂഴി
യും ഞങ്ങളുടെ കാലുകളിൽ പററിയതു ഞങ്ങൾ നിങ്ങൾക്കു കുട
ഞ്ഞേച്ചു പോകുന്നു; എന്നാലും ദേവരാജ്യം സമീപിച്ചു വന്നി

തുന്നു എന്നറിവിൻ. എന്നാൽ ആ നഗരത്തെക്കാൾ സദോ ൧൨
മിന്നും അന്നു സഹിച്ചു കൂടുമായിരിക്കും എന്നു ഞാൻ നിങ്ങ
ളോട് പറയുന്നു.

കൊരജീനെ, നിണക്കു ഹാ കഷ്ടം! ബെഥചൈദെ, നി ൧൩
ണക്കു ഹാ കഷ്ടം! നിങ്ങളിൽ കാണിച്ച ശക്തികൾ തൂരിലും ചി
ദോനിലും കാണിച്ചു എങ്കിൽ പണ്ടു തന്നെ രട്ടിലും വെണ്ണീറി
ലും ഇരുന്നു മനന്തിരിയുമായിരുന്നു. ശേഷം ന്യായവിധിയിൽ ൧൪
നിങ്ങളെക്കാൾ തൂരിന്നും ചിദോന്നും സഹിച്ചുകൂടുമായിരിക്കും.
പിന്നെ സ്വൎഗ്ഗത്തോളം ഉയൎന്നു ചമഞ്ഞ കഫൎന്നഹൂമെ! നീ ൧൫
യും പാതാളം വരെ കിഴിഞ്ഞു പോകും. നിങ്ങളെ കേൾക്കുന്നവ ൧൬
ൻ എന്നെ കേൾക്കുന്നു; നിങ്ങളെ തള്ളുന്നവൻ എന്നെ തള്ളു
ന്നു; എന്നെ തള്ളുന്നവൻ എന്നെ അയച്ചവനെ തള്ളുന്നു.

ആ എഴുപതു പേർ സന്തോഷത്തോടെ മടങ്ങിവന്നു: കൎത്താ ൧൭
വെ, നിന്റെ നാമത്തിൽ ഭൂതങ്ങളും ഞങ്ങൾക്കു കീഴടങ്ങുന്നു
എന്നു പറഞ്ഞു. അവരോട് അവൻ: സാത്താൻ മിന്നൽ പോ ൧൮
ലെ സ്വൎഗ്ഗത്തുനിന്നു വീഴുന്നതു ഞാനും കണ്ടു. ഇതാ പാമ്പു ൧൯
തേളുകളിലും മെതിപ്പാനും ശത്രുവിന്റെ സൎവ്വ ബലത്തിന്മേലും
ഞാൻ നിങ്ങൾക്ക് അധികാരം തന്നിരിക്കുന്നു; ഒന്നും നിങ്ങളെ
ചേതം വരുത്തുകയും ഇല്ല. എന്നിട്ടും ഭൂതങ്ങൾ നിങ്ങൾക്കു കീ ൨൦
ഴടങ്ങുന്നതിൽ സന്തോഷിക്കൊല്ല; നിങ്ങളുടെ നാമങ്ങൾ സ്വ
ൎഗ്ഗങ്ങളിൽ എഴുതിവെച്ചതിൽ സന്തോഷിക്കെ ചെയ്വിൻ. ആ ൨൧
നാഴികയിൽ യേശു ആത്മാവിൽ ഉല്ലസിച്ചു പറഞ്ഞിതു: പി
താവെ, സ്വൎഗ്ഗത്തിന്നും ഭൂമിക്കും കൎത്താവായുള്ളോവെ! നീ ഇ
വറ്റെ ജ്ഞാനികൾക്കും വിവേകികൾക്കും (തോന്നാതെ) മറെച്ചു
ശിശുക്കൾക്കു വെളിപ്പെടുത്തിയതുകൊണ്ടു ഞാൻ വാഴ്ത്തുന്നുണ്ടു;
അങ്ങിനെ തന്നെ പിതാവെ, ഇപ്രകാരം നിണക്കു പ്രസാദം
തോന്നിയതു. പിന്നെ ശിഷ്യന്മാരുടെ നേരെ തിരിഞ്ഞു പറഞ്ഞു, ൨൨
സകലവും എൻപിതാവിനാൽ എങ്കൽ സമൎപ്പിക്കപ്പെട്ടു; പുത്രൻ
ഇന്നത് എന്നു പിതാവല്ലാതെ ആരും അറിയുന്നതും ഇല്ല; പി
താവ് ഇന്നത് എന്നു പുത്രനും പുത്രൻ വെളിപ്പെടുത്തുവാൻ ഇ
ച്ശിക്കുന്നവനും അല്ലാതെ ആരും അറിയുന്നതും ഇല്ല. എന്നാ ൨൩
റെ, ശിഷ്യന്മാരുടെ നേരെ പ്രത്യേകം തിരിഞ്ഞു പറഞ്ഞിതു:
നിങ്ങൾ കാണുന്നതു കാണുന്ന കണ്ണുകൾ ധന്യങ്ങളായവ!
നിങ്ങൾ കാണുന്നതു കാണ്മാൻ ഏറിയ പ്രവാചകരും രാജാക്ക ൨൪

ന്മാരും ഇച്ശിച്ചിട്ടും കാണാതെ പോയി; നിങ്ങൾ കേൾക്കുന്നതു
കേൾപാനും (ഇച്ശിച്ചിട്ടും) കേളാതെ പോയി, എന്നു ഞാൻ നി
ങ്ങളോടു പറയുന്നു സത്യം.
൨൫ അനന്തരം കണ്ടാലും ഒരു വൈദികൻ എഴുനീറ്റു: ഗുരൊ,
ഞാൻ നിത്യജീവന് അവകാശി ആവാൻ എന്തു ചെയ്യേണ്ടു?
൨൬ എന്ന് അവനെ പരീക്ഷിച്ചു പറഞ്ഞു. അവനോട് അവൻ:
ധൎമ്മശാസ്ത്രത്തിൽ എന്ത് എഴുതിക്കിടക്കുന്നു; എങ്ങിനെ വായി
൨൭ ക്കുന്നു? എന്നു പറഞ്ഞു. അവൻ ഉത്തരം ചൊല്ലിയതു: (൫മോ.
൬, ൫.) നിന്റെ ദൈവമായ യഹോവയെ നിന്റെ പൂൎണ്ണഹൃ
ദയത്തോടും, പൂൎണ്ണമനസ്സോടും, സൎവ്വശക്തിയോടും, സൎവ്വവിചാ
രത്തോടും, സ്നേഹിക്ക എന്നും, (൩മോ ൧൯, ൧൮.) നിന്റെ കൂട്ടു
കാരനെ നിന്നെ പോലെ തന്നെ സ്നേഹിക്ക എന്നും ഉള്ളതത്രെ.
൨൮ ആയവനോട് അവൻ പറഞ്ഞു: നീ നേരായ ഉത്തരം ചൊല്ലി
൨൯ യതു; ഇപ്രകാരം ചെയ്ക, എന്നാൽ നീ ജീവിക്കും. എന്നാറെ,
അവൻ തന്നെത്താൻ നീതീകരിപ്പാൻ ഇച്ശിച്ചു, യേശുവോടു
൩൦ പറഞ്ഞു: എന്നാൽ എന്റെ കൂട്ടുകാരൻ ആർ? എന്നതിന്നു?
യേശു ആരംഭിച്ചു പറഞ്ഞിതു: ഒരു മനുഷ്യൻ യരുശലേമിൽ
നിന്നു യരിഹോവിലേക്ക് ഇറങ്ങുമ്പോൾ, കള്ളന്മാരിൽ അക
പ്പെട്ടു പോയി; ആയവർ അവനെ പിടിച്ചു പറിച്ചു, മുറിയും
൩൧ എല്പിച്ച്, അൎദ്ധപ്രാണനോടെ വിട്ടേച്ചുപോയി. ആ വഴിക്കെ
യദൃച്ശയാ, ഒരു പുരോഹിതൻ ഇറങ്ങിവന്ന്, അവനെ കണ്ടിട്ട്,
൩൨ ഒഴിഞ്ഞു മാറിപ്പോയി. അപ്രകാരം ഒരു ലേവ്യനും ആ സ്ഥല
൩൩ ത്തിൽ ആയിവന്നു കണ്ട്, ഒഴിഞ്ഞു മാറിപ്പോയി. വഴിപോക്ക
നായ ഒരു ശമൎയ്യനൊ, അവൻ ഉള്ളേടത്ത് എത്തി, അവനെ
൩൪ കണ്ടു കരളലിഞ്ഞു, അരികെ ചെന്ന്, എണ്ണയും വീഞ്ഞും പക
ൎന്ന്, അവന്റെ മുറികളെ കെട്ടിക്കളഞ്ഞു, തന്റെ വാഹനത്തിൽ
അവനെ കരേററി, വഴിയമ്പലത്തിലേക്ക് കൊണ്ടുപോയി, അ
൩൫ വനെ പൊറുപ്പിച്ചു നിന്നു. പിറേറ നാൾ അവൻ പുറപ്പെട്ട
പ്പോൾ, രണ്ടു ദ്രഹ്മ എടുത്തു, വഴിയമ്പലക്കാരന്നു കൊടുത്തു: ഇവ
നെ പൊറുപ്പിക്ക; ഇനി ഏതാനും ചെലവിട്ടാൽ ഞാൻ മടങ്ങി
വരുമ്പോൾ, നിണക്കു തീൎത്തുതരാം. എന്ന് അവനോട് പറക
൩൬ യും ചെയ്തു. എന്നാൽ കള്ളന്മാരിൽ അകപ്പെട്ടുപോയവന് ഈ
മൂവരിൽ ഏവൻ കൂട്ടുകാരനായി വന്ന പ്രകാരം തോന്നുന്നു?
൩൭ അവനിൽ കനിവു കാണിച്ചവൻ എന്ന് അവൻ പറഞ്ഞു;

യേശു അവനോട്: നീയും പോയി, അപ്രകാരം തന്നെ ചെയ്ക
എന്ന പറഞ്ഞു.

അവർ യാത്രയായിരിക്കയിൽ ഉണ്ടായിതു: അവൻ ഒരു ഗ്രാ ൩൮
മത്തിൽ പ്രവേശിച്ചാറെ, മൎത്ത എന്ന പേരുള്ള സ്ത്രീ തന്റെ
വീട്ടിൽ അവനെ കൈക്കൊണ്ടു. അവൾക്ക മറിയ എന്നുള്ള ൩൯
സഹോദരി ഉണ്ടു; ആയവൾ യേശുവിന്റെ കാല്ക്കൽ ഇരുന്ന
കൊണ്ട് അവന്റെ വചനം കേട്ടു പാൎത്തു. മൎത്ത പല ശുശ്രൂ ൪൦
ഷയാലും കുഴങ്ങീട്ടു, അടുക്കെ നിന്നു: കൎത്താവെ, സഹോദരി
എന്നെ മാത്രം ശുശ്രൂഷ ചെയ്യിച്ചു വിട്ടുപോയതു നിണക്ക് വി
ചാരം ഇല്ലയൊ? അതുകൊണ്ട് അവളോട് എനിക്ക തുണ നി
ല്പാൻ കല്പിച്ചാലും എന്ന പറഞ്ഞു. അവളോട് യേശു ഉത്തരം ൪൧
ചൊല്ലിയതു: മൎത്തെ, മൎത്തെ, നീ പലതും ചൊല്ലി, ചിന്തപ്പെട്ടും,
മുഷിഞ്ഞും ഇരിക്കുന്നു; ആവശ്യമായിട്ട് ഒന്നെ ഉള്ളു, മറിയ നല്ല ൪൨
അംശത്തെ തെരിഞ്ഞെടുത്തു; ആയ്ത് അവളോട് അപഹരിക്ക
പ്പെടുകയും ഇല്ല.

## ൧൧. അദ്ധ്യായം.

പ്രാൎത്ഥിപ്പാൻ ഉപദേശിച്ചതു [മത്താ. ൬, ൯, ൯.], (൫) പറീശരുടെ ദൂഷണാ
ദികൾ മത്താ. ൧൨, ൨൨. ൩൮, ൨൨.], (൨൯) യോനാവിൻ അടയാളം [മത്താ.
൧൨.], (൩൭) മുത്താഴത്തിങ്കൽ പറിശരെ ആക്ഷേപിച്ചതു [മത്താ. ൨൩.]

അവൻ ഒരു സ്ഥലത്തിൽ പ്രാൎത്ഥിച്ചിരിക്കുമ്പോൾ സംഭവി ൧
ച്ചിതു (പ്രാൎത്ഥന) തീൎന്നാറെ, ശിഷ്യരിൽ ഒരുത്തൻ അവനോ
ടു: കൎത്താവെ, യോഹനാൻ തന്റെ ശിഷ്യന്മാൎക്ക് ഉപദേശിച്ച
തു പോലെ പ്രാൎത്ഥിപ്പാൻ ഞങ്ങൾക്കും ഉപദേശിക്കേണമെ
എന്ന പറഞ്ഞു. അവൻ അവരോടു പറഞ്ഞിതു: നിങ്ങൾ പ്രാ ൨
ൎത്ഥിക്കുമ്പോൾ, ചൊല്ലേണ്ടിയതു: സ്വൎഗ്ഗസ്ഥനായ ഞങ്ങളുടെ
പിതാവെ! നിന്റെ നാമം വിശുദ്ധീകരിക്കപ്പെടേണമെ! നി
ന്റെ രാജ്യം വരേണമെ! നിന്റെ ഇഷ്ടം (സ്വൎഗ്ഗത്തിലെ പോ ൩
ലെ ഭൂമിയിലും) നടക്കേണമെ! ഞങ്ങൾക്ക വേണ്ടുന്ന അപ്പം ൪
ദിനമ്പ്രതി തരേണമെ! ഞങ്ങളുടെ പാപങ്ങളെ വിട്ടു തരേണമെ;
ഞങ്ങൾക്ക കടംപെട്ടവന്ന് എല്ലാവനും ഞങ്ങളും വിട്ടു കൊടുക്കു
ന്നുവല്ലൊ; ഞങ്ങളെ പരീക്ഷയിൽ കടത്തൊല്ല (ദോഷത്തിൽ
നിന്ന ഞങ്ങളെ ഉദ്ധരിക്കേണമെ). പിന്നെ അവരോടു പറ ൫
ഞ്ഞിതു: നിങ്ങളിൽ ആൎക്കാനും ഒരു സ്നേഹിതൻ ഉണ്ടായിരിക്കെ

൫ അവൻ! പാതിരാവിൽ അവിടെ ചെന്നു: സ്നേഹിത! എനിക്ക
ചങ്ങാതിയായുള്ളവൻ യാത്രയായിട്ടു എന്നോട് എത്തി, അവ
നു വിളമ്പുവാൻ കൈക്കൽ ഏതും ഇല്ലായ്കകൊണ്ടു മൂന്നപ്പം വാ
൬ യ്പതന്നാലും, എന്ന് അവനോടു പറഞ്ഞാൽ, എനിക്ക് അലമ്പൽ
ചെയ്യേണ്ട; കതക പൂട്ടിക്കളഞ്ഞിരിക്കുന്നു; എന്റെ പൈതങ്ങൾ
എന്നോടു കിടക്കയിൽ ആയി കിടക്കുന്നു; എഴുനീറ്റു നിനക്ക
തരുവാൻ എനിക്ക് കഴികയില്ല എന്ന് അകത്തുനിന്ന് ഉത്തരം
൭ ചൊല്ലുമൊ? അവൻ സ്നേഹിതനാകകൊണ്ട് എഴുനീറ്റ് അവ
നു കൊടുക്കും എന്നു വരായ്കിലും അവന്റെ നില്ലജ്ജയാൽ പോ
ലും ഉണൎന്ന് അവനു വേണ്ടുന്നതത്രെയും കൊടുക്കും എന്നു
൮ ഞാൻ നിങ്ങളോടു പറയുന്നു. പിന്നെ ഞാൻ നിങ്ങളോടു പറ
യുന്നിതു: യാചിപ്പിൻ, എന്നാൽ നിങ്ങൾക്ക തരപ്പെടും; അന്വേ
ഷിപ്പിൻ, എന്നാൽ കണ്ടെത്തും; മുട്ടുവിൻ, എന്നാൽ നിങ്ങൾക്ക
൧൦ തുറക്കപ്പെടും; കാരണം യാചിക്കുന്നവന് എല്ലാവനും ലഭിക്കു
ന്നു; അന്വേഷിക്കുന്നവൻ കണ്ടെത്തുന്നു; മുട്ടുന്നവനു തുറക്ക
൧൧ പ്പെടും. പിന്നെയൊ, നിങ്ങളിൽ അപ്പനായുള്ളവനോടു മകൻ
൧൨ അപ്പം യാചിച്ചാൽ, ആരും അവനു കല്ലു കൊടുക്കുമൊ? മീനു
യാചിച്ചാൽ, മീനിനു പകരം പാമ്പു കൊടുക്കുമൊ? മുട്ട യാചിച്ചു
൧൩ എങ്കിലൊ തേളു കൊടുക്കുമൊ? ആകയാൽ ദുഷ്ടർ എങ്കിലും നിങ്ങ
ൾ മക്കൾക്ക നല്ല ദാനങ്ങളെ കൊടുപ്പാൻ അറിയുന്നു എങ്കിൽ,
സ്വൎഗ്ഗത്തിൽനിന്നു പിതാവ് തന്നോടു യാചിക്കുന്നവൎക്ക വിശു
ദ്ധാത്മാവിനെ എത്ര അധികം കൊടുക്കും.

൧൪ പിന്നെ അവൻ ഊമയായൊരു ഭൂതം പുറത്താക്കി; ഭൂതം പു
റപ്പെട്ടപ്പോൾ, ഊമൻ ഉരിയാടി, പുരുഷാരങ്ങൾ ആശ്ചൎയ്യപ്പെ
൧൫ ടുകയും ചെയ്തു. അവരിൽ ചിലരൊ: ഇവൻ ഭൂതങ്ങളുടെ തല
വനായ ബയൾജബൂലെ കൊണ്ടാകുന്നു ഭൂതങ്ങളെ ആട്ടിക്കള
൧൬ യുന്നത് എന്നു പറഞ്ഞു, വേറെ ചിലർ പരീക്ഷിച്ചുകൊണ്ടു
൧൭ വാനത്തിൽനിന്ന് ഒർ അടയാളം അവനോടു ചോദിച്ചു. അവ
രുടെ വിചാരങ്ങളെ അവൻ അറിഞ്ഞ് അവരോടു പറഞ്ഞിതു:
എല്ലാ രാജ്യവും തന്നിൽ തന്നെ ഛിദ്രിച്ചു എങ്കിൽ പാഴായിപോകും;
൧൮ വീടു വീട്ടിന്മേൽ വീഴുകയും ചെയ്യും; സാത്താനും തന്നിൽതന്നെ
ഛിദ്രിച്ചു എങ്കിൽ അവന്റെ രാജ്യം എങ്ങിനെ നിലനില്ക്കും?
൧൯ ബയൾജബൂലെ കൊണ്ടു ഞാൻ ഭൂതങ്ങളെ പുറത്താക്കുന്നു പ്ര
കാരം നിങ്ങൾ പറയുന്നുവല്ലൊ; ഞാനൊ ബയൾജബൂലെ

കൊണ്ടു ഭൂതങ്ങളെ ആട്ടുന്നു എങ്കിൽ, നിങ്ങളുടെ മക്കൾ ആരെ
കൊണ്ട് ആട്ടുന്നു? അതുകൊണ്ട് അവരത്രെ നിങ്ങൾക്ക് ന്യാ
യാധിപർ ആകും. ദേവവിരൽ കൊണ്ടൊ ഞാൻ ഭൂതങ്ങളെ ൨൦
ആട്ടുന്നു എങ്കിൽ, ദേവരാജ്യം നിങ്ങളോട് എത്തി വന്നു സ്പഷ്ടം.
ഊക്കൻ ആയുധം ധരിച്ചു, തന്റെ വളപ്പിനെ കാക്കുമ്പോൾ, ൨൧
അവന്റെ വസ്തുക്കൾ സമാധാനത്തോടിരിക്കുന്നു; അവനി ൨൨
ലും ഊക്കനായവൻ മുതിർന്നു വന്ന്, അവനെ ജയിച്ചു എങ്കി
ലൊ, അവൻ ആശ്രയിച്ചിരുന്ന ആയുധവൎഗ്ഗത്തെ പറിച്ചു
കൊണ്ട്, അവന്റെ കൊള്ളയെ പകുത്തു കൊടുക്കുന്നു. എന്റെ ൨൩
കൂടെ ഇല്ലാത്തവൻ എനിക്ക് എതിരാകുന്നു; എന്നോട് ഒന്നി
ച്ചു ചേൎക്കാത്തവൻ ചിതറിക്കുന്നു. അശുദ്ധാത്മാവ് മനുഷ്യ ൨൪
നെ വിട്ടു പുറപ്പെട്ടാൽ, പിന്നെ നീരില്ലാത്ത സ്ഥലങ്ങളൂടെ ത
ണുപ്പു തിരഞ്ഞു കടന്നു പോരുന്നു; അതു കാണാഞ്ഞിട്ടു: ഞാ
ൻ പുറപ്പെട്ടു പോന്ന എന്റെ വീട്ടിലേക്ക് മടങ്ങി ചെല്ലും എ ൨൫
ന്നു പറഞ്ഞ്, ഉടനെ വന്ന്, അത് അടിച്ചു തളിച്ചും അലങ്കരി
ച്ചും കാണുന്നു. അപ്പോൾ യാത്രയായി തന്നിലും ദുഷ്ടത ഏറിയ ൨൬
ഏഴ് ആത്മാക്കളെ കൂട്ടിക്കൊണ്ടു വരുന്നു; അവയും അവിടെ
പുക്കു കുടിയിരിക്കുന്നു; ആ മനുഷ്യന്റെ പിമ്പു മുമ്പിനേക്കാ
ൾ വല്ലാതെ ചമയുന്നു

ഇവ പറയുമ്പോൾ, പുരുഷാരത്തിൽ ഒരു സ്ത്രീ ശബ്ദം ഉ ൨൭
യൎത്തി, അവനോടു പറഞ്ഞു: നിന്നെ ചുമന്ന ഉദരവും, നീ കു
ടിച്ച മുലകളും ധന്യം തന്നെ; അവനൊ: ആകട്ടെ ദൈവത്തി ൨൮
ന്റെ വചനം കേട്ടും കാത്തും കൊള്ളുന്നവർ ധന്യർ താനും എ
ന്നു പറഞ്ഞു. പിന്നെ സമൂഹങ്ങൾ തിങ്ങി കൂടുമ്പോൾ, അ ൨൯
വൻ പറഞ്ഞു തുടങ്ങിയതു: ഈ തലമുറ ദോഷമുള്ളതാകുന്നു;
അത് അടയാളം അന്വേഷിക്കുന്നു; യോനാവിന്റെ അടയാളം
ഒഴികെ അതിന് അടയാളം കൊടുക്കപ്പെടുകയും ഇല്ല. യോനാ ൩൦
വല്ലൊ നിനവക്കാൎക്ക അടയാളം ആയതുപോലെ തന്നെ, മനു
ഷ്യപുത്രൻ ഈ തലമുറെക്കാകും. തെക്കെരാജ്ഞി ന്യായവിധി ൩൧
യിൽ ഈ തലമുറയുടെ ആളുകളോട് ഒന്നിച്ച് ഉണൎന്നു വന്നു,
ശലോമോവിൻ ജ്ഞാനത്തെ കേൾപാൻ ഭൂമിയുടെ അറു
തികളിൽനിന്നു വന്നതിനാൽ, അവൎക്കു കുററം വിധിക്കും; ശ
ലോമോവിലും അധികമായത് ഇവിടെ കണ്ടാലും! നിനവക്കാ ൩൨
ർ ന്യായവിധിയിൽ ഈ തലമുറയോട് ഒന്നിച്ച് എഴുനീററു,

യോനാവിൻ ഘോഷണത്തിന്ന് അനുതപിച്ചതിനാൽ അതി
ന്നു കുററം വിധിക്കും; യോനാവിലും അധികമായത് ഇവിടെ ക
൩൩ ണ്ടാലും! (൫, ൧൫.) വിളക്കു കൊളുത്തീട്ടു ആരും നിലയറയിലൊ
പറക്കീഴിലൊ വെക്കാതെ, പ്രവേശിക്കുന്നവർ വെളിച്ചം കാ
൩൪ ണേണ്ടതിന്നു വിളക്കു തണ്ടിന്മേൽ അത്രെ ഇടുന്നു. (മത്താ.
൬, ൨൨.) ശരീരത്തിന്റെ വിളക്കു കണ്ണു തന്നെ; എന്നാൽ നി
ന്റെ കണ്ണ് ഏകാഗ്രമായാൽ, നിന്റെ ശരീരം എല്ലാം പ്രകാ
ശിതമായിരിക്കും; വിടക്കാകിലൊ നിന്റെ ശരീരവും ഇരുട്ടുള്ളതു
൩൫ തന്നെ. ആകയാൽ, നിന്നിലുള്ള വെളിച്ചം ഇരുളായിരിക്കാതവ
൩൬ ണ്ണം നോക്കുക! എന്നാൽ നിന്റെ ശരീരം അന്ധകാരമുള്ള
അംശം ഒന്നും കൂടാതെ മുഴുവൻ പ്രകാശിതമായിരുന്നാൽ, വിളു
ക്കു തന്റെ തെളക്കം കൊണ്ടു നിന്നെ പ്രകാശിപ്പിക്കുമ്പോലെ,
അശേഷം പ്രകാശിതമായിരിക്കും.
൩൭ പറയുമ്പോൾ തന്നെ, ഒരു പറീശൻ അവനെ തന്നോടു
കൂടെ മുത്താഴം കഴിപ്പാൻ ക്ഷണിച്ചു; അവനും അകമ്പുക്കു ചാ
൩൮ രികൊണ്ടിരുന്നു. മുത്താഴത്തിന്നു മുമ്പെ കുളിക്കാത്തതു കണ്ടിട്ടു പ
റീശൻ ആശ്ചൎയ്യപ്പെട്ടാറെ, കൎത്താവ് അവനോടു പറഞ്ഞിതു:
൩൯ ഇപ്പോൾ പറീശരായ നിങ്ങൾ കിണ്ടികിണ്ണങ്ങളുടെ പുറത്തെ
വെടിപ്പാക്കിക്കൊള്ളുന്നു; നിങ്ങളുടെ അകത്തൊ, കവൎച്ചയും ദു
൪൦ ഷ്ടതയും നിറയുന്നു. മൂഢരെ, പുറത്തെ ഉണ്ടാക്കിയവൻ അക
൪൧ ത്തെയും ഉണ്ടാക്കിയില്ലയൊ? എങ്കിലും അകത്തുള്ളവ ഭിക്ഷകൊ
ടുപ്പിൻ എന്നാൽ കണ്ടാലും സകലവും നിങ്ങൾക്കു ശുദ്ധമാകു
൪൨ ന്നു; എങ്കിലൊ തൃത്താവിലും അരുതയിലും എല്ലാ ചീരയിലും പ
താരം കൊടുത്തു ന്യായവും ദേവസ്നേഹവും വിട്ടുകളകയാൽ, പ
റീശരായ നിങ്ങൾക്കു ഹാ കഷ്ടം! ഇവ ചെയ്കയും അവ ത്യജിക്കാ
൪൩ തിരിക്കയും വേണ്ടിയതു താനും. പള്ളികളിൽ മുഖ്യാസനവും അ
ങ്ങാടികളിൽ വന്ദനങ്ങളും, സ്നേഹിക്കയാൽ പറീശരായ നിങ്ങ
൪൪ ൾക്കു ഹാ കഷ്ടം! മനുഷ്യർ മീതെ നടക്കുമ്പോൾ, അറിയാതവ
ണ്ണം അസ്പഷ്ടങ്ങളായ ശവക്കുഴികളോടു നിങ്ങൾ ഒക്കുകകൊ
൪൫ ണ്ടു നിങ്ങൾക്കു ഹാ കഷ്ടം! എന്നാറെ, വൈദികരിൽ ഒരുത്തൻ
അവനോടു: ഗുരൊ, ഇങ്ങിനെ പറയുന്നതു കൊണ്ടു നീ ഞ
ങ്ങളോടും അഹങ്കരിക്കുന്നു എന്നു ഉത്തരം ചൊല്ലിയതിന്ന്, അവ
൪൬ ൻ പറഞ്ഞിതു: എടുപ്പാൻ ഞെരുക്കമുള്ള ചുമടുകളെ നിങ്ങൾ മ
നുഷ്യരെകൊണ്ടു ചുമപ്പിച്ചു, നിങ്ങളുടെ വിരലുകൾ ഒന്നിനാലും

ച്ചുമട്ടുകളെ തൊടാതെ പോകയാൽ, വൈദികരായ നിങ്ങൾക്ക
ഹാ കഷ്ടം! നിങ്ങളുടെ പിതാക്കന്മാർ കൊന്നിട്ടുള്ള പ്രവാച ൪൭
കരുടെ തറകളെ പണി ചെയ്കയാൽ നിങ്ങൾക്ക ഹാ കഷ്ടം!
എന്നതിനാൽ നിങ്ങളുടെ പിതാക്കന്മാരുടെ ക്രിയകൾക്ക നിങ്ങ
ളും കൂടെ സാക്ഷ്യവും, പ്രസാദസമ്മതിയും നല്കുന്നു. എങ്ങി ൪൮
നെ എന്നാൽ, ആയവർ അവരെ കൊന്നു, നിങ്ങൾ (അവൎക്ക
തറകളെ) പണികയും ചെയ്യുന്നു. അതുകൊണ്ടു ദൈവത്തിൻ ൪൯
ജ്ഞാനമായതു പറയുന്നിതു: ഞാൻ അവരുടെ ഇടയിലേക്ക്
പ്രവാചകരെയും അപോസ്തലരെയും അയക്കുന്നു; അവരിൽ
ചിലരെ കൊല്ലുകയും ഹിംസിക്കയും ചെയ്യും. ഹബെലിന്റെ ൫൦
രക്തം തുടങ്ങി, ബലിപീഠത്തിന്നും ഭവനത്തിന്നും നടുവിൽ ന
ശിച്ചു പോയ ജകൎയ്യയുടെ രക്തം വരെ, ലോകസ്ഥാപനം മു ൫൧
തൽ ഒഴിച്ചു കളയുന്ന സകല പ്രവാചകരുടെ രക്തവും ഈ ത
ലമുറയോടു ചോദിക്കപ്പെടുവാനായിട്ടത്രെ; അതെ ഞാൻ നി
ങ്ങളോടു പറയുന്നിതു: ഈ തലമുറയോടു ചോദിക്കപ്പെടും. നി ൫൨
ങ്ങൾ അറിവിന്റെ താക്കോൽ എടുത്തു കളഞ്ഞതിനാൽ, വൈ
ദികരായ നിങ്ങൾക്ക ഹാ കഷ്ടം! നിങ്ങൾ തന്നെ പ്രവേശി
ച്ചില്ല, പ്രവേശിക്കുന്നവരെ വിലക്കുകയും ചെയ്തു. ഇവ അ ൫൩
വരോടു പറയുമ്പോൾ, ശാസ്ത്രികളും പറീശരും അവനിൽ അ
ത്യന്തം സിദ്ധാന്തിച്ച്, കുററം ചുമത്തേണ്ടതിന്ന്, അവന്റെ
വായിൽനിന്നു വല്ലതും പിടികൂടുവാൻ പതിയിരുന്നു. തേടി ൫൪
കൊണ്ടു പലവും ചോദിച്ച് അവനെ കുടുക്കുവാൻ തുടങ്ങുകയും
ചെയ്തു.

## ൧൨. അദ്ധ്യായം.

പറീശവ്യാജവും മനുഷ്യഭയവും ഒഴിപ്പാൻ ഉപദേശം [മത്താ. ൧൦.], (൧൩) ലോഭത്തെ ശാസിക്കുന്ന ഉപമ, (൨൨) ദേവാശ്രയവും [മത്താ. ൬.], (൩൫) ശുശ്രൂഷയിൽ ജാഗ്രതയും [മത്താ. ൨൪.] പഠിപ്പിച്ചതു, (൪൯) യേശുവിൻ വരവിന്റെ ഫലവും [മത്താ. ൧൦, ൩൪.], (൫൪) കാലത്തിൻ അടയാളങ്ങളും സൂചിപ്പിച്ചതു [മത്താ. ൧൬, ൨.]

ഇതിന്നിടയിൽ പുരുഷാരം തങ്ങളിൽ ചവിട്ടും വണ്ണം ആയി ൧
രങ്ങളോളവും തിങ്ങി കൂടി വന്നപ്പോൾ, അവൻ തന്റെ ശിഷ്യ
രോടു പറഞ്ഞു തുടങ്ങി: വ്യാജമാകുന്ന പറീശരുടെ പുളിച്ചമാ
വിൽനിന്നു മുമ്പെ സൂക്ഷിച്ചു കൊൾവിൻ! മൂടി വെച്ചത് ൨

ഒന്നും വെളിപ്പെടാതെയും ഗൂഢമായത് ഒന്നും അറിഞ്ഞു വരാ
൩ തെയും ഇരിക്കയില്ല താനും. ആകയാൽ, നിങ്ങൾ ഇരുട്ടത്തു പറ
ഞ്ഞത് എല്ലാം വെളിച്ചത്തു കേൾക്കപ്പെടും, അറകളിൽ ചെവി
൪ ട്ടിൽ മന്ത്രിച്ചതു മേല്പുരകളിൽ ഘോഷിക്കപ്പെടും. എന്നാൽ എ
ന്റെ സ്നേഹിതരായ നിങ്ങളോടു ഞാൻ പറയുന്നിതു: ദേഹത്തെ
കൊല്ലുന്നവർ എങ്കിലും അതിൽ പിന്നെ അധികമായിട്ട് ഒന്നും
൫ ചെയ്യ കൂടാത്തവരെ ഭയപ്പെടേണ്ട. നിങ്ങൾക്ക ഭയപ്പെടേണ്ടു
ന്നവനെ കാണിക്കാം; കൊന്നതിൽ പിന്നെ നരകത്തിൽ തള്ളി
ക്കളവാൻ അധികാരമുള്ളവനെ ഭയപ്പെടുവിൻ; അതെ ഞാൻ
൬ നിങ്ങളോടു പറയുന്നു: അവനെ ഭയപ്പെടുവിൻ! രണ്ടു കാശിന്ന്
അഞ്ചു കുരികിൽ വില്ക്കുന്നില്ലയൊ? അവററിൽ ഒന്നാകട്ടെ
൭ ദൈവമുമ്പാകെ മറന്നു പോയതും അല്ല; നിങ്ങൾക്കൊ, തലയി
ലെ രോമങ്ങളും എല്ലാം എണ്ണപ്പെട്ടിരിക്കുന്നു; ആകയാൽ, ഭയ
പ്പെടേണ്ട, ഏറിയ കുരികിലിനേക്കാളും നിങ്ങൾക്ക വിശേഷത
൮ ഉണ്ടു. എന്നാൽ നിങ്ങളോടു പറയുന്നിതു: മനുഷ്യരുടെ മുമ്പിൽ
ആർ എങ്കിലും എന്നെ സ്വീകരിച്ചാൽ, അവനെ മനുഷ്യപുത്ര
൯ നും, ദേവദൂതർ മുമ്പാകെ സ്വീകരിക്കും; മനുഷ്യരുടെ മുമ്പിൽ
എന്നെ തള്ളിപ്പറയുന്നവനൊ, ദേവദൂതർ മുമ്പാകെ തള്ളിപ്പറയ
൧൦ പ്പെടും. (മാ. ൩, ൨൮.) പിന്നെ മനുഷ്യപുത്രന്റെ നേരെ വാക്ക
പറയുന്നവനു ക്ഷമ ഉണ്ടാകും; വിശുദ്ധാത്മാവിന്റെ നേരെ
൧൧ ദൂഷണം ചൊല്ലിയവനോ, ക്ഷമ ഉണ്ടാകയില്ല. പിന്നെ നി
ങ്ങളെ പള്ളികൾ, വാഴ്ചകൾ, അധികാരങ്ങൾ ഇവററിന്നടുക്കെ
കൊണ്ടുപോകുമ്പോൾ, എങ്ങിനെയൊ എന്തൊ, പ്രതിവാദിക്ക്
എങ്കിലും, പറക എങ്കിലും ചെയ്യു എന്നു ചിന്തപ്പെടേണ്ടാ; പ
൧൨ റയേണ്ടതാകട്ടെ, വിശുദ്ധാത്മാവ് ആ നാഴികയിൽ തന്നെ നി
ങ്ങൾക്ക് ഉപദേശിക്കും.

൧൩ എന്നാറെ, കൂട്ടത്തിൽനിന്ന് ഒരുത്തൻ അവനോട്: ഗുരൊ,
എന്നോട് അവകാശത്തെ പകുതിചെയ്വാൻ എന്റെ സഹോ
൧൪ ദരനോട് കല്പിച്ചാലും എന്നു പറഞ്ഞതിന്നു: മനുഷ്യ, എന്നെ
നിങ്ങൾക്ക ന്യായകർത്താവൊ, പകുതിക്കാരനൊ ആക്കിയത്
൧൫ ആരു പോൽ? പിന്നെ അവരോടു പറഞ്ഞു: സകല ലോഭത്തി
ൽനിന്നും സൂക്ഷിച്ചു നോക്കിക്കൊൾവിൻ! കാരണം തനിക്ക വഴി
യുന്നതു കൊണ്ടു തന്റെ വസ്തുക്കളിൽനിന്ന് ആൎക്കും ജീവൻ ഉ
൧൬ ണ്ടാകുന്നതല്ല. ഒർ ഉപമയും അവരോടു പറഞ്ഞിതു: ഒരു ധന

വന്റെ ഭൂമി നന്നായി വിളയിച്ചു; അവനും ഞാൻ എന്തു ചെ ൧൭
യ്യൂ; എന്റെ എടുപ്പുകൾ കൂട്ടിവെപ്പാൻ സ്ഥലം പോരാ
എന്നു തന്നിൽ വിചാരിച്ചു കൊണ്ടശേഷം: ഇതിനെ ചെയ്യാം;
എന്റെ പാണ്ടിശാലകളെ പൊളിച്ചു, അധികം വലിയവ എടു ൧൮
പ്പിച്ചുകൊണ്ടു എന്റെ വിളവും മുതലും എല്ലാം അതിൽ കൂട്ടിവെ
ക്കും. പിന്നെ എന്റെ ദേഹിയോടു: ദേഹിയെ, ഏറിയ ആണ്ടു ൧൯
കൾക്കും വളരെ മുതലും നിണക്കു വെച്ചു കിടക്കുന്നു; ഇനി ആ
ശ്വസിക്ക, തിന്നു കുടിക്ക, കളിക്ക എന്നു പറയും. ദൈവമൊ അ ൨൦
വനോടു: മൂഢ, ഈ രാത്രിയിൽ നിന്റെ ദേഹി നിന്നോടു ചോ
ദിക്കപ്പെടും; പിന്നെ നീ ഒരുക്കിയവ ആൎക്ക് ആകും? എന്നു പ
റഞ്ഞു. ദൈവത്തിന്നായി സമ്പന്നനാകാതെ തനിക്കെന്നു നി ൨൧
ക്ഷേപിക്കുന്നവൻ ഇപ്രകാരമത്രെ!
എന്നാറെ, തന്റെ ശിഷ്യരോടു പറഞ്ഞിതു: അതുകൊണ്ടു ൨൨
ഏതു തിന്നും എന്നു നിങ്ങളുടെ പ്രാണന്നായ്ക്കൊണ്ടും, ഏതു ഉടു
ക്കും എന്നു ശരീരത്തിന്നായും ചിന്തപ്പെടരുത് എന്നു ഞാൻ
നിങ്ങളോടു പറയുന്നു. ആഹാരത്തെക്കാൾ പ്രാണനും, ഉടുപ്പി ൨൩
നെക്കാൾ ശരീരവും ഏറെ വലുതല്ലൊ. കാക്കകളെ കുട്ടാക്കുവിൻ; ൨൪
അവ വിതെക്കുന്നില്ല, കൊയ്യുന്നതും ഇല്ല; അറയും പാണ്ടിശാ
ലയും ഇല്ല; എന്നിട്ടും ദൈവം അവറ്റെ പുലൎത്തുന്നു; പറജാതി
കളിലും നിങ്ങൾക്ക് എത്ര വിശേഷം ഉണ്ടു! പിന്നെ ചിന്തപ്പെ ൨൫
ട്ടാലും തന്റെ വയസ്സോടു ഒരു മുഴം കൂട്ടിവെപ്പാൻ നിങ്ങളിൽ
ആൎക്കു കഴിയും? എന്നാൽ ഏററം ചെറിയതിന്നു നിങ്ങൾ പോ ൨൬
രാത്തവർ എങ്കിൽ, ശേഷത്തിന്നു ചിന്തപ്പെടുവാൻ എന്തു?
താമരകൾ വളരുന്ന പ്രകാരം കുട്ടാക്കുവിൻ; അവ അദ്ധ്വാനി ൨൭
ക്കുന്നില്ല, നൂല്ക്കുന്നതും ഇല്ല; ശലോമോവും തന്റെ സകല തേ
ജസ്സിലും ഇവറ്റിൽ ഒന്നിനോളം അണിഞ്ഞവനല്ല താനും
എന്നു ഞാൻ നിങ്ങളോടു പറയുന്നു. എന്നാൽ ഇന്നുള്ളതും നാ ൨൮
ളെ അടുപ്പിൽ ഇടുന്നതുമായ വയലിലെ പുല്ലിനെ ദൈവം ഇ
പ്രകാരം അണിയിച്ചിരിക്കെ അല്പവിശ്വാസികളെ, നിങ്ങളെ
എത്ര അധികം! ഏതു തിന്നും ഏതു കുടിക്കും എന്നു നിങ്ങളും അ ൨൯
ന്വേഷിക്കയും, ഏറെ പൊങ്ങി പോകയും അരുതു. ഈ വക ഒ ൩൦
ക്കയും ലോകജാതികൾ അന്വേഷിച്ചു നടക്കുന്നു; നിങ്ങളുടെ
പിതാവൊ ഇവ നിങ്ങൾക്ക് ആവശ്യം എന്നറിയുന്നുണ്ടല്ലോ.
അല്ല, ദൈവത്തിന്റെ രാജ്യത്തെ അന്വേഷിപ്പിൻ; എന്നാൽ ൩൧

൩൧ ഇവ എല്ലാം നിങ്ങൾക്കു കൂടെ കിട്ടും; രാജ്യത്തെ നിങ്ങൾക്കു
നല്കുവാൻ നിങ്ങളുടെ പിതാവ് പ്രസാദിച്ചരുളിയതുകൊണ്ടു,
൩൨ ചെറിയ ആട്ടിങ്കൂട്ടമെ ഭയപ്പെടായ്ക! നിങ്ങൾക്കുള്ളവ വിററു,
ഭിക്ഷ കൊടുപ്പിൻ! കള്ളൻ അടുക്കാതെയും, പാററ കെടുക്കാതെ
യും ഉള്ളേടത്തു പഴകാത്ത മടിശ്ശീലകളും ആന്നു പോകാത്ത
നിക്ഷേപവും സ്വൎഗ്ഗങ്ങളിൽ തന്നെ നിങ്ങൾക്കു ഉണ്ടാക്കു
൩൪ വിൻ; കാരണം നിങ്ങളുടെ നിക്ഷേപം എവിടെ, അവിടെ നി
ങ്ങളുടെ ഹൃദയവും ആകും.
൩൫ നിങ്ങളുടെ അരകൾ കെട്ടീട്ടും, വിളക്കുകൾ കത്തീട്ടും കൊണ്ടി
൩൬ രിക്ക. തങ്ങളുടെ യജമാനൻ കല്യാണത്തിൽനിന്ന് എപ്പോൾ
തിരികെ വരും എന്നും അവൻ വന്നു മുട്ടിയ ഉടനെ, അവനായി
തുറക്കേണം എന്നും കാത്തു നില്ക്കുന്ന ആളുകളോടു നിങ്ങൾ തു
൩൭ ല്യരായും ഇരിപ്പിൻ! യജമാനൻ വന്ന നേരം ഉണൎന്നു കാണു
ന്ന ദാസന്മാർ ധന്യർ; ആമെൻ ഞാൻ നിങ്ങളോട് പറയുന്നി
തു: അവൻ അര കെട്ടിക്കൊണ്ടു അവരെ പന്തിയിൽ ഇരുത്തു
൩൮ കയും താൻ വന്ന് അവൎക്കു ശുശ്രൂഷിക്കയും ചെയ്യും. അവൻ
രണ്ടാം യാമത്തിൽ വന്നാലും, മൂന്നാമതിൽ വന്നാലും ഇപ്രകാരം
൩൯ കണ്ടു എങ്കിൽ ആ ദാസന്മാർ ധന്യർ ആകുന്നു. (മത്താ. ൨൪,
൪൩.) കള്ളൻ ഇന്ന നാഴികെക്ക് വരുന്നു എന്നു വീട്ടുടയവൻ
ബോധിച്ചിരുന്നു എങ്കിൽ അവൻ ഉണൎന്നു കൊൾകയും ത
൪൦ ന്റെ വീടു തുരക്കാതെ വെക്കയും ചെയ്യും എന്നറിവിൻ: ആക
യാൽ നിങ്ങൾക്കു തോന്നാത്ത നാഴികെക്കു മനുഷ്യപുത്രൻ വരു
ന്നതുകൊണ്ടു നിങ്ങളും ഒരുങ്ങി ചമവിൻ!
൪൧ പേത്രൻ അവനോടു: കൎത്താവെ, ഈ ഉപമ പറയുന്നതു
ഞങ്ങളോടൊ സകലരോടും കൂടയൊ? എന്നു പറഞ്ഞാറെ, ക
൪൨ ൎത്താവ് ചൊല്ലിയതു: എന്നാൽ തത്സമയത്തു വല്ലിയെ കൊടുക്കേ
ണ്ടതിന്നു യജമാനൻ തന്റെ വീട്ടുകാരുടെ മേൽ ആക്കുവാനു
ള്ള വിശ്വസ്തനും ബുദ്ധിമാനുമായ വീട്ടുവിചാരകൻ ആരു
൪൩ പോൽ? യജമാനൻ വന്നാൽ ഇപ്രകാരം ചെയ്തു കാണുന്ന
൪൪ ദാസൻ ധന്യൻ; തന്റെ എല്ലാമുതലിന്മേലും അവനെ ആക്കി
൪൫ വെക്കും എന്നു ഞാൻ സത്യമായി നിങ്ങളോട് പറയുന്നു; എ
ന്നാൽ ആ ദാസൻ എന്റെ യജമാനൻ വരുവാൻ താമസി
ക്കുന്നു എന്നു തന്റെ ഹൃദയത്തിൽ ചൊല്ലി, ബാല്യക്കാരെയും,
ബാല്യക്കാരത്തികളേയും, തല്ലുവാനും, തിന്നു കുടിച്ചു മദിപ്പാനും

തുടങ്ങിയാൽ, ആ ദാസന്റെ യജമാനൻ അവൻ പ്രതീക്ഷി ൪൬
ക്കാത്ത നാളിലും തിരിയാത്ത നാഴികയിലും വന്ന്, അവനെ ഖ
ണ്ഡിക്കയും, അവന്റെ അംശം അവിശ്വാസികളുടെ കൂട്ടത്തിൽ
നിയമിക്കയും ചെയ്യും; തന്റെ യജമാനന്റെ ഇഷ്ടം അറി ൪൭
ഞ്ഞിട്ടും ഒരുമ്പെടാതെയും ആ ഇഷ്ട പ്രകാരം ചെയ്യാതെയും ഉള്ള
ദാസനൊ വളരെ അടികൊള്ളും. അറിയാതെ കണ്ട് അടികൾ ൪൮
ക്കു യോഗ്യമായവ ചെയ്യുവനൊ കുറയ അടികൊള്ളും; ആ
ർക്കെല്ലാം വളരെ കൊടുക്കപ്പെട്ടുവൊ അവനോടു വളരെ അന്വേ
ഷിക്കപ്പെടും; ആരുടെ പക്കൽ വളരെ സമർപ്പിച്ചുവൊ അവ
നോട് അധികം ചോദിക്കയും ചെയ്യും.
ഭൂമിയിൽ അഗ്നി ഇടുവാൻ ഞാൻ വന്നു; പിന്നെ ഞാൻ ൪൯
എന്തു ഇച്ഛിക്കുന്നു; അതു കത്തീട്ട് എങ്കിൽ കൊള്ളാം; എങ്കിലും ൫൦
ഞാൻ മുഴുകുവാനുള്ള സ്നാനം ഉണ്ടു; അതു തികഞ്ഞു വരുവോളം
എനിക്ക് എന്ത് ആവേശം ഉണ്ടു! ഞാൻ വന്നതു ഭൂമിയിൽ ൫൧
സമാധാനം ആക്കുവാൻ എന്നു തോന്നുന്നുവൊ? അല്ല, ഛിദ്രം
അത്രെ എന്നു ഞാൻ നിങ്ങളോടു പറയുന്നു. എങ്ങിനെ എ ൫൨
ന്നാൽ ഇനിമേൽ, ഒരു വീട്ടിൽ ഇരുവരോടു മൂവരും, മൂവരോടു
ഇരുവരും ഇങ്ങിനെ ഐവർ തങ്ങളിൽ ഇടഞ്ഞിരിക്കും. അ ൫൩
പ്പൻ മകനോടും, മകൻ അപ്പനോടും, അമ്മ മകളോടും, മകൾ
അമ്മയോടും, അമ്മാവി മരുമകളോടും, മരുമകൾ അമ്മാവിയോ
ടും ഇടഞ്ഞു ഛിദ്രിച്ചിരിക്കും.
പിന്നെ സമൂഹങ്ങളോട് പറഞ്ഞിതു: പടിഞ്ഞാറുനിന്നു മേ ൫൪
ഘം പൊങ്ങുന്നതു കണ്ടാൽ നിങ്ങൾ പെരുമഴ വരുന്നു എന്നു
ഉടനെ പറയുന്നു, അപ്രകാരവും സംഭവിക്കുന്നു. തെക്കുനിന്നു ൫൫
വീശുന്നതു കണ്ടാലൊ വിഷക്കാററ് ഉണ്ടാം എന്നു പറയുന്നു, ൫൬
അപ്രകാരവും സംഭവിക്കുന്നു; വേഷധാരികളെ. ഭൂമിവാനങ്ങ
ളുടെ മുഖം ശോധനചെയ്വാൻ നിങ്ങൾ അറിയുന്നു; പിന്നെ
ഈ സമയത്തെ ശോധന ചെയ്യാത്തത് എങ്ങിനെ? ന്യായമാ ൫൭
യതു നിങ്ങൾ സ്വതെ വിസ്തരിക്കാത്തതും എന്തു? എങ്ങിനെ ൫൮
എന്നാൽ നിന്റെ പ്രതിയോഗിയോടു, കൂടെ പ്രമാണിയുടെ
അടുക്കലേക്ക് ചെല്ലുമ്പോൾ, വഴിയിൽ വെച്ച് അവനോട്
നിരന്നു വരുവാൻ വട്ടം കൂട്ടുക; അല്ലാഞ്ഞാൽ അവൻ നിന്നെ
ന്യായാധിപന്റെ മുമ്പിലേക്ക് ഇഴെക്കയും, ന്യായാധിപൻ നി
ന്നെ കോല്ക്കാരനിൽ ഏല്പിക്കയും, കോല്ക്കാരൻ തടവിൽ ആക്കു

൫൯ കയും ചെയ്യും; ഒടുക്കത്തെ കാശുവരെയും കൊടുത്തു തീരുവോ
ളം നീ അവിടെനിന്നു പുറത്തു വരികയില്ല എന്നു ഞാൻ നി
ന്നോടു പറയുന്നു.

## ൧൩. അദ്ധ്യായം.

അനുതാപത്തിന്നായി വിളിക്കുമ്പോൾ, (൬) കായ്ക്കാത്ത മരത്തിന്റെ ഉപമ, (൧൦) ശബ്ബത്തിൽ അബ്രഹാം പുത്രിയെ കെട്ടഴിച്ചതു, (൧൮) രണ്ടുപമകൾ [മത്താ. ൧൩. ൩൧.], (൨൨) രക്ഷപ്പെടുവാൻ പോരാടെണം, (൩൧) ഹെരോദാവെയും യരുശലെമ്യരെയും ആക്ഷേപിച്ചതു.

൧ അ സമയത്തിൽ തന്നെ ചിലർ കൂടി നിന്ന് ഇന്ന ഗലീ
ലക്കാരുടെ ചോരയെ പിലാതൻ അവരുടെ ബലിരക്തത്തിൽ
൨ കലൎത്തിയ വൎത്തമാനം അവനോട് അറിയിച്ചതിന്നു. യേശു
ഉത്തരം പറഞ്ഞിതു: ആ ഗലീലക്കാർ ഇവ അനുഭവിക്കയാൽ
എല്ലാഗലീലക്കാരിലും പാപികൾ ആയപ്രകാരം തോന്നുന്നു
൩ വൊ? അതരുതു. നിങ്ങൾ മനംതിരിയാഞ്ഞാൽ എല്ലാവരും ഒ
ത്തവണ്ണം നശിച്ചുപോകും എന്നു ഞാൻ നിങ്ങളോടു പറയു
൪ ന്നു. അല്ല, ശിലോഹയിലെ ഗോപുരം വീണു കൊന്നു കള
ഞ്ഞ പതിനെണ്മർ യരുശലേമിൽ പാൎക്കുന്ന എല്ലാ മനുഷ്യരി
൫ ലും, കടക്കാർ ആയ പ്രകാരം തോന്നുന്നുവൊ? അതരുതു! നി
ങ്ങൾ മനംതിരിയാഞ്ഞാൽ എല്ലാവരും ഒത്തവണ്ണം നശിച്ചു
൬ പോകും എന്നു ഞാൻ നിങ്ങളോടു പറയുന്നു. ഈ ഉപമയും
പറഞ്ഞു, ഒരുത്തനു തന്റെ പറമ്പിൽ നട്ടിട്ടുള്ള അത്തി ഉണ്ടാ
൭ യി. അവൻ അതിൽ കായി തിരഞ്ഞു വന്നു കാണാഞ്ഞു, ത
ന്റെ തോട്ടക്കാരനോട്: ഇതാ ഈ അത്തിയിൽ ഞാൻ മൂന്നു
വൎഷം കായിതിരഞ്ഞു വരുന്നു കാണുന്നതും ഇല്ല; അതു വെട്ടി
ക്കള; അതു നിലവും നിഷ്ഫലമാക്കുന്നത് എന്തിന്ന്? എന്നു പ
൮ റഞ്ഞാറെ, അവൻ ഉത്തരം ചൊല്ലിയതു: കൎത്താവെ, ഞാൻ
അതിനു ചുറവും കിളെച്ചു വളം ഇടുവോളം ഈ ആണ്ടും കൂടെ
൯ അതു നില്ക്കട്ടെ; പിന്നെ കാച്ചു എങ്കിൽ (കൊള്ളാം) അല്ലാഞ്ഞാ
ൽ മേലാൽ അതിനെ വെട്ടിക്കളക.
൧൦ ശബ്ബത്തുനാളിൽ അവൻ ഒരു പള്ളിയിൽ ഉപദേശിക്കു
൧൧ മ്പോൾ, കണ്ടാലും ഒരു സ്ത്രീ പതിനെട്ടു വൎഷം ഒരു ബലക്ഷ
യത്തിൻ ആത്മാവ് ഉണ്ടായിട്ടു നിവിരുവാൻ, ഒട്ടും കഴിയാതെ,
൧൨ കൂനിയായിരുന്നു. അവളെ യേശു കണ്ട് അടുക്കെ വിളിച്ചു:

സ്ത്രീയെ, നിന്റെ ബലക്ഷയത്തിൽ നിന്നു നീ അഴിഞ്ഞു വ
ന്നു എന്നു ചൊല്ലി, അവളുടെ മേൽ കൈകളെ വെച്ചു; അവ ൧൩
ളും ക്ഷണത്തിൽ നിവിൎന്നു വന്നു, ദൈവത്തെ തേജസ്കരിക്ക
യും ചെയ്തു. യേശു ശബ്ബത്തിൽ സൌഖ്യമാക്കിയതിന്നു പ ൧൪
ള്ളിമൂപ്പൻ കോപിച്ചു പുരുഷാരത്തോട്: പ്രവൃത്തിപ്പാൻ ആ
ളുകൾ ആറുണ്ടല്ലോ (൫ മോ. ൫, ൧൩.) അതിലകം വന്നു സൌ
ഖ്യപ്പെടുവിൻ ശബ്ബത്തുനാളിൽ അരുത് എന്നു പറഞ്ഞു. അ ൧൫
വനോട് കൎത്താവ് ഉത്തരം ചൊല്ലിയതു: വേഷധാരികളെ! നി
ങ്ങളിൽ ഓരോരുത്തനും ശബ്ബത്തിൽ തന്റെ കാളയെയൊ, കഴുത
യെയൊ, തൊട്ടിയിൽനിന്ന് അഴിച്ചു കൊണ്ടുപോയി കുടിപ്പിക്ക
ന്നില്ലയൊ? എന്നാൽ സാത്താൻ ഇതാ പതിനെട്ടു വൎഷവും ൧൬
കെട്ടിവെച്ചുള്ള ഈ അബ്രഹാമിൻമകളായവളെ ശബ്ബത്തുനാ
ളിൽ ആ കെട്ടിൽനിന്ന് അഴിച്ചു വിടേണ്ടതല്ലയൊ! എന്നു പ ൧൭
റയുമ്പോൾ, വിരോധികൾ എല്ലാവരും നാണിച്ചു, അവനാൽ
ഉണ്ടാകുന്ന മഹിമകളാൽ പുരുഷാരം ഒക്കയും സന്തോഷിക്ക
യും ചെയ്തു.

പിന്നെ അവൻ പറഞ്ഞിതു: ദേവരാജ്യം ഏതിനോട് സദൃ ൧൮
ശമാകുന്നു; ഏതിനോട് അതിനെ ഉപമിക്കേണ്ടു? ഒരു മനുഷ്യ ൧൯
ൻ എടുത്തു, തന്റെ തോട്ടത്തിൽ ഇട്ട കടുകിൻമണിക്കു സദൃശ
മാകുന്നു. അതു വളൎന്നു വലിയ മരമായി, ആകാശപക്ഷിക
ളും വന്നു അതിന്റെ കൊമ്പുകളിൽ കുടിപാൎത്തു. പിന്നെയും ൨൦
പറഞ്ഞിതു, ദേവരാജ്യത്തെ ഏതിനോട് ഉപമിക്കേണ്ടു? ഒരു ൨൧
സ്ത്രീ പുളിച്ചമാവ് എടുത്തു മൂന്നു പറ മാവിൽ ചേൎത്ത്, എല്ലാം
പുളിച്ചു വരുവോളം അടക്കി വെച്ചതിനോട് അതു തുല്യമാ
കുന്നു.

അവൻ ഉപദേശിച്ചുകൊണ്ടു യരുശലേമിന്നായി യാത്ര ചെ ൨൨
യ്തു: പട്ടണങ്ങളും ഗ്രാമങ്ങളും തോറും കടന്നു പോരുമ്പോൾ, ഒ ൨൩
രുത്തൻ അവനോട്: കൎത്താവെ, രക്ഷപ്പെടുന്നവർ ചുരുക്ക
മൊ? എന്നു ചോദിച്ചാറെ, അവനോട് പറഞ്ഞിതു: ഇടുക്കവാ ൨൪
തിലൂടെ അകമ്പൂകുവാൻ പോരാടുവിൻ! കാരണം പലരും പൂ
കുവാൻ അന്വേഷിക്കും കഴികയും ഇല്ല എന്നു ഞാൻ നിങ്ങ
ളോട് പറയുന്നു. വീട്ടുടയവൻ എഴുനീറ്റു, കതകു പൂട്ടിക്കളകയാ ൨൫
ൽ, നിങ്ങൾ പുറത്തുനിന്നു: കൎത്താവെ, കൎത്താവെ, ഞങ്ങൾക്കു
തുറക്കുക! എന്നു ചൊല്ലി, കതകു മുട്ടിത്തുടങ്ങിയശേഷവും, അവൻ

നിങ്ങൾ എവിടെനിന്ന് എന്ന ഞാൻ അറിയുന്നില്ല എന്ന
൨൬ നിങ്ങളോട് ഉത്തരം പറയുംനേരം മുതൽ: നിന്റെ മുമ്പിൽ
ഞങ്ങൾ തിന്നു കുടിച്ചും ഞങ്ങടെ തെരുക്കളിൽ നീ പഠിപ്പിച്ചും
൨൭ കൊണ്ടിരുന്നുവല്ലൊ എന്ന നിങ്ങൾ പറഞ്ഞു തുടങ്ങും. അവ
നൊ, ഞാൻ നിങ്ങളോടു പറയുന്നിതു: നിങ്ങൾ എവിടെ നി
ന്ന് എന്ന നിങ്ങളെ അറിയുന്നില്ല; അനീതി പ്രവൃത്തിക്കുന്ന
സകലരുമായുള്ളോരെ, എന്നെ വിട്ടുപോവിൻ! എന്ന പറയും.
൨൮ (മത്താ. ൮, ൧൧.) അവിടെ നിങ്ങൾ അബ്രഹാം, ഇസ്സാക്ക, യാ
ക്കോബ് എന്നവരും എല്ലാ പ്രവാചകരും ദേവരാജ്യത്തിൽ ഇ
രിക്കുന്നതും നിങ്ങൾ പുറത്തു തള്ളപ്പെടുന്നതും കാണുമ്പോൾ,
൨൯ കരച്ചലും പല്ലുകടിയും ഉണ്ടാകും. കിഴക്കുപടിഞ്ഞാറുനിന്നും തെ
ക്കുവടക്കുനിന്നും, (അവരവർ) വന്നു ദേവരാജ്യത്തിന്റെ പ
൩൦ ന്തിയിൽ ചേരും. കണ്ടാലും മുമ്പർ ആവാനുള്ള പിമ്പരും, പി
മ്പർ ആവാനുള്ള മുമ്പരും ഉണ്ടു.
൩൧ ആ നാളിൽ ചില പറീശരും അടുത്തു വന്നു: ഹെരോദാ നി
ന്നെ കൊല്ലുവാൻ ഇച്ഛിക്കുന്നതുകൊണ്ട, ഇവിടുന്നു പുറപ്പെട്ടു
യാത്രയാക എന്ന് അവനോട് പറഞ്ഞാറെ, അവരോടു ചൊ
൩൨ ല്ലിയതു: നിങ്ങൾ പോയി, ആ കുറുക്കനോടു പറവിൻ! ഇതാ
ഇന്നും നാളയും ഞാൻ ഭൂതങ്ങളെ പുറത്താക്കി, രോഗശാന്തികൾ
വരുത്തി നടക്കുന്നു; മൂന്നാം നാളിൽ തികച്ചു കൊൾകയും ചെ
യ്യുന്നു; എങ്കിലും ഇന്നും നാളയും മറെറന്നാളും ഞാൻ യാത്ര ചെ
൩൩ യ്യേണ്ടതു, യരുശലേമിന്നു പുറത്തു വെച്ചു പ്രവാചകൻ നശി
൩൪ ച്ചുപോകുന്നതു പറവുന്നതല്ലല്ലൊ, (മത്താ. ൨൩, ൩൭.) അല്ല
യൊ? യരുശലേമെ! യരുശലേമെ! പ്രവാചകരെ കൊന്നും
നിണക്കായി അയക്കപ്പെട്ടവരെ കല്ലെറിഞ്ഞും കളയുന്നവളെ!
ഒരു കോഴി തന്റെ കുഞ്ഞുക്കൂട്ടം ചിറകുകളിൻകീഴിൽ ചേൎത്തു
കൊള്ളുന്ന പ്രകാരം തന്നെ നിന്റെ മക്കളെ എത്ര വട്ടം ചേൎത്തു
കൊൾവാൻ എനിക്ക് മനസ്സായി എങ്കിലും, നിങ്ങൾക്കു മന
൩൫ സ്സായില്ല. കണ്ടാലും നിങ്ങളുടെ ഭവനം നിങ്ങൾക്കു കൈവിട
പ്പെട്ടും; കൎത്താവിന്റെ നാമത്തിൽ വരുന്നവൻ അനുഗ്രഹിക്ക
പ്പെട്ടവൻ എന്ന നിങ്ങൾ ചൊല്ലും കാലം വരുവോളത്തേക്കു
നിങ്ങൾ എന്നെ കാണുക ഇല്ല എന്ന ഞാൻ നിങ്ങളോടു
പറയുന്നു.

## ൧൪. അദ്ധ്യായം.

ശബ്ബത്തിൽ ജലോദരശാന്തിയുടെ ശേഷം, (൭) ഭോജ്യത്തിലെ വിനയം, (൧൨) പക്ഷഭേദമില്ലായ്മ, (൧൬) ക്ഷണിക്കുന്ന ക്രമം [മത്താ. ൨൨.] ഇവ മൂന്ന് ഉപമകളാൽ വൎണ്ണിച്ചതു, (൨൫) ശിഷ്യനാവാൻ വേണ്ടുന്ന ഭാവം.

പറീശപ്രമാണികളിൽ ഒരുത്തന്റെ വീട്ടിൽ അവൻ അപ്പം ൧
ഭക്ഷിപ്പാൻ ശബ്ബത്തിൽ ചെന്നപ്പോൾ, ഉണ്ടായിതു: അവർ ൨
അവനെ കാത്തുനിന്നിരിക്കെ, ജലോദരമുള്ളോരു മനുഷ്യൻ
അതാ അവന്റെ മുമ്പിൽ ഉണ്ടു. അതിന്നു യേശു വൈദികരോ ൩
ടും പറീശരോടും ഉരിയാടി, ശബ്ബത്തിൽ സൌഖ്യമാക്കുന്നതു
ന്യായമൊ? എന്നു ചൊല്ലിയാറെ, അവർ മിണ്ടാതിരുന്നു. അ ൪
വനും അവനെ കൈപിടിച്ചു, സ്വസ്ഥനാക്കി വിട്ടയച്ചു അവ
രോടു ചൊല്ലിയതു: നിങ്ങളിൽ ആരുടെ കഴുതയൊ, കാളയൊ, കി ൫
ണററിൽ വീണാൽ, ശബ്ബത്തുനാളിലും ക്ഷണത്തിൽ അതു വ
ലിച്ചെടുക്കയില്ലയൊ? എന്നതിന്ന് അവർ ഉത്തരം ഒന്നും പറ ൬
ഞ്ഞു കൂടാതെ ആയി.
പിന്നെ ക്ഷണിക്കപ്പെട്ടവർ മുഖ്യാസനങ്ങളെ തെരിഞ്ഞെ ൭
ടുക്കുന്ന പ്രകാരം കുറിക്കൊണ്ട് അവരോട് ഉപമ പറഞ്ഞിതു:
നീ ഒരുത്തനാൽ കല്യാണത്തിന്നു വിളിക്കപ്പെട്ടപ്പോൾ, മുഖ്യാ ൮
സനത്തിൽ ചാരിക്കൊള്ളരുതു; പക്ഷെ നിന്നിലും മാനം ഏറി
യവൻ അവനാൽ വിളിക്കപ്പെട്ടിട്ടു, നിന്നെയും അവനെയും ൯
ക്ഷണിച്ചവൻ വന്നു: ഇവന് ഇടം കൊടുക്ക! എന്നു നിന്നോ
ടു പറയുമ്പോൾ, നീ നാണത്തോടെ ഒടുക്കത്തെ സ്ഥലം എടു
ക്കേണ്ടിവരും. അല്ല, നീ വിളിക്കപ്പെട്ടാൽ, ചെന്ന് ഒടുക്കത്തെ ൧൦
സ്ഥലത്തു ചാരിക്കൊൾക; നിന്നെ ക്ഷണിച്ചവൻ വന്ന ശേ
ഷം നിന്നോട്: സ്നേഹിത! മേലോട്ടു പോയിരിക്ക എന്നു പറ
വാന്തക്കവണ്ണം തന്നെ; അപ്പോൾ ആ പന്തിയിൽ ചേരുന്ന
വരുടെ മുമ്പാകെ നിനക്കു മാനം ഉണ്ടാകും. കാരണം തന്നെ ൧൧
ത്താൻ ഉയൎത്തുന്നവൻ എല്ലാം താഴ്ത്തപ്പെടും; തന്നെത്താൻ താ
ഴ്ത്തുന്നവൻ ഉയൎത്തപ്പെടുകയും ചെയ്യും (മത്താ. ൨൩, ൧൨.)
പിന്നെ തന്നെ ക്ഷണിച്ചവനോട് പറഞ്ഞിതു: നീ മുത്താ ൧൨
ഴമൊ അത്താഴമൊ കഴിക്കുമ്പോൾ, നിന്റെ സ്നേഹിതരേയും,
സഹോദരരേയും, ചാൎച്ചക്കാരേയും, സമ്പത്തുള്ള അയല്ക്കാരേ
യും വിളിക്കൊല്ല; അല്ലാഞ്ഞാൽ അവർ നിന്നെ അങ്ങോട്ടും

ക്ഷണിക്കയും, നിണക്ക് പ്രത്യുപകാരം വരികയും ആമല്ലൊ.
൧൩ നീ വിരുന്നു കഴിക്കുമ്പോൾ, ദരിദ്രർ, ഊനക്കാർ, മുടന്തർ, കുരുടർ
൧൪ ഇവരെ ക്ഷണിക്ക; എന്നാൽ അവൎക്കു പ്രത്യുപകാരം ചെയ്വാ
ൻ ഇല്ലായ്കയാൽ നീതിമാന്മാരുടെ പുനരുത്ഥാനത്തിങ്കൽ നിണ
ക്കു പകരം ലഭിപ്പാനുള്ളതുകൊണ്ടു നീ ധന്യനാകും.
൧൫ എന്നതു പന്തിയിൽ ചേൎന്നവരിൽ ഒരുത്തൻ കേട്ടിട്ടു: ദേവ
രാജ്യത്തിൽ അപ്പം ഭക്ഷിക്കുന്നവൻ ധന്യൻ എന്ന് അവനോ
൧൬ ടു പറഞ്ഞു. ആയവനോട് അവൻ ചൊല്ലിയതു: ഒരു മനുഷ്യ
ൻ വലിയ അത്താഴംകഴിച്ചു പലരേയും ക്ഷണിച്ചശേഷം,
൧൭ അത്താഴനാഴികെക്കു തന്റെ ദാസനെ അയച്ച്, ആ ക്ഷണി
ച്ചവരോട്: ഇപ്പോൾ, എല്ലാം ഒരുങ്ങിതീൎന്നുകൊണ്ടു വരു
൧൮ വിൻ! എന്നു പറയിച്ചു. എല്ലാവരും ഏകമനസ്സോടെ ഒഴിച്ചൽ
പറഞ്ഞുതുടങ്ങി; ഒന്നാമൻ അവനോടു: ഞാൻ ഒരു നിലംകൊ
ണ്ടതിനാൽ, അതിനെ പോയി കാണ്മാൻ മുട്ടുണ്ടു; ഞാൻ നി
ന്നെ അപേക്ഷിക്കുന്നു: എന്റെ അവിധ ബോധിച്ചിരിപ്പൂതാ
൧൯ ക എന്നു പറഞ്ഞു. മററവൻ: അഞ്ചേർകാള കൊണ്ടതിനാൽ
അവ ശോധനചെയ്വാൻ പോകുന്നു, ഞാൻ നിന്നെ അപേ
ക്ഷിക്കുന്നു: എന്റെ അവിധ ബോധിച്ചിരിപ്പൂതാക എന്നു പ
൨൦ റഞ്ഞു. മററവൻ: പെണ്ണു കെട്ടിയതുകൊണ്ടു വന്നുകൂടാ എന്നു
൨൧ പറഞ്ഞു. ആ ദാസൻ മടങ്ങിവന്നു, തന്റെ യജമാനനോട്
ഇവ അറിയിച്ചപ്പോൾ, വീട്ടുടയവൻ കോപിച്ചു, തന്റെ ദാസ
നോട് നീ വേഗം പട്ടണത്തിലെ വീഥികളിലും ഇടത്തെരുക്ക
ളിലും ചെന്നു, ദരിദ്രർ, ഊനക്കാർ, മുടന്തർ, കുരുടർ ഇവരെ ഇങ്ങു
൨൨ വരുത്തുക എന്നു കല്പിച്ചു. ദാസൻ പറഞ്ഞു: കൎത്താവെ, നി
൨൩ യോഗിച്ച പ്രകാരം ചെയ്തുതീൎന്നു; ഇനിയും സ്ഥലം ഉണ്ടു. എ
ന്നാറെ, യജമാനൻ ദാസനോട് പറഞ്ഞു: നീ പുറപ്പെട്ടു പെ
രുവഴികളിലും, വേലികളിലും (പോയി) എന്റെ വീടു നിറയേ
൨൪ ണ്ടതിന്നു (കണ്ടവരെ) പ്രവേശിപ്പാൻ നിൎബ്ബന്ധിക്ക. ആ
ക്ഷണിച്ചിട്ടുള്ള പുരുഷർ ആരും എന്റെ അത്താഴം ആസ്വാ
ദിക്കയില്ല എന്നു ഞാൻ നിങ്ങളോടു പറയുന്നു.
൨൫ ഏറിയ സമൂഹങ്ങൾ അവനോട് ഒന്നിച്ചു നടക്കുമ്പോ
൨൬ ൾ, അവൻ തിരിഞ്ഞു അവരോടു പറഞ്ഞിതു: ഒരുവൻ എ
ന്നോടു ചേൎന്നാൽ തന്റെ അപ്പനേയും, അമ്മയേയും, ഭാൎയ്യയേ
യും, മക്കളേയും, സഹോദരരേയും, സഹോദരികളെയും, തന്റെ

ദേഹിയെയും കൂട പകെക്കുന്നില്ല എങ്കിൽ, എന്റെ ശിഷ്യനാ
യിരിപ്പാൻ കഴികയില്ല. പിന്നെ തന്റെ ക്രൂശിനെ എടുത്തു എ ൨൭
ന്റെ പിന്നാലെ ചെന്നുകൊള്ളാത്തവനും എന്റെ ശിഷ്യനാ
യിരിപ്പാൻ കഴികയില്ല (മത്താ. ൧൦, ൩൮.) എങ്ങിനെ എന്നാൽ ൨൮
നിങ്ങളിൽ ആർ ഒരു ഗോപുരം പണി ചെയ്വാൻ ഇച്ശിച്ചാൽ,
മുമ്പെ ഇരുന്ന് അതു തീൎപ്പാൻ തനിക്ക വക ഉണ്ടൊ എന്നു
വെച്ചു ചെല്ലും, ചെലവു കണക്കുനോക്കുന്നില്ലയൊ? അല്ലാ ൨൯
യ്കിൽ പക്ഷെ അടിസ്ഥാനം ഇട്ട ശേഷം, തികെപ്പാൻ പോരാ
യ്കകൊണ്ടു, കാണുന്നവർ എല്ലാം ഈ മനുഷ്യൻ പണിചെ ൩൦
യ്വാൻ ആരംഭിച്ചു, തികെപ്പാൻ കഴിഞ്ഞതും ഇല്ല എന്നു പരിഹ
സിച്ചു തുടങ്ങുമല്ലൊ. അല്ല രാജാവ് രാജാവിനോടു പടഎല്പാൻ ൩൧
പുറപ്പെടുമ്മുമ്പെ ഇരുന്നുകൊണ്ട് ഇരുപതിനായിരവുമായി എ
തിൎത്തുവരുന്നവനെ താൻ പതിനായിരവുമായി എററു ചെറുപ്പാ
ൻ മതിയൊ എന്നു വെച്ചു മന്ത്രിക്കുന്നില്ലയൊ? പോര എന്നു വ ൩൨
രികിൽ, മററവൻ ദൂരത്തിരിക്കുമ്പോൾ തന്നെ, മന്ത്രിദൂത് അയ
ച്ചു, സമാധാനം സംബന്ധിച്ചവ അപേക്ഷിക്കുന്നുവല്ലൊ.
അപ്രകാരം തന്നെ നിങ്ങളിൽ ആരും തനിക്കുള്ളവറേറാട് ആ ൩൩
കെ വിട വാങ്ങുന്നില്ല എങ്കിൽ, എന്റെ ശിഷ്യനായിരിപ്പാൻ
കഴികയില്ല. (മാ. ൯, ൫൦.) ഉപ്പു നല്ലതു തന്നെ; ഉപ്പുകൂടെ രസ ൩൪
മില്ലാതെ പോകിലൊ (അതിന്) ഏതുകൊണ്ടു രുചി വരുത്തും?
ഇനി നിലത്തിന്നും, വളത്തിന്നും, കൊള്ളരുതു; അതു പുറത്തു ൩൫
കളയുന്നു; കേൾപ്പാൻ ചെവികൾ ഉള്ളവൻ കേൾക്കുക.

## ൧൫. അദ്ധ്യായം.

പാപികളോടുള്ള ചേൎച്ചെക്കു കാരണമായതു, (൧) നഷ്ടമായ ആടു [മത്താ. ൧൮, ൧൨.], (൮) കാണാതെ പോയ ദ്രമ, (൧൧) മുടിയനായ മകൻ ഈ മൂന്നു ഉപമകളാൽ വൎണ്ണിച്ച ദേവകരുണ.

എല്ലാചുങ്കക്കാരും പാപികളും, അവനെ കേൾപ്പാൻ അടു ൧
ത്തു വരുന്നതുകൊണ്ടു, പറീശരും ശാസ്ത്രികളും: ഇവൻ പാപി ൨
കളെ ചേൎത്തുകൊണ്ട്, അവരോടു കൂടി ഭക്ഷിക്കുന്നു എന്നു പി
റുപിറുത്തു. അവരോട് അവൻ ഈ ഉപമ പറഞ്ഞു: നിങ്ങ ൩
ളിൽ ഏതു മനുഷ്യൻ നൂറ് ആടുണ്ടായിരിക്കെ, അതിൽ ഒന്നു ൪
കളഞ്ഞു പോയാൽ, തൊണ്ണൂററൊമ്പതിനെ മരുഭൂമിയിൽ വിട്ടേ
ച്ച്, ആ കാണാതെ പോയതിനെ കണ്ടെത്തും വരെ, നോക്കി

൫ നടക്കാതിരിക്കുമൊ? കണ്ടു കിട്ടിയപ്പൊൾ സന്തോഷിച്ചുംകൊ
൬ ണ്ടു, തന്റെ ചുമലുകളിൽ എടുത്തു, വീട്ടിൽവന്നു സ്നേഹിതരെ
യും, അയല്ക്കാരെയും, വിളിച്ചുകൂട്ടി: ഞാൻ കളഞ്ഞിട്ടുള്ള ആടു
കണ്ടു കിട്ടുകകൊണ്ട് എന്നോടു കൂടെ സന്തോഷിപ്പിൻ! എന്ന്
൭ അവരോട് പറയുന്നു. അപ്രകാരം തന്നെ മാനസാന്തരം കൊ
ണ്ട് ആവശ്യമില്ലാത്ത തൊണ്ണൂറ്റൊമ്പതു നീതിമാന്മാരിലും മനം
തിരിയുന്ന ഏക പാപിയെ ചൊല്ലി, സ്വൎഗ്ഗത്തിൽ സന്തോഷം
ഉണ്ടാകും എന്നു ഞാൻ നിങ്ങളോടു പറയുന്നു.
൮ അല്ല, ഏതു സ്ത്രീ പത്തു ദ്രഹ്മ ഉണ്ടായിരിക്കെ, ഒരു ദ്രഹ്മ കള
ഞ്ഞാൽ, വിളക്കു കത്തിച്ചു ഭവനം അടിച്ചു വാരി, അതു കണ്ടു കിട്ടും
൯ വരെ, സൂക്ഷ്മത്തോടെ അന്വേഷിക്കാതിരിക്കുമൊ? കണ്ടു കിട്ടി
യപ്പോൾ, തോഴിമാരെയും, അയല്ക്കാരത്തികളേയും വിളിച്ചുകൂട്ടി:
ഞാൻ കളഞ്ഞിരുന്ന ദ്രഹ്മ കണ്ടു കിട്ടുകകൊണ്ടു എന്നോടു കൂടെ
൧൦ സന്തോഷിപ്പിൻ! എന്നു പറയുന്നു. അപ്രകാരം തന്നെ മനം
തിരിയുന്ന ഏക പാപിയെ ചൊല്ലി, ദേവദൂതന്മാരുടെ മുമ്പാകെ
സന്തോഷം ഉണ്ടാകുന്നു എന്നു ഞാൻ നിങ്ങളോടു പറയുന്നു.
൧൧ പിന്നെ പറഞ്ഞിതു: ഒരു മനുഷ്യനു രണ്ടു മക്കൾ ഉണ്ടു. അ
൧൨ തിൽ ഇളയവൻ അപ്പനോട്: അപ്പനെ, വസ്തുവിൽ എനിക്ക്
വരുന്ന പങ്കു തരേണമെ എന്നു പറഞ്ഞു; അവനും മുതലി
൧൩ നെ അവൎക്കു പകുതി ചെയ്തു. കുറയ നാൾ കഴിഞ്ഞശേഷം,
ഇളയ മകൻ സകലവും സ്വരൂപിച്ചുകൊണ്ടു, ദൂരദേശത്തേ
ക്കു യാത്രപോയി, അവിടെ ദുൎന്നടപ്പ് ആചരിച്ചുകൊണ്ടു, ത
൧൪ ന്റെ വസ്തു നാനാവിധമാക്കിക്കളഞ്ഞു. എല്ലാം ചെലവഴിച്ച
ശേഷം, ആ ദേശത്തിൽ കനത്ത ക്ഷാമം ഉണ്ടായി; അവനും
൧൫ മുട്ടു വന്നുതുടങ്ങി. പിന്നെ പോയി, ആ ദേശത്തിലെ പൌര
ന്മാരിൽ ഒരുത്തനെ പറ്റിക്കൊണ്ടു, ആയവൻ അവനെ ത
൧൬ ന്റെ നിലങ്ങളിൽ അയച്ചു, പന്നികളെ മേയ്പാനാക്കി. പന്നി
കൾ തിന്നുന്ന മരപ്പയറു കൊണ്ടു തന്റെ വയറു നിറെപ്പാൻ
൧൭ എത്ര കൊതിച്ചാലും ആരും അവനു കൊടുത്തില്ല. അപ്പോൾ,
അവൻ തന്നിലേക്കു തന്നെ വന്നു പറഞ്ഞു: എന്റെ അപ്പ
നോട് എത്ര കൂലിക്കാൎക്ക് അപ്പം വഴിയുന്നുണ്ടു; ഞാനൊ വി
൧൮ ശപ്പുകൊണ്ട് ഇവിടെ നശിച്ചു പോകുന്നു. ഞാൻ എഴുനീറ്റ്
എന്റെ അപ്പന്റെ അടുക്കെ പോയി അവനോട്: അപ്പ
൧൯ നെ, ഞാൻ സ്വൎഗ്ഗത്തോടും, നിന്നോടും, പാപം ചെയ്തു; ഇനി

നിന്റെ മകനെന്ന വിളിക്കപ്പെടുവാൻ യോഗ്യനല്ല; നിന്റെ
കൂലിക്കാരിൽ ഒരുത്തനെ പോലെ എന്നെ ആക്കിക്കൊള്ളേണ
മെ എന്ന പറയും. എന്നിട്ട് എഴുനീറ്റ, തന്റെ അപ്പന്റെ അടു ൨൦
ക്കെ പോയി; അവൻ ദൂരത്തുള്ളപ്പോൾ തന്നെ, അപ്പൻ അ
വനെ കണ്ടു കരളലിഞ്ഞ്, ഓടി വന്ന അവന്റെ കഴുത്തു കെ
ട്ടിപ്പിടിച്ച് അവനെ ചുംബിച്ചു. മകൻ അവനോട്: അപ്പ ൨൧
നെ, ഞാൻ സ്വൎഗ്ഗത്തോടും, നിന്നോടും, പാപംചെയ്തു; ഇനി
നിന്റെ മകൻ എന്ന വിളിക്കപ്പെടുവാൻ യോഗ്യനമല്ല എന്ന ൨൨
പറഞ്ഞാറെ, അപ്പൻ തന്റെ ദാസരോട് വേഗം മേത്തരമായ
അങ്കിയെ കൊണ്ടുവന്ന്, ഇവനെ ഉടുപ്പിപ്പിൻ! കൈക്ക മോ
തിരവും, കാലുകൾക്ക ചെരിപ്പുകളും ഇടുവിപ്പിൻ! പുഷ്ടിപ്പിച്ച
കന്നുകുട്ടിയെ കൊണ്ടുവന്ന് അറുപ്പിൻ! ഇനി നാം ഭക്ഷിച്ചു ൨൩
ആനന്ദിക്ക! ഈ എന്റെ മകൻ ചത്തവനായിരുന്നു, തിരികെ ൨൪
ഉയിൎത്തു; കാണാതെ പോയവനായിരുന്നു, കണ്ടുകിട്ടുകയും ചെ
യ്തുവല്ലൊ! എന്ന പറഞ്ഞു; അവരും ആനന്ദിച്ചുതുടങ്ങി. അ ൨൫
ന്ന് അവന്റെ മൂത്ത മകൻ വയലിൽ ഉണ്ടു; ആയവൻ വ
ന്ന വീട്ടിനോട് അടുത്തപ്പോൾ, വാദ്യനൃത്തഘോഷവും കേട്ടു,
ബാല്യക്കാരിൽ ഒരുത്തനെ വിളിച്ച്: ഇതെന്ത്? എന്ന ചോദി ൨൬
ച്ചു. നിന്റെ സഹോദരൻ വന്നു, പിന്നെ നിന്റെ അപ്പൻ ൨൭
അവനെ സൌഖ്യത്തോടെ കിട്ടിയതുകൊണ്ട്, പുഷ്ടിപ്പിച്ച ക
ന്നുകുട്ടിയെ അറുപ്പിച്ചു എന്ന് അവനോട് പറഞ്ഞപ്പോൾ,
അവൻ കോപിച്ച് അകമ്പുകുവാൻ മനസ്സില്ലാഞ്ഞു. എന്നി ൨൮
ട്ട് അപ്പൻ പുറത്തു വന്ന അവനെ പ്രബോധിപ്പിച്ചു പോരു
മ്പോൾ, അവൻ അവനോട്: കണ്ടാലും ഇത്ര വൎഷം ഞാൻ ൨൯
നിന്നെ സേവിക്കുന്നു, നിന്റെ കല്പന ഒരു നാളും ലംഘിച്ചതും
ഇല്ല; ഞാൻ ചങ്ങാതികളുമായി ആനന്ദിക്കേണ്ടതിന്ന, നീ ഒരി
ക്കലും ഒർ ആട്ടുകുട്ടി തന്നില്ല താനും. വേശ്യമാരോടുകൂടി നി ൩൦
ന്റെ മുതൽ തിന്നുകളഞ്ഞുള്ള ഈ നിന്റെ മകൻ വന്നപ്പോ
ഴെക്കൊ, പുഷ്ടിപ്പിച്ച കന്നുകുട്ടിയും അവന് അറുത്തു കൊടുത്തു
എന്നുത്തരം ചൊല്ലിയാറെ, അവനോടു പറഞ്ഞിതു: കുഞ്ഞനെ, ൩൧
നീ എപ്പോഴും എന്നോടു കൂടെ ഉണ്ടല്ലൊ; എനിക്കുള്ളത് എല്ലാം ൩൨
നിന്റേത് ആകുന്നു; ഈ നിന്റെ സഹോദരൻ ചത്തവനായി
രുന്നു, തിരികെ ഉയിൎത്തു; കാണാതെ പോയവനായിരുന്നു, കണ്ടുകി
ട്ടിയതുകൊണ്ട് ആനന്ദിച്ചു സന്തോഷിക്കേണ്ടിയിരുന്നുതാനും.

## ൧൬. അദ്ധ്യായം.

മാമോൻറ അനീതിയുള്ള വീട്ടുവിചാരകൻറ ഉപമ, (൧൪) പറീശരെ ആക്ഷേപിച്ചു, (൧൯) ധനവാനും ലാജരിനും സംഭവിച്ചത് ഉപമയിൽ കാട്ടിയതു.

൧ പിന്നെ അവൻ ശിഷ്യരോട് പറഞ്ഞിതു: ധനവാനായൊ
രു മനുഷ്യനു വീട്ടുവിചാരകൻ ഉണ്ടായിരുന്നു; ആയവൻ അ
വൻറ വസ്തു നാനാവിധമാക്കുന്ന പ്രകാരം കുററംചുമത്തപ്പെ
൨ ട്ടാറെ, അവനെ വിളിച്ചു വരുത്തി: നിന്നെ കൊണ്ട് ഈ
കേൾക്കുന്നത് എന്തു? നിണക്ക് ഇനി വീട്ടുവിചാരിപ്പാൻ കഴി
യായ്കകൊണ്ട്, നിൻറ വിചാരണക്കണക്ക് ഏല്പിച്ചു തരിക
൩ എന്നു പറഞ്ഞു. വീട്ടുവിചാരകൻ ഉള്ളു കൊണ്ടു പറഞ്ഞു: എ
ൻറ യജമാനൻ വിചാരണയെ എന്നോട് എടുത്തു കൊള്ളു
ന്നതുകൊണ്ട് എന്തു ചെയ്യേണ്ടു? കൊത്തുവാൻ പ്രാപ്തിയില്ല;
൪ ഇരെപ്പാൻ നാണിക്കുന്നു; എന്നെ വിചാരണയിൽനിന്നു നീ
ക്കിയാൽ പിന്നെ തങ്ങളുടെ വീടുകളിൽ എന്നെ ചേർത്തു കൊൾ
വാന്തക്കവണ്ണം ഞാൻ ചെയ്യേണ്ടത് ഇന്നത് എന്നു ബോധി
൫ ച്ചു. എന്നിട്ടു തൻറ യജമാനനുള്ളോരോരോ കടക്കാരെ വരു
ത്തി, മുമ്പിലത്തവനോട്: എൻറ യജമാനനോട് എത്ര കട
൬ പ്പെട്ടിരിക്കുന്നു? എന്നു ചോദിച്ചു. നൂറു കുടം എണ്ണ എന്ന് അ
വൻ പറഞ്ഞാറെ: നിൻറ കൈച്ചീട്ട് ഇതാ വാങ്ങി വേഗം
ഇരുന്ന് അമ്പത് എന്ന് എഴുതുക എന്ന് അവനോട് പറഞ്ഞു.
൭ പിന്നെ മറെറാരുത്തനോട്: നീയൊ എത്ര കടംപെട്ടിരിക്കുന്നു
എന്നു ചോദിച്ചാറെ: നൂറു പറ കോതമ്പ് എന്നു പറഞ്ഞു; അ
വനോട്: നിൻറ കൈച്ചീട്ടു വാങ്ങി, എണ്പത് എന്ന് എഴുതുക
൮ എന്നു പറഞ്ഞു. ശേഷം ഈ നീതികേടുള്ള വീട്ടു വിചാരകൻ
ബുദ്ധിപ്രകാരം ചെയ്കകൊണ്ടു, യജമാനൻ അവനെ പുകഴ്ത്തി;
എങ്ങിനെ എന്നാൽ വെളിച്ചമക്കളേക്കാൾ, ഈ യുഗത്തിൻറ
മക്കൾ താന്താങ്ങളുടെ തലമുറയോടു ബുദ്ധി ഏറിയവർ ആകു
൯ന്നു. ഞാനും നിങ്ങളോടു പറയുന്നിതു: നീതികേടുള്ള (ധനം)
മാമോനെകൊണ്ടു നിങ്ങൾക്കു സ്നേഹിതരെ ഉണ്ടാക്കിക്കൊൾ
വിൻ! അത് ഒടുങ്ങി പോയാൽ, അവർ നിത്യകൂടാരങ്ങളിൽ നി
൧൦ ങ്ങളെ ചേർത്തുകൊള്ളേണ്ടതിന്നു തന്നെ. ഏററം ചെറിയതിൽ
വിശ്വസ്തനായവൻ അധികത്തിലും വിശ്വസ്തൻ ആകുന്നു;
ഏററം ചെറിയതിൽ നീതികേടുള്ളവൻ അധികത്തിലും നീതി

കെട്ടവനത്രെ. ആകയാൽ, അനീതിയുള്ള മാമോനിൽ വിശ്വ ൧൧
സ്തരായില്ല എങ്കിൽ, സത്യമായുള്ളതു നിങ്ങളിൽ ആർ ഭരമേല്പി
ക്കും? അന്യന്റെ മുതലിൽ വിശ്വസ്തരായില്ല എങ്കിൽ, നിങ്ങൾ ൧൨
ക്കു സ്വന്തമായത് ആർ തരും? രണ്ടു യജമാനന്മാരെ സേവി ൧൩
പ്പാൻ ഒരു ഭൃത്യനും കഴികയില്ല; ചെയ്താൽ ഒരുവനെ പകെക്കും,
മറ്റവനെ സ്നേഹിക്കും; അല്ലെങ്കിൽ ഒരുത്തനെ മുറുക പിടിക്കും,
മറ്റവനെ നിന്ദിക്കും; നിങ്ങൾക്കു ദൈവത്തെയും മാമോനെ
യും സേവിച്ചുകൂടാ. (മത്താ. ൬, ൨൪.)
എന്നിവ എല്ലാം ദ്രവ്യാഗ്രഹികളായ പറീശന്മാർ കേട്ട് അവ ൧൪
നോട് ഇളിച്ചു കാട്ടി. അവരോട് പറഞ്ഞിതു: നിങ്ങളെ തന്നെ ൧൫
മനുഷ്യരുടെ മുമ്പാകെ, നിങ്ങൾ നീതീകരിക്കുന്നവർ എങ്കിലും,
ദൈവം നിങ്ങളുടെ ഹൃദയങ്ങളെ അറിയുന്നു; കാരണം മനുഷ്യ
രിൽ ഉന്നതമായതു, ദൈവത്തിൻമുമ്പാകെ അറെപ്പത്രെ. ധൎമ്മ ൧൬
ശാസ്ത്രവും പ്രവാചകരും, യോഹനാൻ വരെ (ഉള്ളതു); അന്നു
മുതൽ ദേവരാജ്യം സുവിശേഷിക്കപ്പെടുന്നു; എല്ലാവനും അതി
നെ ആക്രമിക്കുന്നു (മത്താ. ൧൧, ൧൨.) ധൎമ്മത്തിൽ ഒരു പുള്ളി ൧൭
വീണു പോകുന്നതിനേക്കാൾ, സ്വൎഗ്ഗവും ഭൂമിയും ഒഴിഞ്ഞു പോ
കുന്നത് എളുപ്പം തന്നെ (മത്താ. ൫, ൧൮.) തന്റെ ഭാൎയ്യയെ ഉ ൧൮
പേക്ഷിച്ചു മറ്റവളെ കെട്ടുന്നവൻ എല്ലാം വ്യഭിചരിക്കുന്നു;
പുരുഷൻ ഉപേക്ഷിച്ചു പോയവളെ കെട്ടുന്നവനും എല്ലാം വ്യ
ഭിചരിക്കുന്നു (മത്താ. ൧൯, ൯.)
ധനവാനായൊരു മനുഷ്യൻ ഉണ്ടായിരുന്നു; അവൻ ധൂമ്ര ൧൯
വൎണ്ണമുള്ളതും, നേരിയ ശീലയും ഉടുത്തുംകൊണ്ടു, ദിനമ്പ്രതി
കൌതുകത്തോടെ രമിക്കുന്നവൻ തന്നെ. ലാജർ എന്നു പേരു ൨൦
ള്ള ഒരു ദരിദ്രനും ഉണ്ടു; അവന്റെ പടിപ്പുരെക്കൽ ഇവൻ
പരുവും മൂടി ഇടപ്പെട്ടിരുന്നു; ധനവാന്റെ മേശയിൽനിന്നു ൨൧
വീഴുന്ന കഷണങ്ങൾകൊണ്ടു തൃപ്തിവരുത്തുവാൻ, ആഗ്രഹി
ച്ചുപാൎത്തു; നായ്ക്കളും വന്ന് അവന്റെ പരുക്കളെ നക്കും.
ആ ദരിദ്രനു മരണം സംഭവിച്ചു; ദൂതന്മാർ അവനെ കൊണ്ടു ൨൨
പോയി, അബ്രഹാമിൻ മടിയിലാക്കി. ധനവാനും മരിച്ചു കുഴി ൨൩
ച്ചിടപ്പെട്ടു; അവൻ പാതാളത്തിൽ ദണ്ഡങ്ങളിൽ ഉൾപ്പെട്ടു ക
ണ്ണുകളെ ഉയൎത്തി, ദൂരത്തുനിന്ന് അബ്രഹാമെയും, അവന്റെ
മടിയിൽ ലാജരെയും കണ്ടു, വിളിച്ചു പറഞ്ഞു: പിതാവായ അ ൨൪
ബ്രഹാമേ! എന്നിൽ കനിഞ്ഞു കൊണ്ടാലും ഈ ജ്വാലയിൽ

ഞാൻ വേദനപ്പെടുകകൊണ്ടു, ലാജർ തന്റെ വിരലിന്റെ അ
റ്റം വെള്ളത്തിൽ മുക്കി, എന്റെ നാവിനെ തണുപ്പിക്കേണ്ടതി
൨൫ ന്നു നിയോഗിക്ക! എന്നാറെ, അബ്രഹാം പറഞ്ഞു: മകനെ!
നിന്റെ ആയുസ്സിൽ നിന്റെ നന്മകളും ലാജരിന്ന് അപ്രകാ
രം തിന്മകളും കിട്ടി പോയ പ്രകാരം ഓൎക്ക! ഇപ്പോഴൊ ഇവന്
൨൬ ഇവിടെ ആശ്വാസവും നിണക്കു വേദനയും ഉണ്ടു. അത്രയു
മല്ല; ഇവിടെനിന്നു നിങ്ങളുടുക്കെ കടപ്പാൻ ഇച്ശിക്കുന്നവൎക്കു
കഴിവില്ലാതെയും, അങ്ങെയവർ ഞങ്ങളുടുക്കെ കടന്നു വരാതെ
യും ഇരിപ്പാന്തക്കവണ്ണം ഞങ്ങൾക്കും നിങ്ങൾക്കും നടുവെ വ
൨൭ ലിയ പിളൎപ്പു സ്ഥാപിച്ചിട്ടുണ്ടു. പിന്നെ അവൻ പറഞ്ഞു;
എന്നാൽ പിതാവെ! ആയവനെ എന്റെ അപ്പന്റെ വീട്ടിൽ
അയപ്പാൻ അപേക്ഷിക്കുന്നു; കാരണം എനിക്ക് അഞ്ചു സ
൨൮ ഹോദരന്മാർ ഉണ്ടു; അവരും ഈ ദണ്ഡസ്ഥലത്തു വരാതിരി
പ്പാൻ അവൻ അവൎക്കു (ആണയിട്ടും) സാക്ഷ്യം ചൊല്ലുക!
൨൯ അബ്രഹാം അവനോട്: അവൎക്കു മോശയും പ്രവാചകരും ഉ
൩൦ ണ്ടല്ലൊ; ആയവനെ കേൾക്കേണ്ടത് എന്നു പറഞ്ഞാറെ: അല്ല,
പിതാവായ അബ്രഹാമേ! മരിച്ചവരിൽനിന്നു ഒരുത്തൻ അ
വരരികെ പോയി എങ്കിൽ മനന്തിരിയും എന്ന് അവൻ പറ
൩൧ ഞ്ഞതിന്നു: അവർ മോശയേയും പ്രവാചകരേയും കേൾക്കാ
ഞ്ഞാൽ, മരിച്ചവരിൽനിന്ന് ഒരുത്തൻ എഴുനീറ്റു വന്നു എങ്കി
ലും, അവരെ അനുസരിപ്പിക്കയും ഇല്ല എന്ന് അവനോട്
പറഞ്ഞു.

## ൧൭. അദ്ധ്യായം.

ഇടൎച്ചകളും തമ്മിൽ ക്ഷമിക്കുന്നതും വിശ്വാസവൎദ്ധനയും ചൊല്ലി ഉപദേശിച്ച
തു, (൧൧) ൧൦ കുഷ്ഠികൾക്കു ശുദ്ധി വന്നതിന്റെ അനുഭവം, (൨൦) ദേവരാജ്യം
പതുക്കയും ഘോഷത്തോടും വരുന്ന പ്രകാരം [മത്താ. ൨൪, ൧൭—൪൧.]

൧ **അ**വൻ തന്റെ ശിഷ്യരോടു ചൊല്ലിയതു: ഇടൎച്ചകൾ വരാ
തിരിക്കുന്നത് അസാദ്ധ്യം തന്നെ; എങ്കിലും അവ വരുത്തുന്ന
൨ വന്നു ഹാ കഷ്ടം! ഈ ചെറിയവരിൽ ഒരുത്തന് ഇടൎച്ച വരുത്തു
ന്നതിനേക്കാൾ അവന്റെ കഴുത്തിൽ ഒരു തിരിക്കല്ലു ചുറ്റീട്ടു
കടലിൽ എറിഞ്ഞു കളഞ്ഞാൽ, അവന്നു പ്രയോജനമായിരിക്കു
൩ ന്നു. (മത്താ. ൧൮, ൬.) നിങ്ങളെ തന്നെ സൂക്ഷിച്ചുകൊൾ
വിൻ! നിന്റെ സഹോദരൻ നിന്നോട് പിഴെച്ചാൽ അവനെ

ആക്ഷേപിക്ക; അവൻ മനന്തിരിഞ്ഞാൽ അവന്നു വിട്ടുകൊടു
ക്ക. ദിവസത്തിൽ ഏഴു വട്ടം നിന്നോട് പിഴെച്ചാലും (ദിവസ ൪
ത്തിൽ) ഏഴു വട്ടം നിങ്കലേക്ക് തിരിഞ്ഞു: എനിക്ക് അനുതാപം
ഉണ്ട് എന്നു പറഞ്ഞു എങ്കിൽ, അവനോടു ക്ഷമിക്ക. അപോ ൫
സ്തലന്മാർ കൎത്താവിനോട്: ഞങ്ങൾക്ക വിശ്വാസം കൂട്ടിത്ത
രേണം എന്നു പറഞ്ഞാറെ, കൎത്താവ് ചൊല്ലിയതു: നിങ്ങൾക്ക ൬
കടുകിന്മണിയോളം വിശ്വാസം ഉണ്ടായാൽ, ഈ അമാറത്തി
യോട് വേരോടെ പറിഞ്ഞു കടലിൽ നട്ടിരിക്ക എന്നു പറകയും,
അതു നിങ്ങൾക്ക ചെവികൊടുക്കയും ആം (മത്താ. ൧൭, ൨൦.)
എങ്കിലും നിങ്ങളിൽ ആൎക്ക് ഒരു ദാസൻ ഉണ്ടായാൽ അവൻ ൭
ഉഴുക എങ്കിലും മേയ്ക്കു എങ്കിലും ചെയ്തിട്ട് വയലിൽനിന്നു പോ
രുമ്പോൾ: നീ ക്ഷണത്തിൽ വന്ന് ഊണിന്ന് ഇരിക്ക എന്ന്
അവനോട് പറയുമൊ? അല്ല എന്റെ അത്താഴത്തിന്ന് ഒരു ൮
ക്കുക; പിന്നെ അരകെട്ടിക്കൊണ്ടു ഞാൻ തിന്നു കുടിച്ചു തീരു
വോളം എന്റെ ശുശ്രൂഷ ചെയ്ക; ശേഷം നീയും തിന്നു കുടിച്ചു
കൊൾക എന്നു പറകയില്ലയൊ? ആ ദാസൻ നിയോഗപ്രകാ ൯
രം ചെയ്കതിന്നു കൃതജ്ഞത കാട്ടുമൊ? അങ്ങിനെ തോന്നുന്നില്ല.
അവ്വണ്ണം നിങ്ങളും നിയോഗപ്രകാരം എല്ലാം ചെയ്കപ്പൊഴെ ൧൦
ക്ക: ഞങ്ങൾ നിസ്സാരദാസരാകുന്നു; ചെയ്യേണ്ടിയതത്രെ ചെ
യ്തു എന്നു പറവിൻ.

അവൻ യരുശലേമിലേക്ക യാത്രയാകുമ്പോൾ, സംഭവിച്ചി ൧൧
തു: ശമൎയ്യെക്കും ഗലീലെക്കും നടുവിൽ കൂടികടക്കയിൽ ഒരു ഗ്രാ
മത്തിൽ ചെല്ലും നേരം, കുഷ്ഠം പിടിച്ച പത്തു പുരുഷന്മാർ അ ൧൨
വനെ എതിരേറ്റു അകലെ, നിന്നുകൊണ്ടു: യേശു നായക! ൧൩
ഞങ്ങളെ കനിഞ്ഞുകൊണ്ടാലും! എന്നു ശബ്ദം ഉയൎത്തി പറഞ്ഞു.
ആയവരെ അവൻ കണ്ടു: നിങ്ങൾ പോയി, പുരോഹിതന്മാൎക്ക ൧൪
നിങ്ങളെ തന്നെ കാട്ടുവിൻ എന്നു പറഞ്ഞു; അവർ ചെല്ലുകയിൽ
തന്നെ ശുദ്ധരായി വരികയും ചെയ്തു. അവരിൽ ഒരുവൻ ൧൫
സൌഖ്യപ്പെട്ടതു കണ്ടു, മഹാശബ്ദത്തോടെ ദൈവത്തെ തേജ
സ്കരിച്ചുംകൊണ്ടു മടങ്ങിവന്നു, അവന്റെ കാല്ക്കൽ കവിണ്ണു ൧൬
വീണു ഉപചാരം പറഞ്ഞു; അവനൊ ശമൎയ്യൻ തന്നെ. യേശു ൧൭
ഉത്തരം ചൊല്ലിയതു: പത്തു പേരും ശുദ്ധരായില്ലയൊ? ഒമ്പ ൧൮
തൊ എവിടെ? ഈ മറുജാതിക്കാരനല്ലാതെ തിരിഞ്ഞു വന്നു ദൈ
വത്തിന്നു തേജസ്സു കൊടുപ്പവർ കാണായില്ലയൊ? എന്നാറെ ൧൯

അവനോട്: എഴുനീറ്റു പോക; നിന്റെ വിശ്വാസം നിന്നെ
രക്ഷിച്ചു എന്നു പറഞ്ഞു.
൨൦ ദേവരാജ്യം എപ്പോൾ, വരുന്നു എന്നു പറീശർ ചോദിച്ചതി
൨൧ ന്ന്, അവൻ ഉത്തരം ചൊല്ലിയതു: ദേവരാജ്യം നോക്കിക്കൊ
ള്ളുംവണ്ണം അല്ല വരുന്നതു; ഇതാ ഇവിടെ എന്നും അതാ അ
വിടെ എന്നും പറയുമാറും ഇല്ല; കണ്ടാലും ദേവരാജ്യം നിങ്ങളു
൨൨ ടെ ഇടയിൽ അത്രെ ആകുന്നതു. പിന്നെ തന്റെ ശിഷ്യരോട്
പറഞ്ഞിതു: നിങ്ങൾ മനുഷ്യപുത്രന്റെ ദിവസങ്ങളിൽ ഒന്നു
കാണ്മാൻ ആഗ്രഹിക്കയും കാണായ്കയും ചെയ്യുന്ന നാളുകൾ
൨൩ വരും അന്നു നിങ്ങളോട് ഇതാ ഇവിടെ എന്നും അതാ അവി
ടെ എന്നും പറയും; നിങ്ങൾ പോകരുതു; പിഞ്ചെല്ലുകയും അരു
൨൪ തു; കാരണം മിന്നൽ വാനത്തിങ്കീഴെ ദിക്കിൽനിന്നു ദിക്കോളവും
തെളങ്ങി മിന്നുന്ന പോലെ തന്നെ മനുഷ്യപുത്രനും തന്റെ
൨൫ ദിവസത്തിൽ ആകും. മുമ്പെ അവൻ വളരെ കഷ്ടപ്പെടുകയും
൨൬ ഈ തലമുറയാൽ തള്ളപ്പെടുകയും വേണ്ടിയതു. പിന്നെ നോ
ഹയുടെ ദിവസങ്ങളിൽ സംഭവിച്ചപ്രകാരം തന്നെ മനുഷ്യപുത്ര
൨൭ ന്റെ ദിവസങ്ങളിലും ഉണ്ടാകും. അവർ തിന്നും കുടിച്ചും കെട്ടി
യും കെട്ടിച്ചും വന്നതു നോഹ പെട്ടകത്തിൽ കടന്നിട്ടു, ജലപ്ര
൨൮ ളയം വന്ന്, എല്ലാവരെയും മുടിക്കുന്ന നാൾ വരെയത്രെ. ലോ
ത്തിന്റെ നാളുകളിൽ സംഭവിച്ചപ്രകാരവും തന്നെ; അവരും
തിന്നും കുടിച്ചുംകൊണ്ടും, വിറ്റും നട്ടും പണി ചെയ്തും പോന്നു,
൨൯ ലോത്ത് സദോമെ വിട്ടു പോയ നാളിലൊ, വാനത്തിൽനിന്ന്
അഗ്നിയും ഗന്ധകവും പെയ്തു എല്ലാവരെയും മുടിച്ചുകളഞ്ഞു.
൩൦ മനുഷ്യപുത്രൻ വെളിപ്പെടുന്ന നാളിൽ അവ്വണ്ണം തന്നെ ആ
൩൧ കും. അന്നു വീട്ടിന്മേൽ ഇരിക്കുന്നവൻ ഭവനത്തിൽ ഉള്ള
കോപ്പുകളെ എടുക്കേണ്ടതിന്ന്, ഇറങ്ങി പോകായ്ക! വയലിൽ
൩൨ ഉള്ളവനും അപ്രകാരം പിന്നോക്കം തിരികയും ഒല്ലാ! ലോത്തി
൩൩ ന്റെ ഭാൎയ്യയെ ഓൎത്തുകൊൾവിൻ! ആരാനും തന്റെ ദേഹിയെ
രക്ഷിപ്പാൻ നോക്കിയാൽ, അതിനെ കളയും; അതിനെ കള
൩൪ ഞ്ഞാൽ, ഉയൎപ്പിക്ക അത്രെ ചെയ്യും (൯, ൨൪.) ഞാൻ നിങ്ങളോടു
പറയുന്നിതു: ആ രാത്രിയിൽ ഇരുവർ ഒരു കിടക്കമേൽ ഇരിക്കും;
൩൫ ഒരുത്തൻ കൈക്കൊള്ളപ്പെടും; മറ്റവൻ കൈവിടപ്പെടും. ഇരു
വർ ഒന്നിച്ച് അരെച്ചുകൊണ്ടിരിക്കും; ഒരുത്തി കൈക്കൊള്ളപ്പെ
൩൬ ടും, മറ്റവൾ വിടപ്പെടും. (ഇരുവർ വയലിൽ ഇരിക്കും, ഒരു

ത്തൻ കൈക്കൊള്ളപ്പെട്ടും, മററവൻ വിടപ്പെട്ടും.) അവർ ഉത്ത ൩൭
രമായി അവനോട്: കൎത്താവെ! എവിടെ? എന്നു പറഞ്ഞതി
ന്നു: ഉടൽ എവിടെ അവിടെ കഴുക്കൾ കൂടും എന്നു പറഞ്ഞു.

## ൧൮. അദ്ധ്യായം.

പ്രാൎത്ഥനയെ വൎണ്ണിക്കുന്ന ഉപമകൾ രണ്ടു, (൧൫) ശിശുക്കളെ അനുഗ്രഹിച്ചതും, (൧൮) ധനവാനായ യുവാവും [മത്താ. ൧൯. മാ. ൧൦.], (൩൧) മരണപ്രവചനവും, (൩൫) യറിഹോവിലെ അന്ധനും [മത്താ. ൨൦. മാ. ൧൦.]

പിന്നെ മടുത്തു പോകാതെ എപ്പോഴും പ്രാൎത്ഥിക്കേണം എന്ന ൧
തിനെ ചൊല്ലി, അവരോട് ഉപമ പറഞ്ഞിതു: ദൈവത്തെ ഭയ ൨
വും മനുഷ്യരെ ശങ്കയും ഇല്ലാത്തൊരു ന്യായാധിപൻ ഒരു പ
ട്ടണത്തിൽ ഉണ്ടായിരുന്നു. ആ പട്ടണത്തിൽ ഒരു വിധവയും ൩
ഉണ്ടു; അവൾ അവന്റെ അടുക്കെ ചെന്നു, എന്റെ പ്രതി
യോഗിയിൽ പ്രതിക്രിയ നടത്തി, എന്നെ രക്ഷിക്കേണം എന്നു
പറഞ്ഞു തുടങ്ങി. അവന് ഒരു കാലത്തോളം മനസ്സില്ലാഞ്ഞതി ൪
ന്റെ ശേഷം: ഞാൻ ദൈവഭയവും, മനുഷ്യരെ ശങ്കയും ഇല്ലാ
ത്തവൻ എങ്കിലും, ഈ വിധവ എനിക്ക് അലമ്പൽ ചെയ്യുന്ന
ത്കൊണ്ട് അവൾക്കായി പ്രതിക്രിയ നടത്തും; അല്ലാഞ്ഞാൽ അ ൫
ന്തിയോളം വന്നു എന്നെ കുമെച്ചു പോകിലും ആം എന്ന് ഉള്ളു
കൊണ്ടു പറഞ്ഞു. കൎത്താവ് പറഞ്ഞിതു: അനീതിയുള്ള ന്യാ ൬
യാധിപൻ ചൊല്ലുന്നതു കേൾപ്പിൻ! ദൈവമൊ തനിക്ക് തെരി ൭
ഞ്ഞെടുത്തവർ രാപ്പകൽ തന്നോട് നിലവിളിക്കയിൽ അവരുടെ
മേൽ ദീൎഘക്ഷാന്തിയുള്ളവൻ എങ്കിലും, അവൎക്കായി പ്രതിക്രിയ
ചെയ്കയില്ലയൊ? വേഗത്തിൽ അവൎക്കായി പ്രതിക്രിയ ചെയ്യും ൮
എന്നു ഞാൻ നിങ്ങളോടു പറയുന്നു; എന്നാലും മനുഷ്യപുത്രൻ
വന്നാൽ പിന്നെ ഭൂമിയിൽ വിശ്വാസത്തെ കണ്ടെത്തുമൊ?

ചിലർ നീതിമാന്മാർ എന്നു തങ്ങളിൽ തന്നെ ആശ്രയിച്ചും, ൯
മററുള്ളവരെ ധിക്കരിച്ചും കൊള്ളുന്നതിനെ ചൊല്ലി, ഈ ഉപമ
പറഞ്ഞിതു: രണ്ടു മനുഷ്യർ പ്രാൎത്ഥിപ്പാൻ ദേവാലയത്തിൽ ക ൧൦
രേറിപ്പോയി; ഒരുത്തൻ പറീശൻ, മറെറവൻ ചുങ്കക്കാരൻ ത
ന്നെ. പറീശൻ നിന്നുകൊണ്ടു തന്നോടു തന്നെ പ്രാൎത്ഥിച്ചിതു: ൧൧
ദൈവമെ! പിടിച്ചുപറിക്കാർ, നീതികെട്ടവർ, വ്യഭിചാരികൾ മുത
ലായ ശേഷം മനുഷ്യരെ പോലെയൊ, ഈ ചുങ്കക്കാരനെ
പോലെയൊ, ഞാനല്ലാത്തവനാകയാൽ നിന്നെക്കു സ്തോത്രം

൧൨ ചെയ്യുന്നു. ആഴ്ചയിൽ രണ്ടു വട്ടം ഉപോഷിക്കുന്നു; നേടുന്ന
൧൩ തിൽ ഒക്കയും പതാരം കൊടുത്തു വരുന്നു. ചുങ്കക്കാരനൊ, ദൂരത്തു
നിന്നുകൊണ്ടു കണ്ണുകൾ സ്വൎഗ്ഗത്തേക്ക് ഉയൎത്തുവാനും മന
സ്സില്ലാതെ, തന്റെ മാറത്ത് അടിച്ചുകൊണ്ടു, ദൈവമെ പാപി
യായ എന്നെ കടാക്ഷിച്ചു കൊള്ളേണമെ എന്നു പറഞ്ഞു.
൧൪ അവനേക്കാൾ ഇവൻ നീതീകരിക്കപ്പെട്ടവനായി തന്റെ ഭ
വനത്തിലേക്ക് ഇറങ്ങിപോയി എന്നു ഞാൻ നിങ്ങളോട് പറ
യുന്നു; കാരണം തന്നെത്താൻ ഉയൎത്തുന്നവൻ എല്ലാം താഴ്ത്ത
പ്പെടും; തന്നെത്താൻ താഴ്ത്തുന്നവൻ ഉയൎത്തപ്പെടുകയും ചെയ്യും
(൧൪, ൧൧.)
൧൫ അവൻ തൊടുവാനായി, ചിലർ കുട്ടികളെയും അവനു കൊ
൧൬ ണ്ടുവരുന്നതു ശിഷ്യന്മാർ കണ്ടു, അവരെ ശാസിച്ചു. യേശു
വൊ ആ കുട്ടികളെ വിളിച്ചു വരുത്തി പറഞ്ഞിതു: ശിശുക്കളെ
എന്റെ അടുക്കൽ വരുവാൻ വിടുവിൻ; അവരെ തടുക്കരുതു;
൧൭ ദേവരാജ്യം ഇപ്രകാരമുള്ളവൎക്ക ആകുന്നു സത്യം. ആമെൻ
ഞാൻ നിങ്ങളോടു പറയുന്നിതു: ദേവരാജ്യത്തെ ശിശുവെന്ന
പോലെ കൈക്കൊള്ളാത്തവൻ ആരും അതിൽ കടക്കയില്ല.
൧൮ പിന്നെ ഒരു പ്രമാണി അവനോട്: നല്ല ഗുരൊ, എന്തു ചെ
യ്തിട്ടു ഞാൻ നിത്യജീവനെ അവകാശമാക്കും? എന്നു ചോദിച്ചു
൧൯ തിന്നു യേശു പറഞ്ഞു: എന്നെ നല്ലവൻ എന്നു ചൊല്വാൻ
എന്തു? ദൈവമാകുന്ന ഒരുവനല്ലാതെ, നല്ലവൻ ആരും ഇല്ല.
൨൦ കല്പനകളെ അറിയുന്നുവല്ലൊ; വ്യഭിചരിക്കല്ല, കുലചെയ്യല്ല,
മോഷ്ടിക്കല്ല, കള്ളസ്സാക്ഷി പറയല്ല, നിന്റെ മാതാപിതാക്കന്മാ
൨൧ രെ ബഹുമാനിക്ക (൨ മോ, ൨൦.) എന്നുള്ളവ തന്നെ. അവൻ
പറഞ്ഞു: ഇവ ഒക്കയും ഞാൻ ചെറുപ്പം മുതൽ കാത്തു കൊണ്ടി
൨൨ രിക്കുന്നു. എന്നതു യേശു കേട്ട് ഇനി നിണക്ക് ഇല്ലാത്തത്
ഒന്ന് ഉണ്ടു; ഉള്ളത് എല്ലാം വിറ്റു, ദരിദ്രൎക്ക പകുത്തു കൊടുക്ക
എന്നാൽ സ്വൎഗ്ഗത്തിൽ നിണക്ക് നിക്ഷേപം ഉണ്ടാകും; പി
൨൩ ന്നെ വന്ന് എന്നെ അനുഗമിക്ക എന്നു പറഞ്ഞു. അവൻ
എത്രയും ധനവാനാകകൊണ്ടു ആയതു കേട്ടിട്ടു അതിദുഃഖിത
൨൪ നായി ചമഞ്ഞു. അതിദുഃഖിയായതു യേശു കണ്ടു: ദ്രവ്യങ്ങൾ
ഉള്ളവർ ദേവരാജ്യത്തിൽ പ്രവേശിപ്പാൻ എത്ര പ്രയാസം!
൨൫ ധനവാൻ ദേവരാജ്യത്തിൽ പൂകുന്നതിലും ഒട്ടകം സൂചിക്കുഴയൂ
ടെ കടക്കുന്നതിന്ന് എളുപ്പം ഏറെ ഉണ്ടു സത്യം എന്നു പറഞ്ഞു.

പിന്നെ രക്ഷപ്പെടുവാൻ ആൎക്കു കഴിയും? എന്നു കേട്ടവർ ൨൬
പറഞ്ഞപ്പോൾ: മനുഷ്യരോട് അസാദ്ധ്യമായവ ദൈവത്തോ ൨൭
ടു സാദ്ധ്യമാകുന്നു എന്ന് അവൻ പറഞ്ഞു.
പേത്രൻ ഇതാ ഞങ്ങൾ (സ്വന്തമായത്) എല്ലാം വിട്ടുകളഞ്ഞു ൨൮
നിന്റെ പിന്നാലെ വന്നു എന്നു പറഞ്ഞാറെ, യേശു അവരോ
ട് ചൊല്ലിയതു: ആമെൻ ഞാൻ നിങ്ങളോട് പറയുന്നു: ദേവ ൨൯
രാജ്യം നിമിത്തം വീടൊ, പിതാക്കളെയൊ, സഹോദരരെയൊ,
ഭാൎയ്യയെയൊ, മക്കളെയൊ, വിട്ടുകളഞ്ഞാൽ, ഈ കാലത്തിൽ ത ൩൦
ന്നെ പലമടങ്ങായിട്ടും വരുവാനുള്ള യുഗത്തിൽ നിത്യജീവനെ
യും, പ്രാപിക്കാത്തവൻ ആരും ഇല്ല.
പിന്നെ പന്തിരുവരെയും കൂട്ടിക്കൊണ്ട് അവരോട് പറ ൩൧
ഞ്ഞിതു: കണ്ടാലും നാം യരുശലേമിലേക്ക് കരേറി പോകുന്നു; മ
നുഷ്യപുത്രനു പ്രവാചകരാൽ എഴുതപ്പെട്ടുള്ളതിന്ന് എല്ലാം അ
വിടെ നിവൃത്തി വരും. അവർ അവനെ ജാതികളിൽ ഏല്പിച്ച ൩൨
ശേഷം പരിഹസിക്കയും, അഹങ്കരിക്കയും, തുപ്പുകയും, തല്ലീട്ടു ൩൩
കൊല്ലുകയും, മൂന്നാം നാൾ അവൻ വീണ്ടും എഴുനീല്ക്കയും ചെ
യ്യും. എന്നത് ഒന്നും അവർ ഗ്രഹിച്ചില്ല; ഈ മൊഴി അവൎക്കു ൩൪
മറഞ്ഞിരുന്നു; പറഞ്ഞവ ബോധിച്ചതും ഇല്ല.
അവൻ യറിഹോവിലേക്ക് അടുക്കുമ്പോൾ, ഒരു കുരുടൻ വ ൩൫
ഴിയരികെ ഇരന്നു കൊണ്ടിരുന്നു. അവൻ പുരുഷാരം കടന്നു ൩൬
പോകുന്നതു കേട്ട്: ഇതെന്ത്? എന്നു ചോദിച്ചു: നചറയ്യനാ ൩൭
യ യേശു കൂടികടക്കുന്നു എന്ന് അവനോട് അറിയിച്ചപ്പോൾ,
അവൻ: ദാവിദ്പുത്ര, യേശുവെ! എന്നെ കനിഞ്ഞു കൊൾക! ൩൮
എന്നു നിലവിളിച്ചു. മുന്നടക്കുന്നവർ അവനെ മിണ്ടാതിരി ൩൯
പ്പാൻ ശാസിച്ചാറെയും: ദാവിദ്പുത്ര, എന്നെ കനിഞ്ഞു കൊ
ൾക! എന്ന് അവൻ ഏററം അധികം കൂക്കി പോന്നു. യേശു ൪൦
വും നിന്ന് അവനെ അടുക്കെ വരുത്തുവാൻ കല്പിച്ചു. അവൻ
സമീപിച്ചപ്പോൾ: നിണക്ക് എന്തു ചെയ്യേണ്ടു? എന്നു ചോ
ദിച്ചു. കൎത്താവെ, കാഴ്ചവരിക തന്നെ! എന്ന് അവൻ പറ ൪൧
ഞ്ഞു. യേശു അവനോട്: കാഴ്ചപ്രാപിക്ക! നിന്റെ വിശ്വാ ൪൨
സം നിന്നെ രക്ഷിച്ചിരിക്കുന്നു! എന്നു പറഞ്ഞു. ക്ഷണത്തിൽ ൪൩
അവൻ കാഴ്ചപ്രാപിച്ചു ദൈവത്തെ തേജസ്കരിച്ചുംകൊണ്ട്
അവനെ പിഞ്ചെന്നു വന്നു കണ്ട ജനങ്ങൾ എല്ലാം ദൈവ
ത്തിന്നു പുകഴ്ച കൊടുക്കയും ചെയ്തു.

## ൧൯. അദ്ധ്യായം.

ചുങ്കക്കാരനായ ജക്കായി, (൧൧) മ്നാക്കളുടെ ഉപമ [മത്താ. ൨൫.], (൨൯) യരുശലെമിലെപ്രവേശം [മത്താ. ൨൧. മാ. ൧൧. യോ. ൧൨.], (൪൧) പട്ടണത്തെ കുറിച്ചു കരഞ്ഞു വിലപിച്ചതു, (൪൫) ദേവാലയത്തെ ശുദ്ധീകരിച്ചതു [മത്താ. ൨൧. മാ. ൧൧.]

൧ **അ**വൻ യറിഹോവിൽ പുക്കു കൂടികടക്കുമ്പോൾ, കണ്ടാലും
൨ ചുങ്കപ്രമാണിയും, ധനവാനും ആയ ജക്കായി എന്ന് പേരുള്ള
൩ പുരുഷൻ, യേശു ഇന്നവൻ എന്നു കാണ്മാൻ ശ്രമിച്ചാറെ
യും, വളൎച്ചയിൽ കുള്ളനാകകൊണ്ട് പുരുഷാരം നിമിത്തം കഴി
൪ വില്ലാതെയായ ശേഷം, അവൻ ഇന്ന ദിക്കിനൂടെ പോകും എ
ന്നു ഗ്രഹിച്ചു മുന്നോട്ട് ഓടി, അവനെ കാണേണ്ടതിന്ന് ഒർ
൫ അമാറത്തിയിൽ കയറി. ആ സ്ഥലത്തു യേശു എത്തിയപ്പോ
ൾ മേല്പെട്ടു നോക്കി, അവനെ കണ്ടു: ജക്കായെ! വിരഞ്ഞ് ഇ
റങ്ങി വാ! എനിക്ക് ഇന്നു നിന്റെ വീട്ടിൽ പാൎക്കേണ്ടതാകുന്നു
൬ എന്നു പറഞ്ഞു. അവനും വിരഞ്ഞ് ഇറങ്ങി വന്നു, സന്തോ
൭ ഷത്തോടെ, അവനെ കൈക്കൊണ്ടു. കണ്ടവർ എല്ലാം; ഇവ
ൻ പാപിയായ പുരുഷനോടു വസിപ്പാൻ അകമ്പുക്കു എന്നു
൮ പിറുപിറുത്തു. എന്നാറെ, ജക്കായി നിന്നുകൊണ്ടു കൎത്താവി
നോടു പറഞ്ഞിതു: കണ്ടാലും കൎത്താവെ, എന്റെ വസ്തുക്കളിൽ
പാതിയെ ദരിദ്രൎക്കു കൊടുക്കുന്നുണ്ടു; ആരോടും വല്ലതും തോല്പി
൯ ച്ചു വാങ്ങി എങ്കിൽ, നാലു മടങ്ങു തിരികെ കൊടുക്കുന്നു. അവ
നോടു യേശു ചൊല്ലിയതു: അവനും അബ്രഹാം പുത്രനാക
൧൦ യാൽ, ഇന്ന് ഈ വീട്ടിന്നു രക്ഷ ഉണ്ടായി; നഷ്ടമായതിനെ
തിരഞ്ഞു രക്ഷിപ്പാനല്ലോ മനുഷ്യപുത്രൻ വന്നതു (മത്താ.
൧൮, ൧൧.)
൧൧ എന്നത് അവർ കേട്ടുകൊള്ളുമ്പോൾ, അവൻ യരുശലേമി
നു സമീപിച്ചിരിക്കകൊണ്ടും ദേവരാജ്യം ക്ഷണത്തിൽ വിളങ്ങി
വരും എന്ന് അവൎക്കു തോന്നുകകൊണ്ടും ഒർ ഉപമ കൂട്ടി പറ
൧൨ ഞ്ഞു. അത് എന്തെന്നാൽ: കുലശ്രേഷ്ഠനായ ഒരുത്തൻ രാജ
ത്വം പ്രാപിച്ചു മടങ്ങിവരേണം എന്നു വെച്ചു, ദൂരദേശത്തേക്കു
൧൩ യാത്രയാകുമ്പോൾ, തന്റെ പത്തു ദാസരെ വരുത്തി, അവൎക്കു
പത്തു മ്നാക്കളെ കൊടുത്തു (മ്നാ ഒന്നിന്നു ൩൫ രൂപ്പിക): ഞാൻ
വരുന്നതിന്നകത്തു വ്യാപാരം ചെയ്തുകൊൾവിൻ എന്ന് അവ
൧൪ രോട് പറഞ്ഞു (പോയി). അവന്റെ പൌരന്മാരൊ, അവനെ

പകെച്ച് അവന്റെ പിന്നാലെ മന്ത്രികളെ അയച്ച് ഇവൻ
ഞങ്ങളിൽ വാഴുന്നതിന്നു, ഞങ്ങൾക്ക മനസ്സില്ല എന്ന് ഉണ
ൎത്തിക്കയും ചെയ്തു. എന്നാറെ, അവൻ രാജത്വം പ്രാപിച്ചിട്ടു ൧൫
തിരികെ വന്നപ്പോൾ, ആ ദ്രവ്യം കൊടുത്ത ദാസരിൽ ഇന്ന
വൻ ഇന്നതു വ്യാപരിച്ചു നേടി എന്ന് അറിയേണ്ടതിന്നു,
അവരെ വിളിച്ചു വരുത്തുവാൻ കല്പിച്ചു. ഒന്നാമൻ വന്നു: ക ൧൬
ൎത്താവെ, നിന്റെ മ്നാ പത്തു മ്നാക്കൾ സമ്പാദിച്ചു എന്നു പറ ൧൭
ഞ്ഞു. അവനോട് അവൻ: നന്നു, നല്ല ദാസനെ, നീ ഏററം
ചെറിയതിൽ വിശ്വസ്തനായതുകൊണ്ടു പത്തു പട്ടണങ്ങളിൽ
അധികാരമുള്ളവനായിരിക്ക! എന്നു പറഞ്ഞു. രണ്ടാമൻ വ ൧൮
ന്നു: കൎത്താവെ, നിന്റെ മ്നാ അഞ്ചു മ്നാക്കളെ ഉണ്ടാക്കി എ
ന്നു പറഞ്ഞു. നീയും അഞ്ചു പട്ടണങ്ങൾക്ക മേല്പെട്ടവനാക ൧൯
എന്ന് അവനോടു പറഞ്ഞു. മറെറാരുവൻ വന്നു: കൎത്താവെ, ൨൦
ഞാൻ ഉറുമാലിൽ കെട്ടിവെച്ചിട്ടുള്ള നിന്റെ മ്നാവ് ഇതാ! കാര ൨൧
ണം നീ ഇടാത്തത് എടുത്തും, വിതെക്കാത്തതു കൊയ്യുംകൊണ്ടു
കടുപ്പമുള്ള മനുഷ്യനാകകൊണ്ടു, ഞാൻ നിന്നെ ഭയപ്പെട്ടു എ
ന്നു പറഞ്ഞു. അവനോട് അവൻ പറയുന്നിതു: ദുഷ്ടദാസ ൨൨
നെ! നിന്റെ വായിൽനിന്നു നിനക്ക ന്യായം വിധിക്കും! ഞാ
ൻ ഇടാത്തത് എടുത്തും വിതെക്കാത്തതു കൊയ്യുംകൊണ്ടു കടുപ്പ
മുള്ള മനുഷ്യൻ ആകുന്നപ്രകാരം അറിഞ്ഞുവല്ലൊ. പിന്നെ ൨൩
ഞാൻ വന്നിട്ട് എന്റെ ദ്രവ്യം പലിശയോടും കൂട ശേഖരിക്കേ
ണ്ടതിന്ന് അതു നാണ്യപീഠത്തിൽ വെക്കാഞ്ഞത് എന്തു? എ ൨൪
ന്നിട്ടു ചുററും നില്ക്കുന്നവരോട്: ആ മ്നാവ് അവനോട് എടു
ത്തു പത്തു മ്നാവുള്ളവന്നു കൊടുപ്പിൻ എന്നും: കൎത്താവെ, അ ൨൫
വന്നു പത്തു മ്നാവുണ്ടല്ലൊ എന്ന് അവർ ചൊല്ലുമ്പോൾ: ഞാ ൨൬
നല്ലൊ നിങ്ങളോടു പറയുന്നിതു: ഉള്ളവന്ന് എല്ലാവന്നും കൊ
ടുക്കപ്പെടും; ഇല്ലാത്തവനോട് ഉള്ളതും കൂടെ എടുക്കപ്പെടും (൮,
൧൮). ശേഷം ഞാൻ അവരിൽ വാഴുന്നതിന്നു മനസ്സില്ലാത്ത ൨൭
എന്റെ ശത്രുക്കളായവരെ ഇവിടെ കൊണ്ടുവന്ന് എന്റെ മു
മ്പിൽ വെച്ച് അറുത്തുകളവിൻ എന്നും കല്പിച്ചു.
ഇവ പറഞ്ഞശേഷം, അവൻ യരുശലേമിലേക്ക യാത്രയാ ൨൮
യി മുന്നോട്ടു നടന്നു. പിന്നെ ഒലീവമരങ്ങളാൽ പേർകൊണ്ട ൨൯
മലയരികെ ബൈഥഫഗ്ഗ ബൈഥന്യ എന്നവറേറാടു സമീപി
ച്ചപ്പോൾ, ഉണ്ടായിതു: അവൻ തന്റെ ശിഷ്യരിൽ ഇരുവരെ

൩൦ നിയോഗിച്ചു പറഞ്ഞു: നിങ്ങൾക്ക് എതിരെ ഉള്ള ഗ്രാമത്തിൽ
പോകുവിൻ; അതിൽ പ്രവേശിക്കയിൽ മനുഷ്യർ ആരും കയ
റീട്ടില്ലാത്ത കഴുതക്കുട്ടി കെട്ടി നില്ക്കുന്നതു കാണും; അത് അഴി
൩൧ ച്ചു കൊണ്ടുവരുവിൻ! ആരും നിങ്ങളോട്: ഇത് അഴിപ്പാൻ എ
ന്തു? എന്നു ചോദിച്ചാൽ: കൎത്താവിന് ഇത്കൊണ്ട് ആവശ്യം
൩൨ ഉണ്ട് എന്ന് അവനോട് ചൊല്ലുവിൻ. അയച്ചവർ പോയി
൩൩ തങ്ങളോടു പറഞ്ഞപ്രകാരം കണ്ടെത്തി, കഴുതക്കുട്ടിയെ അഴിക്കു
മ്പോൾ, അതിന്നുടയവർ കുട്ടിയെ അഴിക്കുന്നത് എന്ത് എന്നു
൩൪ പറഞ്ഞാറെ: കൎത്താവിന് അതുകൊണ്ട് ആവശ്യം ഉണ്ടെന്നു
൩൫ അവർ പറഞ്ഞു. അതിനെ യേശുവിന്നടുക്കെ കൊണ്ടുവന്നു
തങ്ങളുടെ വസ്ത്രങ്ങൾ കഴുതക്കുട്ടിമേൽ ഇട്ടു, യേശുവെ ഇരുത്തു
൩൬ കയും ചെയ്തു. അവൻ ചെല്ലുമ്പോൾ, തങ്ങളുടെ വസ്ത്രങ്ങളെ
൩൭ വഴിയിൽ വിരിച്ചു പോന്നു. പിന്നെ അവൻ ഒലീവ് മലയു
ടെ ഇറക്കത്തിൽ തന്നെ അടുക്കുമ്പോൾ, ശിഷ്യക്കൂട്ടം എല്ലാം
കണ്ട ശക്തികളെ ഒക്കയും ഓൎത്തു സന്തോഷിച്ചു, മഹാശബ്ദ
൩൮ ത്തോടെ ദൈവത്തെ സ്തുതിച്ചു തുടങ്ങിയത് ഇവ്വണ്ണം: കൎത്താ
വിൻ നാമത്തിൽ വരുന്ന രാജാവ് വാഴ്ത്തപ്പെട്ടവനാക! സ്വൎഗ്ഗ
ത്തിൽ സമാധാനവും, അത്യുന്നതങ്ങളിൽ തേജസ്സും (ഉണ്ടു). എ
൩൯ ന്നാറെ, പുരുഷാരത്തിൽനിന്നു ചില പറീശർ അവനോടു: ക
ൎത്താവെ, നിന്റെ ശിഷ്യന്മാരെ വിലക്കുക! എന്നു പറഞ്ഞതി
൪൦ ന്നു ചൊല്ലിയ ഉത്തരമാവിതു: ഇവർ മിണ്ടാതിരുന്നു എങ്കിൽ,
കല്ലുകൾ ആൎത്തു പോകും എന്നു ഞാൻ നിങ്ങളോടു പറയുന്നു.
൪൧ പിന്നെ സമീപിച്ചപ്പോൾ നഗരത്തെ കണ്ട്, അതിനെ
൪൨ കുറിച്ചു കരഞ്ഞു പറഞ്ഞിതു: അല്ലയൊ, നിന്റെ സമാധാന
ത്തിന്നുള്ളവ നീയും ഈ നിന്റെ നാളിൽ എങ്കിലും, അറിഞ്ഞു
൪൩ എങ്കിൽ (കൊള്ളാം)! ഇപ്പൊഴൊ, അവ നിന്റെ കണ്ണുകൾക്കു
മറഞ്ഞു കിടക്കുന്നു; എന്തെന്നാൽ നിന്റെ ശത്രുക്കൾ നിന്നെ
൪൪ ക്കു ചുറവും കിടങ്ങു കിളെച്ചു, നിന്നെ വളഞ്ഞ് എല്ലാടത്തും ഞെ
രുക്കികൊണ്ടു, നിന്നെയും നിന്നിലുള്ള മക്കളെയും നിലത്താക്കി
കളഞ്ഞു, നിങ്കൽ കല്ലിന്മേൽ കല്ലു ശേഷിയാതാക്കി വെക്കുന്ന
നാളുകൾ നിന്റെ മേൽ വരും; നിന്നെ സന്ദൎശിച്ചതിന്റെ
സമയം നീ അറിയാഞ്ഞതുകൊണ്ടത്രെ.
൪൫ എന്നാറെ, അവൻ ദേവാലയത്തിൽ പ്രവേശിച്ചു: എന്റെ
൪൬ ഭവനം പ്രാൎത്ഥനാലയം ആകും എന്ന് (യശ. ൫൬, ൭.) എഴുതി

യിരിക്കുന്നു! നിങ്ങളൊ അതിനെ കള്ളന്മാരുടെ ഗുഹ ആക്കി തീ
ൎത്തു എന്നു അവരോട് പറഞ്ഞുകൊണ്ട്, അതിൽ വില്ക്കുന്നവ
രെയും വാങ്ങുന്നവരെയും പുറത്താക്കി തുടങ്ങി. പിന്നെ ദിവ ൪൭
സേന ദേവാലയത്തിൽ ഉപദേശിച്ചുകൊണ്ടിരുന്നു; അന്നു മ
ഹാപുരോഹിതരും ശാസ്ത്രികളും ജനത്തിലെ പ്രധാനികളും, അ
വനെ നശിപ്പിപ്പാൻ അന്വേഷിച്ചാറെയും, ജനം ഒക്കയും അ ൪൮
വനെ കേട്ടു കൊണ്ട് അവങ്കൽ രഞ്ജിച്ചു പോകയാൽ എന്തു
ചെയ്യേണ്ടു എന്ന് കണ്ടതും ഇല്ല.

## ൨൦. അദ്ധ്യായം.

പറീശചോദ്യത്തിന്ന് എതിർചോദ്യവും, (൯) കുടിയാന്മാരുടെ ഉപമയും [മത്താ. ൨൧. മാ. ൧൨.], (൨൦) കൈസർകരത്തെ കൊണ്ടും, (൨൭) പുനരുത്ഥാനത്തെ കൊണ്ടും, (൪൧) ദാവിദിന്റെ കർത്താവും പുത്രനും ആയതിനെ കൊണ്ടും പറഞ്ഞതു [മത്താ. ൨൨. മാ. ൧൨.], (൪൫) പറീശരെ ആക്ഷേപിച്ചതു [മത്താ. ൨൩. മാ. ൧൨.]

അദിവസങ്ങളിൽ ഒന്നിൽ ഉണ്ടായിതു: അവൻ ദേവാല ൧
യത്തിൽ ജനത്തിന്ന് ഉപദേശിച്ചു സുവിശേഷിക്കുമ്പോൾ,
മഹാപുരോഹിതരും ശാസ്ത്രികളും മൂപ്പന്മാരുമായി അണഞ്ഞുനി
ന്ന് അവനോടു പറഞ്ഞു: നീ ഏതു വിധമുള്ള അധികാരംകൊ ൨
ണ്ട് ഇവറ്റെ ചെയ്യുന്നു? അല്ല, ഈ അധികാരത്തെ നിന
ക്ക് തന്നത് ആർ എന്നു ഞങ്ങളോട് പറഞ്ഞാലും! അതിന്ന് ൩
അവൻ; ഞാനും നിങ്ങളോട് ഒരു വാക്കു ചോദിക്കും; അതു എ ൪
ന്നോട് പറഞ്ഞാലും; യോഹനാന്റെ സ്നാനം സ്വർഗ്ഗത്തിൽനി
ന്നൊ മനുഷ്യരിൽനിന്നൊ ഉണ്ടായതു? എന്നുത്തരം പറഞ്ഞാ ൫
റെ, അവർ തങ്ങളിൽ നിരൂപിച്ചു: സ്വർഗ്ഗത്തിൽനിന്ന് എന്നു
പറഞ്ഞാൽ, പിന്നെ നിങ്ങൾ അവനെ വിശ്വസിക്കാഞ്ഞത് ൬
എന്ത്? എന്നു പറയും; മനുഷ്യരിൽ നിന്ന് എന്നു പറഞ്ഞാ
ലൊ, ജനം ഒക്കയും യോഹനാൻ പ്രവാചകൻ എന്നു തേറിയി ൭
രിക്കകൊണ്ടു നമ്മെ കല്ലെറിഞ്ഞുകളയും എന്നു കണ്ടിട്ടു, എവി
ടെനിന്ന് എന്നു തിരിയാ എന്ന് ഉത്തരം പറഞ്ഞു. യേശുവും ൮
അവരോടു പറഞ്ഞു: ഞാൻ ഇവ ചെയ്യുന്നത് ഇന്ന അധികാ
രം കൊണ്ടാകുന്നു എന്നുള്ളതും നിങ്ങളോടു ചൊല്ലുന്നില്ല.

അനന്തരം ജനത്തോട് ഈ ഉപമ പറഞ്ഞു തുടങ്ങി: ഒരു ൯
മനുഷ്യൻ മുന്തിരിപ്പറമ്പു നട്ടു, കുടിയാന്മാൎക്ക് കൊടുത്തു വിട്ടു,

൧൦ ഏറിയ കാലം പരദേശത്തുപോയി പാൎത്തശേഷം, കുടിയാന്മാർ
പറമ്പിന്റെ അനുഭവത്തിൽനിന്നു കൊടുക്കേണ്ടതിന്നു തക്ക
ത്തിൽ അവരടുക്കെ, ദാസനെ പറഞ്ഞയച്ചു; ആയവനെ കു
൧൧ ടിയാർ തല്ലി, വെറുതെ അയച്ചുകളകയും ചെയ്തു. അവൻ മറ്റൊ
രു ദാസനെയും നിയോഗിച്ചു; അവനെയും അവർ തല്ലി, അ
൧൨ പമാനിച്ചു, വെറുതെ അയച്ചുകളകയും ചെയ്തു. മൂന്നാമനെയും
നിയോഗിച്ചയച്ചപ്പൊൾ, അവനെ മുറി ഏല്പിച്ചു പുറത്താക്കി
൧൩ കളഞ്ഞു. പിന്നെ പറമ്പിന്നുടയവൻ പറഞ്ഞു: ഞാൻ എന്തു
ചെയ്യു? എന്റെ പ്രിയപുത്രനെ നിയോഗിക്കും; പക്ഷെ ഇ
൧൪ വനെ കണ്ടു ശങ്കിക്കും. എന്നിട്ടു കുടിയാർ അവനെ കണ്ടു: ഇ
വൻ അവകാശിയാകുന്നു; അവകാശം ഞങ്ങൾക്കാവാൻ നാം അ
വനെ കൊന്നുകളക! എന്നു തങ്ങളിൽ നിരൂപിച്ചുചൊല്ലി, അ
൧൫ വനെ പറമ്പിൽനിന്നു തള്ളിക്കൊന്നുകളഞ്ഞു. എന്നാൽ പറ
൧൬ മ്പിന്നുടയവൻ അവരിൽ എന്തു ചെയ്യും? ആ കുടിയാരെ വ
ന്നു നിഗ്രഹിച്ചു, പറമ്പിനെ അന്യരിൽ ഏല്പിച്ചുകൊടുക്കും; എ
൧൭ ന്ന് അവർ കേട്ടാറെ, അതരുത്! എന്നു പറഞ്ഞു. അവനൊ
അവരെ നോക്കി (സങ്കീ. ൧൧൮, ൨൨.) എന്നാൽ വീടു പണി
യുന്നവർ ആകാ എന്നു തള്ളിയോരു കല്ലു തന്നെ കോണിൻ ത
൧൮ ലയായ്വന്നു എന്ന് എഴുതിയിരിക്കുന്നത് എന്തു പോൽ? ആ ക
ല്ലിന്മേൽ വീണവൻ എല്ലാം പൊടിഞ്ഞുപോകും; അത് ആരു
ടെ മേൽ വീണാലും അവനെ ധൂളിപ്പിക്കും എന്നു പറഞ്ഞു.
൧൯ ഈ ഉപമ തങ്ങളെ കുറിച്ചു ചൊല്ലിയപ്രകാരം മഹാപുരോഹി
തരും, ശാസ്ത്രികളും ബോധിച്ചിട്ട് ആ നാഴികയിൽ തന്നെ, അ
വന്മേൽ കൈകളെ വെപ്പാൻ അന്വേഷിച്ചാറെയും, ജനത്തെ
ഭയപ്പെട്ടു നിന്നു.

൨൦ പിന്നെ അവനെ കാത്തിരുന്നു, നാടുവാഴിയുടെ അധികാര
ത്തിലും, കോയ്മയിലും ഏല്പിപ്പാന്തക്കവണ്ണം വാക്കുകൊണ്ട് അ
വനെ പിടികൂടേണ്ടതിന്നു, നീതിമാന്മാർ എന്നു നടിക്കുന്ന ഒറ്റു
൨൧ കാരെ നിയോഗിച്ചു. ആയവർ ഗുരൊ, നീ നേരായി പറഞ്ഞു
പദേശിക്കുന്നു എന്നും മുഖപക്ഷം തോന്നാതെ, ദൈവത്തിൻ
വഴിയെ ഉണ്മയിൽ പഠിപ്പിക്കുന്നു എന്നും, ഞങ്ങൾ അറിയു
൨൨ ന്നു. നാം കൈസൎക്കു കപ്പം കൊടുക്കുന്നതു വിഹിതമൊ അല്ല
൨൩ യൊ? എന്ന് അവനോട് ചോദിച്ചു. അവരുടെ കൌശലം
൨൪ അവൻ ഗ്രഹിച്ചു (എന്നെ പരീക്ഷിക്കുന്നത് എന്തു?) ദ്രഹ്മയെ

കാട്ടുവിൻ! ആരുടെ സ്വരൂപവും എഴുത്തും ഉള്ളതാകുന്നു? എ
ന്ന് അവരോട്ട പറഞ്ഞതിന്നു: കൈസരുടെ എന്ന് ഉത്തരം പ
റഞ്ഞു. എന്നാൽ കൈസൎക്കുള്ളവ കൈസൎക്കും, ദൈവത്തിന്നു ൨൫
ള്ളവ ദൈവത്തിന്നും ഒപ്പിച്ചുകൊടുപ്പിൻ! എന്ന് അവരോട് പ ൨൬
റഞ്ഞു. അവർ ജനത്തിന്റെ മുമ്പിൽ അവന്റെ മൊഴിയെ പി
ടിച്ചു കൂടാതെ, ഉത്തരം ഹേതുവായി ആശ്ചൎയ്യപ്പെട്ടു, മിണ്ടാതെ
നില്ക്കയും ചെയ്തു.

പുനരുത്ഥാനം ഇല്ല എന്നു തൎക്കിക്കുന്ന ചദ്ദൂക്യരിൽ ചിലർ ൨൭
അടുത്തു വന്ന് അവനോട് ചോദിച്ചിതു: ഗുരൊ, ഒരുത്തന്റെ ൨൮
സഹോദരൻ ഭാൎയ്യയെ കെട്ടി, മക്കളില്ലാതെ മരിച്ചു എങ്കിൽ, ആ
ഭാൎയ്യയെ സഹോദരൻ പരിഗ്രഹിച്ചു, തന്റെ സഹോദരന്നു
സന്തതി ഉണ്ടാക്കേണം എന്നു മോശ (൫മോ. ൨൫, ൫.) നമുക്ക്
എഴുതിയല്ലൊ. എന്നാൽ ഏഴു സഹോദരർ ഉണ്ടായിരുന്നു; അ ൨൯
തിൽ ഒന്നാമൻ ഭാൎയ്യയെ കെട്ടി, മക്കൾ ഇല്ലാതെ മരിച്ചു; രണ്ടാ
മൻ ആ സ്ത്രീയെ ചേൎത്തുകൊണ്ടു, മക്കളില്ലാതെ മരിച്ചു; മൂന്നാ ൩൦
മനും അവളെ പരിഗ്രഹിച്ചു. അവ്വണ്ണം എഴുവരും മക്കളെ വെ ൩൧
ച്ചേക്കാതെ മരിച്ചു. ഒടുക്കം സ്ത്രീയും മരിച്ചു പോയി; എന്നാൽ ൩൨
പുനരുത്ഥാനത്തിൽ അവരിൽ ഏവന്നു ഭാൎയ്യ ആകും? അവൾ ൩൩
എഴുവൎക്കും ഭാൎയ്യയായിരുന്നുവല്ലൊ! എന്നതിന്നു യേശു ഉത്തരം ൩൪
ചൊല്ലിയതു: ഈ യുഗത്തിൻമക്കൾ കെട്ടുകയും കെട്ടിക്കയും ചെ
യ്യുന്നു; എങ്കിലും ആ യുഗത്തിന്നും മരിച്ചവരിൽ നിന്നുയിൎത്തെ ൩൫
ഴുനീല്പതിന്നും, യോഗ്യരായി തോന്നിയവർ, ഇനി മരിപ്പാനും കഴി
യായ്കകൊണ്ടു, കെട്ടുകയും കെട്ടിക്കയും ഇല്ല. കാരണം അവർ പു ൩൬
നരുത്ഥാനത്തിൻ മക്കളാകയാൽ ദൂതതുല്യരും ദേവപുത്രരും ആകു
ന്നു. മരിച്ചവർ എഴുനീല്ക്കുന്നു എന്നതൊ, മോശയും മുൾചെ ൩൭
ടികഥയിൽ (൨ മോ. ൩, ൬.) യഹോവ അബ്രഹാമിൻ ദൈവ
വും, ഇഛ്ശാക്കിൻ ദൈവവും, യാക്കോബിൻ ദൈവവും, എന്നു
ചൊല്ലുമ്പോൾ, സൂചിപ്പിച്ചു തന്നു. ദൈവമാകട്ടെ, ചത്തവൎക്ക ൩൮
ല്ല, ജീവനുള്ളവൎക്കത്രെ ആകുന്നത്. അവന്നായിട്ട് എല്ലാവരും ജീ
വിച്ചിരിക്കുന്നുവല്ലൊ! എന്നാറെ, ശാസ്ത്രികളിൽ ചിലർ: ഗുരൊ, ൩൯
നീ നന്നായി പറഞ്ഞു എന്ന് ഉത്തരം ചൊല്ലിയതല്ലാതെ, അ ൪൦
വർ പിന്നെ അവനോട് ഒന്നും ചോദിപ്പാൻ തുനിഞ്ഞതും ഇല്ല.

അവരോട് അവൻ പറഞ്ഞിതു: മശീഹ ദാവിദിൻപുത്രൻ ൪൧
എന്നു ചൊല്ലുന്നത് എങ്ങിനെ? യഹോവ എന്റെ കൎത്താവോട് ൪൨

അരുളിച്ചെയ്യുന്നിതു: ഞാൻ നിന്റെ ശത്രുക്കളെ നിന്റെ പാദ
൪൩ പീഠമാക്കുവോളത്തിന്ന് എന്റെ വലഭാഗത്തിരിക്ക എന്നു സ
ങ്കീൎത്തനപുസ്തകത്തിൽ (൧൧൦) ദാവിദ് തന്നെ ചൊല്ലുന്നുവല്ലൊ;
൪൪ ദാവിദ് അവനെ കൎത്താവ് എന്നു വിളിക്കുന്നു, എന്നാൽ അവ
ന്റെ പുത്രനാകുന്നത് എങ്ങിനെ?
൪൫ പിന്നെ ജനം ഒക്കയും കേൾക്കെ തന്റെ ശിഷ്യരോട് പറ
൪൬ ഞ്ഞിതു: അങ്കികളോടെ നടക്കുന്നതും, അങ്ങാടികളിൽ വന്ദനങ്ങ
ളും, പള്ളികളിൽ മുഖ്യാസനങ്ങളും, അത്താഴങ്ങളിൽ പ്രധാനസ്ഥ
ലങ്ങളും ഇച്ഛിക്കുന്ന ശാസ്ത്രികളിൽനിന്നു സൂക്ഷിച്ചുകൊൾവി
൪൭ ൻ! അവർ ഉപായത്താൽ നീളെ പ്രാൎത്ഥിച്ചുംകൊണ്ടു വിധവ
മാരുടെ വീടുകളെ വിഴുങ്ങുന്നു; ആയവൎക്ക ഏററം വലിയ ശി
ക്ഷാവിധി വരും.

## ൨൧. അദ്ധ്യായം.

വിധവയുടെ കാഴ്ച [മാ. ൧൨.], (൫) യുഗാവസാനത്തിന്നു മുമ്പെ നടക്കേണ്ടുന്ന വയും, (൨൦) യരുശലേമിൻ സംഹാരവും, (൨൫) കൎത്താവിൻ പ്രത്യക്ഷതയും അറിയിച്ചു, (൨൯) ഉണൎച്ചയ്ക്കു പ്രബോധിപ്പിച്ചതു [മത്താ. ൨൪. മാ. ൧൩.]

൧ പിന്നാറെ, അവൻ മേല്പെട്ടു നോക്കി, ധനവാന്മാർ തങ്ങളുടെ
൨ കാഴ്ചകളെ ഭണ്ഡാരത്തിൽ ഇടുന്നതു കണ്ടു. ദരിദ്രയായൊരു വിധ
൩ വ അതിൽ രണ്ടു കാശ് ഇടുന്നതും കണ്ടു പറഞ്ഞിതു: ഈ ദരിദ്ര
യായ വിധവ എല്ലാവരെക്കാളും അധികം ഇട്ടു എന്നു ഞാൻ സ
൪ ത്യമായി, നിങ്ങളോടു പറയുന്നു. എല്ലാവരും തങ്ങളുടെ വഴിച്ചലിൽ
നിന്നല്ലൊ ദേവകാഴ്ചകളിലേക്ക് ഇട്ടിരിക്കുന്നു; ഇവളൊ തന്റെ
കുറച്ചലിൽനിന്നത്രെ തനിക്കുള്ള സമ്പത്ത് ഒക്കയും ഇട്ടതു!
൫ പിന്നെ ചിലർ ദേവാലയത്തെ കാട്ടി, അതു മനോഹരകല്ലു
കളാലും, നേൎച്ചദാനങ്ങളാലും, അലങ്കരിച്ചു നില്ക്കുന്നതു ചൊല്ലു
൬ മ്പോൾ: ഈ കാണുന്നതിൽ ഒക്കയും കല്ലുകല്ലിന്മേൽ ഇടിയാ
തെ കണ്ടു വിടപ്പെടുകയില്ല എന്നുള്ള ദിവസങ്ങൾ വരും എന്നു
൭ പറഞ്ഞാറെ: ഗുരൊ, ഇവ എപ്പോൾ ഉണ്ടാകും എന്നും ഇവ
സംഭവിക്കേണ്ടുന്നപ്പോഴെക്കുള്ള ലക്ഷണം ഏതു എന്നും അ
൮ വർ അവനോടു ചോദിച്ചതിന്നു പറഞ്ഞിതു: നിങ്ങളെ തെററി
ക്കാതിരിപ്പാൻ തന്നെ നോക്കുവിൻ! എങ്ങിനെ എന്നാൽ ഞാൻ
ആകുന്നു എന്നും സമയം അണഞ്ഞിരിക്കുന്നു എന്നും ചൊല്ലി,
അനേകർ എന്റെ നാമം എടുത്തു വരും; അവരുടെ പിന്നാലെ

നടക്കരുതെ! നിങ്ങൾ യുദ്ധങ്ങളും കലഹങ്ങളും കേൾക്കുമ്പോൾ, ൯
ഞെട്ടിപ്പോകായ്വിൻ! അവ എല്ലാം ഉണ്ടാകേണ്ടതു സത്യം; അ
വസാനം തൽക്ഷണം ഇല്ല താനും. പിന്നെ അവരോട് പറ ൧൦
ഞ്ഞിതു: ജാതി ജാതിക്കും, രാജ്യം രാജ്യത്തിന്നും എതിരെ എഴുന്നീ
ല്ക്കും; വലിയ ഭൂകമ്പങ്ങളും ക്ഷാമങ്ങളും മഹാവ്യാധികളും അവി ൧൧
ടവിടെ ഉണ്ടാകും; ഉല്പാതങ്ങളും വാനത്തിങ്കൽനിന്നു മഹാലക്ഷ
ണങ്ങളും ഉണ്ടാകും. ഇവ എല്ലാററിന്നും മുമ്പെ എൻനാമം നിമി ൧൨
ത്തം നിങ്ങളുടെ മേൽ കൈകളെ വെച്ചു, പള്ളികളിലും തടവുകളിലും
ഏല്പിച്ചു രാജാക്കൾക്കും നാടുവാഴികൾക്കും മുമ്പിലാക്കി ഹിംസി
ക്കും. അതൊ നിങ്ങൾക്കു സാക്ഷ്യത്തിന്നു സംഗതി ആകും. ആ ൧൩
കയാൽ, വാദിക്കേണ്ടതു മുമ്പിൽ കൂട്ടി ധ്യാനിക്കരുത് എന്നു ഹൃദ ൧൪
യങ്ങളിൽ ഉറപ്പിച്ചുകൊൾവിൻ! നിങ്ങളുടെ എതിരികൾ എല്ലാം എ ൧൫
തിർ പറവാനും ചെറുപ്പാനും കഴിയാത്ത വായും, ജ്ഞാനവും, ഞാ
ൻ നിങ്ങൾക്കു തരും നിശ്ചയം. എന്നാൽ, പിതാക്കളും സഹോ ൧൬
ദരരും, ചാർച്ചക്കാരും ചങ്ങാതികളും നിങ്ങളെ ഏല്പിച്ചു കൊടുക്ക
യും, നിങ്ങളിൽ (ചിലരെ) മരിപ്പിക്കയും ചെയ്യും. എൻനാമം നി
മിത്തം നിങ്ങൾ എല്ലാവരാലും പകെക്കപ്പെട്ടവർ ആകും. നിങ്ങ ൧൭
ളുടെ തലയിൽനിന്നു രോമവും (വെറുതെ) കെട്ടു പോകയില്ല. നി ൧൮
ങ്ങളുടെ ക്ഷാന്തിയെ കൊണ്ടു നിങ്ങളുടെ ദേഹികളെ നേടുവിൻ. ൧൯
എന്നാൽ, യരുശലേം പടകളാൽ വളയപ്പെടുന്നതു കാണു ൨൦
മ്പോൾ, അതു പാഴാകുന്നത് അടുത്തുവന്നു എന്നു ബോധിച്ചു
കൊൾവിൻ! അന്നു യഹൂദയിലുള്ളവർ മലകളിലേക്കു മണ്ടി ൨൧
പ്പോക! അതിൻ നടുവിലുള്ളവർ പുറപ്പെട്ടുപോക; നാടുകളിൽ
ഉള്ളവർ അതിൽ കടക്കായ്ക! ആ നാളുകളാകട്ടെ, എഴുതികിടക്കു ൨൨
ന്നത് എല്ലാം നിവൃത്തിക്കേണ്ടുന്ന പ്രതിക്രിയാദിവസങ്ങൾ ആ
കുന്നു. ആ നാളുകളിൽ ഗർഭിണികൾക്കും മുലകുടിപ്പിക്കുന്നവർക്കും ൨൩
ഹാ കഷ്ടം! കാരണം ഭൂമിയിൽ വലിയ ഞെരുക്കവും, ഈ ജന
ത്തിങ്കൽ ക്രോധവും ഉണ്ടാകും. അവർ വാളിൻവായാൽ പട്ടുക ൨൪
യും ബദ്ധരായി എല്ലാജാതികളിലേക്കും, കൊണ്ടുപോകപ്പെടുക
യും ജാതികളുടെ സമയങ്ങൾ തികവോളം യരുശലേം ജാതികളാ
ൽ ചവിട്ടപ്പെടുകയും ചെയ്യും. ശേഷം സൂര്യ്യചന്ദ്രനക്ഷത്രങ്ങ ൨൫
ളിൽ ലക്ഷണങ്ങളും കടലും ഓളവും മുഴങ്ങിയിരിക്കെ ഭൂമിയിലെ
ജാതികൾക്ക് അഴിനിലയോടെ കുഴെക്കും ഉണ്ടാകും. സ്വർഗ്ഗങ്ങ ൨൬
ളുടെ സൈന്യങ്ങൾ കുലുങ്ങിപ്പോകുന്നതിനാൽ മനുഷ്യർ ഭയ

പ്പെട്ടും, പ്രപഞ്ചത്തിന്ന തട്ടുന്നവ പാൎത്തു നിന്നും വീൎപ്പു മുട്ടിയി
൨൭ രിക്കും. അപ്പോൾ, മനുഷ്യപുത്രൻ വലിയ ശക്തിയോടും തേജ
൨൮ സ്സോടും, കൂടെ മേഘത്തിൽ വരുന്നത് അവർ കാണും. ഇവ
സംഭവിച്ചു തുടങ്ങുമ്പോൾ, നിങ്ങളുടെ വീണ്ടെടുപ്പു സമീപിക്കു
ന്നതിനാൽ, നിവിൎന്നു കൊണ്ടു, തലകളെ ഉയൎത്തുവിൻ!
൨൯ അവരോട് ഉപമയും പറഞ്ഞിതു: അത്തി മുതലായ മരങ്ങ
൩൦ ളെ എല്ലാം കാണ്മിൻ! അവ തളിൎത്തു കാണുമ്പോൾ, വേനിൽ
൩൧ അടുത്തു വന്നു എന്നു സ്വതെ അറിയുന്നുവല്ലൊ! അപ്രകാരം
നിങ്ങളും ഇവ ഉണ്ടാകുന്നതു കാണുമ്പോൾ, ദേവരാജ്യം സമീ
൩൨ പമാകുന്നു, എന്നു ഗ്രഹിപ്പിൻ! ആമെൻ ഞാൻ നിങ്ങളോട്
പറയുന്നിതു: എല്ലാം ഉണ്ടാകുവോളത്തിന്ന് ഈ തലമുറ ഒഴിഞ്ഞു
൩൩ പോകയില്ല; വാനവും ഭൂമിയും ഒഴിഞ്ഞുപോകും; എന്റെ വച
൩൪ നങ്ങൾ ഒഴിഞ്ഞു പോകയില്ല താനും. ശേഷം നിങ്ങളുടെ ഹൃദ
യങ്ങൾ ലഹരിപ്രമാദത്താലും, ഉപജീവനചിന്തകളാലും ഭാര
പ്പെട്ടിട്ടു ആ ദിവസം പെട്ടന്നു നിങ്ങളിൽ തട്ടാതിരിപ്പാൻ സൂ
൩൫ ക്ഷിച്ചുകൊൾവിൻ! കാരണം സൎവ്വഭൂമിയുടെ മുഖത്തിലും ഇരി
൩൬ ക്കുന്നവൎക്ക് എല്ലാവൎക്കും അതു കണ്ണിപോലെ വരും. ആകയാ
ൽ ഈ സംഭവിപ്പാനുള്ളതിന്ന് ഒക്കെക്കും നിങ്ങൾ തെറ്റിപോയി,
മനുഷ്യപുത്രന്റെ മുമ്പിൽ നില്പാൻ, യോഗ്യരായി തോന്നേണ്ടു
തിന്ന് എല്ലാസമയത്തിലും, പ്രാൎത്ഥിച്ചും ജാഗരിച്ചുംകൊണ്ടിരി
പ്പിൻ (എന്ന് അരുളിച്ചെയ്തു.)
൩൭ പകൽ തോറും അവൻ ദേവാലയത്തിൽ ഉപദേശിച്ചും രാത്രി
കളിൽ ഒലീവ് എന്ന് പേരുള്ള മലെക്കു പുറപ്പെട്ടു, പാൎത്തും കൊ
൩൮ ൾകയും, ജനം എല്ലാം അവനെ കേൾപ്പാൻ വേണ്ടുന്നതിന്ന് അതികാലത്തു
ദേവാലയത്തിൽ അവനെ നോക്കി നടക്കയും ചെയ്യും.

## ൨൨. അദ്ധ്യായം.

യേശുവെ കൊല്ലുവാൻ നിശ്ചയിച്ചതു, (൭) പെസഹാഭക്ഷണവും തിരുവത്താഴവും [മത്താ. ൨൬. മാ. ൧൪.], (൨൪) അപോസ്തലരിൽ തൎക്കം ഉണ്ടായതു, (൩൧) ശിമോന്റെ വീഴ്ച അറിയിച്ചതു [മ മ. യോ. ൧൩.], (൩൯) ഗത്ശമനയിലെ പോരാട്ടവും, (൪൭) തോട്ടത്തിൽ പിടിപെട്ടതും [മ മ.], (൫൪) ശിമോന്റെ വീഴ്ചയും, (൬൬) സ്നേഹിയത്തിൽനിന്നു വിസ്തരിച്ചതും [മ മ. യോ. ൧൮.]

൧ പിന്നെ പെസഹ എന്ന പേരുള്ള പുളിപ്പില്ലാത്തതിന്റെ
൨ പെരുനാൾ അടുക്കുമ്പോൾ, മഹാപുരോഹിതരും, ശാസ്ത്രികളും,

എന്ന

ജനത്തെ ഭയപ്പെട്ടുന്നതുകൊണ്ട് അവനെ ഒടുക്കുവാൻ വഴി
അന്വേഷിച്ചുകൊണ്ടിരുന്നു. അന്നു പന്തിരുവരുടെ സംഖ്യ ൩
യിൽ കൂടിയ ഇഷ്കൎയ്യോതാവ് എന്നുള്ള യൂദാവിൽ സാത്താൻ
പ്രവേശിച്ചിട്ടു, അവൻ പോയി മഹാപുരോഹിതരോടും പടനാ ൪
യകരോടും, അവനെ ഇന്നപ്രകാരം അവൎക്ക കാണിച്ചു തരാം
എന്നു സംഭാഷണം ചെയ്തു. ആയവർ സന്തോഷിച്ചു ദ്രവ്യം ൫
കൊടുപ്പാൻ പറഞ്ഞൊത്തു; അവനും കൈ കൊടുത്ത ശേഷം ൬
കൂട്ടം കൂടാതെകണ്ട് അവനെ ഏല്പിച്ചുകൊടുപ്പാൻ തക്കം അ
ന്വേഷിച്ചു വന്നു.

പെസഹയെ അറുക്കേണ്ടുന്ന കാലമായി പുളിപ്പില്ലാത്തതി ൭
ന്റെ നാൾ ആയപ്പോൾ, അവൻ പേത്രനെയും യോഹന്നാ ൮
നെയും നിയോഗിച്ചു: നിങ്ങൾ പോയി, നമുക്ക പെസഹ ഭ
ക്ഷിപ്പാൻ ഒരുക്കുവിൻ എന്നു പറഞ്ഞതിന്ന്: എവിടെ ഒരു ൯
ക്കേണ്ടു? എന്നു ചൊല്ലിയാറെ: നിങ്ങൾ പട്ടണത്തിൽ ചെല്ലു ൧൦
മ്പോൾ, അതാ ഒരു കുടംവെള്ളം ചുമക്കുന്ന മനുഷ്യൻ നിങ്ങ
ളെ എതിരേല്ക്കും; ആയവൻ കടക്കുന്ന വീട്ടിലേക്ക് പിഞ്ചെന്ന്
ആ വീട്ടുടയവനോട് പറവിൻ; ഞാൻ ശിഷ്യരുമായി പെസ ൧൧
ഹ ഭക്ഷിപ്പാനുള്ള ശാല എവിടെ? എന്നു ഗുരു നിന്നോടു പറ ൧൨
യുന്നു എന്നു ചൊല്ലുവിൻ; എന്നാൽ അവൻ ചായ്പണ വിരി
ച്ചുള്ള വന്മാളിക നിങ്ങൾക്ക കാണിക്കും; അവിടെ ഒരുക്കുവിൻ!
എന്ന് അവരോട് പറഞ്ഞു. അവർ പോയി തങ്ങളോടു പറ ൧൩
ഞ്ഞ പ്രകാരം കണ്ടു പെസഹ ഒരുക്കുകയും ചെയ്തു.

നാഴിക ആയപ്പോൾ, അവനും അപോസ്തലരും കൂടെ, ചാ ൧൪
രിക്കൊണ്ട ശേഷം, അവരോടു പറഞ്ഞിതു: കഷ്ടപ്പെടും മുമ്പെ ൧൫
ഈ പെസഹ നിങ്ങളോടു കൂടെ ഭക്ഷിപ്പാൻ ഞാൻ വാഞ്ഛ
യോടെ ആഗ്രഹിച്ചു; എങ്ങിനെ എന്നാൽ, അതു ദേവരാജ്യ ൧൬
ത്തിൽ പൂൎണ്ണമാകുവോളം ഞാൻ ഇനി അതിൽനിന്നു ഭക്ഷി
ക്കയില്ല എന്നു ഞാൻ നിങ്ങളോട് പറയുന്നു. എന്നിട്ടു പാന ൧൭
പാത്രം എടുത്തു വാഴ്ത്തി പറഞ്ഞു: ഇതു വാങ്ങി നിങ്ങളിൽ ത ൧൮
ന്നെ പങ്കിട്ടുകൊൾവിൻ! എന്തെന്നാൽ ദേവരാജ്യം വരുവോളം
ഞാൻ മുന്തിരിവള്ളിയുടെ പിറപ്പിൽനിന്നു കുടിക്കയില്ല എന്നു
ഞാൻ നിങ്ങളോടു പറയുന്നു. പിന്നെ അപ്പം എടുത്തു വാഴ്ത്തി ൧൯
നുറുക്കി, അവൎക്ക കൊടുത്തു പറഞ്ഞിതു: ഇതു നിങ്ങൾക്ക വേ
ണ്ടി കൊടുക്കപ്പെടുന്ന എന്റെ ശരീരം ആകുന്നു; എന്റെ

൨൦ ഓൎമ്മെക്കായി ഇതിനെ ചെയ്വിൻ. അപ്രകാരം തന്നെ അത്താഴ
ത്തിൽ പിന്നെ പാനപാത്രവും (കൊടുത്തു) പറഞ്ഞിതു: ഈ
പാനപാത്രം നിങ്ങൾക്ക വേണ്ടി ഒഴിക്കപ്പെടുന്ന എന്റെ ര
൨൧ ക്തത്തിൽ പുതിയ നിയമമാകുന്നു (൧ കൊ. ൧൧, ൨൫.), എങ്കി
ലും കണ്ടാലും എന്നെ കാണിച്ചു കൊടുക്കുന്നവന്റെ കൈ എ
൨൨ ന്നോടു കൂടെ മേശയിൽ ഉണ്ടു. വിധിച്ചു കിടക്കുന്ന പ്രകാരം
തന്നെ മനുഷ്യപുത്രൻ പോകുന്നു സത്യം; എങ്കിലും അവനെ
൨൩ കാണിച്ചു കൊടുക്കുന്ന മനുഷ്യനു ഹാ കഷ്ടം! എന്നാറെ, ഇതു
ചെയ്വാനുള്ളവൻ തങ്ങളിൽ ആർ പോൽ എന്ന് അവർ അ
ന്യോന്യം നിരൂപിച്ചു തുടങ്ങി.
൨൪ അവരിൽ ഏററം വലിയവനായി തോന്നുന്നവൻ ആർ എ
ന്നതിനെ ചൊല്ലി, ഒരു തൎക്കവും അവരിൽ ഉണ്ടായി; അവ
൨൫ രോട് അവൻ പറഞ്ഞിതു: (മത്താ. ൨൦, ൨൫.) ജാതികളുടെ രാജാ
ക്കന്മാർ അവരിൽ കൎത്തൃത്വം നടത്തുന്നു; അവരിൽ അധികരി
൨൬ ക്കുന്നവർ ഉപകാരികൾ എന്നു വിളിക്കപ്പെടുന്നു. നിങ്ങളൊ
അപ്രകാരം അല്ല; നിങ്ങളിൽ ഏറെ വലുതായവൻ ഇളയവ
൨൭ നെ പോലെയും, നടത്തുന്നവൻ ശുശ്രൂഷിക്കുന്നവനെ പോ
ലെയും ആക! ഏറെ വലുതായത് ആർ പോൽ? ചാരിക്കൊണ്ട
വനൊ, ശുശ്രൂഷിക്കുന്നവനൊ? ചാരിക്കൊണ്ടവനല്ലയൊ;
ഞാനൊ നിങ്ങളുടെ ഇടയിൽ ശുശ്രൂഷിക്കുന്നവനെ പോലെ
൨൮ ആകുന്നു (യോ. ൧൩, ൧൪.) എങ്കിലും എന്റെ പരീക്ഷകളിൽ
൨൯ എന്നോടു കൂടെ പാൎത്തു നിന്നവർ നിങ്ങളത്രെ. ഞാനും എൻ
പിതാവ് എനിക്ക് നിയമിച്ചതു പോലെ രാജ്യത്തെ നിങ്ങൾക്ക
൩൦ നിയമിച്ചു തരുന്നുണ്ടു. നിങ്ങൾ എന്റെ രാജ്യത്തിൽ എൻമേ
ശയിൽ ഭക്ഷിച്ചുകുടിക്കയും, ഇസ്രയേൽഗോത്രങ്ങൾ പന്ത്ര
ണ്ടിന്നും ന്യായം വിധിച്ചു, സിംഹാസനങ്ങളിൽ ഇരിക്കയും
ചെയ്വാന്തക്കവണ്ണമെ!
൩൧ പിന്നെ കൎത്താവ് പറഞ്ഞിതു: ശിമോനെ, ശിമോനെ! ക
ണ്ടാലും സാത്താൻ നിങ്ങളെ കോതമ്പു പോലെ ചേറുവാന്ത
൩൨ ക്കവണ്ണം ചോദിച്ചുപോയി. ഞാനൊ നിന്റെ വിശ്വാസം ഒ
ടുങ്ങിപോകായ്വാൻ നിണക്ക വേണ്ടി യാചിച്ചു; പിന്നെ നീ
ഒരിക്കൽ തിരിഞ്ഞു വന്നാൽ നിന്റെ സഹോദരന്മാരെ ഉറപ്പി
൩൩ ച്ചു കൊൾക! എന്നതിന്ന് അവൻ: കൎത്താവെ! നിന്നോടു കൂ
ടെ തടവിലും ചാവിലും ചെല്ലുവാൻ ഞാൻ ഒരുങ്ങി നില്ക്കുന്നു!

എന്നു പറഞ്ഞാറെ ചൊല്ലിയതു: പേത്രു, നീ എന്നെ അറിയു ൩൪
ന്നില്ല എന്നു മൂന്നുവട്ടം തള്ളിപ്പറയും മുമ്പെ, പൂവൻകോഴി ഇന്നു
കൂവുകയില്ല എന്നു ഞാൻ നിന്നോട് പറയുന്നു. പിന്നെ അ ൩൫
വരോട് പറഞ്ഞു: നിങ്ങളെ മടിശ്ശീല, പൊക്കണം, ചെരിപ്പുകൾ
ഇവ കൂടാതെ അയച്ചപ്പോൾ, ഒട്ടു കുറവുണ്ടായൊ? എന്നതി
ന്ന് ഒട്ടും ഇല്ല എന്നു ചൊല്ലിയാറെ, അവരോടു പറഞ്ഞിതു: എ ൩൬
ങ്കിലൊ ഇപ്പോൾ, മടിശ്ശീലയുള്ളവൻ അത് എടുക്കുക! പൊ
ക്കണവും അവ്വണ്ണം തന്നെ. ഇല്ലാത്തവൻ തന്റെ വസ്ത്രം ൩൭
വിറ്റു, വാൾ കൊള്ളുകയും ചെയ്ക. (യശ. ൫൩, ൧൨) ദ്രോഹി
കളോടും എണ്ണപ്പെട്ടു എന്ന് എഴുതിക്കിടക്കുന്നതും കൂടെ എന്നി
ൽ തികഞ്ഞു വരേണം എന്ന് ഞാൻ നിങ്ങളോടു പറയുന്നു സ
ത്യം. കാരണം എന്റെ അവസ്ഥകൾക്കു തികവ് എത്തിയിരി ൩൮
ക്കുന്നു; അവർ: കൎത്താവെ, ഇവിടെ രണ്ടു വാൾ ഇതാ! എന്നു
ചൊല്ലിയാറെ: മതി! എന്ന് അവരോടു പറഞ്ഞു.

പിന്നെ മൎയ്യാദപ്രകാരം ഒലീവമലെക്ക് പുറപ്പെട്ടു ചെന്നു, ൩൯
ശിഷ്യരും അവനെ അനുഗമിച്ചു. ആ സ്ഥലത്ത് എത്തിയ ൪൦
പ്പോൾ: നിങ്ങൾ പരീക്ഷയിൽ കടക്കാതിരിപ്പാൻ പ്രാൎത്ഥിപ്പി
ൻ! എന്ന് അവരോടു പറഞ്ഞു. താൻ അവരെ വിട്ട് ഒരു ക ൪൧
ല്ലേറു ദൂരത്തോളം വാങ്ങി മുട്ടുകുത്തി: പിതാവെ, ഈ പാനപാ ൪൨
ത്രം എന്നെ വിട്ടു നീങ്ങുമാറാക്കുവാൻ നിണക്കു തോന്നിയാ
ലൊ? എങ്കിലും എന്റെ ഇഷ്ടമല്ല, നിന്റേതത്രെ ആക എന്നു ൪൩
പ്രാൎത്ഥിച്ചു. സ്വൎഗ്ഗത്തിൽനിന്ന് ഒരു ദൂതനും ഊക്കു കൂട്ടുവാൻ അ ൪൪
വനു കാണായ്വന്നു. പിന്നെ അവൻ അത്യാസന്നത്തിലായി
അതിശ്രദ്ധയോടെ പ്രാൎത്ഥിച്ചു; അവന്റെ വിയൎപ്പു നിലത്തു
വീഴുന്ന വലിയ ചോരത്തുള്ളികൾ കണക്കെ ആയ്ചമഞ്ഞു.
പ്രാൎത്ഥനയിൽനിന്ന് എഴുനീറ്റു, അവൻ ശിഷ്യരടുക്കെ ചെ ൪൫
ന്നു, വിഷാദത്താൽ നിദ്രിതർ എന്നു കണ്ട് അവരോടു പറഞ്ഞി
തു: നിങ്ങൾ ഉറങ്ങുന്നത് എന്തു? പരീക്ഷയിൽ കടക്കാതിരിപ്പാ ൪൬
ൻ എഴുനീറ്റു പ്രാൎത്ഥിപ്പിൻ!

എന്നു പറയുമ്പോൾ തന്നെ, ഇതാ ഒരു പുരുഷാരം അവ ൪൭
രോടു പന്തിരുവരിൽ കൂടിയ യൂദാ എന്നവൻ മുന്നടന്നു, യേശു
വെ ചുംബിപ്പാൻ അടുത്തു വന്നു. യേശു അവനോടു: യൂദാ ൪൮
വെ! മനുഷ്യപുത്രനെ ചുംബനംകൊണ്ടൊ കാണിച്ചു കൊടുക്കു
ന്നു? എന്നു പറഞ്ഞു. അവന്റെ കൂടയുള്ളവരോ വരുന്നതു ൪൯

കണ്ടു: കൎത്താവെ ഞങ്ങൾ വാളാൽ വെട്ടുകയൊ? എന്നു ചൊ
൫൦ ല്ലി. അവരിൽ ഒരുത്തൻ മഹാപുരോഹിതന്റെ ദാസനെ, വെ
൫൧ ട്ടി. വലത്തെ ചെവി അറുത്തു. അതിന്നു യേശു: ഇത്രോളം വി
ടുവിൻ! എന്നു ചൊല്ലി, ആയവന്റെ ചെവി തൊട്ടു സൌഖ്യം
൫൨ വരുത്തി. തന്റെ നേരെ വന്ന മഹാപുരോഹിതരോടും ദേവാ
ലയത്തിലെ പടനായകരോടും മൂപ്പരോടും യേശു പറഞ്ഞിതു:
ഒരു കള്ളനെക്കൊള്ളെ എന്ന പോലെ നിങ്ങൾ വാളുവടികളു
൫൩ മായി പുറപ്പെട്ടു വന്നു. ഞാൻ ദിവസേന ദേവാലയത്തിൽ
നിങ്ങളോട്ടു കൂടെ ഇരുന്നിട്ടും എന്റെ നേരെ കൈകളെ നീട്ടീട്ടി
ല്ല എങ്കിലും, ഇതു നിങ്ങളുടെ നാഴികയും, ഇരുളിന്റെ അധികാ
രവും ആകുന്നു.

൫൪ അവരോ, അവനെ പിടിച്ചു കൊണ്ടുപോയി, മഹാപുരോഹി
തന്റെ വീട്ടിൽ കടത്തി; പേത്രൻ ദൂരത്തു കൂടി പിഞ്ചെല്ലുമ്പോ
൫൫ ൾ, അവർ നടുമുറ്റത്തിൻമദ്ധ്യെ തീകത്തിച്ച് ഒന്നിച്ചിരുന്ന
൫൬ ശേഷം, പേത്രനും അവരുടെ ഇടയിൽ ഇരുന്നുകൊണ്ടു, അ
വൻ വെളിച്ചത്തോട്ടു ചേൎന്നിരിക്കുന്നത് ഒരു ബാല്യക്കാരത്തി
കണ്ട്, അവനെ ഉററു നോക്കി: ഇവനും അവനോട്ടു കൂടെ ഇ
൫൭ രുന്നു എന്നു പറഞ്ഞാറെ: സ്ത്രീയെ, ഞാൻ അവനെ അറിയുന്നി
൫൮ ല്ല! എന്ന് അവൻ തള്ളിപ്പറഞ്ഞു. കുറയ പിന്നെ മറെറാരുവൻ
അവനെ കണ്ടു: നീയും അവരിലുള്ളവൻ തന്നെ എന്നു പറ
൫൯ ഞ്ഞു. പേത്രനൊ: മനുഷ്യ, ഞാനല്ല! എന്നു പറഞ്ഞു. ഏകദേ
ശം ഒരു മണിനേരം കഴിഞ്ഞ ശേഷം വേറൊരുവൻ: ഉണ്മയിൽ
ഇവൻ അവനോട്ടു കൂടെ ഇരുന്നു; ഗലീലക്കാരനല്ലൊ ആകു
൬൦ ന്നു! എന്നു നിഷ്കൎഷിച്ചു ചൊല്ലിയാറെ: മനുഷ്യ, നീ പറയുന്ന
തു തിരിയുന്നില്ല! എന്നു പേത്രൻ പറഞ്ഞു; ഉരിയാടുമ്പോൾ ത
൬൧ ന്നെ, പെട്ടന്നു പൂവങ്കോഴി കൂകി. കൎത്താവ് തിരിഞ്ഞു പേത്ര
൬൨ നെ ഒന്നു നോക്കുകയും ചെയ്തു. ഇന്നു കോഴികൂകുമ്മുമ്പെ മൂന്നു
വട്ടം എന്നെ തള്ളിപ്പറയും എന്നു കൎത്താവ് തന്നോട് ചൊല്ലിയ
വാക്കിനെ പേത്രൻ ഓൎത്തു പുറപ്പെട്ടുപോയി, കൈപ്പോടെ കര
കയും ചെയ്തു.

൬൩ യേശുവെ പിടിച്ചുകൊള്ളുന്ന പുരുഷന്മാരോ അവനെ പ
൬൪ രിഹസിച്ചു, തല്ലി, കണ്ണു മൂടിക്കെട്ടി മുഖത്തടിച്ചു: നിന്നെ കുമച്ച
൬൫ വൻ ആർ എന്നു പ്രവചിക്ക! എന്നു ചോദിക്കയല്ലാതെ, മറെറ
൬൬ പല ദൂഷണവും അവന്റെ നേരെ പറഞ്ഞു പോകും. നേരം

വെളുത്തപ്പോൾ, മഹാപുരോഹിതർ, ശാസ്ത്രികൾ മുതലായ ജന
മൂപ്പന്മാർ വന്നു കൂടി, അവനെ തങ്ങളുടെ സുനേദ്രിയത്തിൽ
വരുത്തി: നീ മശീഹയെങ്കിൽ ഞങ്ങളോടു പറ! എന്നു ചൊല്ലി ൬൭
യാറെ: നിങ്ങളോടു പറഞ്ഞാലും നിങ്ങൾ വിശ്വസിക്കയില്ല; ൬൮
ഞാൻ ചോദിച്ചാലും എന്നോട് ഉത്തരം ചൊല്ലുകയില്ല; വിട്ടയ
ക്കയും ഇല്ല; എങ്കിലൊ ഇതു മുതൽ മനുഷ്യപുത്രൻ ദേവശക്തി ൬൯
യുടെ വലഭാഗത്ത് ഇരുന്നിരിക്കും എന്ന് അവരോടു പറഞ്ഞു.
എന്നാൽ: നീ ദേവപുത്രനൊ? എന്ന് എല്ലാവരും ചോദിച്ചതി ൭൦
ന്നു: നിങ്ങൾ പറയുന്നുവല്ലൊ; ഞാൻ ആകുന്നു എന്നു ചൊല്ലി ൭൧
യപ്പോൾ: ഇനി സാക്ഷ്യംകൊണ്ട് നമുക്ക് എന്ത് ആവശ്യം?
നാം തന്നെ അവന്റെ വായിൽനിന്നു കേട്ടുവല്ലൊ എന്ന് അ
വർ പറഞ്ഞു.

## ൨൩. അദ്ധ്യായം.

യേശു പിലാതനും, (൬) ഹെരോദാവിനും മുമ്പിൽനിന്നു, (൧൩) നിർദ്ദോഷൻ എന്നു തോന്നീട്ടും മരണവിധി ഉണ്ടായതു [മത്താ. ൨൭. മാ. ൧൫. യോ. ൧൮.], (൨൬) നഗരത്തിങ്കന്നു പുറപ്പാടു, (൩൩) ക്രൂശാരോഹണവും, (൪൪) മരണവും, (൫൦) ശവസംസ്കാരവും [മമ. യോ. ൧൯.]

അനന്തരം അവർ എല്ലാവരും കൂട്ടമെ എഴുനീറ്റ്, അവനെ ൧
പിലാതന്നടുക്കൽ കൊണ്ടുപോയി. ഇവൻ താൻ ക്രിസ്തുനാകു ൨
ന്ന ഒരു രാജാവ് എന്നു ചൊല്ലിക്കൊണ്ടു, ജാതിയെ മറിച്ചുകളക
യും കൈസർക്കു കരംകൊടുക്കുന്നതു വിരോധിക്കയും ചെയ്യുന്ന
പ്രകാരം ഞങ്ങൾ കണ്ടു എന്നു കുറ്റം ചുമത്തിത്തുടങ്ങി. എന്നാ ൩
റെ, പിലാതൻ അവനോടു: നീ യഹൂദരുടെ രാജാവായവനൊ?
എന്നു ചോദിച്ചതിന്നു: നീ ചൊല്ലുന്നുണ്ടു എന്നു അവനോട്
ഉത്തരം പറഞ്ഞു. പിലാതൻ മഹാപുരോഹിതരോടും, പുരുഷാ ൪
രങ്ങളോടും: ഈ മനുഷ്യനിൽ കുറ്റം ഒന്നും കാണുന്നില്ല എന്നു
പറഞ്ഞാറെയും: അവൻ ഗലീലയിൽ തുടങ്ങി, യഹൂദയിൽ എ ൫
ങ്ങും ഇവിടത്തോളവും പഠിപ്പിച്ചുംകൊണ്ടു ജനത്തെ ഇളക്കുന്നു
എന്നു മുട്ടിച്ചു ചൊല്ലിയപ്പോൾ, പിലാതൻ ഗലീല എന്നതു ൬
കേട്ടിട്ടു: മനുഷ്യൻ ഗലീലക്കാരനൊ? എന്നു ചോദിച്ചു. ഹെ ൭
രോദാവിന്റെ അധികാരത്തിൽ ഉൾപ്പെട്ടവൻ എന്നറിഞ്ഞ ഉ
ടനെ, ആ നാളുകളിൽ യരുശലേമിൽ വന്നു പാൎക്കുന്ന ഹെരോ
ദാവിന്റെ അടുക്കൽ അവനെ അയച്ചുകളഞ്ഞു. ഹെരോദാ ൮

യേശുവെകൊണ്ടു വളരെ കേൾക്കയാൽ അവനെ കാണ്മാൻ
പണ്ടെ ഇച്ഛിച്ചതല്ലാതെ, അവനാൽ വല്ല അടയാളവും ഉണ്ടാ
കുന്നതു കാണും എന്ന് ആശിച്ചുംകൊണ്ടു, യേശുവെ കണ്ടിട്ട്
൯ അത്യന്തം സന്തോഷപ്പെട്ടു, ഏറിയ വാക്കുകളാൽ ചോദിച്ചാറെ
൧൦ യും അവൻ അവനോട് ഒരു ഉത്തരം പറഞ്ഞതും ഇല്ല. അവ
നിൽ മഹാ പുരോഹിതരും ശാസ്ത്രികളും കടുമയോടെ കുററം ചുമ
൧൧ ത്തി നില്ക്കുമ്പോൾ, ഹെരോദാ തന്റെ പടയാളികളുമായി അവ
നെ പരിഹസിച്ചു നിസ്സാരനാക്കി, ശുഭ്രവസ്ത്രം ഉടുപ്പിച്ചു, പി
൧൨ ലാതനു തിരികെ അയച്ചു വിട്ടു. പിലാതനും ഹെരോദാവും മുമ്പെ
തമ്മിൽ സിദ്ധാന്തമായ ശേഷം, അന്ന് ഇണങ്ങി, സ്നേഹിതരാ
യ്തീൎന്നു.

൧൩ പിലാതനൊ, മഹാപുരോഹിതരെയും, ശാസ്ത്രികളെയും, ജന
൧൪ ത്തെയും, കൂടെ വരുത്തി: നിങ്ങൾ ഈ മനുഷ്യനെ ജാതിയെ
മത്സരിപ്പിച്ചു വെക്കുന്നവൻ എന്നിട്ട് ഇങ്ങു കൊണ്ടുവന്നു;
ഞാനൊ ഇതാ നിങ്ങളുടെ മുമ്പാകെ വിസ്തരിച്ചിട്ടും നിങ്ങൾ
൧൫ ചുമത്തിയ കുററങ്ങൾ ഒന്നും ഇവനിൽ കണ്ടിട്ടില്ല; ഹെരോദാ
വും (കണ്ട്) ഇല്ല; അവനടുക്കെ നിങ്ങളെ അയച്ചു എന്നിട്ടും,
മരണയോഗ്യമായത് ഒന്നും ഇവൻ പ്രവൃത്തിച്ചു എന്നു വന്നി
൧൬ ല്ലല്ലൊ; അതുകൊണ്ട് അവനെ ശിക്ഷിച്ചു വിട്ടുതരാം എന്നു
൧൭ പറഞ്ഞു. (എന്നതിന്റെ കാരണമൊ ഉത്സവംതോറും, അവൎക്ക്
൧൮ ഒരുത്തനെ വിട്ടുകൊടുക്കേണ്ടിയതത്രെ). എന്നാറെ, അവർ: ഇ
വനെ നീക്കികളക; ഞങ്ങൾക്കു ബറബ്ബാവെ വിട്ടുതരേണം
൧൯ എന്ന് ഒക്കത്തക്ക ആൎത്തുവിളിച്ചു. ആയവനൊ നഗരത്തിൽ
ഉണ്ടായ വല്ല കലഹവും, കുലയും ഹേതുവായിട്ടു, തടവിൽ ആ
൨൦ ക്കപ്പെട്ടവൻ തന്നെ. പിലാതൻ യേശുവെ വിട്ടുവിപ്പാൻ മന
സ്സാകകൊണ്ടു പിന്നെയും അവരോടു വിളിച്ചു പറഞ്ഞാറെ:
൨൧ അവനെ ക്രൂശിക്ക! ക്രൂശിക്ക! എന്ന് അവർ എതിരെ വിളിച്ചു.
൨൨ മൂന്നാമതും, അവരോട്: അവൻ ചെയ്ത ദോഷം എന്തുപോൽ;
മരണയോഗ്യമായത് ഒന്നും അവനിൽ കണ്ടിട്ടില്ല; അതുകൊ
ണ്ട് അവനെ ശിക്ഷിച്ചു വിട്ടുതരട്ടെ എന്നു പറഞ്ഞാറെ,
൨൩ അവൻ ക്രൂശിക്കപ്പെടേണ്ടതിന്ന് അവർ ചോദിച്ച് ഉറക്കെ
ശബ്ദിച്ചുപോന്നു; അവരും മഹാപുരോഹിതരും ശബ്ദിക്കുന്ന
൨൪ ത് ഏറെ കടുതായി വന്നു. പിലാതൻ അവരുടെ ചോദ്യം പോ
൨൫ ലെ ആക എന്നു വിധിച്ചുകളഞ്ഞു. കലഹവും കുലയും ഹേതു

വായി തടവിലായവനെ അവർ അപേക്ഷിക്കയാൽ വിട്ടുകൊ
ടുത്തു; യേശുവെ അവരുടെ ഇഷ്ടത്തിൽ ഏല്പിച്ചു വിടുകയും
ചെയ്തു.
അവനെ കൊണ്ടുപോയപ്പോൾ, നാട്ടിൽനിന്നു വരുന്ന ശി ൨൬
മോൻ എന്ന് ഒരു കുറെനക്കാരനെ അവർ പിടിച്ചു, യേശുവി
ന്റെ ക്രൂശ് ചുമത്തിവെച്ച് അവനെ യേശുവിൻ വഴിയെ
നടക്കുമാറാക്കി. അത്രു കൂടാതെ, വലിയ ജനസമൂഹവും, അവ ൨൭
നെ ചൊല്ലി, തൊഴിച്ചു മുറയിടുന്ന സ്ത്രീകളും അവന്റെ പിന്നാ
ലെ നടന്നു ആയവരുടെ നേരെ യേശു തിരിഞ്ഞു: യരുശലേം ൨൮
പുത്രിമാരെ! എന്നെ അല്ല; നിങ്ങളെയും നിങ്ങളുടെ മക്കളെയും
ചൊല്ലി കരവിൻ! എന്തിന്ന് എന്നാൽ, മച്ചിമാരും പെറാത്ത ൨൯
ഉദരങ്ങളും കുടിപ്പിക്കാത്ത മുലകളും ധന്യമാർ തന്നെ എന്നു ചൊ
ല്ലുന്ന നാളുകൾ ഇതാ വരുന്നു! അന്നു മലകളോട് ഞങ്ങളുടെ ൩൦
മേൽ വീഴുവിൻ എന്നും കുന്നുകളോടു ഞങ്ങളെ മറെപ്പിൻ എ
ന്നും പറഞ്ഞു തുടങ്ങും (ഹൊശ. ൧൦, ൮.) കാരണം പച്ചമര ൩൧
ത്തിൽ ഈ വക ചെയ്താൽ ഉണങ്ങിയതിൽ എന്ത് ഉണ്ടാകും?
എന്നു പറഞ്ഞു. മററു രണ്ടു ദുഷ്പ്രവൃത്തിക്കാരും അവനോട് കൂ ൩൨
ടെ പ്രാണൻ എടുപ്പാൻ കൊണ്ടുപോകപ്പെട്ടു.
പിന്നെ തലയോടിടം എന്നുള്ള സ്ഥലത്തേക്കു ചെന്നപ്പോ ൩൩
ൾ, അവിടെ അവനെയും ദുഷ്പ്രവൃത്തിക്കാരെയും ഒരുത്തനെ
വലത്തും, ഒരുത്തനെ ഇടത്തും ക്രൂശിച്ചു. യേശു പറഞ്ഞു: പി ൩൪
താവെ, ഇവർ ചെയ്യുന്നത് ഇന്നത് എന്നറിയായ്കകൊണ്ട് അ
വൎക്ക ക്ഷമിച്ചുവിടേണമെ! അവരൊ, അവന്റെ വസ്ത്രങ്ങ
ളെ പങ്കാക്കി ചീട്ട് ഇടുകയും ചെയ്തു. ജനം നോക്കി നില്ക്കയ ൩൫
ല്ലാതെ, പ്രധാനികളും കൂടി ഇവൻ: മററവരെ രക്ഷിച്ചു, തന്നെ
താൻ രക്ഷിക്കട്ടെ! ദൈവം തെരിഞ്ഞെടുത്ത മശീഹ എങ്കിൽ,
എന്ന് ഇളിച്ചു പറഞ്ഞു. പടജ്ജനങ്ങളും അടുത്തു വന്നു, കാടി ൩൬
കൊണ്ടുകാണിച്ചു: നീ യഹൂദരുടെ രാജാവായാൽ നിന്നെ ത ൩൭
ന്നെ രക്ഷിക്ക! എന്ന് അവനെ പരിഹസിച്ചു. "ഇവൻ യ ൩൮
ഹൂദരുടെ രാജാവ്" എന്നു യവന രോമാ എബ്രായ ഈ (മൂന്നു
വക) അക്ഷരങ്ങൾകൊണ്ട് ഒരു മേലെഴുത്തും വരെച്ചിട്ടിരുന്നു.
തൂക്കിവിട്ട ദുഷ്പ്രവൃത്തിക്കാരിൽ ഒരുത്തൻ: നീ മശീഹ അല്ല ൩൯
യൊ! നിന്നെയും ഞങ്ങളെയും രക്ഷിക്ക! എന്ന് അവനെ ദു
ഷിച്ചപ്പോൾ, മററവൻ അവനെ ശാസിച്ചു: നീ ഈ ശിക്ഷാ ൪൦

വിധിയിൽ തന്നെ ആയിട്ടും ദൈവത്തെ ഭയപ്പെടാതിരിക്കുന്നു
൪൧ വൊ? നാമൊ ന്യായപ്രകാരം സത്യം; നാം വ്യാപരിച്ചതിന്നു
യോഗ്യമായതു കിട്ടിപ്പോയല്ലൊ! ഇവനൊ പററാത്തത് ഒന്നും
൪൨ വ്യാപരിച്ചില്ല എന്ന് ഉത്തരം ചൊല്ലി: കൎത്താവെ, നിന്റെ
രാജത്വത്തിൽ നീ വരുമ്പോൾ, എന്നെ ഓൎക്കേണമെ! എന്നു
൪൩ യേശുവോടു പറഞ്ഞു. യേശു അവനോട്: ആമെൻ ഞാൻ
നിന്നോടു ചൊല്ലുന്നിതു: ഇന്നു നീ എന്നോടു കൂടെ പരദീസ
യിൽ ഇരിക്കും എന്നു പറകയും ചെയ്തു.

൪൪ ഏകദേശം ആറാം മണിനേരമായപ്പോൾ, ഒമ്പതാം മണിവ
രെയും ആ ദേശത്തിൽ ഒക്കയും അന്ധകാരം ഉണ്ടായി; സൂൎയ്യൻ
൪൫ ഇരുണ്ടു, മന്ദിരത്തിലെ തിരശ്ശീല നടുവെ ചീന്തിപ്പോയി. യേ
൪൬ ശു (സങ്കീ. ൩൧, ൬.) പിതാവെ! നിന്റെ കൈകളിൽ എൻ
ആത്മാവെ ഏല്പിക്കുന്നു! എന്നു മഹാശബ്ദത്തോടെ വിളിച്ചു
൪൭ പറഞ്ഞ ഉടനെ പ്രാണനെവിട്ടു. ഈ ഉണ്ടായതു ശതാധിപ
ൻ കണ്ടിട്ട്: ഈ മനുഷ്യൻ ഉള്ളവണ്ണം നീതിമാനായിരുന്നു!
൪൮ എന്നു ചൊല്ലി, ദൈവത്തെ തേജസ്കരിച്ചു. ആ കാഴ്ചെക്ക കൂ
ടിയ പുരുഷാരങ്ങളും എല്ലാം സംഭവിച്ചവ നോക്കികൊണ്ടു മാ
൪൯ ത്തടിച്ചു മടങ്ങി പോയി. അവന്റെ പരിചയക്കാരും എല്ലാം
ഗലീലയിൽനിന്നു പിഞ്ചെന്നു വന്ന സ്ത്രീകളും ഇവ കണ്ടു
കൊണ്ടു ദൂരത്തുനില്ക്കുന്നു.

൫൦ അപ്പോൾ കണ്ടാലും, നീതിയുള്ള നല്ലൊരു പുരുഷനായ
യോസേഫ് എന്ന മന്ത്രി യഹൂദരുടെ ഊരായ അറിമത്ഥ്യയിൽ
൫൧ നിന്ന് (അവിടെ ഉണ്ടു). അവൻ താനും ദേവരാജ്യത്തെ കാ
ത്തു കൊള്ളുന്നവനും അവർ മന്ത്രിച്ചതും പ്രവൃത്തിച്ചതും സമ്മ
൫൨ തിക്കാതെ നിന്നവനും, ആയതല്ലാതെ, പിലാതനെ ചെന്നുക
൫൩ ണ്ടു, യേശുവിന്റെ ഉടൽ ചോദിച്ചു. അത് ഇറക്കി ശീല ചു
ററി, താൻ വെട്ടിച്ച കല്ലറയിൽ ആരും ഒരിക്കലും കിടന്നിട്ടില്ലാ
൫൪ ത്ത സ്ഥലത്തു സ്ഥാപിച്ചു; അന്ന് ഒരുമ്പാടാഴ്ചയും ശബ്ബത്തു
ഉദിക്കുംനേരവും ആയി.

൫൫ ഗലീലയിൽനിന്ന് അവനോടു കൂടെ പോന്ന സ്ത്രീകളും പി
ഞ്ചെന്നു വന്നു കല്ലറയും, അവന്റെ ഉടൽ വെച്ച പ്രകാരവും,
൫൬ നോക്കിയശേഷം മടങ്ങിപോയി. സുഗന്ധവൎഗ്ഗങ്ങളും തൈ
ലങ്ങളും ഒരുക്കി, ശബ്ബത്തിൽ കല്പനപ്രകാരം സ്വസ്ഥമായി
പാൎത്തു.

## ൨൪. അദ്ധ്യായം.

സ്ത്രീകൾ ഉയിൎപ്പിന്റെ വാൎത്ത കേട്ടു [മത്താ. ൨൮. മാ. ൧൬.], (൮) അറിയിച്ചിട്ടു ശിമോൻ വന്നതു [യോ. ൨൦.], (൧൩) എമ്മവുസ്സ് യാത്രയിലെ പ്രത്യക്ഷത [മാ. ൧൬.], (൩൬) ശിഷ്യൎക്കു കാണായ്വന്നു പ്രബോധിപ്പിച്ചതു [മാ. ൧൬. യോ. ൨൦.], (൫൦) സ്വൎഗ്ഗാരോഹണം [മാ. ൧൬. അപ. ൧.]

എങ്കിലും ഒന്നാം ആഴ്ചയിൽ നന്ന രാവിലെ അവർ ഒരുക്കി ൧
യ സുഗന്ധവൎഗ്ഗങ്ങളെ കൊണ്ടുവന്നു, മററ് ചിലരുമായി കല്ല ൨
റെക്കൽ എത്തി. കല്ലറയിൽനിന്ന് കല്ല് ഉരുട്ടിക്കളഞ്ഞതു ക ൩
ണ്ട് അകമ്പുക്ക, കൎത്താവായ യേശുവിന്റെ ഉടൽ കാണായ്ക
യാൽ, ബുദ്ധിമുട്ടി നില്ക്കുമ്പോൾ സംഭവിച്ചിതു: മിന്നുന്ന ഉടു ൪
പ്പുകളോടെ രണ്ടു പുരുഷന്മാർ ഇതാ അവരരികത്തുനിന്നു. അ ൫
വർ ഭയപ്പെട്ടു, മുഖം നിലത്തേക്ക് നോക്കി, കുനിഞ്ഞിരിക്കു
മ്പോൾ: നിങ്ങൾ ജീവനുള്ളവനെ മരിച്ചവരോട് അന്വേഷി
ക്കുന്നത് എന്ത്? അവൻ ഇവിടെ ഇല്ല; ഉണൎന്നു വന്നു; മു ൬
മ്പെ ഗലീലയിൽ ഇരിക്കുമ്പോൾ തന്നെ, അവൻ നിങ്ങളോ
ട്: മനുഷ്യപുത്രൻ പാപികളായ മനുഷ്യരുടെ കൈകളിൽ ഏ ൭
ല്പിക്കപ്പെട്ടു, ക്രൂശിക്കപ്പെടുകയും മൂന്നാം നാൾ വീണ്ടും എഴുനീ
ല്ക്കയും ചെയ്യേണ്ടത് എന്നു ചൊല്ലിയപ്രകാരം ഓൎത്തുകൊൾവി
ൻ! എന്ന് അവരോട് പറഞ്ഞു. അവന്റെ മൊഴികൾ അ ൮
വർ ഓൎത്തു കല്ലറയെ വിട്ടു മടങ്ങിപ്പോന്നു. പതിനൊരുവർ മുത ൯
ലായവരോട് എല്ലാം ഇത് ഒക്കയും അറിയിച്ചു. അപോസ്തല ൧൦
രോട് ഇതു പറഞ്ഞവർ മഗ്ദലക്കാരത്തി മറിയ, യോഹന്ന, യാ
ക്കോബിൻ (അമ്മ) മറിയ തുടങ്ങിയുള്ളവർ അത്രെ. ഈ മൊ ൧൧
ഴികൾ അവൎക്കു വെറുങ്കഥ പോലെ തോന്നി, ആയവരെ വി ൧൨
ശ്വസിച്ചതും ഇല്ല. പേത്രനൊ എഴുനീററു കല്ലറയരികിൽ ഓ
ടി കുനിഞ്ഞു നോക്കി, തുണികൾ മാത്രമെ കിടക്കുന്നതു കണ്ട
പ്പോൾ, ഉണ്ടായതിൽ ആശ്ചൎയ്യപ്പെട്ടു, തിരിച്ചു പോരുകയും
ചെയ്തു.

അന്നു തന്നെ കണ്ടാലും അവരിൽ ഇരുവർ യരുശലേമിൽ ൧൩
നിന്ന് അറുപതു സ്താദി (൩ നാഴിക) വഴി ദൂരമുള്ള എമ്മവുസ്സ്
എന്ന ഗ്രാമത്തേക്ക് യാത്രയായി ചെല്ലുമ്പോൾ, ഈ സംഭവി ൧൪
ച്ചവ കൊണ്ട് ഒക്കയും തമ്മിൽ സംസാരിച്ചുപോന്നു. സംസാ ൧൫
രിച്ചു തൎക്കിക്കയിൽ ഉണ്ടായിതു: യേശു താൻ അണഞ്ഞ് അവ

൧൫ രോട് ചേൎന്ന സഞ്ചരിച്ചു; അവനെ അറിയാതിരിപ്പാൻ അവ
൧൬ രുടെ കണ്ണുകൾ അടക്കിപ്പിടിക്കപ്പെട്ടിരുന്നു. അവരോട് അവൻ
നിങ്ങൾ മുഖം മുഷിഞ്ഞു വഴി നടന്ന തമ്മിൽ വാദിച്ചു കൊള്ളു
൧൭ ന്ന ഈ വാക്കുകൾ എന്ത്? എന്ന പറഞ്ഞതിന്നു: ക്ലെയൊപാ
എന്നു പേരുള്ളോരുവൻ ഉത്തരം പറഞ്ഞിതു: യരുശലേമിൽ
പരവാസം ചെയ്യുന്നവരിൽ നീ മാത്രം ഈ നാളുകളിൽ അവി
൧൮ ടെ ഉണ്ടായവ അറിയാതിരിക്കുന്നവനൊ? ഏവ? എന്ന് അവ
രോട് പറഞ്ഞാറെ, അവനോട് ചൊല്ലിയതു: നചറയ്യനായ
യേശുവിന്റെവ തന്നെ; ആയവൻ ദൈവത്തിന്നും സകല
ജനത്തിന്നും മുമ്പാകെ, പ്രവൃത്തിയിലും, വചനത്തിലും ശക്തി
൨൦ യുള്ള പ്രവാചകനായി വന്നതു. നമ്മുടെ മഹാപുരോഹിതരും,
പ്രമാണികളും, അവനെ മരണവിധിയിൽ ഏല്പിച്ചു, ക്രൂശിച്ച
൨൧ പ്രകാരവും അത്രെ. ഞങ്ങളൊ, ഇസ്രയേലെ വീണ്ടെടുപ്പാനു
ള്ളവൻ അവൻ എന്ന് ആശിച്ചിരുന്നു; എന്ന് എല്ലാം കൂടാതെ
൨൨ അവ ഉണ്ടായിട്ട്, ഇന്ന് മൂന്നാം നാൾ ചെല്ലുന്നുണ്ടു; അത്രയ
ല്ല ഞങ്ങളുടെ കൂട്ടത്തിൽ ചില സ്ത്രീകൾ രാവിലെ കല്ലറെക്ക
൨൩ പോയി, അവന്റെ ഉടൽ കാണാഞ്ഞു. അവർ വന്ന അവൻ
ജീവിച്ചിരിക്കുന്നു എന്ന ചൊല്ലുന്ന ദൂതന്മാരുടെ ദൎശനം കണ്ട
൨൪ പ്രകാരം പറഞ്ഞുകൊണ്ടു ഞങ്ങളെ ഭ്രമിപ്പിച്ചു. ഞങ്ങളോടുള്ള
വരിൽ ചിലർ കല്ലറെക്ക പോയി, സ്ത്രീകൾ പറഞ്ഞപ്രകാരം
൨൫ തന്നെ കണ്ടു, അവനെ കണ്ടില്ല താനും. എന്നാറെ, അവൻ
അവരോടു: അല്ലയൊ പ്രവാചകന്മാർ ഉരെച്ചത് എല്ലാം വിശ്വ
൨൬ സിക്കുന്നതിന്ന ഹൃദയമാന്ദ്യവും ബുദ്ധിക്കേടും ഉള്ളോരെ! മശീ
ഹ ഈ വക കഷ്ടപ്പെട്ടിട്ടെ തന്റെ തേജസ്സിൽ പ്രവേശിക്കേ
൨൭ ണ്ടതായില്ലയൊ? എന്ന ചൊല്ലി. മോശ തുടങ്ങി സകല പ്രവാ
ചകന്മാരെയും എടുത്തു, എല്ലാ എഴുത്തുകളിലും തന്നെ കുറിച്ചുള്ളവ
൨൮ അവൎക്ക വ്യാഖ്യാനിച്ചുകൊടുത്തു. അവർ പോകുന്ന ഗ്രാമത്തോ
ട് അടുത്തപ്പോൾ, അവൻ അപ്പുറത്തേക്ക പോകുന്ന ഭാവംകാ
൨൯ ട്ടി. അവരൊ: സന്ധ്യയായി, നേരം വൈകിപോയതുകൊണ്ടു,
ഞങ്ങളോടു കൂട പാൎക്കുക എന്ന് അവനെ മുട്ടിച്ചിരുത്തി; അ
൩൦ വനും അവരോടു പാൎപ്പാൻ അകമ്പുക്കു; അവരുമായി ചാരികൊ
ള്ളുമ്പോൾ ഉണ്ടായിതു: അവൻ അപ്പം എടുത്ത് അനുഗ്രഹിച്ചു
൩൧ നുറുക്കി അവൎക്ക കൊടുത്തു. ഉടനെ അവർ കണ്ണുകൾ തുറന്നു
വന്നു, അവനെ അറിഞ്ഞു, അവൻ അവരിൽനിന്നു മറകയും

ചെയ്തു· അവൻ വഴിയിൽ നമ്മോടു പറഞ്ഞുകൊണ്ടു തിരുവെ ൩൨
ഴുത്തുകളെ തെളിയിക്കുമ്പോൾ, നമ്മുടെ ഉള്ളിൽ ഹൃദയം കത്തിവ
ന്നില്ലയൊ? എന്നു തമ്മിൽ ചൊല്ലി, ആ നാഴികെക്ക് എഴുനീ ൩൩
റ്റു, യരുശലേമിലേക്കു തിരികെ പോന്നു. പതിനൊരുവരെയും ൩൪
കൂടെ ഉള്ളവരെയും ഒക്കത്തക്ക കണ്ടെത്തി: ഉള്ളവണ്ണം കൎത്താ
വ് ഉണൎന്നു ശിമോനു കാണായി വന്നു എന്നു പറഞ്ഞു (കേട്ടു).
തങ്ങളും വഴിയിൽ സംഭവിച്ചതും അവൻ അപ്പം നുറുക്കയിൽ ൩൫
അറിയായ്വന്നപ്രകാരവും വിവരിച്ചു പറകയും ചെയ്തു.

ഇങ്ങിനെ അവർ പറയുമ്പോൾ, യേശു താൻ അവരുടെ ൩൬
നടുവിൽ നിന്നു: നിങ്ങൾക്കു സമാധാനം (ഉണ്ടാക) എന്നു പ
റഞ്ഞു. ആയവർ ഞെട്ടി ഭയപ്പെട്ടു, പ്രേതാത്മാവിനെ കാണു ൩൭
ന്നപ്രകാരം നിരൂപിക്കുമ്പോൾ: നിങ്ങൾ കലങ്ങിയിരിക്കുന്നത് ൩൮
എന്തു? നിങ്ങളുടെ ഹൃദയത്തിൽ വിചാരങ്ങൾ പൊങ്ങുവാൻ
എന്തു! എന്റെ കൈകളെയും കാലുകളെയും നോക്കി, ഞാൻ ത ൩൯
ന്നെ ആകുന്നു എന്നറിവിൻ! എന്നെ തൊട്ടുകാണ്മിൻ! എന്നിൽ
കാണുന്നപ്രകാരം പ്രേതാത്മാവിന്നു മാംസവും അസ്ഥികളും ഇ
ല്ലല്ലൊ എന്ന് അവരോടു പറഞ്ഞു. കൈകളെയും കാലുകളെയും ൪൦
കാണിച്ചുകൊടുത്തു. അവർ സന്തോഷത്താൽ വിശ്വസിക്കാ ൪൧
തെ, അതിശയിച്ചു നില്ക്കുമ്പോൾ: തിന്മാൻ വല്ലതും നിങ്ങൾക്ക്
ഇങ്ങുണ്ടൊ? എന്ന് അവരോടു പറഞ്ഞു. അവരും ഒരു ഖണ്ഡം ൪൨
വറുത്ത മീനും ഒട്ടു തേങ്കട്ടയും അവനു കൊടുത്തു. അത് അവൻ ൪൩
വാങ്ങി അവർ കാണ്കെ തിന്നു. പിന്നെ അവരോടു പറഞ്ഞിതു: ൪൪
ഞാൻ നിങ്ങളോട് ഇരിക്കുമ്പോൾ തന്നെ, ചൊല്ലിതന്ന വാക്കു
കൾ ഇവ അത്രെ; മോശധൎമ്മത്തിലും പ്രവാചകരിലും സങ്കീ
ൎത്തനങ്ങളിലും എന്നെകൊണ്ട് എഴുതിയത് ഒക്കയും നിവൃത്തി
യാകേണം എന്നു തന്നെ. അപ്പോൾ തിരുവെഴുത്തുകളെ തിരി ൪൫
ച്ചറിയേണ്ടതിന്നായി അവൎക്കു ബുദ്ധിയെ തുറന്നു. ഇന്ന പ്ര ൪൬
കാരം മശീഹ കഷ്ടപ്പെടുകയും മൂന്നാം നാൾ മരിച്ചവരിൽനിന്നു
വീണ്ടും എഴുനീല്ക്കയും, അവന്റെ നാമത്തിൽ മാനസാന്തരവും ൪൭
പാപമോചനവും യരുശലേമിൽ തുടങ്ങി, സകലജാതികളിലും
ഘോഷിക്കപ്പെടുകയും വേണ്ടുന്നത് എന്ന് എഴുതികിടക്കുന്നു.
ഇവറ്റിന്നു നിങ്ങൾ സാക്ഷികൾ ആകുന്നു. കണ്ടാലും എ ൪൮
ന്റെ പിതാവ്, വാഗ്ദത്തം ചെയ്തതിനെ ഞാൻ നിങ്ങളുടെ മേ ൪൯
ലെ അയക്കുന്നു; നിങ്ങളൊ ഉയരത്തിൽനിന്നു ശക്തി ധരിക്കും

വരെ, പട്ടണത്തിൽ വസിച്ചുകൊൾവിൻ എന്ന് അവരോടു
പറഞ്ഞു.
൫൦ പിന്നെ അവരെ ബെത്ഥന്ന്യയോളം പുറത്തുകൊണ്ടുപോയി.
൫൧ തന്റെ കൈകളെ ഉയൎത്തി അവരെ അനുഗ്രഹിച്ചു. അവൻ
അനുഗ്രഹിക്കുമ്പോൾ തന്നെ ഉണ്ടായിതു: അവൻ അവരിൽ
൫൨ നിന്ന് അകന്നു സ്വൎഗ്ഗത്തേക്ക് എടുത്തുകൊള്ളപ്പെട്ടു അവ
രോ അവനെ കുമ്പിട്ടു, മഹാസന്തോഷത്തോടെ യരുശലേമി
൫൩ ലേക്ക് തിരിച്ചുപോന്നു; ദൈവത്തെ പുകണ്ണു വാഴ്ത്തികൊണ്ടു
എപ്പോഴും ദൈവാലയത്തിൽ ഇരിക്കയും ചെയ്തു (ആമെൻ).



THE

# Gospel of John

യോഹന്നാൻ എഴുതിയ

# സുവിശേഷം

## ൧. അദ്ധ്യായം.

ദേവവചനമായവൻ ജഡീഭവിച്ച മൎമ്മോപദേശം, (൧൯) സ്നാപകന്റെ സാക്ഷ്യം, (൩൫) അഞ്ചു ശിഷ്യന്മാർ കൂടിയതു.

ആദിയിൽ വചനം ഉണ്ടായിരുന്നു; ആ വചനം ദൈവ ൧
ത്തോട് ആയിരുന്നു, വചനം ദൈവമായും ഇരുന്നു. ആയവ ൨
ൻ ആദിയിൽ ദൈവത്തോട് ആയിരുന്നു. സകലവും അവ ൩
നാൽ ഉണ്ടായി; ഉണ്ടായത് ഒന്നും അവനെ കൂടാതെ ഉണ്ടായ
തും ഇല്ല. അവനിൽ ജീവൻ ഉണ്ടായിരുന്നു; ജീവൻ മനുഷ്യ ൪
രുടെ വെളിച്ചമായും ഇരുന്നു. ആ വെളിച്ചമായത് ഇരുളിൽ ൫
വിളങ്ങുന്നു ഇരുളൊ അതിനെ പിടിച്ചുകൊണ്ടില്ല. യോഹന്നാൻ ൬
എന്ന പേരോടെ ദൈവത്തിൽനിന്ന് അയക്കപ്പെട്ട ഒരു മനു
ഷ്യൻ ഉണ്ടായി. ആയവൻ സാക്ഷിക്കായി വന്നതു താൻ മൂ ൭
ലമായി എല്ലാവരും വിശ്വസിക്കേണ്ടതിന്നു വെളിച്ചത്തെ കൊ
ണ്ടു സാക്ഷ്യം പറവാൻ തന്നെ. താൻ വെളിച്ചമായിരുന്നില്ല; ൮
വെളിച്ചത്തിന്നു സാക്ഷിയാകേണ്ടിയവനത്രെ. എല്ലാമനുഷ്യ ൯
നേയും, പ്രകാശിപ്പിക്കുന്ന സത്യവെളിച്ചം ലോകത്തിലേക്ക്
വന്നുകൊണ്ടിരുന്നു. അവൻ ലോകത്തിലായി; ലോകം അവ ൧൦
നാൽ ഉണ്ടായി; ലോകം അവനെ അറിഞ്ഞതും ഇല്ല. തന്റെ ൧൧
വററിൽ വന്നു; തന്റെവർ അവനെ കൈക്കൊണ്ടതും ഇല്ല.
ആർ അവനെ കൈക്കൊണ്ടിട്ടും അവന്റെ നാമത്തിൽ വിശ്വ ൧൨
സിക്കുന്നവൎക്ക് എവൎക്കും ദേവമക്കൾ ആവാൻ അധികാരം

൧൩ കൊടുത്തു. ആയവർ രക്തങ്ങളിൽനിന്നും ജഡത്തിൻ ഇഷ്ട
ത്തിൽനിന്നും പുരുഷന്റെ ഇഷ്ടത്തിൽനിന്നും അല്ല, ദൈവ
൧൪ ത്തിൽനിന്നത്രെ ജനിച്ചവർ. വചനം ജഡമായി ചമഞ്ഞു
കൃപയും സത്യവും കൊണ്ടു പൂൎണ്ണനായി നമ്മിൽ കുടിപാൎത്തു,
അവന്റെ തേജസ്സെ പിതാവിൽ നിന്ന് ഏകജാതനായവ
൧൫ ന്റെ തേജസ്സായിട്ടു ഞങ്ങൾ കാണ്കയും ചെയ്തു. യോഹനാൻ
അവനെ കുറിച്ചു വിളിച്ചു സാക്ഷി ചൊല്ലുന്നിതു: എന്റെ പി
ന്നാലെ വരുന്നവൻ എനിക്ക് മുമ്പനായതുകൊണ്ട് എന്റെ
മുമ്പിലായി ചമഞ്ഞു എന്നു ഞാൻ പറഞ്ഞവൻ ഇവനത്രെ.
൧൬ അവന്റെ നിറവിൽ നിന്നു ഞങ്ങൾ എല്ലാവരും കൃപെക്കു
൧൭ വേണ്ടി കൃപയും ലഭിച്ചു സത്യം. എങ്ങിനെ എന്നാൽ ധൎമ്മം
മോശയാൽ തരപ്പെട്ടു, കൃപയും സത്യവും യേശുക്രിസ്തുനാൽ ഉ
൧൮ ണ്ടായി. ദൈവത്തെ ഒരുത്തനും ഒരു നാളും കണ്ടിട്ടില്ല; പിതാവി
ന്റെ മടിയിൽ ഇരിക്കുന്ന ഏകജാതനായ പുത്രൻ (അവനെ)
തെളിയിച്ചു.
൧൯ എങ്കിലൊ നീ ആരാകുന്നു എന്നു യോഹനാനോടു ചോദി
ക്കേണ്ടതിന്നു, യഹൂദന്മാർ യരുശലേമിൽനിന്നു പുരോഹിതരെ
യും ലെവ്യരെയും അയച്ചപ്പോൾ, അവന്റെ സാക്ഷ്യം ആ
൨൦ വിതു: അവൻ മറുക്കാതെ ഏററുപറഞ്ഞു: ഞാൻ മശീഹ അല്ല
൨൧ എന്ന് ഏററുപറഞ്ഞു: എന്നാൽ എന്തു? നീ എലീയാവൊ? എ
ന്ന് അവനോട് ചോദിച്ചാറെ: അല്ല എന്നു പറയുന്നു: ആ
പ്രവാചകനൊ? എന്നതിന്ന്: അല്ല എന്ന് ഉത്തരം പറഞ്ഞു.
൨൨ അതുകൊണ്ടു നീ ആരുപോൽ? ഞങ്ങളെ അയച്ചവരോട് ഉ
ത്തരം ചൊല്ലേണ്ടതല്ലൊ? നിന്നെകൊണ്ടു നീ എന്തു പറയുന്നു?
൨൩ എന്ന് അവനോടു പറഞ്ഞാറെ: യശായ പ്രവാചകൻ (൪൦, ൩.)
ഉരെച്ച പ്രകാരം കൎത്താവിന്റെ വഴിയെ നേരെ ആക്കുവിൻ
എന്നു മരുഭൂമിയിൽ കൂക്കുന്നവന്റെ ശബ്ദം ഞാൻ ആകുന്നു
൨൪ എന്നു പറഞ്ഞു. ആ അയക്കപ്പെട്ടവർ പറീശക്കൂട്ടത്തിൽ ഉ
൨൫ ള്ളവർ തന്നെ: പിന്നെ നീ മശീഹയും അല്ല, എലീയാവും
അല്ല, ആ പ്രവാചകനും അല്ല, എന്നു വരികിൽ, സ്നാനം ഏ
൨൬ ല്പിക്കുന്നത് എന്ത്? എന്നു ചോദിച്ചതിന്നു: യോഹനാൻ ഉത്ത
രം പറഞ്ഞിതു: ഞാൻ വെള്ളത്തിൽ സ്നാനം ഏല്പിക്കുന്നു; നി
ങ്ങൾ അറിയാത്തവനൊ നിങ്ങളുടെ ഇടയിൽ നില്ക്കുന്നുണ്ടു.
൨൭ എന്റെ മുമ്പിൽ ആയി എന്റെ പിന്നാലെ വരുന്നവൻ

അവൻ തന്നെ; അവന്റെ ചെരിപ്പിൻവാറഴിപ്പാനും ഞാൻ
പാത്രമല്ല. എന്നതു യൎദ്ദന്ന് അക്കരെ യോഹനാൻ സ്നാനംഏല്പി ൨൮
ക്കുന്ന ബൈത്തന്ന്യയിൽ തന്നെ ഉണ്ടായതു. പിറ്റെ ദിവസം ൨൯
യേശു തന്റെ അടുക്കെ വരുന്നതു കണ്ടു; അവൻ പറയുന്നു:
ഇതാ ലോകത്തിന്റെ പാപത്തെ ചുമന്നെടുക്കുന്ന ദൈവത്തി
ൻ കുഞ്ഞാടു (യശ. ൫൩, ൭.) എനിക്കു മുമ്പനായതുകൊണ്ട് എ ൩൦
ന്റെ മുമ്പിലായൊരു പുരുഷൻ എന്റെ പിന്നാലെ വരുന്നു
എന്നു ഞാൻ സൂചിപ്പിച്ചവൻ ഇവൻ തന്നെ. ഞാനൊ അ ൩൧
വനെ അറിഞ്ഞില്ല; എങ്കിലും അവൻ ഇസ്രയേലിന്നു വെളി
പ്പെടേണ്ടതിന്നു ഞാൻ വെള്ളത്തിൽ സ്നാനം ഏല്പിപ്പാൻ വ
ന്നതു. ശേഷം യോഹനാൻ സാക്ഷ്യം ചൊല്ലിയതു: ആത്മാ ൩൨
വ് ഒരു പ്രാവു പോലെ, സ്വൎഗ്ഗത്തിൽനിന്ന് ഇറങ്ങി വരുന്ന
തും അവന്റെ മേൽ വസിക്കുന്നതും ഞാൻ കണ്ടിട്ടുണ്ടു. ഞാ ൩൩
നൊ അവനെ അറിഞ്ഞില്ല; എങ്കിലും വെള്ളത്തിൽ സ്നാനം ഏ
ല്പിപ്പാൻ എന്നെ അയച്ചവൻ ആരുടെ മേൽ ആത്മാവ് ഇറ
ങ്ങി വസിക്കുന്നതു നീ കണ്ടാൽ, ആയവൻ വിശുദ്ധാത്മാവി
ൽ സ്നാനംഏല്പിക്കുന്നവൻ ആകുന്നു എന്ന് എന്നോട് പറ
ഞ്ഞു. (ആയതു) ഞാൻ കണ്ടും ഇവൻ ദൈവപുത്രൻ തന്നെ ൩൪
എന്നു സാക്ഷ്യം ചൊല്ലീട്ടും ഉണ്ടു.

പിറ്റെന്നാൾ യോഹനാൻ പിന്നെയും തന്റെ ശിഷ്യരിൽ ൩൫
ഇരുവരുമായി നിന്നുകൊണ്ടിരിക്കുമ്പോൾ, യേശു നടക്കുന്നതു ൩൬
നോക്കീട്ടു: ഇതാ ദൈവത്തിൻകുഞ്ഞാട്! എന്നു പറയുന്നു. അ ൩൭
വൻ ചൊല്ലുന്നതു രണ്ടു ശിഷ്യന്മാരും കേട്ടു യേശുവെ അനു
ഗമിച്ചു. യേശു തിരിഞ്ഞ് അവർ പിഞ്ചെല്ലുന്നതു കണ്ടു: നി ൩൮
ങ്ങൾ എന്ത് അന്വേഷിക്കുന്നു എന്നു പറഞ്ഞതിന്ന് അവർ
ചൊല്ലിയതു: (ഗുരൊ, എന്നൎത്ഥമുള്ള) റബ്ബീ, നീ എവിടെ വ ൩൯
സിക്കുന്നു? അവൻ അവരോടു: വന്നു കാണ്മിൻ! എന്നു പറ ൪൦
യുന്നു. അവൻ വസിക്കുന്നത് അവർ വന്നു കണ്ട് ഏകദേ
ശം പത്താം മണിനേരമായിട്ട് ആ ദിവസം അവനോടു പാ
ൎത്തു. യോഹനാനിൽനിന്നു കേട്ട് അവനെ അനുഗമിച്ച ഇരു ൪൧
വരിൽ ശിമോൻ, പേത്രന്റെ സഹോദരനായ അന്ദ്രെയാ, ഒരു
ത്തൻ തന്നെ; ആയവൻ സ്വന്തസഹോദരനായ ശിമോനെ ൪൨
മുമ്പെ തന്നെ കണ്ട്: അഭിഷിക്തൻ എന്ന് അൎത്ഥമുള്ള മശീ
ഹയെ ഞങ്ങൾ കണ്ടെത്തീട്ടുണ്ടു! എന്ന് അവനോടു പറഞ്ഞു,

൪൨ അവനെ യേശുവിനടുക്കെ കൊണ്ടുവന്നു. യേശു അവനെ
നോക്കി: നീ യോനാവിൻപുത്രനായ ശിമോൻ ആകുന്നു: നീ
(പാറ എന്നൎത്ഥമുള്ള) കെഫാ എന്നു വിളിക്കപ്പെടും എന്നു
പറഞ്ഞു.
൪൩ പിറെറന്നാൾ (അവൻ) ഗലീലെക്കു പുറപ്പെടുവാൻ ഭാവി
ച്ചപ്പോൾ, ഫിലിപ്പനെ കണ്ടെത്തി: എന്റെ പിന്നാലെ വാ
൪൪ എന്ന് അവനോടു പറയുന്നു. ഫിലിപ്പനൊ, അന്ത്രെയാ, പേ
ത്രൻ എന്നവരുടെ ഊരായ ബെഥചൈദയിൽ നിന്നുള്ളവന
൪൫ ത്രെ. ഫിലിപ്പൻ നഥന്യേലെ കണ്ട് അവനോടു പറയുന്നു:
ധൎമ്മത്തിൽ മോശയും പ്രവാചകരും എഴുതീട്ടുള്ളവനെ ഞങ്ങൾ
൪൬ കണ്ടെത്തി; നചറത്തിൽനിന്നു യേശു എന്ന യോസെഫിൻ
പുത്രനെ തന്നെ. നഥന്യേൽ അവനോടു: നചറത്തിൽനിന്നു
വല്ല നന്മയും ഉണ്ടായികൂടുമൊ? എന്നു പറഞ്ഞു. ഫിലിപ്പൻ
൪൭ അവനോട്: വന്നു കാണ്ക എന്നു പറയുന്നു. നഥന്യേൽ ത
ന്റെ അടുക്കെ വരുന്നതു യേശു കണ്ട്: ഇതാ കപടം ഇല്ലാ
തെ ഉണ്മയിൽ ഇസ്രയേല്ക്കാരനായവൻ എന്ന് അവനെ കൊ
൪൮ ണ്ടു പറയുന്നു. നഥന്യേൽ അവനോട്: എന്നെ എവിടെനി
ന്ന് അറിയുന്നു? എന്നു പറഞ്ഞതിന്നു യേശു ഉത്തരം ചൊല്ലി
യതു: ഫിലിപ്പൻ നിന്നെ വിളിക്കുമ്മുമ്പെ അത്തിയുടെ ചുവട്ടി
൪൯ ൽ നിന്നെ കണ്ടു. നഥന്യേൽ അവനോടു: റബ്ബീ, നീ ദൈ
വപുത്രൻ; നീ ഇസ്രയേലിന്റെ രാജാവു തന്നെ എന്ന് ഉരെ
൫൦ ച്ചാറെ, യേശു അവനോട് ഉത്തരം ചൊല്ലിയതു: അത്തിച്ചുവ
ട്ടിൽ നിന്നെ കണ്ടു എന്നു നിന്നോടു പറകകൊണ്ടു നീ വിശ്വ
൫൧ സിക്കുന്നുവൊ? ഇതിനെക്കാൾ വലിയവ നീ കാണും; പിന്നെ
ആമെൻ ആമെൻ ഞാൻ നിങ്ങളോടു പറയുന്നു ഇനിമേൽ
സ്വൎഗ്ഗം തുറന്നിരിക്കുന്നതും ദേവദൂതന്മാർ മനുഷ്യപുത്രന്മേൽ
ഇറങ്ങുകയും കയറുകയും ചെയ്യുന്നതും നിങ്ങൾ കാണും എന്ന്
അവനോടു പറയുന്നു.

## ൨. അദ്ധ്യായം.

ഒന്നാം അതിശയം, (൧൩) പെസഹയാത്രയും ദേവാലയശുദ്ധീകരണവും, (൨൩) അതിശയഫലമായ വിശ്വാസവും.

൧ മൂന്നാം നാൾ ഗലീലയിലെ കാനാവിൽ ഒരു കല്യാണം ഉണ്ടാ
൨ യി. യേശുവിന്റെ അമ്മയും അവിടെ ഉള്ളതല്ലാതെ, യേശുവും

ശിഷ്യന്മാരും കല്യാണത്തിന്നു ക്ഷണിക്കപ്പെട്ടു. പിന്നെ വീ ൩
ഞ്ഞിന്നു മുട്ടു വന്നാറെ, യേശുവിന്റെ അമ്മ അവനോട്:
അവൎക്കു വീഞ്ഞില്ല എന്നു പറയുന്നു. യേശു അവളോടു: സ്ത്രീ ൪
യെ, എനിക്കും നിണക്കും എന്തു! എന്റെ നാഴിക വന്നിട്ടില്ല
എന്നു പറയുന്നു. അവന്റെ അമ്മ ശുശ്രൂഷക്കാരോട്: അ ൫
വൻ നിങ്ങളോട് എന്തു കല്പിച്ചാലും അതു ചെയ്വിൻ എന്നു പ
റയുന്നു. അവിടെ യഹൂദരുടെ ശുദ്ധീകരണത്തിന്നു തക്കവ ൬
ണ്ണം ഓരോന്നിൽ രണ്ടു മൂന്നു പറ കൊള്ളുന്ന കല്പാത്രങ്ങൾ
ആറു നിന്നിരിക്കെ; യേശു അവരോട്: ഈ കല്പാത്രങ്ങളിൽ ൭
വെള്ളം നിറെപ്പിൻ എന്നു പറഞ്ഞു; അവർ വക്കോളവും നി
റെച്ചു: ഇപ്പോൾ കോരി വിരുന്നുവാഴിക്കു കൊണ്ടുപോവിൻ ൮
എന്ന് അവൻ പറഞ്ഞിട്ട് അവർ കൊണ്ടുപോയി. വീഞ്ഞാ ൯
യിചമഞ്ഞ വെള്ളത്തെ വിരുന്നുവാഴി രുചിനോക്കിയശേഷം,
അത് എവിടെനിന്ന് എന്നു വെള്ളത്തെ കോരിയ ശുശ്രൂഷ
ക്കാർ അറിഞ്ഞിട്ടും താൻ അറിയാഞ്ഞു; മണവാളനെ വിളിച്ച്: ൧൦
ഏതു മനുഷ്യനും മുമ്പെ നല്ലവീഞ്ഞിനേയും തൃപ്തിവന്നപ്പോ
ൾ, ഇളപ്പമായതിനെയും ഇടുമാറുണ്ടു; നീ നല്ലവീഞ്ഞിനെ ഇ
തുവരെയും സംഗ്രഹിച്ചിരിക്കുന്നു എന്നു വിരുന്നുവാഴി അവ
നോടു പറയുന്നു. ഇങ്ങിനെ യേശു ഗലീലയിലെ കാനാവിൽ ൧൧
അടയാളങ്ങളുടെ ആരംഭം ചെയ്തു തന്റെ തേജസ്സുവിളങ്ങിച്ചു
അവന്റെ ശിഷ്യന്മാർ അവനിൽ വിശ്വസിക്കയും ചെയ്തു.
അനന്തരം അവന്റെ അമ്മയും സഹോദരന്മാരും അവന്റെ ൧൨
ശിഷ്യരും കൂടി, കഫൎന്നഹൂമിലേക്ക് ഇറങ്ങിപ്പോയി, അവിടെ
അല്പം ചില ദിവസങ്ങൾ പാൎത്തു.

അപ്പോൾ യഹൂദരുടെ പെസഹ സമീപമാകകൊണ്ടു, യേ ൧൩
ശു യരുശലേമിലേക്കു കരേറിപ്പോയി. ദേവാലയത്തിൽ ആടുമാടു ൧൪
പ്രാവുകളേയും വില്ക്കുന്നവരും നാണ്യക്കാരും ഇരിക്കുന്നതു ക
ണ്ടു, കയറുകൾകൊണ്ടു ചമ്മട്ടിഉണ്ടാക്കി, ആടുമാടുകളോടു കൂട ൧൫
എല്ലാവരെയും ആലയത്തിൽനിന്നു പുറത്താക്കി പൊൻവാണി
ഭക്കാരുടെ നാണ്യം തൂകിക്കളഞ്ഞു മേശകളെ മറിച്ചിട്ടു, പ്രാവു ൧൬
കളെ വില്ക്കുന്നവരോട്: ഇവ ഇതിൽനിന്നു കൊണ്ടുപോവിൻ;
എന്റെ പിതാവിൻ ഭവനത്തെ ചന്തപ്പുര ആക്കരുതേ എന്നു
പറഞ്ഞു. അപ്പോൾ, അവന്റെ ശിഷ്യന്മാർ (സങ്കീ. ൬൯, ൧൭
൯.) നിന്റെ ഭവനത്തിന്നായുള്ള എരിവ് എന്നെ തിന്നുകള

൧൮ യുന്നു എന്ന് എഴുതിയിരിക്കുന്ന പ്രകാരം ഓൎത്തു. ആകയാൽ യ
ഹൂദന്മാർ അവനോടു: നീ ഇവ ചെയ്യുന്നത്കൊണ്ടു ഞങ്ങൾ
ക്ക് ഏത് അടയാളം കാണിക്കുന്നു എന്നു ചൊല്ലിത്തുടങ്ങിയാറെ,
൧൯ യേശു അവരോടു: ഈ മന്ദിരത്തെ അഴിപ്പിൻ എന്നാൽ ഞാൻ
മൂന്നുദിവസത്തിന്നകം അതിനെ ഉയൎത്തും എന്ന് ഉത്തരം പറ
൨൦ ഞ്ഞു. എന്നിട്ടു യഹൂദന്മാർ ഈ മന്ദിരം നാല്പത്താറു വൎഷംകൊ
ണ്ടു പണിയിക്കപ്പെട്ടു നീ മൂന്നുനാൾകൊണ്ട് അതിനെ ഉയ
൨൧ ൎത്തുമൊ? എന്ന് അവനോട് പറഞ്ഞു. അവനോ തന്റെ ശരീ
൨൨ രമാകുന്ന മന്ദിരത്തെ കുറിച്ചു പറഞ്ഞതു. ആകയാൽ അവൻ
മരിച്ചവരിൽനിന്ന് ഉണൎന്നപ്പോൾ, ഇതു പറഞ്ഞപ്രകാരം
ശിഷ്യന്മാർ ഓൎത്തു തിരുവെഴുത്തും യേശു പറഞ്ഞവചനവും
വിശ്വസിച്ചു.
൨൩ പെസഹപെരുനാൾക്ക് യരുശലേമിൽ ഇരിക്കുമ്പോൾ ത
ന്നെ അവൻ ചെയ്യുപോരുന്ന അടയാളങ്ങൾ കണ്ടിട്ടു പലരും
൨൪ അവന്റെ നാമത്തിൽ വിശ്വസിച്ചു. യേശുവൊ എല്ലാവരെ
യും അറികകൊണ്ടും (ഇന്ന) മനുഷ്യനിൽ ഉള്ളത് ഇന്നത് എ
൨൫ ന്ന് സ്വതെ ബോധിക്കയാൽ തനിക്കു മനുഷ്യനെ കുറിച്ച് ഒരു
ത്തരുടെ സാക്ഷ്യവും വെണ്ടായ്കകൊണ്ടും തന്നെത്താൻ അവ
രിൽ വിശ്വസിച്ച് ഏല്പിച്ചില്ല.

## ൩. അദ്ധ്യായം.

നീക്കൊദേമനോടു സംഭാഷണം, (൨൨) യേശു യഹൂദയിൽ സ്നാനം ഏല്പിക്കുമ്പോൾ, യോഹനാന്റെ സാക്ഷ്യസമൎപ്പണം.

൧ യഹൂദരുടെ പ്രമാണിയായി നീക്കൊദേമൻ എന്നു പേരു
൨ ള്ളൊരു മനുഷ്യൻ പറീശരിൽ ഉണ്ടായിരുന്നു. ആയവൻ രാ
ത്രിയിൽ അവന്റെ അടുക്കൽ വന്ന് അവനോടു പറഞ്ഞിതു;
റബ്ബീ, നീ ദൈവത്തിൽനിന്ന് ഉപദേഷ്ടാവായി വന്നിരിക്കു
ന്നു എന്നു ഞങ്ങൾ അറിയുന്നു. കാരണം ദൈവം തന്നോടു കൂ
ടിയില്ലെങ്കിൽ, നീ ചെയ്യുന്ന ഈ അടയാളങ്ങളെ ആൎക്കും ചെ
൩ യ്വാൻ കഴികയില്ല. എന്നതിന്നു യേശു: ആമെൻ ആമെൻ
ഞാൻ നിന്നോട് പറയുന്നിതു മേലിൽ നിന്നു ജനിച്ചില്ല എങ്കി
ൽ ഒരുത്തനും ദൈവരാജ്യത്തെ കാണ്മാൻ കഴികയില്ല എന്ന്
൪ ഉത്തരം പറഞ്ഞു. നീക്കൊദേമൻ അവനോടു: മനുഷ്യൻ വൃദ്ധ
നായാൽ എങ്ങിനെ ജനിച്ചു കൂടും? രണ്ടാമതു തന്റെ അമ്മ

യുടെ ഉദരത്തിൽ കടന്ന പിറപ്പാൻ കഴിയുമൊ? എന്ന പറഞ്ഞ
തിന്ന യേശു ഉത്തരം ചൊല്ലിയതു: ആമെൻ ആമെൻ ഞാൻ ൫
നിന്നോട്ട പറയുന്ന, വെള്ളത്തിൽനിന്നും ആത്മാവിൽനിന്നും,
ജനിച്ചില്ല എങ്കിൽ ഒരുത്തനും ദൈവരാജ്യത്തിൽ കടപ്പാൻ ക
ഴികയില്ല; ജഡത്തിൽനിന്ന ജനിച്ചത് ജഡമാകുന്നു; ആത്മാ ൬
വിൽനിന്ന് ജനിച്ചത് ആത്മാവ് ആകുന്നു. നിങ്ങൾ മേലിൽ ൭
നിന്ന ജനിക്കേണം എന്ന നിന്നോട്ട പറകയാൽ ആശ്ചൎയ്യ
പ്പെടൊല്ല. കാററ് ഇഷ്ടമുള്ളേടത്ത് ഊതുന്നു; അതിന്റെ ശബ്ദം ൮
നീ കേൾക്കുന്നു എങ്കിലും എവിടെനിന്ന വരുന്നു എന്നും എ
വിടെക്ക് പോകുന്നു എന്നും അറിയുന്നില്ല; ആത്മാവിൽനിന്ന
ജനിച്ചവൻ എല്ലാം ഇപ്രകാരം ആകുന്നു. നീക്കൊദേമൻ അ ൯
വനോട്: ഇവ എങ്ങിനെ സംഭവിച്ചുകൂടും? എന്ന ചൊല്ലിയാ
റെ: യേശു അവനോട് ഉത്തരം പറഞ്ഞിതു, നീ ഇസ്രയേലി ൧൦
ന്റെ ഉപദേഷ്ടാവ് എങ്കിലും, ഇവ അറിയാതിരിക്കുന്നുവൊ?
ആമെൻ ആമെൻ ഞാൻ നിന്നോട്ട പറയുന്നിതു, ഞങ്ങൾ ൧൧
അറിയുന്നത് ഉരെക്കയും ഞങ്ങൾ കണ്ടതിന്ന സാക്ഷ്യം ചൊ
ല്ലുകയും ചെയ്യുന്നു; ഞങ്ങളുടെ സാക്ഷ്യം നിങ്ങൾ കൈക്കൊ
ള്ളുന്നില്ല താനും. ഭൂമിമേലെവ നിങ്ങളോട് പറഞ്ഞിട്ടു, നിങ്ങൾ ൧൨
വിശ്വസിക്കാഞ്ഞാൽ, സ്വൎഗ്ഗത്തിലേവ, നിങ്ങളോട്ട പറഞ്ഞു
എങ്കിൽ എങ്ങിനെ വിശ്വസിക്കും? സ്വൎഗ്ഗത്തിൽനിന്ന് ഇറങ്ങി ൧൩
വന്ന, സ്വൎഗ്ഗത്തിൽ ഇരിക്കുന്ന മനുഷ്യപുത്രൻ ഒഴികെ ആരും
സ്വൎഗ്ഗത്തിൽ കരെറീട്ടും ഇല്ല. പിന്നെ മോശ മരുഭൂമിയിൽ ൧൪
സൎപ്പത്തെ ഉയൎത്തിയപ്രകാരം മനുഷ്യപുത്രൻ ഉയൎത്തപ്പെടേ
ണ്ടുന്നത് അവനിൽ വിശ്വസിക്കുന്നവൻ എല്ലാം നശിച്ചു ൧൫
പോകാതെ നിത്യജീവനുണ്ടാവാനായി തന്നെ. കാരണം ദൈ ൧൬
വം ലോകത്തെ സ്നേഹിച്ചവിധമാവിതു തന്റെ ഏകജാതനാ
യ പുത്രനിൽ വിശ്വസിക്കുന്നവൻ എല്ലാം നശിക്കാതെ നിത്യ
ജീവനുള്ളവൻ ആകെണ്ടതിന്ന് അവനെ തരുവോളം തന്നെ
(സ്നേഹിച്ചതു). ലോകത്തിന്ന ന്യായംവിധിപ്പാനല്ലല്ലൊ, ദൈ ൧൭
വം തന്റെ പുത്രനെ ലോകത്തിൽ അയച്ചതു; ലോകം അവ
നാൽ രക്ഷിക്കപ്പെട്ടുവാനത്രെ. അവങ്കൽ വിശ്വസിക്കുന്നവ ൧൮
ന ന്യായവിധി ഇല്ല; വിശ്വസിക്കാത്തവനൊ, ദൈവത്തിൻ
ഏകജാതനായ പുത്രന്റെ നാമത്തിൽ വിശ്വസിക്കാഞ്ഞതിനാ
ൽ ന്യായവിധിവന്നുകഴിഞ്ഞു. ന്യായവിധി എങ്കിലൊ, വെളിച്ചം ൧൯

ലോകത്തിൽ വന്നിട്ടും മനുഷ്യരുടെ ക്രിയകൾ ദോഷമുള്ളവ
ആകയാൽ അവർ വെളിച്ചത്തിലും എറ്റം ഇരുളിനെ സ്നേഹി
൨൦ ച്ചതു തന്നെ. എങ്ങിനെ എന്നാൽ തിന്മകൾ പ്രവൃത്തിക്കുന്ന
വൻ എല്ലാം വെളിച്ചത്തെ പകെക്കുന്നു; തന്റെ ക്രിയകൾ
ആക്ഷേപിക്കപ്പെടാതിരിപ്പാൻ വെളിച്ചത്തിലേക്ക വരുന്നതും
൨൧ ഇല്ല. സത്യത്തെ നടത്തുന്നവനൊ, തന്റെ ക്രിയകൾ ദൈവ
ത്തിൽ ചെയ്യുവ ആകകൊണ്ട് അവ വെളിപ്പെടേണ്ടതിന്നു
വെളിച്ചത്തിലേക്ക വരുന്നു.
൨൨ എന്നതിൽ പിന്നെ യേശു തന്റെ ശിഷ്യരുമായി, യഹൂദ
നാട്ടിൽ വന്ന് അവരോടു കൂടെ സ്നാനംഏല്പിച്ചുകൊണ്ടു പാൎത്തു.
൨൩ അപ്പോൾ, യോഹന്നാൻ താനും സ്നാനം കഴിപ്പിച്ചു പോന്നതു
ശലേമരികിൽ വളരെ വെള്ളമുള്ള ഐനൊനിൽ തന്നെ. അ
൨൪ വിടെ (ആളുകൾ) വന്നു കൂടി സ്നാനപ്പെട്ടു. യോഹന്നാൻ ആ
൨൫ കട്ടെ, അതുവരെയും തടവിൽ ആക്കപ്പെട്ടിരുന്നില്ല. അപ്പോൾ,
യോഹന്നാന്റെ ശിഷ്യന്മാരിൽ ചിലൎക്ക ഒരു യഹൂദനോടു ശു
ദ്ധീകരണത്തെചൊല്ലി, വാദം ഉണ്ടായിട്ട് അവർ യോഹന്നാ
൨൬ ന്റെ അടുക്കൽ വന്ന് അവനോടു: റബ്ബീ, യൎദ്ദനക്കരെ നി
ന്നോടു കൂടെ ഇരുന്നവൻ ആരൊ? നീ സാക്ഷ്യംചൊല്ലികൊ
ടുത്തവൻ ആരൊ? ആയവൻ ഇതാ സ്നാനം ഏല്പിച്ചുവരുന്നു
എല്ലാവരും അവനോടു ചേൎന്നപോകുന്നു എന്നു പറഞ്ഞു.
൨൭ യോഹന്നാൻ ഉത്തരം ചൊല്ലിയതു: സ്വൎഗ്ഗത്തിൽനിന്നു തര
പ്പെട്ടിട്ട് ഒഴികെ മനുഷ്യന് ഒന്നും പ്രാപിപ്പാൻ കഴികയില്ല.
൨൮ ഞാൻ മശീഹ അല്ല, ആയവനു മുമ്പെ അയക്കപ്പെട്ടവന
ത്രെ എന്നു ഞാൻ പറഞ്ഞതിന്നു നിങ്ങൾ തന്നെ എനിക്ക
൨൯ സാക്ഷികൾ ആകുന്നു. കാന്ത ഉള്ളവൻ മണവാളനാകുന്നു;
മണവാളന്റെ സ്നേഹിതനൊ നിന്നും അവനെ കേട്ടുംകൊണ്ടു
മണവാളന്റെ ഒച്ചനിമിത്തം സന്തോഷിച്ച് ആനന്ദിക്കുന്നു.
൩൦ ഈ എന്റെ സന്തോഷം നിറഞ്ഞുവന്നു. ആയവൻ വളരു
൩൧ കയും ഞാൻ കുറകയും തന്നെ വേണ്ടതു. മേലിൽ നിന്നു വരു
ന്നവൻ എല്ലാവൎക്കും മീതെ ആകുന്നു; ഭൂമിയിൽ നിന്നുള്ളവൻ
ഭൂമിയിൽനിന്ന് ആകുന്നു ഭൂമിക്കുള്ളവ പറകയും ചെയ്യുന്നു.
൩൨ സ്വൎഗ്ഗത്തിൽനിന്നു വരുന്നവൻ എല്ലാവൎക്കും മീതെ ആയി,
൩൩ താൻ കണ്ടതും കേട്ടതും സാക്ഷിയായി പറയുന്നു. അവ
ന്റെ സാക്ഷ്യം ആരും കൈക്കൊള്ളുന്നതും ഇല്ല. അവന്റെ

സാക്ഷ്യം കൈക്കൊണ്ടവനൊ, ദൈവം സത്യവാൻ എന്ന
ള്ളതിന്ന മുദ്രയിട്ടു, കാരണം ദൈവം അയച്ചവൻ ദൈവം ആ ൩൪
ത്മാവിനെ അളവു കൂടാതെ കൊടുക്കുന്നതിനാൽ ദൈവമൊഴി
കളെ പറയുന്നുള്ളൂ. പിതാവു പുത്രനെ സ്നേഹിക്കുന്നു, സക ൩൫
ലവും അവന്റെ കൈയിൽ കൊടുത്തും ഇരിക്കുന്നു. പുത്രനിൽ ൩൬
വിശ്വസിക്കുന്നവന് നിത്യജീവൻ ഉണ്ടു; പുത്രനെ അനുസ
രിക്കാത്തവൻ ജീവനെ കാണുക ഇല്ല; ദൈവക്രോധം അവ
ന്റെ മേൽ വസിക്കുന്നു.

## ൪. അദ്ധ്യായം.

ശികെമിലെ സ്ത്രീയോടു സംഭാഷണവും, (൨൭) ശമൎയ്യരിൽ വ്യാപരിച്ചതും,
(൪൩) കാനാവിലെ രണ്ടാം അതിശയം.

എന്നാറെ, യോഹനാനിലും അധികം ശിഷ്യന്മാരെ യേശു ൧
ചേൎത്തു സ്നാനം എല്പിക്കുന്ന പ്രകാരം പറീശന്മാർ കേട്ടു എന്നു
കൎത്താവ് അറിഞ്ഞു. തന്റെ ശിഷ്യന്മാർ അല്ലാതെ യേശു ത ൨
ന്നെ സ്നാനം കഴിപ്പിക്കുമാറില്ല താനും. ആയത് അറിഞ്ഞിട്ട് അ ൩
വൻ യഹൂദയെ വിട്ടു, പിന്നെയും ഗലീലെക്കാമാറു പുറപ്പെട്ടു.
അപ്പൊൾ, ശമൎയ്യയിൽ കൂടി കടക്കേണ്ടിവന്നു; യാക്കോബ് ത ൪
ന്റെ പുത്രനായ യോസെഫിനു കൊടുത്ത പറമ്പിന്നരികിൽ ൫
സുകാർ എന്ന ശമൎയ്യനഗരത്തിൽ അവൻ വരുന്നു. അവിടെ ൬
യാക്കൊബിൻ ഉറവ് ഉണ്ടു, യേശുവൊ വഴിനടപ്പിനാൽ തള
ൎന്നു പോയിട്ട് ഏകദേശം ആറാം മണിക്ക് ഉറവിന്നരികിൽ വെ
റുതെ ഇരുന്നു. ഒരു ശമൎയ്യക്കാരത്തി വെള്ളം കോരുവാൻ വരു ൭
ന്നു, അവളോടു യേശു: എനിക്ക് കുടിപ്പാൻ തരിക എന്നു പറയു
ന്നു. അവന്റെ ശിഷ്യന്മാർ ഭക്ഷ്യങ്ങളെ കൊള്ളുവാൻ ഊരി ൮
ൽ പോയിരുന്നു. യഹൂദൎക്കൊ, ശമൎയ്യരോടു കൊള്ളക്കൊടുക്ക ഇ ൯
ല്ലായ്കയാൽ, ശമൎയ്യസ്ത്രീ അവനോട്: നീ യഹൂദൻ എങ്കിലും, ശ
മൎയ്യയായ എന്നോടു കുടിപ്പാൻ ചോദിക്കുന്നത് എങ്ങിനെ? എ
ന്നു പറഞ്ഞതിന്നു, യേശു ഉത്തരം ചൊല്ലിയത്: നീ ദൈവത്തി ൧൦
ന്റെ ദാനത്തെയും, നിന്നോടു കുടിപ്പാൻ തരിക എന്നു ചോദി
ക്കുന്നവൻ ഇന്നവൻ എന്നതിനെയും അറിഞ്ഞു എങ്കിൽ നീ
അവനോടു ചോദിക്കയും അവൻ ജീവനുള്ള വെള്ളം നിനക്കു
തരികയും ആയിരുന്നു. സ്ത്രീ അവനോടു പറയുന്നു: കൎത്താവെ, ൧൧
നിനക്കു പാളയും ഇല്ല കിണറും ആഴമുള്ളതല്ലൊ; പിന്നെ ൧൨


28

ജീവനുള്ള വെള്ളം നിനക്ക് എവിടെനിന്നു? ഞങ്ങൾക്ക് ഈ
കിണറു തന്നവനായി താൻ മക്കളോടും മൃഗക്കൂട്ടങ്ങളോടും അ
തിൽനിന്നു കുടിച്ചിട്ടുള്ള ഞങ്ങളുടെ അപ്പനായ യാക്കോബിനെ
൧൩ ക്കാൾ നീ വലിയവനോ? യേശു അവളോട് ഉത്തരം ചൊല്ലി
യതു: ഈ വെള്ളത്തിൽ കുടിക്കുന്നവനെല്ലാം പിന്നെയും ദാഹി
൧൪ ക്കും; ഞാൻ കൊടുക്കുന്ന വെള്ളത്തിൽനിന്നു ആരാനും കുടിച്ചു എ
ങ്കിലൊ, എന്നേക്കും ദാഹിക്കയില്ല; ഞാൻ കൊടുക്കുന്ന വെള്ളം
അവനിൽ നിത്യജീവനോളം പൊങ്ങിവരുന്ന നീരുറവായിതീ
൧൫ രും. സ്ത്രീ അവനോടു: കൎത്താവെ ഇനി ദാഹിക്കയും ഇങ്ങു കോ
രുവാൻ വരികയും ചെയ്യാതിരിപ്പാൻ ആ വെള്ളം എനിക്ക് ത
൧൬ രിക എന്നു പറയുന്നു. യേശു അവളോടു: നിന്റെ ഭൎത്താവിനെ
ചെന്നു വിളിച്ചു കൊണ്ടു ഇങ്ങു വരിക എന്നു പറഞ്ഞതിന്നു:
൧൭ എനിക്ക് ഭൎത്താവ് ഇല്ല എന്നു സ്ത്രീ ഉത്തരം ചൊല്ലിയാറെ, യേ
ശു പറഞ്ഞു: എനിക്ക് ഭൎത്താവ് ഇല്ല എന്നു ചൊല്ലിയതു ന
൧൮ ന്നു; നിനക്ക് അഞ്ചു ഭൎത്താക്കന്മാർ ഉണ്ടായല്ലോ; ഇപ്പോൾ,
ഉള്ളവൻ നിന്റെ ഭൎത്താവും അല്ല. ഇതു സത്യമായി ചൊല്ലി
൧൯ യതു. സ്ത്രീ അവനോടു പറഞ്ഞു: കൎത്താവെ നീ പ്രവാചകൻ
൨൦ എന്നു ഞാൻ കാണുന്നു. ഞങ്ങളുടെ പിതാക്കന്മാർ ഈ മലയിൽ
കുമ്പിട്ടുവന്നു; കുമ്പിടേണ്ടുന്ന സ്ഥലം യരുശലേമിൽ ആകുന്നു
൨൧ എന്നു നിങ്ങൾ ചൊല്ലുന്നു. എന്നാറെ, യേശു പറയുന്നു: സ്ത്രീ
യെ എന്നെ വിശ്വസിക്ക, നിങ്ങൾ ഈ മലമേലും അല്ല യരു
൨൨ ശലേമിലും അല്ല പിതാവെ കുമ്പിടുന്ന നാഴിക വരുന്നു. നിങ്ങളാ
കട്ടെ അറിയാത്തതിനെ കുമ്പിടുന്നു; ഞങ്ങളൊ അറിയുന്നതിനെ
കുമ്പിടുന്നു; രക്ഷ എന്നതു യഹൂദരിൽനിന്ന് ആകുന്നുവല്ലൊ.
൨൩ എങ്കിലും സത്യനമസ്കാരികൾ പിതാവിനെ ആത്മാവിലും സ
൨൪ ത്യത്തിലും കുമ്പിടുന്ന നാഴികവരുന്നു ഇപ്പോഴും ആകുന്നു. കാര
ണം പിതാവും ഇങ്ങിനത്തെ നമസ്കാരികളെ അന്വേഷിക്കുന്നു.
ദൈവം ആത്മാവ് (ആകുന്നു) അവനെ കുമ്പിടുന്നവർ ആത്മാ
൨൫ വിലും സത്യത്തിലും കുമ്പിടുകയും വേണം. സ്ത്രീ അവനോട്
അഭിഷിക്തൻ എന്നുള്ള മശീഹ വരുന്നപ്രകാരം ഞാൻ അറി
യുന്നു; ആയവൻ വരുമ്പോൾ, നമ്മോടു സകലവും അറിയി
൨൬ ക്കും എന്നു പറഞ്ഞാറെ: നിന്നോടു സംസാരിക്കുന്ന ഞാൻ
൨൭ (അവൻ) ആകുന്നു എന്നു യേശു അവളോടു പറയുന്ന ഇടയി
ൽ അവന്റെ ശിഷ്യന്മാർ വന്നു സ്ത്രീയോടു സംസാരിക്കയാൽ

ആശ്ചൎയ്യപ്പെട്ടിട്ടും അവളോട് എന്തു ചോദിക്കുന്നു, എന്തു സം
സാരിക്കുന്നു എന്ന് ആരും പറഞ്ഞില്ല.
അനന്തരം സ്ത്രീ തന്റെ പാത്രം വെച്ചിട്ട്, ഊരിൽ ചെന്നു: ൨൮
ഹൊ, ഞാൻ ചെയ്തത് ഒക്കയും എന്നോട് പറഞ്ഞ മനുഷ്യനെ ൨൯
വന്നു കാണ്മിൻ! പക്ഷെ ഇവൻ മശീഹ അല്ലയൊ? എന്ന് ആ
മനുഷ്യരോടു പറഞ്ഞു. അവർ ഊരിൽനിന്നു പുറപ്പെട്ട് അവ ൩൦
ന്റെ അടുക്കെ വരികയും ചെയ്തു. അതിന്നിടയിൽ ശിഷ്യന്മാർ: ൩൧
റബ്ബീ, ഭക്ഷിക്ക എന്ന് അവനോട് അപേക്ഷിച്ചാറെ: നിങ്ങൾ
അറിയാത്ത ആഹാരം ഭക്ഷിപ്പാൻ എനിക്ക് ഉണ്ട് എന്ന് അവ ൩൨
രോടു പറഞ്ഞതുകൊണ്ട്, ആരും അവന്നു തിന്മാൻ കൊണ്ടു വന്നു ൩൩
വൊ എന്നു ശിഷ്യന്മാർ തമ്മിൽ പറഞ്ഞു. യേശു അവരോടു ചൊ ൩൪
ല്ലുന്നിതു: എന്നെ അയച്ചവന്റെ ഇഷ്ടം ചെയ്തു അവന്റെ
വേലയെ തികെക്കുക അത്രെ എന്റെ ആഹാരം ആകുന്നു. ഇ ൩൫
നി നാലു മാസത്തിൽ കൊയ്ത്തുവരുന്നു എന്നു നിങ്ങൾ ചൊല്ലു
ന്നില്ലയൊ? ഞാനൊ നിങ്ങളോടു പറയുന്നിതു കണ്ണുകളെ ഉയ
ൎത്തി നിലങ്ങൾ ഇതാ കൊയ്ത്തിന്നായി വിളഞ്ഞു പോയതു കാണ്മി
ൻ. കൊയ്യുന്നവൻ കൂലി സമ്പാദിച്ചു, നിത്യജീവങ്കലേക്ക് വിള ൩൬
യെ ചേൎത്തുവെക്കുന്നതു വിതെക്കുന്നവനും കൊയ്യുന്നവനും ഒരു
മിച്ചു സന്തോഷിപ്പാൻ തന്നെ. എങ്ങിനെ എന്നാൽ വിതെക്കു ൩൭
ന്നവൻ വേറെ, കൊയ്യുന്നവൻ വേറേ എന്നുള്ള ചൊൽ ഇതിൽ
സത്യമുള്ളതാകുന്നു. നിങ്ങൾ അദ്ധ്വാനിക്കാഞ്ഞതു കൊയ്വാൻ ൩൮
ഞാൻ നിങ്ങളെ അയച്ചു; മറ്റെവർ അദ്ധ്വാനിച്ചിട്ടുണ്ടു; അവ
രുടെ അദ്ധ്വാനത്തിൽ നിങ്ങൾ പ്രവേശിച്ചിരിക്കുന്നു. എന്നാ ൩൯
റെ, ആ സ്ത്രീ ഞാൻ ചെയ്തത് ഒക്കെയും ഇവൻ എന്നോടു പറ
ഞ്ഞു എന്നു സാക്ഷ്യം ചൊല്ലുന്ന വചനം ഹേതുവായി ആ ഊ
രിൽ പലശമൎയ്യരും അവനിൽ വിശ്വസിച്ചു. പിന്നെ ശമൎയ്യർ ൪൦
അവനോട് എത്തിയപ്പോൾ, തങ്ങളോട് വസിപ്പാൻ അപേ
ക്ഷിച്ചു, അവൻ രണ്ടുനാൾ പാൎക്കയും ചെയ്തു. ഏററവും അധി ൪൧
കം ആളുകൾ അവന്റെ വചനം നിമിത്തം വിശ്വസിച്ചു. സ്ത്രീ ൪൨
യോടു പറഞ്ഞു: ഇനി നിന്റെ വാക്കുകൊണ്ടല്ല ഞങ്ങൾ വിശ്വ
സിക്കുന്നതു; ഞങ്ങൾ തന്നെ കേട്ടും ഇവൻ ലോകരക്ഷിതാ
വായ മശീഹ ആകുന്നു സത്യം എന്ന് അറിഞ്ഞും ഇരിക്കുന്നു.
രണ്ടുദിവസം കഴിഞ്ഞിട്ട് അവൻ അവിടം വിട്ടു ഗലീലെക്കു ൪൩
പോയി. യേശു ആകട്ടെ പ്രവാചകനു തന്റെ പിതൃദേശത്തിൽ ൪൪

൪൫ ബഹുമാനം ഇല്ല എന്നു താൻ സാക്ഷി പറഞ്ഞു. അന്നു
ഗലീലയിൽ വന്നപ്പൊഴെക്കൊ തങ്ങളും ഉത്സവത്തിന്നു പോ
യിട്ടുള്ള ഗലീലക്കാർ അവൻ യരുശലേമിൽ പെരുനാളിന്നകം
ചെയ്തത് ഒക്കയും കണ്ടഹേതുവാൽ അവനെ കൈക്കൊണ്ടു.
൪൬ എന്നാറെ, അവൻ വെള്ളത്തെ വീഞ്ഞാക്കിയ ഗാലീല്യ കാനാ
വിൽ പിന്നെയും വന്നു. അന്നു മകൻ രോഗിയായിരിക്കുന്ന ഒ
൪൭ രു രാജഭൃത്യൻ കഫർന്നഹൂമിൽ ഉണ്ടു. യേശു യഹൂദയിൽനി
ന്നു ഗലീലയിൽ വന്നത് അവൻ കേട്ട് അവന്റെ അടുക്കൽ
ചെന്ന് അവൻ ഇറങ്ങിവന്നു മരിപ്പാറാകുന്ന മകനെ സൌ
൪൮ ഖ്യമാക്കേണം എന്ന് അപേക്ഷിച്ചാറെ, യേശു അവനോടു:
നിങ്ങൾ അടയാളങ്ങളും, അത്ഭുതങ്ങളും, കണ്ടിട്ടൊഴികെ വിശ്വ
൪൯ സിക്കയില്ല എന്നു പറഞ്ഞു. രാജഭൃത്യൻ അവനോട്: കൎത്താ
വെ എന്റെ കുഞ്ഞൻ മരിക്കുമ്മുമ്പെ ഇറങ്ങിവരിക എന്നു പ
൫൦ റയുന്നു. യേശു അവനോട് ചൊല്ലുന്നു: യാത്രയാക, നിന്റെ
മകൻ ജീവിച്ചിരിക്കുന്നു. എന്നു യേശു പറഞ്ഞവാക്കിനെ ആ
൫൧ മനുഷ്യൻ വിശ്വസിച്ചു, യാത്രയായി. ഇറങ്ങി പോകുമ്പോൾ
തന്നെ, അവന്റെ ദാസന്മാർ എതിരേററു മകൻ ജീവിച്ചിരിക്കു
൫൨ ന്നു എന്നറിയിച്ചു. ആകയാൽ ഭേദം വന്നനാഴികയെ അവ
രോടു ചോദിച്ചാറെ, ഇന്നലെ ഏഴുമണിക്കു പനിവിട്ടുമാറി എ
൫൩ ന്ന് അവനോട് പറകയാൽ, നിന്റെ മകൻ ജീവിച്ചിരിക്കു
ന്നു എന്നു യേശു തന്നോടു ചൊല്ലിയ നാഴികെക്കു തന്നെ എ
ന്ന് അപ്പൻ അറിഞ്ഞു, താൻ സകല കുഡുംബത്തോടും കൂടെ
൫൪ വിശ്വസിക്കയും ചെയ്തു. യേശു യഹൂദയിൽനിന്നു ഗലീലയി
ൽ വന്ന ശേഷം, ഈ രണ്ടാം അടയാളം ചെയ്തത്.

## ൫. അദ്ധ്യായം.

യേശു ശബ്ബത്തിൽ രോഗശാന്തി ചെയ്തശേഷം, (൧൬) വിരോധിക്കുന്നവരോടു, (൧൯) തന്റെ ദിവ്യശക്തിയും, (൨൫) ഉയിൎപ്പിക്ക വിധിക്ക എന്നുള്ളതൊഴിലും, (൩൧) ദൈവം വേദം മുതലായ പ്രമാണങ്ങളും ചൊല്ലി, (൪൧) അവിശ്വാസത്തെ ആക്ഷേപിച്ചതു.

൧ അതിൽ പിന്നെ യഹൂദരുടെ പെരുനാൾ ഉണ്ടായിട്ടു, യേശു
൨ യരുശലേമിലെക്കു കരേറിപോയി. യരുശലേമിലൊ, ആട്ടുവാതി
ല്ക്കൽ ബെഥെസദ് എന്ന എബ്രായ നാമമുള്ളോരു കുളം ഉണ്ടു.
൩ അതിന്ന് അഞ്ച് മണ്ഡപങ്ങളും ഉണ്ടു. ആയവററിൽ വ്യാധി

ക്കാർ കുരുടർ മുടന്തർ ക്ഷയരോഗികൾ ഉള്ള ജനസമൂഹം കിടന്നി
രുന്നു (വെള്ളത്തിന്റെ ഇളക്കം കാത്തുകൊണ്ടു; എന്തെന്നാൽ ൪
ചിലപ്പോൾ, ഒരു ദൂതൻ കുളത്തിൽ ഇറങ്ങി വെള്ളത്തെ കലുക്കും;
പിന്നെ വെള്ളം കലുങ്ങിയശേഷം മുമ്പെട്ട് ഇറങ്ങിയവൻ ഏതു
വ്യാധിയിൽ അകപ്പെട്ടാലും, സൌഖ്യവാൻ ആയ്വരും). അന്നു ൫
മുപ്പത്തെട്ടാണ്ടു രോഗത്തോടെ, കഴിച്ചിട്ടുള്ള മനുഷ്യൻ അവിടെ
ഉണ്ടു; അവൻ കിടക്കുന്നതിനെ യേശു കണ്ട് ഏറിയ കാലം ചെ ൬
ന്നപ്രകാരം അറിഞ്ഞു: സ്വസ്ഥനാവാൻ മനസ്സുണ്ടോ? എന്ന്
അവനോട് പറയുന്നു. രോഗി അവനോട് ഉത്തരം ചൊല്ലി ൭
യതു: കൎത്താവെ, വെള്ളം കലുങ്ങുമ്പോൾ എന്നെ കുളത്തിൽ ആ
ക്കുവാൻ ആരും ഇല്ല; ഞാൻ തന്നെ ചെല്ലുകയിൽ മററവൻ എ
ന്റെ മുമ്പിൽ ഇറങ്ങി പോകുന്നു. യേശു അവനോട്: എഴുനീററു ൮
നിന്റെ കിടക്ക എടുത്തു നടക്ക എന്നു പറയുന്നു. ആ മനുഷ്യൻ ൯
പെട്ടന്നു സൌഖ്യമായി തന്റെ കിടക്ക എടുത്തും കൊണ്ടു നടന്നു.
അന്നു ശബ്ബത്താകകൊണ്ടു യഹൂദന്മാർ ആ സൌഖ്യപ്പെ ൧൦
ട്ടവനോടു: ശബ്ബത്താകുന്നു; നിണക്ക് കിടക്ക എടുക്കരുത്! എ
ന്നു പറഞ്ഞു. അവരോട് ഉത്തരം ചൊല്ലിയത്: എന്നെ സ്വ ൧൧
സ്ഥനാക്കിയവൻ തന്നെ നിന്റെ കിടക്ക എടുത്തു നടക്ക എ
ന്ന് എന്നോടു കല്പിച്ചു. എന്നതു കൊണ്ട് അവനോട്: നി ൧൨
ന്റെ കിടക്ക എടുത്തു നടക്ക എന്നു പറഞ്ഞ മനുഷ്യൻ ആർ?
എന്നു ചോദിച്ചു. ആ സ്ഥലത്തു പുരുഷാരം ഉള്ളതുകൊണ്ടു യേ ൧൩
ശു മാറിപോയതിനാൽ സ്വസ്ഥനായവന് അവൻ ഇന്നവ
ൻ എന്നു തിരിഞ്ഞില്ല. അനന്തരം യേശു അവനെ ദൈവാ ൧൪
ലയത്തിൽ കണ്ടെത്തി, അവനോടു: നോക്ക നീ സ്വസ്ഥനായ്വ
ന്നു; അധികം വിടക്കായതു നിണക്ക സംഭവിക്കായ്വാൻ ഇനി
പാപം ചെയ്യല്ല എന്നു പറഞ്ഞു. ആയാൾ പോയി തന്നെ ൧൫
സൌഖ്യമാക്കിയതു യേശു എന്നു യഹൂദരോടു ബോധിപ്പിച്ചു.
ആകയാൽ യേശു ശബ്ബത്തിൽ ഇവ ചെയ്കകൊണ്ടു യഹൂദ ൧൬
ന്മാർ അവനെ ഹിംസിച്ചു വന്നു. യേശുവൊ: എന്റെ പിതാ ൧൭
വ് ഇതു വരെയും, പ്രവൃത്തിക്കുന്നു ഞാനും പ്രവൃത്തിക്കുന്നു
എന്ന് ഉത്തരം പറഞ്ഞു. ആകയാൽ ശബ്ബത്തിനെ തള്ളുന്നതു ൧൮
കൂടാതെ, ദൈവം സ്വപിതാവ് എന്നു ചൊല്ലി തന്നെത്താൻ
ദൈവത്തോടു സമനാക്കുകകൊണ്ടും യഹൂദർ അവനെ കൊല്ലു
വാൻ ഏററം അന്വേഷിച്ചു പോന്നു.

൧൯ ആയതുകൊണ്ടു യേശു അവരോട് ഉത്തരം ചൊല്ലിയതു: ആ
മെൻ ആമെൻ ഞാൻ നിങ്ങളോട് പറയുന്നിതു: പിതാവു ചെ
യ്തു കാണുന്നത് എന്നിയെ പുത്രനു സ്വതെ ഒന്നും ചെയ്വാൻ ക
ഴികയില്ല കാരണം ആയവൻ എന്തു ചെയ്താലും പുത്രനും അത്
൨൦ ഒത്തവണ്ണം ചെയ്യുന്നു. കാരണം പിതാവ് പുത്രനിൽ പ്രിയം ഭാ
വിച്ചും താൻ ചെയ്യുന്നവ അവനു കാണിച്ചും വരുന്നു. നിങ്ങൾ
ആശ്ചൎയ്യപ്പെടുംവണ്ണം ഇവററിൽ വലിയ ക്രിയകളെയും അവ
൨൧ നു കാണിക്കും എന്തെന്നാൽ പിതാവ് മരിച്ചവരെ ഉണൎത്തി ജീ
വിപ്പിക്കുന്നതു പോലെ തന്നെ പുത്രനും ബോധിച്ചവരെ ജീവി
പ്പിക്കുന്നു. കാരണം പിതാവും ആൎക്കും ന്യായം വിധിക്കാതെ ന്യാ
൨൨ യ വിധിയേയും എല്ലാം പുത്രനു കൊടുത്തിരിക്കുന്നതു. എല്ലാവ
രും പിതാവിനെ ബഹുമാനിക്കും പ്രകാരം പുത്രനെ ബഹുമാനി
൨൩ ക്കേണ്ടതിന്നു തന്നെ. പുത്രനെ മാനിക്കാത്തവൻ അവനെ അ
൨൪ യച്ച പിതാവിനേയും മാനിക്കുന്നില്ല. ആമെൻ ആമെൻ ഞാ
ൻ നിങ്ങളോടു പറയുന്നിതു: എന്റെ വചനം കേട്ട് എന്നെ അ
യച്ചവനെ വിശ്വസിക്കുന്നവന് നിത്യജീവൻ ഉണ്ടു; അവൻ
ന്യായവിധിയിൽ വരാതെ മരണത്തിൽനിന്നു ജീവങ്കലേക്ക് കട
൨൫ ന്നിരിക്കുന്നു. ആമെൻ ആമെൻ ഞാൻ നിങ്ങളോടു പറയുന്നു:
മരിച്ചവർ ദേവപുത്രന്റെ ശബ്ദം കേൾക്കയും കേട്ടു കൊണ്ട
൨൬ വർ ജീവിക്കയും ചെയ്യുന്ന നാഴിക വരുന്നു ഇപ്പോഴും ഉണ്ടു കാ
രണം പിതാവിനു തന്നിൽ തന്നെ ജീവൻ ഉള്ള പ്രകാരമെ അവ
ൻ പുത്രനും തന്നിൽ തന്നെ ജീവനുള്ളവൻ ആകുമാറ് നല്കി.
൨൭ അവൻ മനുഷ്യ പുത്രനാകയാൽ ന്യായവിധിയും ചെയ്വാൻ
൨൮ അധികാരവും തന്നു. ഇതിങ്കൽ ആശ്ചൎയ്യപ്പെടായ്വിൻ കല്ലറകളി
൨൯ ൽ ഉള്ളവർ എല്ലാം അവന്റെ ശബ്ദം കേട്ടു, നന്മകൾ ചെയ്തു
വർ ജീവന്റെ പുനരുത്ഥാനത്തിന്നായും തിന്മകൾ ചെയ്തവർ
ന്യായവിധിയുടെ പുനരുത്ഥാനത്തിന്നായും പുറപ്പെടുവാനുള്ള
൩൦ നാഴിക വരുന്നു. എനിക്ക് ഒന്നും സ്വതെ ചെയ്തു കൂടാ; ഞാൻ
കേൾക്കുന്ന പ്രകാരം ന്യായം വിധിക്കുന്നു പിന്നെ എന്റെ ഇ
ഷ്ടമല്ല, എന്നെ അയച്ചവന്റെ ഇഷ്ടമത്രെ അന്വേഷിക്കുന്ന
ത് കൊണ്ട് എന്റെ വിധി, നീതിയുള്ളതാകുന്നു.

൩൧ എന്നെ കുറിച്ചു ഞാൻ തന്നെ സാക്ഷ്യം പറഞ്ഞാൽ എന്റെ
൩൨ സാക്ഷ്യം സത്യമുള്ളതല്ല. എന്നെ കുറിച്ചു സാക്ഷ്യം ചൊല്ലുന്ന
വൻ മറെറാരുത്തൻ ഉണ്ടു; അവൻ എന്നെ കൊണ്ടു പറയുന്ന

സാക്ഷ്യം സത്യമുള്ളത് എന്നു ഞാൻ അറിയുന്നു. നിങ്ങൾ യോ ൩൩
ഹനാന്റെ അടുക്കൽ ആളയച്ചും, അവൻ സത്യത്തിന്നു സാ
ക്ഷ്യം കൊടുത്തും ഇരിക്കുന്നു. ഞാനൊ മനുഷ്യനിൽനിന്നു സാ ൩൪
ക്ഷ്യം വാങ്ങുന്നില്ല; നിങ്ങൾ രക്ഷിക്കപ്പെടേണ്ടതിന്നത്രെ ഇവ
പറയുന്നു. ആയവൻ ജ്വലിച്ചു വിളങ്ങുന്ന വിളക്കായിരുന്നു; ൩൫
നിങ്ങളൊ തത്സമയത്തേക്ക് അവന്റെ വെളിച്ചത്ത് ഉല്ലസിച്ചു
കൊൾവാൻ ഇച്ഛിച്ചു. യോഹനാനെക്കാളും വലിയസാക്ഷി എ ൩൬
നിക്ക് ഉണ്ടു; ഞാൻ തികെപ്പാൻ പിതാവ് തന്ന ക്രിയകളല്ലൊ പി
താവ് എന്നെ അയച്ചിരിക്കുന്നു എന്ന് ഞാൻ ചെയ്യുന്ന ക്രിയക
ൾ തന്നെ എന്നെ കൊണ്ട് സാക്ഷ്യം ചൊല്ലുന്നു. എന്നെ അയ ൩൭
ച്ച പിതാവ് താനും എന്നെ കുറിച്ചു സാക്ഷ്യം ചൊല്ലീട്ടുണ്ടു. നിങ്ങ
ൾ അവന്റെ ശബ്ദം ഒരുനാളും കേട്ടിട്ടും ഇല്ല; അവന്റെ രൂപം
കണ്ടിട്ടും ഇല്ല; അവന്റെ വചനം നിങ്ങൾക്ക് ഉള്ളിൽ വസി ൩൮
ച്ചു നില്ക്കുന്നതും ഇല്ല; ആയവൻ അയച്ചവനെ നിങ്ങൾ വി
ശ്വസിക്കുന്നില്ലല്ലൊ; തിരുവെഴുത്തുകളിൽ നിങ്ങൾക്കു നിത്യജീ ൩൯
വൻ ഉള്ളപ്രകാരം തോന്നുകയാൽ നിങ്ങൾ അവ ആരായുന്നു
വല്ലൊ; അവയും എനിക്കു സാക്ഷികളായി നില്ക്കുന്നു. എങ്കി ൪൦
ലും ജീവൻ ഉണ്ടാകേണ്ടതിന്ന് എന്റെ അടുക്കൽ വരുവാൻ
നിങ്ങൾക്ക് മനസ്സില്ല.
മനുഷ്യരോടുള്ള തേജസ്സ ഞാൻ വാങ്ങുന്നില്ല; നിങ്ങൾ ൪൧
ക്കൊ ദൈവസ്നേഹം ഉള്ളിൽ ഇല്ല എന്നു ഞാൻ നിങ്ങളെ അറി ൪൨
ഞ്ഞിരിക്കുന്നു; എന്റെ പിതാവിൻ നാമത്തിൽ ഞാൻ വന്നിട്ടും ൪൩
നിങ്ങൾ എന്നെ കൈക്കൊള്ളുന്നില്ല; മറ്റൊരുത്തൻ സ്വനാമ
ത്തിൽ വന്നു എങ്കിൽ അവനെ നിങ്ങൾ കൈക്കൊള്ളും. തമ്മിൽ ൪൪
തമ്മിൽ തേജസ്സ വാങ്ങിക്കൊണ്ട് ഏകദൈവത്തിൽ നിന്നുള്ള
തേജസ്സിനെ അന്വേഷിക്കാത്ത നിങ്ങൾക്ക് എങ്ങിനെ വിശ്വ
സിക്കാം? ഞാൻ പിതാവിന്മുമ്പിൽ നിങ്ങളെ കുറ്റം ചുമത്തും എ ൪൫
ന്നു തോന്നരുത് നിങ്ങളിൽ കുറ്റം ചുമത്തുന്നവൻ ഉണ്ടു; നിങ്ങൾ
ആശ വെച്ചമോശ തന്നെ. എങ്ങിനെ എന്നാൽ നിങ്ങൾ മോശ ൪൬
യിൽ വിശ്വസിച്ചു എങ്കിൽ എന്നിലും വിശ്വസിക്കുമായിരുന്നു;
ആയവൻ എന്നെ കുറിച്ചല്ലൊ എഴുതിയതു; അവന്റെ എഴുത്തു ൪൭
കളിൽ നിങ്ങൾക്ക് വിശ്വാസം ഇല്ല എങ്കിലൊ, എന്റെ മൊഴി
കളെ എങ്ങിനെ വിശ്വസിക്കും.

## ൬. അദ്ധ്യായം.

൫൦൦൦ത്തിന്നു ഭക്ഷണം കൊടുത്തശേഷം [മത്താ. ൧൪. മാ. ൬. ലൂ. ൯.], (൧൪) യേശു തനിയെ പൊയ്കമേൽ നടന്നതു [മത്താ. ൧൪. മാ. ൮.], (൨൨) താൻ സത്യമായുള്ള ആഹാരം എന്നു പുരുഷാരത്തോടും, (൪൧) പള്ളിയിലും വാദിച്ചു, (൫൨) കഠിനമായ ഉപദേശം കൊണ്ടു, (൬൦) ശിഷ്യരെ അരിച്ചെടുത്തതു.

൧ അനന്തരം യേശു ഗലീലക്കടലാകുന്ന തിബെൎയ്യ പൊയ്കയു
൨ ടെ അക്കരെക്ക് യാത്രയായി. അവൻ വ്യാധിതരിൽ ചെയ്യുന്ന
അടയാളങ്ങളെ കാണ്കകൊണ്ടു വലിയ പുരുഷാരവും അവനെ
൩ അനുഗമിച്ചു; യേശു മലയിൽ കരേറി ശിഷ്യരോടും കൂടെ അ
൪ വിടെ ഇരുന്നിരുന്നു. അന്നു യഹൂദരുടെ പെരുനാളാകു
൫ ന്ന പെസഹ അടുത്തിരുന്നു. എന്നാറെ, യേശു കണ്ണുകളെ ഉ
യൎത്തി വലിയ പുരുഷാരം തന്നോടു ചേരുന്ന പ്രകാരം കണ്ടി
ട്ടു ഫിലിപ്പനോട് പറയുന്നു: ഇവർ തിന്മാൻ നാം എവിടെനി
൬ ന്ന് അപ്പങ്ങൾ കൊൾവൂ? എന്നതു താൻ ചെയ്വാൻ പോകുന്ന
൭ ത് അറിഞ്ഞു കൊണ്ട് അവനെ പരീക്ഷിച്ചു പറഞ്ഞതു. ഫി
ലിപ്പൻ അവനോട്: ഇവരിൽ ഓരോരുത്തന് അല്പം ചിലതു
ലഭിക്കേണ്ടതിന്ന് (൨൦൦ പണമാകുന്ന) ഇരുനൂറു ദ്രഹ്മെക്കുള്ള അ
൮ പ്പവും പോരാ എന്ന് ഉത്തരം പറഞ്ഞു. ശിമോൻ പേത്രന്റെ
സഹോദരനായ അന്ദ്രെയാ എന്ന ഒരു ശിഷ്യൻ അവനോട്
൯ പറയുന്നിതു: അഞ്ചു യവത്തപ്പവും രണ്ടു ചെറുമീനും ഉള്ള
ഒരു കുഞ്ഞൻ മാത്രം ഇവിടെ ഉണ്ടു എങ്കിലും, ഇത്രപേൎക്ക് അ
൧൦ ത് എന്തുള്ളു? എന്നാറെ, യേശു: ആളുകളെ ചാരിക്കൊള്ളുമാറാ
ക്കുവിൻ എന്നു പറഞ്ഞു. വളരെ പുല്ലുള്ള ആ സ്ഥലത്ത് ഐ
൧൧ യ്യായിരത്തോളം പുരുഷന്മാർ ചാരി കൊൾകയും ചെയ്തു. യേശു
വൊ അപ്പങ്ങളെ എടുത്തു വാഴ്ത്തി (ശിഷ്യന്മാൎക്കും ശിഷ്യന്മാർ)
ഇരുന്നുകൊണ്ടവൎക്കും പകുത്തു കൊടുത്തു, അപ്രകാരം മീനുക
൧൨ ളിൽ ഇഷ്ടമുള്ളത്രയും (കൊടുത്തു). അവൎക്കു തൃപ്തിവന്നപ്പോൾ,
തന്റെ ശിഷ്യരോട്: ഒന്നും കെട്ടു പോകായ്വാൻ ശേഷിപ്പുള്ള
൧൩ കഷണങ്ങളെ കൂട്ടിക്കൊൾവിൻ എന്നു പറയുന്നു. അവരും കൂ
ട്ടി യവത്തപ്പങ്ങൾ അഞ്ചും തിന്നവൎക്കു മിഞ്ചിയ കഷണങ്ങൾ
കൊണ്ടു പന്ത്രണ്ടു കൊട്ടയും നിറെച്ചു.
൧൪ അതുകൊണ്ട് യേശു ചെയ്ത അടയാളത്തെ കണ്ട മനുഷ്യ
ർ, ലോകത്തിൽ വരുന്ന പ്രവാചകൻ ഇവനാകുന്നു സത്യം

എന്നു പറഞ്ഞു. പിന്നെ അവനെ രാജാവാക്കേണ്ടതിന്നു വന്നു ൧൫
പിടിച്ചു പോകും എന്നു യേശു അറിഞ്ഞിട്ടു പിന്നെയും തനിച്ചു
മലയിലേക്ക വാങ്ങി പോയി. സന്ധ്യയായപ്പോൾ, അവന്റെ ൧൬
ശിഷ്യന്മാർ കടൽപുറത്തേക്ക് ഇറങ്ങി, പടകിൽ കയറി കടല ൧൭
ക്കര കഫൎന്നഹൂമിലേക്ക് ഓടി; ഇരിട്ടായ ശേഷവും, യേശു അ
വരോടു ചേൎന്നില്ല. കൊടുങ്കാററ് അടിച്ചിട്ടു കടൽ പൊങ്ങി വ ൧൮
ന്നു. എന്നിട്ട് ഇരുപത്തഞ്ചൊ മുപ്പതൊ സ്താദി (മൂന്നു നാലു ൧൯
നാഴിക) ദൂരത്തോളം വലിച്ചശേഷം കടലിന്റെ മെൽ യേശു
നടന്നു, പടകിനോട് സമീപിക്കുന്നതു കണ്ടു, ഭയപ്പെട്ടു. അ ൨൦
വനൊ: ഞാനാകുന്നു, ഭയപ്പെടേണ്ട എന്ന് അവരോട് പറയു
ന്നു. അപ്പോൾ അവനെ പടകിൽ കരേറുവാൻ ഇച്ശിച്ചു പ ൨൧
ടക് അവർ ഓടുന്ന ദേശത്തിൽ പെട്ടന്ന് എത്തി പോകയും
ചെയ്തു.

പിറെറന്നു കടലക്കരെ നില്ക്കുന്ന പുരുഷാരം അവിടെ ആ ൨൨
ഒരു പടക്ഒഴികെ (മററ്) ഒന്നും ഉണ്ടായില്ല എന്നും യേശു ത
ന്റെ ശിഷ്യരോട് കൂടെ പടകിൽ ഏറാതെ, ഇരുന്നു ശിഷ്യർ
മാത്രം (കയറി) പോയി എന്നും കണ്ടു. കൎത്താവ് വാഴ്ത്തിയശേ ൨൩
ഷം അവർ അപ്പം ഭക്ഷിച്ച സ്ഥലത്തിന്നരികെ തിബെൎയ്യയി
ൽനിന്നു വേറെ പടകുകൾ എത്തിയപ്പോൾ, യേശുവും അ ൨൪
വന്റെ ശിഷ്യന്മാരും അവിടെ ഇല്ലാത്ത പ്രകാരം പുരുഷാരം
കണ്ടു തങ്ങളും പടകുകളിൽ കയറി യേശുവെ തിരഞ്ഞു കൊണ്ടു
കഫൎന്നഹൂമിൽ വന്നു. കടലിക്കരെ അവനെ കണ്ടെത്തിയ ൨൫
പ്പോൾ: റബ്ബീ, നീ എപ്പോൾ, ഇവിടെ വന്നു എന്നു ചോദി
ച്ചതിന്നു, യേശു ഉത്തരം ചൊല്ലിയതു: ആമെൻ ആമെൻ ഞാ ൨൬
ൻ നിങ്ങളോട് പറയുന്നു: നിങ്ങൾ അടയാളങ്ങളെ കണ്ടതിനാ
ൽ അല്ല അപ്പങ്ങളിൽനിന്നു ഭക്ഷിച്ചു, തൃപ്തന്മാരായതു കൊണ്ട
ത്രെ എന്നെ അന്വേഷിക്കുന്നതു. കെട്ടു പോകുന്ന ആഹാരമ ൨൭
ല്ല, നിത്യജീവങ്കലേക്ക വസിക്കുന്ന ആഹാരമായി, മനുഷ്യപു
ത്രൻ നിങ്ങൾക്ക് തരുവതിനെ (പ്രവൃത്തിച്ചു) നേടുവിൻ; ആ
യവനെ ദൈവമായ പിതാവ് മുദ്രയിട്ടുവല്ലൊ. എന്നതുകൊ ൨൮
ണ്ട് അവനോട്: ഞങ്ങൾ ദേവക്രിയകളെ പ്രവൃത്തിപ്പാൻ എ
ന്തുചെയ്യേണ്ടു എന്നു പറഞ്ഞതിന്നു: ദേവക്രിയയാവിതു അവ ൨൯
ൻ അയച്ചവനിൽ വിശ്വസിക്കയത്രെ എന്നു യേശു ഉത്തരം
പറഞ്ഞു. അതുകൊണ്ട് അവനോട് പറഞ്ഞു: ഞങ്ങൾ കണ്ടു ൩൦

൩൧ നിന്നെ വിശ്വസിപ്പാനായി ഏത് അടയാളം ചെയ്യുന്നു? നീ
എന്തു പ്രവൃത്തിക്കുന്നു? നമ്മുടെ പിതാക്കന്മാർ മരുഭൂമിയിൽ മ
ന്ന തിന്നുവല്ലൊ—(സങ്കീ. ൭൮, ൨൪.) സ്വർഗ്ഗത്തിൽ നിന്ന്
അപ്പം അവൎക്ക തിന്മാൻ കൊടുത്തു എന്ന് എഴുതിയ പ്രകാരം
൩൨ തന്നെ. എന്നതുകൊണ്ടു യേശു അവരോടു ചൊല്ലിയതു: ആ
മെൻ ആമെൻ ഞാൻ നിങ്ങളോട് പറയുന്നു സ്വർഗ്ഗത്തിൽനി
ന്നുള്ള അപ്പം മോശെ നിങ്ങൾക്ക തന്നില്ല സ്വർഗ്ഗത്തിൽനിന്നു
സത്യമായുള്ള അപ്പത്തെ എന്റെ പിതാവെ നിങ്ങൾക്ക തരു
൩൩ ന്നുള്ളു. ദൈവത്തിൻ അപ്പം എന്നതൊ സ്വർഗ്ഗത്തിൽനിന്ന്
ഇറങ്ങി വന്നു, ലോകത്തിന്നു ജീവനെ കൊടുക്കുന്നതു ആകു
൩൪ ന്നു. അവർ അവനോട്: കൎത്താവെ ആ അപ്പം എപ്പോഴും
൩൫ ഞങ്ങൾക്ക തരിക എന്നു പറഞ്ഞു. യേശു അവരോടു ചൊ
ല്ലിയതു: ജീവന്റെ അപ്പം ഞാൻ ആകുന്നു; എന്നെ അടുക്കുന്ന
വന് ഒരു നാളും വിശക്കയും ഇല്ല എന്നിൽ വിശ്വസിക്കുന്ന
൩൬ വന് ദാഹിക്കയും ഇല്ല. എങ്കിലും നിങ്ങൾ എന്നെ കണ്ടിട്ടും
൩൭ വിശ്വസിക്കുന്നില്ല എന്നു നിങ്ങളോട് പറഞ്ഞിട്ടുണ്ടു. പിതാ
വ് എനിക്ക് തരുന്നത് ഒക്കെയും എന്റെ അടുക്കെ വരും എ
ന്റെ അടുക്കെ വരുന്നവനെ ഞാൻ പുറത്തുതള്ളിക്കളകയും ഇ
൩൮ ല്ല. കാരണം ഞാൻ എന്റെ ഇഷ്ടമല്ല, എന്നെ അയച്ചവ
ന്റെ ഇഷ്ടം ചെയ്യാനത്രെ സ്വർഗ്ഗത്തിൽ നിന്ന് ഇറങ്ങി വ
൩൯ ന്നിരിക്കുന്നത്. എന്നെ അയച്ചവന്റെ ഇഷ്ടമാവിതു: അവ
ൻ എനിക്ക തന്നത് ഒന്നും ഞാൻ കളയാതെ എല്ലാം ഒടുക്കത്തെ
൪൦ നാളിൽ വീണ്ടും എഴുനീല്പിക്ക എന്നുള്ളതു തന്നെ. കാരണം എ
ന്നെ അയച്ചവന്റെ ഇഷ്ടമാവിതു: പുത്രനെ നോക്കിക്കൊണ്ടു
വിശ്വസിക്കുന്നവന് എല്ലാം നിത്യജീവനുണ്ടാകയും ഞാൻ അ
വനെ ഒടുക്കത്തെ നാളിൽ വീണ്ടും എഴുനീല്പിക്കയും വേണം എ
ന്നത്രെ.

൪൧ അതുകൊണ്ട് അവൻ സ്വർഗ്ഗത്തിൽനിന്ന് ഇറങ്ങി വന്ന
അപ്പം ഞാനാകുന്നു എന്ന് പറഞ്ഞതിനാൽ യഹൂദർ അവ
൪൨ നെ കുറിച്ചു പിറുപിറുത്തു പറഞ്ഞിതു: ഇവനാകട്ടെ നാം അ
പ്പനെയും അമ്മയെയും അറിയുന്ന യേശു എന്ന യോസെ
ഫിൻ പുത്രനല്ലയൊ! പിന്നെ ഞാൻ സ്വർഗ്ഗത്തിൽ നിന്ന്
൪൩ ഇറങ്ങിവന്നു എന്ന് ഇവൻ ചൊല്ലുന്നത് എങ്ങിനെ? അവ
൪൪ രോട് യേശു ഉത്തരം പറഞ്ഞിതു: നിങ്ങളിൽ പിറുപിറുത്തു

പോകൊല്ല! എന്നെ അയച്ചപിതാവ് വലിച്ചിട്ടല്ലാതെ ആൎക്കും
എന്റെ അടുക്കെ വരുവാൻ കഴികയില്ല; ആയവനെ ഞാൻ ഒടു
ക്കത്തെ നാളിൽ എഴുനീല്പിക്കും. (യശ. ൫൪, ൧൩.) എല്ലാവരും ൪൫
ദേവോപദിഷ്ടരാകും എന്നു പ്രവാചകരിൽ എഴുതിക്കിടക്കുന്നു.
പിതാവിൽനിന്നു കേട്ടുപഠിച്ചവൻ എല്ലാം എന്റെ അടുക്കൽവ
രുന്നു. ആരും പിതാവിനെ കണ്ടിരിക്കുന്നു എന്നല്ല, ദൈവ ൪൬
ത്തിൻപക്കൽ നിന്നുള്ളവനേ പിതാവിനെ കണ്ടിട്ടുള്ളു. ആമെ ൪൭
ൻ ആമെൻ ഞാൻ നിങ്ങളോടു പറയുന്നു: എങ്കൽ വിശ്വസി ൪൮
ക്കുന്നവന് നിത്യജീവൻ ഉണ്ടു. ഞാൻ ജീവന്റെ അപ്പം ൪൯
ആകുന്നു; നിങ്ങളുടെ പിതാക്കന്മാർ മരുഭൂമിയിൽ മന്ന ഭക്ഷി
ച്ചുമരിച്ചു. സ്വൎഗ്ഗത്തിൽ നിന്നിറങ്ങുന്ന അപ്പമൊ വല്ലവനും ൫൦
അതിൽനിന്നു ഭക്ഷിച്ചാൽ മരിക്കാതിരിപ്പാനുള്ളത് ആകുന്നു.
സ്വൎഗ്ഗത്തിൽനിന്ന് ഇറങ്ങിയ ജീവനുള്ള അപ്പം ഞാനാകുന്നു. ൫൧
ആരാനും ഈ അപ്പത്തിൽനിന്നു ഭക്ഷിച്ചാൽ അവൻ എന്നേ
ക്കും ജീവിക്കും. ഞാൻ കൊടുപ്പാനിരിക്കുന്ന അപ്പമൊ ലോകജീ
വനു വേണ്ടി കൊടുപ്പാനുള്ള എന്റെ മാംസം ആകുന്നു.
ആകയാൽ യഹൂദന്മാർ: ഇവൻ എങ്ങിനെ നമുക്കു (തന്റെ) ൫൨
മാംസത്തെ തിന്മാൻ തരുന്നുകൂടും? എന്നു തങ്ങളിൽ ഇടഞ്ഞിരിക്കു
മ്പോൾ, യേശു അവരോട് ചൊല്ലിയതു: ആമെൻ ആമെൻ ൫൩
ഞാൻ നിങ്ങളോട് പറയുന്നു: നിങ്ങൾ മനുഷ്യപുത്രന്റെ മാം
സം ഭക്ഷിയാതെയും രക്തം കുടിയാതെയും, ഇരുന്നാൽ നിങ്ങ
ൾക്ക് ഉള്ളിൽ ജീവൻ ഇല്ല. എന്റെ മാംസം തിന്ന് എന്റെ ര ൫൪
ക്തം കുടിക്കുന്നവന് നിത്യജീവൻ ഉണ്ടു; ഞാൻ ഒടുക്കത്തെനാ
ളിൽ അവനെ എഴുനീല്പിക്കയും, ചെയ്യും. കാരണം എന്റെ മാം ൫൫
സം മെയ്യായ ഭക്ഷ്യം ആകുന്നു; എൻരക്തം മെയ്യായ പാനീയ
വും ആകുന്നു. എന്റെ മാംസം തിന്നു എൻ രക്തം കുടിക്കുന്ന ൫൬
വൻ എന്നിലും, ഞാൻ അവനിലും, വസിക്കുന്നു. ജീവനുള്ള ൫൭
പിതാവ് അയച്ചിട്ടു ഞാൻ പിതാവിൻമൂലം ജീവിക്കുന്നതുപോ
ലെ എന്നെ തിന്നുന്നവനും എൻമൂലം ജീവിക്കും. സ്വൎഗ്ഗത്തി ൫൮
ൽനിന്ന് ഇറങ്ങിവന്ന അപ്പം ഇതത്രെ. നിങ്ങളുടെ പിതാക്ക
ന്മാർ മന്നഭക്ഷിച്ചു മരിച്ചതുപൊലെ അല്ല; ഈ അപ്പംതിന്നു
ന്നവൻ എന്നേക്കും ജീവിക്കും. എന്നത് അവൻ കഫൎന്നഹൂ ൫൯
മിലെ പള്ളിയിൽ ഉപദേശിച്ചുകൊണ്ടു പറഞ്ഞു.
അതുകൊണ്ട് അവന്റെ ശിഷ്യരിൽ പലരും കേട്ടിട്ട്: ഇത് ൬൦

൬൧ കഠിനവാക്ക്; ഇതാൎക്ക കേൾക്കാം എന്ന പറഞ്ഞു. ആകയാൽ
ശിഷ്യന്മാർ അതിനെ ചൊല്ലി, പിറുപിറുക്കുന്നതു യേശു തന്നി
ൽ ബോധിച്ച് അവരോട് പറഞ്ഞു: ഇതു നിങ്ങളെ ഇടറിക്കു
൬൨ ന്നുവൊ? പിന്നെ മനുഷ്യപുത്രൻ പൂൎവ്വത്തിൽ ഇരുന്നതിലേ
ക്ക് കരേറി പോകുന്നതു നിങ്ങൾ കാണും എങ്കിലൊ (എങ്ങിനെ)?
൬൩ ജീവിപ്പിക്കുന്നത് ആത്മാവാകുന്നു, മാംസം ഒന്നിന്നും കൊള്ളുക
തു. ഞാൻ നിങ്ങളോട് ഉരെച്ചമൊഴികൾ ആത്മാവാകുന്നു ജീവ
൬൪ നും ആകുന്നു. എങ്കിലും, വിശ്വസിക്കാത്തവർ നിങ്ങളിൽ ഉണ്ടു.
എന്നതിൻ കാരണമൊ വിശ്വസിക്കാത്തവർ ഇന്നവർ എന്നും,
തന്നെ കാണിച്ചു കൊടുപ്പവൻ ഇന്നവൻ എന്നും യേശു ആദി
൬൫ മുതൽ അറിഞ്ഞിരുന്നു. പിന്നെയും പറഞ്ഞു: ഇതു ഹേതുവായി
ഞാൻ നിങ്ങളോട്: പിതാവിൽനിന്നു നല്കപ്പെട്ടിട്ട്, ഒഴികെ ആ
ൎക്കും എന്റെ അടുക്കെ വരുവാൻ കഴികയില്ല എന്ന ചൊല്ലിയതു.
൬൬ ഇതു മുതലായി അവന്റെ ശിഷ്യരിൽ പലരും അവനോട് കൂടെ
൬൭ ഇനി സഞ്ചരിക്കാതെ പിന്നോക്കം വാങ്ങിപോയി. ആകയാ
ൽ, യേശു പന്തിരുവരോട്: (പക്ഷെ) നിങ്ങൾക്കും പൊയ്ക്കൂടുവാ
൬൮ ൻ മനസ്സുണ്ടൊ? എന്ന പറഞ്ഞാറെ, ശിമോൻ പേത്രൻ അ
വനോട് ഉത്തരം ചൊല്ലിയതു: കൎത്താവെ, ഞങ്ങൾ ആരെ
ചേൎന്നു പോകേണ്ടു? നിത്യജീവന്റെ മൊഴികൾ നിണക്ക് ഉ
൬൯ ണ്ടു. നീ ജീവനുള്ള ദൈവത്തിന്റെ പുത്രൻ ആയ മശീഹ
൭൦ എന്ന ഞങ്ങൾ വിശ്വസിച്ചും അറിഞ്ഞും ഇരിക്കുന്നു. യേശു
അവരോട് ഉത്തരം ചൊല്ലിയതു: പന്തിരുവരായ നിങ്ങളെ ഞാ
ൻ തെരിഞ്ഞെടുത്തില്ലയൊ? എന്നാലും, നിങ്ങളിൽ ഒരുത്തൻ
൭൧ പിശാചാകുന്നു, എന്നത് ഇഷ്കൎയ്യോതാ ശിമോന്റെ പുത്രനാ
യ യൂദാവെ ഉദ്ദേശിച്ചു ചൊല്ലിയതു. പന്തിരുവരിൽ ഉള്ള ഒരു
വനല്ലൊ പിന്നെതിൽ അവനെ കാണിച്ചു കൊടുത്തു.

## ൭. അദ്ധ്യായം.

യേശു കൂടാരപ്പെരുനാളിൽ, (൧൪) തന്റെ ഉപദേശത്തിന്നും ക്രിയെക്കും പ്രാമാണ്യം വിവരിച്ചും, (൩൭) നല്ലുറവിനെ പ്രശംസിച്ചും പുരുഷാരത്തോട് വാദിച്ചതു, (൪൪) അവരെ പോലെ സുനേദ്രിയക്കാരും ഛിദ്രിച്ചതു.

൧ ഇവററിൽ പിന്നെ യേശു ഗലീലയിൽ സഞ്ചരിച്ചു, യഹൂ
ദർ അവനെ കൊല്ലുവാൻ അന്വേഷിക്കുന്നതിനാൽ, യഹൂദ
൨ യിൽ സഞ്ചരിപ്പാൻ മനസ്സില്ലാതിരുന്നശേഷം, യഹൂദരുടെ

പെരുനാളാകുന്ന കൂടാരനാൾ അടുത്തിരുന്നു. എന്നാറെ, അവ ൩
ന്റെ സഹോദരന്മാർ അവനോട്: ഇവിടം വിട്ടു യഹൂദയിലും
നിന്റെ ശിഷ്യന്മാർ നീ ചെയ്യുന്ന ക്രിയകളെ കാണ്മാന്തക്ക
വണ്ണം അവിടെ പോക! പ്രസിദ്ധനാവാൻ അന്വേഷിക്കു ൪
ന്നവൻ ആരും രഹസ്യത്തിൽ ഒന്നും ചെയ്യുന്നില്ലല്ലൊ! നീ ഇ
വ ചെയ്യുന്നവൻ ആയാൽ, ലോകത്തിന്നു നിന്നെ തന്നെ
വെളിവാക്കുക എന്നു പറഞ്ഞു. കാരണം അവന്റെ സഹോ ൫
ദരന്മാരും, അവങ്കൽ വിശ്വസിച്ചില്ല. അതുകൊണ്ടു, യേശു ൬
അവരോടു പറയുന്നിതു: എന്റെ സമയം ഇതുവരേയും വ
ന്നിട്ടില്ല; നിങ്ങളുടെ സമയം എല്ലായ്പോഴും മുതിൎന്നിരിക്കുന്നു.
ലോകത്തിന്നു നിങ്ങളെ പകെപ്പാൻ കഴിയുന്നതല്ല; ഞാനൊ ൭
അതിന്റെ ക്രിയകൾ ആകാ എന്ന് അതിന്നു സാക്ഷി ചൊ
ല്ലുന്നതു കൊണ്ട് അത് എന്നെ പകെക്കുന്നു. നിങ്ങൾ പെരു ൮
നാളിന് കയറിപോവിൻ! എന്റെ സമയത്തിന്ന് ഇന്നു നി
വൃത്തിവരായ്കയാൽ ഞാൻ ഈ പെരുനാളിന് കയറിപോകു
ന്നില്ല. എന്നത് അവരോട് ചൊല്ലി, ഗലീലയിൽ തന്നെ പാ ൯
ൎത്തു. പിന്നെ അവന്റെ സഹോദരന്മാർ കയറി പോയശേ ൧൦
ഷം, താനും പരസ്യമായിട്ടല്ല, രഹസ്യത്തിൽ എന്നപോലെ
പെരുനാളിന്നു പോയി. യഹൂദരൊ, പെരുനാളിൽ അവനെ ൧൧
അന്വേഷിച്ച്: ആയവൻ എവിടെ? എന്നു ചൊല്ലിവന്നു.
പുരുഷാരങ്ങളിൽ അവനെ കൊണ്ടു വളരെ പിറുപിറുപ്പ് ഉ ൧൨
ണ്ടായി; ചിലർ അവൻ നല്ലവൻ എന്നും, മററവർ അല്ല പു
രുഷാരത്തെ ഉഴലിക്കുന്നു എന്നും ചൊല്ലുന്നതല്ലാതെ, യഹൂദ ൧൩
രെ ഭയം നിമിത്തം ആരും പ്രാഗത്ഭ്യത്തോടെ അവനെ കൊണ്ട്
ഉരിയാടുമാറില്ല.

ശേഷം പെരുനാൾ പാതിയായപ്പോൾ, യേശു ദേവാലയ ൧൪
ത്തിലേക്ക് കയറി ചെന്ന് ഉപദേശിച്ചു: ഇവൻ പഠിക്കാത്തവ ൧൫
ൻ എങ്കിലും വിദ്യകൾ എങ്ങിനെ അറിയുന്നു? എന്നു ചൊല്ലി,
യഹൂദർ ആശ്ചൎയ്യപ്പെട്ടപ്പോൾ, യേശു അവരോട് ഉത്തരം ചൊ
ല്ലിയതു: എന്റെ ഉപദേശം എന്റേതല്ല, എന്നെ അയച്ച ൧൬
വന്റേതത്രെ; അവന്റെ ഇഷ്ടം ചെയ്വാൻ ഒരുത്തൻ ഇച്ഛിക്കു ൧൭
ന്നു എങ്കിൽ ഈ ഉപദേശം ദൈവത്തിൽനിന്നുള്ളതൊ ഞാൻ
സ്വയമായി പറയുന്നതൊ എന്ന് അവന് ബോധിക്കും. സ്വ
യമായി പറയുന്നവൻ സ്വതേജസ്സിനെ അന്വേഷിക്കുന്നു; ൧൮

വവൻ

തന്നെ അയച്ചവന്റെ തേജസ്സ് അന്വേഷിക്കുന്നവൻ
൧൯ സത്യവാനാകുന്നു, നീതികേട് അവനിൽ ഇല്ല. മോശ നിങ്ങ
ൾക്ക് ധൎമ്മശാസ്ത്രം തന്നിട്ടില്ലയൊ; എന്നിട്ടും നിങ്ങളിൽ ആരും
ധൎമ്മത്തെ അനുഷ്ഠിക്കുന്നില്ല. എന്നെ കൊല്ലുവാൻ അന്വേ
൨൦ ഷിക്കുന്നത് എന്തു? പുരുഷാരം ഉത്തരം ചൊല്ലിയതു: നിന
ക്ക ഭൂതം ഉണ്ടു ആർ നിന്നെ കൊല്ലുവാൻ അന്വേഷിക്കുന്നു?
൨൧ യേശു അവരോട് ഉത്തരം പറഞ്ഞു: ഞാൻ ഒരു ക്രിയ ചെയ്തു
൨൨ ആയതുകൊണ്ടു നിങ്ങൾ എല്ലാവരും ആശ്ചൎയ്യപ്പെടുന്നു. മോ
ശ നിങ്ങൾക്ക പരിഛേദനയെ നല്കിയിരിക്കുന്നു; അതൊ മോ
ശയിൽനിന്ന് എന്നല്ല പിതാക്കന്മാരിൽ നിന്നത്രെ; എന്നിട്ടു
൨൩ നിങ്ങൾ ശബ്ബത്തിൽ ആളെ പരിഛേദിക്കുന്നുവല്ലൊ! മോശ
ധൎമ്മത്തിന്നു നീക്കം വരാഴ്വാൻ ശബ്ബത്തിലും മനുഷ്യന് പരി
ഛേദന ലഭിച്ചാൽ ഞാൻ ശബ്ബത്തിൽ ഒരു മനുഷ്യനെ അശേ
൨൪ ഷം, സൌഖ്യമാക്കിയതിനാൽ എങ്കൽ ഠരംഷ്യ ഉണ്ടൊ? കാഴ്ച
൨൫ പ്രകാരം വിധിക്കാതെ നീതിയുള്ള ന്യായം വിധിപ്പിൻ! എന്നാ
റെ, യരുശലേമ്യരിൽ ചിലർ പറഞ്ഞു: (അവർ) കൊല്ലുവാൻ
൨൬ അന്വേഷിക്കുന്ന ആൾ ഇവനല്ലയൊ? കണ്ടാലും അവൻ
പ്രാഗത്ഭ്യത്തോടെ ഉരെച്ചാലും അവനോട് ഒന്നും പറയുന്നി
ല്ല; പക്ഷെ ഇവൻ മശീഹ ആകുന്നപ്രകാരം പ്രമാണിക
൨൭ ൾക്ക് ഉണ്മയിൽ ബോധിച്ചുവൊ? എങ്കിലും ഇവൻ എവിടെ
നിന്ന് എന്നു നാം അറിയുന്നു; മശീഹ വരുമ്പോൾ അവൻ
എവിടെനിന്ന് എന്ന് ആൎക്കും അറികയില്ല.
൨൮ എന്നാറെ യേശു ദേവാലയത്തിൽ ഉപദേശിക്കുമ്പോൾ വി
ളിച്ചു പറഞ്ഞിതു: നിങ്ങൾ എന്നെയും അറിയുന്നു, ഞാൻ എവി
ടെനിന്ന് എന്നും അറിയുന്നു; ഞാനൊ സ്വയമായല്ല വന്നതു;
നിങ്ങൾ അറിയാത്ത ഒരുത്തൻ ഉണ്മയിൽ എന്നെ അയച്ചവ
൨൯ നായിട്ടുണ്ടു. അവന്റെ പക്കൽനിന്ന് ആകകൊണ്ടും, അവൻ
൩൦ എന്നെ അയച്ചതുകൊണ്ടും ഞാൻ അവനെ അറിയുന്നു. എ
ന്നാറെ, അവനെ പിടിപ്പാൻ തേടിക്കൊണ്ടിട്ടും അവന്റെ നാ
ഴിക അന്നു വരാഞ്ഞതിനാൽ, ആരും അവന്മേൽ കൈകളെ
൩൧ വെച്ചിട്ടില്ല. പുരുഷാരത്തിൽ പലരും മശീഹ വരുമ്പോൾ, ഇവ
ൻ ചെയ്തതിൽ അധികം അടയാളങ്ങളെ ചെയ്യുമൊ? എന്നു ചൊ
൩൨ ല്ലി അവങ്കൽ വിശ്വസിച്ചുവന്നു. പുരുഷാരം അവനെ കൊ
ണ്ട്, ഇവ പിറുപിറുക്കുന്നത് പറീശന്മാർ കേട്ടാറെ, അവനെ

പിടിക്കേണ്ടതിന്നു പറീശരും മഹാപുരോഹിതരും സേവക
ന്മാരെ അയച്ചു. അതുകൊണ്ടു യേശു: ഞാൻ ഇനി കുറയകാലം ൩൩
നിങ്ങളോട് കൂടെ ഇരിക്കുന്നു; പിന്നെ എന്നെ അയച്ചവന്റെ
അടുക്കെ ചെല്ലുന്നു. നിങ്ങൾ എന്നെ അന്വേഷിക്കും; കണ്ടു ൩൪
പിടിക്കയും ഇല്ല; ഞാൻ ഇരിക്കുന്നേടത്തു നിങ്ങൾക്ക വന്നുകൂ
ടാ എന്നു പറഞ്ഞു. അതുകൊണ്ടു യഹൂദന്മാർ: നാം കണ്ടുപിടി ൩൫
ക്കയില്ല എന്നതിനാൽ ഇവൻ എവിടേക്ക് യാത്രയാവാൻ ഭാ
വിക്കുന്നു? യവനരിൽ ചിതറിപാൎക്കുന്നവരുടെ അടുക്കെ യാത്ര
യായി, യവനൎക്ക് ഉപദേശിപ്പാൻ ഭാവമൊ? നിങ്ങൾ എന്നെ ൩൬
അന്വേഷിക്കും, കണ്ടുപിടിക്കയും ഇല്ല; ഞാൻ ഇരിക്കുന്നേട
ത്തു നിങ്ങൾക്ക വന്നുകൂടാ എന്ന് ഈ ചൊല്ലിയവാക്ക് എന്ത്?
എന്നു തമ്മിൽ തമ്മിൽ പറഞ്ഞു.
ഉത്സവത്തിന്റെ മഹാദിനമായ ഒടുക്കത്തെനാളിൽ, യേശു ൩൭
നിന്നുകൊണ്ടു വിളിച്ചു പറഞ്ഞിതു: ആൎക്ക ദാഹിച്ചാലും അവ
ൻ എന്റെ അടുക്കൽ വന്നു കുടിക്ക! എന്നിൽ വിശ്വസിക്കു ൩൮
ന്നവൻ എങ്കിലൊ (യശ. ൪൪, ൩. ൫൮, ൧൧.) തിരുവെഴുത്തു പ
റഞ്ഞപ്രകാരം, ജീവനുള്ള വെള്ളത്തിൻ പുഴകൾ അവന്റെ
വയററിൽനിന്ന് ഒഴുകും. എന്നതിനെ തങ്കൽ വിശ്വസിക്കുന്ന ൩൯
വൎക്ക ലഭിപ്പാനുള്ള ആത്മാവിനെ ഉദ്ദേശിച്ചു പറഞ്ഞു. അന്നാ
കട്ടെ, യേശുവിന് തേജസ്കരണം വരായ്കയാൽ വിശുദ്ധാത്മാ
വ് (നല്കപ്പെട്ടിട്ട്) ഇല്ല. പുരുഷാരത്തിൽവെച്ച് ആ വാക്കു ൪൦
കേട്ടവർ: ഇവൻ ഉള്ളവണ്ണം ആ പ്രവാചകനാകുന്നു എന്ന്
പറഞ്ഞു. മററുള്ളവർ ഇവൻ മശീഹ തന്നെ എന്നും മറേറവ ൪൧
ർ പിന്നെ ഗലീലയിൽനിന്നു മശീഹവരുന്നു എന്നൊ? ദാവി
ദ്സന്തതിയിലും ദാവിദുള്ള ബെത്ലഹെം ഗ്രാമത്തിൽനിന്നും മ ൪൨
ശീഹ വരുന്നു എന്നത് (മീക. ൫, ൧.) വേദത്തിൻ അരുളപ്പാടല്ല
യൊ? എന്നും പറഞ്ഞു. അവ്വണ്ണം പുരുഷാരത്തിൽ അവനെ ൪൩
ചൊല്ലി ഇടച്ചൽ ഉണ്ടാകയും ചെയ്തു. അവരിൽ ചിലർ അവ ൪൪
നെ പിടിപ്പാൻ ഇച്ഛിച്ചാറെയും ആരും അവന്മേൽ കൈകളെ
വെച്ചിട്ടില്ല. അതുകൊണ്ടു സേവകന്മാർ മഹാപുരോഹിതരെ ൪൫
യും പറീശന്മാരെയും, ചെന്നു കണ്ടാറെ, അവനെ കൊണ്ടു വ
രാഞ്ഞത് എന്ത്? എന്ന് ഇവർ ചോദിച്ചു. ഇയ്യാളെ പോലെ ൪൬
മനുഷ്യൻ ഒരുനാളും സംസാരിച്ചിട്ടില്ല എന്നു സേവകന്മാർ ഉ
ത്തരം പറഞ്ഞു. പറീശന്മാർ അവരോട്: നിങ്ങളും ഭ്രമിച്ചു ൪൭

൪൮ പോയൊ? പ്രമാണികളിലാകട്ടെ, പറീശരിലാകട്ടെ, ഒരുത്തരും
൪൯ അവനിൽ വിശ്വസിച്ചുവൊ? ധൎമ്മത്തെ അറിയാത്ത ഈ ജന
൫൦ സമൂഹം ശപിക്കപ്പെട്ടവരത്രെ എന്നു പറഞ്ഞു. അവരിൽ ഒരു
ത്തനായി രാത്രിയിൽ അവന്റെ അടുക്കെ വന്ന നീക്കൊദേമ
൫൧ ൻ അവരോട് (൫മൊ. ൧, ൧൭.) നമ്മുടെ ധൎമ്മം മനുഷ്യനെ മു
മ്പെ കേട്ടിട്ടും അവൻ ചെയ്യുന്നത് ഇന്നത് എന്ന് അറിഞ്ഞും
കൊണ്ടല്ലാതെ അവന് ന്യായം വിധിക്കുന്നുവൊ? എന്നു പറ
൫൨ യുന്നു. അവർ അവനോട്; നീയും പക്ഷെ ഗലീലക്കാരനൊ?
നീ ആരാഞ്ഞുകൊണ്ടു പ്രവാചകൻ ഗലീലയിൽനിന്ന് ഉദി
൫൩ ച്ചിട്ടില്ലാത്ത പ്രകാരം കാണ്ക! എന്ന് ഉത്തരംപറഞ്ഞു. അവര
വർ താന്താന്റെ വീട്ടിലേക്ക് പോയി; യേശു ഒലിവ്മലെക്ക
വാങ്ങി പോകയും ചെയ്തു.

## ൮. അദ്ധ്യായം.

**വ്യഭിചാരിണിക്കുള്ള വിധി, (൧൨) യേശു ലോകവെളിച്ചവും മററും, (൨൧) ഇന്നവൻ ആകുന്നു എന്നും, (൩൦) ഇന്നവൎക്ക ഇന്നവൻ പിതാവ് എന്നും, (൪൮) താൻ അബ്രഹാമിന് മുമ്പനും മേല്പെട്ടവനും എന്നും ചൊല്ലിയതു.**

൧ പുലരുമ്പോൾ, അവൻ പിന്നെയും ദേവാലയത്തിൽ എത്തി
൨ യാറെ, ജനം ഒക്കയും അവനോട് ചേൎന്നുകൂടി, അവനും ഇരു
൩ ന്ന് അവൎക്ക ഉപദേശിച്ചിരിക്കുമ്പോൾ, ശാസ്ത്രികളും പറീശ
രും വ്യഭിചാരത്തിൽ പിടിക്കപ്പെട്ട സ്ത്രീയെ അവന്റെ അടുക്കെ
൪ കൊണ്ടുവന്നു, നടുവിൽ നിറുത്തി പറയുന്നു: ഗുരൊ, ഈ സ്ത്രീ
൫ വ്യഭിചാരം ചെയ്യുന്ന നേരത്തിൽ തന്നെ പിടിപ്പെട്ടുകിട്ടി. (൫
മോ. ൨൨, ൨൪.) ഇങ്ങനെത്തവരെ കല്ലെറിയേണം എന്നു മോ
ശധൎമ്മത്തിൽ നമ്മോടു കല്പിച്ചിരിക്കുന്നു, എന്നാൽ നീ എന്തു
൬ പറയുന്നു? എന്നത് അവനിൽ കുററംചുമത്തുവാൻ സംഗതി
ഉണ്ടാകേണ്ടതിന്നു പരീക്ഷിച്ചുകൊണ്ടു പറഞ്ഞു. യേശുവൊ
താഴെ കുനിഞ്ഞു വിരൽ കൊണ്ടു നിലത്തിൽ എഴുതിക്കൊണ്ടിരു
൭ ന്നു. അവർ തിരക്കി ചോദിച്ചു പോരുമ്പൊൾ, അവൻ നിവി
ൎന്നു: നിങ്ങളിൽ പാപമില്ലാത്തവൻ അവളിൽ ഒന്നാമത് കല്ല്
൮ എറിക എന്ന് അവരോട് ചൊല്ലി. പിന്നെയും താഴ്ന്നുകുനി
൯ ഞ്ഞു നിലത്തിൽ എഴുതിവന്നു; അവർ കേട്ടു മനസ്സാക്ഷിയാൽ
ആക്ഷേപിക്കപ്പെട്ടിട്ടു, വലിയവർ മുതൽ എളിയവർ വരെയും,
ഒന്നൊന്നായി പുറപ്പെട്ടുപോയി; യേശു മാത്രവും നടുവിൽ

നില്ക്കുന്ന സ്ത്രീയും ശേഷിച്ചിരുന്നു. എന്നാറെ, യേശു നിവിൎന്ന ൧൦
സ്ത്രീയല്ലാതെ ആരെയും കാണാഞ്ഞ് അവളോടു: സ്ത്രീയെ, നി
ന്നിൽ ആ കുററം ചുമത്തുന്നവർ എവിടെ? നിന്നെക്ക ആരും
ശിക്ഷവിധിച്ചില്ലയൊ? എന്നു പറഞ്ഞു: കൎത്താവെ, ആരും ൧൧
ഇല്ല എന്ന് അവൾ പറഞ്ഞാറെ: ഞാനും നിണക്ക് ശിക്ഷ
വിധിക്കുന്നില്ല; പോക, ഇനി പാപം ചെയ്യാഴ്ക എന്നു യേശു
അവളോട് പറഞ്ഞു.

പിന്നെയും, യേശു അവരോടു സംസാരിച്ചു: ഞാൻ ലോക ൧൨
ത്തിന്റെ വെളിച്ചമാകുന്നു; എന്നെ അനുഗമിക്കുന്നവൻ ഇരുളി
ൽ നടക്കാതെ, ജീവവെളിച്ചമുള്ളവൻ ആയിരിക്കും എന്നു പറക
കൊണ്ടു, പറീശന്മാർ അവനോട്: നീ നിന്നെക്കു തന്നെ സാക്ഷി ൧൩
ചൊല്ലുന്നു; നിന്റെ സാക്ഷ്യം നേരല്ല എന്നു പറഞ്ഞു. യേശു
അവരോട് ഉത്തരം ചൊല്ലിയതു: ഞാൻ എനിക്കു തന്നെ സാ ൧൪
ക്ഷി ചൊല്ലിയാലും എന്റെ സാക്ഷ്യം നേർ തന്നെ. കാരണം
ഞാൻ എവിടെനിന്നു വന്നു എന്നും എവിടേക്ക് പോകുന്നു എ
ന്നും അറിയുന്നു; നിങ്ങളൊ ഞാൻ വരുന്ന ഇടം എങ്കിലും പോകു
ന്ന ഇടം എങ്കിലും അറിയുന്നില്ല. നിങ്ങൾ ജഡപ്രകാരം വിധിക്കു ൧൫
ന്നു; ഞാൻ ആൎക്കും ന്യായം വിധിക്കുന്നില്ല. ഞാൻ വിധിച്ചാലും ൧൬
ഏകനായല്ല; ഞാനും എന്നെ അയച്ച പിതാവും (കൂടി) ഇരിക്ക
കൊണ്ട് എന്റെ ന്യായവിധി നേരാകുന്നു. (൫ മോ. ൧൯, ൧൫.) ര
ണ്ടു മനുഷ്യരുടെ സാക്ഷ്യം സത്യമുള്ളത് എന്നു നിങ്ങളുടെ ധൎമ്മ ൧൭
ത്തിലും എഴുതിയിരിക്കുന്നുവല്ലൊ; എനിക്കു സാക്ഷി നില്ക്കുന്നതു
ഞാൻ തന്നെ; എന്നെ അയച്ച പിതാവും എനിക്കു സാക്ഷി നി ൧൮
ല്ക്കുന്നു. എന്നാറെ, അവനോട്: നിന്റെ പിതാവ് എവിടെ ആ ൧൯
കുന്നു? എന്നു ചോദിച്ചതിന്നു, യേശു ഉത്തരം ചൊല്ലിയതു: നി
ങ്ങൾ എന്നെയും, എന്റെ പിതാവിനെയും അറിയുന്നില്ല; എ
ന്നെ അറിഞ്ഞു എങ്കിൽ, എന്റെ പിതാവിനെയും അറിയുമായി ൨൦
രുന്നു. ദേവാലയത്തിൽ ഉപദേശിക്കുമ്പോൾ, ഈ മൊഴികളെ
ഭണ്ഡാരസ്ഥലത്തിൽ വെച്ചു പറഞ്ഞു; അവന്റെ നാഴിക അ
ന്നു വരായ്കകൊണ്ട് ആരും അവനെ പിടിച്ചതും ഇല്ല.

ആകയാൽ യേശു പിന്നെയും അവരോട്: ഞാൻ പോകുന്നു, ൨൧
നിങ്ങളും എന്നെ അന്വേഷിക്കും, നിങ്ങളുടെ പാപത്തിൽ മ
രിക്കയും ചെയ്യും. ഞാൻ പോകുന്നതിലേക്ക് നിങ്ങൾക്കു വ
ന്നുകൂടാ എന്നു പറഞ്ഞു. അതുകൊണ്ടു യഹൂദന്മാർ: ഞാൻ ൨൨

പോകുന്നതിലേക്ക് നിങ്ങൾക്ക വന്നുകൂടാ എന്ന് അവൻ ചൊ
൨൩ ല്ലുന്നതിനാൽ, പക്ഷെ മരിച്ചു കളയുമൊ? എന്നു പറഞ്ഞു. അ
വരോട് അവൻ പറഞ്ഞിതു: നിങ്ങൾ കീഴെതിൽ നിന്നാകുന്നു;
ഞാൻ മേലേതിൽ നിന്നാകുന്നു; നിങ്ങൾ ഈ ലോകത്തിങ്ക
൨൪ ന്നാകുന്നു; ഞാൻ ഈലോകത്തിങ്കന്നല്ല. എന്നാൽ നിങ്ങളുടെ
പാപങ്ങളിൽ മരിക്കും എന്നു നിങ്ങളോട് പറഞ്ഞുവല്ലൊ. കാര
ണം ഞാൻ (ഇന്നവൻ) ആകുന്നു എന്നു നിങ്ങൾ വിശ്വസി
൨൫ ക്കാഞ്ഞാൽ, നിങ്ങളുടെ പാപങ്ങളിൽ മരിക്കും. അവർ അവനോ
ട്: നീ എന്തൊരുവൻ? എന്നു ചോദിച്ചതിന്നു, യേശു പറഞ്ഞി
തു: ആദിമുതൽ ഞാൻ നിങ്ങളോടു സംസാരിക്കുന്നതൊ (ചോദി
൨൬ ക്കുന്നു.) നിങ്ങളെകൊണ്ടു വളരെ പറവാനും വിധിപ്പാനും എനി
ക്കുണ്ടു. എങ്കിലും എന്നെ അയച്ചവൻ സത്യവാനാകുന്നു, അ
വനോട് ഞാൻ കേട്ടവ തന്നെ ലോകത്തിലേക്കു പറയുന്നു
൨൭ എന്നതു തങ്ങളോട് പിതാവിനെ കുറിച്ചു ചൊല്ലിയത് എന്ന്
൨൮ അവർ തിരിഞ്ഞില്ല. അതുകൊണ്ടു യേശു അവരോട്: നിങ്ങ
ൾ മനുഷ്യപുത്രനെ ഉയൎത്തിയപ്പോൾ അത്രെ, ഞാൻ ഇന്ന
വൻ ആകുന്നു എന്നും, സ്വയമായി ഒന്നും ചെയ്യാതെ, എൻപി
താവ് എനിക്ക് ഉപദേശിച്ചപോലെ തന്നെ ഉരെക്കുന്നു എ
൨൯ ന്നും, എന്നെ അയച്ചവൻ എന്നോടുകൂടെ ഉണ്ടു എന്നും അ
റിയും ഞാൻ എല്ലായ്പോഴും അവന് ബോധിച്ചവ ചെയ്യുന്നതു
കൊണ്ടു, പിതാവ് എന്നെ ഏകനായി വിട്ടിട്ടില്ല.
൩൦ എന്നത് അവൻ ഉരെക്കുമ്പോൾ, പലരും അവനിൽ വി
൩൧ ശ്വസിച്ചു. തങ്കൽ വിശ്വസിച്ച യഹൂദരോടു, യേശു പറഞ്ഞി
തു: നിങ്ങൾ എന്റെ വചനത്തിൽ വസിച്ചു എങ്കിൽ ഉണ്മയി
൩൨ ൽ എന്റെ ശിഷ്യരാകുന്നു, സത്യത്തെ അറികയും സത്യം നി
൩൩ ങ്ങളെ വിടുവിക്കയും ചെയ്യും. (ചിലർ) ഉത്തരം ചൊല്ലിയതു:
ഞങ്ങൾ അബ്രഹാമിൻ സന്തതി ആകുന്നു; ആൎക്കും ഒരുനാളും
ദാസരായി പോയവരല്ല; നിങ്ങൾ വിടുതൽ ഉള്ളവരാകും എന്നു
പറയുന്നത് എങ്ങിനെ? എന്നതിന്നു യേശു ഉത്തരം ചൊല്ലിയ
൩൪ തു: ആമെൻ ആമെൻ ഞാൻ നിങ്ങളോടു പറയുന്നു: പാപ
ത്തെ ചെയ്യുന്നവൻ എല്ലാം പാപത്തിന്റെ ദാസനാകുന്നു
൩൫ ദാസനൊ എന്നേക്കും വീട്ടിൽ വസിക്കുന്നില്ല; പുത്രൻ എന്നും
൩൬ വസിക്കുന്നു. ആകയാൽ പുത്രൻ നിങ്ങളെ വിടുവിച്ചു എങ്കിൽ
൩൭ നിങ്ങൾ ഉള്ളവണ്ണം വിടുതലുള്ളവരാകും. നിങ്ങൾ അബ്രഹാ

മിൻസന്തതി എന്നു ബോധിച്ചു എങ്കിലും, എന്റെ വചനം
നിങ്ങളിൽ ചെല്ലായ്കകൊണ്ടു നിങ്ങൾ എന്നെ കൊല്ലുവാൻ അ
ന്വേഷിക്കുന്നു. എൻ പിതാവിനോട് ഞാൻ കണ്ടിട്ടുള്ളതിനെ ൩൮
പറയുന്നു; നിങ്ങളുടെ പിതാവിനോട് കേട്ടിട്ടുള്ളതു നിങ്ങളും ചെ
യ്യുന്നു. അവർ അവനോട്: അബ്രഹാം ഞങ്ങളുടെ പിതാവാ ൩൯
കുന്നു എന്ന് ഉത്തരം ചൊല്ലിയതിന്നു യേശു പറയുന്നിതു: നി
ങ്ങൾ അബ്രഹാമിൻ മക്കൾ ആയാൽ അബ്രഹാമിൻ ക്രിയ
കളെ ചെയ്യും; ഇപ്പോഴൊ എന്നെ കൊല്ലുവാൻ അന്വേഷിക്കു
ന്നു. ദൈവത്തോടു കേട്ട സത്യത്തെ നിങ്ങളോട് പറഞ്ഞൊരു ൪൦
മനുഷ്യനെ തന്നെ. ആയത് അബ്രഹാം ചെയ്തിട്ടില്ല. നിങ്ങ ൪൧
ളുടെ പിതാവിൻ ക്രിയകളത്രെ നിങ്ങൾ ചെയ്യുന്നതു. എന്നാ
റെ, അവനോട്: ഞങ്ങൾ പുലയാട്ടിൽനിന്ന് ഉണ്ടായവരല്ല;
ദൈവം ഞങ്ങൾക്ക് ഏകപിതാവായിട്ടുള്ളു എന്നു പറഞ്ഞാറെ,
യേശു അവരോടു ചൊല്ലിയതു: ദൈവം നിങ്ങൾക്ക പിതാവാ ൪൨
യെങ്കിൽ, നിങ്ങൾ എന്നെ സ്നേഹിക്കുമായിരുന്നു; കാരണം ഞാ
ൻ ദൈവത്തിൽനിന്നു പുറപ്പെട്ടു വന്നിരിക്കുന്നു, സ്വയമായി
ട്ടല്ല വന്നത്; അവൻ തന്നെ അയക്ക അത്രെ ചെയ്തതു. എ ൪൩
ന്റെ ഭാഷണം നിങ്ങൾക്ക് എന്തുകൊണ്ടു ബോധിക്കാതു? എ
ന്റെ വചനം കേൾപ്പാൻ കഴിയായ്കകൊണ്ടത്രെ. നിങ്ങൾ ൪൪
പിശാചാകുന്ന പിതാവിൽ നിന്നാകുന്നു; നിങ്ങളുടെ പിതാവി
ൻ മോഹങ്ങളെ ചെയ്വാനും ഇച്ഛിക്കുന്നു. ആയവൻ ആദിമുത
ൽ ആളക്കൊല്ലി ആയി; അവനിൽ സത്യം ഇല്ലായ്കകൊണ്ടു, സ
ത്യമായതിൽ നിലനില്ക്കുന്നതും ഇല്ല. അവൻ പൊളിപറയു
മ്പോൾ, സ്വന്തത്തിൽനിന്ന് (എടുത്തു) പറയുന്നു. കാരണം
അവൻ പൊള്ളനും അവന്റെ പിതാവും ആകുന്നു. ഞാനൊ, ൪൫
സത്യത്തെ പറയുന്നതുകൊണ്ടു തന്നെ നിങ്ങൾ എന്നെ വി
ശ്വസിക്കാതു. നിങ്ങളിൽ ആർ എന്നെ പാപം ചൊല്ലി ബോ
ധം വരുത്തുന്നു? എന്നാൽ ഞാൻ സത്യം പറയുന്നു എങ്കിൽ, ൪൬
നിങ്ങൾ എന്തുകൊണ്ട് എന്നെ വിശ്വസിക്കാതു? ദൈവത്തിൽ ൪൭
നിന്നുള്ളവൻ ദൈവമൊഴികളെ കേൾക്കുന്നു, ആകയാൽ നിങ്ങ
ൾ കേൾക്കാത്തതു ദൈവത്തിൽ നിന്നല്ലായ്കകൊണ്ട് ആകുന്നു.
എന്നതിന്നു യഹൂദർ അവനോട് ഉത്തരം ചൊല്ലിയതു: നീ ൪൮
ശമര്യനും ഭൂതം ഉറഞ്ഞവനുമാകുന്നു എന്നു ഞങ്ങൾ നന്നാ
യി പറയുന്നില്ലയൊ? യേശു ഉത്തരം ചൊല്ലിയതു: എനിക്കു ൪൯


30*

ഭൂതം ഇല്ല; എൻപിതാവിനെ ഞാൻ മാനിക്കയും നിങ്ങൾ എ
൫൦ ന്നെ അപമാനിക്കയും അത്രെ ചെയ്യുന്നത്. എന്റെ തേജസ്സ്
ഞാൻ തേടുന്നു എന്നല്ല (അതു) തേടി ന്യായം വിധിക്കുന്നവ
൫൧ ൻ (ഒരുവൻ) ഉണ്ടു. ആമെൻ ആമെൻ ഞാൻ നിങ്ങളോടു
പറയുന്നു: ഒരുത്തൻ എന്റെ വചനം കാത്തുകൊണ്ടാൽ അ
൫൨ വൻ എന്നേക്കും മരണം കാണുകയില്ല. എന്നാറെ, യഹൂദർ
പറഞ്ഞു: നീ ഭൂതമുള്ളവൻ എന്ന് ഇപ്പോൾ ബോധിച്ചു; അ
ബ്രഹാമും പ്രവാചകരും മരിച്ചു; നീയൊ എന്റെ വചനത്തെ
ഒരുത്തൻ കാത്തുകൊണ്ടാൽ എന്നേക്കും മരണം ആസ്വാദിക്ക
൫൩ യില്ല എന്നു പറയുന്നു. നമ്മുടെ പിതാവായ അബ്രഹാമിലും
നീ വലിയവനൊ? അവനും മരിച്ചു, പ്രവാചകരും മരിച്ചുവ
൫൪ ല്ലൊ; നിന്നെ തന്നെ നീ എന്താക്കുന്നു? യേശു ഉത്തരം പറ
ഞ്ഞിതു: ഞാൻ എന്നെ തന്നെ തേജസ്കരിച്ചാൽ എന്റെ തേ
ജസ്സ് ഏതും ഇല്ല. എന്നെ തേജസ്കരിക്കുന്നതു നിങ്ങളുടെ
ദൈവം എന്നു നിങ്ങൾ ചൊല്ലിക്കൊണ്ടും അറിയാതിരിക്കുന്ന
൫൫ എന്റെ പിതാവു തന്നെ; അവനെ ഞാൻ അറിയുന്നു. അറി
യുന്നില്ല എന്നു പറഞ്ഞു എങ്കിൽ, നിങ്ങളെ പോലെ പൊള്ളൻ
ആകും. എങ്കിലൊ അവനെ ഞാൻ അറിയുന്നു; അവന്റെ വ
൫൬ ചനവും കാത്തുകൊള്ളുന്നു. നിങ്ങളുടെ പിതാവായ അബ്രഹാം
(൧മോ. ൨൨, ൧൮.) എന്റെ ദിവസം കാണും എന്നുള്ളത് കൊ
൫൭ ണ്ട് ഉല്ലസിച്ചു അവനും കണ്ടു സന്തോഷിച്ചു. എന്നാറെ, യ
ഹൂദർ അവനോടു പറഞ്ഞു: നിണക്ക് അമ്പതു വയസ്സും ആ
൫൮ യില്ല എന്നിട്ടും അബ്രഹാമിനെ കണ്ടിരിക്കുന്നു എന്നൊ? യേ
ശു അവരോട്: ആമെൻ ആമെൻ ഞാൻ നിങ്ങളോടു പറയു
൫൯ ന്നു: അബ്രഹാം ഉണ്ടായതിന്നു മുമ്പെ ഞാൻ ഉണ്ടു. എന്നു പ
റഞ്ഞാറെ, അവർ അവങ്കൽ എറിവാൻ കല്ലുകൾ എടുത്തു. യേ
ശുവൊ ഒളിച്ചുകൊണ്ടു, ദേവാലയത്തിൽനിന്നു പുറപ്പെട്ടു, വെ
ളതെ കടന്നു പോകയും ചെയ്തു.

## ൯. അദ്ധ്യായം.

പിറവിക്കുരുടനു കാഴ്ചകൊടുക്കയാൽ, (൧൩) പറീശരാൽ ന്യായവിസ്താരവും, (൩൫) ഭ്രഷ്ടനായ ശേഷം വിശ്വാസവും ഉണ്ടായതു.

൧ അവൻ കടക്കുമ്പോൾ, പിറവിമുതൽ കുരുടനായ മനുഷ്യ
൨ നെ കണ്ടാറെ, അവന്റെ ശിഷ്യന്മാർ: റബ്ബീ, ഇവൻ കുരുട

നായിപിറക്കുംവണ്ണം താനൊ അമ്മയപ്പന്മാരൊ ആർ പാപം
ചെയ്തത്? എന്ന് അവനോട്ട ചോദിച്ചു. യേശു ഉത്തരം ചൊ ൩
ല്ലിയതു: ഇവനും ഇവന്റെ അമ്മയപ്പന്മാരും പാപം ചെയ്തി
ട്ടല്ല, ഇവങ്കൽ ദേവക്രിയകൾ വെളിവാകേണ്ടിയതത്രെ. എ ൪
ന്നെ അയച്ചവന്റെ ക്രിയകളെ പകൽ ഉള്ളന്നും നാം പ്രവൃ
ത്തിക്കേണ്ടതു; ആൎക്കും പ്രവൃത്തിച്ചു കൂടാത്ത രാത്രിവരുന്നു. ഞാ ൫
ൻ ലോകത്തിൽ ഉള്ളപ്പോൾ, ലോകത്തിൻ വെളിച്ചമായിരിക്കു
ന്നു. എന്നതു പറഞ്ഞു നിലത്തു തുപ്പി, ഉമിനീർകൊണ്ടു ചേറു ൬
ണ്ടാക്കി, കുരുടന്റെ കണ്ണുകളിന്മേൽ ചേറു പൂശി: നീ പോയി ൭
(അയക്കപ്പെട്ടവൻ എന്ന അൎത്ഥമുള്ള) ശിലോഹക്കുളത്തിൽ ക
ഴുകിക്കൊൾക എന്ന് അവനോട് പറഞ്ഞു. അവനും പോയി
കഴുകി, കൺ കാണുന്നവനായി വരികയും ചെയ്തു. അതുകൊണ്ട് ൮
അയല്ക്കാരും അവനെ മുമ്പെ ഭിക്ഷക്കാരൻ എന്നു കണ്ടു വരുന്ന
വരും: ഇരുന്ന് ഇരക്കുന്നവൻ ഇവനല്ലയൊ? എന്നും, ചില ൯
ർ: അവൻ തന്നെ എന്നും, മറ്റുള്ളവർ: അവനു സദൃശനത്രെ
എന്നും പറഞ്ഞു. ആയവൻ: ഞാൻ തന്നെ എന്നു പറഞ്ഞു.
അതുകൊണ്ടു നിന്റെ കണ്ണുകൾ എങ്ങിനെ തുറന്നുവന്നു? എ ൧൦
ന്ന് അവനോട് ചോദിച്ചാറെ: യേശു എന്നുള്ള മനുഷ്യൻ ൧൧
ചേറുണ്ടാക്കി, എന്റെ കണ്ണുകളിന്മേൽ പൂശി, നീ ശിലോഹയി
ൽ പോയി കഴുകുക എന്ന് എന്നോട് പറഞ്ഞു, ഞാനും പോയി
കഴുകി കാഴ്ചപ്രാപിച്ചു. എന്നാറെ: ആയവൻ എവിടെ? എ ൧൨
ന്ന് അവനോട് ചോദിച്ചതിന്ന്: അറിയുന്നില്ല എന്നു പ
റഞ്ഞു.

പണ്ടു കുരുടനായവനെ പറീശന്മാരുടെ അടുക്കെ കൊണ്ടു ൧൩
പോകുന്നു; കാരണം യേശു ചേറുണ്ടാക്കി, അവന്റെ കണ്ണുക ൧൪
ളെ തുറന്നതു ശബ്ബത്തുനാളായതു, ആകയാൽ പറീശന്മാർ പി ൧൫
ന്നെയും അവനോട്ട: കാഴ്ചപ്രാപിച്ചത് എങ്ങിനെ? എന്നു ചോ
ദിച്ചു; അവൻ അവരോട്: എന്റെ കണ്ണുകളിന്മേൽ അവൻ
ചേറിട്ടു ഞാനും കഴുകിക്കൊണ്ടു കാണുന്നു എന്നു പറഞ്ഞു. പറീ ൧൬
ശരിൽ ചിലർ: ആ മനുഷ്യൻ ശബ്ബത്തിനെ സൂക്ഷിക്കായ്ക
കൊണ്ടു ദൈവത്തിൽനിന്നുള്ളവനല്ല എന്നു പറഞ്ഞു. മറ്റു ചി
ലർ പാപിയായ മനുഷ്യന് ഇപ്രകാരം അടയാളങ്ങളെ ചെയ്വാ
ൻ എങ്ങിനെ കഴിയും? എന്നു പറഞ്ഞു, തങ്ങളിൽ ഇടച്ചൽ ഉ
ണ്ടാകയും ചെയ്തു. അവർ പിന്നെയും കുരുടനോട് പറഞ്ഞിതു: ൧൭

ക്കുന്നു, ആടുകളും അവന്റെ ശബ്ദം അറികകൊണ്ട് അവ
൫ ന്റെ പിന്നാലെ ചെല്ലുന്നു. അന്യനെ പിഞ്ചെല്ലുകയില്ലതാനും;
അന്യരുടെ ശബ്ദം അറിയായ്കകൊണ്ട്, അവനെ വിട്ടു മണ്ടി
൬ പോകും. ഈ സദൃശം യേശു അവരോട് പറഞ്ഞു: തങ്ങളോട്
അരുളിച്ചെയ്തത് ഇന്നത് എന്ന് അവൎക്ക തിരിഞ്ഞതും ഇല്ല.
൭ ആകയാൽ യേശു പിന്നെയും അവരോട് പറഞ്ഞു: ആ
൮ മെൻ ആമെൻ ഞാൻ നിങ്ങളോട് ചൊല്ലുന്നിതു: ആടുകളിലേ
ക്ക് വാതിൽ ഞാൻ ആകുന്നു; എനിക്ക മുമ്പെ വന്നവർ ഒക്കയും
൯ കള്ളരും കവൎച്ചക്കാരും ആകുന്നു; ആടുകൾ അവരെ ചെവി
ക്കൊണ്ടില്ല താനും. ഞാനെ വാതിൽ ആകുന്നു; ആരാനും എ
ന്നിലൂടെ കടന്നുഎങ്കിൽ രക്ഷപെടും, അവൻ അകമ്പുകയും
൧൦ പുറപ്പെടുകയും മേച്ചൽ കാണുകയും ചെയ്യും. കപ്പാനും അറുപ്പാ
നും കെടുപ്പാനും അല്ലാതെ, കള്ളൻ വരുന്നില്ല; ഞാൻ വന്നത്
അവൎക്ക ജീവൻ ഉണ്ടാവാനും വഴിച്ചൽ ഉണ്ടാവാനും അത്രെ.
൧൧ നല്ല ഇടയൻ ഞാൻ ആകുന്നു; നല്ല ഇടയൻ ആടുകൾക്ക്വേ
൧൨ ണ്ടി തന്റെ പ്രാണനെ വെക്കുന്നു. ഇടയൻ അല്ല കൂലിക്കാര
നായുള്ളവൻ ആടുകൾ തനിക്ക സ്വന്തം അല്ലായ്കയാൽ, ചെ
ന്നായി വരുന്നതു കണ്ടിട്ട്, ആടുകളെ വിട്ടു മണ്ടിപോകുന്നു.
൧൩ ചെന്നായി അവ പറിച്ചു, ആടുകളെ ചിന്നിക്കുന്നു. കൂലിക്കാരൻ
മണ്ടുന്നതൊ കൂലിക്കാരനും ആടുകളെ വിചാരമില്ലാത്തവനും
൧൪ ആകകൊണ്ടത്രെ. ഞാൻ നല്ല ഇടയൻ ആകുന്നു, പിതാവ്
എന്നെ അറികയും ഞാൻ പിതാവിനെ അറികയും ചെയ്യുമ്പോ
ലെ, എന്റെവ ഞാൻ അറിയുന്നവനും എന്റെവറ്റാൽ അറി
൧൫ യപ്പെടുന്നവനും ആകുന്നു. ആടുകൾക്കവേണ്ടി, എന്റെ പ്രാ
൧൬ ണനെയും വെക്കുന്നുണ്ടു. ഈ ആലയിൽനിന്നല്ലാത്ത, വേ
റെ ആടുകളും എനിക്കുണ്ടു; അവയും ഞാൻ വരുത്തേണ്ടത്,
എന്റെ ശബ്ദം അവ ചെവിക്കൊള്ളും ഒരുകൂട്ടം ഒർ ഇടയൻ എ
൧൭ ന്ന് ആകയും ചെയ്യും. എന്റെ പ്രാണനെ പിന്നെയും എടുക്കേ
ണ്ടതിന്നു ഞാൻ അതുവെക്കുന്നതുകൊണ്ടത്രെ പിതാവ് എ
൧൮ ന്നെ സ്നേഹിക്കുന്നു. ആരും അതിനെ എന്നോടു പറിച്ചെടുക്കു
ന്നില്ല; ഞാനായിട്ടു തന്നെ അതുവെക്കുന്നു. അതുവെപ്പാൻ
എനിക്ക് അധികാരമുണ്ടു; വീണ്ടും എടുപ്പാനും അധികാരം ഉണ്ടു.
൧൯ ഈ കല്പന എന്റെ പിതാവിൽനിന്നു ലഭിച്ചു. ഈ വചന
ങ്ങൾ നിമിത്തം യഹൂദരിൽ പിന്നെയും ഇടച്ചൽ ഉണ്ടായി.

അവരിൽ പലരും: അവൻ ഭൂതം ഉറഞ്ഞവനും ഭ്രാന്തനും അത്രെ; ൨൦
അവനെ കേൾക്കുന്നത് എന്ത്? എന്നു പറഞ്ഞു. മറ്റെവർ: ൨൧
ഈ മൊഴികൾ ഭൂതഗ്രസ്തനുള്ളവ അല്ല; കുരുടരുടെ കണ്ണുകളെ
ഭൂതത്തിന്നു തുറന്നു കൂട്ടമൊ? എന്നു പറയും.

ശേഷം ശീതകാലമായപ്പോൾ, യരുശലേമിൽ പ്രതിഷ്ഠപെ ൨൨
രുനാൾ ആയി, യേശു ദേവാലയത്തിൽ ശലോമോ മണ്ഡപ ൨൩
ത്തിൽ നടക്കുമ്പോൾ, യഹൂദന്മാർ അവനെ വളഞ്ഞു: നീ എ ൨൪
ത്രത്തോളം ഞങ്ങളുടെ ദേഹിയെ താമസിപ്പിക്കുന്നു? നീ മശീ
ഹ എങ്കിൽ, പ്രാഗത്ഭ്യമായി ഞങ്ങളോടു പറക എന്ന് അവനോ
ട് പറഞ്ഞു. യേശു അവരോട് ഉത്തരം ചൊല്ലിയതു: ഞാൻ ൨൫
നിങ്ങളോട് പറഞ്ഞു, നിങ്ങൾ വിശ്വസിക്കുന്നതും ഇല്ല. എ
ന്റെ പിതാവിൻ നാമത്തിൽ ഞാൻ ചെയ്യുന്ന ക്രിയകളായവ
എനിക്ക് സാക്ഷ്യം ചൊല്ലുന്നു; നിങ്ങളൊ വിശ്വസിക്കുന്നില്ല.
കാരണം ഞാൻ നിങ്ങളോട് പറഞ്ഞപ്രകാരം നിങ്ങൾ എന്റെ ൨൬
ആടുകളിൽ കൂടിയവരല്ല. എന്റെ ആടുകൾ എന്റെ ശബ്ദം ൨൭
കേൾക്കുന്നു; ഞാൻ അവ അറികയും അവ എന്നെ അനുഗ
മിക്കയും ചെയ്യുന്നു. അവറ്റിന്നു ഞാൻ നിത്യജീവനെ കൊടു ൨൮
ക്കുന്നു; അവ എന്നേക്കും നശിച്ചുപോകയില്ല; ആരും എന്റെ
കയ്യിൽനിന്ന് അവറ്റെ പറിച്ചുകളകയും ഇല്ല. എനിക്കു ത ൨൯
ന്നിരിക്കുന്ന എൻപിതാവ് എല്ലാവരിലും വലുത് ആകുന്നു. എ
ൻപിതാവിന്റെ കയ്യിൽ നിന്നു പറിച്ചുകളവാൻ ആൎക്കും കഴി
യുന്നതും അല്ല. ഞാനും പിതാവും ഒന്നായിരിക്കുന്നു. എന്നാ ൩൦
റെ, യഹൂദർ പിന്നെയും അവനെ എറിഞ്ഞുകളവാൻ കല്ലുകൾ ൩൧
എടുത്തു. അതിന്നു യേശു അവരോട് പറഞ്ഞിതു: എന്റെ പി ൩൨
താവിൽനിന്ന് പല സൽക്രിയകളേയും നിങ്ങൾക്ക് കാണിച്ചു,
അതിൽ ഏതു ക്രിയനിമിത്തം എന്നെ കല്ലെറിയുന്നു. യഹൂദർ ൩൩
അവനോട് ഉത്തരം ചൊല്ലിയതു: സൽക്രിയകൊണ്ടല്ല, നി
ന്നെ കല്ലെറിയുന്നത്; ദേവദൂഷണം നിമിത്തവും, നീ മനുഷ്യ
നായിരിക്കേ നിന്നെ തന്നെ ദൈവമാക്കുന്നതു നിമിത്തവും അ
ത്രെ. യേശു അവരോട് ഉത്തരം ചൊല്ലിയതു (സങ്കീ. ൮൨, ൬.) ൩൪
ഞാൻ പറഞ്ഞു, നിങ്ങൾ ദേവന്മാർ എന്നതു നിങ്ങളുടെ വേദ
ത്തിൽ എഴുതിയിരിക്കുന്നില്ലയൊ? ദേവവചനം ഉണ്ടായിട്ടുള്ള ൩൫
ആ കൂട്ടരെ ദേവന്മാർ എന്നു (വേദം) ചൊല്ലി എങ്കിൽ, തിരു
വെഴുത്തിന്നു നീക്കം ഇല്ലെന്നുവന്നാൽ, പിതാവ് വിശുദ്ധീക ൩൬

രിച്ചു, ലോകത്തിൽ അയച്ചവൻ ഞാൻ ദൈവത്തിന്റെ പുത്ര
ൻ എന്നു പറകയാൽ, ദേവദൂഷകൻ എന്നു നിങ്ങൾ ചൊല്ലു
൩൭ ന്നത് എങ്ങിനെ? എൻ പിതാവിന്റെ ക്രിയകളെ ചെയ്യാഞ്ഞാ
൩൮ ൽ എന്നെ വിശ്വസിക്കേണ്ടാ; ചെയ്യുന്നു എങ്കിലൊ, എന്നെ
വിശ്വസിക്കാതെ പോയാലും, പിതാവ് എന്നിലും ഞാൻ അവ
നിലും എന്നു നിങ്ങൾ അറിഞ്ഞുകൊണ്ടു, ബോധിക്കത്തക്കവ
ണ്ണം ക്രിയകളെ വിശ്വസിപ്പിൻ.
൩൯ എന്നാറെ, അവനെ പിന്നെയും പിടികൂടുവാൻ അന്വേഷി
൪൦ ച്ചാറെയും, അവരുടെ കയ്യിൽനിന്ന് അവൻ തെറ്റി. യൎദ്ദനക്ക
രെ യോഹനാൻ ആദിയിൽ സ്നാനം നടത്തിയ സ്ഥലത്തേക്ക്
൪൧ വാങ്ങിപ്പോയി, അവിടെ പാൎത്തു. പലരും അവന്റെ അടു
ക്കെ വന്നു, യോഹനാൻ അടയാളം ഒന്നും ചെയ്തിട്ടില്ല എങ്കിലും,
ഇവനെ കുറിച്ചു യോഹനാൻ പറഞ്ഞത് ഒക്കയും സത്യമായി
൪൨ എന്നു ചൊല്ലി, അവിടെ പലരും അവങ്കൽ വിശ്വസിക്കയും
ചെയ്തു.

## ൧൧. അദ്ധ്യായം.

ബെഥന്യയിലെ ലാജരിനെ, (൧൭) യേശു ഉയിൎപ്പിച്ചതിന്റെ, (൪൫) ഫലങ്ങൾ.

൧ മറിയയും സഹോദരിയായ മൎത്ഥയും ഉള്ള ബെഥന്യഗ്രാമ
൨ ത്തിലെ ലാജർ എന്ന് ഒരുത്തൻ രോഗിയായിരുന്നു. ലാജർ എ
ന്ന രോഗിയായ സഹോദരൻ ഉള്ള മറിയ എന്നവളൊ (പിന്നേ
തിൽ) കൎത്താവെ, തൈലം കൊണ്ട് അഭിഷേകം ചെയ്തു; തലമു
ടികൊണ്ട് അവന്റെ കാലുകളെ തുടച്ചുകൊണ്ടവൾ തന്നെ
൩ (൧൨, ൨.) ആ സഹോദരിമാർ അവന്റെ അടുക്കെ ആളയച്ചു:
കൎത്താവെ, കണ്ടാലും നിനക്കു പ്രിയനായവൻ രോഗിയായി
൪ എന്നു പറയിച്ചു. യേശു കേട്ടിട്ട്: ഈ രോഗം മരണത്തിലേക്ക
ല്ല; ദേവതേജസ്സിന്നത്രെ ആകുന്നതു, ദേവപുത്രന് അതിനാൽ
൫ തേജസ്സ് വരുവാൻ തന്നെ എന്ന് പറഞ്ഞു. യേശുവൊ, മൎത്ഥയേ
യും സഹോദരിയേയും ലാജരേയും സ്നേഹിക്കുന്നവൻ തന്നെ.
൬ അതുകൊണ്ട് അവൻ രോഗിയായതു കേട്ടിട്ട് അന്നിരിക്കുന്ന
൭ സ്ഥലത്തിൽ രണ്ടു നാൾ പാൎത്താറെയും, അതിൽ പിന്നെ ശി
ഷ്യരോടു: നാം തിരികെ യഹൂദയിലേക്ക് ചെല്ലുക എന്നു പറ
൮ യുന്നു. ശിഷ്യന്മാർ അവനോട്: റബ്ബീ, യഹൂദർ നിന്നെ ഇ
പ്പോൾ തന്നെ കല്ലെറിവാൻ ഭാവിച്ചിട്ടും, നീ തിരികെ അവിടെ

പോകുന്നുവൊ? എന്നു പറയുന്നു. യേശു ഉത്തരം ചൊല്ലിയ ൯
തു: പകലിന്നു പന്ത്രണ്ടു മണിനേരം ഇല്ലയൊ? താൻ പകലി
ൽ നടന്നാൽ ഈ ലോകത്തിൻ വെളിച്ചം കാണുന്നതു കൊണ്ട്
ഇടറുന്നില്ല; രാത്രിയിൽ നടക്കുന്നു എങ്കിലൊ തന്നോട് വെളി ൧൦
ച്ചം ഇല്ലായ്കകൊണ്ട് ഇടറുന്നുണ്ടു. എന്നു പറഞ്ഞിട്ടു: നമ്മു ൧൧
ടെ പ്രിയനായ ലാജർ നിദ്രപ്രാപിച്ചിരിക്കുന്നു എങ്കിലും, അവ
ന്റെ ഉറക്ക് ഒഴിപ്പാൻ ഞാൻ യാത്രയാകുന്നു എന്ന് അവരോ
ടു പറയുന്നു. അതുകൊണ്ട് അവന്റെ ശിഷ്യന്മാർ: കൎത്താ ൧൨
വെ, നിദ്രപ്രാപിച്ചു എങ്കിൽ, അവൻ രക്ഷപെടും എന്നു പറ
ഞ്ഞു. യേശു അവന്റെ മരണത്തെ ഉദ്ദേശിച്ചു പറഞ്ഞതൊ, ൧൩
ഉറക്കിന്റെ നിദ്രയെ സൂചിപ്പിച്ചപ്രകാരം അവൎക്കു തോന്നി
പോയി. അപ്പോൾ, യേശു അവരോട് സ്പഷ്ടമായി പറഞ്ഞു: ൧൪
ലാജർ മരിച്ചു; ഞാൻ അവിടെ ഇല്ലായ്കകൊണ്ടു, നിങ്ങളുടെ നി ൧൫
മിത്തം നിങ്ങൾ വിശ്വസിക്കും എന്നു വെച്ചത്രെ. ഞാൻ സ
ന്തോഷിക്കുന്നു എന്നാൽ നാം അവന്റെ അടുക്കെ ചെല്ലുക.
എന്നാറെ, ഇരട്ട എന്നൎത്ഥമുള്ള തോമാ കൂട്ടശിഷ്യരോട്: നാമും ൧൬
അവനോട് ഒന്നിച്ചു മരിപ്പാൻ പോക എന്നു പറഞ്ഞു.
പിന്നെ യേശു എത്തിയപ്പോൾ, അവനെ കല്ലറയിൽ ആ ൧൭
ക്കിയതു നാലു നാളായി എന്നു കേട്ടു. ബെത്ഥന്യയൊ, യരുശ ൧൮
ലേമിന്നരികെ ഏകദേശം പതിനഞ്ചു സ്താദി (൨ നാഴിക) ദൂര
ത്തിലത്രെ. ആ യഹൂദരിൽ പലരും മൎത്ഥ, മറിയ എന്നവരെ ൧൯
സഹോദരനെ ചൊല്ലി, സാന്ത്വനം ചെയ്യേണ്ടതിന്ന് അവരു
ടെ സമീപെ വന്നിരുന്നു. യേശു വരുന്നപ്രകാരം മൎത്ഥ കേ ൨൦
ട്ടു ഉടനെ അവനെ എതിരേറ്റു; മറിയ വീട്ടിൽ തന്നെ ഇരുന്നു.
മൎത്ഥ യേശുവോടു പറഞ്ഞു: കൎത്താവെ, നീ ഇവിടെ ആയി എ ൨൧
ങ്കിൽ, എന്റെ സഹോദരൻ മരിക്കയില്ലായിരുന്നു; ഇപ്പൊഴും ൨൨
നീ ദൈവത്തോട് എന്തെല്ലാം ചോദിച്ചാലും ദൈവം നിണക്ക്
തരും എന്നറിയുന്നു. യേശു അവളോട് പറയുന്നു: നിന്റെ ൨൩
സഹോദരൻ വീണ്ടും എഴുനീല്ക്കും. മൎത്ഥ അവനോട് പറയുന്നു: ൨൪
അവൻ ഒടുക്കത്തെ നാളിലെ പുനരുത്ഥാനത്തിൽ എഴുനീല്ക്കും
എന്ന് അറിയുന്നു. യേശു അവളോടു പറഞ്ഞു: ഞാനേ പുന ൨൫
രുത്ഥാനവും, ജീവനും ആകുന്നു; എന്നിൽ വിശ്വസിക്കുന്നവ
ൻ മരിച്ചാലും ജീവിക്കും. ജീവിച്ചിരുന്നു, എങ്കൽ വിശ്വസിക്കു ൨൬
ന്നവൻ എല്ലാം എന്നേക്കും മരിക്കയും ഇല്ല; ഇതിനെ വിശ്വ

൨൭ സിക്കുന്നുവൊ? അവനോട് അവൾ പറയുന്നു: അതെ ക
ൎത്താവെ, ലോകത്തിൽ വരേണ്ടുന്ന ദേവപുത്രനായ മശീഹ
൨൮ നീ എന്നു ഞാൻ വിശ്വസിച്ചിരിക്കുന്നു. എന്നു ചൊല്ലീട്ടു പോ
യി, തന്റെ സഹോദരിയായ മറിയയെ ഗൂഢമായി വിളിച്ചു,
൨൯ ഗുരു വന്നു നിന്നെ വിളിക്കുന്നു എന്ന് അറിയിച്ചു. അവൾ
കേട്ട ഉടനെ വേഗം എഴുനീററ് അവന്റെ അടുക്കെ വരുന്നു,
൩൦ യേശുവൊ, ഗ്രാമത്തിൽ ചെല്ലാതെ, മൎത്ഥ അവനെ എതിരേററ
൩൧ സ്ഥലത്തിൽ തന്നെ നിന്നിരുന്നു. വീട്ടിൽ അവളെ സാന്ത്വ
നം ചെയ്തു, കൂടെ പാൎക്കുന്ന യഹൂദന്മാർ മറിയ വേഗം എഴുനീ
ററു പുറപ്പെടുന്നത് കണ്ടിട്ട്, അവൾ കല്ലറെക്കു കരവാൻ പോ
൩൨ കുന്നു എന്നു ചൊല്ലി പിഞ്ചെന്നു. മറിയയൊ, യേശു ഉള്ളേട
ത്ത് എത്തി, അവനെ കണ്ടിട്ട്, അവന്റെ കാല്ക്കൽ വീണു: ക
ൎത്താവെ, നീ ഇവിടെ ആയി എങ്കിൽ, എന്റെ സഹോദരൻ
൩൩ മരിക്കയില്ലായിരുന്നു എന്നു പറഞ്ഞു. അതുകൊണ്ട് അവൾ
കരയുന്നതും അവളോട് ഒന്നിച്ചു വന്ന യഹൂദന്മാർ കരയുന്ന
തും യേശു കണ്ടാറെ, ആത്മാവിൽ ഞരങ്ങിക്കൊണ്ടു കലങ്ങീട്ടു: അ
൩൪ വനെ എവിടെ വെച്ചു? എന്നു ചോദിച്ചു: കൎത്താവെ, വന്നു
൩൫ കാൺക എന്നു അവർ അവനോട് പറയുന്നു. യേശു കണ്ണീർ
വാൎത്തു. ആകയാൽ, യഹൂദന്മാർ: കണ്ടൊ അവനിൽ എത്ര പ്രി
൩൬ യം ഭാവിച്ചു എന്നു പറഞ്ഞു. അതിൽ ചിലർ: കുരുടന്റെ കണ്ണു
൩൭ കളെ തുറന്നവന് ഇവനെ മരിക്കാതാക്കുവാനും കഴിഞ്ഞില്ല
൩൮ യൊ? എന്നു പറഞ്ഞു. യേശു പിന്നെയും ഉള്ളിൽ ഞരങ്ങിക്കൊ
ണ്ടു, കല്ലറെക്കു ചെന്നു; അതൊ കല്ല് മുഖത്ത് അടെച്ചു കിടക്കു
൩൯ ന്ന ഗുഹ തന്നെ. യേശു പറയുന്നു: കല്ലിനെ നീക്കുവിൻ! എ
ന്നതിന്ന്, കഴിഞ്ഞവന്റെ സഹോദരിയായ മൎത്ഥ: കൎത്താവെ,
നാററം വെച്ചു തുടങ്ങി; നാലാം നാളായല്ലൊ! എന്നു പറയുന്നു.
൪൦ അവളോട് യേശു പറയുന്നു: നീ വിശ്വസിച്ചു എങ്കിൽ, ദൈ
വത്തിൻ തേജസ്സു കാണും എന്നു നിന്നോടു ചൊല്ലീട്ടില്ലയൊ?
൪൧ എന്നാറെ, മരിച്ചവനെ കിടത്തിയതിൽനിന്നു കല്ലിനെ നീക്കി
യപ്പോൾ, യേശു കണ്ണുകളെ ഉയൎത്തി: പിതാവെ, നീ എന്നെ
൪൨ കേട്ടതുകൊണ്ടു നിന്നെ വാഴ്ത്തുന്നു. നീ എപ്പോഴും എന്നെ കേ
ൾക്കുന്നു എന്നറിഞ്ഞു എങ്കിലും നീ എന്നെ അയച്ചത് ഇവർ
വിശ്വസിക്കേണ്ടതിന്ന് ചുററും നില്ക്കുന്ന പുരുഷാരത്തിൻ നി
൪൩ മിത്തം ഞാൻ പറഞ്ഞു. എന്നു ചൊല്ലിയശേഷം: ലാജരെ!

പുറത്തുവാ! എന്നു മഹാശബ്ദത്തോടെ വിളിച്ചു. ഉടനെ മരിച്ചവ ൪൪
ൻ കൈകാലുകളും ശീലകളാൽ കെട്ടപ്പെട്ടും, മുഖം റുമാൽ കൊ
ണ്ടു മൂടീട്ടും പുറത്തുവന്നു: അവനെ കെട്ടഴിച്ചു പോകുവാൻ വി
ടുവിൻ! എന്നു യേശു അവരോടു കല്പിക്കയും ചെയ്തു.
അതുകൊണ്ടു മറിയയടുക്കെ വന്ന യഹൂദരിൽ പലരും അവ ൪൫
ൻ ചെയ്തത് കണ്ടിട്ട് അവങ്കൽ വിശ്വസിച്ചു. ചിലരൊ, പറീ ൪൬
ശരുടെ അടുക്കെ പോയി, യേശുചെയ്തത് അവരോട് ബോധി
പ്പിച്ചു. ആകയാൽ, മഹാപുരോഹിതരും പറീശന്മാരും സംഘം ൪൭
കൂടി: ആ മനുഷ്യൻ വളരെ അടയാളങ്ങളെ ചെയ്യുന്നതുകൊ
ണ്ടു, നാം എന്തു വേണ്ടു? അവനെ ഇങ്ങിനെ വിട്ടേച്ചാൽ, എ ൪൮
ല്ലാവരും അവങ്കൽ വിശ്വസിക്കും രോമക്കാരും വന്നു, നമ്മുടെ
സ്ഥലവും വംശവും മുടിക്കും എന്നു പറഞ്ഞു. അവരിൽ ഒരുത്ത ൪൯
നായ കയഫാ എന്ന ആ വൎഷത്തെ മഹാപുരോഹിതനൊ, അ
വരോട് ചൊല്ലിയതു: നിങ്ങൾ ഒന്നും അറിയുന്നില്ല; വംശം ൫൦
എല്ലാം നശിച്ചു പോകാതവണ്ണം ഒരു മനുഷ്യൻ ജനത്തിന്നു
വേണ്ടി മരിക്കുന്നതു നമുക്ക് ഉപകാരം എന്നു വിചാരിക്കുന്ന
തും ഇല്ല. എന്ന് അവരോട് പറഞ്ഞതു: സ്വമേധയാലല്ല; ആ ൫൧
വൎഷത്തെ മഹാപുരോഹിതനായത്രെ; അവൻ യേശു ജനത്തി
ന്നു വേണ്ടി മരിപ്പാനുള്ളതു പ്രവചിച്ചു. ജനത്തിന്നു വേണ്ടി ൫൨
മാത്രവും അല്ല; ചിതറിയിരിക്കുന്ന ദേവമക്കളെ ഒന്നിലേക്ക് ചേ
ൎത്തുകൊൾവാൻ (മരിപ്പാനുള്ളതു) തന്നെ. എന്നാറെ, അന്നുമുതൽ ൫൩
അവനെ കൊല്ലുവാൻ തങ്ങളിൽ നിരൂപിച്ചു. അതുകൊണ്ടു ൫൪
യേശു യഹൂദരുടെ ഇടയിൽ പിന്നെ പ്രസിദ്ധനായി നടക്കാ
തെ, അവിടം വിട്ടു; മരുഭൂമിക്കരികിൽ എഫ്രയിം എന്ന ദേശത്തി
ൽ വാങ്ങി, ശിഷ്യരുമായി അവിടെ പാൎത്തു. യഹൂദരുടെ പെ ൫൫
സഹ അടുത്തിരിക്കയാൽ പലരും തങ്ങൾക്കു ശുദ്ധിവരുത്തുവാൻ
പെസഹെക്കു മുമ്പെ നാടുവിട്ടു, യരുശലേമിലേക്ക് കരേറി. യേ ൫൬
ശുവെ അന്വേഷിച്ചും ദേവാലയത്തിൽ നില്ക്കുമ്പോൾ: നിങ്ങ
ൾക്ക് എങ്ങിനെ തോന്നുന്നു? അവൻ പെരുനാൾക്കു വരിക
ഇല്ലയൊ? എന്നു തങ്ങളിൽ പറഞ്ഞും കൊണ്ടിരുന്നു. മഹാപു ൫൭
രോഹിതരും പറീശന്മാരും: ആകട്ടെ, അവൻ ഉള്ളസ്ഥലം ആർ
അറിഞ്ഞാലും, അവനെ പിടികൂടേണ്ടതിന്നു ബോധിപ്പിക്കേ
ണം എന്നു കല്പന കൊടുത്തിരുന്നു.

## ൧൨. അദ്ധ്യായം.

ബെഥന്യയിലെ അഭിഷേകം [മത്ത. ൨൬. മാ. ൧൪.], (൯) യരുശലേമിലെ പ്രവേശം [മത്ത. ൨൧. മാ. ൧൧. ലൂ. ൧൯.], (൨൦) യവനന്മാരുടെ സന്ദൎശനവും അന്ത്യപ്രസംഗവും, (൩൭) യഹൂദരുടെ മനഃകാഠിന്യം.

൧ പിന്നെ പെസഹെക്കു ആറു നാൾ മുമ്പെ, (യേശു) മരിച്ചവരിൽനിന്ന് ഉണൎത്തി
യ ലാജർ ഉള്ള ബെഥന്യയിൽ (യേശു) പെസഹെക്കു ആറു
൨ നാൾ മുമ്പെ വന്നാറെ, അവന് അവിടെ അത്താഴം ഉണ്ടാക്കി,
മൎത്ഥ ശുശ്രൂഷ ചെയ്തു; അവനോടുകൂടെ ചാരിക്കൊണ്ടവരിൽ
൩ ലാജരും ചേൎന്നിരുന്നു. അപ്പോൾ, മറിയ വിലയേറിയ ജടാമാം
സിതൈലം ഒരു റാത്തൽ എടുത്തു, യേശുവിന്റെ കാലുകളിൽ പൂ
ശി, കാലുകളെ തന്റെ തലമുടികൊണ്ടു തുവൎത്തി; തൈലത്തി
൪ ന്റെ സൌരഭ്യം വീട്ടിൽ നിറകയും ചെയ്തു. അതിന്ന് അവ
ന്റെ ശിഷ്യരിൽ ഒരുത്തനായി, അവനെ കാണിച്ചുകൊടുപ്പാ
നുള്ള യൂദാ, ഇഷ്കൎയ്യോതാ എന്ന ശിമോന്റെ മകൻ പറയുന്നു:
൫ ഈ തൈലം മുന്നൂറു ദ്രഹ്മെക്കു വിററു, ദരിദ്രൎക്കു കൊടുക്കാഞ്ഞത്
൬ എന്തിന്നു? എന്നു ദരിദ്രരെ വിചാരം ഉണ്ടായിട്ടല്ല; കള്ളനായി
പണപ്പെട്ടിയെ സൂക്ഷിച്ചും, അതിൽ ഇടുന്നത് എടുത്തും കൊ
൭ ണ്ടിട്ടത്രെ പറഞ്ഞതു. ആകയാൽ യേശു: ഇവളെ വിടു; എ
൮ ന്നെ കുഴിച്ചിടുന്ന നാളേക്കായിട്ട് ഇതിനെ സംഗ്രഹിച്ചിരുന്നു. ദ
രിദ്രർ നിങ്ങൾക്ക് എല്ലായ്പോഴും അടുക്കെ ഉണ്ടല്ലൊ; ഞാൻ എ
ല്ലായ്പോഴും അല്ല താനും എന്നു പറഞ്ഞു.

൯ എന്നാറെ, അവൻ അവിടെ ഉള്ളപ്രകാരം അറിഞ്ഞിട്ടു, യ
ഹൂദരുടെ വലിയ കൂട്ടം യേശുവെ തന്നെ അല്ല: അവൻ മരിച്ച
൧൦ വരിൽനിന്ന് ഉണൎത്തിയ ലാജരേയും കാണ്മാൻ വന്നു. അവ
ൻ ഹേതുവായിട്ട്, അനേകം യഹൂദന്മാർ പോയി, യേശുവിൽ
൧൧ വിശ്വസിക്കയാൽ, ലാജരേയും കൊല്ലേണം എന്നു മഹാപുരോ
൧൨ ഹിതർ നിരൂപിക്കയും ചെയ്തു. പെരുനാൾക്കു വന്നൊരു വലിയ
൧൩ പുരുഷാരം യേശു യരുശലേമിൽ വരുന്നത് അറിഞ്ഞു; പി
റെറന്നാൾ ഈന്തപ്പനകളുടെ മട്ടൽ എടുത്തുംകൊണ്ട് അവനെ
എതിരേല്പാൻ പുറപ്പെട്ടുപോയി: ഹോശന്ന ഇസ്രയേലിൻ
രാജാവായി (സങ്കീ. ൧൧൮, ൨൫.) കൎത്താവിൻ നാമത്തിൽ വ
൧൪ രുന്നവൻ വാഴ്ത്തപ്പെട്ടവനാക! എന്ന് ആൎത്തുകൊണ്ടിരുന്നു.
യേശു ചെറിയ കഴുതയെ കണ്ടിട്ട് അതിന്മേൽ കയറി ഇരുന്നു.

(ജക. ൯, ൯.) ചിയോൻപുത്രി, ഭയപ്പെടായ്ക! കണ്ടാലും നിന്റെ ൧൫
രാജാവ് കഴുതക്കുട്ടിപ്പുറത്തു കയറികൊണ്ടു വരുന്നു എന്ന് എഴുതി
യിരിക്കുന്നപ്രകാരം തന്നെ. ആയത് അവന്റെ ശിഷ്യന്മാർ ൧൬
ആദിയിൽ അറിയാഞ്ഞു; യേശുവിന്നു തേജസ്കരണം ആയ
ശേഷം അവനെ കുറിച്ച് ഇത് എഴുതികിടന്നു എന്നും തങ്ങൾ
അവനോട് ഇന്നത് ചെയ്തു എന്നും ഓൎമ്മ ഉണ്ടായി. അന്ന് അ ൧൭
വനോട്കൂടി വന്ന സമൂഹമൊ, അവൻ ലാജരെ കല്ലറയിൽനി
ന്നു വിളിച്ചു, മരിച്ചവരിൽനിന്ന് ഉണൎത്തി എന്നു സാക്ഷ്യം
ചൊല്ലികൊണ്ടിരുന്നു. അതുകൊണ്ട് ഈ അടയാളം ചെയ്ത ൧൮
പ്രകാരം പുരുഷാരം കേട്ടിട്ടു, അവനെ എതിരേറ്റുകൂടി. പറീശ ൧൯
ർ: നമുക്ക് ഏതും ഫലിക്കുന്നില്ല എന്നു കണ്ടുവൊ? ഇതാ ലോ
കം അവന്റെ പിന്നാലെ ആയ്പോയി! എന്നു തങ്ങളിൽ പറക
യും ചെയ്തു.

പെരുനാളിൽ കുമ്പിടുവാൻ കയറിവരുന്നവരിൽ (അന്നു) ൨൦
ചില യവനന്മാർ ഉണ്ടായിരുന്നു. ആയവർ ഗലീലയിലെ ബൈ ൨൧
ഥചൈദക്കാരനായ ഫിലിപ്പനെ ചെന്നുകണ്ടു: യജമാന, ഞ
ങ്ങൾക്കു യേശുവിനെ കാണ്മാൻ മനസ്സുണ്ടു എന്നു ചോദിച്ചു. ൨൨
ഫിലിപ്പൻ വന്ന് അന്ത്രെയാവിനോട് പറയുന്നു: പിന്നെ അ
ന്ത്രെയാവും, ഫിലിപ്പനും യേശുവിനോടു പറയുന്നു: അതിന്ന്
യേശു ഉത്തരം ചൊല്ലിയതു: മനുഷ്യപുത്രനു തേജസ്കരണം ൨൩
ഉണ്ടാവാനുള്ള നാഴികവന്നു. ആമെൻ ആമെൻ ഞാൻ നിങ്ങ ൨൪
ളോടു പറയുന്നു, കോതമ്പമണി ഭൂമിയിൽ വീണു ചത്താൽ ഒഴി
കെ തനിയെ വസിക്കുന്നുള്ളു; ചത്തു എങ്കിലൊ വളരെ ഫലം
ഉണ്ടാകുന്നു. തന്റെ ദേഹിയെ സ്നേഹിക്കുന്നവൻ അതിനെ ൨൫
കളയും; ഇഹലോകത്തിൽ തന്റെ ദേഹിയെ പകെക്കുന്നവൻ
അതിനെ നിത്യജീവനോളം സൂക്ഷിക്കും (ലൂക്ക. ൯, ൨൪.)
ആരാനും എന്നെ ശുശ്രൂഷചെയ്താൽ അവൻ എന്നെ അനു ൨൬
ഗമിക്ക! പിന്നെ ഞാൻ എവിടെ ആയാലും, അവിടെ എന്റെ
ശുശ്രൂഷക്കാരനും ഇരിക്കും; ആർ എന്നെ ശുശ്രൂഷചെയ്താൽ
അവനെ പിതാവ് മാനിക്കും. ഇപ്പോൾ, എൻദേഹി, കലങ്ങിഇ ൨൭
രിക്കുന്നു; പിന്നെ ഞാൻ എന്തുപറവു? പിതാവെ, ഈ നാഴിക
യിൽനിന്ന് എന്നെ രക്ഷിക്കേണമെ! എങ്കിലും ഇതിൻനിമി
ത്തം ഈ നാഴികയിൽ വന്നുവല്ലൊ. പിതാവെ, നിൻനാമത്തെ ൨൮
തേജസ്കരിക്കേണമെ! എന്നതുകൊണ്ടു, ഞാൻ തേജസ്കരിച്ചു,

തേജസ്കരിക്കയും ചെയ്യും എന്നു വാനത്തിൽനിന്ന് ഒരു ശബ്ദം
൨൯ ഉണ്ടായി. അതു കേട്ടിട്ടു, നില്ക്കുന്ന പുരുഷാരം, ഇടി ഉണ്ടായി എ
ന്നു പറഞ്ഞു; മറ്റെവർ ഒരു ദൂതൻ അവനോട് അരുളിച്ചെയ്തു
൩൦ എന്നു പറഞ്ഞു; യേശു ഉത്തരം ചൊല്ലിയതു: ഈ ശബ്ദം എൻ
നിമിത്തമല്ല, നിങ്ങൾ നിമിത്തമത്രെ ഉണ്ടായതു: ഇപ്പോൾ ഈ
൩൧ ലോകത്തിന്റെ ന്യായവിധി ആകുന്നു; ഇപ്പോൾ ഈ ലോകപ്ര
൩൨ ഭു പുറത്തു കളയപ്പെടും. ഞാനും ഭൂമിയിൽനിന്ന് ഉയൎത്തപ്പെട്ടു
൩൩ എങ്കിൽ, എല്ലാവരെയും എങ്കലേക്കു വലിച്ചുകൊള്ളും. എന്നതു
കൊണ്ട് താൻ ചാവാനുള്ള മരണവിധം ഇന്നത് എന്ന് സൂചി
൩൪ പ്പിച്ചതു. പുരുഷാരം അവനോട്: മശീഹ എന്നേക്കും വസി
ക്കുന്നപ്രകാരം ഞങ്ങൾ വേദത്തിൽനിന്നു (ദാനി. ൭, ൧൪.)
കേട്ടു; പിന്നെ മനുഷ്യപുത്രൻ ഉയൎത്തപ്പെടേണ്ടത് എന്നു നീ
എങ്ങിനെ പറയുന്നു? ആ മനുഷ്യപുത്രൻ ആരുപോൽ? എന്ന്
൩൫ ഉത്തരം പറഞ്ഞാറെ, യേശു അവരോട് ചൊല്ലിയതു: ഇനി കു
റയ കാലം വെളിച്ചം നിങ്ങളിൽ ഇരിക്കുന്നു; ഇരുൾ നിങ്ങളെ
പിടിച്ചുകളയാതവണ്ണം നിങ്ങൾക്ക് വെളിച്ചം ഉള്ളളവു നടന്നു
കൊൾവിൻ! ഇരുളിൽ നടക്കുന്നവൻ എവിടെ പോകുന്നു എ
൩൬ ന്നറിയുന്നില്ലല്ലൊ! നിങ്ങൾക്കു വെളിച്ചം ഉള്ളെടം വെളിച്ചത്തി
ൻ മക്കൾ ആകേണ്ടതിന്നു, വെളിച്ചത്തിൽ വിശ്വസിപ്പിൻ!
എന്നു യേശു അരുളിച്ചെയ്തു വാങ്ങിപ്പോയി; അവരിൽനിന്ന്
ഒളിച്ചുകൊൾകയും ചെയ്തു.
൩൭ ഇത്ര അടയാളങ്ങളെ അവർ കാണ്കെ, ചെയ്താറെയും അവ
൩൮ നിൽ വിശ്വസിക്കാത്തതു· യശയ്യാപ്രവാചകൻ (൫൩, ൧.)
കൎത്താവെ, ഞങ്ങൾ കേൾപ്പിക്കുന്നത് ആർ വിശ്വസിച്ചു? യ
ഹോവാഭുജം ആൎക്കു വെളിപ്പെട്ടു എന്നു പറഞ്ഞ വചനം പൂരി
൩൯ പ്പാൻ തന്നെ. യശയ്യാ പിന്നെയും: (൬, ൧൦.) അവരുടെ കണ്ണു
കളെ അവൻ കുരുടാക്കി, ഹൃദയത്തെ തടിപ്പിച്ചിരിക്കുന്നത് അ
വർ കണ്ണുകൊണ്ടു കാണാതെയും, ഹൃദയംകൊണ്ടു ബോധിക്കാ
തെയും, മനം തിരിയാതെയും, ഞാൻ അവരെ സൌഖ്യമാക്കാതെ
൪൦ യും ഇരിപ്പാൻ തന്നെ. എന്നു പറഞ്ഞതിനാൽ അവൎക്കു വി
൪൧ ശ്വസിച്ചുകൂടാഞ്ഞതു. ആയതു യശയ്യാ അവന്റെ തേജസ്സ്
കണ്ടിട്ട് അവനെകൊണ്ട് ഉരെച്ചപ്പോൾ തന്നെ പറഞ്ഞതു.
൪൨ എന്നിട്ടും പ്രമാണികളിലും അനേകർ അവനിൽ വിശ്വസിച്ചു
എങ്കിലും, പള്ളിഭ്രഷ്ടർ ആകാതിരിപ്പാൻ പറീശർ ഹേതുവായി ഏററ

പറഞ്ഞിട്ടില്ല; കാരണം അവർ ദേവതേജസ്സിലും മനുഷ്യതേജ ൪൩
സ്സെ ഏററം സ്നേഹിച്ചു. യേശു വിളിച്ചുപറഞ്ഞത്: എങ്കിലൊ ൪൪
എന്നിൽ വിശ്വസിക്കുന്നവൻ എന്നിലല്ല, എന്നെ അയച്ചവ
നിൽ വിശ്വസിക്കുന്നു. എന്നെ കാണുന്നവൻ എന്നെ അയ ൪൫
ച്ചവനെ കാണുന്നു. ഞാൻ വെളിച്ചമായി ലോകത്തിൽ വന്ന ൪൬
ത്, എങ്കൽ വിശ്വസിക്കുന്നവൻ ആരും ഇരുളിൽ വസിക്കായ്വാ
ൻ തന്നെ. എന്റെ മൊഴികളെ ആർ കേട്ടു വിശ്വസിക്കാതെ ൪൭
പോയാൽ, ഞാൻ അവനു ന്യായം വിധിക്കുന്നില്ല; കാരണം
ലോകത്തിന്നു വിധിപ്പാനല്ല, ലോകത്തെ രക്ഷിപ്പാനത്രെ; ഞാ
ൻ വന്നതു, എന്റെ മൊഴികളെ കൈക്കൊള്ളാതെ, എന്നെ തള്ളു ൪൮
ന്നവന് ന്യായം വിധിക്കുന്നവൻ ഉണ്ടു; ഞാൻ പറഞ്ഞവച
നം ഒടുക്കത്തെ നാളിൽ അവന് ന്യായം വിധിക്കും. എങ്ങിനെ ൪൯
എന്നാൽ, ഞാൻ സ്വയമായി ഉരിയാടാതെ, എന്നെ അയച്ച പി
താവായവൻ ഇന്നതു പറവാനും ഇന്നത് സംസാരിപ്പാനും
എനിക്ക കല്പന തന്നു. അവൻ കല്പിച്ചതു നിത്യ ജീവൻ എന്നു ൫൦
ഞാൻ അറിയുന്നു, ആകയാൽ ഞാൻ സംസാരിക്കുന്നവ പി
താവ് എന്നോട് ഉരെച്ചപ്രകാരമത്രെ സംസാരിക്കുന്നു.

## ൧൩. അദ്ധ്യായം.

യേശു ശിഷ്യൎക്ക കാൽകഴുകി, (൧൨) ഉപദേശിച്ചു, (൨൧) യൂദാവിൻ ദ്രോഹവും, (൩൧) സ്വമരണത്താലെ പുതിയ കല്പനയും, (൩൬) പേത്രന്റെ വീഴ്ചയും അറിയിച്ചതു [മത്താ. ൨൬. മാ. ൧൪. ലൂ. ൨൨.]

പെസഹ പെരുനാൾക്കു മുമ്പെ യേശു ലോകത്തിൽ തനി ൧
ക്കുള്ളവരെ സ്നേഹിച്ചശേഷം ഈ ലോകം വിട്ടു, പിതാവിന്നരി
കിൽ പോകുവാനുള്ള നാഴികവന്നു എന്നറിഞ്ഞു; അവസാന
ത്തോളം അവരെ സ്നേഹിച്ചു. അവനെ കാണിച്ചുകൊടുക്കേ ൨
ണം എന്നു ശിമോന്യനായ യൂദാഇസ്കൎയ്യോതാവിന്റെ ഹൃദ
യത്തിൽ പിശാച് തോന്നിച്ചതിൽ പിന്നെ അത്താഴം തുടങ്ങും
നേരം, പിതാവ് തനിക്ക സകലവും കൈക്കൽ തന്നു എന്നും, ൩
താൻ ദൈവത്തിൽനിന്നു പുറപ്പെട്ടു വന്നു എന്നും, ദൈവത്തി
ന്നടുക്കെ ചെല്ലുന്നു എന്നും യേശു അറിഞ്ഞിട്ടും, അത്താഴത്തി ൪
ൽനിന്ന് എഴുനീററു, വസ്ത്രങ്ങളെ ഊരിവെച്ചു, ശീല എടുത്തു, ത
ന്റെ അരെക്കുകെട്ടി, പാത്രത്തിൽ വെള്ളം ഒഴിച്ചു ശിഷ്യരുടെ ൫
കാലുകളെ കഴുകുവാനും അരെക്ക കെട്ടിയ ശീലകൊണ്ടു തുവൎത്തു

വരൻ

൬ വാനും തുടങ്ങി. പിന്നെ ശിമോൻപേത്രനോടുക്കെ വരുമ്പോൾ:
കൎത്താവെ, നീ എന്റെ കാലുകളെ കഴുകയൊ? എന്ന് അവൻ
൭ പറഞ്ഞതിന്നു: ഞാൻ ചെയ്യുന്നതിനെ നീ ഇന്ന് അറിയുന്നി
ല്ല; ഇതിൽ പിന്നെ അറിയും താനും എന്ന് ഉത്തരം ചൊല്ലിയ
൮ ശേഷം: നീ എന്നും എന്റെ കാലുകളെ കഴുകയില്ല എന്നു പേ
ത്രൻ പറയുന്നു. യേശു ഉത്തരം ചൊല്ലിയതു: ഞാൻ നിന്നെ
൯ കഴുകാഞ്ഞാൽ നിണക്ക് എന്നിൽ പങ്ക് ഇല്ല. എന്നാറെ, ശി
മോൻപേത്രൻ: കൎത്താവെ, എൻ കാലുകൾ മാത്രമല്ല, കൈകളും
൧൦ തലയും കൂടെ എന്നു പറയുന്നു. യേശു അവനോടു: കുളിച്ചിരി
ക്കുന്നവന് കാലുകൾ അല്ലാതെ, കഴുകുവാൻ ആവശ്യം ഇല്ല;
സൎവ്വാംഗം ശുദ്ധനാകുന്നു: നിങ്ങളും ശുദ്ധരാകുന്നു; എല്ലാവരും
൧൧ അല്ലതാനും എന്നു പറയുന്നു. തന്നെ കാണിച്ചു കൊടുക്കുന്ന
വനെ അറികകൊണ്ടത്രെ എല്ലാവരും ശുദ്ധരല്ല എന്നു പറ
ഞ്ഞതു.

൧൨ അവരുടെ കാലുകളെ കഴുകീട്ടു, തന്റെ വസ്ത്രങ്ങളെ ധരിച്ച
ശേഷം അവൻ പിന്നെയും ചാരികൊണ്ട് അവരോട് പറ
൧൩ ഞ്ഞിതു: നിങ്ങളോട് ചെയ്തത് ബോധിക്കുന്നുവൊ? നിങ്ങൾ
എന്നെ ഗുരുവെന്നും കൎത്താവെന്നും വിളിക്കുന്നു; ഞാൻ അപ്ര
൧൪ കാരം ആകയാൽ, നന്നായി ചൊല്ലുന്നു. കൎത്താവും ഗുരുവുമായ
ഞാൻ നിങ്ങളുടെ കാലുകളെ കഴുകി എങ്കിൽ, നിങ്ങളും തമ്മിൽ
൧൫ തമ്മിൽ കാലുകളെ കഴുകേണ്ടതു. ഞാൻ നിങ്ങളോട് ചെയ്തപ്ര
കാരം നിങ്ങളും ചെയ്യേണ്ടതിന്നല്ലൊ, ഞാൻ നിങ്ങൾക്ക് ദൃഷ്ടാ
൧൬ ന്തം തന്നതു. ആമെൻ ആമെൻ ഞാൻ നിങ്ങളോടു ചൊല്ലുന്നി
തു: തന്റെ കൎത്താവിനേക്കാൾ ദാസൻ വലിയതല്ല; തന്നെ അ
൧൭ യച്ചവനേക്കാൾ ദൂതനും വലിയതല്ല (മത്താ. ൧൦, ൨൪.) ഇവ
നിങ്ങൾ അറിയുന്നു എങ്കിൽ, ചെയ്താൽ ധന്യർ ആകുന്നു.
൧൮ നിങ്ങളെ എല്ലാവരേയും ചൊല്ലുന്നില്ല; ഞാൻ തെരിഞ്ഞെടുത്ത
വരെ അറിയുന്നു എന്നാൽ (സങ്കീ. ൪൧, ൧൦.) എന്നോടു കൂടെ
അപ്പം തിന്നുന്നവൻ എന്റെ നേരെ മടമ്പ് ഉയൎത്തി എന്നു
൧൯ ള്ള തിരുവെഴുത്തിന്നു പൂൎത്തിവരേണ്ടിയിരുന്നു. അതു സംഭവി
ക്കുംമുമ്പെ ഞാൻ ഇന്നു നിങ്ങളോടു പറയുന്നതു: സംഭവിച്ചാ
ൽ ഞാൻ തന്നെ ആകുന്നു, എന്നു നിങ്ങൾ വിശ്വസിപ്പാനാ
൨൦ യി തന്നെ. ആമെൻ ആമെൻ ഞാൻ നിങ്ങളോട് ചൊല്ലുന്നി
തു: ഞാൻ വല്ലപ്പോഴും അയച്ചവനെ കൈക്കൊള്ളുന്നവൻ

എന്നെ കൈക്കൊള്ളുന്നു; എന്നെ കൈക്കൊള്ളുന്നവൻ എന്നെ
അയച്ചവനെ കൈക്കൊള്ളുന്നു (മത്താ. ൧൦, ൪൦.)
ഇവ പറഞ്ഞിട്ടു യേശു ആത്മാവിൽ കലങ്ങി: ആമെൻ ൨൧
ആമെൻ ഞാൻ നിങ്ങളോട് ചൊല്ലുന്നിതു: നിങ്ങളിൽ ഒരുത്തൻ
എന്നെ കാണിച്ചു കൊടുക്കും എന്നു സാക്ഷിപറഞ്ഞു. ഇത് ൨൨
ആരെകൊണ്ടു പറഞ്ഞു എന്നു ശിഷ്യർ മെരിണ്ടു തമ്മിൽ തമ്മി
ൽ നോക്കിനിന്നു. ശിഷ്യരിൽ വെച്ച് യേശു സ്നേഹിക്കുന്ന ൨൩
ഒരുത്തൻ യേശുവിൻ മടിയോടു ചാരിക്കൊണ്ടിരിക്കെ, ശിമോ ൨൪
ൻ പേത്രൻ ആംഗികം കാട്ടി, ഈ ചൊല്ലിയത് ആരെകൊണ്ടു
പറക എന്ന് അവനോട് ചോദിക്കുന്നു. ആയവൻ യേശു ൨൫
വിൻ മാൎവ്വിടത്തിൽ (തല) ചരിച്ചു: കൎത്താവെ, ആർ ആകുന്നു?
എന്നു ചോദിച്ചതിന്നു യേശു: ഞാൻ അപ്പഖണ്ഡം മുക്കികൊ ൨൬
ടുക്കുന്നവൻ തന്നെ എന്ന് ഉത്തരം പറഞ്ഞു. ഖണ്ഡത്തെ
മുക്കീട്ടു ശിമോന്ന്യൻ യൂദാഇഷ്കൎയ്യോതാവിന്നു കൊടുക്കുന്നു. ഖ ൨൭
ണ്ഡം വാങ്ങിയശേഷം സാത്താൻ ഉടനെ അവനിൽ പ്രവേ
ശിച്ചു; യേശു അവനോട്: നീ ചെയ്യുന്നത് അതിവേഗത്തിൽ
ചെയ്ക എന്നു പറകയും ചെയ്തു. ആയത് ഇന്നതിന്നു ചൊല്ലീ ൨൮
ട്ടുള്ളപ്രകാരം ചാരിഇരുന്നവരിൽ ആരും അറിഞ്ഞില്ല. പണ ൨൯
പ്പെട്ടി യൂദാവോടുള്ളതാകയാൽ, പെരുനാൾക്കു നമുക്കു വേണ്ടു
ന്നത് മേടിക്ക എന്നൊ, ദരിദ്രൎക്ക് ഏതാനും കൊടുക്ക എന്നൊ,
യേശു അവനോട്: കല്പിക്കുന്നപ്രകാരം ചിലൎക്കു തോന്നി. അ ൩൦
വനൊ ഖണ്ഡം വാങ്ങി ക്ഷണത്തിൽ പുറപ്പെട്ടുപോയി, അ
പ്പോൾ രാത്രി ആയിരുന്നു.
അവൻ പുറപ്പെട്ടു പോയപ്പോൾ, യേശു പറയുന്നിതു: ഇ ൩൧
പ്പോൾ മനുഷ്യപുത്രൻ തേജസ്കരിക്കപ്പെട്ടു; അവനിൽ ദൈവ
വും തേജസ്കരിക്കപ്പെട്ടു. ദൈവം അവനിൽ തേജസ്കരിക്കപ്പെ ൩൨
ട്ടു എങ്കിൽ, ദൈവം അവനെ തന്നിൽതന്നെ തേജസ്കരിക്കും
പെട്ടന്നു തേജസ്കരിക്കയും ചെയ്യും. പൈതങ്ങളെ ഇനി അസാ ൩൩
രമെ നിങ്ങളോട് ഇരിക്കുന്നുള്ളു; നിങ്ങൾ എന്നെ അന്വേഷി
ക്കും, പിന്നെ ഞാൻ പോകുന്ന എടത്തു നിങ്ങൾക്കു വന്നുകൂടാ
എന്നു (൭, ൩൪.) യഹൂദരോട്: പറഞ്ഞപ്രകാരം ഇന്നു നിങ്ങ
ളോടും ചൊല്ലുന്നു. നിങ്ങൾ തമ്മിൽ സ്നേഹിക്കേണം എന്ന് ഒരു ൩൪
പുതിയ കല്പന നിങ്ങൾക്കു തരുന്നു, ഞാൻ നിങ്ങളെ സ്നേഹിച്ച
ത് പോലെ നിങ്ങളും തമ്മിൽ സ്നേഹിക്ക എന്നത്രെ. നിങ്ങൾക്ക് ൩൫



S2*

അന്യോന്യം സ്നേഹം ഉണ്ടെങ്കിൽ, അതുകൊണ്ടു നിങ്ങൾ എ
൩൬ ന്റെ ശിഷ്യർ എന്ന് എല്ലാവരും ബോധിക്കും. ശിമോൻ
പേത്രൻ അവനോട്: കൎത്താവെ, നീ എവിടെ പോകുന്നു?
എന്നു പറയുന്നതിന്നു: ഞാൻ പോകുന്നതിലേക്ക് നിണക്ക്
ഇപ്പോൾ, അനുഗമിച്ചുകൂടാ; പിന്നേതിൽ നീ എന്നെ അനു
൩൭ ഗമിക്കും താനും എന്നു യേശു ഉത്തരം പറഞ്ഞു. പേത്രൻ അ
വനോട്: കൎത്താവെ, ഇന്നു നിന്നെ അനുഗമിച്ചു കൂടാത്തത്
എന്തുകൊണ്ടു? നിണക്കവേണ്ടി എൻപ്രാണനെ വെച്ചുകള
൩൮ യും എന്നു പറഞ്ഞാറെ, യേശു ഉത്തരം ചൊല്ലിയതു: നിൻപ്രാ
ണനെ എനിക്കവേണ്ടി വെക്കുമൊ? ആമെൻ ആമെൻ ഞാ
ൻ നിന്നോടു പറയുന്നു: നീ മൂന്നുരു എന്നെ തള്ളിപറഞ്ഞു എ
ന്നു വരുവോളത്തിന്നു കോഴികൂവുകയില്ല.

## ൧൪. അദ്ധ്യായം.

യേശു ശിഷ്യരെ ആശ്വസിപ്പിച്ചു കൊണ്ടു തന്റെ യാത്രയും, (൭) പിതാവോടുള്ള ഐക്യവും, (൧൨) ശിഷ്യർ വ്യാപരിപ്പാനുള്ളതും, (൧൬) ആത്മാവെ പ്രാപിപ്പതും, (൨൨) തന്റെ പ്രത്യക്ഷതയും അറിയിച്ചു, (൨൭) സലാം പറയുന്നതു.

൧ നിങ്ങളുടെ ഹൃദയം കലങ്ങിപ്പോകായ്ക! ദൈവത്തിൽ വിശ്വ
൨ സിപ്പിൻ! എന്നിലും വിശ്വസിപ്പിൻ! എന്റെ പിതാവിൻ ഭ
വനത്തിൽ പല പാൎപ്പിടങ്ങളും ഉണ്ടു, അല്ലാഞ്ഞാൽ ഞാൻ നി
ങ്ങളോടു പറയുമായിരുന്നു; ഞാൻ നിങ്ങൾക്ക സ്ഥലം ഒരുക്കു
൩ വാൻ പോകുന്നു സത്യം. ഞാൻ പോയി നിങ്ങൾക്ക സ്ഥലം
ഒരുക്കി എങ്കിൽ, ഞാൻ ഇരിക്കുന്നതിൽ നിങ്ങളും ഇരിക്കേണ്ടതി
ന്നു പിന്നെയും വന്നു, നിങ്ങളെ എന്നോടു ചേൎത്തുകൊള്ളും.
൪ ഞാൻ പോകുന്ന ഇടത്തെ നിങ്ങൾ അറിയുന്നു, വഴിയും അറി
൫ യുന്നു. തോമാ അവനോട്: കൎത്താവെ, നീ പോകുന്ന ഇടം ഞ
ങ്ങൾക്ക അറിയാ; പിന്നെ വഴി എങ്ങിനെ അറിയാം എന്നു
൬ പറയുന്നു. യേശു അവനോട് ചൊല്ലുന്നിതു: ഞാൻ തന്നെ
വഴിയും, സത്യവും, ജീവനും ആകുന്നു. എന്നിലൂടെ അല്ലാതെ
൭ ആരും പിതാവിനോട് ചേരുന്നില്ല. നിങ്ങൾ എന്നെ അറി
ഞ്ഞു എങ്കിൽ എൻ പിതാവിനേയും അറിയുമായിരുന്നു. വി
ശേഷിച്ച് ഇന്നുമുതൽ നിങ്ങൾ അവനെ അറിയുന്നു; അവ
നെ കണ്ടും ഇരിക്കുന്നു.
൮ ഫിലിപ്പൻ അവനോട്: കൎത്താവെ, പിതാവിനെ കാണിച്ചു

തരേണം എന്നാൽ ഞങ്ങൾക്ക മതിയായി എന്ന് പറയുന്നതിന്ന്
യേശു ചൊല്ലുന്നിതു: ഇത്രകാലവും നിങ്ങളോടുകൂടെ ഇരുന്നിട്ടും ൯
നീ എന്നെ അറിഞ്ഞില്ലയൊ ഫിലിപ്പ എന്നെ കണ്ടവൻ പി
താവിനെ കണ്ടിരിക്കുന്നു പിന്നെ പിതാവിനെ കാണിക്കേണം
എന്ന ചൊല്ലുന്നത് എങ്ങിനെ? ഞാൻ പിതാവിലും പിതാവ് എ ൧൦
ന്നിലും എന്ന് നീ വിശ്വസിക്കുന്നില്ലയൊ? ഞാൻ നിങ്ങളോടു
ചൊല്ലുന്ന മൊഴികളെ സ്വയമായി ചൊല്ലുന്നില്ല; എന്നിൽ വ
സിക്കുന്ന പിതാവ് തന്നെ ക്രിയകളെ ചെയ്യുന്നത്. ഞാൻ പിതാ
വിലും പിതാവ് എന്നിലും എന്ന് എന്നെ വിശ്വസിപ്പിൻ! അ ൧൧
ല്ലെങ്കിൽ, ക്രിയകൾ നിമിത്തമത്രെ എന്നെ വിശ്വസിപ്പിൻ.
ആമെൻ ആമെൻ ഞാൻ നിങ്ങളോട് ചൊല്ലുന്നിതു: ആർ എ ൧൨
ന്നെ വിശ്വസിച്ചാൽ, ഞാൻ ചെയ്യുന്ന ക്രിയകളെ അവനും
ചെയ്യും, ഇവററിലും വലിയവ ചെയ്യും. കാരണം ഞാൻ എൻപി ൧൩
താവിന്നടുക്കെ പോകുന്നതുകൊണ്ടും, നിങ്ങൾ എന്റെ നാമത്തി
ൽ എന്തു യാചിച്ചാലും പിതാവ് പുത്രനിൽ തേജസ്കരിക്കപ്പെടേ
ണ്ടതിന്ന് ഞാൻ ചെയ്വാനുള്ളതുകൊണ്ടും (ആകുന്നു). നിങ്ങൾ ൧൪
എന്റെ നാമത്തിൽ വല്ലതും യാചിച്ചാൽ ഞാൻ ചെയ്യും.
നിങ്ങൾ എന്നെ സ്നേഹിച്ചാൽ, എന്റെ കല്പനകളെ കാത്തു ൧൫
കൊൾവിൻ! എന്നാൽ ഞാൻ പിതാവിനോടു ചോദിക്കും; അവ ൧൬
ൻ എന്നേക്കും നിങ്ങളോടു കൂടെ വസിപ്പാനുള്ള മറെറാരു കാൎയ്യ
സ്ഥനെ നിങ്ങൾക്ക തരും; സത്യാത്മാവിനെ തന്നെ. ആയവ ൧൭
നെ ലോകം കാണാത്തതും അറിയാത്തതും ആകകൊണ്ട് കൈ
ക്കൊൾവാൻ കഴികയില്ല; നിങ്ങളോടൊ അവൻ വസിക്കുന്നു
നിങ്ങളിൽ ഇരിക്കും എന്നതുകൊണ്ടത്രെ; നിങ്ങൾ അവനെ
അറിയുന്നു. ഞാൻ നിങ്ങളെ അനാഥരാക്കി വിടുകയില്ല; നി ൧൮
ങ്ങളുടെ അടുക്കെ ഞാൻ (തിരികെ) വരും. കുറയ നേരം (കഴി ൧൯
ഞ്ഞാൽ) ലോകം ഇനി എന്നെ കാണുന്നില്ല; നിങ്ങളൊ എന്നെ
കാണുന്നു; ഞാൻ ജീവിച്ചിരിക്കുന്നുവല്ലൊ, പിന്നെ നിങ്ങളും ജീ
വിച്ചിരിക്കും. ഞാൻ എൻ പിതാവിലും, നിങ്ങൾ എന്നിലും, ൨൦
ഞാൻ നിങ്ങളിലും എന്നതു നിങ്ങൾ അന്നറിയും. എന്റെ ക ൨൧
ല്പനകളെ ധരിച്ചു കാത്തുകൊള്ളുന്നവൻ എന്നെ സ്നേഹിക്കുന്ന
വൻ ആകുന്നു. എന്നെ സ്നേഹിക്കുന്നവനൊ, എൻപിതാവി
നാൽ സ്നേഹിക്കപ്പെടും, ഞാനും അവനെ സ്നേഹിച്ച് അവന്
എന്നെ തന്നെ പ്രസിദ്ധനാക്കും.

൨൨ ഇഷ്കൎയ്യോതാവ് അല്ലാത്ത യൂദാ അവനോട് പറയുന്നിതു:
കൎത്താവെ, നീ ലോകത്തിന്നല്ല ഞങ്ങൾക്കത്രെ നിന്നെ പ്ര
൨൩ സിദ്ധനാക്കുവാൻ ഭാവിക്കുന്നത്, എന്തുണ്ടായിട്ടാകുന്നു? യേശു
അവനോട് ഉത്തരം ചൊല്ലിയതു: ആരാനും എന്നെ സ്നേഹിച്ചാ
ൽ അവൻ എന്റെ വചനം കാത്തുകൊള്ളും, എൻപിതാവ്, അ
വനെ സ്നേഹിക്കും. ഞങ്ങളും അവന്നടുക്കെ വന്നു അവനോ
൨൪ ട്വാസം ചെയ്യും. എന്നെ സ്നേഹിക്കാത്തവൻ എന്റെ വച
നങ്ങളെയും കാക്കുന്നില്ല; നിങ്ങൾ കേൾക്കുന്ന വചനമൊ, എ
൨൫ ന്റേതല്ല; എന്നെ അയച്ച പിതാവിന്റേതത്രെ. നിങ്ങളോടു
വസിച്ചിരിക്കുമ്പോൾ, ഞാൻ ഇവ നിങ്ങളോട് ഉരെച്ചിരിക്കുന്നു.
൨൬ എങ്കിലും പിതാവ് എൻനാമത്തിൽ അയപ്പാനുള്ള വിശുദ്ധാ
ത്മാവ് എന്ന കാൎയ്യസ്ഥനായവൻ നിങ്ങൾക്കു സകലവും ഉപ
ദേശിച്ചും, ഞാൻ നിങ്ങളോട് പറഞ്ഞത് ഒക്കയും ഓൎപ്പിച്ചും തരും.
൨൭ സമാധാനം ഞാൻ നിങ്ങൾക്കു വിട്ടേക്കുന്നു; എന്റെ സമാ
ധാനത്തെ നിങ്ങൾക്കു തരുന്നുണ്ടു; ലോകം തരുംപോലെ അ
൨൮ ല്ല, ഞാൻ നിങ്ങൾക്കു തരുന്നതു. നിങ്ങളുടെ ഹൃദയം കലങ്ങുക
യും അഞ്ചുകയും അരുതു. ഞാൻ (൩.) പോകുന്നു പിന്നെ നി
ങ്ങളുടെ അടുക്കെ വരുന്നു എന്നു നിങ്ങളോട് പറഞ്ഞതു കേട്ടു
വല്ലൊ; എന്നെ സ്നേഹിക്കുന്നു എങ്കിൽ, ഞാൻ പിതാവിന്നരി
കിലേക്ക് പോകുന്നതിനാൽ, നിങ്ങൾ സന്തോഷിക്കുമായിരുന്നു:
൨൯ കാരണം പിതാവ് എന്നേക്കാൾ വലിയവനാകുന്നു. ഇപ്പോ
ഴും ഞാൻ അതു സംഭവിക്കും മുമ്പെ, നിങ്ങളോട് പറഞ്ഞിരിക്കുന്ന
തു സംഭവിച്ചാൽ പിന്നെ, നിങ്ങൾ വിശ്വസിപ്പാനായി തന്നെ
൩൦ (൧൩, ൧൯.) ഞാൻ ഇനി നിങ്ങളോടു വളരെ സംസാരിക്കയി
ല്ല; കാരണം ലോകത്തിൻപ്രഭു വരുന്നു, അവന് എന്നിൽ ഏതും
൩൧ ഇല്ല. എങ്കിലും ഞാൻ പിതാവിനെ സ്നേഹിക്കുന്നു എന്നും, പിതാ
വ് എന്നോട് കല്പിച്ചപ്രകാരം ചെയ്യുന്നു എന്നും ലോകം അറിയേ
ണ്ടതിന്ന് (അല്ലയൊ) എഴുനീല്പിൻ നാം ഇവിടെനിന്ന് പോക.

## ൧൫. അദ്ധ്യായം.

മുന്തിരിവള്ളിയുടെ ഉപമ, (൯) തന്റെ സ്നേഹത്തിലും അന്യോന്യസ്നേഹത്തിലും
നില്പാനും, (൧൮. ൧൬, ൪) ലോകദ്വേഷത്തെ സഹിപ്പാനും പ്രബോധനം

൧ ഞാൻ സത്യമായുള്ള മുന്തിരിവള്ളിയും (സങ്കീ. ൮൦. ൯)
൨ എൻ പിതാവ് തോട്ടക്കാരനും ആകുന്നു. എന്നിൽ കായ്ക്കാത്ത

കൊമ്പ് ഒക്കയും അവൻ ചെത്തിക്കളയുന്നു; കായ്ക്കുന്നത് അധി
കം ഫലം തരേണ്ടതിന്നു ചെത്തി ശുദ്ധമാക്കുന്നു. ഞാൻ നിങ്ങ ൩
ളോട് ഉരെച്ച വചനംനിമിത്തം നിങ്ങൾ ശുദ്ധരായുന്നു. എ ൪
ന്നിൽ വസിപ്പിൻ, ഞാൻ നിങ്ങളിൽ (വസിക്കയും ചെയ്യും)
കൊമ്പു വള്ളിയിൽ നിന്നിട്ടല്ലാതെ, തന്നാൽതന്നെ കായ്പാൻ ക
ഴിയാത്ത പ്രകാരം എന്നിൽ വസിച്ചിട്ടല്ലാതെ നിങ്ങളും തന്നെ.
ഞാൻ മുന്തിരിവള്ളിയും നിങ്ങൾ കൊമ്പുകളും ആകുന്നു; ഞാൻ ൫
കൂടാതെ, നിങ്ങൾക്ക് ഒന്നും ചെയ്വാൻ കഴിയായ്കയാൽ, ഒരുത്തൻ
എന്നിലും ഞാൻ അവനിലും വസിക്കുന്നു എങ്കിൽ, അവൻ വള
രെ ഫലം തരും. ആർ എന്നിൽ വസിക്കാഞ്ഞാൽ കൊമ്പു പോലെ ൬
പുറത്തുകളയപ്പെട്ട് ഉണങ്ങിപ്പോയി; ആ വക ചേർത്തു തീയിൽ
എറികയും, വെന്തും പോകുന്നു. നിങ്ങൾ എന്നിലും എന്റെ മൊഴി ൭
കൾ നിങ്ങളിലും വസിച്ചു എന്നുവന്നാൽ എന്തൊന്ന് ഇച്ഛി
ച്ചാലും, യാചിപ്പിൻ നിങ്ങൾക്ക് ഉണ്ടാകയും ചെയ്യും. നിങ്ങൾ വ ൮
ളരെ (ഫലം) കായ്ക്കുന്നതിനാൽതന്നെ എന്റെ പിതാവിന് തേജ
സ്കരണം ആയി, ഇങ്ങിനെ നിങ്ങൾ എന്റെ ശിഷ്യർ ആകും.
പിതാവ് എന്നെ സ്നേഹിച്ചതുപോലെ ഞാൻ നിങ്ങളെ സ്നേ ൯
ഹിച്ചു, എന്റെ സ്നേഹത്തിൽ വസിപ്പിൻ! എൻപിതാവിന്റെ ൧൦
കല്പനകളെ ഞാൻ കാത്തുകൊണ്ട്, അവന്റെ സ്നേഹത്തിൽ
വസിക്കുന്നതുപോലെ നിങ്ങൾ എൻ കല്പനകളെ കാത്തുഎങ്കി
ൽ എൻ സ്നേഹത്തിൽ വസിക്കും. എന്റെ സന്തോഷം നി ൧൧
ങ്ങളിൽ വസിപ്പാനും നിങ്ങളുടെ സന്തോഷം നിറവാനും ഞാ
ൻ ഇവ നിങ്ങളോട് സംസാരിച്ചിട്ടുണ്ടു. നിങ്ങളെ ഞാൻ സ്നേ ൧൨
ഹിച്ചപ്രകാരം നിങ്ങൾ തമ്മിലും സ്നേഹിക്ക എന്നതു എന്റെ
കല്പന ആകുന്നു. തന്റെ സ്നേഹിതൎക്ക വേണ്ടി, തന്റെ പ്രാ ൧൩
ണനെ വെക്കുന്നതിലും അധികമുള്ള സ്നേഹം ആൎക്കും ഇല്ല.
ഞാൻ നിങ്ങളോട് കല്പിക്കുന്നതിനെ ചെയ്യുകിൽ, നിങ്ങൾ എ ൧൪
ന്റെ സ്നേഹിതർ ആകുന്നു. ദാസൻ തന്റെ കൎത്താവ് ചെ ൧൫
യ്യുന്നത് അറിയായ്കകൊണ്ട് നിങ്ങളെ ദാസർ എന്ന് ഇനി വി
ളിക്കുന്നില്ല; എന്റെ പിതാവിനോട് കേട്ടത് എല്ലാം ഞാൻ നി
ങ്ങളെ കേൾപ്പിച്ചതുകൊണ്ട് നിങ്ങളെ സ്നേഹിതർ എന്നു ചൊല്ലി
ഇരിക്കുന്നു. നിങ്ങൾ എന്നെ തെരിഞ്ഞെടുത്തു എന്നല്ല; ഞാ ൧൬
ൻ നിങ്ങളെ തെരിഞ്ഞെടുത്തു നിങ്ങൾ പോയി, ഫലം തരേണ്ട
തിന്നും നിങ്ങളുടെ ഫലം വസിക്കേണ്ടതിന്നും നിങ്ങളെ ആക്കി

വെച്ചും ഇരിക്കുന്നു; നിങ്ങൾ എന്റെ നാമത്തിൽ പിതാവി
നോട് എന്തു യാചിച്ചാലും അവൻ നിങ്ങൾക്കു തരുവാനായി ത
൧൭ ന്നെ. ഇവ നിങ്ങളോട് കല്പിക്കുന്നതു നിങ്ങൾ തമ്മിൽ തമ്മിൽ
സ്നേഹിപ്പാൻ തന്നെ.
൧൮ ലോകം നിങ്ങളെ പകെച്ചാൽ, നിങ്ങൾക്ക് മുമ്പെ എന്നെ പ
൧൯ കെച്ചിരിക്കുന്നത് അറിവിൻ. നിങ്ങൾ ലോകക്കാർ ആയാൽ
ലോകം തനിക്കു സ്വന്തമായതു സ്നേഹിക്കുമായിരുന്നു; ലോക
ക്കാരല്ലാത്തവരായി, ഞാൻ നിങ്ങളെ ലോകത്തിൽനിന്നു തെരി
൨൦ ഞ്ഞെടുത്തത് ആകയാൽ, ലോകം നിങ്ങളെ പകെക്കുന്നു. ത
ന്റെ കൎത്താവിനേക്കാൾ ദാസൻ വലിയതല്ല എന്നു ഞാൻ
(൧൩, ൧൬) നിങ്ങളോട് പറഞ്ഞ വചനം ഓൎപ്പിൻ; എന്നെ
ഹിംസിച്ചു എങ്കിൽ, നിങ്ങളെയും ഹിംസിക്കും; എന്റെ വചനം
൨൧ കാത്തു എങ്കിൽ, നിങ്ങളുടേതും കാക്കും. എങ്കിലും ഇവ അവർ
നിങ്ങളിൽ ചെയ്യാനുള്ളത് എന്റെ നാമം നിമിത്തം ആകുന്നു,
൨൨ എന്നെ അയച്ചവനെ അറിയായ്കയാലത്രെ. ഞാൻ വന്ന്
അവരോട് സംസാരിച്ചില്ല എങ്കിൽ, പാപം ഇല്ലാത്തവരായിരു
ന്നു; ഇപ്പോഴൊ, അവൎക്കു പാപത്തിന്ന് ഒരു ഹേതു പറവാനും
൨൩ ഇല്ല. എന്നെ പകെക്കുന്നവൻ എൻപിതാവിനേയും പകെ
൨൪ ക്കുന്നു. മറ്റാരും ചെയ്തിട്ടില്ലാത്ത ക്രിയകളെ ഞാൻ അവരിൽ
ചെയ്തില്ല എങ്കിൽ, അവൎക്കു പാപം ഇല്ല; ഇപ്പോഴൊ, കണ്ടിട്ടും
൨൫ എന്നെയും എൻപിതാവിനേയും പകെച്ചിരിക്കുന്നു. എന്നാലും
(സങ്കീ. ൬൯, ൫.) അവർ വെറുതെ എന്നെ പകെച്ചു എന്ന്
അവരുടെ വേദത്തിൽ എഴുതിക്കിടക്കുന്ന വചനം പൂരിക്കേണ്ടി
൨൬ യിരുന്നു. എങ്കിലും, ഞാൻ പിതാവിൻപക്കൽനിന്നു നിങ്ങൾക്ക്
അയപ്പാനുള്ള കാൎയ്യസ്ഥനായി, പിതാവിൽനിന്നു പുറപ്പെടുന്ന
സത്യാത്മാവായവൻ വന്നപ്പോഴേക്ക്, അവൻ എനിക്കു സാ
൨൭ ക്ഷ്യം ചൊല്ലും; നിങ്ങളും ആദിമുതൽ എന്നോടുകൂടെ ഇരിക്കു
ന്നതുകൊണ്ടു സാക്ഷ്യം ചൊല്ലും താനും.

## ൧൬. അദ്ധ്യായം.

(൫) താൻ പോയാൽപിന്നെ, ആത്മാവ് വ്യാപരിപ്പാനുള്ളതും, (൧൬) തന്റെ മര
ണാദികളും അറിയിക്കയാൽ, (൨൯) ശിഷ്യന്മാരെ ഇളക്കി ഉറപ്പിച്ചതു.

൧ നിങ്ങൾക്ക് ഇടൎച്ച വരാതിരിപ്പാൻ ഇവ നിങ്ങളോട് ഉരെ
൨ ച്ചിരിക്കുന്നു. നിങ്ങളെ പള്ളിഭ്രഷ്ടരാക്കുക അല്ലാതെ, നിങ്ങളെ

കൊന്നവൻ എല്ലാം ദൈവത്തിന്നു പൂജ കഴിക്കുന്നു എന്നു
തോന്നുന്ന നാഴികയും വരുന്നു. അവർ എന്റെ പിതാവിനേ ൩
യും എന്നെയും അറിയായ്കയാൽ ഈ വക ചെയ്യും. ഇവ നി ൪
ങ്ങളോട് ഉരെച്ചതൊ, നാഴിക വന്നപ്പോഴെക്ക ഞാൻ നിങ്ങളോ
ടു പറഞ്ഞപ്രകാരം ഓൎക്കേണ്ടതിന്നു തന്നെ. ആദിയിൽ ഇവ
നിങ്ങളോട് പറയാഞ്ഞത് ഞാൻ നിങ്ങളോടുകൂട ഇരിക്കകൊ
ണ്ടത്രെ.

ഇപ്പൊഴൊ എന്നെ അയച്ചവന്റെ അടുക്കലേക്ക പോകു ൫
ന്നു; എവിടെ പോകുന്നു എന്നു നിങ്ങൾ ആരും എന്നോടു ചോ
ദിക്കുന്നതും ഇല്ല. ഇവ നിങ്ങളോട് ഉരെച്ചതുകൊണ്ടു, ദുഃഖം ൬
നിങ്ങളുടെ ഹൃദയം നിറെച്ചിരിക്കുന്നു; എന്നാലും ഞാൻ നിങ്ങ ൭
ളോട് സത്യം ചൊല്ലുന്നു: ഞാൻ പോകുന്നതു നിങ്ങൾക്ക് പ്ര
യോജനം തന്നെ, കാരണം ഞാൻ പോകാഞ്ഞാൽ, കാൎയ്യസ്ഥൻ
നിങ്ങളുടെ അടുക്കെ വരികയില്ല; ഞാൻ യാത്രയായശേഷമൊ
അവനെ നിങ്ങൾക്ക് അയക്കും. ആയവൻ വന്നു പാപം നീ ൮
തിന്യായവിധി എന്നിവ ചൊല്ലി, ലോകത്തെ ആക്ഷേപിക്കും.
അവർ എന്നിൽ വിശ്വസിക്കായ്കകൊണ്ടു, പാപബോധവും, ൯
എന്റെ പിതാവിന്നടുക്കെ ഞാൻ പോയി, ഇനി നിങ്ങൾ കാ ൧൦
ണാതെ ഇരിക്കും എന്നതുകൊണ്ടു നീതിബോധവും, ഇഹലോ ൧൧
കത്തിൻപ്രഭുവിന്നു ന്യായവിധി ഉണ്ടായതുകൊണ്ട്, വിധി
ബോധവും (വരുത്തും). ഇനി വളരെ നിങ്ങളോട് പറവാനുണ്ടു; ൧൨
ഇന്നു നിങ്ങൾക്ക് ചുമപ്പാൻ കഴികയില്ലതാനും. എങ്കിലും സത്യാ ൧൩
ത്മാവായവൻ വന്നപ്പോൾ, അവൻ നിങ്ങളെ സകല സത്യ
ത്തിലും വഴിനടത്തും, കാരണം അവൻ സ്വയമായി പറയാതെ,
താൻ കേട്ടവ അത്രെ ഉരെക്കയും വരുന്നവ നിങ്ങളെ ഗ്രഹിപ്പി
ക്കയും ചെയ്യും. ആയവൻ എന്റേതിൽനിന്ന് എടുത്തു, നിങ്ങ ൧൪
ളെ ഗ്രഹിപ്പിപ്പാൻ പോകുന്നതുകൊണ്ട് എന്നെ തേജസ്കരി
ക്കും. പിതാവിന്നുള്ളവ ഒക്കയും എന്റേവ ആകുന്നു. അതുകൊ ൧൫
ണ്ട് എന്റേതിൽനിന്ന് എടുത്തു നിങ്ങളെ ഗ്രഹിപ്പിക്കും എന്നു
പറഞ്ഞതു.

ഞാൻ പിതാവിന്നടുക്കലേക്ക് പോകുന്നതുകൊണ്ട് കുറ ൧൬
ഞ്ഞൊന്നു (കഴിഞ്ഞിട്ടു) നിങ്ങൾ എന്നെ ദൎശിക്കുന്നില്ല, പിന്നെ
യും കുറഞ്ഞൊന്നു (കഴിഞ്ഞിട്ടു) എന്നെ കാണും. എന്നാറെ, ൧൭
അവന്റെ ശിഷ്യരിൽ ചിലർ: കുറഞ്ഞൊന്നു (കഴിഞ്ഞിട്ടു)

എന്നെ ദൎശിക്കുന്നില്ല, പിന്നെയും കുറഞ്ഞൊന്നു (കഴിഞ്ഞിട്ട്)
എന്നെ കാണും എന്നും പിതാവിന്നടുക്കലേക്ക് പോകുന്നു എന്നും
നമ്മോടു ചൊല്ലുന്നത് എന്ത? എന്നു തമ്മിൽ പറഞ്ഞ ശേഷം:
൧൮ കുറഞ്ഞൊന്ന് എന്നു ചൊല്ലുന്നത് എന്തു? അവൻ ഉരെക്കുന്ന
൧൯ ത് ഇന്നത് എന്നു തിരിയാ എന്നും പറഞ്ഞു. തന്നോടു ചോദി
പ്പാൻ മനസ്സാകുന്നപ്രകാരം യേശു അറിഞ്ഞ് അവരോട് പറ
ഞ്ഞിതു: കുറഞ്ഞൊന്നു (കഴിഞ്ഞിട്ട്) എന്നെ ദൎശിക്കുന്നില്ല, പി
ന്നെയും കുറഞ്ഞൊന്നു (കഴിഞ്ഞിട്ട്) എന്നെ കാണും എന്നു ചൊ
൨൦ ല്ലുകയാൽ, നിങ്ങൾ തങ്ങളിൽ വിചാരിക്കുന്നുവൊ? ആമെൻ
ആമെൻ ഞാൻ നിങ്ങളോട് പറയുന്നു: നിങ്ങൾ കരഞ്ഞു തൊ
ഴിക്കും, ലോകമൊ സന്തോഷിക്കും; നിങ്ങൾ ദുഃഖിച്ചു പോകും;
൨൧ നിങ്ങളുടെ ദുഃഖം സന്തോഷമായി തീരും താനും. സ്ത്രീ പ്രസവി
ക്കുമ്പോൾ, തന്റെ നാഴിക വന്നതകൊണ്ട് ദുഃഖിത ആകുന്നു;
കുഞ്ഞനെ പെറ്റപ്പോഴെക്കൊ, മനുഷ്യൻ ലോകത്തിലെക്ക പി
റന്നിട്ടുള്ള സന്തോഷം നിമിത്തം കഷ്ടത്തെ പിന്നെ ഓൎക്കുന്നി
൨൨ ല്ല. ഇപ്പോഴാകട്ടെ, നിങ്ങൾക്കും ദുഃഖം ഉണ്ടാകും ഞാനൊ പി
ന്നെയും നിങ്ങളെ കാണുകയും നിങ്ങളുടെ ഹൃദയം സന്തോഷി
൨൩ ക്കയും ചെയ്യും. ആ സന്തോഷത്തെ ആരും നിങ്ങളോടു പറി
ച്ചെടുക്കയും, അന്നു നിങ്ങൾ എന്നോട് ഒന്നും ചോദിക്കയും
ഇല്ല. ആമെൻ ആമെൻ ഞാൻ നിങ്ങളോട് പറയുന്നു: നിങ്ങ
ൾ എന്റെ നാമത്തിൽ പിതാവിനോട് എന്തെല്ലാം യാചിച്ചാലും
൨൪ അവൻ നിങ്ങൾക്ക തരും. ഇന്നേവരെ നിങ്ങൾ എൻനാമ
ത്തിൽ ഒന്നും യാചിച്ചില്ല; യാചിപ്പിൻ എന്നാൽ നിങ്ങളുടെ
സന്തോഷം നിറവാകുംവണ്ണം ലഭിക്കും.
൨൫ ഇവ നിങ്ങളോട് സദൃശങ്ങളായി ചൊല്ലീട്ടുണ്ടു, എങ്കിലും
ഞാൻ സദൃശങ്ങളായിട്ട് ഇനി ചൊല്ലാതെ, പിതാവെ സംബ
ന്ധിച്ചു നിങ്ങളെ സ്പഷ്ടമായി ഗ്രഹിപ്പിക്കുംനാഴിക വരുന്നു.
൨൬ അന്നു നിങ്ങൾ എൻനാമത്തിൽ യാചിക്കും; ഞാൻ നിങ്ങൾക്ക
വേണ്ടി പിതാവിനോടു ചോദിക്കും എന്നു ഞാൻ നിങ്ങളോടു
൨൭ പറയുന്നതും ഇല്ല; കാരണം നിങ്ങൾ എന്നിൽ പ്രിയം ഭാവിച്ചു,
ഞാൻ പിതാവിൻ പക്കൽനിന്നു പുറപ്പെട്ടു വന്നപ്രകാരം വി
ശ്വസിച്ചിരിക്കയാൽ, പിതാവ് താനും നിങ്ങളിൽ പ്രിയം ഭാവിക്കു
൨൮ ന്നു. ഞാൻ പിതാവിൻ പക്കൽനിന്നു പുറപ്പെട്ടു, ലോകത്തിൽ
വന്നിരിക്കുന്നു, പിന്നെയും ലോകത്തെ വിട്ടു, പിതാവിന്നടുക്ക

ലേക്ക് പോകുന്നു. എന്നാറെ, അവന്റെ ശിഷ്യന്മാർ: ഇതാ ൨൯
ഇപ്പോൾ, നീ സദൃശം ഒന്നും ചൊല്ലാതെ, സ്പഷ്ടമായി പറയു
ന്നു; നീ സകലവും അറിയുന്നു എന്നും ആരും നിന്നോടു ചോ ൩൦
ദിപ്പാൻ നിനക്ക് ആവശ്യം ഇല്ലെന്നും ഞങ്ങൾ ഇപ്പോൾ,
അറിയുന്നു, അതുകൊണ്ടു നീ ദൈവത്തിൽനിന്നു പുറപ്പെട്ടു
വന്നപ്രകാരം ഞങ്ങൾ വിശ്വസിക്കുന്നു എന്ന് അവനോട്
പറയുന്നു. യേശു അവരോട് ഉത്തരം ചൊല്ലിയത്: ഇപ്പോൾ ൩൧
തന്നെ വിശ്വസിക്കുന്നു. കണ്ടാലും നിങ്ങൾ ഓരോരുത്തർ അ ൩൨
വനവന്റെ സ്വന്തത്തിലേക്ക ചിതറിപ്പോയി, എന്നെ ഏക
നായി വിടുന്ന നാഴിക വരുന്നു; വന്നും ഇരിക്കുന്നു; പിതാവ്
എന്നോട് കൂടെ ഇരിക്കകൊണ്ടു, ഞാൻ ഏകനല്ലതാനും. നിങ്ങ ൩൩
ൾക്ക് എന്നിൽ സമാധാനം ഉണ്ടാകേണ്ടതിന്ന്, ഇവ നിങ്ങ
ളോട് ചൊല്ലീട്ടുണ്ടു; ലോകത്തിൽ നിങ്ങൾക്ക ഉപദ്രവം ഉണ്ടാ
കും എങ്കിലും, ധൈൎയ്യപ്പെടുവിൻ! ഞാൻ ലോകത്തെ ജയിച്ചിരി
ക്കുന്നു.

## ൧൭. അദ്ധ്യായം.

യേശു തനിക്കും വേലെക്കും, (൯) ശിഷ്യൎക്കും, (൨൦) വിശ്വാസികൾക്കും വേണ്ടി പ്രാൎത്ഥിച്ചതു.

ഇന്നിവ യേശു ചൊല്ലിത്തീൎത്തു തന്റെ കണ്ണുകളെ വാന ൧
ത്തേക്ക് ഉയൎത്തി പറഞ്ഞിതു: പിതാവെ, നാഴിക വന്നിരിക്കുന്നു;
പുത്രൻ നിന്നെ തേജസ്കരിക്കേണ്ടതിന്നു, നിന്റെ പുത്രനെ
തേജസ്കരിക്കേണമെ! നീ അവന്നു തന്നവൎക്കെല്ലാവൎക്കും അ ൨
വൻ നിത്യജീവനെ കൊടുക്കേണ്ടതിന്നു നീ സകല ജഡത്തി
ന്മേലും അവന്ന് അധികാരം നല്കിയപ്രകാരമെ; നിത്യജീവൻ ൩
എന്നതൊ, സത്യമായുള്ള ഏക ദൈവമാകുന്ന നിന്നെയും നീ
അയച്ച യേശു തന്നെ ക്രിസ്തൻ എന്നും അറിയുന്നതു തന്നെ.
ഞാൻ ഭൂമിമേൽ നിന്നെ തേജസ്കരിച്ചു, എനിക്ക ചെയ്വാൻ ത ൪
ന്നിട്ടുള്ള വേലയെ തികെച്ചു; ഇപ്പോൾ, ഹേ പിതാവെ, ലോകം ൫
ഉണ്ടാകും മുമ്പെ എനിക്ക നിന്റെ കൂടെ ഉള്ള തേജസ്സ് കൊണ്ട്
എന്നെ നിന്റെ പക്കൽ തന്നെ തേജസ്കരിക്കേണമെ! നീ ലോ ൬
കത്തിൽ നിന്ന് എനിക്ക തന്നിട്ടുള്ള മനുഷ്യൎക്ക് ഞാൻ നിന്റെ
നാമം പ്രത്യക്ഷമാക്കി; അവർ നിന്റേവരായിരുന്നു; നീ അ
വരെ എനിക്ക തന്നും നിന്റെ വചനത്തെ അവർ കാത്തും

൭ ഇരിക്കുന്നു. നീ എനിക്ക തന്ന മൊഴികളെ ഞാൻ അവൎക്ക
കൊടുത്തിട്ട അവർ കൈക്കൊണ്ടു, ഞാൻ നിന്റെ പക്കൽനി
ന്നു പുറപ്പെട്ടു എന്നു സത്യമായി അറിഞ്ഞു; നീ എന്നെ അയ
൮ ച്ചപ്രകാരം വിശ്വസിച്ചു; എന്നതുകൊണ്ടു നീ എനിക്ക തന്ന
ത് എല്ലാം നിന്റെ പക്കൽനിന്ന് ആകുന്നു എന്ന് അവർ
ഇപ്പോൾ, ബോധിച്ചിരിക്കുന്നു.
൯ അവർ നിമിത്തം ഞാൻ ചോദിക്കുന്നു; ലോകം നിമിത്തം
അല്ല; നീ എനിക്ക തന്നവർ നിമിത്തമത്രെ, ഞാൻ ചോദിക്കു
൧൦ ന്നത് അവർ നിന്റെവർ ആകകൊണ്ടത്രെ. പിന്നെ എന്റെ
ത് എല്ലാം നിന്റെതും, നിന്റെവ എന്റെവയും, ഞാൻ അവ
൧൧ രിൽ തേജസ്കരിക്കപ്പെട്ടവനും ആകുന്നു. ഇനി ഞാൻ ലോക
ത്തിൽ ഇല്ല; ഇവരൊ ലോകത്തിൽ ഇരിക്കുന്നു; ഞാൻ നി
ന്റെ അടുക്കെ വരുന്നു. വിശുദ്ധ പിതാവെ, അവർ നമ്മെ
പോലെ ഒന്നാകേണ്ടതിന്ന് നീ എനിക്ക തന്നിരിക്കുന്ന നി
൧൨ ന്റെ നാമത്തിൽ അവരെ കാത്തുകൊൾക. (ലോകത്തിൽ) അ
വരോടു കൂടെ ഉള്ളപ്പോൾ, ഞാൻ അവരെ നിന്റെ നാമത്തി
ൽ കാത്തുകൊണ്ടിരുന്നു. നീ എനിക്ക തന്നവരെ ഞാൻ സൂ
ക്ഷിച്ചു; തിരുവെഴുത്തിന്നു നിവൃത്തി വരേണ്ടതിന്നു നാശ
പുത്രനെ ഒഴികെ അവരിൽ ഒരുത്തനും നശിച്ചു പോയതും ഇ
൧൩ ല്ല. ഇപ്പോഴൊ, ഞാൻ നിന്റെ അടുക്കെ വരുന്നു; എന്റെ
സന്തോഷം അവൎക്ക് ഉള്ളിൽ നിറഞ്ഞിരിക്കേണ്ടതിന്ന്, ഇവ
൧൪ ലോകത്തിൽ തന്നെ പറകയും ചെയ്യുന്നു. നിന്റെ വചന
ത്തെ അവൎക്ക് കൊടുത്തിരിക്കുന്നു; ഞാൻ ലോകത്തിൽനിന്ന്
അല്ലാത്തതുപോലെ അവർ ലോകക്കാർ അല്ലായ്കകൊണ്ട് ലോ
൧൫ കം അവരെ പകെച്ചു. അവരെ ലോകത്തിൽ നിന്നെടുക്കേ
ണം എന്നല്ല; ദുഷ്ടനിൽനിന്ന് അവരെ കാത്തുകൊള്ളേണം
൧൬ എന്നത്രെ അപേക്ഷിക്കുന്നു. ഞാൻ ലോകത്തിൽ നിന്നല്ലാ
൧൭ ത്തതു പോലെ അവരും ലോകത്തിൽ നിന്നുള്ളവർ അല്ല. (നി
ന്റെ) സത്യത്തിൽ അവരെ വിശുദ്ധീകരിക്ക! നിന്റെ വച
൧൮ നം സത്യം തന്നെ. നീ എന്നെ ലോകത്തിൽ അയച്ചപ്രകാരം
൧൯ ഞാൻ അവരേയും, ലോകത്തിലേക്ക് അയച്ചു; അവരും സ
ത്യത്തിൽ വിശുദ്ധീകരിക്കപ്പെട്ടവർ ആകേണ്ടതിന്ന് അവൎക്ക
വേണ്ടി എന്നെ തന്നെ ഞാൻ വിശുദ്ധീകരിച്ച് ഏല്പിക്കുന്നു.
൨൦ ശേഷം ഇവൎക്കവേണ്ടി മാത്രമല്ല; ഇവരുടെ വചനത്താൽ

എന്നിൽ വിശ്വസിക്കുന്നവൎക്ക വേണ്ടിയും അപേക്ഷിക്കുന്ന
തു. പിതാവെ, നീ എന്നിലും ഞാൻ നിന്നിലും ഉള്ളപോലെ ൨൧
എല്ലാവരും ഒന്നാകേണ്ടതിന്നു തന്നെ, നീ എന്നെ അയച്ചപ്ര
കാരം ലോകം വിശ്വസിപ്പാനായിട്ട, അവരും നമ്മിൽ ആകേ
ണ്ടതിന്നത്രെ. പിന്നെ നീ എനിക്ക തന്നിട്ടുള്ള തേജസ്സിനെ ൨൨
അവൎക്ക കൊടുത്തിരിക്കുന്നതു നാം ഒന്നായിരിക്കുന്ന പ്രകാരം
അവരും ഒന്നാവാൻ തന്നെ. ഞാൻ അവരിലും നീ എന്നിലും ൨൩
എന്നിട്ട അവർ ഒന്നിലെക്ക തികെഞ്ഞിരിപ്പാനും. നീ തന്നെ
എന്നെ അയച്ചു എന്നും, നീ എന്നെ സ്നേഹിച്ചപ്രകാരം അവ
രേയും, സ്നേഹിച്ചു എന്നും ലോകം അറിവാനും തന്നെ. പിതാ ൨൪
വെ, നീ ലോകസ്ഥാപനത്തിന്നു മുമ്പെ എന്നെ സ്നേഹിച്ചിട്ട
എനിക്ക നല്കിയ എന്റെ തേജസ്സിനെ നീ എനിക്ക തന്നിട്ടു
ള്ളവർ കാണ്മാന്തക്കവണ്ണം ഞാൻ ഇരിക്കുന്ന ഇടത്ത ആയ
വരും എന്റെ കൂടെ ഇരിക്കേണം എന്നു ഞാൻ ഇച്ശിക്കുന്നു.
നീതിയുള്ള പിതാവെ, ലോകം നിന്നെ അറിഞ്ഞിട്ടില്ല; ഞാനൊ ൨൫
നിന്നെ അറിഞ്ഞു; നീ എന്നെ അയച്ചപ്രകാരം ഇവരും അ
റിഞ്ഞു. നീ എന്നെ സ്നേഹിച്ച സ്നേഹം അവരിൽ ആവാനും ൨൬
ഞാൻ അവരിൽ ആവാനും നിന്റെ നാമത്തെ ഞാൻ അവ
ൎക്ക അറിയിച്ചു; ഇനി അറിയിക്കയും ചെയ്യും.

## ൧൮. അദ്ധ്യായം.

യൂദാവിൻ ദ്രോഹവും പേത്രന്റെ വെട്ടും, (൧൨) ഹന്നാവും കയഫാവും വിസ്തരിക്കുംനേരം പേത്രന്റെ വീഴ്ചയും [മത്താ. ൨൬. മാ. ൧൪. ലൂ. ൨൨.], (൨൮) പിലാതനോട സംഭാഷണം [ലൂ. ൨൩, ൪.]

എന്നിവ യേശു പറഞ്ഞശേഷം തന്റെ ശിഷ്യരോട കൂടെ ൧
പുറപ്പെട്ടു, കിദ്രൊൻ തോടിന് അക്കരെ തോട്ടം ഉള്ളതിൽ താൻ
ശിഷ്യരുമായി കടന്നു. അവിടെ യേശു പലപ്പോഴും, തന്റെ ൨
ശിഷ്യരോട ചേൎന്നിരിക്കയാൽ, അവനെ കാണിച്ചുകൊടുക്കു
ന്ന യൂദാവും, സ്ഥലത്തെ അറിഞ്ഞു. എന്നാറെ, യൂദാ (രോമാ) ൩
പട്ടാളത്തേയും മഹാപുരോഹിതൎക്കും, പറീശൎക്കും, ഉള്ള ഭൃത്യന്മാരേ
യും കൂട്ടികൊണ്ടു ദീപട്ടി പന്തങ്ങളോടും, ആയുധങ്ങളോടും കൂടെ
അവിടെ വരുന്നു. തന്റെ മേൽ വരുന്നവ എല്ലാം യേശു അ ൪
റിഞ്ഞിട്ടു പുറത്തു വന്ന: ആരെ തിരയുന്നു? എന്ന അവരോട
പറഞ്ഞു: നചറയ്യനായ യേശുവെ എന്ന അവർ ഉത്തരം ൫

ചൊല്ലിയാറെ: ഞാൻ ആകുന്നു എന്നു യേശു പറയുന്നു. അ
പ്പോൾ അവനെ കാണിച്ചുകൊടുക്കുന്ന യൂദാവും അവരോടു
൬ നില്ക്കുന്നുണ്ടു. ഞാൻ ആകുന്നു എന്ന് അവരോടു പറഞ്ഞ ഉട
൭ നെ, അവർ പിൻവാങ്ങി നിലത്തുവീണു: ആരെ തിരയുന്നു?
എന്നു പിന്നെയും അവരോടു ചോദിച്ചതിന്നു: നചറയ്യനായ
യേശുവെ എന്നു പറഞ്ഞപ്പോൾ, യേശു ഉത്തരം ചൊല്ലിയതു:
൮ ഞാൻ ആകുന്നു എന്നു നിങ്ങളോടു പറഞ്ഞുവല്ലൊ, ആകയാ
ൽ എന്നെ തിരയുന്നു എങ്കിൽ, ഇവരെ പോകുവാൻ വിടുവിൻ.
൯ എന്നതിനാൽ നീ എനിക്ക തന്നവരിൽ ആരെയും ഞാൻ ന
ഷ്ടമാക്കീട്ടില്ല എന്നു (൧൭. ൧൨) ചൊല്ലിയ വചനത്തിന്നു നി
൧൦ വൃത്തി വരേണ്ടിയിരുന്നു. ശിമോൻപേത്രനൊ, തനിക്കുള്ളവാ
ളെ ഊരി, മഹാപുരോഹിതന്റെ ദാസനെ വെട്ടി, അവന്റെ
വലത്തു കാതെ അറുത്തുകളഞ്ഞു; ആ ദാസന്നു മല്കൻ എന്നു പേ
൧൧ ർ ഉണ്ടു. എന്നാറെ, യേശു പേത്രനോടു; വാൾ ഉറയിൽ ഇടു;
പിതാവ് എനിക്ക തന്ന പാനപാത്രത്തെ ഞാൻ കുടിക്കാതിരിക്ക
യൊ! എന്നു പറഞ്ഞു.

൧൨ പട്ടാളവും സഹസ്രാധിപനും യഹൂദ്യ ഭൃത്യരും, യേശുവെ
൧൩ പിടിച്ചുകെട്ടി. ആ വഷത്തെ മഹാപുരോഹിതനായ കയഫാ
വിന്നു ഹന്നാശ്വശുരൻ ആകകൊണ്ട് മുമ്പെ അവനടുക്കെ
൧൪ കൊണ്ടുപോയി. കയഫാ എന്നവനൊ, ജനത്തിന്നുവേണ്ടി ഒ
രു മനുഷ്യൻ നശിച്ചുപോകുന്നത് ഉപകാരം എന്നു (൧൧, ൫൦)
൧൫ യഹൂദരോടു മന്ത്രിച്ചവൻ തന്നെ. ശിമോൻപേത്രനും മറ്റെ ശി
ഷ്യനും യേശുവിൻ പിന്നാലെ ചെല്ലുമ്പോൾ, ആ ശിഷ്യൻ
മഹാപുരോഹിതനോടു പരിചയമുള്ളവനാകയാൽ യേശുവോടു
൧൬ കൂടെ മഹാപുരോഹിതന്റെ നടുമുററത്തു കടന്നു. പേത്രൻ വാ
തില്ക്കൽ പുറത്തു നില്ക്കുമ്പോൾ, മഹാപുരോഹിതനോടു പരിച
യമുള്ള മറെറ ശിഷ്യൻ പുറപ്പെട്ടു, വാതില്ക്കാരത്തിയോടു പറ
൧൭ ഞ്ഞു, പേത്രനെ അകത്തു വരുത്തി. എന്നാറെ, വാതിൽ കാക്കു
ന്ന ബാല്യക്കാരത്തി പേത്രനോടു: പക്ഷെ നീയും അയാളുടെ
ശിഷ്യരിൽ കൂടിയവനൊ? എന്നു പറയുന്നു. അല്ല എന്ന് അ
൧൮ വൻ പറയുന്നു. അന്നു കുളിർ ആകകൊണ്ടു ദാസരും ഭൃത്യരും
കനൽകൂട്ടി, തീക്കാഞ്ഞുകൊണ്ടു നിന്നിരിക്കെ പേത്രനും അവ
൧൯ രോടു കൂടെ നിന്നു, തീകാഞ്ഞുകൊണ്ടിരുന്നു. എന്നാറെ. മഹാ
പുരോഹിതൻ യേശുവിനോട് അവന്റെ ശിഷ്യന്മാരെയും

ഉപദേശത്തേയും കുറിച്ചു ചോദിച്ചപ്പോൾ. യേശു ഉത്തരം ചൊ
ല്ലിയതു: ഞാൻ ലോകത്തോടു പരസ്യത്തിൽ പറഞ്ഞിരിക്കുന്നു: ൨൦
പള്ളിയിലും, എല്ലാ യഹൂദന്മാരും കൂടുന്ന ദേവാലയത്തിലും,
ഞാൻ എപ്പോഴും ഉപദേശിച്ചു, രഹസ്യത്തിൽ ഒന്നും ഉരെച്ചതും
ഇല്ല. നീ എന്നോടു ചോദിക്കുന്നതു എന്തു? കേട്ടവരോടു ഞാ ൨൧
ൻ അവരെ കേൾപ്പിച്ചതു എന്തു എന്നു ചോദിക്ക; കണ്ടാലും ഞാ
ൻ പറഞ്ഞവ അവർ അറിയുന്നു. എന്നു പറഞ്ഞാറെ, ഭൃത്യരി ൨൨
ൽ അരികെ നില്ക്കുന്ന ഒരുത്തൻ: മഹാപുരോഹിതനോടു ഇങ്ങി
നെ ഉത്തരം ചൊല്ലുന്നുവൊ? എന്നു പറഞ്ഞു, യേശുവിന്നു ക
മകൊടുത്തു. അതിന്നു യേശു: ഞാൻ ദോഷമായി സംസാരിച്ചു ൨൩
എങ്കിൽ, ദോഷം എന്നതിന്നു തുമ്പുണ്ടാക്ക; നല്ലവണ്ണം എങ്കിൽ,
എന്നെ തല്ലുന്നതു എന്തു! എന്നു പറഞ്ഞു. ഹന്ന അവനെ ൨൪
കെട്ടപ്പെട്ടവനായി, മഹാപുരോഹിതനായ കയഫാവിന്നടുക്കെ
അയച്ചു. ശിമോൻ, പേത്രൻ, തീക്കാഞ്ഞു നില്ക്കുമ്പോൾ: നീ ൨൫
യും അവന്റെ ശിഷ്യരിൽ ഒരുത്തനല്ലയൊ! എന്നു (ചിലർ)
അവനോടു പറഞ്ഞു: അല്ല എന്നു അവൻ മറുത്തു പറഞ്ഞു.
പേത്രൻ കാതറുത്തവന്റെ ചാൎച്ചക്കാരനായി മഹാപുരോഹിത ൨൬
ന്റെ ദാസന്മാരിൽവെച്ചു ഒരുത്തൻ: നിന്നെ അവനോടുകൂടെ
തോട്ടത്തിൽ കണ്ടിട്ടില്ലയൊ? എന്നു പറയുന്നു. പേത്രൻ പി ൨൭
ന്നെയും മറുത്തു പറഞ്ഞു ഉടനെ, പൂവങ്കോഴി കൂകി.

പുലൎച്ചെക്കൊ, അവർ യേശുവിനെ കയഫാവിൻ പോക്ക ൨൮
ൽനിന്നു ആസ്ഥാനത്തിലേക്കു കൊണ്ടുപോയി, തങ്ങൾ തീണ്ടി
പ്പോകാതെ, പെസഹ തിന്മാന്തക്കവണ്ണം, ആസ്ഥാനത്തിൽ പ്ര
വേശിക്കാതെ നിന്നു. അതുകൊണ്ടു പിലാതൻ അവരുടെ അ ൨൯
ടുക്കെ പുറത്തു വന്നു: ഈ മനുഷ്യന്റെ നേരെ എന്തു കുററം
ബോധിപ്പിക്കുന്നു? എന്നു ചോദിച്ചതിന്നു: ഇവൻ ദുഷ്പ്രവൃത്തി ൩൦
ക്കാരൻ അല്ല എങ്കിൽ, അവനെ നിങ്ങൾ ഏല്പിക്കുമാറില്ലല്ലൊ
എന്നു ഉത്തരം പറഞ്ഞു. പിലാതൻ അവരോടു: നിങ്ങൾ അ ൩൧
വനെ കൂട്ടിക്കൊണ്ടു, നിങ്ങളുടെ ധൎമ്മപ്രകാരം വിധിപ്പിൻ എന്നു
പറഞ്ഞാറെ, യഹൂദർ അവനോടു: ആരെയും കൊല്ലുന്നതു ഞ
ങ്ങൾക്കു വിഹിതമല്ലല്ലൊ! എന്നു പറഞ്ഞു. ഇവ്വണ്ണം താൻ ൩൨
ഇന്ന മരണം മരിക്കും എന്നു യേശു (൩, ൧൪. ൧൨, ൩൨.) സൂചി
പ്പിച്ച വചനത്തിന്നു, നിവൃത്തി വരികയും ചെയ്തു. ആകയാ ൩൩
ൽ, പിലാതൻ പിന്നെയും ആസ്ഥാനത്തിൽ പുക്കു, യേശുവെ

വിളിച്ചു: നീ യഹൂദരുടെ രാജാവൊ? എന്നു ചോദിച്ചാറെ,
യേശു ഉത്തരം ചൊല്ലിയതു: ഇതു നീ സ്വയമായി പറയുന്ന
൩൪ വൊ? മററുള്ളവർ എന്നെകൊണ്ടു നിന്നോടു ബോധിപ്പിച്ചി
൩൫ ട്ടൊ? പിലാതൻ: ഞാൻ യഹൂദനൊ? നിന്റെ ജനവും മഹാ
പുരോഹിതരും നിന്നെ എങ്കൽ ഏല്പിച്ചു; നീ എന്തു ചെയ്തു?
൩൬ എന്ന് എതിരെ പറഞ്ഞപ്പോൾ, യേശു ഉത്തരം ചൊല്ലിയതു:
എന്റെ രാജ്യം ഈ ലോകത്തിൽ നിന്നുള്ളതല്ല; എന്റെ രാജ്യം
ഇഹലോകത്തിൽനിന്ന് എന്നുവരികിൽ, എന്റെ ഭൃത്യന്മാർ
ഞാൻ യഹൂദരിൽ ഏല്പിക്കപ്പെടാതവണ്ണം പോരാടുകയായിരു
൩൭ ന്നുവല്ലൊ, എന്നിട്ട് എന്റെ രാജ്യം ഇവിടുന്നല്ല സ്പഷ്ടം! പി
ലാതൻ അവനോട്: പിന്നെ നീ രാജാവല്ലൊ! എന്നു പറഞ്ഞാ
റെ, യേശു ഉത്തരം ചൊല്ലിയതു: നീ പറയുന്നു; ഞാൻ രാജാ
വാകുന്നു സത്യം; സത്യത്തിന്നു സാക്ഷി നില്ക്കേണ്ടതിന്നു
ഞാൻ ജനിച്ചിരിക്കുന്നു; ഇതിന്നായി, ലോകത്തിൽ വന്നും ഇരി
ക്കുന്നു; സത്യത്തിൽനിന്നുള്ളവൻ എല്ലാം എന്റെ ശബ്ദം കേ
൩൮ ൾക്കുന്നു. പിലാതൻ അവനോട്: സത്യം എന്ത് എന്നു പറ
ഞ്ഞു (വെച്ചു) പിന്നെയും യഹൂദരുടെ അടുക്കെ പുറത്തുപോയി,
അവരോടു പറഞ്ഞിതു: അവനിൽ ഞാൻ കുററം ഒന്നും കാണു
൩൯ ന്നില്ല. എന്നാൽ പെസഹയിൽ നിങ്ങൾക്ക് ഒരുത്തനെ വിട്ടു
കൊടുക്കുന്നതു, നിങ്ങളിൽ മൎയ്യാദയാകുന്നുവല്ലൊ; അതുകൊണ്ട്
യഹൂദ രാജാവിനെ നിങ്ങൾക്ക് അഴിച്ചു തരുവാൻ ഇച്ഛിക്കു
൪൦ ന്നുവൊ? എന്നാറെ, അവർ എല്ലാവരും: ഇവനെ അല്ല, ബറ
ബ്ബാവെ തന്നെ! എന്ന് ആവൎത്തിച്ചു വിളിച്ചു; ബറബ്ബ എന്ന
വനൊ കവൎച്ചക്കാരൻ തന്നെ.

## ൧൯. അദ്ധ്യായം.

യേശു അടിക്കപ്പെട്ടശേഷം മരണവിധിയും, (൧൭) ക്രൂശാരോഹണാദികളും, (൩൧) മരിച്ചവന്റെ നെഞ്ചിലെ കുത്തും, (൩൮) ശവസംസ്കാരവും [മത്താ. ൨൭. മാ. ൧൫. ലൂ ൨൩.]

൧ അപ്പോൾ, പിലാതൻ യേശുവിനെ കൂട്ടിക്കൊണ്ടു വാറടി
൨ ഏല്പിക്കയും ചെയ്തു. സേവകർ മുള്ളുകൾ കൊണ്ടു കിരീടം മെട
൩ ഞ്ഞു, അവന്റെ തലയിൽ ആക്കി, ധൂമ്രവൎണ്ണമുള്ള പുതെപ്പും
ഇട്ട്, അവനെ ചെന്നുകണ്ടു: യഹൂദരാജാവെ, വാഴ്ക! എന്നു
൪ പറഞ്ഞും കുമകൊട്ടുന്നും കൊണ്ടിരുന്നു. പിലാതൻ പിന്നെയും,

പുറത്തുവന്നു: ഞാൻ അവനിൽ കുററം കാണുന്നില്ല എന്നു നി
ങ്ങൾ അറിയേണ്ടതിന്ന്, അവനെ നിങ്ങൾക്ക് ഇതാ പുറത്തു
കൊണ്ടു വരുന്നു എന്ന് അവരോടു പറഞ്ഞു. ഉടനെ യേശു ൫
മുള്ളിൻ കിരീടവും ധൂമ്രവൎണ്ണപുതെപ്പും പൂണ്ടു, പുറത്തുവന്ന
പ്പോൾ: ആ മനുഷ്യൻ ഇതാ! എന്ന് അവരോട് പറയുന്നു.
എന്നാറെ, മഹാപുരോഹിതരും ഭൃത്യന്മാരും അവനെ കണ്ടപ്പോ ൬
ൾ: ക്രൂശിക്ക! അവനെ ക്രൂശിക്ക! എന്ന് ആൎത്തു പോയി. പി
ലാതൻ, അവരോടു: നിങ്ങൾ അവനെ കൊണ്ടുപോയി, ക്രൂശി
പ്പിൻ! ഞാനൊ കുററം അവനിൽ കാണുന്നില്ല എന്നു പറയു
ന്നു. യഹൂദർ അവനോട് ഉത്തരം ചൊല്ലിയതു: ഞങ്ങൾക്ക ൭
ഒരു ധൎമ്മം ഉണ്ടു; അവൻ തന്നെത്താൻ ദേവപുത്രൻ ആക്കി
യതുകൊണ്ടു, ഞങ്ങളുടെ ധൎമ്മപ്രകാരം അവൻ മരിക്കേണ്ടതു.
എന്നുള്ള വാക്ക പിലാതൻ കേട്ട് ഏററം ഭയപ്പെട്ടു, പിന്നെയും ൮
ആസ്ഥാനത്തിൽ ചെന്നു: നീ എവിടെനിന്ന് ആകുന്നു? എ ൯
ന്ന് യേശുവിനോടു പറയുന്നു; യേശു അവന് ഉത്തരം കൊ
ടുത്തില്ല. പിലാതൻ അവനോടു പറയുന്നു: നീ എന്നോടു സം ൧൦
സാരിക്കുന്നില്ലയൊ? നിന്നെ ക്രൂശിപ്പാൻ അധികാരവും, നി
ന്നെ അഴിച്ചുവിടുവാൻ അധികാരവും എനിക്ക് ഉണ്ടു എന്നു
അറിയുന്നില്ലയൊ! യേശു ഉത്തരം ചൊല്ലിയതു: മേലിൽനിന്നു ൧൧
നിണക്ക തരപ്പെട്ടിട്ടില്ല എങ്കിൽ, എന്റെ നേരെ നിണക്ക് ഒർ
അധികാരവും ഇല്ല, ആയതുകൊണ്ടു, നിന്നിൽ എന്നെ ഏല്പിച്ച
വന് അധികം പാപം ഉണ്ടു. എന്നതു നിമിത്തം പിലാതൻ ൧൨
അവനെ വിടുവിപ്പാൻ അന്വേഷിച്ചു; യഹൂദരോ: നീ ഇവ
നെ വിടുവിച്ചാൽ കൈസരുടെ സഖിയല്ല; തന്നെത്താൻ രാ
ജാവാക്കുന്നവൻ എല്ലാം കൈസരോടു മറുക്കുന്നുവല്ലൊ! എന്ന്
ആൎത്തു പറഞ്ഞു. ആ വചനം പിലാതൻ കേട്ടു, യേശുവെ ൧൩
പുറത്തു വരുത്തി, എബ്രായഭാഷയിൽ ഗബ്ബത എന്നു ചൊല്ലു
ന്ന കൽത്തളമാകുന്ന സ്ഥലത്തു ന്യായാസനത്തിൽ ഇരുന്നു
കൊണ്ടു, പെസഹയുടെ ഒരുമ്പാടാളു ഏകദേശം ആറു മണിക്ക ൧൪
യഹൂദരോട്: ഇതാ നിങ്ങളുടെ രാജാവെന്നു പറയുന്നു; നീക്കി
ക്കള! അവനെ നീക്കിക്കളക! ക്രൂശിക്ക! എന്ന് അവർ ആ
ൎത്തു കൂക്കിയപ്പോൾ: നിങ്ങളുടെ രാജാവിനെ ഞാൻ ക്രൂശിക്ക ൧൫
യൊ! എന്നു പിലാതൻ അവരോടു പറയുന്നു; മഹാപുരോ
ഹിതന്മാർ: ഞങ്ങൾക്ക കൈസർ ഒഴികെ രാജാവില്ല! എന്ന്

ഉത്തരം പറഞ്ഞപ്പോൾ, അവനെ ക്രൂശിക്കേണ്ടതിന്ന് അവ
ൎക്ക നല്കി
൧൬ ആയവർ യേശുവിനെ കൈക്കൊണ്ടു നടത്തുമ്പോൾ, അ
൧൭ വൻ തന്റെ ക്രൂശിനെ ചുമന്നുകൊണ്ടു, എബ്രായർ ഗൊല്ഗഥ
൧൮ എന്നു ചൊല്ലുന്ന തലയോടിടത്തേക്ക പുറത്തുപോയി. അവി
ടെ അവനെയും, അവൻ നടുവിൽ ഇരിക്കെ, ഇങ്ങും അങ്ങും
൧൯ വേറെ രണ്ടാളുകളെയും, അവനോടു കൂട ക്രൂശിച്ചു. ശേഷം
പിലാതൻ ഒരു ശാസനം എഴുതി ക്രൂശിന്മേൽ പതിപ്പിച്ചു; അ
തിൽ: നചറയ്യനായ യേശു യഹൂദരുടെ രാജാവ് എന്നു വരെ
൨൦ ച്ചിട്ടുണ്ടു. യേശുവെ ക്രൂശിച്ച സ്ഥലം നഗരത്തിന്നു സമീപമാ
കയാൽ, എബ്രായ, യവന, രോമ ഈ (മൂന്നുവക) അക്ഷരങ്ങൾ
കൊണ്ടും എഴുതീട്ടുള്ള ശാസനത്തെ അനേക യഹൂദന്മാർ വാ
യിച്ചു; പിന്നെ യഹൂദന്മാരുടെ മഹാപുരോഹിതന്മാർ പിലാത
൨൧ നോടു പറഞ്ഞു: യഹൂദരാജാവ് എന്നല്ല; ഞാൻ യഹൂദരാജാ
൨൨ വ് എന്ന് അവൻ പറഞ്ഞത് എന്നത്രെ എഴുതേണ്ടത്; എന്നാ
റെ, പിലാതൻ: ഞാൻ എഴുതിയത് എഴുതീട്ടുണ്ടു എന്ന് ഉത്തരം
൨൩ പറഞ്ഞു. സേവകർ യേശുവെ ക്രൂശിച്ചശേഷം അവന്റെ
വസ്ത്രങ്ങളെ എടുത്തു, ഓരൊ സേവകന് ഓരൊ പങ്കായിട്ടു നാ
൨൪ ലംശം ആക്കി; ഉള്ളങ്കിയെ എടുത്തു, മീത്തലോട് അടിയോളം മൂ
ട്ടാതെ മുററും നെയ്തുപണിയായത്തു കണ്ടു: ഇതു നാം കീറല്ല, ആ
ൎക്ക വരും എന്നു ചീട്ട് ഇടുക! എന്നു തമ്മിൽ പറഞ്ഞു. (സങ്കീ.
൨൨, ൧൮.) തങ്ങളിൽ എന്റെ വസ്ത്രങ്ങളെ പകുത്തു, എന്റെ
തുണിമേൽ ചീട്ടും ഇട്ടു എന്നുള്ള തിരുവെഴുത്തിന്നു നിവൃത്തിവ
൨൫ രുവാൻ, സേവകർ ഇവ ചെയ്തു. യേശുവിൻ ക്രൂശിന്നരി
കെ അവന്റെ അമ്മയും, അമ്മയുടെ സഹോദരിയും, ക്ലൊപ്പായു
ടെ മറിയയും, മഗ്ദലക്കാരത്തി മറിയയും നിന്നുകൊണ്ടിരിക്കെ,
൨൬ യേശു അമ്മയും, താൻ സ്നേഹിക്കുന്ന ശിഷ്യനും, നില്ക്കുന്നതു
കണ്ടു: സ്ത്രീയെ, കണ്ടാലും നിന്റെ മകൻ! എന്നു തന്റെ അ
൨൭ മ്മയോടു പറഞ്ഞു. അനന്തരം ശിഷ്യനോട്: കണ്ടാലും, നി
ന്റെ അമ്മ എന്നു പറയുന്നു. ആ നാഴികമുതൽ ശിഷ്യൻ അ
൨൮ വളെ തന്റെ കുടിയിൽ ചേൎത്തുകൊണ്ടു. അതിൽ പിന്നെ തിരു
വെഴുത്തിന്നു നിവൃത്തിയാവാൻ സകലവും തികെഞ്ഞു വന്നു
എന്നു, യേശു അറിഞ്ഞിട്ടു എനിക്ക ദാഹിക്കുന്നു എന്നു പറയു
൨൯ ന്നു. അവിടെ കാടിനിറഞ്ഞ പാത്രം ഉണ്ടു; അവരും ഒരു സ്പോങ്ങ



Digitized by Google

കാടികൊണ്ടു നിറച്ചു, ഈസൊപ്പിൻ (തണ്ടിൻ) മേൽ ആ
ക്കി, അവന്റെ വായോടു അടുപ്പിച്ചു. യേശു കാടി സേവിച്ചി ൩൦
ട്ടു: നിവൃത്തിയായി! എന്നു ചൊല്ലി, തല ചാച്ച് ആത്മാവിനെ
ഏല്പിക്കയും ചെയ്തു.
എന്നാറെ, അന്ന് ഒരുമ്പാടാളുയും വരുന്ന ശബ്ബത്തു നാൾ ൩൧
വലിയതും, ആകകൊണ്ട് ആ ഉടലുകൾ ശബ്ബത്തിൽ ക്രൂശി
ന്മേൽ ഇരിക്കരുത് എന്നുവെച്ച്, അവരുടെ തുടകളെ ഒടിച്ചു (ഉ
ടലുകൾ) എടുപ്പിക്കേണം എന്നു യഹൂദർ പിലാതനോടു ചോദി
ച്ചു. അതുകൊണ്ടു സേവകർ വന്ന്, ഒന്നാമന്നും അവനോടു ൩൨
കൂടെ ക്രൂശിക്കപ്പെട്ട മറ്റവന്നും തുടകളെ ഒടിച്ചു, പിന്നെ യേ
ശുവിന്നടുക്കെ വന്ന്, അവൻ മരിച്ചു കഴിഞ്ഞപ്രകാരം കണ്ടു, ൩൩
തുടകളെ ഒടിച്ചില്ല; സേവകരിൽ ഒരുത്തൻ കുന്തംകൊണ്ട് അ ൩൪
വന്റെ വിലാപ്പുറത്തു കുത്തി, ഉടനെ രക്തവും വെള്ളവും പുറ
പ്പെടുകയും ചെയ്തു. ഇതിന്നു കണ്ടിട്ടുള്ളവൻ സാക്ഷ്യം പറ ൩൫
ഞ്ഞിരിക്കുന്നു; അവന്റെ സാക്ഷ്യം സത്യമുള്ളതു തന്നെ; നി
ങ്ങളും വിശ്വസിക്കേണ്ടതിന്നു താൻ ഉള്ളവ തന്നെ പറയുന്നു
എന്ന് അവൻ അറിഞ്ഞും ഇരിക്കുന്നു. കാരണം അവന്റെ ൩൬
അസ്ഥി ഒടികയും ഇല്ല, (൨ മോ. ൧൨, ൪൬. സങ്കീ. ൩൪, ൨൧)
എന്നുള്ള തിരുവെഴുത്തു പൂരിക്കേണ്ടതിന്ന് ഇവ സംഭവിച്ചു;
പിന്നെ (ജക. ൧൨, ൧൦.) അവർ കുത്തിയവങ്കലേക്ക് നോ ൩൭
ക്കും എന്നു മറ്റോർ എഴുത്തും പറയുന്നു.
അനന്തരം യേശുവിൻ ശിഷ്യൻ എങ്കിലും, യഹൂദരെ ഭയം ൩൮
ഹേതുവായി മറഞ്ഞിരുന്ന അറിമത്യയിലെ യോസേഫ് പി
ലാതനോട് യേശുവിൻ ഉടൽ എടുപ്പാൻ ചോദിച്ചു, പിലാതൻ
അനുവദിക്കയാൽ, അവൻ വന്നു, യേശുവിൻ ഉടൽ എടുത്തു.
ആദ്യം രാത്രിയിൽ യേശുവിന്നടുക്കെ വന്ന നീക്കൊദേമന്നും ൩൯
കൂടെ കണ്ടിവെണ്ണയും, അകിലും, വിരകിയകൂട്ടു നൂറു റാത്തലോ
ളം കൊണ്ടുവന്ന് എത്തി. ആയവൻ യേശുവിൻ ഉടൽ കൈ ൪൦
ക്കൊണ്ടു, യഹൂദർ കഴിച്ചിടുന്ന മൎയ്യാദപ്രകാരം അതിനെ സുഗ
ന്ധങ്ങൾ ചേൎത്തു, തുണികൾ ചുററി കെട്ടി, അവനെ ക്രൂശി ൪൧
ച്ച പ്രദേശത്തു തന്നെ, ഒരു തോട്ടവും തോട്ടത്തിൽ മുമ്പെ ആ
രെയും വെച്ചിട്ടില്ലാത്ത പുതിയ കല്ലറയും ഉണ്ടു. ആ കല്ലറ സ ൪൨
മീപം ആകകൊണ്ട് അവർ യഹൂദരുടെ ഒരുമ്പാടാളു വിചാരി
ച്ചു, യേശുവിനെ അവിടെ വെച്ചു.

## ൨൦. അദ്ധ്യായം.

മഗ്ദലക്കാരത്തി യേശുവിൻ ഉടൽ കാണാതെ രണ്ടു ശിഷ്യന്മാരെ വരുത്തി, (൧൧) താൻ യേശുവിനെ കണ്ടശേഷം, (൧൯) പത്ത് ശിഷ്യൎക്കും യേശു പ്രത്യക്ഷനായതും [മത്താ. ൨൮. മാ. ൧൬. ലൂ. ൨൪.], (൨൪) തോമാവിന്നു കാണായതു, (൩൦) സുവിശേഷത്തിൻ താല്പൎയ്യം.

൧ ആഴ്ചവട്ടത്തിൽ ഒന്നാം നാൾ മഗ്ദലക്കാരത്തി മറിയ, രാവി
ലെ ഇരുട്ടുള്ളപ്പോൾ തന്നെ കല്ലറയരികെ വന്നു, കല്ലറയിൽ
൨ നിന്നു കല്ലു നീങ്ങിപോയതു കണ്ടിട്ട്; ഓടി ശിമോൻപേത്ര
നോടും യേശുവിന് പ്രിയനായ മറെറ ശിഷ്യനോടും എത്തി:
(ആരൊ) കൎത്താവിനെ കല്ലറയിൽനിന്ന് എടുത്തു കൊണ്ടുപോ
യി, എവിടെ ആക്കി എന്നു ഞങ്ങൾ അറിയുന്നതും ഇല്ല എ
൩ ന്ന് അവരോടു പറയുന്നു. അതുകൊണ്ടു പേത്രനും, മറേറ ശി
ഷ്യനും പുറപ്പെട്ടു, കല്ലറെക്കു ചെല്ലുമ്പോൾ, ഇരുവരും ഒന്നി
൪ ച്ച് ഓടി; മറേറ ശിഷ്യനൊ, പേത്രനിലും വിരഞ്ഞു പാഞ്ഞു
൫ മുമ്പെ കല്ലറെക്കൽ എത്തി, കുനിഞ്ഞു നോക്കി, തുണികൾ കി
൬ ടക്കുന്നപ്രകാരം കണ്ടു പാൎത്തും അകമ്പുക്കതും ഇല്ല. അവന്റെ
പിന്നാലെ ശിമോൻ പേത്രൻ വന്നു കല്ലറയിൽ പുക്കു, തുണി
൭ കൾ കിടക്കുന്നതും, അവന്റെ തല ചുററിയ ശീല തുണികളോ
ടു കിടക്കാതെ, വേറിട്ട് ഒരിടത്തു ചുററി വെച്ചിരിക്കുന്നതും കണ്ടു
൮ പാൎത്തു. അപ്പോൾ തന്നെ, കല്ലറെക്കൽ മുമ്പെ എത്തിയ മറെറ
൯ ശിഷ്യനും അകമ്പുക്കു, കണ്ടു വിശ്വസിക്കയും ചെയ്തു. കാര
ണം അവൻ മരിച്ചവരിൽനിന്നു വീണ്ടും എഴുനീല്ക്കേണ്ടിയത്
൧൦ എന്നുള്ള തിരുവെഴുത്തിനെ അവർ അന്ന് അറിഞ്ഞില്ല; പി
ന്നെ ശിഷ്യന്മാർ തിരികെ വീട്ടിലേക്കു പോയി.
൧൧ എന്നാറെയും, മറിയ കല്ലറെക്കൽ പുറത്തു കരഞ്ഞുനിന്നിരു
൧൨ ന്നു; കരയുമ്പോൾ തന്നെ, കല്ലറയിൽ കുനിഞ്ഞു നോക്കി, യേ
ശുവിൻ ഉടൽ കിടന്നിരുന്ന ഇടത്തു വെള്ള വസ്ത്രം ധരിച്ച ര
ണ്ടു ദൂതന്മാർ, ഒരുത്തൻ തലെക്കലും ഒരുത്തൻ കാല്ക്കലും ഇരിക്കു
൧൩ ന്നതു കാണുന്നു; അവർ അവളോടു: സ്ത്രീയെ, നീ കരയുന്നത്
എന്ത്? എന്നു പറഞ്ഞാറെ: എന്റെ കൎത്താവിനെ എടുത്തു
പോകയാലും, അവർ അവനെ വെച്ച സ്ഥലം അറിയായ്കയാ
൧൪ ലും എന്ന് അവരോടു പറയുന്നു. ഇവ ചൊല്ലീട്ടു, പിന്നോക്കം
തിരിഞ്ഞു, യേശു നില്ക്കുന്നതു കാണുന്നു; യേശു എന്നു തിരി

ഞ്ഞതും ഇല്ല. യേശു അവളോടു: സ്ത്രീയെ, കരയുന്നത് എന്ത് ആ ൧൫
രെ തിരയുന്നു? എന്ന് അവളോടു പറയുന്നു; ഇവൻ തോട്ടക്കാ
രൻ എന്ന് അവൾ നിരൂപിച്ചു: യജമാന, അവനെ ചുമന്നു
പോയതു നീ എന്നുവരികിൽ, അവനെ വെച്ച സ്ഥലം പറഞ്ഞു
തരിക, ഞാൻ അവനെ എടുത്തു കൊണ്ടുപോകയും ചെയ്യും എ
ന്ന് അവനോടു പറയുന്നു. യേശു അവളോട്: മറിയെ! എ
ന്നു പറയുന്നു. അവൾ തിരിഞ്ഞ് അവനോട് എബ്രയവാ ൧൬
ക്കിൽ (എൻ) ഗുരോ എന്നുള്ള: റബ്ബൂനി എന്നു പറയുന്നു. യേ ൧൭
ശു അവളോടു പറയുന്നിതു: എന്നെ പിടിച്ചുകൊള്ളല്ല; കാര
ണം ഞാൻ ഇതുവരെ എന്റെ പിതാവിന്നടുക്കെ കരേറി പോ
യില്ല, എങ്കിലും, എന്റെ സഹോദരന്മാരെ ചെന്നു കണ്ട്, എ
ൻ പിതാവും നിങ്ങളുടെ പിതാവും എൻ ദൈവവും നിങ്ങളുടെ
ദൈവവും ആയവന്നടുക്കെ ഞാൻ കരേറി പോകുന്നു എന്നു
പറക. മഗ്ദലക്കാരത്തി മറിയ വന്നു കൎത്താവെ കണ്ടതും അ ൧൮
വൻ ഇവ തന്നോടു പറഞ്ഞപ്രകാരവും ശിഷ്യരോട് അറിയി
ക്കയും ചെയ്തു.
ആഴ്ചവട്ടത്തിന്റെ ആ ഒന്നാംനാൾ വൈകുന്നേരത്തു, ശി ൧൯
ഷ്യന്മാർ കൂടി വന്ന സ്ഥലത്തിൽ യഹൂദരെ ഭയം ഹേതുവായി
വാതിലുകൾ പൂട്ടീട്ടിരിക്കെ, യേശു വന്നു നടുവിൽനിന്നുകൊ
ണ്ട് അവരോടു പറയുന്നു; നിങ്ങൾക്ക സമാധാനം (ഉണ്ടാക)! ൨൦
എന്നതു ചൊല്ലി, തന്റെ കൈകളേയും വിലാപ്പുറവും അവൎക്ക
കാണിച്ചു കൎത്താവിനെ കണ്ടിട്ടു, ശിഷ്യർ സന്തോഷിക്കയും
ചെയ്തു. യേശു പിന്നെയും അവരോടു പറഞ്ഞിതു: നിങ്ങൾക്ക ൨൧
സമാധാനം! പിതാവ് എന്നെ അയച്ചപ്രകാരം ഞാനും നിങ്ങ
ളെ അയക്കുന്നു! എന്നു ചൊല്ലി, അവരുടെമേൽ ഊതി പറയു ൨൨
ന്നിതു: വിശുദ്ധാത്മാവിനെ കൈക്കൊൾ്വിൻ! ആൎക്കെങ്കിലും ൨൩
നിങ്ങൾ പാപങ്ങളെ മോചിച്ചാൽ, അവൎക്ക മോചിക്കപ്പെടുന്നു:
ആൎക്കെങ്കിലും പിടിപ്പിച്ചാൽ, അവൎക്ക പിടിക്കപ്പെട്ടിരിക്കുന്നു.
അന്നു യേശു വന്നപ്പോൾ, പന്തിരുവരിൽ ഒരുവനായ ഇ ൨൪
രട്ട എന്നുള്ള തോമാ അവരോടു കൂടിയിരുന്നില്ല. പിന്നെ മ ൨൫
റ്റെ ശിഷ്യന്മാർ: ഞങ്ങൾ കൎത്താവിനെ കണ്ടു എന്ന് അവ
നോടു പറഞ്ഞാറെ: അവന്റെ കൈകളിൽ ഞാൻ ആണികളു
ടെ പഴുതു കണ്ടും, ആണിപ്പഴുതിൽ എന്റെ വിരൽ ഇട്ടും, അ
വന്റെ വിലാപ്പുറത്തു എൻ കൈയ്യിട്ടും കൊണ്ടല്ലാതെ, വിശ്വ

൨൬ സിക്കയില്ല എന്ന് അവരോട പറഞ്ഞു. എട്ടു നാൾ കഴിഞ്ഞിട്ടു,
ശിഷ്യന്മാർ പിന്നെയും തോമാവുമായി അകത്തുകൂടി ഇരുന്നു,
വാതിലുകൾ പൂട്ടീട്ടിരിക്കെ, യേശു വന്നു നടുവിൽ നിന്നുകൊ
൨൭ ണ്ടു: നിങ്ങൾക്കു സമാധാനം! എന്നു പറഞ്ഞു. പിന്നെ തോ
മാവിനോടു: നിന്റെ വിരൽ ഇങ്ങോട്ടു നീട്ടി, എന്റെ കൈക
ളെ കാണ്ക; നിന്റെ കൈയും നീട്ടി എന്റെ വിലാപ്പുറത്ത് ഇ
ടുക! അവിശ്വാസിയല്ല വിശ്വാസിയായ്ക്കീരുക! എന്നു പറ
൨൮ ഞ്ഞു. തോമാ അവനോടു: എൻകൎത്താവും എൻദൈവവും ആ
൨൯ യുള്ളോവെ! എന്ന് ഉത്തരം പറഞ്ഞു. യേശു അവനോടു പ
റയുന്നു: നീ എന്നെ കാണ്കകൊണ്ടു വിശ്വസിച്ചിരിക്കുന്നു
(വൊ); കാണാതെ വിശ്വസിച്ചവർ ധന്യന്മാർ.
൩൦ വിശേഷിച്ച് ഈ പുസ്തകത്തിൽ എഴുതിയതല്ലാതെ, മററ
നേകം അടയാളങ്ങളേയും, യേശു തന്റെ ശിഷ്യന്മാർ കാണ്കെ
൩൧ ചെയ്തു സത്യം. ഇവയൊ യേശു ദൈവത്തിൻ, പുത്രനായ മ
ശീഹ എന്നു നിങ്ങൾ വിശ്വസിപ്പാനും വിശ്വസിച്ചിട്ട് അ
വന്റെ നാമത്തിൽ ജീവൻ ഉണ്ടാവാനും തന്നെ എഴുതിയിരി
ക്കുന്നതു.

## ൨൧. അദ്ധ്യായം.

ഗലീലയിലെ ഒന്നാം പ്രത്യക്ഷത, (൧൫) ശിമോൻ യോഹനാൻ എന്നവരോടു യേ
ശു പ്രവചിച്ചതു, (൨൪) സുവിശേഷത്തിന്നു എഫെസ സഭയുടെ സാക്ഷ്യം.

൧ ഇവററിൻശേഷം, യേശു പിന്നെയും തിബെൎയ്യ പൊയ്കവ
ക്കത്തു ശിഷ്യന്മാൎക്കു പ്രത്യക്ഷനായ്വന്നു; പ്രത്യക്ഷതാ വിവരം
൨ ആവിതു. ശിമോൻ പേത്രനും ഇരട്ട എന്നുള്ള തോമാവും, ഗാ
ലീല്യ കാനാവിലെ നഥനയെലും ജബെദിമക്കളും അവന്റെ
൩ ശിഷ്യരിൽ വേറെ രണ്ടാളും ഒരുമിച്ചിരിക്കുമ്പോൾ, ശിമോൻ
പേത്രൻ, അവരോടു: ഞാൻ മീൻപിടിപ്പാൻ പോകുന്നു എന്നു
പറയുന്നു: ഞങ്ങളും നിന്നോടു കൂടി പോരുന്നു എന്ന് അവർ
പറഞ്ഞു പുറപ്പെട്ടു, ഉടനെ പടകിൽ കയറിപോയി, ആ രാത്രി
൪ യിൽ ഒന്നും പിടിച്ചില്ല. പുലച്ചയായപ്പോൾ, യേശു കരയിൽ
നിന്നിരുന്നു; യേശു എന്നു ശിഷ്യന്മാർ അറിഞ്ഞില്ല താനും.
൫ യേശു അവരോടു: കുഞ്ഞങ്ങളെ കൂട്ടുവാൻ എതാനും ഉണ്ടൊ?
എന്നു ചോദിച്ചതിന്ന്: ഇല്ലെന്നു അവർ ഉത്തരം ചൊല്ലിയാ
൬ റെ: പടകിന്റെ വലഭാഗത്തു വല വീശുവിൻ എന്നാൽ കിട്ടും

എന്ന് അവരോടു പറഞ്ഞു. അവർ വീശി, മീനുകളുടെ പെരു
ക്കം ഹേതുവായി, വലിപ്പാൻ പിന്നെ കഴിഞ്ഞതും ഇല്ല. അ ൭
തുകൊണ്ടു യേശു സ്നേഹിക്കുന്ന ശിഷ്യനായവൻ, പേത്രനോ
ടു: കൎത്താവാകുന്നു എന്നു പറയുന്നു; കൎത്താവ് എന്ന് ശിമോ
ൻ കേട്ടു നഗ്നനാകയാൽ, അങ്കിയെ ഉടുത്ത് അരെക്കു കെട്ടി, ക
ടലിൽചാടി. ശേഷം ശിഷ്യന്മാർ കരെക്കു, ദൂരത്തല്ല ഏകദേ ൮
ശം ഇരുനൂറു മുഴം അകലെ ആകകൊണ്ടു, മീൻ നിറഞ്ഞ വല
ഇഴെച്ചുംകൊണ്ടു, പടകു വലിച്ചു വന്നു. നിലത്ത് ഇറങ്ങിയ ൯
പ്പോൾ, തീക്കനൽ ഉള്ളതല്ലാതെ, അതിന്മേൽ മീൻ കിടക്കുന്നതും
അപ്പവും കാണുന്നു. യേശു അവരോട്: ഇപ്പോൾ പിടിച്ചു മീനു ൧൦
കൾ ചിലതു കൊണ്ടുവരുവിൻ! എന്നു പറഞ്ഞാറെ, ശിമോ ൧൧
ൻ, പേത്രൻ, കയറി നൂറെറമ്പത്തുമൂന്നു വലിയ മീനും നിറഞ്ഞി
ട്ടുള്ള വലയെ കരമേൽ വലിച്ചു. അത്ര ഉണ്ടായിട്ടും വല കീറിയ
തും ഇല്ല. യേശു അവരോട്: ഇങ്ങു വന്നു മുത്താഴം കഴിച്ചു ൧൨
കൊൾവിൻ എന്നു പറഞ്ഞു. ഇവൻ കൎത്താവ്, എന്ന് അറി
ഞ്ഞിട്ടു, ശിഷ്യരിൽ ഒരുത്തനും നീ ആർ എന്ന് അവനോട് ആ
രായ്വാൻ തുനിഞ്ഞില്ല. യേശു വന്ന് അപ്പം എടുത്തു, അവൎക്കു ൧൩
കൊടുത്തു; മീനും അപ്രകാരം തന്നെ; യേശു മരിച്ചവരിൽനിന്ന് ൧൪
ഉണൎന്നശേഷം ഇങ്ങിനെ മൂന്നാമതും തന്റെ ശിഷ്യൎക്കു പ്ര
ത്യക്ഷനായതു.

അവർ മുത്താഴം കഴിച്ചശേഷം യേശു ശിമോൻ പേത്രനോ ൧൫
ടു: യോഹനാവിൻ ശിമോനെ! എന്നെ നീ ഇവരെക്കാൾ അ
ധികം സ്നേഹിക്കുന്നുവൊ? (മാ. ൧൪, ൨൯.) എന്നു പറഞ്ഞാറെ:
ഉവ്വ കൎത്താവെ, എനിക്കു നിന്നിൽ പ്രേമം ഉള്ളപ്രകാരം നീ
അറിയുന്നു എന്നു പറയുന്നു: എന്റെ കുഞ്ഞാടുകളെ മേയ്ക്ക!
എന്ന് അവനോടു പറയുന്നു. രണ്ടാമതും അവനോടു: യോഹ ൧൬
നാവിൻ ശിമോനെ! നീ എന്നെ സ്നേഹിക്കുന്നുവൊ? എന്നു
ചോദിച്ചാറെ: ഉവ്വ കൎത്താവെ, എനിക്കു നിന്നിൽ പ്രേമം ഉള്ള
പ്രകാരം നീ അറിയുന്നു: എന്റെ ആടുകളെ പാലിക്ക! എന്ന്
അവനോടു പറയുന്നു. മൂന്നാമതും അവനോടു: യോഹനാവി ൧൭
ൻ ശിമോനെ! നിണക്ക് എന്നിൽ പ്രേമം ഉണ്ടോ? എന്നു
ചോദിച്ചാറെ, എന്നിൽ പ്രേമം ഉണ്ടോ എന്നു മൂന്നാമതും ത
ന്നോടു പറകയാൽ, പേത്രൻ ദുഃഖിച്ചു: കൎത്താവെ, നീ സക
ലവും അറിഞ്ഞിരിക്കുന്നു; എനിക്കു നിന്നിൽ പ്രേമം ഉള്ളതു

ബോധിക്കുന്നുവല്ലോ! എന്ന് അവനോടു പറഞ്ഞു; യേശു
അവനോട്: എന്റെ ആടുകളെ മേയ്ക്ക! എന്നു പറയുന്നു.
൧൮ ആമെൻ ആമെൻ ഞാൻ നിന്നോടു ചൊല്ലുന്നിതു: നിണക്കു
വയസ്സ് കുറഞ്ഞിരിക്കുമ്പോൾ, നീ തന്നെ അരകെട്ടിക്കൊണ്ടു
ഇഷ്ടമുള്ളേടത്തു നടന്നുവന്നു; നീ മൂത്തശേഷമൊ, നിന്റെ
കൈകളെ നീട്ടും, മറ്റൊരുവൻ നിന്നെ അരകെട്ടി, ഇഷ്ടമല്ലാ
൧൯ ത്ത ഇടത്തേക്ക് കൊണ്ടുപോകും. എന്നതിനാൽ അവൻ ഇ
ന്ന മരണം കൊണ്ടു ദൈവത്തെ തേജസ്കരിക്കും എന്നു സൂചി
പ്പിച്ചു; ആയതു ചൊല്ലിയാറെ: എന്നെ അനുഗമിക്ക എന്ന്
൨൦ അവനോടു പറയുന്നു. പേത്രൻ തിരിഞ്ഞു, യേശു സ്നേഹി
ക്കുന്ന ശിഷ്യൻ പിഞ്ചെല്ലുന്നതു കാണുന്നു (അത്താഴത്തിൽ
അവന്റെ മാറിടത്തോടു ചാരിക്കൊണ്ടു, കൎത്താവെ, നിന്നെ
കാണിച്ചു കൊടുക്കുന്നവൻ ആർ എന്നു ചോദിച്ചവൻ തന്നെ)
൨൧ ആയവനെ പേത്രൻ കണ്ടു: കൎത്താവെ, ഇവനൊ എന്ത്
൨൨ (ആകും)? എന്നു യേശുവിനോടു പറയുന്നു. യേശു അവനോ
ടു: ഞാൻ വരുവോളം ഇവനെ വസിപ്പിപ്പാൻ തോന്നിയാൽ
അതു നിണക്ക് എന്തു? നീ എന്നെ അനുഗമിക്ക! എന്നു പറ
൨൩ യുന്നു. ആകയാൽ, ആ ശിഷ്യൻ മരിക്കയില്ല എന്നുള്ള ശ്രുതി
സഹോദരരിൽ പരന്നുപോയി; യേശുവൊ അവൻ മരിക്കയില്ല
എന്നല്ല; ഞാൻ വരുവോളം ഇവനെ വസിപ്പിപ്പാൻ തോന്നി
യാൽ, അതു നിണക്ക് എന്ത് എന്നത്രെ അവനോടു പറഞ്ഞതു.
൨൪ ഇവ എഴുതിയതല്ലാതെ, ഇവറ്റിന്നു സാക്ഷിനില്ക്കുന്ന ശി
ഷ്യൻ അവൻ തന്നെ ആകുന്നു; അവന്റെ സാക്ഷ്യം സത്യ
൨൫ മുള്ളത് എന്നു ഞങ്ങൾ അറിയുന്നു. യേശു ചെയ്തവ മററു പ
ലവും എല്ലാം ഉണ്ടു; ആയത് ഓരോന്നു, എഴുതപ്പെട്ടാൽ എഴുതേ
ണ്ടിയ പുസ്തകങ്ങളെ ലോകം തന്നെ കൊള്ളുകയും ഇല്ല എന്നു
ഞാൻ ഊഹിക്കുന്നു. ആമെൻ.



THE

# Acts of the Apostles

## അപോസ്തലരുടെ
# പ്രവൃത്തികൾ

### ൧. അദ്ധ്യായം.

കൎത്താവ് സ്വൎഗ്ഗാരോഹണമായി ഭൂമിയിൽ വ്യാപരിപ്പാൻ പോകുന്നതു ലൂക്കാ വി
വരിപ്പാൻ തുടങ്ങിയതു, (൧൨) അപോസ്തലർ ആത്മദാനത്തിന്ന് ഒരുമ്പെട്ടു വ
ന്നതു.

പ്രിയ തെയോഫിലനെ! യേശു തെരിഞ്ഞെടുത്ത അപോ ൧
സ്തലന്മാൎക്ക വിശുദ്ധാത്മാമൂലം കല്പന കൊടുത്തു, മേലോട്ട് എടു
ക്കപ്പെട്ടനാൾവരെ, അവൻ ചെയ്വാനും ഉപദേശിപ്പാനും ആരം
ഭിച്ച സകലവും വൎണ്ണിക്കുന്ന, ഒന്നാം പ്രബന്ധം ഞാൻ ഉണ്ടാ
ക്കിയല്ലൊ. എങ്കിലൊ, അവൻ കഷ്ടപ്പെട്ടശേഷം നാല്പതു ദി ൨
വസം കൊണ്ട് അവൎക്ക കാണായ്വന്നും ദേവരാജ്യം സംബന്ധി
ച്ചവ പറഞ്ഞും കൊണ്ടു, താൻ ജീവിക്കുന്നവൻ എന്ന് അ ൩
നേകം ദൃഷ്ടാന്തങ്ങളാൽ അവൎക്ക കാണിച്ചുകൊടുത്തു. അനന്തരം ൪
അവൻ അവരോടു ചേൎന്നു യരുശലേമിൽനിന്നു വാങ്ങാതെ (ലൂ.
൨൪, ൪൯.) എങ്കൽനിന്നു കേട്ട പിതാവിൻ വാഗ്ദത്തത്തെ പാ
ൎത്തിരിക്കേണം; കാരണം (ലൂ. ൩, ൧൬.) യോഹനാൻ വെള്ള ൫
ത്താൽ സ്നാനം ഏല്പിച്ചു; നിങ്ങളൊ ഇനി കുറയ നാൾ ചെന്നാ
ൽ, വിശുദ്ധാത്മാവിൽ സ്നാനപ്പെടും എന്നു പ്രബോധിപ്പിച്ചു.
ആ കൂടിവന്നവർ: കൎത്താവെ, നീ ഇസ്രയേലിന്ന് ഈ കാല ൬
ത്തിൽ രാജത്വത്തെ യഥാസ്ഥാനപ്പെടുത്തിക്കൊടുക്കുന്നുവൊ?
എന്ന് അവനോടു ചോദിച്ചതിന്നു പറഞ്ഞിതു: പിതാവ് ത ൭
ന്റെ അധികാരത്തിൽ വെച്ച കാലങ്ങളെയൊ സമയങ്ങ

ളെ

൮ ളെയൊ അറിയുന്നതു നിങ്ങൾക്കുള്ളതല്ല; വിശുദ്ധാത്മാവ് നി
ങ്ങളുടെ മേൽ വന്നപ്പോൾ, ശക്തിലഭിച്ചിട്ടു നിങ്ങൾ യരുശലെ
മാദി സകല യഹൂദയിലും ശമൎയ്യയിലും ഭൂമിയുടെ അററത്തോളു
൯ വും എനിക്കു സാക്ഷികൾ ആകും താനും. എന്നിവ ചൊല്ലി, അ
വർ നോക്കിക്കൊണ്ടിരിക്കെ, അവൻ മേലോട്ട് ഉയൎന്നു, മേഘം
അവനെ അവരുടെ കണ്ണുകളിൽനിന്നു മറെച്ചെടുക്കയും ചെ
൧൦ യ്തു. അവൻ പോകുന്നേരം അവർ വാനത്തേക്ക് ഉററുനോക്കു
മ്പോൾ, ഇതാ വെള്ള വസ്ത്രത്തോടെ രണ്ടു പുരുഷന്മാർ അവ
൧൧ രുടെ അരികെ നിന്നു: ഗലീല്യപുരുഷന്മാരെ, നിങ്ങൾ വാന
ത്തേക്ക് നോക്കിനില്ക്കുന്നത് എന്തു? നിങ്ങളിൽനിന്നു സ്വൎഗ്ഗ
ത്തേക്ക് എടുക്കപ്പെട്ട ഈ യേശു ഇങ്ങിനെ വരും, അവൻ
സ്വൎഗ്ഗത്തേക്ക് പോകുന്നതു നിങ്ങൾ കണ്ടപ്രകാരം തന്നെ
എന്നു പറകയും ചെയ്തു.

൧൨ അപ്പോൾ അവർ യരുശലേമിനോട് ഒരു ശബ്ബത്തു വഴിമാ
ത്രം ദൂരമുള്ള ഒലീവമലയെ വിട്ടു, യരുശലേമിലേക്ക് മടങ്ങിപോ
൧൩ ന്നു; അകത്തു വന്നപ്പോൾ, അവർ വസിക്കുന്ന മാളികമുറിയി
ൽ കയറിപോയി; പേത്രൻ, യോഹന്നാൻ, യാക്കോബ്, അ
ന്ത്രെയാവു, ഫിലിപ്പൻ, തോമാവും, ബൎത്തോലമായി, മത്തായും,
ഹല്പായുടെ യാക്കോബ്, എരിവുകാരൻ ശിമോൻ, യാക്കോബി
൧൪ ൻ യൂദാവും, ഇവർ എല്ലാവരും സ്ത്രീകളോടും യേശുവിന്റെ
അമ്മയായ മറിയയോടും അവന്റെ സഹോദരന്മാരോടും കൂടെ
ഒരുമനപ്പെട്ടു, പ്രാൎത്ഥനയിൽ [യാചനയിലും] ഉററുകൊണ്ടിരു
൧൫ ന്നു. ആ നാളുകളിൽ ശിഷ്യന്മാർ നൂററിരുപതിനോളം പേരുക
ൾ കൂട്ടമായി, ഒരുമിച്ചപ്പോൾ, പേത്രൻ അവരുടെ നടുവിൽ എ
ഴുനീററുനിന്നു പറഞ്ഞിതു: സഹോദരന്മാരായ പുരുഷന്മാരെ!
൧൬ യേശുവിനെ പിടിച്ചവൎക്കു വഴികാട്ടിയായി, പോയ യൂദാവിനെ
ചൊല്ലി, വിശുദ്ധാത്മാവ് ദാവിദിൻ വായികൊണ്ടു, മുൻപറ
൧൭ ഞ്ഞ എഴുത്തിന്നു നിവൃത്തിവരേണ്ടി ഇരുന്നു. അവനാകട്ടെ
ഞങ്ങളിൽ എണ്ണപ്പെട്ടവനായി, ഈ ശുശ്രൂഷയുടെ ചീട്ടിനെ
൧൮ ലഭിച്ചിരുന്നുവല്ലൊ. പിന്നെ അനീതിയുടെ കൂലികൊണ്ട് അ
വൻ പറമ്പു വാങ്ങിയശേഷം തല കീഴായി വീണു നടുവെ
൧൯ പിളൎന്നു, അവന്റെ കുടലും എല്ലാം തുറിച്ചുപോയി. ആയതു യ
രുശലേമിൽ പാൎക്കുന്നവൎക്ക് എല്ലാം അറിയായ്വന്നതിനാൽ, ആ
പറമ്പിന്ന് അവരുടെ ഭാഷാഭേദത്തിൽ ഹക്കൽദമ എന്നുള്ള

ചോരനിലം ആകുന്ന പേർ ഉണ്ടായി. കാരണം സങ്കീൎത്ത ൨൦
നപുസ്തകത്തിൽ (൬൯, ൨൫.) അവന്റെ പാൎപ്പിടം പാഴായ്പോ
ക; അതിൽ വസിക്കുന്നവൻ ഇല്ലാതിരിക്ക എന്നും, (൧൦൯, ൮.)
അവന്റെ സ്ഥാനം മറെറാരുത്തനു ലഭിക്ക എന്നും എഴുതിയിരി
ക്കുന്നു. അതുകൊണ്ടു കൎത്താവായ യേശു യോഹനാന്റെ സ്നാ ൨൧
നം തുടങ്ങി, അവൻ നമ്മിൽനിന്നു മേലോട്ട് എടുക്കപ്പെട്ട നാൾ
വരെ, നമ്മോടു വരികയും പോകയും ചെയ്തുപോന്ന കാലത്തെ
ല്ലാം നമ്മോടു കൂടെ നടന്ന പുരുഷന്മാരിൽ ഒരുത്തൻ ഞങ്ങളോ ൨൨
ടു കൂടെ അവന്റെ പുനരുത്ഥാനത്തിന്നു സാക്ഷിയായി തീരേ
ണം. എന്നാറെ: അവർ യുസ്തൻ എന്ന മറുനാമവും ഉള്ള ബ ൨൩
ൎശബാ യോസേഫിനെയും മത്ഥീയാവിനെയും (കണ്ടു) നിറു
ത്തി: എല്ലാവരുടെയും ഹൃദയജ്ഞാതാവായ കൎത്താവെ! യൂദാവ് ൨൪
തന്റെ സ്ഥലത്തേക്ക് പോവാൻ തെററി വിട്ട ഈ ശുശ്രൂഷ
യും ദൂതും ആകുന്ന സ്ഥാനം ലഭിക്കേണ്ടതിന്നു; ഈ ഇരുവരിൽ ൨൫
നീ തെരിഞ്ഞെടുത്ത ഒരുത്തനെ കാട്ടിത്തരേണമെ! എന്നു പ്രാ
ൎത്ഥിച്ചു, അവൎക്കു ചീട്ടുകളെ ഇട്ടു. ചീട്ടു മത്ഥീയാവിന്നു വന്നു ൨൬
അവൻ പതിനൊന്ന് അപോസ്തലന്മാരുടെ എണ്ണത്തിൽ
ചേൎക്കപ്പെടുകയും ചെയ്തു.

## ൨. അദ്ധ്യായം.

പെന്തെകൊസ്തനാളിൽ സഭയുടെ സ്ഥാപനവും, (൧൪) അപോസ്തലഘോഷണം ഒന്നാമതും, (൩൭) സഭാചൎയ്യയുടെ ആരംഭവും.

പെന്തെകൊസ്ത എന്ന (അമ്പതാം) നാൾ തികഞ്ഞുവന്ന ൧
പ്പോൾ, എല്ലാവരും ഒരുമനപ്പെട്ടു ഒന്നിച്ചു കൂടി ഇരുന്നു.
പെട്ടന്നു തകൎത്ത ഊത്തു തള്ളിവരുന്നപോലെ, വാനത്തിങ്കന്ന്; ൨
ഒരു മുഴക്കം ഉണ്ടായി, അവർ ഇരുന്നിരിക്കുന്ന വീടെല്ലാം നിറെ
ച്ചു, അഗ്നിപോലെ വിടൎന്നു പോകുന്ന നാവുകളും, അവൎക്കു ൩
കാണായ്വന്നു; അവനവന്റെ മേൽ ഓരൊന്നിരുന്നു പാൎത്തു
എല്ലാവരും വിശുദ്ധാത്മാവ് നിറഞ്ഞുവന്നിട്ട് ആത്മാവ് അവ ൪
ൎക്കു ഉച്ചരിപ്പാൻ കൊടുക്കുംപ്രകാരം മറുഭാഷകളാൽ പറഞ്ഞുതു
ടങ്ങി. അന്നു വാനത്തിങ്കീഴുള്ള സൎവ്വ ജാതിയിൽനിന്നും (വന്നു) ൫
യരുശലേമിൽ കുടിയിരിക്കുന്ന യഹൂദരായ ഭക്തിയുള്ള പുരുഷ
ന്മാർ ഉണ്ടു. ആ ശബ്ദം ഉണ്ടായാറെ, ഈ കൂട്ടം ചേൎന്നു വന്നു ൬
ഓരോരുവർ താന്താന്റെ ഭാഷാഭേദത്താൽ അവർ ചൊല്ലുന്നതു

൭ കേട്ടിട്ട് അമ്പരന്നുപോയി. ഭ്രമിച്ച് ആശ്ചൎയ്യപ്പെട്ടു തങ്ങളിൽ
പറഞ്ഞിതു: ഈ ഉരചെയ്യുന്നവർ എല്ലാവരും കണ്ടാലും ഗലീ
൮ ലക്കാരല്ലയൊ! പിന്നെ നാം ജനിച്ച ഓരൊ ഭാഷ നാം കേൾക്കു
൯ ന്നത് എങ്ങിനെ? പൎത്ഥർ, മേദർ, എലാമ്യരും, മെസൊപൊതാമ്യ,
൧൦ യഹൂദ, കപ്പദൊക്യ,യിലും, പൊന്ത, ആസ്യ,യിലും, ഫ്രുഗ്യ, പംഫു
ല്യ,യിലും, മിസ്രയോടു കുറെനെക്കടുത്ത ലിബുയാംശങ്ങളിലും
കുടിയിരിക്കുന്നവരും, രോമയിൽനിന്നു വന്നു പാൎക്കുന്നവരും, യ
൧൧ ഹൂദരും, മതാവലംബികളും, ക്രേതർ, അറബരുമായി ഈ നമ്മു
ടെ ഭാഷകളാൽ എല്ലാം അവർ ദൈവത്തിൻ വൻക്രിയകളെ ഉ
൧൨ രെക്കുന്നതു കേൾക്കുന്നു (എങ്ങിനെ)? എന്നിട്ടു ഭ്രമിച്ചു ബുദ്ധി
മുട്ടീട്ട്, ഇതാകുന്നത് എന്തുപോൽ? എന്നു തങ്ങളിൽ പറയും.
൧൩ മററവർ ഇവർ മധുര മദ്യം നിറഞ്ഞവരത്രെ എന്നു പരിഹസി
ച്ചു പോകയും ചെയ്തു.
൧൪ ഉടനെ പേത്രൻ പതിനൊരുവരോടും കൂടെ നിന്നുകൊണ്ടു,
തന്റെ ശബ്ദം ഉയൎത്തി, അവരോടു ഉരചെയ്തിതു: യഹൂദ പു
രുഷന്മാരും യരുശലേമിൽ പാൎക്കുന്ന എല്ലാവരും ആയുള്ളോരെ!
ഇതു നിങ്ങൾക്ക് അറിയായ്വരിക, എന്റെ മൊഴികളെ ചെവി
൧൫ കൊൾകയും ചെയ്വിൻ! നിങ്ങൾ ഊഹിക്കുംപോലെ ഇവൎക്കു
ലഹരി ഉള്ളതല്ല; പകലിൽ മൂന്നാം മണിനേരമെ ഉള്ളുവല്ലൊ!
൧൬ യോവേൽ പ്രവാചകനാൽ (൩. ൧, ൫.) മൊഴിയപ്പെട്ടതത്രെ ഇ
൧൭ താകുന്നതു. ദൈവത്തിൻ അരുളപ്പാടാവിതു: ഒടുക്കത്തെ നാളുക
ളിൽ ഞാൻ എല്ലാജഡത്തിന്മേലും എന്റെ ആത്മാവിനെ പ
കരും, നിങ്ങളുടെ പുത്രരും പുത്രിമാരും പ്രവചിക്കയും, നിങ്ങളു
ടെ ബാല്യക്കാർ, ദൎശനങ്ങളെ കാണ്കയും, നിങ്ങളുടെ മൂത്തവർ,
൧൮ സ്വപ്നങ്ങളെ സ്വപ്നിക്കയും ചെയ്യും; എന്റെ ദാസർ ദാസിമാരു
ടെ മേലും ഞാൻ ആ നാളുകളിൽ എന്റെ ആത്മാവിനെ പകരും
൧൯ അവരും പ്രവചിക്കും. മീത്തൽ വാനത്തിൽ അത്ഭുതങ്ങളും താ
ഴെ ഭൂമിയിൽ രക്തം അഗ്നിധൂമസ്തംഭം എന്നുള്ള അടയാളങ്ങളും
൨൦ ഞാൻ വെക്കും; കൎത്താവിന്റെ വലുതും പ്രത്യക്ഷവും ആയ നാ
ൾ വരുമ്മുമ്പെ സൂൎയ്യൻ ഇരുളായും ചന്ദ്രൻ രക്തമായും മാറ
൨൧ പ്പെട്ടും. എന്നാൽ കൎത്താവിന്റെ നാമത്തെ വിളിച്ചവൻ എല്ലാം
൨൨ രക്ഷപെടും എന്നത്രെ! ഇസ്രയേല്യപുരുഷന്മാരെ! ഈ വച
നങ്ങളെ കേൾപ്പിൻ! നചറയ്യനായ യേശു നിങ്ങളും തന്നെ
അറിയുന്നപ്രകാരം ദൈവം അവനെ കൊണ്ടു നിങ്ങളുടെ നടു

വിൽ ചെയ്ത ശക്തികളും, അത്ഭുതങ്ങളും, അടയാളങ്ങളും കൊണ്ടു,
ദൈവം നിങ്ങൾക്കായി, തെളിവു വരുത്തിയോരു പുരുഷനായി
സത്യം! ആയവൻ ദൈവത്തിന്റെ നിൎണ്ണയാലോചനയാലും ൨൩
മുന്നറിവിനാലും ഏല്പിക്കപ്പെട്ടപ്പോൾ, നിങ്ങൾ അവനെ പിടി
ച്ച് അധൎമ്മികളുടെ കൈയാൽ തറപ്പിച്ച് ഒടുക്കി. ദൈവമൊ, ൨൪
മരണപാശങ്ങളെ അഴിച്ചിട്ട്, അവനെ എഴുനീല്പിച്ചു; കാരണം
ആയവനെ അത് അടക്കിവെക്കുന്നത് കഴിയാത്തത് എന്നു ദാ ൨൫
വിദ് അവനെ ഉദ്ദേശിച്ചു പറയുന്നതിനാൽ സ്പഷ്ടം; എങ്കി
ലൊ (സങ്കീ. ൧൬, ൮.) ഞാൻ കൎത്താവിനെ എപ്പോഴും എന്റെ
മുമ്പിൽ വെച്ചിരിക്കുന്നു; അവൻ എന്റെ വലത്തിരിക്കയാൽ,
ഞാൻ കുലുങ്ങുകയില്ല. അതുകൊണ്ട്, എന്റെ ഹൃദയം സന്തോ ൨൬
ഷിച്ചു, എന്റെ നാവും ആനന്ദിച്ചു, എന്റെ ജഡവും പ്രത്യാ
ശയോടെ വസിക്കും; കാരണം നീ എന്റെ ദേഹിയെ പാതാള ൨൭
ത്തിന്നു വിടുകയില്ല; നിന്റെ പവിത്രനെ കേടു കാണ്മാൻ ഏല്പി
ക്കയും ഇല്ല; നീ ജീവമാൎഗ്ഗങ്ങളെ എന്നെ അറിയിച്ചു, നിൻമു ൨൮
ഖത്തോട് എനിക്കു ഭോഗതൃപ്തി വരുത്തും എന്നുണ്ടല്ലൊ! സ ൨൯
ഹോദരരായ പുരുഷന്മാരെ! ഗോത്രപിതാവായ ദാവിദിനെ
കൊണ്ട്, അവൻ മരിച്ചു എന്നും, കുഴിച്ചിടപ്പെട്ടു എന്നും നിങ്ങ
ളോടു പ്രാഗത്ഭ്യമായി പറയാമല്ലൊ; അവന്റെ കല്ലറ ഇന്നേ
വരെ നമ്മോട് ഉണ്ടല്ലൊ! എന്നാൽ അവൻ പ്രവാചകൻ ൩൦
ആകയാൽ (സങ്കീ. ൧൩൨, ൧൧.) ദൈവം അവന്റെ അരയുടെ
ഫലത്തിൽനിന്ന് ഒരുവനെ അവന്റെ സിംഹാസനത്തിൽ
ഇരുത്തും എന്ന് അവന് ആണയിട്ട് ഉറപ്പിച്ചപ്രകാരം അറി
ഞ്ഞിട്ടു, മശീഹയുടെ പുനരുത്ഥാനത്തെ മുങ്കണ്ട് ആയവൻ ൩൧
പാതാളത്തിന്നു വിടപ്പെട്ടില്ല; അവന്റെ ജഡം കേടുകണ്ടിട്ടും
ഇല്ല എന്നു പറഞ്ഞതു. ഈ യേശുവിനെ ദൈവം എഴുനീല്പി ൩൨
ച്ചു; അതിന്നു ഞങ്ങൾ എല്ലാവരും സാക്ഷികൾ ആകുന്നു.
അതുകൊണ്ട് അവൻ ദൈവത്തിന്റെ വലത്തുകൈക്കൽ ഉയ ൩൩
ൎന്നിരുന്നു വിശുദ്ധാത്മാവാകുന്ന വാഗ്ദത്തത്തെ പിതാവോടു വാ
ങ്ങി, ഇന്നു നിങ്ങൾ ഈ കണ്ടു കേൾക്കുന്നതിനെ പകൎന്നുത
ന്നു. ദാവിദ് ആകട്ടെ വാനങ്ങളിൽ കരേറിപോയില്ല, (സങ്കീ. ൩൪
൧൧൦, ൧) യഹോവ എന്റെ കൎത്താവിനോട് അരുളിച്ചെയ്തിതു:
ഞാൻ നിന്റെ ശത്രുക്കളെ നിനക്കു പാദപീഠമാക്കുവോളത്തി ൩൫
ന്ന് എന്റെ വലഭാഗത്തിരിക്ക എന്ന് അവൻ പറയുന്നു

൩൬ താനും. ആകയാൽ നിങ്ങൾ ക്രൂശിച്ച യേശുവിനെ തന്നെ ദൈ
വം കൎത്താവും ക്രിസ്തനും ആക്കിവെച്ചു എന്ന് ഇസ്രയേൽ
ഗൃഹം ഒക്കയും നിശ്ചയമായി അറിവൂതാക!
൩൭ എന്നതു കേട്ടവർ ഹൃദയത്തിൽ കുത്തുകൊണ്ടു, പേത്രൻ മുത
ലായ അപോസ്തലരോടു: സഹോദരരായ പുരുഷന്മാരെ! ഞ
൩൮ ങ്ങൾ എന്തു ചെയ്യേണ്ടു? എന്നു ചോദിച്ചാറെ, പേത്രൻ അ
വരോടു പറഞ്ഞിതു: നിങ്ങൾ മനന്തിരിഞ്ഞു ഓരോരുത്തൻ പാ
പമോചനത്തിന്നായി യേശുക്രിസ്തന്റെ നാമത്തിൽ സ്നാനം
൩൯ ഏല്ക്കുക, എന്നാൽ വിശുദ്ധാത്മാവാകുന്ന ദാനം ലഭിക്കും. കാര
ണം ഈ വാഗ്ദത്തം നിങ്ങൾക്കും നിങ്ങളുടെ മക്കൾക്കും നമ്മു
ടെ ദൈവമായ കൎത്താവ് വിളിച്ചുകൂട്ടിക്കുന്ന എണ്ണത്തോളം
൪൦ സകല ദൂരസ്ഥന്മാൎക്കും ഉള്ളതാകുന്നു. എന്നല്ലാതെ, ഈ വക്ര
തയുള്ള തലമുറയിൽനിന്നു നീങ്ങി രക്ഷപെടുവിൻ! എന്നും മ
റ്റും പല വാക്കുകളാലും സാക്ഷ്യം ചൊല്ലി പ്രബോധിപ്പിച്ചു
൪൧ വന്നു. അതുകൊണ്ട് അവന്റെ വാക്കു മനസ്സോടെ കൈ
ക്കൊണ്ടു, സ്നാനം ഏറ്റു, അന്നാൾ മൂവായിരത്തോളം ദേഹിക
൪൨ ൾ ചേൎക്കപ്പെടുകയും ചെയ്തു. ആയവർ അപോസ്തലരുടെ ഉ
പദേശത്തിലും കൂട്ടായ്മയിലും അപ്പംനുറുക്കുന്നതിലും പ്രാൎത്ഥനക
൪൩ ളിലും ഉററുകൊണ്ടിരുന്നു. സകല ദേഹിക്കും ഭയം ജനിച്ചു, അ
പോസ്തലരാൽ ഏറിയ അത്ഭുതങ്ങളും അടയാളങ്ങളും ഉണ്ടായി
൪൪ നടന്നു. വിശ്വാസികൾ എല്ലാവരും ഒന്നിച്ചു കൂടുകയും, സക
ലവും പൊതുവിൽ അനുഭവിക്കയും, ജന്മഭൂമികളേയും, വസ്തുക്ക
൪൫ ളേയും വിററ്, അവനവന്ന് ആവശ്യം ഉള്ളപ്രകാരം എല്ലാവ
൪൬ ൎക്കും പങ്കിടുകയും, ദിനമ്പ്രതി ഒരുമനപ്പെട്ടു, ദൈവാലയത്തിൽ
ഉററിരുന്നും വീട്ടിൽ അപ്പം നുറുക്കിക്കൊണ്ടും, ഉല്ലാസവും, ഹൃദ
൪൭ യസാമാന്യവും പൂണ്ട് ആഹാരം ഭക്ഷിക്കയും, ദൈവത്തെ സ്തു
തിക്കയും, സകല ജനത്തോടും കൃപ അനുഭവിക്കയും ചെയ്യും.
കൎത്താവൊ രക്ഷപെടുന്നവരെ ദിനമ്പ്രതി സഭയോടു ചേൎത്തു
കൊണ്ടിരുന്നു.

## ൩. അദ്ധ്യായം.

പ്രത്യക്ഷമുള്ള ഒന്നാം അതിശയത്തെ, (൧൨) പേത്രൻ വ്യാഖ്യാനിച്ചതു.

൧ ഒമ്പതാം മണിക്ക പ്രാൎത്ഥനാനേരത്തു, പേത്രനും, യോഹനാ
൨ നും ഒന്നിച്ചു, ദേവാലയത്തിലേക്ക കയറുമ്പോൾ, അമ്മയുടെ

ഗർഭത്തിലെ മുടന്തനായൊര് ആളെ (ചിലർ) കൊണ്ടുവന്നു;
ആയവനെ ആലയം പ്രവേശിക്കുന്നവരോടു ഭിക്ഷ ഇരപ്പാ
ൻ അഴകിയത് എന്നുള്ള ആലയ വാതില്ക്കൽ ദിനമ്പ്രതി ഇരു
ത്തും. അന്ന് അവൻ പേത്രനും, യോഹനാനും, ആലയത്തിൽ ൩
കടപ്പാൻ പോകുന്നതു കണ്ടാറെ, ഭിക്ഷ ചോദിച്ചു. പേത്രൻ ൪
യോഹനാനോടു കൂടെ അവനെ ഉററുനോക്കി: ഞങ്ങളെ നോ
ക്ക! എന്നു പറഞ്ഞു. ആയവൻ ഇവരോടു വല്ലതും കിട്ടും എ ൫
ന്നു കാത്തിരുന്നു, അവരെ കുറിക്കൊള്ളുമ്പോൾ, പേത്രൻ: വെ ൬
ള്ളിയും പൊന്നും എനിക്കില്ല. ഉള്ളതിനെ നിണക്ക തരുന്നു താ
നും; നചറയ്യനായ യേശുക്രിസ്തുവിന്റെ നാമത്തിൽ എഴുനീററു
നടക്ക എന്നു പറഞ്ഞു. അവനെ വലങ്കയ്യിൽ പിടിച്ച് എഴുനീ ൭
ല്പിച്ചു; ക്ഷണത്തിൽ അവന്റെ കഴല്കളും നരിയാണികളും ഉ
റെച്ചുവന്നു. അവൻ ചാടിനിന്നു നടന്നു കൊണ്ടശേഷം അ ൮
വരോടുകൂടി നടന്നും, തുള്ളിയും, ദൈവത്തെ പുകണ്ണുംകൊണ്ടു,
ദേവാലയത്തിൽ കടന്നു. ജനം ഒക്കയും അവൻ നടന്നു ദൈ ൯
വത്തെ പുകഴുന്നതുകണ്ട്, ഇവൻ ആലയത്തിൽ അഴകിയ ൧൦
വാതില്ക്കൽ ഭിക്ഷ ഇരന്നിരുന്നവൻ എന്ന് അറിഞ്ഞു അവനു
സംഭവിച്ചതിനാൽ, വിസ്മയവും, സ്തംഭനവും നിറഞ്ഞു വരിക
യും ചെയ്തു. അവൻ പേത്രനെയും യോഹനാനെയും പിടിച്ചു ൧൧
കൊള്ളുമ്പോൾ, ജനം എല്ലാം വിസ്മിതരായി ശലോമൊ പേരുള്ള
മണ്ഡപത്തിലേക്ക് ഓടി കൂടി.

എന്നതു പേത്രൻ കണ്ടു, ജനത്തോട് ഉത്തരം പറഞ്ഞിതു: ൧൨
ഇസ്രയേല്യപുരുഷന്മാരെ ഇതിങ്കൽ ആശ്ചര്യപ്പെടുന്നത് എ
ന്തു? സ്വശക്തികൊണ്ടൊ, ഭക്തികൊണ്ടൊ ഇവനെ നടപ്പി
ച്ചവർ എന്നുള്ളപ്രകാരം ഞങ്ങളെ ഉററുനോക്കുന്നതും എന്തു?
അബ്രഹാം, ഇച്ശാക്, യാക്കോബ് എന്നവരുടെ ദൈവമായി ൧൩
നമ്മുടെ പിതാക്കന്മാരുടെ ദൈവമായവൻ (യശ. ൪൯, ൬.) ത
ന്റെ ദാസനായ യേശുവിനെ തേജസ്കരിച്ചു; അവനെ നി
ങ്ങൾ ഏല്പിച്ചും വിട്ടുവിപ്പാൻ വിധിച്ചിട്ടുള്ള പിലാതന്റെ മു
മ്പിൽ അവനെ തള്ളിപ്പറഞ്ഞും ഇരുന്നു. വിശുദ്ധനും നീതിമാ ൧൪
നും ആയവനെ നിങ്ങൾ തള്ളി, കുലപാതകനായ ആളെ നിങ്ങ
ൾക്കായി സമ്മാനിക്കേണം എന്നു ചോദിച്ചു, ജീവനായകനെ
കൊന്നുകളഞ്ഞു. അവനെ ദൈവം മരിച്ചവരിൽനിന്ന് എഴുനീ ൧൫
ല്പിച്ചു എന്നതിന്നു ഞങ്ങൾ സാക്ഷികൾ ആകുന്നു. അവന്റെ ൧൬

ഉൻ

നാമത്തിലെ വിശ്വാസം നിമിത്തം നിങ്ങൾ ഈ കണ്ടു
റിയുന്നവന്ന് അവന്റെ നാമം തന്നെ ഉറപ്പു വരുത്തി; അ
വനാലുള്ള വിശ്വാസം ഇവന് നിങ്ങൾ എല്ലാവരും കണ്കെ
൧൭ ഈ ആരോഗ്യം കൊടുത്തു. ഇപ്പോൾ സഹോദരന്മാരെ, നിങ്ങ
ളെ വാഴുന്നവരെ പോലെ നിങ്ങളും അറിയായ്മകൊണ്ടു പ്രവൃത്തി
൧൮ ച്ചു എന്നു ഞാൻ അറിയുന്നു; ദൈവമൊ മശീഹ കഷ്ടപ്പെടും
എന്നു തന്റെ എല്ലാ പ്രവാചകന്മാരുടെ വായിനാലും മുൻ അ
൧൯ റിയിച്ചതിനെ ഇപ്രകാരം നിവൃത്തിച്ചു. ആകയാൽ, നിങ്ങളു
ടെ പാപങ്ങൾ മാച്ചുപോകേണ്ടതിന്നു മാനസാന്തരപ്പെട്ടു തി
രിഞ്ഞുകൊൾവിൻ! എന്നാൽ, കൎത്താവിന്റെ സമ്മുഖത്തിൽ
൨൦ നിന്നു തണുപ്പിന്റെ സമയങ്ങൾ വരുവാനും നിങ്ങൾക്ക മു
ന്നിയമിക്കപ്പെട്ടുള്ള യേശുക്രിസ്തുനെ അവൻ അയപ്പാനും
൨൧ സംഗതി വരും. ദൈവമൊ തന്റെ വിശുദ്ധ പ്രവാചകന്മാ
രുടെ വായിനാൽ യുഗാദിമുതൽ അരുളിച്ചെയ്തത് ഒക്കയും വഴി
ക്കാക്കുന്ന കാലങ്ങൾ വരുവോളം ആയവനെ സ്വൎഗ്ഗം കൈ
൨൨ ക്കൊള്ളേണ്ടതു. മോശെ ആകട്ടെ (പിതാക്കന്മാരോടു) പറഞ്ഞി
ട്ടു: നിങ്ങളുടെ ദൈവമായ യഹോവ നിങ്ങൾക്ക് സഹോദരരി
ൽനിന്ന് എന്നെ പോലെ ഒരു പ്രവാചകനെ എഴുനീല്പിക്കും;
ആയവൻ നിങ്ങളോട് എന്തെല്ലാം പറഞ്ഞാലും, അവനെ നി
൨൩ ങ്ങൾ കേൾക്കേണം. പിന്നെ ആ പ്രവാചകനെ കേൾക്കാ
ത്ത ഏത് ആത്മാവും ജനത്തിൽനിന്ന് അറുതിപെടും (൫ മോ.
൨൪ ൧൮. ൧൫, ൧൯.) എന്നല്ലാതെ ശമുവേൽ ആദിയായി അരുളി
ച്ചെയ്ത പ്രവാചകന്മാർ ഒക്കയും ഈ നാളുകളെയും അറിയിച്ചു.
൨൫ (൧ മോ. ൨൨, ൧൮.) നിന്റെ സന്തതിയിങ്കൽ ഭൂമിയിലെ സക
ല വംശങ്ങളും അനുഗ്രഹിക്കപ്പെടും എന്നു ദൈവം അബ്രഹാ
മിനോടു ചൊല്ലി, നമ്മുടെ പിതാക്കന്മാരോടു നിയമിച്ച നിയമ
൨൬ ത്തിന്നും, ആ പ്രവാചകന്മാൎക്കും നിങ്ങൾ മക്കളാകുന്നു. മുമ്പെ
നിങ്ങൾക്ക തന്നെ ദൈവം സ്വദാസനെ എഴുനീല്പിച്ചു; ആ
യവൻ നിങ്ങളുടെ ദുഷ്ടതകളിൽനിന്ന് അവനവനെ തിരി
ച്ചു കൊണ്ടു നിങ്ങളെ അനുഗ്രഹിപ്പാനായി അവനെ അയ
ച്ചതു.

## ൪. അദ്ധ്യായം.

ഒന്നാം ശത്രുതപത്തെ അപൊസ്തലർ അനുഭവിച്ചശേഷം, (൨൩) പ്രാൎത്ഥനയാലും, (൩൨) വിശ്വാസനടപ്പിനാലും സഭജയിച്ച പോന്നതു.

ഇവർ ജനത്തോടു പറയുമ്പോൾ തന്നെ, പുരോഹിതന്മാരും ൧
ദേവാലയത്തിലെ പടനായകനും, ചദൂക്യരും ഇവർ ജനത്തി
ന്ന് ഉപദേശിക്കയാലും, മരിച്ചവരിൽനിന്നുള്ള എഴുനീല്പിനെ ൨
യേശുവിങ്കൽ അറിയിക്കയാലും, അഴൽ പിടിച്ച് അണഞ്ഞു ൩
നിന്ന്, അവരിൽ കൈകളെ ഇട്ടു, വൈകുന്നേരം ആകകൊണ്ടു,
പിറേറന്നാളിന്നായി തടവിലാക്കി. വചനത്തെ കേട്ടവരൊ പ ൪
ലരും വിശ്വസിച്ചു, ആ പുരുഷന്മാരുടെ എണ്ണം ഐയായിര
ത്തോളവും വൎദ്ധിച്ചു. രാവിലെ അവരുടെ പ്രമാണികളും, മൂപ്പ ൫
ന്മാരും, ശാസ്ത്രികളും, മഹാപുരോഹിതനായ ഹന്നാ, കയഫാ, ൬
യോഹനാൻ, അലക്ഷന്തർ ആദിയായി മഹാപുരോഹിതകു
ലത്തിൽ ഉള്ളവരും എല്ലാം, യരുശലേമിലേക്ക് ഒന്നിച്ചുകൂടിയാ ൭
റെ ഉണ്ടായിതു: അവരെ നടുവിൽ നിറുത്തി: ഏതുശക്തികൊ
ണ്ടൊ, ഏതു നാമത്തിലൊ, നിങ്ങൾ ഇതു ചെയ്തു? എന്നു ചോ
ദിച്ചു. അപ്പോൾ പേത്രൻ വിശുദ്ധാത്മാപൂൎണ്ണനായി, അവ ൮
രോടു പറഞ്ഞിതു: ജനപ്രമാണികളും, ഇസ്രയേൽ മൂപ്പന്മാരും
ആയുള്ളോരെ! ബലഹീനമനുഷ്യങ്കലെ സൽക്രിയനിമിത്തം, ൯
ഇവന്ന് ഏതിങ്കൽ രക്ഷ ഉണ്ടായി എന്നു ഞങ്ങൾക്ക് ഇന്നു
വിസ്താരം ഉണ്ടായാൽ, നിങ്ങൾക്ക എല്ലാവൎക്കും ഇസ്രയേൽ ൧൦
ജനത്തിന്ന് ഒക്കെക്കും അറിയായ്വരേണ്ടുന്നിതു; നിങ്ങൾ ക്രൂശി
ച്ചും ദൈവം മരിച്ചവരിൽനിന്ന് ഉണൎത്തിയും ഉള്ള നചറയ്യ
നായ യേശുക്രിസ്തന്റെ നാമത്തിൽതന്നെ, ഇവൻ നിങ്ങളുടെ
മുമ്പാകെ സ്വസ്ഥനായി നില്ക്കുന്നത് എന്നത്രെ. വീടുപണി ൧൧
യുന്ന നിങ്ങൾ നികൃഷ്ടമാക്കികളഞ്ഞിട്ടും, കോണിൻ തലയായി
വന്നൊരുകല്ല് (മത്താ. ൨൧, ൪൨.) ഇവനത്രെ! വിശേഷിച്ച് ൧൨
മറെറാരുത്തനിലും രക്ഷ ഇല്ല; നാം രക്ഷപ്പെടുവാൻ മനുഷ്യ
രിൽ കൊടുക്കപ്പെട്ട വെറൊരു നാമവും വാനത്തിൻ കീഴിൽ ഇല്ല.
എന്നാറെ, അവർ പേത്രൻ യോഹനാൻ എന്നവരുടെ പ്രാ ൧൩
ഗത്ഭ്യം കണ്ട്, അവർ അശാസ്ത്രരും സാമാന്യരും ആയ മനു
ഷ്യർ എന്നു ഗ്രഹിച്ചിട്ട്, അവർ യേശുവിനോടു കൂടെ ഇരു
ന്നവർ എന്ന് അറിഞ്ഞും ആശ്ചൎയ്യപ്പെട്ടും കൊണ്ടതല്ലാതെ, ൧൪

സൌഖ്യം വന്ന മനുഷ്യൻ അവരോടു കൂട നില്ക്കുന്നതു നോക്കു
൧൫ മ്പോഴും, എതിർ പറവാൻ അവൎക്ക് ഒന്നും ഇല്ലാഞ്ഞു. പിന്നെ
അവർ സുനേദ്രിയത്തിന്നു പുറത്തു പോവാൻ കല്പിച്ചു, തങ്ങളി
൧൬ ൽ മന്ത്രിച്ചു പറഞ്ഞിതു: ഈ മനുഷ്യരെ എന്തു ചെയ്യേണ്ടു? അവ
രാൽ ഉണ്ടായ അടയാളം അറിയാകുന്നതും യരുശലേം നിവാ
സികൾക്ക് എല്ലാവൎക്കും സ്പഷ്ടവും ആകുന്നുവല്ലൊ; നമുക്കും ഇ
൧൭ ല്ലെന്നു പറഞ്ഞു കൂടാ; എങ്കിലും അതു ജനത്തിലേക്ക് അധികം
വ്യാപിച്ചു പോകായ്വാൻ മനുഷ്യർ ആരോടും ഈ നാമം ആശ്ര
യിച്ച് ഇനി പറയരുത് എന്നു നാം അവരെ ഭീഷണിചൊല്ലി
൧൮ അമൎത്തേ ആവു. എന്നിട്ട് അവരെ വരുത്തി യേശുനാമം ആ
ശ്രയിച്ച് ഒട്ടും ഉരിയാടുകയും, ഉപദേശിക്കയും അരുത് എന്ന്
൧൯ ആജ്ഞാപിച്ചു. അതിന്നു പേത്രനും, യോഹനാനും ഉത്തരം
ചൊല്ലിയതു: ദൈവത്തേക്കാൾ അധികം നിങ്ങളെ ചെവിക്കൊ
ള്ളുന്നതു ദൈവത്തിൻ മുമ്പാകെ ന്യായമൊ? എന്നു വിസ്തരി
൨൦ പ്പിൻ! ഞങ്ങളൊ കണ്ടും കേട്ടും ഉള്ളവ പറയാതിരിപ്പാൻ, കഴി
൨൧ യുന്നതല്ല. എന്നാറെ, അവരെ ഭീഷണിവാക്കു കൂട്ടി, അഴിപ്പി
ച്ചു വിട്ടു, കാരണം ഈ സൌഖ്യം വരുത്തുന്ന അടയാളം സം
ഭവിച്ച മനുഷ്യൻ നാല്പതിൽ അധികം വയസ്സുള്ളവനാകയാൽ,
എല്ലാവരും ഈ ഉണ്ടായതുകൊണ്ടു ദൈവത്തെ തേജസ്കരിച്ചു
൨൨ കൊണ്ടിരിക്കെ അവരെ ശിക്ഷിപ്പാനുള്ള വഴി ഒന്നും ജനം ഹേ
തുവായി കണ്ടിട്ടില്ല.
൨൩ ആയവർ, വിട്ടയക്കപ്പെട്ടു, കൂട്ടരുടെ അടുക്കെ പോയി, മഹാ
പുരോഹിതരും മൂപ്പന്മാരും തങ്ങളോടു പറഞ്ഞത് എല്ലാം അറിയി
൨൪ ച്ചത്. അവർ കേട്ടു ഒരുമനപ്പെട്ടു ദൈവത്തെ നോക്കി, ശബ്ദം
ഉയൎത്തി പറഞ്ഞിതു: സ്വൎഗ്ഗവും ഭൂമിയും സമുദ്രവും അവററിലു
൨൫ ള്ള സകലവും ഉണ്ടാക്കിയ ദൈവമായ നാഥനെ! ജാതികൾ മു
ഴങ്ങിയും കുലങ്ങൾ വ്യൎത്ഥമായവ ചിന്തിച്ചും പോവാൻ എന്തു!
൨൬ ഭൂമിയുടെ രാജാക്കൾ നിലനിന്നും മന്നവർ ഒക്കത്തക്ക മന്ത്രിച്ചും
കൊള്ളുന്നതു യഹോവെക്കും അവന്റെ അഭിഷിക്തന്നും എതി
രെ തന്നെ (സങ്കീ. ൨, ൧.) എന്നു നിന്റെ ദാസനായ ദാവിദി
൨൭ ന്റെ വായ്ക്കൊണ്ടു പറയിച്ചവനെ! നീ അഭിഷേകം ചെയ്ത
യേശു എന്ന നിന്റെ വിശുദ്ധനായ ദാസന് എതിരെ ഹേ
രോദാവും പൊന്ത്യപിലാതനും ജാതികളോടും ഇസ്രയേൽ കുല
ങ്ങളോടും കൂടി, ഈ നഗരത്തിൽ മന്ത്രിച്ചു കൊണ്ടതു സത്യം.

സംഭവിക്കേണം എന്നു നിന്റെ കൈയും നിന്റെ ആലോച ൨൮
നയും മുന്നിയമിച്ചത് ഒക്കയും ചെയ്യേണ്ടതിന്നത്രെ! ഇപ്പോ ൨൯
ഴൊ, കൎത്താവെ! അവരുടെ ഭീഷണികളെ വിചാരിച്ച് അടിയ
ങ്ങൾ നിന്റെ വചനം എല്ലാപ്രാഗത്ഭ്യത്തോടും കൂടെ പറവാൻ ൩൦
വരം നല്കേണമെ! സൌഖ്യം ആക്കുവാൻ തൃക്കൈ നീട്ടുന്നതി
നാലും നിന്റെ വിശുദ്ധദാസനായ യേശുവിന്റെ നാമത്താ
ൽ, അടയാളങ്ങളും, അത്ഭുതങ്ങളും ഉണ്ടാകുന്നതിനാലും തന്നെ.
എന്ന് ഇങ്ങിനെ യാചിച്ചപ്പോൾ, അവർ കൂടിയിരിക്കുന്ന ൩൧
സ്ഥലം കുലുങ്ങി, എല്ലാവരും വിശുദ്ധാത്മാവ് നിറഞ്ഞവരായി
ദൈവവചനത്തെ പ്രാഗത്ഭ്യത്തോടെ ഉരെച്ചുകൊണ്ടിരുന്നു.
വിശ്വസിച്ചവരുടെ കൂട്ടത്തിന്നൊ, ഹൃദയവും മനസ്സും ഒന്ന ൩൨
ത്രെ; തനിക്കുള്ളത് ഒന്നും സ്വന്തമെന്നു ആരും പറകയുമില്ല,
സകലവും അവൎക്ക സാധാരണമായിരുന്നതെ ഉള്ളു. അപോ ൩൩
സ്തൊലന്മാർ മഹാശക്തിയോടെ കൎത്താവായ യേശുവിൻ പുന
രുത്ഥാനത്തിന്നു സാക്ഷ്യം ഒപ്പിക്കും എല്ലാവരുടെ മേലും വലി
യ കരുണയും ഉണ്ടു. മുട്ടുള്ളവൻ ആരും അവരിൽ ഇല്ല സത്യം ൩൪
(൫മൊ. ൧൫, ൪.) എങ്ങിനെ എന്നാൽ, നിലങ്ങൾക്കൊ, വീടുകൾ
ക്കൊ, ഉടയവർ ആയുള്ളോർ ഒക്കെയും, അവ വിറ്റ, വിക്രയ
വിലയെ കൊണ്ടുവന്ന്, അപോസ്തൊലന്മാരുടെ കാല്ക്കൽ വെ
ക്കും. പിന്നെ അവനവന്ന് ആവശ്യമുള്ളതിൻവണ്ണം പകിട ൩൫
പ്പെട്ടു. അതിൽ കുപ്രദ്വീപിലെ ലെവ്യനായ യോസെഫ് അ ൩൬
പോസ്തൊലരാൽ പ്രബോധനപുത്രൻ എന്ന് അൎത്ഥമുള്ള ബ
ൎന്നബാ എന്നുള്ള പേർ ലഭിച്ചവൻ തനിക്കു നിലം ഉണ്ടായതു
വിറ്റ, ദ്രവ്യം കൊണ്ടു വന്ന് അപോസ്തൊലരുടെ കാല്ക്കൽ വെക്കു ൩൭
കയും ചെയ്തു.

## ൫. അദ്ധ്യായം.

സഭയുടെ ഉള്ളിൽനിന്ന് ഒന്നാം അപകടം, (൧൭) അപോസ്തൊലരുടെ ഒന്നാം കഷ്ടം.

എന്നാറെ, ഹനന്ന്യാ എന്നു പേരുള്ളോരു പുരുഷൻ ഭാൎയ്യയാ ൧
യ ശഫീരയോട് ഒത്തു, ഒർ അവകാശം വിറ്റ; ഭാൎയ്യയും ബോ ൨
ധിച്ചിരിക്കെ വിലയിൽനിന്നു വൎജ്ജിച്ചിട്ട്, ഒരംശം കൊണ്ടുവന്ന്
അപോസ്തൊലരുടെ കാൽക്കൽ വെച്ചു. പേത്രൻ പറഞ്ഞിതു: ൩
ഹനന്ന്യാവെ, നീ വിശുദ്ധാത്മാവിനോട് ഭോഷ്കുപറഞ്ഞു, നില

ഉവൃന

ത്തിൻവിലയിൽനിന്നു വഞ്ചിപ്പാനായി സാത്താൻ നിന്റെ
൪ ഹൃദയം നിറെച്ചത് എന്തിന്നു? അതു വില്ക്കാതിരുന്നാൽ, നിണ
ക്ക് ഇരുന്നുവല്ലൊ; വിററശേഷവും നിന്റെ കൈവശത്തിലാ
യല്ലൊ! നീ ഈ പണി നിന്റെ ഹൃദയത്തിൽ വെച്ചത് എന്തു?
൫ മനുഷ്യരോടല്ല ദൈവത്തോടത്രെ, ഭോഷ്കു പറഞ്ഞതു! എന്നുള്ള
വാക്കുകളെ ഹനന്യാ കേട്ടിട്ടു വീണു വീൎപ്പുമുട്ടി, ഇവ കേൾക്കു
൬ ന്നവൎക്ക് എല്ലാവൎക്കം മഹാഭയം സംഭവിക്കയും ചെയ്തു. ബാ
ല്യക്കാർ എഴുനീററ് ശവം വഴിക്കാക്കി, പുറത്തു കൊണ്ടുപോയി
൭ കുഴിച്ചിട്ടു. ഏകദേശം മൂന്നു മണി നേരത്തിൻ ഇടയിൽ അവ
ന്റെ ഭാൎയ്യ, സംഭവിച്ചത് അറിയാതെ അകമ്പുക്കപ്പോൾ, പേ
൮ ത്രൻ അവളോട്: ഇത്രെക്കൊ നിങ്ങൾ നിലം കൊടുത്തുകളഞ്ഞു?
എന്നോടു പറക! എന്നു ചൊല്ലിത്തുടങ്ങിയാറെ: അതെ ഇത്രെ
൯ ക്ക് എന്ന് അവൾ പറഞ്ഞു. പേത്രൻ അവളോടു: കൎത്താവി
ൻ ആത്മാവിനെ പരീക്ഷിപ്പാൻ നിങ്ങൾ ഉള്ളൊത്തത് എന്തു?
ഇതാ നിന്റെ ഭൎത്താവിനെ കുഴിച്ചിട്ടവരുടെ കാലുകൾ വാതി
൧൦ ല്ക്കൽ എത്തി, നിന്നെയും പുറത്തു കൊണ്ടു പോകും. എന്നു പ
റഞ്ഞ ഉടനെ അവൾ അവന്റെ കാല്ക്കൽ വീണു വീൎപ്പുമുട്ടി;
ബാല്യക്കാർ പുക്കു, അവൾ മരിച്ചതിനെ കണ്ടു പുറത്തു കൊണ്ടു
൧൧ പോയി, ഭൎത്താവിന്നരികെ കുഴിച്ചിട്ടു. സഭെക്ക് ഒക്കയും ഇവ
കേൾക്കുന്നവൎക്ക് എല്ലാവൎക്കം മഹാഭയം സംഭവിക്കയും ചെയ്തു.
൧൨ അപോസ്തലരുടെ കൈകളാൽ ജനത്തിൽ പല അടയാളങ്ങ
ളും, അത്ഭുതങ്ങളും, ഉണ്ടായി, എല്ലാവരും ശലൊമൊന്യ മണ്ഡ
൧൩ പത്തിൽ ഒരുമനപ്പെട്ടു കൂടും. മററുള്ളവരിൽ ആരും അവരോടു
പററിക്കൊൾവാൻ തുനിയുമാറില്ല; ജനം അവരെ മഹത്വീകരി
൧൪ ക്കും താനും: വിശ്വസിക്കുന്ന പുരുഷന്മാരും സ്ത്രീകളും കൂട്ടമെ
൧൫ കൎത്താവിനോടു പേൎത്തും ചേൎന്നുവരികയാൽ, പേത്രൻ നടക്കു
മ്പോൾ, അവന്റെ നിഴൽ പോലും വല്ലവരിലും പററേണ്ടതി
ന്നു രോഗികളെ വീഥി തോറും പുറത്തു കൊണ്ടുവന്നു, വിരിപ്പു
൧൬ കളിലും കട്ടിലുകളിലും കിടത്തും; ചുററുമുള്ള ഊരുകളിലെ പുരുഷാ
രവും രോഗികളെയും അശുദ്ധാത്മാക്കളുടെ പീഡയുള്ളവരേയും
കൊണ്ടുവന്നു, യരുശലേമിൽ കൂടുകയും ആയവർ എപ്പേരും
സൌഖ്യമാകയും ചെയ്യും.
൧൭ പിന്നെ മഹാപുരോഹിതനും, ചദ്ദൂക്യരുടെ മതഭേദത്തിൽ അ
വനോടു കൂടെ ഉള്ളവരും എല്ലാം എഴുനീററ്, എരിവു നിറഞ്ഞവ

രായി, അപോസ്തലന്മാരിൽ കൈകളെ ഇട്ട്, അവരെ നടപ്പുള്ള ൧൮
കാരാഗൃഹത്തിൽ ആക്കി. രാത്രിയിലൊ കൎത്താവിൻ ദൂതൻ തട ൧൯
വിന്റെ വാതിലുകളെ തുറന്ന് അവരെ പുറത്തെക്ക നടത്തി:
നിങ്ങൾ പോയി, ദേവാലയത്തിൽ നിന്നുകൊണ്ട് ഈ ജീവ ൨൦
മൊഴികൾ എല്ലാം ജനത്തോട്ട ചൊല്ലുവിൻ! എന്നു പറഞ്ഞു.
അവർ കേട്ട പുലൎച്ചെക്ക ദേവാലയത്തിൽ കടന്ന് ഉപദേശി ൨൧
ച്ചുകൊണ്ടിരുന്നു; മഹാ പുരോഹിതനും കൂടയുള്ളവരും എത്തി
സുനേദ്രിയത്തോട് ഒക്കത്തക്ക ഇസ്രയേൽ പുത്രരുടെ മൂപ്പക്കൂ
ട്ടവും എല്ലാം വിളിച്ചുകൂട്ടി ആയവരെ വരുത്തുവാൻ കാരാഗൃഹ
ത്തിലേക്ക് ആളയച്ചു. ഭൃത്യന്മാർ ചെന്നപ്പോൾ, അവരെ തട ൨൨
വിൽ കാണാതെ മടങ്ങിപ്പോന്നു: കാരാഗൃഹം നല്ല സൂക്ഷ്മത്തോ ൨൩
ടെ പൂട്ടിയും, കാവല്ക്കാർ വാതിലുകൾക്ക മുന്നെ നിന്നും കണ്ടു
സത്യം, തുറന്നപ്പോൾ ആരും അകത്തു കാണായില്ല താനും എ
ന്ന് ഉണൎത്തിച്ചു. ഈ വാക്കുകളെ പുരോഹിതനും ദേവാലയ ൨൪
ത്തിലെ പടനായകനും മഹാപുരോഹിതരും കേട്ടാറെ: ഇത് എ
ന്തായ്തീരും? എന്ന് അവരെ കുറിച്ചു ബുദ്ധിമുട്ടി നില്ക്കുമ്പോൾ,
ഒരുത്തൻ വന്നു; നിങ്ങൾ തടവിലാക്കിയ പുരുഷന്മാർ അതാ ൨൫
ദേവാലയത്തിൽ നിന്നുകൊണ്ടു, ജനത്തിന്ന് ഉപദേശിക്കുന്നു
എന്ന് അവരോട്ട ബോധിപ്പിച്ചു. അപ്പോൾ പടനായകൻ ൨൬
ഭൃത്യരുമായി പോയി, അവരെ കൂട്ടിക്കൊണ്ടു വന്നു, ജനത്തെ
ഭയപ്പെട്ടുകയാൽ, കല്ലെറിഞ്ഞു പോകായ്വാൻ നിൎബ്ബന്ധത്തോ
ടെ അല്ല താനും. ശേഷം അവരെ കൊണ്ടുവന്നു സുനേദ്രിയ ൨൭
ത്തിൽ നിറുത്തിയാറെ, മഹാപുരോഹിതൻ അവരോട്ട ചോദി
ച്ചു: ഈ നാമം ആശ്രയിച്ച് ഇനി ഉപദേശിക്കരുത് എന്നു ൨൮
നിങ്ങളോട് അമൎച്ചയായി ആജ്ഞാപിച്ചുവല്ലൊ! നിങ്ങളൊ ക
ണ്ടാലും യരുശലേമിനെ നിങ്ങളുടെ ഉപദേശംകൊണ്ടു നിറെ
ച്ചിരിക്കുന്നു; ആ മനുഷ്യന്റെ രക്തം ഞങ്ങളുടെ മേൽ വരുത്തു
വാൻ ഇച്ഛിക്കുന്നുവൊ? എന്നതിന്നു പേത്രൻ മുതലായ അ ൨൯
പോസ്തലന്മാർ ഉത്തരം ചൊല്ലിയതു: മനുഷ്യരെക്കാൾ ഏററം
ദൈവത്തെ വഴിപ്പെടേണ്ടതു. നമ്മുടെ പിതാക്കന്മാരുടെ ദൈ ൩൦
വം നിങ്ങൾ മരത്തിൽ തൂക്കി വധിച്ച യേശുവിനെ ഉണൎത്തി.
ആയവനെ ദൈവം നായകനും രക്ഷിതാവും ആയിട്ട് തന്റെ ൩൧
വലത്തുകൈക്കൽ ഉയൎത്തി, ഇസ്രയേലിന്നു മാനസാന്തരവും
പാപമോചനവും കൊടുപ്പിച്ചു. ഞങ്ങളൊ ഈ വസ്തുതകൾക്ക് ൩൨

അവന്റെ സാക്ഷികൾ ആകുന്നു. ദൈവം തന്നെ വഴിപ്പെ
ടുന്നവൎക്ക് നല്കിയ വിശുദ്ധാത്മാവും കൂടെ (സാക്ഷി).
൩൩ എന്നതു കേട്ട് അവർ ഉള്ളം പിളൎന്ന് അവരെ ഒടുക്കിക്കള
൩൪ വാൻ മന്ത്രിക്കുമ്പോൾ, സൎവ്വജനത്തോടും ബഹുമാനം ഏറിയ
ധൎമ്മോപദേശകനായ ഗമല്യേൽ എന്നൊരു പറീശൻ സു
നേദ്രിയത്തിൽ എഴുനീറ്റ്, ആ മനുഷ്യരെ തെല്ലു നേരം പുറത്താ
൩൫ ക്കുവാൻ കല്പിച്ചനന്തരം: ഇസ്രയേല്യപുരുഷന്മാരെ! ഈ മ
നുഷ്യരിൽ നിങ്ങൾ എന്തു ചെയ്വാൻ പോകുന്നു എന്നു സൂക്ഷി
൩൬ ച്ചു നോക്കുവിൻ! എങ്ങിനെ എന്നാൽ ഈ നാളുകൾക്കുമുമ്പെ
തുദാസ് എന്നവൻ എഴുനീററു, താൻ വല്ലതും ആകുന്നു എന്നു
നടിച്ചു, നാനൂറോളം പുരുഷന്മാർ അവനെ ആശ്രയിച്ചുപോ
യാറെയും, അവന് ഹാനിവന്നു, അവനെ തേറിയവർ ഒക്കയും
൩൭ നാനാവിധമായി ഇല്ലാതെ പോകയും ചെയ്തു. അവന്റെ ശേ
ഷം ഗലീലക്കാരൻ യൂദാ ചാൎത്തലിന്റെ നാളുകളിൽ (ലൂ. ൨,
൨.) എഴുനീററു ജനങ്ങളെ മത്സരിച്ചു പിഞ്ചേരുമാറാക്കി; പി
ന്നെ താനും നശിച്ചു; അവനെ തേറിയവരും ഒക്കയും ചിതറി
൩൮ പോയി. എന്നാൽ ഇപ്പോൾ ഞാൻ നിങ്ങളോടു ചൊല്ലുന്നി
തു: ഈ മനുഷ്യരെ തൊടാതെ വിട്ടുവിൻ! കാരണം ഈ ആ
ലോചനയൊ, കാൎയ്യമൊ മനുഷ്യരിൽനിന്ന് എന്നു വരികിൽ
൩൯ അഴിഞ്ഞുപോകും; ദൈവത്തിൽനിന്ന് എങ്കിലൊ അതു നിങ്ങ
൪൦ ൾക്ക് അഴിച്ചു കൂടാ; ദേവമാററാന്മാരായി കാണരുതല്ലോ! എ
ന്നാറെ, അവനെ അനുസരിച്ച് അപോസ്തലരെ വരുത്തി
തല്ലിച്ചു: യേശുനാമത്തെ ആശ്രയിച്ച് ഇനി പറയരുത് എന്ന്
൪൧ ആജ്ഞാപിച്ചു വിട്ടയച്ചു. അവരും ആ നാമത്തിന്നു വേണ്ടി
അപമാനം സഹിപ്പാൻ പാത്രങ്ങളായത് കൊണ്ടു, സന്തോഷി
൪൨ ച്ചു, സുനേദ്രിയത്തിൻ മുമ്പിൽനിന്നു പുറപ്പെട്ടു പോയി. പിന്നെ
നാൾതോറും ദേവാലയത്തിലും വീട്ടിലും വിടാതെ, ഉപദേശിച്ചും
മശീഹയാകുന്ന യേശുവെ സുവിശേഷിച്ചും കൊണ്ടിരുന്നു.

## ൬. അദ്ധ്യായം.

സഭയിൽ ഒന്നാം ഇടച്ചൽ ഉണ്ടായതിനാൽ ശുശ്രൂഷക്കാരെ നിയമിച്ചതു. (൮) അ
തിൽ സ്തേഫനന്റെ വൈഭവം.

൧ ആ നാളുകളിൽ ശിഷ്യന്മാർ പെരുകുമ്പോൾ, യവനഭാഷ
ക്കാരുടെ വിധവമാരെ ദിനമ്പ്രതിയുള്ള ശുശ്രൂഷയിൽ ഉപേ

ക്ഷാദാവം കാണിച്ചു പോകകൊണ്ടു, ആ കൂട്ടക്ക് എബ്രയക്കാ
രുടെ നേരെ പിറുപിറുപ്പുണ്ടായി. എന്നാറെ, പന്തിരുവരും ശി ൨
ഷ്യരുടെ കൂട്ടത്തെ വരുത്തി പറഞ്ഞിതു: ഞങ്ങൾ ദൈവവച
നത്തെ വിട്ടുംകളഞ്ഞു; മേശകളെ ശുശ്രൂഷിക്ക തെളിയുന്നതല്ല;
ആകയാൽ സഹോദരന്മാരെ, ദേവാത്മാവും ജ്ഞാനവും നിറ ൩
ഞ്ഞു, നല്ല സാക്ഷ്യം കൊണ്ടുള്ള ഏഴ പുരുഷന്മാരെ നിങ്ങളിൽ
തന്നെ കണ്ടുകൊൾവിൻ; അവരെ ഈ വേലെക്ക് ആക്കാം; ൪
ഞങ്ങളൊ പ്രാൎത്ഥനയിലും വചന ശുശ്രൂഷയിലും ഉററിരിക്കും.
എന്നീവചനം കൂട്ടത്തിന്ന് ഒക്കയും തെളിഞ്ഞു; വിശ്വാസവും ൫
വിശുദ്ധാത്മാവും നിറഞ്ഞ പുരുഷനായ സ്തെഫാനൻ, ഫിലി
പ്പൻ, പ്രൊഖരൻ, നിക്കാനോർ, തീമോൻ, പൎമ്മനാവ്, അ
ന്ത്യോഹ്യയിലെ മതാവലംബിയായ നിക്കൊലാവ് എന്നിവ
രെ തെരിഞ്ഞെടുത്ത് അപോസ്തലരുടെ മുമ്പാകെ നിറുത്തി. ഇ ൬
വർ പ്രാൎത്ഥിച്ചു അവരുടെ മേൽ കൈകളെ വെച്ചു. പിന്നെ ൭
ദൈവവചനം വൎദ്ധിച്ചു; യരുശലേമിൽ ശിഷ്യന്മാരുടെ എ
ണ്ണം ഏററം പെരുകി പോന്നു; പുരോഹിതരിലും വലിയ സമൂ
ഹം വിശ്വാസത്തിന്നു സ്വാധീനമായ്വന്നു.
അനന്തരം സ്തെഫാനൻ കരുണയും, ശക്തിയും നിറഞ്ഞവ ൮
നായി, ജനത്തിൽ വലിയ അത്ഭുതങ്ങളും അടയാളങ്ങളും ചെ
യ്തു നടക്കുമ്പോൾ, (രോമാ ദാസ്യത്തിൽനിന്നു വിടുതൽ കിട്ടി
യ) ലിബെൎത്തിനരുടെ പള്ളിയിൽനിന്നും കുറേന്യരും അലെക്ഷ ൯
ന്ത്ര്യക്കാരും ആസ്യകിലിക്യകളിൽ നിന്നുള്ളവരും ചിലർ എഴ
നീററു, സ്തെഫാനനോടു തൎക്കിച്ചു. അവൻ പറയുന്ന ജ്ഞാന ൧൦
ത്തോടും ആത്മാവോടും എതിൎത്തു നില്പാൻ കഴിയാഞ്ഞപ്പോൾ,
അവർ ചില പുരുഷന്മാരെ വശീകരിച്ച്: ഇവൻ മോശെക്കും ൧൧
ദൈവത്തിന്നും നേരെ ദൂഷണമൊഴികൾ പറയുന്നതു ഞങ്ങ
ൾ കേട്ടു എന്നു പറയിച്ചതല്ലാതെ, ജനത്തെയും, മൂപ്പന്മാരെയും, ൧൨
ശാസ്ത്രികളേയും ഇളക്കിയ ശേഷം അടുത്തു ചെന്ന് അവനെ
പിടിച്ചുവെച്ചു സുനേദ്രിയത്തിലേക്കു കൊണ്ടു പോയി, കള്ള
സ്സാക്ഷികളെ നിറുത്തി പറയിച്ചിതു: ഈ മനുഷ്യൻ വിശുദ്ധ ൧൩
സ്ഥലത്തിന്നും, ധൎമ്മത്തിന്നും, എതിരേയുള്ള മൊഴികളെ വിടാ
തെ ചൊല്ലി വരുന്നു. ആ നചറയ്യനായ യേശു ഈ സ്ഥല ൧൪
ത്തെ അഴിച്ചു, മോശെ നമ്മിൽ ഏല്പിച്ച മൎയ്യാദകളെ മാററി
ക്കളയും എന്ന് അവൻ പറയുന്നതു ഞങ്ങൾ കേട്ടു സത്യം

൧൫ എന്നാറെ, സുനേദ്രിയത്തിൽ ഇരുന്നവർ എല്ലാവരും അവ
നെ ഉററുനോക്കി, അവന്റെ മുഖം ദൂതന്റെ മുഖം പോലെ
കണ്ടു.

## ൭. അദ്ധ്യായം.

സ്തെഫനന്റെ പ്രതിവാദവും, (൫൪) ഒന്നാം സാക്ഷി മരണവും.

൧ പിന്നെ മഹാപുരോഹിതൻ: ഇവ ഉള്ളതു തന്നെയൊ? എ
൨ ന്നു പറഞ്ഞാറെ, അവൻ ചൊല്ലിയതു: സഹോദരരും പിതാക്ക
ളും ആയ പുരുഷന്മാരെ, കേൾപ്പിൻ! നമ്മുടെ പിതാവായ അ
ബ്രഹാം ഹറാനിൽ കുടിയേറുന്നുമ്പെ മെസപൊതമ്യയിൽ ഉള്ള
പ്പോൾ തന്നെ തേജസ്സിന്റെ ദൈവമായവൻ അവനു കാണാ
൩ യി (൧മോ. ൧൨, ൧.) നിന്റെ ദേശത്തെയും നിന്റെ സംബ
ന്ധക്കാരെയും വിട്ടു പുറപ്പെട്ടു, ഞാൻ നിനക്കു കാണിക്കും നാ
൪ ട്ടിലേക്കു വരിക. എന്നു പറഞ്ഞപ്പോൾ, കല്ദയരുടെ ദേശം വി
ട്ടു പുറപ്പെട്ടു, ഹറാനിൽ കുടിയേറി; അവിടെ നിന്നു് അവന്റെ
അപ്പൻ മരിച്ചപ്പോൾ, (ദൈവം) അവനെ നിങ്ങൾ ഇപ്പോൾ
കുടിയിരിക്കുന്ന ഈ ദേശത്തിലേക്കു പ്രവാസം ചെയ്യിച്ചു.
൫ അവനു് അതിൽ കാലടി നിലം പോലും അവകാശം കൊടുക്കാ
തെ (൧മോ. ൧൩, ൧൫.) കുട്ടിയില്ലാത്ത സമയം അവനും അവ
ന്റെ പിന്നിൽ സന്തതിക്കും അതു് ഉടമയായി നല്കും എന്നു്
൬ അവനു വാഗ്ദത്തം ചെയ്തു. ശേഷം ദൈവം പറഞ്ഞതിവ്വണ്ണം
(൧മോ. ൧൫, ൧൩.) അവന്റെ സന്തതി അന്യദേശത്തിൽ കുടി
യിരിക്കും ആയവർ അവരെ അടിമയാക്കി നാനൂറു വൎഷം താ
൭ ഴ്ത്തിവെക്കും; അവർ സേവിക്കും ജാതിക്കൊ, ഞാൻ ന്യായം വി
ധിക്കും എന്നും, (൨മോ. ൩, ൧൨.) പിന്നെതിൽ അവർ പുറപ്പെ
ട്ടു്, ഈ സ്ഥലത്തിൽ എന്നെ ഉപാസിക്കും എന്നും ദൈവം അ
൮ രുളിച്ചെയ്തു. പിന്നെ അവനു പരിഛേദനയാകുന്ന നിയമം
കൊടുത്തു, അതിൻവണ്ണം ഇഛ്ശാക്കിനെ ജനിപ്പിച്ചു, എട്ടാം നാൾ
പരിഛേദനചെയ്തു. ഇഛ്ശാക് യാക്കോബിനേയും യാക്കോബ്
൯ പന്ത്രണ്ടു ഗോത്രപിതാക്കന്മാരേയും, (അപ്രകാരം തന്നെ). ഗോ
ത്രപിതാക്കളൊ യോസേഫെ അസൂയപ്പെട്ടു മിസ്രയിലേക്കു
൧൦ വിററുകളഞ്ഞു. എന്നാറെ, ദൈവം അവനോടു കൂടെ ഇരുന്നു
സകല ക്ലേശങ്ങളിൽനിന്നും അവനെ വിടുവിച്ചു, മിസ്രരാജാ
വായ ഫരവൊ മുമ്പാകെ അവനു കൃപയും ജ്ഞാനവും കൊടുത്തു;

ഇവൻ അവനെ മിസ്രേക്കും തന്റെ സകല ഭവനത്തി
ന്നും നായകനാക്കി വെച്ചു. പിന്നെ മിസ്രദേശത്തിലും കനാ ൧൧
നിലും ഒക്കയും ക്ഷാമവും മഹാക്ലേശവും അകപ്പെട്ടാറെ, നമ്മു
ടെ പിതാക്കൾ ഭക്ഷ്യങ്ങൾ കാണാഞ്ഞിരുന്നു. മിസ്രയിൽ ധാ ൧൨
ന്യങ്ങൾ ഉണ്ടെന്നു യാക്കോബ് കേട്ടു നമ്മുടെ പിതാക്കളെ ഒ
ന്നാമത് അയച്ചു. രണ്ടാമതിൽ യോസേഫ് തന്റെ സഹോദ ൧൩
രന്മാൎക്ക് അറിയായതിനാൽ, യോസേഫിന്റെ വംശം ഫരവോ
വിന്നു സ്പഷ്ടമായ്വന്നു. അപ്പോൾ, യോസേഫ് ആളയച്ചു, ത ൧൪
ന്റെ അപ്പനായ യാക്കോബിനോടു കുഡുംബം ഒക്കയും ആകെ
എഴുപത്തഞ്ചു ദേഹികളേയും വരുത്തി. യാക്കോബ് മിസ്രയി ൧൫
ലേക്ക് ഇറങ്ങി പോയി താനും നമ്മുടെ പിതാക്കളും അന്തരിച്ചു
ശിഖേമിലേക്ക് കൊണ്ടുവരപ്പെട്ടു. ശിഖേമിൻ അപ്പനായ ഹ ൧൬
മോറിൻ മക്കളോട് അബ്രഹാം വിലെക്ക വാങ്ങീട്ടുള്ള കല്ലറയി
ൽ ഇടപ്പെടുകയും ചെയ്തു.
പിന്നെ ദൈവം അബ്രഹാമിനോട് സത്യം ചെയ്ത വാഗ ൧൭
ത്തകാലം അണയുന്തോറും ജനം മിസ്രയിൽ വൎദ്ധിച്ചു പെരു
കി വന്നു. യോസേഫിനെ അറിയാത്ത അന്യരാജാവ് ഉദി ൧൮
ക്കുംവരെ തന്നെ; ആയവൻ നമ്മുടെ വംശത്തിൽ കൌശലം
പ്രയോഗിച്ചു, നമ്മുടെ പിതാക്കന്മാരെ ദണ്ഡിപ്പിച്ച്, അവരുടെ ൧൯
ശിശുക്കൾ ജീവനോടിരിക്കാതവണ്ണം അവരെ പുറത്തിട്ടുകളയു
മാറാക്കി. ആ സമയത്തിൽ മോശെ ജനിച്ചു ദൈവത്തിന്നു ൨൦
സുന്ദരനായിരുന്നു. അവനെ അപ്പന്റെ വീട്ടിൽ മൂന്നു മാസം
പോററിയ ശേഷം, പുറത്തിട്ടപ്പോൾ ഫരവൊപുത്രി എടുത്തു, ൨൧
തനിക്ക മകനാവാൻ വളൎത്തി. മോശെ മിസ്രക്കാരുടെ സകല ൨൨
ജ്ഞാനവും ശീലിച്ചു വാക്കുകളിലും ക്രിയകളിലും സമൎത്ഥനായ്തീ
ൎന്നു. അവന്നു നാല്പതു വയസ്സു തികയുമ്പോൾ, ഇസ്രയേൽ ൨൩
പുത്രരാകുന്ന സഹോദരന്മാരെ ചെന്നു ദൎശിപ്പാൻ തോന്നിയാ
റെ, ഒരുത്തൻ സാഹസം അനുഭവിക്കുന്നതു കണ്ടു പിന്തുണ ൨൪
യായ്വന്നു മിസ്രക്കാരനെ വെട്ടി പീഡിതന്നു വേണ്ടി പ്രതിക്രിയ
ചെയ്തു. ദൈവം ഈ കൈകൊണ്ട് അവൎക്ക രക്ഷകൊടുക്കുന്ന ൨൫
തു സഹോദരന്മാർ ഗ്രഹിക്കും എന്നു നിരൂപിച്ചു കൊണ്ടത്രെ;
അവർ ഗ്രഹിച്ചില്ല താനും. പിറെറന്നാൾ അവർ പിണങ്ങി ൨൬
യിരിക്കെ, അവൻ കാണായ്വന്നു പുരുഷന്മാരെ: നിങ്ങൾ സ
ഹോദരർ തന്നെ; തമ്മിൽ സാഹസം ചെയ്യുന്നത് എന്തു? എന്നു

ചൊല്ലി, അവരെ സമാധാനത്തിലേക്ക് തെളിച്ചു കൂട്ടിയാറെ,
൨൭ കൂട്ടക്കാരനിൽ സാഹസം ചെയ്യുന്നവൻ അവനെ ഉന്തിക്കള
ഞ്ഞു: നിന്നെ ഞങ്ങളിൽ പ്രഭുവും ന്യായകൎത്താവും ആക്കിയത്
൨൮ ആർ? ഇന്നലെ മിസ്രക്കാരനെ ഒടുക്കിയ കണക്കെ എന്നെയും
൨൯ ഒടുക്കുവാൻ ഭാവിക്കുന്നുവൊ? എന്നു പറഞ്ഞു. ആ വാക്കിനാ
ൽ മോശെ മണ്ടിപ്പോയി, മിദ്യാൻ ദേശത്തിൽ പ്രവാസിയായി,
൩൦ അവിടെ രണ്ടു മക്കളെ ജനിപ്പിച്ചു. നാല്പതാണ്ടു തികഞ്ഞ
പ്പോൾ, സിനായ്മലയുടെ മരുവിൽ കൎത്താവിൻ ദൂതൻ പടൎപ്പി
ലെ അഗ്നിജ്വാലയിൽ അവന്നു പ്രത്യക്ഷനായ ദൎശനത്തെ:
൩൧ മോശെ കണ്ട് ആശ്ചൎയ്യപ്പെട്ടു വിചാരിച്ചു നോക്കുവാൻ അടു
ത്തു ചെല്ലുമ്പോൾ, കൎത്താവിന്റെ ശബ്ദം അവനോട് ഉണ്ടാ
൩൨ യിതു: അബ്രഹാമിൻ ദൈവം ഇഛ്ശാക്കിൻ ദൈവം യാക്കോ
ബിൻ ദൈവം എന്നു നിന്റെ പിതാക്കന്മാരുടെ ദൈവമായതു
ഞാൻ തന്നെ. എന്നിട്ടു മോശെ കമ്പിതനായി ചമഞ്ഞു നോ
൩൩ ക്കുവാൻ തുനിയാതെ നിന്നു. കൎത്താവ് അവനോടു: നീ നില്ക്കു
ന്ന സ്ഥലം വിശുദ്ധഭൂമിയാകയാൽ, കാലുകളിൽ നിന്നു ചെരി
൩൪ പ്പ് ഊരിക്കളക എന്നും, മിസ്രയിൽ എന്റെ ജനത്തിൻ പീഡ
യെ ഞാൻ കണ്ടു കണ്ടു, അവരുടെ ഞരക്കവും കേട്ടു, അവരെ
വിടുവിപ്പാൻ ഇറങ്ങി വന്നു ഇപ്പോൾ വാ, നിന്നെ മിസ്രയി
൩൫ ലേക്ക് അയക്കട്ടെ എന്നും പറഞ്ഞു. നിന്നെ പ്രഭുവും ന്യായ
കൎത്താവും ആക്കിയത് ആർ എന്ന് അവർ തള്ളിപ്പറഞ്ഞ മോ
ശയെ തന്നെ ദൈവം മുൾപടൎപ്പിൽ കാണായ ദൂതന്റെ കൈ
തുണയായിട്ട്, പ്രഭുവും വീണ്ടെടുപ്പുകാരനും ആക്കി അയച്ചു.
൩൬ ഇവൻ മിസ്രദേശത്തിലും ചെങ്കടലിലും മരുവിലും നാല്പതു സം
വത്സരം കൊണ്ട് അതിശയങ്ങളും അടയാളങ്ങളും ചെയ്തു വന്ന്
൩൭ അവരെ പുറപ്പെടുവിച്ചു. (൫, ൨൨.) ദൈവമായ യഹോവ നി
ങ്ങൾക്കു സഹോദരരിൽനിന്ന് എന്നെ പോലെ ഒരു പ്രവാച
കനെ എഴുനീല്പിക്കും; ആയവനെ നിങ്ങൾ കേൾപ്പൂ എന്ന്
ഇസ്രയേൽ പുത്രന്മാരോടു പറഞ്ഞ മോശെ ഇവൻ തന്നെ.
൩൮ സിനായ്മലമേൽ അവനോടു സംസാരിക്കുന്ന ദൂതനോടും നമ്മു
ടെ പിതാക്കന്മാരോടും കൂടെ മരുഭൂമിയിലെ സഭക്കൂട്ടത്തിൽ ഇരു
ന്നവനും, ജീവനുള്ള അരുളപ്പാടുകളെ നമുക്കു തരുവാൻ കൈ
൩൯ ക്കൊണ്ടവനും, നമ്മുടെ പിതാക്കന്മാർ അധീനരാകുവാൻ മന
സ്സില്ലാതെ, ഹൃദയം കൊണ്ടു മിസ്രയിലേക്കു തിരിഞ്ഞു അഹരോ

നോട: ഞങ്ങൾക്ക മുന്നടക്കുന്ന ദേവകളെ ഉണ്ടാക്കി തരിക; ൪൦
നമ്മെ മിസ്രദേശത്തിൽനിന്ന പുറപ്പെട്ടുവിച്ച, ആ മോശെ
ക്കൊ എന്തു സംഭവിച്ചു എന്നറിയുന്നില്ലല്ലൊ! എന്നിങ്ങിനെ
ചൊല്ലി, നിരസിച്ചു കളഞ്ഞവനും ആയത ഇവൻ തന്നെ.
ആ നാളുകളിൽ അവർ കന്നുകുട്ടി ഉണ്ടാക്കി ബിംബത്തിന്ന ൪൧
ബലികഴിച്ചു, തങ്ങളുടെ കൈക്രിയകളാൽ രമിച്ചു കൊണ്ടിരുന്നു.
ദൈവമൊ വാങ്ങിപോയി, അവരെ വാനസൈന്യം പൂജിപ്പാ ൪൨
ൻ ഏല്പിച്ചു കൊടുത്തു, (അമോ. ൫, ൨൫.) ഇസ്രയേൽ ഗ്രഹമെ,
നിങ്ങൾ നാല്പത്താണ്ടും കൊണ്ടു മരുവിൽ വെച്ച എനിക്ക ബ
ലികളും വഴിപാടുകളും കഴിച്ചുവൊ? നിങ്ങൾ കുമ്പിട്ടുവാൻ ഉണ്ടാ ൪൩
ക്കിയ സ്വരൂപങ്ങളായ മൊലക്കിന്റെ കൂടാരവും രഫാൻ ദേവ
ന്റെ നക്ഷത്രവും നിങ്ങൾ എടുത്തു നടന്നതെ ഉള്ളു; ഞാനൊ
ബാബെലിന്നപ്പുറത്തെക്ക നിങ്ങളെ പ്രവസിപ്പിക്കും എന്ന
പ്രവാചകരുടെ പുസ്തകത്തിൽ എഴുതിയിരിക്കുന്നപ്രകാരം ത
ന്നെ. മോശെയോട സംസാരിക്കുന്നവൻ: നീ കണ്ട മാതിരി ൪൪
ക്കൊത്തവണ്ണം തീൎക്ക എന്ന നിയോഗിച്ചപ്രകാരം സാക്ഷ്യകൂ
ടാരം മരുഭൂമിയിൽ നമ്മുടെ പിതാക്കന്മാൎക്ക ഉണ്ടായിരുന്നു. ആ ൪൫
യതിനെ കൈക്കൊണ്ടുള്ള നമ്മുടെ പിതാക്കൾ ദൈവം അവരു
ടെ മുമ്പിൽനിന്ന, നീക്കിക്കളഞ്ഞ ജാതികളെ അടക്കുമ്പോൾ
യോശുവിനോട കൂടെ (കനാനിൽ) പ്രകിച്ചു, ദാവിദിൻ നാളു
കൾവരെ, (സേവിച്ചുപോന്നു) ആയവൻ ദൈവത്തിൻ മു ൪൬
മ്പാകെ കരുണകണ്ടു, യാക്കോബിൻ ദൈവത്തിന്ന പാൎപ്പിടം
കണ്ടെത്തേണം എന്ന ചോദിച്ചു, (സങ്കീ. ൧൩൨, ൨.) എന്നാറെ, ൪൭
ശലോമൊ അവന്ന ഭവനം പണിതു. അത്യുന്നതൻ കൈപ്പ ൪൮
ണിയായവററിൽ വസിക്കുന്നില്ല താനും, (യശ. ൬൬, ൧.) സ്വ
ൎഗ്ഗം എനിക്ക സിംഹാസനം ഭൂമി എൻ കാലുകൾക്ക പീഠമത്രെ.
കൎത്താവ ചൊല്ലുന്നിതു: നിങ്ങൾ എനിക്ക പണിവാനുള്ള ഭ ൪൯
വനം ഏതുപോൽ? അല്ല ഞാൻ ആവസിപ്പാനുള്ള സ്ഥലം
എന്തു? എന്റെ കൈ ഇവ ഒക്കയും ഉണ്ടാക്കീട്ടില്ലയൊ? എന്ന ൫൦
പ്രവാചകൻ പറയും പോലെ; കഠിന കണ്ണാക്കാരും ഹൃദയത്തി ൫൧
ന്നും ചെവികൾക്കും പരിഛേദന ഇല്ലാത്തവരുമായോരെ, നി
ങ്ങൾ എല്ലാഴ്പ്പോഴും വിശുദ്ധാത്മാവിനോട ചെറുത്തു നില്ക്കുന്നു.
നിങ്ങളുടെ അച്ഛന്മാർ എങ്ങിനെ, അങ്ങിനെ നിങ്ങളും പ്രവാ ൫൨
ചകരിൽ എവനെ നിങ്ങളുടെ പിതാക്കൾ ഹിംസിക്കാഞ്ഞു!

നീതിമാനായവന്റെ വരവിനെ കുറിച്ചു, മുൻ അറിയിച്ചവരെ
അവർ കൊന്നു, അവന് ഇപ്പോൾ, നിങ്ങൾ ദ്രോഹികളും കുല
൫൩ പാതകരും ആയ് ചമഞ്ഞു. നിങ്ങളാകട്ടെ, ദൂതരുടെ നിയോഗ
ങ്ങളാൽ ധൎമ്മത്തെ പ്രാപിച്ചാറെയും സൂക്ഷിച്ചു കൊണ്ടില്ല.
൫൪ എന്നിവ കേട്ടാറെ, അവർ ഹൃദയങ്ങൾ പിളൎന്നു, അവന്റെ
൫൫ നേരെ പല്ലുകടിച്ചു. അവനൊ വിശുദ്ധാത്മപൂൎണ്ണനായി സ്വ
ൎഗ്ഗത്തേക്ക് ഉററുനോക്കി, ദേവതേജസ്സും, ദൈവത്തിൻ വലഭാ
൫൬ ഗത്തു യേശു നില്ക്കുന്നതും, കണ്ട്: ഇതാ, സ്വൎഗ്ഗങ്ങൾ തുറന്നി
രിക്കുന്നതും മനുഷ്യപുത്രൻ ദൈവത്തിൻ വലത്തു നില്ക്കുന്നതും
൫൭ ഞാൻ കാണുന്നു! എന്നു പറഞ്ഞു. അവർ മഹാശബ്ദത്തോടെ
കൂക്കി ചെവികൾ പൊത്തിക്കൊണ്ട്, ഒരുമനപ്പെട്ട്, അവന്റെ
൫൮ നേരെ തള്ളിപ്പാഞ്ഞു, നഗരത്തിന്നു പുറത്താക്കിക്കളഞ്ഞു, കല്ലെ
റിവാൻ തുടങ്ങി, സാക്ഷികൾ തങ്ങളുടെ വസ്ത്രങ്ങളെ ശൌൽ
൫൯ എന്നു പേരുള്ള ബാല്യക്കാരന്റെ കാക്കൽ വെച്ചു. സ്തെഫാന
ൻ: കൎത്താവായ യേശുവെ! എന്റെ ആത്മാവിനെ കൈക്കൊ
ള്ളേണം! എന്നു വിളിച്ചു ചോദിച്ചിരിക്കെ അവനെ കല്ലെറി
൬൦ ഞ്ഞുകളഞ്ഞു. അവനും മുട്ടുകുത്തി: കൎത്താവെ, അവൎക്ക് ഈ
പാപം നില്പിക്കൊല്ലാ! എന്നു മഹാശബ്ദത്തോടെ വിളിച്ചു.
ഇതു ചൊല്ലിയ ഉടനെ നിദ്രപ്രാപിച്ചു. ശൌലിന്നൊ അവ
ന്റെ വധത്തിൽ പ്രസാദസമ്മതി ഉണ്ടു.

## ൮. അദ്ധ്യായം.

ഹിംസയാൽ ചിതറിയവർ യേശുവെ അറിയിക്കുന്നതിൽ, (൫) ശുശ്രൂഷക്കാരനാ
യ ഫിലിപ്പൻ ശമൎയ്യരേയും, (൨൫) കൂശ്യ മന്ത്രിയേയും സ്നാനം ഏല്പിച്ചത്.

൧ അന്നാളിൽ യരുശലേമിലെ സഭയുടെ നേരെ വലിയ ഹിം
സ ഉണ്ടായി. അപോസ്തലന്മാർ ഒഴികെ എല്ലാവരും യഹൂദ
൨ ശമൎയ്യ നാടുകളിൽ ചിതറിപ്പോയി. സ്തെഫാനനെ ഭക്തിയുള്ള
പുരുഷന്മാർ ശവസംസ്കാരം ചെയ്തു, അവന്റെ മേൽ വലിയ
൩ തൊഴികഴിച്ചു. എന്നാറെ, ശൌൽ വീടുതോറും കടന്നു പുരുഷരേ
യും സ്ത്രീകളേയും പിടിച്ചിഴെച്ചും തടവിൽ ഏല്പിച്ചുംകൊണ്ടു സ
൪ ഭയെ സംഹരിച്ചു പോന്നു. അതുകൊണ്ടു ചിതറിയവർ വച
നത്തെ സുവിശേഷിച്ചു കൊണ്ട് അവിടവിടെ സഞ്ചരിച്ചു.
൫ അതിൽ ഫിലിപ്പൻ ഒരു ശമൎയ്യ പട്ടണത്തിൽ കടന്നു മശീ
൬ ഹയെ അവരോടു ഘോഷിച്ചു. പുരുഷാരങ്ങൾ കേട്ടും ഫിലി

പ്പൻ ചെയ്യുന്ന അടയാളങ്ങളെ കണ്ടുംകൊണ്ട്, അവൻ പറ
യുന്നവ ഒരുമനപ്പെട്ടു ശ്രദ്ധിച്ചു കൊണ്ടിരുന്നു. അശുദ്ധാത്മാ ൭
ക്കളാകട്ടെ, ഉറഞ്ഞ പലരിൽനിന്നും മഹാ ശബ്ദത്തോടെ ആ
ൎത്തുംകൊണ്ടു പുറപ്പെട്ടു, അനേകം വാതരോഗികൾക്കും മുടന്ത
ൎക്കും സൌഖ്യം വന്നു. ആ പട്ടണത്തിൽ വലിയ സന്തോഷം ൮
ഉണ്ടാകയും ചെയ്തു. ശിമോൻ എന്നു പേരുള്ളോരു പുരുഷനൊ ൯
താൻ വലിയൊന്ന് എന്നു ചൊല്ലി, ആ പട്ടണത്തിൽ ആഭി
ചാരം ചെയ്തും ശമൎയ്യ ജാതിയെ ഭ്രമിപ്പിച്ചും പാൎത്തിരുന്നു. ഇ ൧൦
വൻ ദൈവത്തിന്റെ മഹാ ശക്തി എന്നുവെച്ച് ആബാല
വൃദ്ധം എല്പേരും അവനെ ശ്രദ്ധിച്ചുകൊള്ളും. അവൻ ആഭി ൧൧
ചാരങ്ങൾകൊണ്ട് ഏറിയകാലം അവരെ ഭ്രമിപ്പിക്കയാലത്രെ
ശ്രദ്ധിച്ചതു. പിന്നെ ദേവരാജ്യവും യേശുക്രിസ്തന്റെ നാമ ൧൨
വും സംബന്ധിച്ചവ ഫിലിപ്പൻ സുവിശേഷിക്കുന്നത് അ
വർ വിശ്വസിച്ചപ്പോൾ, പുരുഷന്മാരും സ്ത്രീകളും സ്നാനം ഏ
റ്റു വന്നു. ശിമോൻ താനും വിശ്വസിച്ചു സ്നാനം ഏറ്റുകൊ ൧൩
ണ്ടു ഫിലിപ്പനോടും ഉററിരുന്നു പാൎക്കുമ്പോൾ, വലിയ ശക്തി
കളും അടയാളങ്ങളും സംഭവിക്കുന്നതു കണ്ടു ഭ്രമിച്ചു. അനന്ത ൧൪
രം യരുശലേമിലെ അപോസ്തലന്മാർ ശമൎയ്യ ദേവവചന
ത്തെ കൈക്കൊണ്ടപ്രകാരം കേട്ടാറെ, പേത്രനേയും യോഹനാ
നേയും, അവരുടെ അടുക്കെ അയച്ചു. ആയവർ ഇറങ്ങി ചെ ൧൫
ന്ന് അവൎക്ക വിശുദ്ധാത്മാവ് ലഭിക്കേണ്ടതിന്ന്, അവൎക്കായി
പ്രാൎത്ഥിച്ചു. ആയതൊ അന്നേവരെ അവരിൽ ആരുടെ മേലും ൧൬
വീണിരുന്നില്ല; അവർ കൎത്താവായ യേശുവിൻ നാമത്തിൽ
സ്നാനം ഏററിരുന്നതെ ഉള്ളൂ. അപ്പോൾ, അവരുടെ മേൽ കൈ ൧൭
കളെ വെക്കുകയാൽ, വിശുദ്ധാത്മാവ് ലഭിച്ചു വന്നു. അപോ ൧൮
സ്തലർ കൈകൾ വെക്കുന്നതിനാൽ, വിശുദ്ധാത്മാവ് നല്ക
പ്പെടുന്നതു ശിമോൻ നോക്കികണ്ട്, അവൎക്ക ദ്രവ്യം കൊണ്ടു
വന്നു: ഞാനും ആരുടെ മേൽ കൈകളെ വെച്ചാലും അവനു ൧൯
വിശുദ്ധാത്മാവ്, കിട്ടുവാനുള്ള അധികാരം നിങ്ങൾ തരികെ
വേണ്ടു എന്നു പറഞ്ഞാറെ, പേത്രൻ അവനോടു ചൊല്ലിയ ൨൦
തു: ദൈവത്തിന്റെ സമ്മാനം ദ്രവ്യം കൊടുത്തു വാങ്ങുവാൻ
തോന്നുകകൊണ്ടു നീയുമായി നിന്റെ പണം നാശത്തിൽ ആ
ല്പോക! നിന്റെ ഹൃദയം ദൈവത്തിൻ മുമ്പാകെ നേരുള്ളതല്ലാ ൨൧
യ്കകൊണ്ട് ഈ കാൎയ്യത്തിൽ നിണക്ക പങ്കും ചീട്ടും ഇല്ല.

൨൨ ആകയാൽ ഈ നിന്റെ വേണ്ടാതനത്തിൽനിന്നു മനന്തിരിഞ്ഞു
കൎത്താവോടു യാചിക്ക, പക്ഷെ നിന്റെ ഹൃദയത്തിലെ നിന
൨൩ വു ക്ഷമിക്കപ്പെടുമായിരിക്കും. ഇപ്പോഴൊ നീ കൈപ്പിൻ പി
ത്തത്തിലും (൫ മോ. ൨൯, ൧൮.) അനീതിയുടെ തളയിലും (യശ.
൨൪ ൫൮, ൬.) അകപ്പെട്ടിരിക്കുന്നതു ഞാൻ കാണുന്നു. ശിമോൻ
ഉത്തരമായി, നിങ്ങൾ ചൊല്ലിയത് ഒന്നും എനിക്ക് പിണയാ
തിരിപ്പാൻ കൎത്താവിനോട് എനിക്ക് വേണ്ടി യാചിപ്പിൻ എ
൨൫ ന്നു പറഞ്ഞു. അവരൊ കൎത്താവിൻ വചനത്തെ പറഞ്ഞു
സാക്ഷ്യം ഉറപ്പിച്ച ശേഷം ശമൎയ്യരുടെ പല ഊരുകളിലും സു
വിശേഷിച്ചു കൊണ്ടു യരുശലേമിലേക്ക തിരിച്ചു പോകയും
ചെയ്തു.
൨൬ പിന്നെ കൎത്താവിൻ ദൂതൻ ഫിലിപ്പനോടു സംസാരിച്ചു:
നീ എഴുനീറ്റു, യരുശലേമിൽനിന്നു ഘസ്സെക്ക് ഇറങ്ങുന്ന
നിൎജ്ജനമായുള്ള വഴിയിലേക്ക് തെക്കോട്ടു യാത്രയാക എന്നു
൨൭ പറഞ്ഞു. അവൻ എഴുനീറ്റു യാത്രയായി; അവിടെ ഇതാ ക
ന്ദക്ക എന്ന ഐഥിയോപ്യരാജ്ഞിയുടെ ഒരധിപതി, അവളു
ടെ സകല ഭണ്ഡാരത്തിന്നും അദ്ധ്യക്ഷയുള്ള ഷണ്ഡനായൊ
൨൮ ര് ഐഥിയോപ്യൻ (കാണായി). അവൻ യരുശലേമിൽ കു
മ്പിടുവാൻ ചെന്നശേഷം തിരിച്ചുപോന്നു തേരിൽ ഇരുന്നു
൨൯ യശയ്യാ പ്രവാചകനെ വായിക്കുമ്പോൾ, ആത്മാവ് ഫിലി
പ്പനോട്: നീ അരികെ ചെന്ന് ഈ തേരിനോടു പറ്റികൊൾ
൩൦ ക എന്നു പറഞ്ഞു. ഫിലിപ്പൻ ഓടി ചേൎന്നു യശയ്യാപ്രവാ
ചകനെ വായിച്ചു കേട്ടാറെ: ഈ വായിക്കുന്നവ ബോധിക്കു
൩൧ ന്നുവൊ? എന്നു ചോദിച്ചു: ഒരുത്തരും വഴികാട്ടാഞ്ഞാൽ അത്
എനിക്ക് എങ്ങിനെ കഴിയും? എന്ന് അവൻ ചൊല്ലി, ഫിലി
പ്പൻ കയറിവന്നു തന്നോട് ഇരിക്കേണം എന്ന് അപേക്ഷി
൩൨ ച്ചു. അവൻ വായിക്കുന്ന തിരുവെഴുത്തിൻ അടക്കം ആവിതു
(യശ. ൫൩, ൭.) കുലെക്കു കൊണ്ടുപോകുന്ന കുഞ്ഞാടു പോലെ
യും കത്രിക്കുന്നവന്റെ മുമ്പാകെ മിണ്ടാത്ത ആടു പോലെ
൩൩ യും വായ്തുറക്കാതെ ഇരുന്നു. താഴ്മയിൽ അവന്റെ ന്യായവിധി
എടുക്കപ്പെട്ടു, അവന്റെ തലമുറയെ ആർ വിവരിക്കും? ഭൂമിയി
൩൪ ൽനിന്ന് അവന്റെ ജീവൻ എടുക്കപ്പെടുന്നുവല്ലൊ: എന്നിതു
പ്രവാചകൻ ആരെകൊണ്ടു പറയുന്നു? തന്നെകൊണ്ടൊ മ
റ്റൊരുത്തനെ കൊണ്ടൊ? ഞാൻ നിന്നോടു യാചിക്കുന്നു

എന്നു, ഷണ്ഡൻ ഫിലിപ്പനോട് ആരംഭിച്ചു പറഞ്ഞാറെ, ഫി ൩൫
ലിപ്പൻ തന്റെ വായ് തുറന്ന് ഈ തിരുവെഴുത്തിൽനിന്നു തു
ടങ്ങി അവനോടു യേശുവെ സുവിശേഷിച്ചു. അവർ വഴി ൩൬
പോകുമ്പോൾ തന്നെ ഒരു വെള്ളത്തിൽ എത്തി ഷണ്ഡൻ:
ഇതാ വെള്ളം! ഞാൻ സ്നാനം ഏല്ക്കുന്നതിന്ന് എന്തു മുടക്കം? എ
ന്ന പറയുന്നു. [ഫിലിപ്പൻ പറഞ്ഞു: നീ പൂൎണ്ണ ഹൃദയത്തോ ൩൭
ടും വിശ്വസിക്കുന്നു എങ്കിൽ, ന്യായം ഉണ്ടു. അവൻ ഉത്തരം
പറഞ്ഞിതു: യേശുക്രിസ്തൻ ദൈവപുത്രൻ എന്നു ഞാൻ വി
ശ്വസിക്കുന്നു]. ഉടനെ തേർ നിറുത്തുവാൻ കല്പിച്ചു ഫിലിപ്പ ൩൮
നും ഷണ്ഡനും ഇരുവരും വെള്ളത്തിൽ ഇറങ്ങി, അവൻ അ
വനെ സ്നാനം കഴിപ്പിച്ചു; വെള്ളത്തിൽനിന്നു കരേറിയപ്പോ
ൾ കൎത്താവിൻ ആത്മാവ് ഫിലിപ്പനെ പറിച്ചെടുത്തു. ഷണ്ഡ
ൻ അവനെ പിന്നെ കാണാഞ്ഞിട്ടും സന്തോഷിച്ചുകൊണ്ടു
തന്റെ വഴിക്കു പോയി. ഫിലിപ്പനൊ അഷ്ടോദിൽ കാണ ൩൯
പ്പെട്ടു, പിന്നെ കൈസൎയ്യയിൽ എത്തുവോളം എല്ലാ പട്ടണങ്ങ
ളിലും സുവിശേഷിച്ചുകൊണ്ടു കടന്നു പോരുകയും ചെയ്തു.

## ൯. അദ്ധ്യായം.

ശൌലിന്റെ അത്ഭുതമായ വിളിയും [അ. ൨൨, ൨൬.], (൧൦) സ്നാനവും, (൨൦) വ
ളൎച്ചയും, (൩൧) യഹൂദ്യസഭയുടെ വൎദ്ധനയും അതിൽ പേത്രന്റെ നടപ്പും.

ശൌൽ എന്നു കൂടെ ശൌൽ കൎത്താവിന്റെ ശിഷ്യരുടെ നേരെ ഭീ ൧
ഷണിയും കുലയും നിശ്വസിച്ചു കൊള്ളുന്നവനായി, മഹാപു ൨
രോഹിതനെ ചെന്നു കണ്ടു, ദമസ്കിൽ വെച്ച് ആ മാൎഗ്ഗക്കാരിൽ
ആണുങ്ങളാകട്ടെ, പെണ്ണുങ്ങളാകട്ടെ വല്ലവരെയും കണ്ടുവെങ്കി
ൽ അവരെ കെട്ടിവെച്ചു, യരുശലേമിലേക്കു കൊണ്ടുവരുവാ
ന്തക്കവണ്ണം അവിടത്തെ പള്ളികൾക്കു പത്രങ്ങളെ ചോദിച്ചു
(വാങ്ങി). പിന്നെ പ്രയാണം ചെയ്തുകൊണ്ടു ദമസ്കിനോടു സ ൩
മീപിക്കുമ്പോൾ ഉണ്ടായിതു. പെട്ടന്നു വാനത്തിൽനിന്നു വെ ൪
ളിച്ചം അവന്റെ ചുറ്റും മിന്നി, അവൻ നിലത്തു വീണു: ശൌ
ലെ, ശൌലെ നീ എന്നെ ഹിംസിക്കുന്നത് എന്ത്? എന്നു ത
ന്നോടു പറയുന്ന ശബ്ദം കേട്ടു: കൎത്താവെ! നീ ആർ? എന്നു ൫
ചോദിച്ചാറെ: നീ ഹിംസിക്കുന്ന യേശു ഞാൻ ആകുന്നു, (തോ
ട്ടിയുടെ നേരെ ഉതെക്കുന്നതു നിണക്കു കടിയതത്രെ) എങ്കിലും
എഴുനീറ്റു പട്ടണത്തിൽ ചെല്ലു; നീ ചെയ്യേണ്ടത് അവിടെ ൬

൭ നിന്നോട്ട ചൊല്ലപ്പെട്ടും എന്ന് അവൻ പറഞ്ഞു. പ്രയാണ
ത്തിൽ കൂടെ ഉള്ള പുരുഷന്മാർ ശബ്ദത്തെ കേൾക്കയല്ലാതെ,
൮ ആരെയും ദർശിക്കാതെ നിർജ്ജീവരായി നിന്നിരുന്നു. പിന്നെ
ശൌൽ നിലത്തു നിന്ന് എഴുനീററു കണ്ണുകളെ തുറന്നാറെയും
ഒന്നും കണ്ടില്ല. അവർ കൈ താങ്ങി, അവനെ ദമഷ്കിൽ കൂട്ടി
൯ കൊണ്ടുപോയി. അവൻ മൂന്നുദിവസം കൺ കാണാതെയും
തിന്നുകുടിക്കാതെയും പാൎത്തു.

൧൦ ദമഷ്കിലോ ഹനന്യ എന്നൊരു ശിഷ്യൻ ഉണ്ടു; അവനോ
ടു കൎത്താവ് ഒരു ദൎശനത്തിൽ: ഹനന്യെ! എന്നു പറഞ്ഞാറെ:
൧൧ കൎത്താവെ! ഞാൻ ഇതാ! എന്ന് അവൻ പറഞ്ഞു. കൎത്താവ്
അവനോടു ചൊല്ലിയതു: നീ എഴുനീററു "നേരെ വീഥി" എന്ന
തിലേക്ക പോയി യൂദാവിൻ വീട്ടിൽ തൎസ്സുകാരൻ ശൌൽ എ
ന്ന് പേരുള്ളവനെ അന്വേഷിക്ക; കണ്ടാലും അവൻ പ്രാൎത്ഥി
൧൨ ക്കുന്നു. അത്രയല്ല അവൻ ഹനന്യ എന്ന ഒരു പുരുഷൻ അ
കമ്പുക്ക, താൻ കാഴ്ചപ്രാപിക്കേണ്ടതിന്നു തന്റെ മേൽ കൈ വെ
൧൩ ക്കുന്നതു കണ്ടു. എന്നതിന്നു ഹനന്യ ഉത്തരം പറഞ്ഞിതു: ക
ൎത്താവെ! അയ്യാൾ യരുശലേമിൽ നിന്റെ വിശുദ്ധൎക്ക് എത്ര
തിന്മകൾ പിണെച്ചു എന്നു പലരിൽനിന്നും കേട്ടിരിക്കുന്നു.
൧൪ ഇവിടെയും നിന്റെ നാമത്തെ വിളിച്ചു ചോദിക്കുന്നവരെ ഒ
ക്കയും കെട്ടുവാൻ മഹാപുരോഹിതരുടെ അധികാരം അവന്
൧൫ ഉണ്ടു. കൎത്താവ് അവനോടു പറഞ്ഞു: ഇവൻ എന്റെ നാമം
ജാതികൾക്കും രാജാക്കന്മാൎക്കും ഇസ്രയേൽ പുത്രന്മാൎക്കും മുമ്പിൽ
വഹിപ്പാൻ തെരിഞ്ഞെടുത്തോരു പാത്രമായി, എനിക്കുണ്ടാക
൧൬ യാൽ പോയ്ക്കൊൾക! എൻനാമത്തിന്നു വേണ്ടി അവൻ എ
ന്തെല്ലാം അനുഭവിക്കേണ്ടത് എന്നു ഞാൻ അവനെ കാണി
൧൭ ക്കും സത്യം. എന്നാറെ, ഹനന്യ പോയി വീടകം പുക്ക, അവ
ന്റെ മേൽ കൈകളെ വെച്ചു: സഹോദര ശൌലെ! നീ വന്ന
വഴിയിൽ നിണക്ക കാണായ യേശു എന്ന കൎത്താവ് നീ കാ
ഴ്ചപ്രാപിച്ചു വിശുദ്ധാത്മപൂൎണ്ണനാകേണ്ടതിന്ന് എന്നെ അയ
ച്ചിരിക്കുന്നു എന്നു പറഞ്ഞ ഉടനെ, അവന്റെ കണ്ണുകളിൽനി
൧൮ ന്നു ചെതുമ്പുപോലെ വീണു, അവൻ കാഴ്ചപ്രാപിച്ച് എഴുനീ
ററു സ്നാനം ഏററശേഷം ആഹാരം കൈക്കൊണ്ട് ഊക്കുണ്ടാ
കയും ചെയ്തു.

പിന്നെ അവൻ ദമസ്കിലുള്ള ശിഷ്യന്മാരോടു കൂടെ ചില ദിവ ൧൯
സം പാൎത്തശേഷം, ഉടനെ പള്ളികളിൽ വെച്ചു, യേശു ദേവ ൨൦
പുത്രൻ എന്നു ഘോഷിച്ചു. കേൾക്കുന്നവർ എല്ലാവരും ഭ്രമി ൨൧
ച്ചു: യരുശലേമിൽ ഈ നാമം വിളിച്ചു ചോദിക്കുന്നവരെ പാ
ഴാക്കിയവൻ ഇവനല്ലയൊ? ഇവിടെയും അവരെ കെട്ടിവെച്ചു
മഹാപുരോഹിതരുടെ മുമ്പിലാക്കുവാൻ വന്നില്ലയൊ? എന്നു
പറയും; ശൌലൊ ഏററം ശക്തിപ്പെട്ടു "ഇവൻ മശീഹ ആകു ൨൨
ന്നു" എന്നു തുമ്പുണ്ടാക്കി, ദമസ്കിൽ കുടിയിരിക്കുന്ന യഹൂദന്മാരെ
കലക്കികളഞ്ഞു. ഇപ്രകാരം ബഹു ദിവസം തികയുമ്പോൾ, യ ൨൩
ഹൂദന്മാർ അവനെ ഒടുക്കുവാൻ മന്ത്രിച്ചുകൂടി. ശൌലിന്ന് ൨൪
അവരുടെ കൂട്ടുകെട്ട് അറിഞ്ഞു വന്നു; അവനെ ഒടുക്കുവാൻ രാ
വും പകലും നഗരവാതിലുകളെ കാത്തുനില്ക്കുമ്പോൾ, അവന്റെ ൨൫
ശിഷ്യന്മാർ രാത്രിയിൽ അവനെ എടുത്തു ഒരു കൊട്ടയിലാക്കി,
മതിൽവഴിയായി ഇറക്കിവിടുകയും ചെയ്തു. അവൻ യരുശ ൨൬
ലേമിൽ എത്തിയാറെ, ശിഷ്യരോടു പററുവാൻ ശ്രമിക്കുമ്പോൾ,
അവൻ ശിഷ്യൻ എന്നു വിശ്വസിക്കാതെ, എല്ലാവരും അവ
നെ പേടിച്ചു നിന്നു. ബൎന്നബാ മാത്രം അവനെ കൈപിടി ൨൭
ച്ച് അപോസ്തലരുടെ അടുക്കൽ കൊണ്ടു ചെന്ന്, ഇവൻ വ
ഴിയിൽ വെച്ചു കൎത്താവിനെ കണ്ടപ്രകാരവും, ആയവൻ ഇ
വനോട് അരുളിച്ചെയ്തതും, ദമസ്കിൽ ഇവൻ യേശു നാമത്തി
ങ്കൽ പ്രാഗത്ഭ്യം കാട്ടിയവാറും അവരോടു വിവരിച്ചറിയിച്ചു.
പിന്നെ അവൻ യരുശലേമിൽ അവരോട് ഒന്നിച്ചു വന്നും ൨൮
പോയും കൊണ്ടു, കൎത്താവായ യേശുവിൻനാമത്തിൽ പ്രാഗ
ത്ഭ്യം കാട്ടികൊണ്ടിരുന്നു. യവനഭാഷക്കാരോടും സംസാരിച്ചു ൨൯
തൎക്കിച്ചു പോരുമ്പോൾ, അവർ അവനെ ഒടുക്കുവാൻ വട്ടംകൂ
ട്ടി. ആയതു സഹോദരന്മാർ അറിഞ്ഞ് അവനെ കൈസൎയ്യ ൩൦
യിലേക്ക് കൂട്ടിക്കൊണ്ടു പോയി, പിന്നെ തൎസ്സിലേക്ക് അയച്ചു
വിടുകയും ചെയ്തു.

ആയതു കൊണ്ട് യഹൂദ ഗലീല ശമൎയ്യ ഈ നാട്ടിൽ ഒക്കയും ൩൧
ഉള്ള സഭ സമാധാനത്തോടെ പാൎത്തു വീട്ടുവൎദ്ധന ചെയ്തും,
കൎത്താവിൻ ഭയത്തിൽ നടന്നും, വിശുദ്ധാത്മാവിൻ പ്രബോ
ധനത്താൽ പെരുകിയും കൊണ്ടിരുന്നു. പിന്നെ പേത്രൻ എല്ലാ ൩൨
വരെയും കാണ്മാൻ ചെല്ലുമ്പോൾ, ലോദിൽ പാൎക്കുന്ന വിശുദ്ധ
ർ അടുക്കെയും ഇറങ്ങിപോയി. അവിടെ ഐനെയാ എന്നൊരു ൩൩

മനുഷ്യൻ പക്ഷവാതം പിടിച്ച് എട്ടു വൎഷം ശയ്യമേൽ കിടക്ക
൩൪ ന്നതു കണ്ടപ്പോൾ, പേത്രൻ അവനോട്: ഐനയാവെ, യേശു
ക്രിസ്തൻ നിന്നെ സ്വസ്ഥനാക്കുന്നു! എഴുനീററു നിണക്കായി
താനെ വിരിക്ക! എന്നു പറഞ്ഞു, ഉടനെ അവൻ എഴുനീററു.
൩൫ ലൊദിലും ശരോനിലും ഉള്ള സകല നിവാസികളും അവനെ
കണ്ടു, കൎത്താവിലേക്ക് തിരിഞ്ഞു വരികയും ചെയ്തു.
൩൬ അന്നു യാഫൊവിൽ പേടമാൻ എന്നൎത്ഥമുള്ള തബീഥ എ
ന്ന പേരോടെ ഒരു ശിഷ്യ ഉണ്ടു, അവൾ ചെയ്തുപോരുന്ന ഭി
൩൭ ക്ഷാദി സൽക്രിയകളാൽ നിറഞ്ഞവൾ തന്നെ. ആ നാളുകളിൽ
അവൾക്കു വ്യാധിപിടിച്ചു മരണം സംഭവിക്കയും ചെയ്തു.
൩൮ അവളെ കഴുകി മാളികയിൽ കിടത്തിയ ശേഷം, ലൊദ് യാഫൊ
വിന്നു സമീപമാകയാൽ, പേത്രൻ അവിടെ ഉള്ളപ്രകാരം ശി
ഷ്യന്മാർ കേട്ടു: വൈകാതെ ഞങ്ങളോളവും വരേണം" എന്നു പ്ര
ബോധിപ്പിച്ചുംകൊണ്ടു, രണ്ടു പുരുഷന്മാരെ അവനടുക്കൽ
൩൯ അയച്ചു. പേത്രൻ എഴുനീററ് അവരോടു കൂടെ ചെന്ന് എ
ത്തിയപ്പോൾ തന്നെ, അവനെ മാളികമുറിയിൽ കരേററി, അവി
ടെ എല്ലാവിധവമാരും ചുററിവന്നു കരഞ്ഞും, ആ പേടമാൻ
എന്നവൾ കൂടെ ഉള്ളപ്പോൾ ഉണ്ടാക്കിയ കുപ്പായങ്ങളും വസ്ത്ര
൪൦ ങ്ങളും എല്ലാം കാണിച്ചും കൊണ്ടുനിന്നു. പേത്രൻ അവരെ
ഒക്കയും പുറത്താക്കി, മുട്ടുകുത്തി പ്രാൎത്ഥിച്ച് ഉടലിനെ നോക്കി
തിരിഞ്ഞു: തബീഥെ, എഴുനീല്ക്ക! എന്നു പറഞ്ഞു; അവളും
൪൧ കണ്ണുകളെ തുറന്നു പേത്രനെ കണ്ടു നിവിൎന്നിരുന്നു. അവൻ
കൈ കൊടുത്ത് അവളെ എഴുനീല്പിച്ചു, വിശുദ്ധരെയും വിധവ
മാരെയും വിളിച്ച് അവളെ ജീവനുള്ളവളായി നിറുത്തി കാണി
൪൨ ച്ചു. ആയതു യാഫൊവിൽ എങ്ങും പ്രസിദ്ധമായി പലരും
൪൩ കൎത്താവിൽ വിശ്വസിച്ചു. അവനും തോല്ക്കൊല്ലനായ ശിമോ
ൻ എന്നവന്റെ പക്കൽ ബഹു ദിവസം യാഫൊവിൽ വസി
ക്കയും ആയി.

## ൧൦. അദ്ധ്യായം.

പുറജാതികളിലെ ആദ്യഫലത്തെ പേത്രൻ ചേൎത്തതു.

൧ അനന്തരം കൈസൎയ്യയിൽ കൊൎന്നേല്യൻ എന്നൊരു പുരു
൨ ഷൻ ഇതല്യ പട്ടാളത്തിൽ ശതാധിപനായി, തന്റെ സകല
ഗൃഹത്തോടും കൂടെ ദൈവഭയവും ഭക്തിയും പൂണ്ടു (യഹൂദ) ജ

ഉൻവ്വ

നത്തിന്നു വളരെ ഭിക്ഷകൾ ചെയ്തും, നിത്യം ദൈവത്തോടു യാ
ചിച്ചും പോരുമ്പോൾ, ഏകദേശം പകലത്തെ ഒമ്പതാം മണി ൩
ക്കു ദൎശനം സംഭവിച്ചതിൽ ദേവദൂതൻ അരികത്തു വന്നു, ത
ന്നോടു: കൊൎന്നേല്യ! എന്നു പറയുന്നതു സ്പഷ്ടമായി കണ്ടു.
ആയവനെ ഉററു നോക്കി ഭയവശനായ് ചമഞ്ഞു: കൎത്താ ൪
വെ! എന്താകുന്നു? എന്നു ചൊല്ലിയാറെ, അവനോടു പറഞ്ഞി
തു: നിന്റെ പ്രാൎത്ഥനകളും ഭിക്ഷകളും ഓൎക്കപ്പെടുവാൻ ദൈവ
ത്തിൻമുമ്പിൽ കയറി വന്നു. ഇപ്പോഴൊ യാഫൊവിൽ ആളു ൫
കളെ അയച്ചു, പേത്രൻ എന്ന മറു നാമമുള്ളൊരു ശിമോനെ
വരുത്തുക; അവൻ കടപ്പുറത്തു വീടുള്ള തോല്ക്കൊല്ലനായ ശി ൬
മോൻ എന്നവനോട് അതിഥിയായ്പാൎക്കുന്നു [നീ ചെയ്യേണ്ടു
ന്നത് അവൻ നിന്നോട് ഉരെക്കും]. എന്നു ചൊല്ലി ദൂതൻ ൭
പോയപ്പോൾ, അവൻ ഭൃത്യന്മാരിൽ ഇരുവരേയും, തന്നോട്
ഉററിരുന്നു പാൎക്കുന്നവരിൽ ദേവഭക്തിയുള്ളൊരു സേവകനേ
യും വിളിച്ച്, അവരെ എല്ലാം വിവരിച്ചു കേൾപ്പിച്ചു, യാഫൊവി ൮
ലേക്ക് അയക്കയും ചെയ്തു. പിറെറ നാൾ അവർ യാത്ര പോ ൯
യി പട്ടണത്തോട് അണയുമ്പോൾ, പേത്രൻ ആറാം മണിക്കു
പുരമേൽ പ്രാൎത്ഥിപ്പാൻ കരേറി. പിന്നെ വിശന്നു വന്നു ക ൧൦
ത്തലടക്കുവാൻ ഭാവിച്ചു; അങ്ങേയോർ ഒരുക്കുമ്പോൾ തന്നെ
അവന് ഒരു പാരവശ്യം സംഭവിച്ചിട്ടു; വാനം തുറന്നിരിക്കു ൧൧
ന്നതും വലിയൊരു തുപ്പട്ടി പോലെ ഒരു പാത്രം നാല് അററ
ങ്ങളിലും കെട്ടീട്ട് ഇറക്കിവിട്ടു ഭൂമിയിൽ കിഴിഞ്ഞു വരുന്നതും
കാണുന്നു. ആയതിൽ ഭൂമിയിലെയെല്ലാ നാല്ക്കാലികളും മൃഗങ്ങ ൧൨
ളും ഇഴജാതികളും വാനത്തിലെ പറജാതികളും (കാണ്മാൻ) ഉ
ണ്ടു. ഒരു ശബ്ദവും അവനോടു: പേത്ര, എഴുനീററ് അറുത്തു തി ൧൩
ന്നുകൊൾക എന്ന് ഉണ്ടായാറെ, പേത്രൻ പറഞ്ഞു: അരുത ൧൪
ല്ലൊ കൎത്താവെ! തീണ്ടലൊ അശുദ്ധിയൊ ഉള്ളതൊന്നും ഞാ
ൻ ഒരുനാളും തിന്നിട്ടില്ലല്ലൊ! ആ ശബ്ദം പിന്നെയും അവ ൧൫
നോടു: ദൈവം ശുദ്ധീകരിച്ചവ നീ തീണ്ടലാക്കൊല്ല. എന്നുള്ള ൧൬
തു മൂന്നുകുറി സംഭവിച്ചു, പാത്രം പെട്ടന്നു വാനത്തിലേക്ക് എടു
ത്തുകൊള്ളപ്പെട്ടു.

ഈ കണ്ട ദൎശനം എന്തുപോൽ, എന്നു പേത്രൻ തന്നിൽ ത ൧൭
ന്നെ ബുദ്ധിമുട്ടി നോക്കുമ്പോൾ, കൊൎന്നേല്യൻ അയച്ചു വന്ന
പുരുഷന്മാർ ഇതാ ശിമോന്റെ വീടു ചോദിച്ചറിഞ്ഞു, പടിപ്പു

ഉൻൻ

൧൮ രക്കൽനിന്നു: പേത്രൻ എന്ന മറുനാമമുള്ള ശിമോൻ ഇവിടെ
൧൯ പാൎക്കുന്നുവൊ? എന്നു വിളിച്ചു ചോദിച്ചിരുന്നു. പിന്നെ പേ
ത്രൻ ദൎശനത്തെ വിചാരിച്ച് ഉന്നിപാൎക്കുമ്പോൾ, ആത്മാവാ
യവൻ അവനോട്: കാണ്ക, പുരുഷന്മാർ നിന്നെ തിരയുന്നു!
൨൦ നീയൊ എഴുനീറ്റു ഇറങ്ങി ചെല്ക; അവരെ ഞാൻ അയച്ച
താകകൊണ്ട് ഒന്നും സംശയിക്കാതെ അവരോടുകൂട യാത്രയും
൨൧ ആക. എന്നു പറഞ്ഞാറെ, പേത്രൻ ഇറങ്ങി, ആ പുരുഷന്മാ
രെ കണ്ടു: നിങ്ങൾ തിരയുന്നവൻ ഇതാ ഞാൻ തന്നെ; നി
൨൨ ങ്ങൾ വന്ന സംഗതി എന്തെന്നു? പറഞ്ഞാറെ, ശതാധിപനാ
യ കൊൎന്നേല്യൻ എന്ന നീതിയും ദൈവഭയവും ഉള്ളൊരു പു
രുഷൻ യഹൂദരുടെ സകല ജാതിയാലും നല്ല സാക്ഷ്യം കൊ
ണ്ടുള്ളവൻ തന്നെ; നിന്നെ ഭവനത്തിൽ വരുത്തുവാനും നി
ന്നോടു മൊഴികൾ കേൾപാനും വിശുദ്ധദൂതനാൽ അരുളപ്പാടു
൨൩ ണ്ടായി, എന്ന് അവർ പറയുന്നു. അവൻ അവരെ അക
ത്തേക്ക വിളിച്ചു അതിഥിസല്ക്കാരവും ചെയ്തു; പിറെറന്നാൾ
എഴുനീററു, അവരോടുകൂടെ പുറപ്പെട്ടു (യാപ്പൊവിലെ); സ
൨൪ ഹോദരർ ചിലരും അവനോടുകൂടെ പോയി. മറു നാളിൽ കൈ
സൎയ്യയിൽ ചേൎന്നു; അവിടെ കൊൎന്നേല്യൻ തന്റെ ചാൎച്ച
ക്കാരെയും വേണ്ടപ്പെട്ട ചങ്ങാതികളേയും കൂട്ടിവരുത്തി അവ
രെ കാത്തു കൊണ്ടിരുന്നു.
൨൫ പേത്രൻ പ്രവേശിച്ചാറെ, കൊൎന്നേല്യൻ എതിരേററ് അവ
൨൬ ന്റെ കാല്ക്കൽ കുമ്പിട്ടു വീണു. പേത്രനൊ: എഴുനീല്ക്ക! ഞാനും
൨൭ മനുഷ്യനത്രെ! എന്നു ചൊല്ലി അവനെ എഴുനീല്പിച്ചു. അവ
നോടു സംഭാഷിച്ചുംകൊണ്ട് അകമ്പുക്ക്, അനേകർ വന്നു കൂ
൨൮ ടിയതിനെ കണ്ട് അവരോടു ചൊല്ലിയതു: അന്യവകക്കാരനോ
ടു ചേൎച്ചയൊ ഇടപാടൊ യഹൂദന് എത്രയും അധൎമ്മമായുള്ള
പ്രകാരം നിങ്ങൾ അറിയുന്നുവല്ലൊ! എനിക്കൊ ദൈവം ഒരു
മനുഷ്യനെയും തീണ്ടലൊ അശുദ്ധിയൊ ഉള്ളവൻ എന്നു ചൊ
൨൯ ല്ലാതിരിപ്പാൻ തോന്നിച്ചു. ആകയാൽ ആളയച്ചു വരുത്തിയ
പ്പോൾ, ഞാൻ എതിർ പറയാതെ വന്നു. എന്നിട്ട് എന്നെ വ
൩൦ രുത്തിയ സംഗതി എന്തെന്നു ചോദിക്കുന്നു. എന്നാറെ, കൊ
ൎന്നേല്യൻ പറഞ്ഞിതു: നാലു നാളായിട്ടു ഞാൻ ഈ നാഴികവ
രെ ഉപവാസം ചെയ്തശേഷം ഒമ്പതാം മണിക്ക് എന്റെ വീ
൩൧ ട്ടിൽ പ്രാൎത്ഥിച്ചിരിക്കുമ്പോൾ, ശുഭ്രവസ്ത്രത്തോടെ ഒരു പുരുഷൻ

ഇതാ എന്റെ മുമ്പിൽ നിന്നുകൊണ്ടു: കൊൎന്നല്യ, നിന്റെ
പ്രാൎത്ഥന കേൾക്കപ്പെട്ടു; നിന്റെ ഭിക്ഷകൾ ദൈവത്തിന്മുമ്പി
ൽ ഓൎക്കപ്പെട്ടുകയും ചെയ്തു. അതുകൊണ്ടു യാഫൊവിലേക്ക് ൩൨
ആളയച്ചു, പേത്രൻ എന്ന മറുനാമമുള്ള ശിമോനെ വിളിപ്പി
ക്ക; അവൻ കടല്പുറത്തു തോല്ക്കൊല്ലനായ ശിമോന്റെ വീട്ടി
ൽ പാൎക്കുന്നു; അവൻ വന്നു നിന്നോടു ഉരചെയ്യും എന്നു പ
റകയാൽ, ഞാൻ ക്ഷണത്തിൽ നിന്റെ അടുക്കൽ ആളയച്ചു; ൩൩
നീ വന്നതിനാൽ നന്നായി ചെയ്തു; ഇപ്പോഴൊ ഞങ്ങൾ എ
ല്ലാവരും കൎത്താവിൻ പക്കൽനിന്നു നിണക്ക നിയോഗമായി
വന്നത് ഒക്കയും കേൾപ്പാനായി ദൈവത്തിൻമുമ്പാകെ (ഒരു
ങ്ങി)യിരിക്കുന്നു.
അനന്തരം പേത്രൻ വായ്തുറന്നു പറഞ്ഞിതു: ദൈവം മുഖ ൩൪
പക്ഷക്കാരനല്ല; ഏതു ജാതിയിലും അവനെ ഭയപ്പെട്ടു നീതി ൩൫
യെ പ്രവൃത്തിക്കുന്നവൻ അവനു ഗ്രാഹ്യൻ എന്നു ഞാൻ ഉ
ണ്മയിൽ ഗ്രഹിക്കുന്നു. അവൻ യേശുക്രിസ്തുനെ കൊണ്ടു സ ൩൬
മാധാനം സുവിശേഷിച്ചു ഇസ്രയേൽ പുത്രന്മാൎക്ക് അയച്ച
വചനം തന്നെ; ആയവനാകട്ടെ, എല്ലാവൎക്കും കൎത്താവ് ത
ന്നെ. യോഹനാൻ ഘോഷിച്ച സ്നാനത്തിൽ പിന്നെ ഗലീല ൩൭
യിൽ തുടങ്ങി യഹൂദയിൽ ഒക്കയും ഉണ്ടായ വൎത്തമാനം (നിങ്ങ
ൾ അറിയുന്നുവല്ലൊ) നചറത്തിൽ നിന്നുള്ള യേശുവെ ത
ന്നെ അറിയാമല്ലൊ. അവനെ ദൈവം വിശുദ്ധാത്മാവിനാലും ൩൮
ശക്തിയാലും അഭിഷേകം ചെയ്തപ്രകാരവും, ദൈവം കൂടയുള്ളതു
കൊണ്ടു അവൻ സൽക്രിയകൾ ചെയ്തും, പിശാചിനാൽ ഹേമി
ക്കപ്പെട്ടവരെ ഒക്കയും സ്വസ്ഥമാക്കികൊണ്ടും നടന്നുവന്നതും
(അറിയുന്നു). യഹൂദരുടെ നാട്ടിലും യരുശലേമിലും അവൻ ചെ ൩൯
യ്ത സകലത്തിന്നും ഞങ്ങൾ സാക്ഷികൾ; ആയവനെ അവർ
മരത്തിന്മേൽ തൂക്കി ഒടുക്കിക്കളഞ്ഞു. ദൈവമൊ മൂന്നാം നാൾ ൪൦
ഉണൎത്തി പ്രത്യക്ഷനാകുവാൻ (അനുവാദം) കൊടുത്തു. അ ൪൧
തൊ സകല ജനത്തിന്നുമല്ല, ദൈവം മുമ്പിൽകൂട്ടി വരിച്ചെട്ടുത്ത
സാക്ഷികൾക്കത്രെ; അവൻ മരിച്ചവരിൽനിന്ന് എഴുനീറ്റ
ശേഷം ഒന്നിച്ചു ഭക്ഷിച്ചു കുടിച്ച ഞങ്ങൾക്ക തന്നെ (പ്രത്യ
ക്ഷനായതു). ജീവികൾക്കും മരിച്ചവൎക്കും ന്യായാധിപതിയാ ൪൨
യി ദൈവത്താൽ നിൎണ്ണയിക്കപ്പെട്ടതു താൻതന്നെ എന്നു ജ
നത്തോടു ഘോഷിച്ചു സാക്ഷ്യം ഉറപ്പിപ്പാൻ അവൻ ഞങ്ങ

൪൩ ളോട് ആജ്ഞാപിച്ചു. ഇവങ്കൽ വിശ്വസിക്കുന്ന ഏവനും അ
വൻ നാമംമൂലം പാപങ്ങളുടെ മോചനം ലഭിക്കുന്നു എന്നു
സകല പ്രവാചകന്മാരും ആയവനു സാക്ഷി ചൊല്ലുന്നു.
൪൪ എന്നീ മൊഴികൾ പേത്രൻ ഉരെക്കുമ്പോൾ തന്നെ വചനം
കേൾക്കുന്ന എല്ലാവരുടെ മേലും വിശുദ്ധാത്മാവ് വീണു വ
൪൫ ന്നു. അവർ ഭാഷകളാൽ ഉരെച്ചു ദൈവത്തെ മഹത്വീകരിക്കു
൪൬ ന്നതു കേൾക്കയാൽ, പേത്രനോടു കൂടിവന്ന പരിഛേദനയി
ലെ വിശ്വാസികളായവർ വിശുദ്ധാത്മാവാകുന്ന ദാനം ജാതി
൪൭ കളുടെ മേലും പകരപ്പെട്ടതുകൊണ്ടു വിസ്മയിച്ചു പോയി. അ
പ്പോൾ പേത്രൻ: നമുക്ക് എന്നപോലെ ഇവൎക്കും വിശുദ്ധാ
ത്മാവ് കിട്ടിയശേഷം സ്നാനം വരാതവണ്ണം വെള്ളത്തെ വില
൪൮ ക്കുവാൻ കഴിയുന്നവൻ ആർ? എന്ന് ഉത്തരം ചൊല്ലി. അ
വരെ കൎത്താവിൻ നാമത്തിൽ സ്നാനം കഴിപ്പാൻ നിയോഗിച്ചു;
അപ്പോൾ അവൻ ചില ദിവസം വസിച്ചു കൊൾവാൻ അ
വർ ചോദിക്കയും ചെയ്തു.

## ൧൧ അദ്ധ്യായം

യരുശലേമിലെ സഹോദരരോടു പേത്രന്റെ പ്രതിവാദം, (൧൯) അന്ത്യോഖ്യയി
ൽ പുറജാതികളിൽനിന്ന് ഒന്നാം സഭ ചേൎന്നു വന്നതു.

൧ ജാതികളും ദേവവചനം കൈക്കൊണ്ടപ്രകാരം അപോസ്ത
൨ ലന്മാരും യഹൂദയിലുള്ള സഹോദരന്മാരും കേട്ടാറെ, പേത്രൻ
൩ യരുശലേമിൽ കരേറിവന്നപ്പോൾ, പരിഛേദനക്കാർ; നീ അ
ഗ്രചൎമ്മമുള്ള പുരുഷന്മാർ ഇടത്തിൽ പ്രവേശിച്ച് അവരോടു
൪ കൂടെ ഭക്ഷിച്ചു എന്ന് അവനോടു വാദിച്ചു. എന്നാറെ, പേത്ര
ൻ ആരംഭിച്ചു ക്രമപ്രകാരം അവരോടു വിവരിച്ചു ചൊല്ലിയതു:
൫ ഞാൻ യാഫൊപുരിയിൽ പ്രാൎത്ഥിക്കുമ്പോൾ, പാരവശ്യം സം
ഭവിച്ചതിൽ ഒരു ദൎശനം കണ്ടു; വാനത്തിൽനിന്നു നാല് അറ
ങ്ങളിലും (കെട്ടി) ഇറക്കിവിടുന്ന തുപ്പട്ടി പോലെ ഒരു പാത്രം
൬ കിഴിഞ്ഞ് എന്നോളം വന്നതു തന്നെ. അതിന്നുള്ളിൽ നോക്കിവി
ചാരിക്കുമ്പോൾ, ഭൂമിയിലെ നാല്ക്കാലികളെയും മൃഗങ്ങളെയും ഇ
൭ ഴജാതികളെയും വാനത്തിലെ പറജാതികളെയും കണ്ടു: പേത്ര,
എഴുനീററ് അറുത്തു തിന്നുകൊൾക! എന്ന് എന്നോടു പറയുന്ന
൮ ശബ്ദവും കേട്ടാറെ: അരുതല്ലോ കൎത്താവെ! തീണ്ടലും അശു
ദ്ധിയും ഉള്ളത് ഒരിക്കലും എന്റെ വായിൽ ചെന്നില്ലല്ലോ!

എന്നു പറഞ്ഞതിന്നു, വാനത്തിൽനിന്ന് ആ ശബ്ദം പിന്നെ ൯
യും(വന്നു): ദൈവം ശുദ്ധീകരിച്ചവ നീ തീണ്ടലാക്കൊല്ലാ എ
ന്നുത്തരം പറഞ്ഞു. ആയതു മൂന്നുകുറി സംഭവിച്ചു; പിന്നെ എ ൧൦
ല്ലാം വാനത്തേക്ക തിരികെ വലിച്ചെടുക്കപ്പെട്ടു. അപ്പോൾ, ക ൧൧
ണ്ടാലും, കൈസൎയ്യയിൽനിന്ന് എനിക്കായിട്ട് അയക്കപ്പെട്ട മൂ
ന്നു പുരുഷന്മാർ ചെട്ടന്നു ഞാൻ ഇരിക്കുന്ന വീട്ടിന്നരികെ നി
ന്നിരുന്നു: ഇവരോട് ഒന്നും സംശയിക്കാതെ കൂടെ പോകെണം ൧൨
എന്ന് ആത്മാവ് എന്നോട് കല്പിച്ചു. ഈ ആറു സഹോദരന്മാ
രും എന്നോടു കൂടെ പോന്നു, ഞങ്ങൾ പുരുഷൻ്റെ വീട്ടിൽ അ
കംപുക്ക. ആയവൻ തൻ്റെ വീട്ടിൽ ദൂതൻ നിന്നുകൊണ്ടു കണ്ടെ ൧൩
തും, നീ യാഫൊവിൽ ആളയച്ചു പേത്രൻ എന്നു മറുനാമമുള്ള
ശിമോനെ വരുത്തുക. നീയും നിൻ്റെ ഗ്രഹവും എല്ലാം രക്ഷ ൧൪
പെടുന്ന മൊഴികളെ അവൻ നിന്നോട് ഉരെക്കും എന്നു തന്നോ
ടു ചൊന്നപ്രകാരവും ഞങ്ങളോട് അറിയിച്ചു. പിന്നെ ഞാൻ ൧൫
ഉരചെയ്തു തുടങ്ങിയപ്പോഴെക്ക വിശുദ്ധാത്മാവ് അവരുടെ മേ
ൽ വീണത് ആദിയിൽ നമ്മുടെ മേൽ വന്നപ്രകാരം തന്നെ.
എന്നാറെ, (൧, ൫.) യോഹന്നാൻ വെള്ളത്താൽ സ്നാനം ഏല്പിച്ചു ൧൬
നിങ്ങളൊ വിശുദ്ധാത്മാവിൽ സ്നാനപ്പെടും എന്നു കൎത്താവ് പ
റഞ്ഞ മൊഴിയെ ഞാൻ ഓൎത്തു. അതുകൊണ്ട് കൎത്താവായ ൧൭
യേശുക്രിസ്തുങ്കൽ വിശ്വസിച്ചവരായ നമുക്കൊത്തപ്രകാരം
അവൎക്കും ഒരു ദാനത്തെ തന്നെ ദൈവം കൊടുത്തു എങ്കിൽ,
ദൈവത്തെ വിലക്കുവാൻ കഴിവോളം ഞാൻ ആരുപോൽ?
എന്ന് അവർ കേട്ട് അടങ്ങി: എന്നിട്ടു ദൈവം ജാതികൾക്കും ൧൮
ജീവങ്കലേക്ക് മാനസാന്തരത്തെ നല്കിവെച്ചു എന്നു ചൊല്ലി,
ദൈവത്തെ തേജസ്കരിച്ചിരുന്നു.

അനന്തരം സ്തെഫനൻ ഹേതുവായി ഉണ്ടായ ക്ലേശത്തിൽ ൧൯
നിന്നു ചിതറിപോയവർ ഫൊയിനീക്ക, കുപ്ര, അന്ത്യൊഖ്യ
ഈ ദേശങ്ങളോളവും സഞ്ചരിച്ചുകൊണ്ടു യഹൂദരോടല്ലാതെ
ആരോടും വചനത്തെ പറയാതെ കണ്ടു നടന്നു. അവരിൽ ചി ൨൦
ലർ കുപ്രക്കാരും കുറേനക്കാരും; ആയവർ അന്ത്യൊഖ്യയിൽ
എത്തിയശേഷം കൎത്താവായ യേശുവിനെ സുവിശേഷിച്ചു
കൊണ്ടു, യവനക്കാരോടു സംസാരിച്ചു പോന്നു. കൎത്താവിൻ ൨൧
കൈ അവരോടു കൂടെ ആകയാൽ വലിയോരു കൂട്ടം വിശ്വസി
ച്ചു, കൎത്താവിലേക്ക് തിരിഞ്ഞു വന്നു. അവരുടെ വൎത്തമാനം ൨൨

യരുശലേമിലെ സഭയുടെ ചെവികൾക്ക് എത്തിയപ്പൊൾ
അവർ ബൎന്നബാവെ അന്ത്യൊഹ്യവരെ സഞ്ചരിച്ചുകൊൾ
൨൩ വാൻ പറഞ്ഞയച്ചു. ആയവൻ ചേൎന്നപ്പോൾ, ദേവകരുണ
യെകണ്ടു സന്തോഷിച്ച് എല്ലാവരും ഹൃദയനിൎണ്ണയത്തോടെ
കൎത്താവിൽ ചേൎന്നു നില്പാന്തക്കവണ്ണം പ്രബോധിപ്പിച്ചുകൊ
൨൪ ണ്ടിരുന്നു. അവനാകട്ടെ നല്ല പുരുഷനും വിശുദ്ധാത്മാവും
വിശ്വാസവുംനിറഞ്ഞവനും തന്നെ; മതിയായുള്ള പുരുഷാരം
൨൫ കൎത്താവിനോടു ചേൎന്നു വരികയും ചെയ്തു. പിന്നെ അവൻ
ശൌലിനെ തിരവാൻ തൎസ്സിലേക്ക് പുറപ്പെട്ടു കണ്ടെത്തീട്ട്, അ
൨൬ ന്ത്യൊഹ്യയിലേക്ക് കൂട്ടിക്കൊണ്ടു വന്നു. അവർ ഒരു വൎഷം
എല്ലാം സഭയിൽ കൂടിവരികയും തിങ്ങിയ കൂട്ടത്തിന്ന് ഉപദേശി
ക്കയും ശിഷ്യന്മാൎക്ക് ആദ്യം അന്ത്യൊഹ്യയിൽ വെച്ച് ക്രിസ്ത്യാ
൨൭ നർ എന്ന പേർ വരികയും ആയി. ആ നാളുകളിൽ യരുശലേ
മിൽനിന്നു പ്രവാചകന്മാർ അന്ത്യൊഹ്യയിലേക്ക് ഇറങ്ങി ചെ
൨൮ ന്നാറെ, അവരിൽ അഗാബ് എന്ന് പേരുള്ളൊരുവൻ എഴു
നീററു പ്രപഞ്ചം എങ്ങും മഹാ ക്ഷാമം ഉണ്ടാകും എന്ന് ആത്മാ
വിനാൽ സൂചിപ്പിച്ചു; ആയത് ക്ലൌദ്യൻ വാഴുംകാലത്തിൽ
൨൯ ഉണ്ടാകയും ചെയ്തു. ശിഷ്യന്മാരോ അവനവനു മുതൽ പോരു
ന്നെടത്തോളം യഹൂദയിൽ പാൎക്കുന്ന സഹോദരന്മാൎക്ക് ശുശ്രൂ
൩൦ ഷെക്കായി അയക്കേണം എന്നു നിൎണ്ണയിച്ചു. ആയത് അവർ
അനുഷ്ഠിച്ചു ബൎന്നബാ ശൌൽ എന്നവരുടെ കൈയിൽ മൂപ്പ
ന്മാൎക്ക് കൊടുത്തയക്കയും ചെയ്തു.

## ൧൨. അദ്ധ്യായം.

യഹൂദയിൽ ദേവശത്രുത്വം തികഞ്ഞു വന്നതും, (൨൦) മൂന്നാം ഹെരോദാവിന്റെ ശിക്ഷയും.

൧ ആ സമയത്തു ഹെരോദാരാജാവ് സഭക്കാരിൽ ചിലരെ ദ
൨ ണ്ഡിപ്പിപ്പാന്തക്കവണ്ണം കൈയേററം ചെയ്തു. യോഹന്നാന്റെ
സഹോദരനായ യാക്കോബിനെ വാൾ കൊണ്ട് ഒടുക്കിച്ചു.
൩ പിന്നെ യഹൂദൎക്ക പ്രസാദം വന്നതുകണ്ടു പുളിപ്പില്ലാത്തനാളു
൪ കളായപ്പോൾ, പേത്രനെയും കൂട പിടിച്ചേല്പിച്ചു. കൈക്കലാ
ക്കിയശേഷം പെസഹെക്ക പിന്നെ ജനത്തിൻ മുമ്പിൽ നിറു
ത്തുവാൻ ഭാവിച്ചുകൊണ്ടു തടവിൽ ഇട്ടു, നന്നാലു സേവകന്മാ
൫ രെ കാപ്പാൻ ഏല്പിച്ചു. ഇങ്ങിനെ പേത്രനെ തടവിൽ സൂക്ഷിച്ചു

നോക്കുമ്പോൾ, സഭയാൽ അവനുവേണ്ടി ദൈവത്തോടു ശ്ര
ദ്ധയേറിയ പ്രാൎത്ഥന ഉണ്ടായിനടന്നു. ഹെരോദാ അവനെ ന ൬
വരുത്തി കാണിപ്പാൻ ഓങ്ങുമ്പോൾ, രാത്രിയിൽ പേത്രൻ രണ്ടു
ചങ്ങലകളാൽ കെട്ടുപെട്ടു, രണ്ടു സേവകരുടെ നടുവിൽ കിടന്നു
റങ്ങുന്നു വാതില്ക്കുമുമ്പെ തടവിനെ സൂക്ഷിക്കുന്ന കാവല്ക്കാരും
ഉണ്ടു. അന്നു കണ്ടാലും കൎത്താവിൻദൂതൻ എത്തിനിന്നു വെ ൭
ളിച്ചം അറയിൽ പ്രകാശിച്ചു അവൻ പേത്രനെ ഭാഗത്തുതട്ടി:
വേഗത്തിൽ എഴുനീല്ക്ക! എന്നുണൎത്തി, ഉടനെ അവന്റെ ച
ങ്ങലകൾ കൈകളിൽനിന്നു വീണു പോയി. ദൂതൻ അവനോ ൮
ട്: അര കെട്ടി ചെരിപ്പുകളെ ഇട്ടുമുറുക്ക, എന്നു പറഞ്ഞപ്രകാര
വും അവൻ ചെയ്തു. പിന്നെ: നിന്റെ വസ്ത്രം പുതെച്ച്, എ
ന്റെ പിന്നാലെ വാ! എന്നു പറഞ്ഞു. അവനും പിഞ്ചെന്നു ൯
പുറപ്പെട്ടു, ദൂതനാൽ ഉണ്ടാകുന്നതു സത്യം എന്നറിയാതെ, ദൎശനം
കാണുന്നപ്രകാരം നിരൂപിച്ചുകൊണ്ടു നടന്നു. അവർ ഒന്നാം ൧൦
കാവലിലും രണ്ടാമതിലും കൂടിക്കടന്നു പട്ടണത്തിൽ ചെല്ലുന്ന
ഇരിമ്പുവാതില്ക്കൽ എത്തി; അതും അവൎക്ക് സ്വതെ തുറന്നുകൂടി,
അവർ പുറപ്പെട്ട് ഒരു തെരുവിനെ പിന്നിട്ടു പോയ ഉടനെ
ദൂതൻ അവനെ വിട്ടു പിരികയും ചെയ്തു. അപ്പോൾ, പേത്രൻ ൧൧
തന്നിലായ്വന്നു പറഞ്ഞു: കൎത്താവ് തന്റെ ദൂതനെ അയച്ചു,
ഹെരോദാവിൻ കയ്യിൽനിന്നും, യഹൂദവംശത്തിന്റെ സക
ല പ്രതീക്ഷയിൽനിന്നും എന്നെ പറിച്ചെടുത്തു എന്ന് ഇപ്പോ
ൾ സത്യമായി അറിയുന്നു. എന്നു ബോധിച്ചു മാൎക്ക് എന്ന് മ ൧൨
റുനാമമുള്ള യോഹനാന്റെ അമ്മയായ മറിയയുടെ വീട്ടിൽ
ചെന്നു. അവിടെ അനേകർ ഒരുമിച്ചു കൂടി പ്രാൎത്ഥിച്ചിരിക്കു ൧൩
മ്പോൾ, അവൻ പടിപ്പുരക്കൽ മുട്ടിയാറെ, റോദ എന്നൊരു
ബാല്യക്കാരത്തി കേൾപ്പാൻ അണഞ്ഞുവന്നു. പേത്രന്റെ ൧൪
ഒച്ച തിരിഞ്ഞു വന്നു സന്തോഷത്താൽ പടിപ്പുരയെത്തുറക്കാതെ
അകത്ത് ഓടി പേത്രൻ പടിപ്പുരമുന്നിൽ നില്ക്കുന്നപ്രകാരം
അറിയിച്ചു. അവർ അവളോടു ഭ്രാന്തിയാകുന്നു എന്നു പറ ൧൫
ഞ്ഞാറെ, അവൾ ഉള്ളതെന്നു നിഷ്കൎഷിച്ചു ചൊല്ലുമ്പോൾ, അ
വന്റെ ദൂതനാകുന്നു എന്ന് അവർ പറഞ്ഞു പോയി. പേത്ര ൧൬
ൻ മുട്ടി മുട്ടി നില്ക്കുന്നതിനാൽ അവർ തുറന്ന് അവനെ കണ്ടു
വിസ്മയിച്ചു. എന്നാറെ, അവർ മിണ്ടാതിരിപ്പാൻ അവൻ ൧൭
കൈ പൊങ്ങിച്ചു, കൎത്താവ് തടവിൽനിന്നു പുറപ്പെടുവിച്ചപ്ര

കാരം വിവരിച്ചു കേൾപ്പിച്ചു: ഇത് യാക്കോബ് മുതലായ സ
ഹോദരന്മാൎക്ക് അറിയിപ്പിൻ എന്നു ചൊല്ലി പുറപ്പെട്ടു വേറൊ
൧൮ രുസ്ഥലത്തേക്കു യാത്രയായി. പകലായപ്പോൾ, പേത്രൻ എ
ന്തായിപോയി എന്നു സേവകർ കലങ്ങിപോയതു അല്പമല്ല.
൧൯ ഹെരോദാ അവനെ ചോദിച്ചു, കാണാഞ്ഞു കാവല്ക്കാരെ വി
സ്തരിച്ചു വധിപ്പാൻ കല്പിച്ചു: പിന്നെ യഹൂദയെ വിട്ടു, കൈ
സൎയ്യയിൽ ഇറങ്ങിപോയി പാൎത്തു.
൨൦ അന്നു തൂൎയ്യർ ചിദോന്യരോടും അവന്നു ഉൾപോർ ഉണ്ടാക
യാൽ തങ്ങളുടെ നാട്ടിന്നു രാജാവിന്റെതു പുലൎത്തുന്നതാകകൊ
ണ്ടു അവർ ഒരുമനപ്പെട്ടു വന്നുകണ്ടു രാജാവിൻ പള്ളിയറക്കാ
രനായ ബ്ലസ്തനെ സമ്മതിപ്പിച്ചുകൊണ്ടു സന്ധിപ്പാൻ അ
൨൧ പേക്ഷിച്ചു. നിശ്ചയിച്ച ദിവസത്തിൽ ഹെരോദാ രാജമയവ
സ്ത്രം ഉടുത്തു ഭദ്രാസനത്തിൽ ഇരുന്നു ജനസംഘത്തിൽ അവ
൨൨ രോടു പ്രസംഗിച്ചരുളി. ജനസംഘമൊ: അല്ലയൊ ദേവന്റെ
൨൩ ശബ്ദം മനുഷ്യന്റെതല്ല! എന്നു ആൎപ്പുകൂട്ടി. അവൻ ദൈവ
ത്തിന്നു തേജസ്സ് കൊടായ്കയാൽ കൎത്താവിൻ ദൂതൻ പെട്ടന്നു
അവനെ തച്ചു, അവൻ കൃമികൾക്ക് ഇരയായി വീൎപ്പു മുട്ടി
൨൪ പോകയും ചെയ്തു. പിന്നെ ദേവവചനം വൎദ്ധിച്ചു പെരു
൨൫ കി പോന്നു. ബൎന്നബാവും ശൌലും ആ ശുശ്രൂഷ നിവൃത്തി
ച്ചശേഷം മാൎക്ക എന്ന യോഹനാനെ കൂട്ടികൊണ്ടു യരുശലേ
മിൽ നിന്നു മടങ്ങി പോന്നു.

## ൧൩. അദ്ധ്യായം.

പുറജാതികൾക്ക് സുവിശേഷം അയപ്പാൻ അന്ത്യോഹ്യസഭ മുതിൎന്നതു, (൪) കുപ്രു, (൧൩) പിസിദ്യ നാടുകളിലെ പ്രയാണം.

൧ അന്ത്യോഹ്യയിൽ ഉണ്ടായിരിക്കുന്ന സഭയിൽ ബൎന്നബാ
വും, നിഗർ എന്നുള്ള ശിമോനും, കുറേനക്കാരനായ ലൂക്യനും,
ഇടപ്രഭുവായ ഹെരോദാവോട് ഒന്നിച്ചു വളൎന്ന മനഹെമും,
ശൌലും ഇവർ പ്രവാചകരും ഉപദേഷ്ടാക്കളും ആയിട്ടുണ്ടു.
൨ അവർ കൎത്താവിനെ ഉപാസിച്ചും ഉപോഷിച്ചും കൊള്ളുമ്പോ
ൾ, വിശുദ്ധാത്മാവ് പറഞ്ഞു: ഞാൻ ബൎന്നബാ ശൌൽ എ
ന്നവരെ വിളിച്ചാക്കിയ പണിക്കായിട്ടു അവരെ എനിക്ക് വേ
൩ ൎത്തിരിപ്പിൻ! എന്നാറെ (സഭക്കാർ) ഉപോഷിച്ചു പ്രാൎത്ഥിച്ചു
അവരിൽ കൈകൾ വെച്ചു അവരെ പറഞ്ഞയക്കയും ചെയ്തു.

ആയവർ വിശുദ്ധാത്മാവിനാൽ അയക്കപ്പെട്ടു, സെലൂക്ക്യ ൪
യിലേക്ക് ഇറങ്ങിചെന്ന് അവിടെനിന്നു കുപ്രദ്വീപിലേക്ക്
കപ്പൽകയറി ഓടി. സലമിയിൽ അണഞ്ഞശേഷം യഹൂദരു ൫
ടെ പള്ളികളിൽ ദേവവചനത്തെ അറിയിച്ചു. യോഹനാൻ ൬
അവൎക്ക ഭൃത്യനായുണ്ടു; പിന്നെ പാഫിനോളം ദ്വീപിനൂടെ
കടന്നപ്പോൾ ബർയേശു എന്ന ആഭിചാരക്കാരനും കള്ളപ്ര
വാചകനും ആയ യഹൂദൻ ഉപരാജാവായ സേൎഗ്ഗ്യപൌൽ
എന്ന ഒരു ബുദ്ധിയുള്ള പുരുഷന്റെ കൂട ഇരിക്കുന്നതു കണ്ടു.
ആയവൻ ബൎന്നബാ ശൌൽ എന്നവരെ വിളിച്ചു വരുത്തി ൭
ദേവവചനത്തെ കേൾപ്പാൻ അന്വേഷിച്ചു. മറുഭാഷയിൽ ൮
എലീം എന്ന നാമമുള്ള ആഭിചാരക്കാരനൊ, അവരോട് എതി
ൎത്തുനിന്ന്, ഉപരാജാവിനെ വിശ്വാസത്തിൽനിന്നു മറിച്ചുകള
വാൻ ശ്രമിച്ചു കൊണ്ടിരുന്നു. അന്നു പൌൽ എന്നും ചൊ ൯
ല്ലുന്ന ശൌൽ വിശുദ്ധാത്മാവ് നിറഞ്ഞുവന്നിട്ട് അവനെ ഉ
റെച്ചുനോക്കി പറഞ്ഞിതു: സകല കപടവും എല്ലാ ധൂൎത്തതയും ൧൦
നിറഞ്ഞ പിശാചിൻ മകനെ! സൎവ്വനീതിക്കും ശത്രുവായുള്ളോ
വെ! കൎത്താവിന്റെ നേർവഴികളെ നീ മറിച്ചുകളയുന്നതു നി
ല്ക്കയില്ലയൊ? ഇപ്പോൾ കൎത്താവിൻകൈ നിന്റെ മേൽ; ഇ ൧൧
താ നീ ഒരു സമയത്തേക്ക് ആദിത്യനെ കാണാതെ കുരുടനാ
യിരിക്കും; എന്നപ്പോൾ ഉടനെ തിമിരവും ഇരുട്ടും അവന്റെ
മേൽ വീണു, അവൻ ചുററും തപ്പികൊണ്ടു, കൈക്കാരെ തിര
ഞ്ഞു നടന്നു. അന്ന് ഉണ്ടായതു ഉപരാജാവ് കണ്ടിട്ടു കൎത്താ ൧൨
വിൻ ഉപദേശത്തിങ്കൽ അത്ഭുതപ്പെട്ടു വിശ്വസിക്കയും ചെയ്തു.
പൌലാദികൾ പാഫിനെ വിട്ടു നീക്കി, പംഫുല്യയിലെ പെ ൧൩
ൎഗ്ഗെക്ക് അണഞ്ഞു വന്നപ്പോൾ, യോഹനാൻ അവരോടു പി
രിഞ്ഞു യരുശലേമിലേക്ക് മടങ്ങി പോയി. അവരൊ പെൎഗ്ഗ ൧൪
യെ വിട്ടു (നാട്ടിൽ) കൂടി സഞ്ചരിച്ചു പിസിദ്യ അന്ത്യോഹ്യയി
ൽ എത്തി, ശബ്ബത്തു നാളിൽ പള്ളിയിൽ ചെന്നിരുന്നു. ധൎമ്മ ൧൫
വും പ്രവാചകപുസ്തകവും വായിച്ചു തീൎന്നപ്പോൾ, പള്ളിമൂപ്പ
ന്മാർ അവൎക്ക് ആളയച്ചു: സഹോദരന്മാരെ നിങ്ങൾക്ക് ഈ
ജനത്തോട് പ്രബോധനവചനം വല്ലതും ഉണ്ടെങ്കിൽ പറ
വിൻ എന്നു പറയിച്ചു. അപ്പോൾ പൌൽ എഴുനീററു കൈ ൧൬
പൊങ്ങിച്ചു പറഞ്ഞിതു:
ഇസ്രയേല്യ പുരുഷന്മാരും ദേവഭയമുള്ള (ജാതിക്കാരും) ൧൭

ആയുള്ളോരെ കേൾ്പിൻ! ഈ ജനത്തിന്റെ ദൈവമായവൻ
നമ്മുടെ പിതാക്കന്മാരെ തെരിഞ്ഞെടുത്തു, മിസ്രദേശത്തിൽ പ്ര
വസിക്കുമ്പോൾ, ജനത്തെ ഉയൎത്തി; അതിൽനിന്ന് അവരെ ഉ
൧൮ യൎന്ന ഭുജം കൊണ്ടു പുറപ്പെടുവിച്ചു. മരുഭൂമിയിൽ നാല്പതാണ്ടും
൧൯ കൊണ്ടു പോററുന്നവനെ പോലെ അവരെ ചുമന്നു (൫ മോ.
൧. ൩൧.) കനാൻ ദേശത്ത് ഏഴു ജാതികളെയും ഒടുക്കി, അവരുടെ
൨൦ ദേശം ഇവൎക്ക് അവകാശമാക്കി വിഭാഗിച്ചു. പിന്നെ ഏകദേ
ശം നാനൂററമ്പതു വൎഷം പ്രവാചകനായ ശമുവേൽ വരെക്കും
൨൧ ന്യായാധിപന്മാരെ കൊടുത്തു. അനന്തരം അവർ രാജാവിനെ
ചോദിച്ചപ്പോൾ, ദൈവം അവൎക്കു കീശിന്മകനായ ശൌൽ എ
൨൨ ന്ന ബിന്യമീൻ ഗോത്രക്കാരനെ നാല്പതാണ്ടേക്കു കൊടുത്തു.
അവനെ നീക്കി ദാവിദിനെ രാജാവായി ഉദിപ്പിച്ചു (സങ്കീ. ൮൯,
൨൧. ൧ ശമു. ൧൩, ൧൪.) യിശ്ശായിപുത്രനായ ദാവിദിനെ ഞാൻ
കണ്ടെത്തി, എന്റെ ഹൃദയപ്രകാരമുള്ള പുരുഷനെ തന്നെ;
ആയവൻ എന്റെ ഹിതങ്ങളെ എല്ലാം ചെയ്യും എന്ന് അവ
൨൩ നായി സാക്ഷ്യം ചൊല്ലുകയും ചെയ്തു. അവന്റെ സന്തതിയി
ൽനിന്നു ദൈവം വാഗ്ദത്തപ്രകാരം യേശു എന്ന രക്ഷിതാവി
൨൪ നെ ഇസ്രയേലിന്നു വരുത്തിയതു. അവന്റെ പ്രവേശത്തി
ന്നു മുമ്പെ യോഹനാൻ ഇസ്രയേൽ ജനത്തിന്ന് ഒക്കെക്കും
മാനസാന്തരത്തിന്റെ സ്നാനം ഘോഷിച്ചു തന്ന ശേഷമത്രെ.
൨൫ യോഹനാനൊ തന്റെ ഓട്ടം തികെക്കുന്നേരം: നിങ്ങൾ എന്നെ
ആർ എന്ന് ഊഹിക്കുന്നു? ഞാനതല്ല; കണ്ടാലും ഞാൻ കാലു
കളുടെ ചെരിപ്പും അഴിപ്പാൻ യോഗ്യനല്ലാത്തവൻ; എന്റെ
൨൬ ശേഷം വരുന്നു താനും എന്നു പറയും. സഹോദരരായ പുരു
ഷന്മാരെ! അബ്രഹാം വംശത്തിലെ മക്കളും ദേവഭയം ഹേതു
വായി കൂടിയവരും ആയുള്ളോരെ! ഈ രക്ഷാവചനം നിങ്ങ
൨൭ ൾക്ക് അയക്കപ്പെട്ടു! എങ്ങിനെ എന്നാൽ യരുശലേംനിവാ
സികളും അവരുടെ പ്രമാണികളും ആയവനെ അറിയാഞ്ഞു
വിസ്തരിച്ചു വിധിച്ചു കൊണ്ടു ശബ്ബത്തുതോറും വായിക്കുന്ന
൨൮ പ്രവാചക ശബ്ദങ്ങളെ പൂരിപ്പിച്ചു. മരണഹേതു ഒന്നും കാണാ
ഞ്ഞിട്ടും പിലാതനോട് അവനെ ഒടുക്കേണം എന്നു യാചിച്ചു.
൨൯ (ഇപ്രകാരം) അവനെ കുറിച്ച് എഴുതിയവ ഒക്കയും തികെച്ച
൩൦ പ്പോൾ, അവനെ മരത്തിൽനിന്ന് ഇറക്കി കല്ലറയിൽ ഇട്ടു. ദൈ
൩൧ വമൊ അവനെ മരിച്ചവരിൽനിന്ന് ഉണൎത്തി. ആയവൻ

ഗലീലയിൽനിന്ന് യരുശലേമിലേക്ക കൂടി കരേറി പോയ
വൎക്ക് ഏറിയ ദിവസംകൊണ്ടും കാണായി വന്നു; ജനത്തോട്
ഇന്ന് അവന്റെ സാക്ഷികളായത് അവർ തന്നെ. പിതാക്ക ൩൨
ന്മാൎക്ക് ഉണ്ടായ വാഗ്ദത്തത്തെകൊണ്ടു ഞങ്ങളും നിങ്ങളോട് സു
വിശേഷിക്കുന്നിതു; ദൈവം യേശുവിനെ വീണ്ടും എഴുനീല്പി
ച്ചതിനാൽ അവരുടെ മക്കളായ നമുക്ക് അതിനെ തീരെ നിവൃ
ത്തിച്ചു കിടക്കുന്നു എന്നത്രെ. അപ്രകാരം നീ എന്റെ പുത്ര ൩൩
ൻ; ഞാൻ ഇന്നു നിന്നെ ജനിപ്പിച്ചു എന്നു രണ്ടാം സങ്കീൎത്ത
നത്തിലും (സ. ൨, ൭.) എഴുതിയിരിക്കുന്നു. അവനെ മരിച്ചവ ൩൪
രിൽനിന്ന് എഴുനീല്പിച്ചത് ഇനി നാശത്തിലേക്ക് തിരിഞ്ഞു
പോകാതവണ്ണം തന്നെ എന്നുള്ളതു (തെളിവാൻ) ഞാൻ ദാവി
ദിന്റെ ഉറപ്പുള്ള കൃപകളെ നിങ്ങൾക്ക നല്കും എന്നു (യശ.
൫൫, ൩.) ചൊല്ലിയത് ഉണ്ടു. (൨, ൨൭.) നിന്റെ വിശുദ്ധ ൩൫
നെ കേടു കാണ്മാൻ നീ ഏല്പിക്കയില്ല എന്നു മറ്റൊരു സങ്കീ
ൎത്തനത്തിൽ (൧൬. ൧൦.) പറയുന്നതും അതിനായിട്ടത്രെ. ദാവി ൩൬
ദാകട്ടെ തന്റെ തലമുറെക്ക ദേവാലോചനെക്ക ശുശ്രൂഷ
ചെയ്തശേഷം നിദ്രപ്രാപിച്ചു, തന്റെ പിതാക്കളോട് ചേൎക്ക
പ്പെട്ടു കേടുകണ്ടു. ദൈവം ഉണൎത്തിയവനൊ കേടു കാണാതി ൩൭
രുന്നു. ആകയാൽ സഹോദരരായ പുരുഷന്മാരെ! ഇവനാൽത ൩൮
ന്നെ പാപങ്ങളുടെ മോചനം നിങ്ങൾക്കറിയിക്കപ്പെടുന്നു എ
ന്നും, മോശധൎമ്മത്തിൽ നിങ്ങൾക്ക നീതീകരണം വന്നുകൂടാ ൩൯
ത്ത സകലത്തിൽനിന്നും വിശ്വസിക്കുന്നവൻ എവനും ഇ .
വനാൽ നീതീകരിക്കപ്പെടുന്നു എന്നും നിങ്ങൾക്ക് അറിഞ്ഞിരി
ക്ക! ആയത്കൊണ്ടു ഹേ നിന്ദകന്മാരെ നോക്കി, ആശ്ചൎയ്യ ൪൦
പ്പെട്ടു, മാഴ്കിപോവിൻ! നിങ്ങളുടെ നാളുകളിൽ ഞാൻ ഒരു ക്രി
യ പ്രവൃത്തിക്കുന്നു സത്യം, നിങ്ങളോടു വിവരിച്ചാലും നിങ്ങൾ
വിശ്വസിക്കാതെ ഉള്ള ക്രിയ തന്നെ എന്നു. (ഹബ. ൧, ൫.) ൪൧
പ്രവാചകരിൽ മൊഴിഞ്ഞു കിടക്കുന്നതു നിങ്ങളുടെ മേൽ വരാ
തിരിപ്പാൻ സൂക്ഷിച്ചുകൊൾവിൻ!

എന്നാറെ അവർ പുറപ്പെടുമ്പോൾ വരുന്ന ശബ്ബത്തിലും ൪൨
ഈ വൎത്തമാനങ്ങൾ തങ്ങളോട് ഉരെപ്പാൻ അപേക്ഷിക്കുന്ന
തല്ലാതെ, പള്ളിവിട്ടു പിരിഞ്ഞാറെ, യഹൂദരിലും ഭക്തിയുള്ള മതാ ൪൩
വലംബികളിലും പലരും പൌൽ ബൎന്നബാ എന്നവരെ അ
നുഗമിച്ചു; അവരും സല്ലാപിച്ചുകൊണ്ടു ദേവകരുണയിൽ

൪൪ പാൎത്തുനില്ക്കേണ്ടതിന്ന അവരെ സമ്മതിപ്പിച്ചു. പിറ്റെ ശ
ബ്ബത്തിൽ പട്ടണം എല്ലാം ദേവവചനം കേൾപ്പാൻ വന്നുകൂടി
൪൫ അന്ന യഹൂദന്മാർ പുരുഷാരങ്ങളെ കണ്ട് എരിവു നിറഞ്ഞവ
രായി എതിർ പറഞ്ഞും ദുഷിച്ചുംകൊണ്ടു പൌൽ പറയുന്നവ
൪൬ റ്റോടു വിരോധിച്ചുനിന്നു. എന്നാറെ പൌലും ബൎന്നബാവും
പ്രാഗത്ഭ്യം പൂണ്ടു പറഞ്ഞിതു: ദേവവചനം മുമ്പെ നിങ്ങളോ
ടു ചൊല്ലുന്നത് ആവശ്യമായിരുന്നു, എന്നാൽ അതിനെ നി
ങ്ങൾ തള്ളിക്കളഞ്ഞു നിങ്ങളെ തന്നെ നിത്യജീവന് അപാത്രർ
എന്നു വിധിച്ചു കഴിഞ്ഞാൽ കണ്ടാലും ഞങ്ങൾ ജാതികളിലേ
൪൭ ക്ക് തിരിഞ്ഞു കൊള്ളുന്നു. കൎത്താവാകട്ടെ (യശ. ൪൯, ൬.) നീ
ഭൂമിയുടെ അറുതിയോളവും രക്ഷ ആകേണ്ടതിന്നു ഞാൻ നി
ന്നെ ജാതികളുടെ വെളിച്ചമാക്കി വെച്ചിരിക്കുന്നു എന്ന് ഞങ്ങ
൪൮ ളോട് കല്പിച്ചിട്ടുണ്ടു. എന്നിട്ട് ജാതികൾ കേട്ടു സന്തോഷിച്ചും
കൎത്താവിൻ വചനം തേജസ്കരിച്ചും ഇരുന്നു; നിത്യജീവങ്ക
൪൯ ലേക്ക് നിയമിക്കപ്പെട്ടവർ എപ്പേരും വിശ്വസിച്ചു. കൎത്താ
൫൦ വിൻവചനം ആ നാട് എങ്ങും വ്യാപിക്കയും ചെയ്തു. യഹൂദ
ന്മാരൊ ഘനമേറിയ ഭക്തിക്കാരത്തികളെയും പട്ടണത്തിൽ മുത
ലാളികളേയും ഇളക്കിവിട്ടു, പൌൽ ബൎന്നബാ എന്നവരുടെ
നേരെ ഹിംസജനിപ്പിച്ച് അവരെ തങ്ങളുടെ അതിർ കടത്തി
൫൧ ക്കളകയും ചെയ്തു. ആയവർ കാലുകളിലെ പൂഴിയെ അവരുടെ
൫൨ നേരെ കുടഞ്ഞുകളഞ്ഞ് ഇക്കൊന്യയിലേക്ക് പോന്നു. ശിഷ്യ
ന്മാരൊ സന്തോഷവും വിശുദ്ധാത്മാവും കൊണ്ടു നിറഞ്ഞു
വന്നു.

## ൧൪. അദ്ധ്യായം.

ലുക്കവൊന്യ നാട്ടിലുള്ള ഇക്കൊന്യ, (൬) ലുസ്ത്രു, (൨൧) ദെൎബ്ബ തുടങ്ങിയുള്ള ഊരുകളിൽ വ്യാപരിച്ചതു.

൧ ഇക്കൊന്യയിൽ അവർ ഒരുമിച്ചു യഹൂദരുടെ പള്ളി പ്രവേ
ശിച്ചു സംസാരിക്കയാൽ, യഹൂദരിലും യവനരിലും വലിയ പു
൨ രുഷാരം വിശ്വസിച്ചു. വഴിപ്പെടാത്ത യഹൂദരൊ, ജാതികളുടെ
മനസ്സിനെ സഹോദരന്മാൎക്ക നേരെ പൊങ്ങിച്ചു വഷളാക്കി.
൩ എന്നിട്ടു തങ്ങളുടെ കൈകളാൽ അടയാളങ്ങളും അത്ഭുതങ്ങളും ന
ടത്തികൊടുത്തു സ്വകൃപയുടെ വചനത്തിന്നു സാക്ഷിനില്ക്കു
ന്ന കൎത്താവിൽ ഊന്നി അവർ പ്രാഗത്ഭ്യത്തോടെ ചൊല്ലി

കൊണ്ടു വളരെ കാലം അവിടെ പാൎത്തു. പട്ടണത്തിലെ സ ൪
മൂഹം ഛിദ്രിച്ചു പോയി; ചിലർ യഹൂദരുടെ പക്ഷത്തിലും ചി
ലർ അപോസ്തലരുടെ പക്ഷത്തിലും ആയി. പിന്നെ അവ ൫
രെ സാഹസംചെയ്തു കല്ലെറിവാനായി, ജാതികളും യഹൂദരും
അവിടത്തെ പ്രമാണികളോട് കൂട്ടുകെട്ട് ഉണ്ടാക്കിയപ്പോൾ, അ ൬
വർ ഗ്രഹിച്ചു ലുസ്ത്ര, ദൎബ്ബ, എന്ന ലുക്കവൊന്യയിലെ ഊരുക ൭
ളിലും ചുററുമുള്ള ദേശത്തിലും മണ്ടി വാങ്ങിപോയി, അവിടെ
സുവിശേഷിച്ചും കൊണ്ടിരുന്നു.

ലുസ്ത്രയിൽ അമ്മയുടെ ഗൎഭംമുതൽ മുടന്തനായി ഒരിക്കലും ന ൮
ടക്കാതെ കാലുകൾക്ക് ശേഷിയില്ലാത്തൊരു പുരുഷൻ ഇരുന്നി
രുന്നു. പൌൽ സംസാരിക്കുന്നതു കേൾക്കുമ്പോൾ, ഇവൻ ൯
അവനെ ഉററുനോക്കി, രക്ഷവരും എന്നു വിശ്വാസമുള്ള പ്ര
കാരം കണ്ടു: നിന്റെ കാലുകളിൽ നിവിൎന്ന് എഴുനീല്ക്ക! എന്നു ൧൦
മഹാശബ്ദത്തോടെ പറഞ്ഞു; അവൻ തുള്ളിനടന്നു പോരുക
യുംചെയ്തു. പൌൽ ചെയ്തതു പുരുഷാരങ്ങൾ കണ്ടു: ദേവന്മാ ൧൧
ർ മനുഷ്യൎക്കു തുല്യരായി ഇങ്ങ് ഇറങ്ങിവന്നു! എന്നു ലുക്കവൊ
ന്യഭാഷയിൽ ശബ്ദം ഉയൎത്തി പറഞ്ഞു. ബൎന്നബാവെ ഇ ൧൨
ന്ദ്രൻ എന്നും, പൌൽ വചനത്തിൽ മുമ്പുള്ളവനാകയാൽ, ബു
ധൻ (ഹെൎമ്മാ) എന്നും സങ്കല്പിച്ചു. ഊൎക്കു മുമ്പിലുള്ള ഇന്ദ്ര ൧൩
(സ്ഥാനത്തിന്റെ) പൂജാരി കാളകളേയും പൂമാലകളേയും വാതി
ലുകളോളം കൊണ്ടുവന്നു, പുരുഷാരങ്ങളോട് കൂട ബലികഴിപ്പാ
ൻ ഭാവിച്ചു. എന്നതു ബൎന്നബാ പൌൽ എന്ന അപോസ്ത ൧൪
ലർ കേട്ടു, തങ്ങളുടെ വസ്ത്രങ്ങളെ കീറികൊണ്ടു പുറപ്പെട്ടു, പുരു
ഷാരത്തിൻ ഉള്ളിൽ ചാടി കൂക്കിപറഞ്ഞിതു: പുരുഷന്മാരെ! ഈ ൧൫
ചെയ്യുന്നത് എന്തു? ഞങ്ങളും നിങ്ങൾക്ക് ഒത്ത പിണിപ്പാടുള്ള
മനുഷ്യരാകുന്നതല്ലാതെ, ഈ മായങ്ങളെ നിങ്ങൾ വിട്ടു ജീവനു
ള്ള ദൈവത്തിങ്കലേക്ക് തിരിയെണം എന്നു നിങ്ങളോടു സുവി
ശേഷിക്കുന്നു. ആയവനാകട്ടെ സ്വൎഗ്ഗഭൂമിസമുദ്രങ്ങളേയും
അവററിലുള്ള സകലത്തെയും ഉണ്ടാക്കിയിരിക്കുന്നു. കഴിഞ്ഞ ൧൬
തലമുറകളിൽ അവൻ എല്ലാ ജാതികളേയും താന്താങ്ങടെ വഴിക
ളിൽ നടപ്പാൻ സമ്മതിച്ചു എങ്കിലും, വാനത്തിൽനിന്നു മഴകളും ൧൭
ഫലപുഷ്ടിയുള്ള സമയങ്ങളും തന്നും ആഹാരം മുതലായ ഭോ
ഗങ്ങളാൽ നിങ്ങ്ളുടെ ഹൃദയങ്ങടെ തുഷ്ടമാക്കി കൊണ്ടും നന്മ
ചെയ്യുന്നതിനാൽ തന്നെത്താൻ സാക്ഷി കൂടാതെ വിട്ടിട്ടില്ല.

൧൮ എന്നവ ചൊല്ലി, തങ്ങൾക്ക ബലികഴിക്കാതവണ്ണം പുരുഷാ
൧൯ രങ്ങളെ ദുഃഖെന നിറുത്തിവെച്ചു. പിന്നെ അന്ത്യൊഹ്യയിൽ
നിന്നും ഇക്കൊന്യയിൽനിന്നും യഹൂദന്മാർ വന്നുകൂടി സമൂഹ
ങ്ങളെ സമ്മതിപ്പിക്കയാൽ, പൌലിനെ കല്ലെറിഞ്ഞുകൊണ്ടു മ
രിച്ചു എന്നു തോന്നിയപ്പോൾ, പട്ടണത്തിന്നു പുറത്തേക്ക ഇ
൨൦ ഴെച്ചുകളഞ്ഞു. ശിഷ്യന്മാർ അവനെ ചുററിനിന്നാറെ, അവൻ
എഴുനീററു നഗരത്തിൽ ചെന്നു പിറെറന്നാൾ ബൎന്നബാവോ
ടു കൂടെ ദൎബ്ബെക്ക പോകയും ചെയ്തു.
൨൧ ആ ഊരിലും സുവിശേഷിച്ചുകൊണ്ടു പലരേയും ശിഷ്യരാ
ക്കിയശേഷം അവർ ലുസ്ത്ര. ഇക്കോന്യ, അന്ത്യൊഹ്യ എന്ന
൨൨ ഊരുകളിലേക്ക മടങ്ങി ചെന്നു. വിശ്വാസത്തിൽ പാൎത്തുനി
ല്ക്കേണം എന്നും, നാം അനേകം ക്ലേശങ്ങളിൽ കൂടി ദേവരാജ്യം
പൂകേണ്ടു എന്നും പ്രബോധിപ്പിച്ചു, ശിഷ്യന്മാരുടെ ഉള്ളങ്ങളെ
൨൩ സ്ഥിരീകരിച്ചു കൊണ്ടിരുന്നു. പിന്നെ സഭതോറും അവൎക്ക
മൂപ്പന്മാരെ വരിപ്പിച്ചശേഷം അവർ വിശ്വസിച്ചിരിക്കുന്ന ക
ൎത്താവിനെ ഉപവാസങ്ങളോടെ പ്രാൎത്ഥിച്ചുകൊണ്ടു അവരെ ഭ
൨൪ രമേല്പിച്ചു. അനന്തരം പിസിദ്യയിൽ കൂടി കടന്നും, പംഫുല്യ
൨൫ യിൽ എത്തി; പെൎഗ്ഗയിലും വചനം ഉരെച്ചു ശേഷം അത്തല്യ
൨൬ യോളം ഇറങ്ങി പോയി. അവിടെ നിന്നു (പടകു) നീക്കീട്ടു ത
ങ്ങൾ നിവൃത്തിച്ച ക്രിയെക്കായി ദേവകരുണെയിൽ ഏല്പിച്ചു
൨൭ വിടപ്പെട്ടിട്ടുള്ള അന്ത്യൊഹ്യയിലേക്ക വന്നു. അവിടെ ചേ
ൎന്നാറെ, സഭയെ കൂട്ടിച്ചു കൊണ്ടു ദൈവം തങ്ങളോട് ചെയ്തത്
ഇന്നത് എല്ലാം എന്നും, ജാതികൾക്ക വിശ്വാസവാതിൽ തുറ
൨൮ ന്നപ്രകാരവും കേൾപ്പിച്ചു. ശിഷ്യരോട് കൂടെ അല്പമല്ലാത്ത
കാലം പാൎത്തുകൊൾകയും ചെയ്തു.

## ൧൫. അദ്ധ്യായം.

ജാതികളിൽ നിന്നുള്ള സഭെക്കു മോശെനുകം നീങ്ങിപ്പോയതു, (൩൬) പൌലി
ന്റെ രണ്ടാം ഘോഷണയാത്ര.

൧ യഹൂദയിൽനിന്നു ചിലർ ഇറങ്ങി വന്നു: നിങ്ങൾക്ക മോശ
യുടെ വെപ്പിൻപ്രകാരം പരിഛേദന വന്നിട്ടല്ലാതെ രക്ഷപ്പെ
൨ ട്ടു കൂടാ എന്ന് സഹോദരരോട് ഉപദേശിച്ചു പോന്നു. അതു
കൊണ്ട് ഇടച്ചലും പൌൽ ബൎന്നബാ എന്നവൎക്ക് അവരോടു
അല്പമല്ലാത്ത വിവാദവും ഉണ്ടായശേഷം (സഭക്കാർ) പൌൽ

ബൎന്നബാ മുതലായ ചിലരെ ഈ ചോദ്യം ഹേതുവായി യരു
ശലേമിലേക്ക് കരേറി, അപോസ്തലരേയും മൂപ്പന്മാരേയും കാ
ണ്മാൻ നിയോഗിച്ചു. ആയവർ സഭയാൽ യാത്ര അയക്കപ്പെ ൩
ട്ടശേഷം ഫൊയിനീക്കയിലും ശമൎയ്യയിലും കൂടി സഞ്ചരിച്ചു
ജാതികളുടെ മനന്തിരിവിനെ വിവരിച്ചു ചൊല്ലി, എല്ലാ സഹോ
ദരന്മാൎക്കും മഹാ സന്തോഷം ഉണ്ടാക്കി പോന്നു. അവർ യരു ൪
ശലേമിൽ എത്തിയാറെ, സഭയാലും അപോസ്തലമൂപ്പന്മാരാ
ലും കൈക്കൊള്ളപ്പെട്ടു, ദൈവം തങ്ങളോട് ചെയ്തത് എല്ലാം കേ
ൾപിച്ചു; എന്നാറെ, പറീശരുടെ മതത്തിൽനിന്നു വിശ്വസി
ച്ചവർ ചിലർ എഴുനീററ് അവരെ പരിഛേദന കഴിപ്പിച്ചു. മോ ൫
ശധൎമ്മത്തെ സൂക്ഷിപ്പാൻ ആജ്ഞാപിക്കേണം എന്നു പ
റഞ്ഞു.

ഈ സംഗതി വിചാരിച്ചു നോക്കുവാൻ അപോസ്തലരും ൬
മൂപ്പന്മാരും കൂടി വന്നാറെ, വളരെ തൎക്കമായശേഷം പേത്രൻ
എഴുനീററ് അവരോട് പറഞ്ഞിതു: സഹോദരരായ പുരുഷന്മാ ൭
രെ! ദൈവം പൂൎവ്വദിവസങ്ങളിൽ തുടങ്ങി ജാതികൾ എന്റെ
വായാലും സുവിശേഷവചനം കേട്ടു വിശ്വസിപ്പാൻ തക്കവ
ണ്ണം നിങ്ങളിൽ തെരിഞ്ഞരുളിയപ്രകാരം നിങ്ങൾ അറിയുന്നു
വല്ലോ! പിന്നെ ഹൃദയജ്ഞാതാവായ ദൈവം നമുക്ക് എന്ന ൮
പോലെ അവൎക്കും വിശുദ്ധാത്മാവിനെ കൊടുത്തുകൊണ്ട് അ
വൎക്ക സാക്ഷിനിന്നു. വിശ്വാസത്താൽ അവരുടെ ഹൃദയങ്ങ ൯
ളെ ശുദ്ധീകരിച്ചിട്ട്, നമുക്കും അവൎക്കും വ്യത്യാസം ഒന്നും വെ
ക്കാതിരുന്നു. ഇപ്പോൾ, നമ്മുടെ പിതാക്കളും നാമും ചുമന്നു കൂ ൧൦
ടാത്തൊരു നുകം ശിഷ്യരുടെ കഴുത്തിൽ വെപ്പാൻ ഭാവിക്കയാ
ൽ, നിങ്ങൾ ദൈവത്തെ പരീക്ഷിക്കുന്നത് എന്തു? അല്ല ക ൧൧
ൎത്താവായ യേശുവിന്റെ കൃപയാൽ അവർ എന്നപോലെ
നാമും രക്ഷപ്പെടുന്നു എന്നു വിശ്വസിക്കുന്നുവല്ലോ. എന്നാ ൧൨
റെ, കൂട്ടം എല്ലാം മിണ്ടാതിരുന്നു ബൎന്നബാവും പൌലും ദൈവം
തങ്ങളെക്കൊണ്ടു ജാതികളിൽ ചെയ്ത അടയാളങ്ങളേയും അത്ഭുത
ങ്ങളേയും എല്ലാം വിവരിക്കുന്നതു കേട്ടുകൊണ്ടിരുന്നു. അവർ അ ൧൩
ടങ്ങി നിന്നശേഷം യാക്കോബ് ഉത്തരം പറഞ്ഞിതു: സഹോ
ദരരായ പുരുഷന്മാരെ! എന്നെ കേൾപിൻ! ദൈവം തന്റെ ൧൪
നാമത്തിന്നായി ജാതികളിൽനിന്ന് ഒരു വംശത്തെ എടുത്തു
കൊൾവാൻ ആദിയിൽ കടാക്ഷിച്ചപ്രകാരം ശിമോൻ കഥിച്ചു

൧൫ വല്ലൊ. അതിനോടു പ്രവാചകന്മാരുടെ വാക്യങ്ങളും ഒത്തു
൧൬ വരുന്നു (അമൊ. ൯, ൧൧.) അപ്രകാരം എഴുതിയിരിക്കുന്നു:
അനന്തരം ഞാൻ തിരിഞ്ഞു ദാവിദിന്റെ വീണുപോയ കൂടാര
ത്തെ പിന്നെയും കെട്ടും, അതിൻകേടുകളെ വീണ്ടും തീൎത്തു, അ
൧൭ തിനെ എടുപ്പിക്കും. മനുഷ്യരിൽ ശേഷിച്ചവരും എന്റെ പേർ
വിളിക്കപ്പെട്ടുള്ള ജാതികളും എല്ലാം കൎത്താവിനെ അന്വേഷി
൧൮ പ്പാൻ തന്നെ എന്ന് കൎത്താവ് പറയുന്നു. യുഗം മുതൽകൊ
ണ്ട് (തനിക്ക്) അറിയാകുന്ന ഇവറ്റെ ചെയ്യുന്നവൻ തന്നെ.
൧൯ അതുകൊണ്ടു, ജാതികളിൽനിന്നു ദൈവത്തിലേക്കു തിരിയുന്ന
വരെ അലമ്പലാക്കാതെ, അവർ വിഗ്രഹങ്ങളുടെ എച്ചിലുകളെ
യും പുലയാട്ടും, ശ്വാസം മുട്ടിച്ചതും രക്തവും വൎജ്ജിച്ചു നില്പാൻ
൨൦ കല്പിച്ചെ മതിയാവു. മോശ ശബ്ബത്തുതോറും പള്ളികളിൽ വാ
൨൧ യിക്കപ്പെടുകയാൽ പൂൎവ്വതലമുറകളിൽനിന്നു പട്ടണം തോറും
അവനെ ഘോഷിക്കുന്നവർ ഉണ്ടല്ലൊ.
൨൨ അപ്പോൾ, സകല സഭയോടും കൂടെ അപോസ്തലന്മാൎക്കും
മൂപ്പന്മാൎക്കും തോന്നിയത് എന്തെന്നാൽ: നമ്മിൽനിന്നു ചില പു
രുഷന്മാരെ തെരിഞ്ഞെടുത്തു പൌൽ ബൎന്നബാ എന്നവരോടു
കൂടെ അന്ത്യോഹ്യയിലേക്ക് അയക്കേണം; എന്നിട്ടു സഹോദ
രരിൽ മുഖ്യപുരുഷന്മാരാകുന്ന ബൎശബാ എന്നുള്ള യൂദാവി
൨൩ നെയും സീലാവിനെയും (നിയോഗിച്ചു) അവരുടെ കൈക്കൽ
കൊടുത്ത എഴുത്താവിതു: അപോസ്തലരും മൂപ്പന്മാരും സഹോദര
രും അന്ത്യോഹ്യയിലും സുറിയയിലും കിലിക്യയിലും ജാതികളിൽ
൨൪ നിന്നു ചേൎന്നുള്ള സഹോദരന്മാൎക്കു വന്ദനം (ചൊല്ലുന്നു.) ഞ
ങ്ങളിൽനിന്നു ചിലർ പുറപ്പെട്ട് ഇങ്ങേ നിയോഗം ഒന്നും ലഭി
ക്കാതെ, നിങ്ങളെ വാക്കുകൾകൊണ്ടു കലക്കി പരിഛേദനയും
ധൎമ്മം പ്രമാണിക്കയും വേണം എന്നു ചൊല്ലി, നിങ്ങളുടെ മന
൨൫ സ്സുകളെ നാനാവിധമാക്കിയപ്രകാരം കേൾക്കകൊണ്ടു, ഞങ്ങ
ൾ ഒരുമനപ്പെട്ടപ്പോൾ, പുരുഷന്മാരെ തെരിഞ്ഞെടുക്കയും ന
മ്മുടെ കൎത്താവായ യേശുക്രിസ്തന്റെ നാമത്തിന്നു വേണ്ടി
പ്രാണങ്ങളെയും ഏല്പിച്ചുകളഞ്ഞ മനുഷ്യരാകുന്ന ബൎന്നബാ,
൨൬ പൌൽ എന്ന നമ്മുടെ പ്രിയരോടു കൂട അയക്കയും നല്ലത്
എന്നു തോന്നി; അതുകൊണ്ടു ഞങ്ങൾ യൂദാവെയും സീലാവെ
൨൭ യും അയച്ചിരിക്കുന്നു. അവർ വായ്മൊഴിയായും അറിയിക്കുന്നത്
ആവിതു: വിഗ്രഹാൎപ്പിതങ്ങളെയും രക്തവും ശ്വാസം മുട്ടിച്ചതും

പുലയാട്ടും ഇവ വൎജ്ജിക്ക ആവശ്യമായുള്ളതല്ലാതെ, അധി ൨൮
കമായ ഭാരം ഒന്നും നിങ്ങളുടെ മേൽ ചുമത്തരുത് എന്നു വിശു
ദ്ധാത്മാവിന്നും ഞങ്ങൾക്കും തോന്നി. അതിൻവണ്ണം നിങ്ങൾ ൨൯
സൂക്ഷിച്ചുകൊണ്ടാൽ (നിങ്ങൾക്കു) ഗുണംവരും. കുശലം ഉണ്ടാ
വുതാക.

എന്നാറെ അവർ വിടവാങ്ങി, അന്ത്യൊഹ്യയിലേക്ക വന്നു ൩൦
സമൂഹത്തെ കൂട്ടിവരുത്തി ലേഖനത്തെ കൊണ്ടുകൊടുത്തു. ആ ൩൧
യത് വായിച്ചിട്ട് അവർ ആശ്വാസവാക്കിനാൽ സന്തോഷി
ച്ചു. യൂദാവും സീലാവുംകൂടെ പ്രവാചകരാകകൊണ്ടു പല വ ൩൨
ചനത്താലും സഹോദരന്മാരെ പ്രബോധിപ്പിച്ചു സ്ഥിരീകരി
ച്ചു. ചില സമയം കഴിച്ചപ്പോൾ, സഹോദരന്മാരാൽ സമാധാ ൩൩
നത്തോടെ തങ്ങളെ നിയോഗിച്ചവരുടെ അടുക്കെ അയക്കപ്പെ
ട്ടുപോയി. [സീലാവിന് അവിടെ വസിക്കേണം എന്നു ബോ ൩൪
ധിച്ചു താനും]. പൌൽ ബൎന്നബാ എന്നവരൊ അന്ത്യൊഹ്യ ൩൫
യിൽ പാൎത്തു മററു പലരോടുംകൂടി കൎത്താവിൻവചനം ഉപദേ
ശിച്ചും സുവിശേഷിച്ചും കൊണ്ടിരുന്നു.

ചില ദിവസങ്ങളുടെ ശേഷം പൌൽ ബൎന്നബാവോടു പ ൩൬
റഞ്ഞു: നാം കൎത്താവിൻവചനം പ്രസ്താപിച്ചുപോയ ഊരുക
ൾതോറും പിന്നെയും ചെന്നു, സഹോദരന്മാരെ സന്ദൎശിച്ചു എ
ങ്ങിനെ ഇരിക്കുന്നു (എന്നറിവാറാക). എന്നാറെ, മാൎക്ക എന്ന ൩൭
യോഹനാനെയും കൂട്ടിക്കൊണ്ടു പോരുവാൻ ബൎന്നബാ ഇച്ശി
ച്ചു. പൌലൊ ഇവൻ പംഫുല്യയിൽനിന്ന് നമ്മെ വിട്ടൊഴി ൩൮
ഞ്ഞു പ്രവൃത്തിക്ക കൂടി വരാതെ പോയവനാകയാൽ ചേൎത്തു
കൊള്ളുന്നത് യോഗ്യമല്ല എന്നു നിരൂപിച്ചു. അതുകൊണ്ടു വ ൩൯
ക്കാണം ഉണ്ടാകയാൽ അവർ തമ്മിൽ പിരിഞ്ഞുപോയി; ബ
ൎന്നബാ മാൎക്കനെ കൂട്ടിക്കൊണ്ടു കുപ്രദ്വീപിലേക്ക് ഓടി. പൌൽ ൪൦
സീലാവെ തെരിഞ്ഞുകൊണ്ടു സഹോദരരാൽ കൎത്താവിൻ കരു
ണയിൽ ഏല്പിക്കപ്പെട്ടശേഷം പുറപ്പെട്ടു. സുറിയ കിലിക്യ നാട്ടു ൪൧
കളിൽകൂടി സഞ്ചരിച്ചു സഭകളെ സ്ഥിരീകരിച്ചുകൊണ്ട് നടന്നു.

## ൧൬. അദ്ധ്യായം.

ആസ്യയിലും, (൯) മക്കെദൊന്യയിലെ ഫിലിപ്പിയോളവും യാത്ര ചെയ്തതു.

അവൻ ദൎബ്ബയിലും ലുസ്ത്രയിലും എത്തിയാറെ, തിമോത്ഥ്യൻ ൧
എന്നൊരു ശിഷ്യനെ അവിടെ കണ്ടു. അവൻ വിശ്വാസമുള്ള

൨ യഹൂദസ്ത്രീക്കും, യവനനായ പിതാവിന്നും മകനായി, ലുസ്ത്ര
യിലും ഇക്കൊന്യയിലും ഉള്ള സഹോദരരാൽ, നല്ല സാക്ഷ്യം
൩ കൊണ്ടവൻ തന്നെ. ആയവൻ കൂടിവരേണം എന്നു പൌൽ
ഇച്ശിച്ചുകൊണ്ട് ആ സ്ഥലങ്ങളിൽ ഉള്ള യഹൂദന്മാർ എല്ലാവ
രും അപ്പൻ യവനൻ എന്ന് അറികയാൽ, അവരെ വിചാരി
൪ ച്ച് അവനെ പരിഛേദന ചെയ്തു. പിന്നെ ഊരുകളിൽ കടന്നു
പോരുമ്പോൾ, യരുശലേമിൽ അപോസ്തലരും മൂപ്പന്മാരും വി
ധിച്ചുവെച്ച വെപ്പുകളെ ഏല്പിച്ചു പ്രമാണിപ്പിച്ചു കൊടുക്കയും,
൫ സഭകൾ വിശ്വാസത്തിൽ ഉറെച്ചു വരികയും, എണ്ണം ദിവ
സേന പെരുകുകയും ചെയ്യും.
൬ അനന്തരം ഭ്രുഗ്യയുടെയും ഗലാത്യ നാട്ടിൽ കൂടിയും സഞ്ചരി
ച്ചാറെ, ആസ്യയിൽ വചനം ഉരെക്കാതവണ്ണം വിശുദ്ധാത്മാ
൭ വ് വിലക്കിയപ്പോൾ, മുസിയയിൽ എത്തി; ബിഥുന്യെക്ക യാ
ത്രയാവാൻ പരീക്ഷിച്ചു; (യേശുവിൻ) ആത്മാവ് അവരെ
൮ വിട്ടില്ലതാനും. അവർ മുസിയയുടെ ഭാഗത്തുടെ ചെന്നു ത്രോ
൯ വസ്സിലേക്ക് ഇറങ്ങി പോയി; അവിടെ രാത്രിയിൽ പൌലിന്ന്
ഒരു ദൎശനം കാണായി, മക്കെദൊന്യനായ ഒരു പുരുഷൻ അ
രികെനിന്നു: നീ മക്കെദൊന്യെക്ക് കടന്നുവന്നു ഞങ്ങൾക്ക് സ
൧൦ ഹായിക്ക! എന്നു പ്രബോധിപ്പിച്ചു കൊണ്ടപ്രകാരം; ദൎശനം
കണ്ട ഉടനെ അവരോടു സുവിശേഷിക്കേണ്ടതിന്നു കൎത്താവ്
നമ്മെ വിളിച്ചു കിടക്കുന്നു എന്നു തെളിഞ്ഞിട്ടു, നാം മക്കെദൊ
ന്യെക്കായി പുറപ്പെട്ടുവാൻ ശ്രമിച്ചു.
൧൧ ആകയാൽ ത്രോവസ്സിൽനിന്നു, കപ്പൽനീക്കി, നേരെ സ
൧൨ മൊധ്രാക്കയിലേക്കും പിറേറന്നാൾ നവപൊലിക്കും, അവിടെ
നിന്ന് ഫിലിപ്പിയിലും ഓടി (ചേൎന്നു). ആയ്തു ആ മക്കെദൊ
ന്യ ഭാഗത്തിൽ ഒന്നാമത് കൊലോന്യപട്ടണം (രോമർ കുടിയേ
൧൩ റിയത്) ആകുന്നു. ആ പട്ടണത്തിൽ നാം ചില ദിവസം പാ
ൎത്തിരുന്നു; ശബ്ബത്തുനാളിൽ നാം പട്ടണ വാതില്ക്കൽനിന്നു പു
റപ്പെട്ടു പ്രാൎത്ഥന നടപ്പാകുന്ന പുഴവക്കത്തു ചെന്നിരുന്നു, അ
൧൪ വിടെ കൂടിവന്ന സ്ത്രീകളോടു സംസാരിക്കും. അതിൽ ധുയത്തൈ
രപുരിയിൽനിന്നു രക്താംബരവ്യാപാരിണിയായ ലുദിയ എ
ന്ന പേരൊടെ ദേവഭക്തിയുള്ളൊരു സ്ത്രീ കേൾക്കുമ്പോൾ, ക
ൎത്താവ് അവളുടെ ഹൃദയം തുറന്നു, പൌൽ ഉരെക്കുന്നവ കൂട്ടാ
൧൫ ക്കമാറാക്കി. അവളും ഗൃഹക്കാരുമായിസ്നാനം ഏററാറെ: നിങ്ങൾ

എന്നെ കൎത്താവിന് വിശ്വാസ്യ എന്നു വിധിച്ചു കഴിഞ്ഞാ
ൽ, എന്റെ ഭവനത്തിൽ വന്നു പാൎപ്പിൻ എന്ന് അപേക്ഷി
ച്ചു നമ്മെ നിൎബ്ബന്ധിച്ചുകളഞ്ഞു.
ശേഷം നാം പ്രാൎത്ഥനാസ്ഥലത്തേക്ക ചെല്ലുമ്പോൾ, വെളി ൧൬
ച്ചപ്പാടാത്മാവുള്ളവളായി, ലക്ഷണം പറഞ്ഞുകൊടുത്തു, തന്റെ
യജമാനന്മാൎക്ക വളരെ ലാഭം വരുത്തുന്നൊരു ബാല്യക്കാരത്തി
നമ്മെ എതിരേല്ക്ക ഉണ്ടായി, പൌലിനെയും നമ്മെയും അനു ൧൭
ഗമിച്ച്: ഈ മനുഷ്യർ അത്യുന്നത ദൈവത്തിന്റെ ദാസരായി
രക്ഷാവഴിയെ നിങ്ങളോട് പ്രസ്താപിക്കുന്നവർ ആകുന്നു! എ
ന്നു കൂക്കി പറഞ്ഞു. പല നാളും അപ്രകാരം ചെയ്യുവന്നപ്പോ ൧൮
ൾ പൌൽ അഴൽപിടിച്ചു തിരിഞ്ഞു നോക്കി, ആത്മാവോട്:
യേശുക്രിസ്തുന്റെ നാമത്തിൽ ഞാൻ നിന്നോട് ആജ്ഞാപി
ക്കുന്നു: അവളെ വിട്ടു പുറപ്പെട്ടു പോ! എന്നു പറഞ്ഞു; ആ നാ
ഴികെക്ക് അത് അവളിൽനിന്നു പുറപ്പെട്ടു പോയി. അവളുടെ ൧൯
യജമാനന്മാർ ലാഭത്തിന്റെ പ്രത്യാശ പോയ്പോയപ്രകാരം ക
ണ്ടു; പൌൽ സീലാ എന്നവരെ പിടിച്ചു, ചന്തസ്ഥലത്തേക്ക
പ്രമാണികളുടെ അടുക്കെ വലിച്ചുകൊണ്ടു, നായകന്മാരുടെ മു ൨൦
മ്പിൽ ആക്കി: യഹൂദരായ ഈ മനുഷ്യർ നമ്മുടെ പട്ടണത്തെ
കലക്കിവെച്ചു, രോമരായ നമുക്ക അംഗീകരിക്കയും ചെയ്കയും
അരുതാത്ത മൎയ്യാദകളെ അറിയിച്ചു നടത്തുന്നു എന്നു പറഞ്ഞു. ൨൧
പുരുഷാരവും കൂടെ അവരുടെ നേരെ പൊങ്ങിവന്നു നായകന്മാ ൨൨
ർ അവരെ വസ്ത്രങ്ങളെ കീറിക്കളഞ്ഞു കോലുകളാൽ തല്ലുവാൻ
കല്പിച്ചു. അവരെ ഏറിയതല്ലും ഏല്പിച്ചിട്ടു തടവിൽആക്കി, കാ ൨൩
രാഗ്രഹരക്ഷിയോട് അവരെ സൂക്ഷ്മത്തോടെ കാപ്പാൻ ആ
ജ്ഞാപിച്ചു. ആയവൻ ആജ്ഞയെ കൈക്കൊണ്ട് അവരെ ൨൪
അകത്തെ തടവിൽ ആക്കി, കാലുകളെ ആമത്തിൽ ഇട്ടു പൂട്ടി.
പാതിരാക്ക പൌലും സീലാവും പ്രാൎത്ഥിച്ചു, ദൈവത്തെ കൊ ൨൫
ണ്ടാടുന്നതു തടവുകാർ ചെവികൊള്ളുമ്പോൾ, പൊടുന്നന മഹാ ൨൬
ഭൂകമ്പം ഉണ്ടായിട്ടു, കാരാഗ്രഹത്തിന്റെ അടിസ്ഥാനങ്ങളും കു
ലുങ്ങി; ക്ഷണത്തിൽ വാതിലുകൾ ഒക്കയും തുറന്നു എല്ലാവൎക്കും
ചങ്ങലകൾ അഴിഞ്ഞുവീണു, കാരാഗ്രഹരക്ഷി ഉറക്കുണൎന്നു
തടവിന്റെ വാതിലുകൾ തുറന്നതുകണ്ടു ചങ്ങലക്കാർ മണ്ടി ൨൭
പോയ്ക്കളഞ്ഞു എന്നൂഹിച്ചു, വാളൂരി തന്നെത്താൻ ഒടുക്കുവാൻ
ഭാവിച്ചു. അപ്പോൾ പൌൽ: നിണക്ക് ഒരു തിന്മയും പിണെ ൨൮

ക്കരുതു! ഞങ്ങൾ എല്ലാവരും ഇവിടെ ഉണ്ടല്ലൊ! എന്നു മഹാ
൨൯ ശബ്ദത്തോടെ വിളിച്ചു. അവനും വിളക്ക ചോദിച്ച് അക
ത്തേക്ക് ചാടി വിറച്ചുംകൊണ്ടു പൌലിന്നും സീലാവിന്നും മു
൩൦ മ്പിൽ വീണശേഷം അവരെ പുറത്തു കൊണ്ടുവന്നു: കൎത്താ
ക്കന്മാരെ, രക്ഷപ്പെടുവാൻ ഞാൻ എന്തു ചെയ്യേണം? എന്നു
൩൧ പറഞ്ഞു. അവരും കൎത്താവായ യേശുവിൽ വിശ്വസിക്ക, എ
൩൨ന്നാൽ നീയും നിന്റെ ഗ്രഹവും രക്ഷപ്പെടും എന്നു പറഞ്ഞു,
കൎത്താവിൻവചനം അവനോടും അവന്റെ വീട്ടിൽ ഉള്ള എ
൩൩ വരോടും ഉരെച്ചു. അവനും രാത്രിയിൽ ആ നാഴികെക്ക് തന്നെ
അവരെ കൂട്ടിക്കൊണ്ട് അടികൾ പൊറുപ്പാൻ കുളിപ്പിച്ചു, താനും
തനിക്കുള്ളവരും എല്ലാം ക്ഷണത്തിൽ സ്നാനം ഏല്ക്കയുംചെയ്തു.
൩൪ പിന്നെ അവരെ തന്റെ വീട്ടിൽ കരേറ്റിക്കൊണ്ടു മേശ ഒരു
ക്കിവെച്ചു: താൻ ദൈവത്തിൽ വിശ്വസിച്ചതിനാൽ, സൎവ്വഗൃ
൩൫ ഹവുമായി ഉല്ലസിച്ചിരുന്നു. നേരം പുലൎന്നപ്പോൾ, നായക
ന്മാർ കോല്ക്കാരെ അയച്ച്: ആ മനുഷ്യരെ അഴിച്ചു വിടുക!
എന്നു പറയിച്ചു. ആ വാക്കുകളെ കാരാഗ്രഹരക്ഷി പൌലോ
൩൬ ടു ബോധിപ്പിച്ചു: നായകന്മാർ ആളയച്ചു നിങ്ങളെ വിടുവിക്കു
ന്നു; അതുകൊണ്ടു പുറപ്പെട്ടു സമാധാനത്തിൽ ചെല്ലുവിൻ.
൩൭ എന്നതിന്നു പൌൽ അവരോടു: രോമക്കാരാകുന്ന ഞങ്ങളെ അ
വർ കുറ്റം തെളിയിക്കാതെ വെളിവിൽതച്ചു, തടവിലാക്കി കളഞ്ഞു
വെല്ലൊ; ഇപ്പോൾ സ്വകാൎയ്യമായി ഞങ്ങളെ പുറത്താക്കുന്നു;
അങ്ങിനെയല്ല താങ്ങൾ വന്നു ഞങ്ങളെ പുറത്തുകൊണ്ടു പോ
൩൮ ക എന്നു പറഞ്ഞു. ആ മൊഴികളെ കോല്ക്കാർ നായകന്മാരോടു
ബോധിപ്പിച്ചാറെ, അവർ രോമക്കാർ എന്നു കേട്ടു ഭയപ്പെട്ടു.
൩൯ തങ്ങൾ ചെന്ന് അവരെ അപേക്ഷിച്ചു, പുറത്തു കൊണ്ടുവ
൪൦ ന്നു പട്ടണത്തെ വിട്ടുപോവാൻ ചോദിച്ചു. ആയവർ തടവി
നെ വിട്ടു, ലുദിയ ഉള്ളതിൽ പ്രവേശിച്ചു, സഹോദരന്മാരെ ക
ണ്ടു പ്രബോധിപ്പിച്ച ശേഷം പുറപ്പെട്ടു പോകയും ചെയ്തു.

## ൧൭. അദ്ധ്യായം.

പൌൽ തെസ്സലനിക്ക, (൧൦) ബെരോയ, (൧൫) അഥേന ഈ യവനപട്ടണങ്ങളി
ൽ വ്യാപരിച്ചത്.

൧ പിന്നെ അവർ അംഫിപൊലിയും അപൊല്ലൊന്ന്യയും കട
൨ ന്നു പോയി, തെസ്സലനീക്കയിൽ എത്തി. അവിടെ മാത്രം

യഹൂദരുടെ പള്ളി ഉണ്ടാകയാൽ, പൌൽ ശീലമുള്ള പ്രകാരം അ
വരെ ചെന്നു കണ്ടു, മൂന്നു ശബ്ബത്തുകളെ കൊണ്ടും (തിരു) എഴു
ത്തുകളെ പററി വാദിച്ചു. മശീഹ കഷ്ടപ്പെടുകയും മരിച്ചവരിൽ ൩
നിന്ന് എഴുനീല്ക്കയും ചെയ്യേണ്ടിയത് എന്നും, ഞാൻ നിങ്ങ
ളോട് അറിയിക്കുന്ന ഈ യേശു തന്നെ മശീഹ എന്നും തുറന്നു
കാട്ടി വിവരിച്ചു കൊണ്ടിരുന്നു. അവരിൽ ചിലരും ഭക്തിയുള്ള ൪
യവനരിൽ വലിയ കൂട്ടവും മുഖ്യസ്ത്രീകളിൽ അല്പമല്ലാത്ത എ
ണ്ണവും സമ്മതി വന്നു, പൌൽ സീലാ എന്നവൎക്ക് ഓഹരിയാ
യിപൂക്കു. എന്നാറെ, യഹൂദന്മാർ എരിവുൾക്കൊണ്ടു, മിന ൫
ക്കേട്ടുനില്ക്കുന്നവരിൽ ചില ദുഷ്ടന്മാരെ ചേൎത്തു പുരുഷാരത്തെ
ഇളക്കി പട്ടണത്തിൽ ആരവാരം ഉണ്ടാക്കി, യാസോന്റെ ഭവ
നത്തോടു കയൎത്തുനിന്ന് അവരെ കൂട്ടത്തിൽ നടത്തുവാൻ ശ്ര
മിച്ചു. അവരെ കാണാഞ്ഞിട്ടു യാസോനെയും ചില സഹോദ ൬
രരെയും നഗരാധ്യന്മാരുടെ അടുക്കലേക്ക് ഇഴെച്ച് ആൎത്തു.
പ്രപഞ്ചത്തെ കലഹിപ്പിച്ച കൂട്ടർ ഇവിടയും എത്തി. യാസോ ൭
ൻ അവരെ കൈക്കൊണ്ടും ഇരിക്കുന്നു; ഇവർ എല്ലാം യേശു
എന്ന മറെറാരുവൻ രാജാവെന്നു ചൊല്ലിക്കൊണ്ടു, കൈസരു
ടെ വെപ്പുകൾക്ക് പ്രതികൂലമായി വ്യാപരിക്കുന്നു! എന്നിവ ൮
കേൾപ്പിച്ചു, പുരുഷാരത്തെയും നഗരാധ്യന്മാരെയും കലക്കി
വെച്ചശേഷം അവർ യാസോൻ മുതലായവരോടു ജാമ്യം വാ ൯
ങ്ങി അവരെ വിട്ടയച്ചു.
സഹോദരന്മാർ ഉടനെ രാത്രിയിൽ പൌൽ സീലാവെന്നവ ൧൦
രെ പുറപ്പെടുവിച്ചു, ബരൊയെക്കയച്ചു; അവിടെ എത്തിയ
പ്പോൾ, അവർ യഹൂദരുടെ പള്ളിയിൽ പോയി. ആയവർ ൧൧
തെസ്സലനീക്കയിലുള്ളവരെക്കാൾ സാരന്മാരായി വചനത്തെ
എല്ലാമുതിച്ചയോടും, കൈക്കൊണ്ടതല്ലാതെ, ഇവ ഇങ്ങിനെത
ന്നെയൊ എന്നറിവാൻ ദിനമ്പ്രതി എഴുത്തുകളെ വിസ്തരിച്ചു
നോക്കും. അതുകൊണ്ട് അവരിൽ പലരും ഘനമുള്ള യവന ൧൨
സ്ത്രീപുരുഷന്മാരിലും അല്പമല്ലാത്ത എണ്ണവും വിശ്വസിച്ചു.
പൌൽ ബരൊയയിലും ദേവവചനത്തെ പ്രസ്താപിച്ചപ്രകാ ൧൩
രം തെസ്സലനീക്കയിലെ യഹൂദർ അറിഞ്ഞാറെ, അവിടെയും
പുരുഷാരങ്ങളെ കലുക്കിക്കളവാൻ വന്നു. അപ്പോൾ, സഹോ ൧൪
ദരന്മാർ ഉടനെ പൌലിനെ സമുദ്രം വരെ പോകുവാൻ അയ
ച്ചു; സീലാവും തിമോത്ഥ്യനും അവിടെ വസിച്ചുപോയി താനും.

ആയവനും കുറയ മുമ്പെ ഇതല്യയിൽനിന്നു വന്നവനത്രെ.
൩ അവരോട് അവൻ ചേൎന്നു തൊഴിൽ ഒന്നാകകൊണ്ട് ഒന്നിച്ചു
൪ പാൎത്തു വേലചെയ്തുകൊണ്ടിരുന്നു. തൊഴിൽകൊണ്ട് അവർ
കൂടാരപ്പണിക്കാരത്രെ; ശേഷം ശബ്ബത്തുതോറും അവൻ പള്ളി
യിൽ ഭാഷിച്ചും, യഹൂദരെയും, യവനന്മാരെയും അനുസരിപ്പി
൫ ച്ചും വന്നു. പിന്നെ സീലാവും തിമോത്ഥ്യനും മക്കെദൊന്യയി
ൽനിന്നു വന്നാറെ, പൌൽ വചനത്താൽ തിരക്കുണ്ടായിട്ടു യ
ഹൂദൎക്ക് മശീഹയാകുന്ന യേശുവെ ചൊല്ലി, സാക്ഷ്യം ഉറപ്പി
൬ ച്ചു കൊടുത്തു. ആയവർ എതിർ പറഞ്ഞും, ദുഷിച്ചും പോക
മ്പോൾ, അവൻ വസ്ത്രങ്ങളെ കുടഞ്ഞു: നിങ്ങളുടെ രക്തം നി
ങ്ങളുടെ തലമേലാക! ഞാൻ ശുദ്ധൻ; ഇനിമേൽ ജാതികളുടെ
൭ അടുക്കെ പോകും എന്ന് അവരോട് പറഞ്ഞു. അവിടെനിന്നു
മാറി യുസ്തൻ എന്ന ഒരു ദൈവഭക്തന്റെ വീട്ടിൽ ചെന്നു;
൮ അവന്റെ വീടു പള്ളിയോടു ചേൎന്നതത്രെ. പിന്നെ പള്ളിമു
പ്പനായ ക്രിസ്പൻ തന്റെ സകല ഗൃഹത്തോടും കൂടെ കൎത്താ
വിൽ വിശ്വസിച്ചു; കൊരിന്തരിൽ അനേകരും വിശ്വസിച്ചു
൯ സ്നാനം ഏറ്റുവന്നു. രാത്രിയിൽ കൎത്താവ് പൌലിനോട് ദൎശ
നത്താൽ പറഞ്ഞിതു: നീ ഭയപ്പെടാതെ പറക; മിണ്ടാതിരി
൧൦ ക്കൊല്ലാ! ഞാനല്ലൊ നിന്നോടുകൂടെ ഉണ്ടു; നിന്നെ ദണ്ഡിപ്പി
പ്പാൻ ആരും കയ്യേറ്റം ചെയ്കയും ഇല്ല; കാരണം ഈ നഗര
൧൧ ത്തിൽ എനിക്കു വളരെ ജനം ഉണ്ടു. എന്നാറെ, അവൻ ഒരാ
ണ്ടും ആറു മാസവും അവരിൽ ദേവവചനം ഉപദേശിച്ചുകൊ
൧൨ ണ്ട് അവിടെ വസിച്ചിരുന്നു. ഗല്ലിയോൻ അഖായയിൽ ഉ
പരാജാവായ്വാഴുമ്പോൾ, യഹൂദന്മാർ ഒരുമനപ്പെട്ടു, പൌലി
ന്റെ നേരെ എഴുനീറ്റുകൊണ്ട് അവനെ ന്യായാസനത്തിന്നു
൧൩ മ്പാകെ കൊണ്ടുവന്നു: ഇവൻ ധൎമ്മത്തിന്നു വിരോധമായി
ദൈവത്തെ ഭജിപ്പാൻ മനുഷ്യരെ ഇളക്കി സമ്മതിപ്പിക്കുന്നു
൧൪ എന്നു പറഞ്ഞു. പൌൽ വായ്തുറപ്പാൻ ഭാവിക്കുമ്പോൾ, ഗല്ലി
യോൻ യഹൂദരോടു പറഞ്ഞിതു: ഹേ യഹൂദന്മാരെ! വല്ല അ
ന്യായമൊ, വല്ലാത്തപാതകമൊ ആയെങ്കിൽ മൊഴിവഴിപോ
൧൫ ലെ നിങ്ങളെ പൊറുക്കുമായിരുന്നു; വചനവും നാമങ്ങളും നി
ങ്ങളിലെ ധൎമ്മവും തൊട്ടു വാദം ആയി, എങ്കിലൊ നിങ്ങൾ തന്നെ
൧൬ നോക്കുവിൻ; ഈ വകെക്കു ന്യായാധിപതിയാവാൻ എനിക്കു
മനസ്സില്ല! എന്നിട്ട് അവരെ ന്യായാസനത്തിൽനിന്നു നീക്കി.

(യവനർ) എല്ലാവരും പള്ളിമൂപ്പനായ സോസ്ഥനാവെ പിടി ൧൭
ച്ചു ന്യായാസനത്തിന്മുമ്പിൽ അടിച്ചു; അവ ഒന്നും ഗല്ലിയോ
നു ചിന്ത ഉണ്ടായതും ഇല്ല.

പൌൽ പിന്നെയും വളരെ ദിവസം പാൎത്തശേഷം സഹോ ൧൮
ദരരോടു വിടവാങ്ങിയതല്ലാതെ, നേൎച്ച ഉണ്ടായിരിക്കകൊണ്ടു കെ
ങ്ക്രയയിൽ തലക്ഷൌരം ചെയ്തിട്ടു പ്രിസ്കില്ല അകിലാ എന്ന
വരുമായി സുറിയയിലേക്കാമാറു കപ്പൽ കയറി പുറപ്പെട്ടു, എ
ഫെസിൽ വന്ന് അവരെ അവിടെ വിട്ടുപോയി. താൻ പള്ളി ൧൯
യിൽ ചെന്നു യഹൂദരോട് സംഭാഷിച്ചു. അവർ അധികം കാ ൨൦
ലം തങ്ങളോടു കൂടെ പാൎക്കേണം എന്നു ചോദിക്കുമ്പോൾ, മൂളാ
ഞ്ഞു: എനിക്ക വരുന്ന പെരുനാളിനെ എങ്ങിനെ എങ്കിലും യ
രുശലേമിൽ കഴിക്കേണം; പിന്നെ ദേവഹിതം എങ്കിൽ നിങ്ങളു ൨൧
ടെ അടുക്കെ മടങ്ങിവരും എന്നു പറഞ്ഞ് എഫെസിൽനിന്നു
കപ്പൽ നീങ്ങിപ്പോയി. കൈസൎയ്യയിൽ വന്നിറങ്ങി (യരുശലേ ൨൨
മിലേക്ക) കരേറിച്ചെന്നു സഭയെ വന്ദിച്ചിട്ടു അന്ത്യോഹ്യയി
ലേക്ക് ഇറങ്ങിപ്പോയി. ചില സമയം താമസിച്ചു പുറപ്പെട്ടു ൨൩
ക്രമത്താലെ ഗലാത്യനാടും ഭ്രുഗ്യയും കടന്നുകൊണ്ട് എല്ലാശി
ഷ്യന്മാരെയും സ്ഥിരീകരിച്ചു നടന്നു.

അനന്തരം അലക്ഷന്ത്ര്യയിൽ ഉത്ഭവിച്ച യഹൂദനായി അ ൨൪
പൊല്ലോൻ എന്ന വൈദഗ്ദ്ധ്യവും തിരുവെഴുത്തുകളിൽ പ്രാപ്തി
യുമുള്ള ഒരുപുരുഷൻ എഫെസിൽ എത്തി: ആയവൻ കൎത്താ ൨൫
വിൻ വഴിയെ പഠിച്ചവനും ആത്മാവിൽ വേവുന്നവനും ആ
കകൊണ്ടു യോഹനാന്റെ സ്നാനംമാത്രം അറിഞ്ഞിട്ടും കൎത്താവി
ന്റെവ സൂക്ഷ്മമായി പറഞ്ഞും, ഉപദേശിച്ചും, കൊണ്ടിരുന്നു
പള്ളിയിൽ പ്രഗത്ഭിച്ചു, ചൊൽവാനും തുടങ്ങി. ആയവനെ ൨൬
അകിലാവും പ്രിസ്കില്ലയും കേട്ടാറെ, ചേൎത്തുകൊണ്ടു ദേവവഴി
യെ ഏറ സ്പഷ്ടമായി തെളിയിച്ചു കൊടുത്തു. പിന്നെ അവൻ ൨൭
അഖായയിലേക്ക കടപ്പാൻ മനസ്സായാറെ, ശിഷ്യന്മാർ അവ
നെ കൈക്കൊള്ളേണ്ടതിന്നു, സഹോദരന്മാർ അവരെ എഴുതി ഉ
ത്സാഹിപ്പിച്ചു. അവനും എത്തിയപ്പോൾ, വിശ്വസിച്ചവൎക്ക ൨൮
(ദേവ) കൃപയാൽ വളരെ ഉതകിനിന്നു; കാരണം യേശു മശീ
ഹ ആകുന്നു എന്ന് അവൻ എഴുത്തുകളാൽ കാണിച്ചുകൊ
ണ്ടു യഹൂദരോടു പരസ്യമായി വാദിച്ചു കട്ടമയോടെ മടക്കിക്ക
ളയും.

## ൧൯. അദ്ധ്യായം.

ആസ്യയിലെ മുഖ്യസ്ഥാനമാകുന്ന എഫെസിൽ വ്യാപരിച്ചതു.

൧ അനന്തരം അപൊല്ലോൻ കൊരിന്തിൽ ഇരിക്കുമ്പോൾ,
പൌൽ മീത്തലെ അംശങ്ങളൂടെ കടന്നിട്ട് എഫെസിൽ എ
൨ ത്തിയാറെ, ചില ശിഷ്യന്മാരെ കണ്ടു: നിങ്ങൾ വിശ്വസിച്ചിട്ടു
വിശുദ്ധാത്മാവിനെ പ്രാപിച്ചുവൊ? എന്ന് അവരോട് പറ
ഞ്ഞതിന്നു: വിശുദ്ധാത്മാവ് ഉള്ളപ്രകാരം കൂടെ കേട്ടിട്ടില്ല എ
൩ ന്ന് അവർ പറഞ്ഞു. എന്നാൽ ഏതിലേക്കു സ്നാനം ഏറ്റു?
എന്ന് അവരോട് പറഞ്ഞാറെ: യോഹനാന്റെ സ്നാനത്തിൽ
൪ എന്നു ചൊല്ലിയപ്പോൾ, പൌൽ പറഞ്ഞു: യോഹനാൻ ത
ന്റെ പിന്നാലെ വരുന്നവനായ യേശുവിൽ തന്നെ വിശ്വ
സിക്കേണ്ടതിന്നു ജനത്തോടു ചൊല്ലിക്കൊണ്ടു മാനസാന്തര
൫ സ്നാനം മുക്കിയതു സത്യം. എന്നതു കേട്ടാറെ, അവർ കൎത്താവാ
൬ യ യേശുവിൻ നാമത്തിൽ സ്നാനം ഏറ്റു. പൌൽ അവരുടെ
മേൽ കൈകളെ വെച്ചപ്പോൾ, വിശുദ്ധാത്മാവ് അവരിൽ വ
ന്നിട്ട് അവർ ഭാഷകളാൽ ഉരചെയ്തു പ്രവചിച്ചുകൊണ്ടിരുന്നു.
൭ അവർ ഒക്കയും ഏകദേശം പന്ത്രണ്ടു പുരുഷരായിരുന്നു.
൮ ശേഷം അവൻ പള്ളിയിൽ ചെന്നു മൂന്നു മാസത്തോളം
ദേവരാജ്യം സംബന്ധിച്ചവ വാദിച്ചും ബോധ്യം വരുത്തികൊ
൯ ണ്ടും പ്രാഗത്ഭിച്ചു പോന്നു. പിന്നെ ചിലർ കഠിനപ്പെട്ടു വി
ശ്വസിക്കാഞ്ഞു പുരുഷാരത്തിന്റെ മുമ്പാകെ മാൎഗ്ഗത്തെ ദുഷി
ച്ചു കൊള്ളുമ്പോൾ, അവരോട് അകന്നു ശിഷ്യന്മാരെ വേറാ
ക്കിക്കൊണ്ടു തിറന്നൻ എന്നൊരുത്തന്റെ പാഠശാലയിൽ ദിന
൧൦ പ്രതി വാദിച്ചുവന്നു. ആയതു രണ്ടു വൎഷം കൊണ്ടും നടക്കയാ
ൽ ആസ്യയിൽ കുടിയിരിക്കുന്ന യഹൂദരും യവനരും എല്ലാം
൧൧ കൎത്താവിന്റെ വചനം കേട്ടു. ദൈവം പൌലിന്റെ കൈക
൧൨ ളെക്കൊണ്ടു നടപ്പല്ലാത്ത ശക്തികളെ കാണിക്കയാൽ, അവ
ന്റെ തോലോടു പററിയ ഉറുമാലുകളും മേലാടകളും രോഗികളുടെ
മേൽ ഇടുകയും വ്യാധികൾ അവരെ വിട്ടു മാറുകയും ദുരാത്മാക്ക
൧൩ ൾ പുറപ്പെടുകയും ചെയ്യും. പിന്നെ ചുററി സഞ്ചരിക്കുന്ന ഭൂത
മാററുകാരായ യഹൂദരിലും ചിലർ ദുരാത്മാക്കളുള്ളവരുടെ മേൽ
കൎത്താവായ യേശുവിൻ നാമത്തെ ചൊല്ലുവാൻ തുനിഞ്ഞു:
പൌൽ ഘോഷിക്കുന്ന യേശുവാണ നിങ്ങളോടു ചൊല്ലുന്നു!

എന്നു പറഞ്ഞു. ആയതു ചെയ്യുന്നവർ സ്കെവാ എന്ന മഹാ ൧൪
പുരോഹിതനായ യഹൂദന്റെ മക്കൾ ഏഴുവരും തന്നെ. എ ൧൫
ന്നാറെ ദുരാത്മാവ്: യേശുവിനെ ഞാൻ അറിയുന്നു; പൌലി
നേയും ബോധിക്കുന്നു; നിങ്ങളൊ ആരുപോൽ? എന്ന് ഉത്ത
രം ചൊല്ലീട്ടു, ദുരാത്മാവുള്ള മനുഷ്യൻ അവരെക്കൊള്ളെ ചാടി ൧൬
വന്ന്, ഇരുവരേയും കീഴടക്കി മിടുമ കാട്ടുകയാൽ അവർ നഗ്ന
രായും മുറിയേററും അവന്റെ വീട്ടിൽനിന്നു മണ്ടിപ്പോയി. ആ ൧൭
യത് എഫെസിൽ പാക്കുന്ന സകല യഹൂദൎക്കും യവനൎക്കും
അറിയാവുന്നു, അവരിൽ ഒക്കയും ഭയംതട്ടി, കൎത്താവായ യേശു
വിൻനാമം മഹിമപ്പെട്ടുകയും ചെയ്തു. വിശ്വസിച്ചവരിൽ അ ൧൮
നേകരുംവന്നു തങ്ങളുടെ പ്രവൃത്തികളെ ഏററുപറഞ്ഞു ബോ
ധിപ്പിക്കും. ക്ഷുദ്രങ്ങളെ പ്രവൃത്തിച്ചിട്ടുള്ള പലരും പുസ്തകങ്ങളെ ൧൯
കൊണ്ടുവന്ന് എല്ലാവരും കാണ്കെ ചുട്ടുകളയും; അവററിൻ വി
ലകണക്ക കൂട്ടിയാറെ, അമ്പതിനായിരം ദ്രമ (൨൦,000 ഉറുപ്പിക)
എന്നു കണ്ടു ഇങ്ങിനെ കൎത്താവിൻ വചനം ശക്തിയോടെ ൨൦
വൎദ്ധിച്ചു ബലത്തുവന്നു.

ആയവ കഴിഞ്ഞപ്പോൾ പൌൽ മക്കെദോന്യയിലും അ ൨൧
ഖായയിലും കൂടിക്കടന്നു, യരുശലേമിലേക്ക് യാത്രയാകെണം
എന്ന് ആത്മാവിൽ വെച്ചിട്ടു: ഞാൻ അവിടെ ആയാൽ പി
ന്നെ രോമാപുരിയേയും കാണേണം എന്നു പറഞ്ഞു. തന്റെ ൨൨
ശുശ്രൂഷചെയ്യുന്നവരിൽ തിമോത്ഥ്യൻ എരസ്തൻ എന്ന ഇ
രുവരെ മക്കെദോന്യയിലേക്ക് അയച്ചിട്ടു, താൻ ചില കാലം
ആസ്യയിൽ നിന്നിരുന്നു. ആ സമയത്തു മാൎഗ്ഗത്തെ ചൊല്ലി ൨൩
അല്പമല്ലാത്ത കലഹം ഉണ്ടായത് എങ്ങിനെ എന്നാൽ. അൎത്ത ൨൪
മി ദേവിയുടെ ക്ഷേത്ര (രൂപ)ങ്ങളെ വെള്ളികൊണ്ടു തീൎക്കുന്ന
ദേമേത്രിയൻ എന്ന് ഒരു തട്ടാൻ തൊഴില്ക്കാൎക്ക് അനല്പലാഭം
വരുത്തുന്നവൻ ആകയാൽ, അവരേയും ആവക പണികൾ ൨൫
ചെയ്യുന്നവരേയും കൂട്ടിചേൎത്തു പറഞ്ഞിതു: പുരുഷന്മാരെ! ഈ
അഹോവൃത്തിയിൽനിന്നു നമ്മുടെ പ്രാപ്തി ഉണ്ടാകുന്നപ്രകാരം
ബോധിക്കുന്നുവല്ലൊ! ഈ പൌൽ എന്നവനൊ കൈകളാൽ ൨൬
ഉണ്ടായവർ ദേവന്മാരല്ല എന്നു ചൊല്ലിക്കൊണ്ട്, എഫെസി
ൽ മാത്രമല്ല ആസ്യയിലും മിക്കവാറും വലിയ സമൂഹത്തെ ബോ
ധ്യംവരുത്തി മറിച്ചുകളഞ്ഞു എന്നു നിങ്ങൾ കണ്ടും കേട്ടും ഇരി
ക്കുന്നുവല്ലൊ. എന്നാൽ ഈ നമ്മുടെ കാൎയ്യം ആക്ഷേപത്തിൽ ൨൭

ആശ്ലോവാൻ അടുത്തതുമല്ലാതെ, അൎത്തമി എന്ന മഹാദേവിയു
ടെ സ്ഥാനം ഏതുമില്ല എന്നു എണ്ണുകയും, ആസ്യ അശേഷ
വും പ്രപഞ്ചവും ഭജിക്കുന്നവളുടെ മാഹാത്മ്യം ഒടുങ്ങിപ്പോകയും
൨൮ ചെയ്യും. എന്നതു കേട്ടാറെ, ക്രോധപൂൎണ്ണരായി ചമഞ്ഞു: എ
ഫെസ്യരുടെ അൎത്തമി വലിയവൾ! എന്നാൎത്തു കൊണ്ടിരുന്നു.
൨൯ നഗരത്തിൽ എങ്ങും തട്ടുകേടു നിറഞ്ഞു. അവർ പൌലിന്റെ
കൂട്ടുയാത്രക്കാരായ ഗായൻ അരിസ്തൎഹൻ എന്ന മക്കെദോന്യ
രെ പിടിച്ചു കൂട്ടിക്കൊണ്ടു ഒരുമനപ്പെട്ടു, രംഗസ്ഥലത്തേക്കു തി
൩൦ ങ്ങിച്ചെന്നു. പൌൽ ജനക്കൂട്ടത്തിൽ പ്രവേശിപ്പാൻ ഇച്ഛി
ച്ചാറെ, ശിഷ്യന്മാർ അവനെ വിട്ടിട്ടില്ല (രംഗനായകരായ) ആ
൩൧ സ്യാഢ്യരിൽ ചിലർ അവന്റെ സ്നേഹിതരാകയാൽ, രംഗഭൂമി
യിൽ ചെന്നു പോകരുതു എന്നു ആളയച്ചു അപേക്ഷിച്ചു.
൩൨ ശേഷം രംഗക്കൂട്ടത്തിന്നു തട്ടുകേടുണ്ടായി വന്നുകൂടിയ സംഗതി
മിക്കപേരും അറിയായ്കയാൽ അവരവർ വെവ്വേറെ ആൎക്കും.
൩൩ പിന്നെ യഹൂദന്മാർ അലക്ഷന്ത്രനെ മുന്നോട്ടു ഉന്തുകകൊണ്ടു
പുരുഷാരത്തിൽനിന്നു അവനെ വലിച്ചെടുത്തു; അപ്പോൾ
അലക്ഷന്ത്രൻ കൈകൊണ്ടു അനക്കി ജനക്കൂട്ടത്തോടു പ്രതി
൩൪ വാദിപ്പാൻ ഭാവിച്ചു. അവൻ യഹൂദൻ എന്നു അറിഞ്ഞപ്പോ
ഴേക്കൊ എല്ലാവരും ഒന്നിച്ചു കൂക്കി: എഫെസ്യരുടെ അൎത്തമി
വലിയവൾ എന്നു രണ്ടു മണിനേരത്തോളം ആൎത്തുകൊണ്ടി
൩൫ രുന്നു. പിന്നെ (നഗര) മേനോനായവൻ പുരുഷാരത്തെ അ
മൎത്തി പറഞ്ഞിതു: എഫെസ്യരായ പുരുഷന്മാരെ! അൎത്തമി
മഹാദേവിക്കും ദ്യോവിൽനിന്നു വീണ ബിംബത്തിന്നും എഫെ
സ്യ നഗരം അമ്പലവാസിനിയായ്കില്ലെന്നു എന്നു അറിയാത്ത
൩൬ മനുഷ്യൻ ആരുപോൽ? എന്നാൽ ഇവ എതിൎമൊഴിയില്ലാത്ത
തു ആകയാൽ, നിങ്ങൾ ധാൎഷ്ട്യമുള്ളതു ഒന്നും ചെയ്യാതെ അമ
൩൭ ൎന്നു പാൎക്കേണ്ടതാകുന്നു. ക്ഷേത്രകവൎച്ചയും ദേവി ദൂഷണവും
ചെയ്യാഞ്ഞിട്ടും ഈ പുരുഷന്മാരെ നിങ്ങൾ കൂട്ടിക്കൊണ്ടുവന്നു
൩൮ വല്ലൊ. എന്നാൽ ദേമെത്രിയനും കൂടെയുള്ള തൊഴില്ക്കാൎക്കും
ആരുടെ നേരെയും ഒരു സംഗതി ഉണ്ടെങ്കിൽ നടുക്കൂട്ടത്തിന്നു
നാളുകളും നടക്കുന്നു ഉപരാജാക്കളും ഉണ്ടു; തമ്മിൽ വ്യവഹരിക്ക
൩൯ ട്ടെ. വേറുകാൎയ്യങ്ങളെ ചൊല്ലി അന്വേഷണം ഉണ്ടെങ്കിലൊ
൪൦ ധൎമ്മസഭ കൂടുന്നതിൽ തെളിയിക്കാമല്ലൊ! ഇന്നു ഹേതുവാ
യിട്ടൊ നമ്മിൽ കലഹം ചുമത്തുവാൻ ഇടഉണ്ടു സ്പഷ്ടം;

ഈ അമളിക്കു നാം ഉത്തരം പറവാൻ തക്ക സംഗതി ഒന്നും ഇല്ല ൪൧
ല്ലൊ! എന്നിവ ചൊല്ലി സഭയെ പറഞ്ഞയച്ചു.

## ൨൦. അദ്ധ്യായം.

അഖായ മക്കെദോന്യ നാടുകളേയും വിട്ടു, (൭) ത്രോവസ്സിലും മറ്റും, (൧൭) എഫെസ്യ മൂപ്പന്മാരോടും വിടവാങ്ങി പോയതു.

കലഹം ശമിച്ചശേഷം പൌൽ ശിഷ്യന്മാരെ കൂട്ടിവരുത്തി ൧
അഭിവാദ്യം ചെയ്തു മക്കെദോന്യെക്കു യാത്രയാവാൻ പുറപ്പെട്ടു.
ആ അംശങ്ങളൂടെ സഞ്ചരിച്ചു അങ്ങോരെ ഏറിയ വചനത്താ ൨
ൽ പ്രബോധിപ്പിച്ചിട്ടു യവന നാട്ടിൽ വന്നു. മൂന്നു മാസം ക ൩
ഴിച്ചിട്ടു സുറിയെക്കാമാറു കപ്പൽ കയറിപ്പോവാൻ ഭാവിക്കുമ്പോ
ൾ യഹൂദർ അവനെക്കൊള്ളെ ചതിമന്ത്രിച്ചാറെ, മക്കെദോന്യ
യിൽകൂടി മടങ്ങിപ്പോവാൻ അഭിപ്രായം ഉണ്ടായി. ആസ്യ ൪
യോളം പിഞ്ചെന്നു കൂടിയതോ ബെരോയയിലെ (പുറന്റെ പു
ത്രൻ) സോപത്രൻ, തെസ്സലനീക്യരിൽ അരിസ്തൎഹനും, സെ
ക്കുന്തനും, ദബ്ബെയിലെ ഗായനും, തിമോത്ഥ്യനും, ആസ്യക്കാരായ
തുകിക്കനും, ത്രൊഫിമനും എന്നവർ. ഇവർ മുന്നേ പോയി ത്രോ ൫
വസ്സിൽ നമ്മെ കാത്തുനിന്നു; നാമൊ പുളിപ്പില്ലാത്ത നാളുക
ൾക്കു പിന്നെ ഫിലിപ്പിയെ വിട്ടു കപ്പലോടി, അഞ്ചു ദിവസം ൬
കൊണ്ടു ത്രോവസ്സിൽ അവരോടു എത്തി, ഏഴു ദിവസം അവി
ടെ പാൎത്തിരുന്നു.

ഒന്നാം ആഴ്ചയിൽ നാം അപ്പം നുറുക്കുവാൻ കൂടിവന്നപ്പോ ൭
ൾ, പൌൽ രാവിലെ പുറപ്പെടുവാൻ ഒരുങ്ങി, അവരോടു സം
ഭാഷിച്ചുനിന്നു, പാതിരാവരെയും വചനത്തെ നീട്ടിക്കൊണ്ടിരു
ന്നു. നാം കൂടിയിരിക്കുന്ന മാളികയിൽ വളരെ വിളക്കുകൾ ഉണ്ടാ ൮
യിരുന്നു. അവിടെ യൂതുകൻ എന്നൊരു യുവാവ് കിളിവാതി ൯
ൽക്കൽ ഇരുന്നു; പൌൽ വളരെ നേരം ഭാഷിച്ചു കൊള്ളുകയിൽ
ഗാഢനിദ്രപിടിച്ചു, ഉറക്കത്താൽ തോറ്റു, മൂന്നാം തട്ടിൽനിന്നു
താഴെ വീണു ചത്തവനായി എടുക്കപ്പെട്ടു. പൌൽ ഇറങ്ങിച്ചെ ൧൦
ന്നു അവന്മേൽ കവിണ്ണു പുണൎന്നുകൊണ്ടു കുറുവേണ്ടാ; അ
വന്റെ ദേഹി അവനിൽ ഉണ്ടല്ലൊ! എന്നു പറഞ്ഞു. മീത്ത ൧൧
ൽ ചെന്നു അപ്പം നുറുക്കി ആസ്വദിച്ചു പുലരുംവരെ വേണ്ടു
വോളം സംസാരിച്ചിട്ടത്രെ പുറപ്പെട്ടു പോയി. അവരൊ ബാ ൧൨
ലനെ ജീവനോടെ കൊണ്ടുപോന്നു, അളവില്ലാതെ ആശ്വസി

൧൩ ച്ചുവന്നു. അനന്തരം നാം മുമ്പെതന്നെ കപ്പലിൽ പോയി അ
സ്സിലേക്ക് ഓടി; പൌൽ കാല്നടയായി പോവാൻ ഭാവിച്ച്, അ
ങ്ങിനെ നിയോഗിക്കയാൽ അവിടെ അവനെ കയററിക്കൊൾ്വാ
൧൪ ൻ അണഞ്ഞു. അവനും അസ്സിൽ നമ്മോട് എത്തിയപ്പോൾ
അവനെ കയററിക്കൊണ്ടു മിതുലേനെക്ക വന്നു. അവിടെനി
ന്നു നീക്കി, പിറേറനാൾ ഖിയദ്വീപിന്റെ തൂക്കിൽ എത്തി.
൧൫ മറുനാൾ സാമദ്വീപിൽ അണഞ്ഞു ത്രോഗുല്ല്യയിൽ (രാ) പാ
൧൬ ൎത്തു, പിറെറന്നു മിലേത്തിൽ എത്തി. പൌൽ ആകട്ടെ കഴിയു
ന്നു എങ്കിൽ പെന്തക്കൊസ്തു നാളെക്ക യരുശലേമിൽ ആകേ
ണ്ടതിന്നു ബദ്ധപ്പെട്ടുകൊണ്ട് ആസ്യയിൽ കാലക്ഷേപം ഉ
ണ്ടാകായ്വാൻ എഫെസിൽ അണയാതെ, ഓടേണം എന്നു വി
ധിച്ചിരുന്നു.
൧൭ മിലേത്തിൽനിന്ന് അവൻ എഫെസിലേക്ക് ആളയച്ചു
൧൮ സഭയിലെ മൂപ്പന്മാരെ വരുത്തി. ആയവർ അവനോട് എ
ത്തിയാറെ, അവരോടു പറഞ്ഞിതു: ഞാൻ ആസ്യയിൽ പുക്ക
ഒന്നാം നാൾമുതൽ ആ കാലം എല്ലാം നിങ്ങളോട് എങ്ങിനെ
൧൯ ഇരുന്നു എന്നും, സകല മനത്താഴ്മയോടും ബഹു കണ്ണീരുകളോടും
യഹൂദന്മാരുടെ ചതിപ്രയോഗങ്ങളാൽ എനിക്കുണ്ടായ (പല)
പരീക്ഷകളോടും കൂടെ കൎത്താവിനെ സേവിച്ചുവന്നു എന്നും,
൨൦ പ്രയോജനമുള്ളവ ഒന്നും മറെച്ചുവെക്കാതെ, പരസ്യമായും വീ
ടുകൾ തോറും നിങ്ങൾക്ക പ്രസ്താപിച്ചുപദേശിച്ചപ്രകാരം ഇ
൨൧ ന്നതെന്നും; ദൈവത്തിലേക്ക് മനന്തിരിവും നമ്മുടെ കൎത്താവാ
കുന്ന യേശുക്രിസ്തുങ്കലേ വിശ്വാസവും ചൊല്ലി, യഹൂദന്മാൎക്കും
യവനന്മാൎക്കും സാക്ഷ്യം ഉറപ്പിച്ചുകൊടുത്തു എന്നും, നിങ്ങൾ
൨൨ ബോധിക്കുന്നുവല്ലോ. ഇപ്പോഴൊ, കണ്ടാലും ഞാൻ ആത്മാ
വിനാൽ കെട്ടപ്പെട്ടവനായി യരുശലേമിലേക്ക യാത്രയാകുന്ന
൨൩ തു; ചങ്ങലകളും ഉപദ്രവങ്ങളും എന്നെ കാത്തിരിക്കുന്നു എന്നു
വിശുദ്ധാത്മാവ് നഗരം തോറും സാക്ഷ്യം തരുന്നതല്ലാതെ, അ
൨൪ വിടെ എനിക്ക തട്ടുവാനുള്ളവ അറിയാതെ കണ്ടാകുന്നു. എങ്കി
ലും ഞാൻ ഒന്നും കൂട്ടാക്കുന്നില്ല; പ്രാണനും എനിക്ക വിലയു
ള്ളതുമല്ല; ദേവകരുണയുടെ സുവിശേഷത്തിന്നു സാക്ഷിനി
ല്ക്കുന്ന ശുശ്രൂഷ കൎത്താവായ യേശുവിൽനിന്നു കിട്ടിയതിനെ
യും എന്റെ ഓട്ടത്തെയും സന്തോഷത്തോടെ തികെക്കയത്രെ
൨൫ വേണ്ടതു. ഇപ്പോഴൊ കണ്ടാലും ഞാൻ (ദേവ) രാജ്യത്തെ

ഘോഷിച്ചു നടന്നുപോന്ന നിങ്ങൾ എല്ലാവരും എന്റെ മുഖം
ഇനി കാണുകയില്ല എന്നു ഞാൻ അറിയുന്നു. അതുകൊണ്ടു ൨൬
ദേവാലോചനയെ ഒട്ടും മറെച്ചുവെക്കാതെ മുറ്റും നിങ്ങളോട്
പ്രസ്താപിച്ചിരിക്കയാൽ, എല്ലാവരുടെ രക്തത്തിൽനിന്നും ഞാ ൨൭
ൻ ശുദ്ധനാകുന്നു എന്ന് ഇന്നേ ദിവസത്തിൽ നിങ്ങളോട്
സാക്ഷിചൊല്ലുന്നു. ആകയാൽ നിങ്ങളെത്തന്നെയും കൎത്താവ് ൨൮
സ്വന്തരക്തത്താൽ സമ്പാദിച്ചുകൊണ്ട് തന്റെ സഭയെ മേ
ല്പാൻ വിശുദ്ധാത്മാവ് നിങ്ങളെ അദ്ധ്യക്ഷരാക്കിവെച്ച് ആട്ടി
ക്കൂട്ടത്തെയും എല്ലാം സൂക്ഷിച്ചുനോക്കുവിൻ. ഞാൻ നീങ്ങിയാ ൨൯
ൽ പിന്നെ ആട്ടിങ്കൂട്ടത്തെ ആദരിയാത്ത കൊടിയ ചെന്നായ്ക്ക
ൾ നിങ്ങളുടെ ഇടയിൽ പ്രവേശിക്കും എന്നു ഞാൻ അറിയു
ന്നു. ശിഷ്യന്മാരെ തങ്ങളുടെ പിന്നാലെ വലിച്ചുകളവാൻ മറി ൩൦
മായങ്ങളെ പറയുന്ന പുരുഷന്മാർ നിങ്ങളിൽനിന്നും എഴുനീല്ക്കും.
അതുകൊണ്ടു ഞാൻ മൂന്നുവൎഷംകൊണ്ടു രാപ്പകൽ ഇടവിടാതെ ൩൧
കണ്ണുനീരുകളോടും ഓരോരുത്തനെ വഴിക്കാക്കി പോന്നത് ഓ
ൎത്തുകൊണ്ട് ഉണൎന്നിരിപ്പിൻ! ഇനി സഹോദരന്മാരെ! നിങ്ങ ൩൨
ളിൽ വീട്ടുവൎദ്ധന നടത്തുവാനും വിശുദ്ധീകരിക്കപ്പെട്ടവരോട്
ഒക്കയും അവകാശം തരുവാനും കഴിയുന്ന ദൈവത്തിലും അവ
ന്റെ കരുണയുടെ വചനത്തിലും ഞാൻ നിങ്ങളെ ഭരമേല്പി
ക്കുന്നു. ആരുടെ പൊന്നൊ വെള്ളിയൊ വസ്ത്രമൊ ഞാൻ ൩൩
കൊതിച്ചില്ല. എന്റെ മുട്ടുകൾക്കും എന്നോടു കൂടിയിരുന്നവൎക്കും ൩൪
ഈ കൈകൾ പണിചെയ്തപ്രകാരം നിങ്ങൾ തന്നെ അറിയു
ന്നുവല്ലൊ! ഇങ്ങിനെ പ്രയത്നം ചെയ്തു പ്രാപ്തിയില്ലാത്തവൎക്ക ൩൫
തുണെക്കയും വാങ്ങുന്നതിനേക്കാൾ കൊടുക്കുന്നത് ഏറെ ധ
ന്യം എന്നു കൎത്താവായ യേശു ചൊല്ലിയ വചനങ്ങളെ ഓൎത്തു
കൊൾകയും വേണ്ടുന്നത് എന്നു ഞാൻ എല്ലാംകൊണ്ടും നിങ്ങ
ൾക്കു കാണിച്ചു. എന്നിവ ചൊല്ലീട്ടു മുട്ടുകുത്തി അവർ എല്ലാ ൩൬
വരോടും കൂടെ പ്രാൎത്ഥിച്ചു. എല്ലാവരാലും ആരോളം കരച്ചൽ ൩൭
ഉണ്ടായി. ഇനിമേൽ അവന്റെ മുഖം കാണുകയില്ല എന്നു ൩൮
പറഞ്ഞ വാക്കിനാൽ അവർ ഏറ്റം നൊന്തുകൊണ്ടു പൌലി
ന്റെ കഴുത്തിൽ കെട്ടിപിടിച്ച് അവനെ ചുംബിച്ചു കപ്പലോളം
കൂടിപോന്നു അവനെ യാത്രയയച്ചു.

## ൨൧. അദ്ധ്യായം.

പൌൽ, (൮) കൈസൎയ്യവഴിയായി, (൧൭) യരുശലേമിൽ പോയി, (൨൭) ശത്രു കൈവശത്തിലായി രോമ്യസഹസ്രാധിപനാൽ രക്ഷിക്കപ്പെട്ടതു.

൧ അവരോടു പറഞ്ഞു പിരിഞ്ഞു പോയശേഷം നാം നേരെ
ഓടി കോസിന്നും പിറെറനാൾ രോദിന്നും അവിടെനിന്നു പത
൨ രെക്കും വന്നു. ഫൊയിനീക്കയിലേക്ക് പോകുന്നൊരു കപ്പൽ
൩ കണ്ടിട്ടു കയറിപ്പുറപ്പെട്ട് ഓടി; കുപ്രദ്വീപ് തോന്നിയാറെ, അ
തിനെ ഇടത്തോട്ട് ഇട്ടേച്ചു സുറിയയിലേക്ക് ഓടി തൂറിൽ അ
ണഞ്ഞു; അവിടെ കപ്പൽ ചരക്കിനെ ഇറക്കുവാനുള്ളതായി.
൪ നാമൊ ശിഷ്യന്മാരെ, (തിരഞ്ഞു) കണ്ടശേഷം ഏഴു നാൾ അ
വിടെ പാൎത്തു; ആയവർ പൌൽ: യരുശലേമിൽ കരേറിപ്പോ
൫ കൊല്ല എന്ന് ആത്മമൂലമായി പറഞ്ഞു. ആ നാളുകളെ കഴി
ച്ചപ്പോൾ എല്ലാവരും സ്ത്രീകളും മക്കളുമായി പട്ടണത്തിന്നു പു
റത്താകുവോളം നമ്മെ യാത്രയയച്ചു ചെല്ലുമ്പോൾ, നാം പുറ
൬ പ്പെട്ടുപോയി, കരമേൽ മുട്ടുകുത്തി പ്രാൎത്ഥിച്ചു. പിന്നെ നമ്മിൽ
അഭിവാദ്യം ചെയ്തിട്ടു കപ്പലിൽ കയറി അവർ വീട്ടിലേക്കു തി
൭ രിച്ചുപോയി. തൂറിനെ വിട്ടു നാം കപ്പലോട്ടം തികെച്ചു പ്തൊല
മായിൽ എത്തീട്ടു, സഹോദരരെ വന്ദിച്ചു ഒരു ദിവസം അവ
രോടു കൂടെ പാൎത്തു.
൮ പിറെറനാൾ നാം പുറപ്പെട്ടു കൈസൎയ്യയിൽ ചേൎന്നു ഏഴുവ
രിൽ ഒരുവനായ ഫിലിപ്പൻ എന്ന സുവിശേഷകന്റെ വീ
൯ ട്ടിൽ കടന്ന് അവനോട് കൂടെ പാൎത്തു. ആയവനുള്ള നാലു പു
൧൦ ത്രിമാർ കന്യകമാരും പ്രവചിക്കുന്നവരും ആയിരുന്നു. നാം
പല ദിവസങ്ങളും പാൎക്കുമ്പോൾ, അഗാബ് എന്നുള്ള പ്രവാച
൧൧ കൻ യഹൂദയിൽനിന്ന് ഇറങ്ങിവന്നു. നമ്മെക്കണ്ടു പൌലി
ന്റെ അരക്കെട്ടിനെ എടുത്തു തന്റെ കൈകാലുകളെയും കെട്ടി
൧൨ ക്കൊണ്ടു പറഞ്ഞിതു: ഈ അരക്കെട്ടുടയവനെ യരുശലേമിൽ
യഹൂദന്മാർ ഇപ്രകാരം കെട്ടി, ജാതികളുടെ കൈകളിൽ ഏല്പിക്കും
എന്നു വിശുദ്ധാത്മാവ് അരുളിച്ചെയ്യുന്നു; ഇവ കേട്ടാറെ നാമും
അവിടെയോരും യരുശലേമിലേക്ക് കരേറിപ്പോകായ്വാൻ അ
പേക്ഷിച്ചു പോകുമ്പോൾ, പൌൽ ഉത്തരം ചൊല്ലിയതു:
൧൩ നിങ്ങൾ കരഞ്ഞും എൻഹൃദയം ഞെരിച്ചുംകൊണ്ടു ചെയ്യുന്നത്
എന്തു? കൎത്താവായ യേശുവിൻ നാമത്തിന്നു വേണ്ടി കെട്ട

പ്പെട്ടവാനല്ലാതെ, യരുശലേമിൽ മരിപ്പാനും ഞാൻ ഒരുങ്ങിനി
ല്ക്കുന്നവല്ലൊ. എന്നാറെ, അവനെ സമ്മതിപ്പിച്ചു കൂടാഞ്ഞ ൧൪
പ്പോൾ: കൎത്താവിൻ ഇഷ്ടം നടക്കട്ടെ! എന്നു ചൊല്ലി നാം അ
ടങ്ങിനിന്നു. ആ ദിവസങ്ങളിൽ പിന്നെ നാം കോപ്പുകൂട്ടി യരു ൧൫
ശലേമിലേക്കു കയറിപ്പോയി. കൈസൎയ്യയിലെ ശിഷ്യന്മാർ ൧൬
ചിലരും നമ്മോട് കൂടപോന്നു, നാം അതിഥികളായി പാൎക്കേണ്ടു
ന്ന പഴയ ശിഷ്യനായ മ്നാസോൻ എന്നൊരു കുപ്രക്കാരന്റെ
വീട്ടിൽ കടത്തി.

യരുശലേമിൽ ആയപ്പോൾ, സഹോദരന്മാർ നമ്മെ പ്ര ൧൭
സാദത്തോടെ കൈക്കൊണ്ടു. പിറ്റെന്നു പൌൽ നമ്മോടുകൂടി ൧൮
യാക്കോബിന്റെ കാണ്മാൻ ചെന്നു; എല്ലാമൂപ്പന്മാരും അവിടെ
വന്നുകൂടി. ആയവരെ അവൻ വന്ദിച്ചു, ദൈവം തന്റെ ശു ൧൯
ശ്രൂഷയെക്കൊണ്ടു ജാതികളിൽ ചെയ്തവ ഓരോന്നു വിവരിച്ചു
പറഞ്ഞു. ആയവർ കേട്ടിട്ടു കൎത്താവിനെ തേജസ്കരിച്ചു, പി ൨൦
ന്നെ അവനോട് പറഞ്ഞിതു: സഹോദര, വിശ്വസിച്ചിരിക്കു
ന്ന യഹൂദന്മാർ എത്ര ആയിരങ്ങൾ ഉണ്ടെന്നു കാണുന്നുവ
ല്ലൊ; അവർ എല്ലാം ധൎമ്മത്തെചൊല്ലി, എരിവുകാർ ആകുന്നു.
വിശേഷിച്ചു ജാതികളിടയിലുള്ള സകല യഹൂദന്മാരോടും നീ ൨൧
മക്കളെ പരിഛേദനചെയ്യരുത് എന്നും വെപ്പുകളെ കരുതിനട
ക്കരുത് എന്നും ചൊല്ലി, മോശധൎമ്മത്യാഗം ഉപദേശിക്കുന്നു
എന്നുള്ളപ്രകാരം നിന്നെക്കൊണ്ടു പഠിപ്പിക്കപ്പെട്ടു. പിന്നെ ൨൨
എന്തു? നീ വന്നപ്രകാരം അവർ കേൾക്കും; എന്നതുകൊണ്ടു
കൂട്ടം കൂടാതിരിക്കയില്ല; എന്നാൽ ഞങ്ങൾ നിന്നോട് ഈ പറ
യുന്നത് ചെയ്ക. നേൎച്ച എടുത്തിട്ടുള്ള നാലു പുരുഷന്മാർ നമു ൨൩
ക്കുണ്ടു. ആയവരെ കൂട്ടിക്കൊണ്ട് അവരോട് ഒന്നിച്ചു, നിന്നെ ൨൪
നിൎമ്മലീകരിക്കയും (൪ മോ. ൬, ൫.) അവരുടെ തലക്ഷൌരത്തി
ന്നു ചെലവഴിക്കയും ചെയ്ക, എന്നാൽ നിന്നെക്കൊണ്ടു പഠിപ്പി
ച്ചത് ഏതുമില്ല എന്നും, നീയും ധൎമ്മത്തെ സൂക്ഷിച്ചു പെരുമാ
റുന്നവൻ എന്നും, എല്ലാവൎക്കും ബോധിക്കും. വിശ്വസിച്ചിരി ൨൫
ക്കുന്ന ജാതികളെ തൊട്ടോ, ഈവക ഒന്നും കരുതാതെ വിഗ്രഹാ
ൎപ്പിതവും രക്തവും ശ്വാസംമുട്ടിച്ചതും വേശ്യാദോഷവും മാത്രം
സൂക്ഷിച്ചുനോക്കേണ്ടത് എന്നു, നാം വിധിച്ച് എഴുതിയയച്ചു
വല്ലൊ. എന്നപ്പോൾ പൌൽ ആ പുരുഷന്മാരെ കൂട്ടിക്കൊണ്ടു ൨൬
പിറ്റെന്നാൾ അവരോട് ഒന്നിച്ചു വെടിപ്പു വരുത്തി, ദേവാല

യത്തിൽ ചെന്ന്, അവരിൽ ഓരോരുത്തന്നു വേണ്ടി വഴിപാടു
വെക്കേണ്ടുന്ന നിൎമ്മലീകരണദിവസങ്ങളുടെ തികച്ചലിനെ
(പുരോഹിതരോടു) ബോധിപ്പിച്ചു.
൨൭ ആ ഏഴ ദിവസങ്ങൾ തീരുവാറാകുമ്പോൾ, ആസ്യയിൽനി
ന്നുള്ള യഹൂദന്മാർ അവനെ ദേവാലയത്തിൽ കണ്ടിട്ടു പുരു
ഷാരത്തെ ഒക്കയും കലക്കിവെച്ച് അവന്റെമേൽ കൈകളെ
൨൮ വെച്ചു കൂക്കികൊണ്ടിതു: ഇസ്രയേൽ പുരുഷന്മാരെ! സഹായി
പ്പിൻ! ജനത്തെയും ധൎമ്മത്തെയും ഈ സ്ഥാനത്തെയും എല്ലാ
ടത്തും താഴ്ത്തിപ്പറഞ്ഞ് എല്ലാവൎക്കും ഉപദേശിക്കുന്ന മനുഷ്യൻ
ഇവൻ തന്നെ! ഇപ്പോൾ, ദേവാലയത്തിൽ യവനന്മാരെയും
൨൯ കടത്തി, ഈ വിശുദ്ധസ്ഥലത്തെ തീണ്ടിച്ചും കളഞ്ഞു. എന്നതി
ന്റെ കാരണം ദൂരത്തുനിന്ന എഫെസ്യനായ ത്രൊഫിമനെ
അവനോട് കൂടെ നഗരത്തിൽ കാണുകകൊണ്ടു പൌൽ അവ
൩൦ നെ ദേവാലയത്തിൽ കടത്തി എന്നു നിരൂപിച്ചുതത്രെ. നഗരം
എല്ലാം ഇളകിപ്പോയിട്ടു ജനങ്ങൾ ഓടിക്കൂടി, പൌലിനെ പിടി
ച്ചുകൊണ്ടു ദേവാലയത്തിന്നു പുറത്തേക്ക് ഇഴെച്ചുവന്നു; ഉട
൩൧ നെ വാതിലുകൾ അടച്ചു പോകയും ചെയ്തു. അവനെ കൊല്ലു
വാൻ ശ്രമിക്കുമ്പോൾ, പട്ടാളത്തിന്റെ സഹസ്രാധിപന്നു യ
രുശലേം ഒക്കയും കലക്കത്തിൽ ആയി എന്നുള്ള കേൾവി വന്നു.
൩൨ അവനും ക്ഷണത്തിൽ സേവകരെയും ശതാധിപരെയും കൂട്ടി
കൊണ്ട് അവരെക്കൊള്ളെ പാഞ്ഞുവന്നു; അവർ സഹസ്രാധി
പനെയും സേവകരെയും കണ്ടു, പൌലിനെ അടിക്കുന്നതു
൩൩ മതിയാക്കി. അപ്പോൾ, സഹസ്രാധിപൻ അടുത്തുവന്ന് അ
വനെ പിടിച്ചു, രണ്ടു ചങ്ങലകൊണ്ടു കെട്ടുവാൻ കല്പിച്ച് ആർ
൩൪ എന്നും, ചെയ്തത് എന്ത് എന്നും ചോദിക്കുന്നേരം പുരുഷാര
ത്തിൽനിന്ന് അതതിനെ വിളിച്ചുപോന്നിട്ടും ആരവാരം ഹേതു
വായി, നിശ്ചയം ഒന്നും അറിഞ്ഞു കൂടായ്കയാൽ അവനെ കൈ
൩൫ നിലെക്ക കൊണ്ടുപോവാൻ കല്പിച്ചു. പടിക്കെട്ടിൽ ആയാറെ
ജനസമൂഹം: അവനെ കളക! എന്ന് ആൎത്തുകൊണ്ടു പിഞ്ചെ
൩൬ ല്ലുകയാൽ, പുരുഷാരത്തിന്റെ ബലാല്ക്കാരംകൊണ്ടു സേവക
൩൭ ന്മാർ അവനെ എടുക്കേണ്ടിവന്നു. കൈനിലയിൽ കടത്തുവാ
റായപ്പോൾ, പൌൽ സഹസ്രാധിപനോടു: നിന്നോട് പറയു
ന്നത് എനിക്ക് വിഹിതമൊ? എന്നു ചോദിച്ചതിന്നു: നിണക്ക് യ
൩൮ വനവാക്കറിയാമൊ? എന്നാൽ ഈ നാളുകൾക്കു മുമ്പെ കലഹം

ഉണ്ടാക്കി, നാലായിരം കട്ടാരക്കാരെ മരുഭൂമിയിലേക്ക കൂട്ടിച്ചു കൊണ്ടുപോയ മിസ്രക്കാരനല്ല എന്നു വരുന്നുവൊ? എന്നു
പറഞ്ഞാറെ, പൌൽ ചൊല്ലിയതു: ഞാൻ കിലിക്യയിലെ പട്ട ൩൯
ണങ്ങളിൽ നികൃഷ്ടമല്ലാത്ത തൎസ എന്നതിൽ പൌരനായ യഹൂദനാകുന്നു; ജനത്തോടുരിയാടുവാൻ അനുവദിക്കേണം എ
ന്ന് അപേക്ഷിക്കുന്നു. എന്നാറെ, അനുവദിച്ചപ്പോൾ പൌൽ ൪൦
പടികളുടെ മീതെ നിന്നുകൊണ്ടു ജനം കാണ്കെ കൈകൊണ്ട് അനക്കി വളരെ മൌനം ആയശേഷം എബ്രയഭാഷയാൽ വിളിച്ചു ചൊല്ലിയതു.

## ൨൨. അദ്ധ്യായം.

പൌൽ പ്രതിവാദം ചൊല്ലിയതു, (൨൨) പഴുതിലായശേഷം രോമപൌരത്വം തുണയാകുന്നതു.

സഹോദരരും പിതാക്കളുമായ പുരുഷന്മാരെ! എനിക്ക ഇന്നു ൧
നിങ്ങളോടുള്ള പ്രതിവാദം കേട്ടുകൊണ്ടാലും! എന്നാറെ, എബ്ര ൨
യഭാഷയാൽ വിളിച്ചു പറയുന്നത് അവർ കേട്ട്, ഏറിയോരു
സാവധാനം കാട്ടി അവനും പറഞ്ഞിതു: ഞാനൊ യഹൂദനായി ൩
കിലിക്യയിലെ തൎസിൽ ജനിച്ചവനും, ഈ നഗരത്തിൽ വളൎന്നു ഗമല്യേലിന്റെ കാൽക്കൽ പൈതൃധൎമ്മത്തിന്റെ സൂക്ഷ്മപ്രകാരം പഠിച്ചുശീലിച്ചവനും ആകയാൽ നിങ്ങൾ എല്ലാവരും ഇന്ന് ആകുന്നപ്രകാരം ദൈവത്തിന്ന് എരിവുള്ളവനായിച
മഞ്ഞു. ഈ മാൎഗ്ഗത്തെ മരണംവരെ ഹിംസിച്ചു, പുരുഷരെയും ൪
സ്ത്രീകളെയും തളെച്ചും തടവുകളിൽ ഏല്പിച്ചും കൊണ്ടിരുന്നു.
അതിന്നു മഹാപുരോഹിതനും മൂപ്പക്കൂട്ടവും എല്ലാം എനിക്കു സാ ൫
ക്ഷി; അവരിൽനിന്ന് സഹോദരന്മാൎക്കായി ലേഖനം വാങ്ങികൊണ്ടു, ദമഷ്കിൽ ഇരിക്കുന്നവരെയും കെട്ടീട്ടു, ദണ്ഡനത്തിന്നായി, യരുശലേമിലേക്ക കൊണ്ടുവരേണം എന്നുവെച്ചു
ഞാൻ അവിടെക്കു യാത്രയായി. പിന്നെ ചെന്നുകൊണ്ടു ദമ ൬
ഷ്കിനോട് അടുക്കുമ്പോൾ, ഏകദേശം ഉച്ചെക്കു, പെട്ടന്നു വാനത്തിൽനിന്നു തിങ്ങിയ വെളിച്ചം എന്റെ ചുററും മിന്നി ഞാൻ
നിലത്തുവീണു: ശൌലെ! ശൌലെ! നീ എന്നെ ഹിംസിക്കു ൭
ന്നത് എന്ത്? എന്ന് എന്നോടു പറയുന്ന ശബ്ദം കേട്ടു: കൎത്താ
വെ, നീ ആർ? എന്ന് ഉത്തരം ചൊല്ലിയാറെ: നീ ഹിംസിക്കു ൮
ന്ന നചറയ്യനായ യേശു ഞാൻ ആകുന്നു എന്ന് അവൻ

൯ എന്നോട്ട പറഞ്ഞു. എന്റെ ഒപ്പരമുള്ളവരൊ, വെളിച്ചത്തെ ക
ണ്ടു ഭയപരവശരായത് ഒഴികെ എന്നോട് പറയുന്നവന്റെ
൧൦ ശബ്ദത്തെ കേട്ടിട്ടില്ല. പിന്നെ: കൎത്താവെ, ഞാൻ എന്തുചെ
യ്യേണ്ടു? എന്ന പറഞ്ഞാറെ, കൎത്താവ് എന്നോട് ചൊല്ലിയതു:
എഴുനീററ ദമസ്കിലേക്ക് പോക! നീ ചെയ്യേണം എന്ന നി
ൎണ്ണയിക്കപ്പെട്ടതെല്ലാം അവിടെ നിന്നോട് ഉരെക്കപ്പെടും.
൧൧ എന്നാറെ, ആ വെളിച്ചത്തിന്റെ തേജസ്സ് ഹേതുവായിട്ട
ഞാൻ നോക്കാഞ്ഞപ്പോൾ, കൂടെ ഉള്ളവർ കൈതാങ്ങി നടത്തുക
൧൨ യാൽ ഞാൻ ദമസ്കിൽ എത്തി. പിന്നെ കുടിയേറുന്ന സകല
യഹൂദരാലും നല്ല സാക്ഷ്യം കൊണ്ടുള്ളവനായി ധൎമ്മപ്രകാരം
ഭക്തിയുള്ള പുരുഷനായ ഹനന്യ, എന്നവൻ എന്നെ വന്നുക
൧൩ ണ്ട് അരികെനിന്നു: സഹോദര ശൌലെ! കാഴ്ചപ്രാപിക്ക! എ
ന്നു പറഞ്ഞു; ഞാൻ ആ നാഴികെക്ക് അവനെ നോക്കിക്കണ്ടു.
൧൪ അവനും ചൊല്ലിയതു: നമ്മുടെ പിതാക്കന്മാരുടെ ദൈവമായവ
ൻ നീ കണ്ടും, കേട്ടും ഉള്ളവററിന്ന് എല്ലാമനുഷ്യരോടും അവ
൧൫ ന്റെ സാക്ഷിയായി തീരേണ്ടതാകകൊണ്ടു, സ്വചിത്തത്തെ
നീ അറികയും ആ നീതിമാനെ കാണ്കയും അവന്റെ വായി
ൽനിന്നു ശബ്ദം കേൾക്കയും ചെയ്യേണ്ടതിന്നു, നിന്നെ ഒരുക്കി
൧൬ യരുളി. ഇനി താമസിക്കുന്നത് എന്തു? നീ എഴുനീററ്, അവ
ന്റെ നാമം വിളിച്ചു പ്രാൎത്ഥിച്ചു സ്നാനം എററ, നിൻപാപങ്ങ
൧൭ ളെ കഴുകിക്കളക. ശേഷം ഞാൻ യരുശലേമിലേക്ക മടങ്ങി
ചെന്നിട്ട ദേവാലയത്തിൽ പ്രാൎത്ഥിക്കുന്നേരം സംഭവിച്ചിതു:
൧൮ ഞാൻ പാരവശ്യത്തിൽ ആയി അവനെക്കണ്ടു: നീ ബദ്ധ
പ്പെട്ടു, വിരവോട് യരുശലേമിൽനിന്നു പുറപ്പെടുക; എന്നെ
കൊണ്ടു നീ സാക്ഷ്യം ചൊല്ലുന്നത് അവർ കൈക്കൊൾകയി
൧൯ ല്ല നിശ്ചയം എന്നു പറഞ്ഞു കേട്ടു: കൎത്താവെ, നിങ്കൽ വിശ്വ
സിക്കുന്നവരെ ഞാൻ തടവിൽ ആക്കിവെച്ചും, പള്ളിതോറും,
അടിപ്പിച്ചും പോന്നപ്രകാരവും നിന്റെ സാക്ഷിയായ സ്തെ
൨൦ ഫനന്റെ രക്തം ചിന്നുമ്പോൾ, ഞാനും പ്രസാദസമ്മതിപ്പൂണ്ട്
അരികെനിന്ന് അവനെ ഒടുക്കുന്നവരുടെ വസ്ത്രങ്ങളെ കാത്തു
൨൧ കൊണ്ടിരുന്നു എന്നതും അവർ അറിയുന്നുവല്ലൊ. എന്നു പ
റഞ്ഞാറെ, അവൻ എന്നോട്ട ചൊല്ലിയതു: ഞാൻ നിന്നെ ദൂര
ത്തു ജാതികളിലേക്ക് അയപ്പാനുള്ളതുകൊണ്ടു യാത്രയാക!
൨൨ എന്ന വാക്കിനോളം അവനെ കേട്ടു; പിന്നെ: ഇങ്ങിനത്ത

വനെ ഭൂമിയിൽനിന്നു കളക! അവൻ ജീവിച്ചിരിക്കുന്നതു പ
റ്റാതു! എന്നു ശബ്ദം ഉയൎത്തി പറഞ്ഞു. പിന്നെ കൂക്കലിട്ടും ൨൩
വസ്ത്രങ്ങളെ ചാടി തള്ളി ആകാശത്തിൽ പൂഴി എറിഞ്ഞുംകൊ
ള്ളുമ്പോൾ, സഹസ്രാധിപൻ അവർ ഇങ്ങിനെ അവന്റെ ൨൪
നേരെ ശബ്ദിക്കുന്ന സംഗതി അറിയേണ്ടതിന്നു ചമ്മട്ടികൊ
ണ്ടു നിൎബ്ബന്ധിച്ചു വിസ്തരിക്കേണം എന്നു ചൊല്ലി അവനെ
കോട്ടനിലയകത്തു കടത്തുവാൻ കല്പിച്ചു. പിന്നെ അവനെ ൨൫
വാറുകൾക്കായി നീട്ടിവെച്ചപ്പോൾ, പൌൽ (അരികെ) നില്ക്കുന്ന
ശതാധിപനോടു: രോമക്കാരനും ദണ്ഡവിധി തട്ടാത്തവനും ആ
യാൽ, ചമ്മട്ടിപ്രയോഗം നിങ്ങൾക്കു വിഹിതമൊ? എന്നു പറ
ഞ്ഞു. ശതാധിപൻ കേട്ടു സഹസ്രാധിപനെ ചെന്നുകണ്ടു: ൨൬
നീ എന്തു ചെയ്വാൻ പോകുന്നു? ഈ മനുഷ്യൻ രോമനാകുന്നു
പോൽ! എന്നു ബോധിപ്പിച്ചു. സഹസ്രാധിപൻ വന്നു: എ ൨൭
ന്നോടു പറക, നീ രോമൻ തന്നെയൊ? എന്നു പറഞ്ഞാറെ:
അതെ എന്ന് അവൻ പറഞ്ഞു. സഹസ്രാധിപൻ ഉത്തരം ൨൮
ചൊല്ലിയതു: ഞാൻ ഏറിയ മുതൽ കൊടുത്ത് ആ പൌരത്വം
മേടിച്ചു; എന്നതിന്നു പൌൽ പറഞ്ഞു: ഞാനൊ ജനിച്ചുംകിട
ക്കുന്നു. എന്നാറെ, ഭേദ്യം ചെയ്വാൻ ഭാവിക്കുന്നവർ ഉടനെ അ ൨൯
വനെ വിട്ടു നീങ്ങി; സഹസ്രാധിപൻ അവൻ രോമൻ എ
ന്നറിഞ്ഞും, അവനെ കെട്ടിവെച്ചതു വിചാരിച്ചും ഭയപ്പെട്ടു
പോയി.

പിറേറന്ന് രാവിലെ അവൻ യഹൂദന്മാർ ചുമത്തുന്ന കുററ ൩൦
ത്തിന്റെ സൂക്ഷ്മം അറിവാൻ മനസ്സായി, അവനെ അഴിച്ചു
വിട്ടു മഹാപുരോഹിതർ മുതലായ സുനേദ്രിയം ഒക്കയും വരുവാ
ൻ കല്പിച്ചു, പൌലിനെ താഴെ കൂട്ടികൊണ്ടുവന്ന് അവരുടെ
മുമ്പിൽ നിറുത്തി.

## ൨൩. അദ്ധ്യായം.

പൌൽ സുനേദ്രിയത്തിൽ പ്രതിവാദം തുടങ്ങിയശേഷം, (൧൨) കൈസൎയ്യയിലുള്ള
നാടുവാഴിയുടെ അടുക്കെ അയക്കപ്പെട്ടതു.

പൌൽ സുനേദ്രിയത്തെ ഉററുനോക്കി പറഞ്ഞിതു: സ ൧
ഹോദരരായ പുരുഷന്മാരെ! ഞാൻ ഇന്നെദിവസത്തോളവും
സകല നല്ല മനോബോധത്തോടും ദൈവത്തിന്നു പെരുമാറി
വന്നിരിക്കുന്നു. എന്നാറെ, മഹാപുരോഹിതനായ ഹനന്യ ൨

അവനെ വായിൽ അടിക്കേണം എന്നു കൂടെ നില്ക്കുന്നവരോടു
൩ കല്പിച്ചു. അപ്പോൾ പൌൽ അവനോട്: അല്ലയൊ വെള്ള തേ
ച്ചിട്ടുള്ള ചുവരെ! ദൈവം നിന്നെ അടിപ്പാൻ പോകുന്നു! നീ
യൊ ധൎമ്മപ്രകാരം എനിക്ക ന്യായം വിധിപ്പാൻ ഇരുന്നിരി
ക്കെ, ധൎമ്മത്തെ അതിക്രമിച്ച് എന്നെ അടിപ്പിക്കുന്നുവൊ? എ
൪ ന്നു പറഞ്ഞു. ചുററും നില്ക്കുന്നവർ: നീ ദൈവത്തിന്റെ മഹാ
പുരോഹിതനെ വാവിഷ്ഠാണം ചൊല്ലുന്നുവൊ? എന്നു പറഞ്ഞു.
൫ അപ്പോൾ പൌൽ: സഹോദരന്മാരെ, മഹാപുരോഹിതനാകുന്ന
പ്രകാരം അറിഞ്ഞില്ല (൨ മോ. ൨൨, ൨൮) നിന്റെ ജനത്തി
ലെ പ്രഭുവിനെ പ്രാവൊല്ല എന്ന് എഴുതിയിരിക്കുന്നുവല്ലൊ
൬ എന്നു പറഞ്ഞു. അനന്തരം ഒരു പക്ഷം ചദൂക്യരും ഒരു പക്ഷം
പറീശരും ആകുന്നു എന്നു പൌൽ അറിഞ്ഞു, സുനേദ്രിയത്തി
ൽ വിളിച്ചുകൊണ്ടു: സഹോദരരായ പുരുഷന്മാരെ! ഞാൻ പ
റീശൻ! പറീശരുടെ മകൻ തന്നെ! പ്രത്യാശയും മരിച്ചവരുടെ
ഉത്ഥാനവും ചൊല്ലി, എനിക്ക വിസ്താരം നടക്കുന്നു! എന്നു പ
൭ റഞ്ഞപ്പോൾ, പറീശൎക്കും ചദൂക്യൎക്കും തമ്മിൽ ഇടച്ചൽ ഉണ്ടാ
൮ യി, കൂട്ടം ഛിദ്രിച്ചുപോകയും ചെയ്തു. ചദൂക്യർ ആകട്ടെ പുന
രുത്ഥാനവും ഇല്ല ദൂത (ഭൂത)ാത്മാവും ഇല്ല എന്നു ചൊല്ലുന്നു;
൯ പറീശരൊ രണ്ടിനേയും സമ്മതിക്കുന്നു. പിന്നെ വലിയ കൂ
ക്കൽ ഉണ്ടായി; പറീശപക്ഷത്തിലെ ശാസ്ത്രികൾ എഴുനീറ്റ
പൊരുതുകൊണ്ട്: ഈ മനുഷ്യനിൽ നാം ഒരു ദോഷവും കാണു
ന്നില്ല; ഒർ ആത്മാവെങ്കിലും ദൂതൻ എങ്കിലും അവനോട് ഉരി
യാടി എന്നു വരികിലൊ (നാം ദേവമാററാന്മാരാള്ളോകൊല്ല) എ
൧൦ ന്നു പറയും. പിന്നെ വലിയ ഇടച്ചൽ ആയശേഷം സഹ
സ്രാധിപൻ ഇവരാൽ പൌൽ വലിച്ചു ചീന്തിപ്പോകും എന്നു
പേടിച്ചു പട ഇറങ്ങിച്ചെന്നു അവരുടെ നടുവിൽനിന്ന് അവ
നെ പറിച്ചെടുത്തു കൈനിലയിൽ കടത്തേണ്ടതിന്നു കല്പിച്ചു.
൧൧ പിറെറ രാത്രിയിൽ കൎത്താവ് അവന്റെ അടുക്കെനിന്നു: ധൈ
ൎയ്യത്തോടിരിക്ക! നീ എന്റേവ ചൊല്ലി യരുശലേമിൽ സാക്ഷ്യം
ഉറപ്പിച്ചു വന്നപ്രകാരം തന്നെ; രോമയിലും സാക്ഷിനില്ക്കേ
ണ്ടതാകുന്നു എന്നു പറഞ്ഞു.
൧൨ പുലൎന്നപ്പോൾ യഹൂദന്മാർ തമ്മിൽ യോജിച്ചു, പൌലിനെ
കൊന്നുകളവോളം തിന്നുകയും ഇല്ല കുടിക്കയും ഇല്ല എന്നു ചൊ
൧൩ ല്ലി, തങ്ങളെ തന്നെ ശപിച്ചു. ഈ സഹശപഥം ചെയ്തവർ

നാല്പതിലധികം പേർ ആയി. അവർ മഹാപുരോഹിതരെയും മൂ ൧൪
പ്പന്മാരെയും ചെന്നു കണ്ടു പറഞ്ഞിതു: ഞങ്ങൾ പൌലിനെ
കൊന്നുകളവോളം ഒന്നും ആസ്വാദിക്കയില്ല എന്നു ശപഥം ചെ
യ്തു, ഞങ്ങളെ തന്നെ ശപിച്ചു. അതുകൊണ്ടു സുനേദ്രിയത്തോ ൧൫
ട് ഒന്നിച്ചു നിങ്ങൾ സഹസ്രാധിപനെ ഉണൎത്തിച്ച്, ആയാ
ളുടെ സംഗതി അധികം സൂക്ഷ്മത്തോടെ വിവേചിക്കേണ്ടതി
ന്ന് അവനെ നിങ്ങളുടെ അടുക്കെ താഴെ കൊണ്ടുപോരേണം
എന്നു പറവിൻ, എന്നാൽ അവൻ സമീപിക്കുമ്മുമ്പെ ഞങ്ങ
ൾ അവനെ ഒടുക്കുവാൻ ഒരുങ്ങിയിരിക്കും. എന്നീ പതിയിരി ൧൬
പ്പിനെ പൌലിന്റെ പെങ്ങളെ മകൻ കേട്ടു ചെന്നു, കൈനില
യിൽ കടന്നു പൌലിനെ കേൾപ്പിച്ചു. പൌൽ ശതാധിപന്മാരി ൧൭
ൽ ഒരുത്തനെ വിളിച്ച്: ഈ യുവാവിന് സഹസ്രാധിപനെ
ഒന്നു കേൾപ്പിപ്പാൻ ഉണ്ടാകയാൽ അവനെ അങ്ങോട്ടു കൊണ്ടു
പോക എന്നു പറഞ്ഞു. ആയവൻ അവനെ കൂട്ടികൊണ്ടു, ൧൮
സഹസ്രാധിപനടുക്കലേക്കാക്കി: ചങ്ങലക്കാരനായ പൌൽ എ
ന്നെ വിളിച്ചു, നിന്നോടു വല്ലതും പറവാനുള്ള ഈ യുവാവി
നെ നിണക്കു കൊണ്ടു പോരുവാൻ അപേക്ഷിച്ചു എന്നു പ
റഞ്ഞു. സഹസ്രാധിപൻ അവന്റെ കൈ പിടിച്ചു വേറിട്ടു ൧൯
വാങ്ങിപോയി: എന്നോടു ബോധിപ്പിപ്പാനുള്ളത് എന്ത്? എ
ന്നു ചോദിച്ചാറെ ആയവൻ ചൊല്ലിയതു: യഹൂദന്മാർ പൌ ൨൦
ലിനെ കുറിച്ച് അധികം സൂക്ഷ്മത്തോടെ ചോദിച്ചറിയേണം
എന്നു ചൊല്ലി, നീ നാളെ അവനെ സുനേദ്രിയത്തിലേക്ക് കൊ
ണ്ടു പോരേണ്ടതിന്ന് അപേക്ഷിപ്പാൻ ഒന്നൊത്തിരിക്കുന്നു.
നീയൊ അവരെ തേറിപോകൊല്ല! അവരിൽ നാല്പതിലധികം ൨൧
ആളുകൾ അവനെ ഒടുക്കുവോളം തിന്നുകയും ഇല്ല, കുടിക്കയും
ഇല്ല എന്നു തങ്ങളെത്തന്നെ ശപിച്ചു കളഞ്ഞിട്ട്, അവനായി പ
തിയിരിക്കുന്നു; ആയവർ നിന്റെ വാഗ്ദത്തം കാത്തുകൊണ്ട്
ഇന്നും ഒരുങ്ങി നില്ക്കുന്നു. എന്നാറെ സഹസ്രാധിപൻ: ഇത് ൨൨
എന്നോട് ഉണൎത്തിച്ചപ്രകാരം ആരോടും മിണ്ടായ്ക എന്ന് ആ
ജ്ഞാപിച്ചു യുവാവിനെ വിട്ടയച്ചു.

അനന്തരം ശതാധിപരിൽ ഇരുവരെ വരുത്തി പറഞ്ഞിതു: ൨൩
അസ്തമിച്ചിട്ടു മൂന്നാം മണിക്കൂറിൽ കൈസൎയ്യക്കു പോവാൻ
ഇരുനൂറു സേവകരെയും എഴുവതു കുതിരയാളുകളെയും ഇരുനൂ
റു കവിണക്കാരെയും ഒരുക്കുവിൻ! വാഹനങ്ങളെയും സംഭരിച്ചു ൨൪

പൌലിനെ കയററി, നാട്ടുവാഴിയായ ഫേലിക്സിന്റെ അടുക്ക
൨൫ ലേക്ക കുറവെന്നി, എത്തിക്കെണം. എന്നിട്ട് ഈ മാതിരിക്കൊ
൨൬ ത്ത ലേഖനം എഴുതി: ക്ലൌദ്യൻ ലുസിയാ ബഹുമാനപ്പെട്ട നാ
൨൭ ട്ടുവാഴിയായ ഫേലിക്സിന്ന വന്ദനം. ഈ പുരുഷനെ യഹൂദ
ന്മാർ പിടിച്ചിട്ട് ഒടുക്കവാറായപ്പൊൾ, രോമൻ എന്നറിഞ്ഞു
൨൮ ഞാൻ പടയോടുംകൂട നേരിട്ട് അവനെ പറിച്ചെടുത്തു; പിന്നെ
അവനിൽ കുററം ചുമത്തുന്ന സംഗതിയെ ഗ്രഹിപ്പാൻ മന
സ്സായി, അവരുടെ സുനെദ്രിയത്തിലേക്ക് അവനെ കൊണ്ടു
൨൯ പോയാറെ, അവരുടെ ധൎമ്മത്തെതൊട്ടുള്ള ചോദ്യങ്ങൾ ഹേതു
വായി ചുമത്തുന്നതല്ലാതെ, മരണത്തിന്നൊ, ചങ്ങലകൾക്കൊ
൩൦ യോഗ്യമുള്ളകുററം ഒന്നും ഇല്ലാത്തപ്രകാരം ബോധിച്ചു. അന
ന്തരം പുരുഷന്റെ നേരെ ചതിപ്രയോഗം ഭാവിക്കുന്നു എന്ന
തുമ്പുണ്ടായപ്പോൾ, ഞാൻ മടിയാതെ നിന്റെ അടുക്കലേക്ക്
അയച്ചു; വാദികളോട് അവന്റെ നേരെ ഉള്ളവ നിന്തിരുമു
മ്പിൽ ബോധിപ്പിപ്പാൻ ആജ്ഞാപിച്ചു, സുഖമായിരിക്ക!
൩൧ എന്നിട്ടു സേവകന്മാർ നിയോഗപ്രകാരം പൌലിനെ കൂട്ടിക്കൊ
൩൨ ണ്ടു, രാത്രിയിൽ അന്തിപത്രിയോളം എത്തിച്ചു. പിറെറനാൾ,
കുതിരയാളുകളെ അവന്റെ ഒപ്പരം യാത്രയാവാൻ വിട്ടു, തങ്ങൾ
൩൩ കൈനിലേക്ക തിരിച്ചുപോന്നു. മറെറവർ കൈസൎയ്യയിൽ കട
ന്നു നാട്ടുവാഴിക്ക ലേഖനത്തെകൊടുത്തു, പൌലിനെയും അവ
൩൪ ന്മുമ്പിൽ നിറുത്തി. നാട്ടുവാഴി വായിച്ചശേഷം: ജനിച്ച നാട്
൩൫ എന്ത? എന്നു ചോദിച്ചു കിലിക്യ എന്നു കേട്ടാറെ,: നിന്റെ വാ
ദികൾ എത്തിയാൽ പിന്നെ നിന്നെ വിസ്തരിക്കും എന്നും പറ
ഞ്ഞു, ഹേരോദാവിൻ ആസ്ഥാനത്തിൽ അവനെ കാത്തുകൊ
ൾവാൻ കല്പിക്കയും ചെയ്തു.

## ൨൪. അദ്ധ്യായം.

ഫേലിക്സിന്മുമ്പിൽ യഹൂദർ വാദിച്ചതിന്നു, (൧൦) പൌലിന്റെ പ്രത്യുത്തരവും, (൨൨) ഫേലിക്സിനോട് വ്യാപരിച്ചതും.

൧ അഞ്ചു നാൾ കഴിഞ്ഞശേഷം മഹാപുരോഹിതനായ ഹന
ന്യ, മൂപ്പന്മാരോടും തെൎത്തുല്ലൻ എന്നൊരു വാചാലനോടും കൂടി
ഇറങ്ങിവന്നു, പൌലിന്നു വിരോധമായി നാട്ടുവാഴിയുടെ മുമ്പി
൨ ൽ ഉണൎത്തിച്ചു നിന്നു. ആയവനെ വരുത്തിയാറെ, തെൎത്തു
ല്ലൻ അന്യായപ്പെട്ടു തുടങ്ങി: ബഹുമാനപ്പെട്ട ഫേലിക്സെ!

നിന്നാൽ ഞങ്ങൾ്ക്കു വളരെ സമാധാനവും നീ മുൻ കരുതിക്കൊ
ണ്ടകയാൽ ഈ ജാതിക്ക് ഏറിയ അഭ്യുദയങ്ങളും സാധിച്ചതു, ഞ ൩
ങ്ങൾ എപ്പോഴും എല്ലാടത്തും സകല കൃതജ്ഞതയോടും അംഗീ
കരിക്കുന്നു. എങ്കിലും നിന്നെ അധികം ആയാസപ്പെടുത്തരു ൪
തെന്നുവെച്ചു, നിന്റെ സൌമ്യതയാലെ ചുരുക്കത്തിൽ ഞങ്ങ
ളെ കേൾ്ക്കേണ്ടതിന്ന് അപേക്ഷിക്കുന്നു. ഈ പുരുഷൻ ആ ൫
കട്ടെ പ്രപഞ്ചത്തിലുള്ള സകല യഹൂദന്മാൎക്കും ഇടച്ചൽ വരു
ത്തുന്നൊരു ചേട്ടയും നചറയ്യരുടെ മതഭേദത്തിന്നു മുമ്പനും എ ൬
ന്നു ഞങ്ങൾ കണ്ടതല്ലാതെ, അവൻ ദേവാലയത്തെ തീണ്ടിച്ച
തും ഉണ്ടു; ഞങ്ങളോ അവനെ പിടിച്ചു [ഞങ്ങളുടെ ധൎമ്മപ്ര
കാരം വിസ്തരിപ്പാൻ ഭാവിച്ചപ്പോൾ, സഹസ്രാധിപനായ ലു ൭
സിയാ വളരെ ബലത്തോടു കൂടവന്ന് അവനെ ഞങ്ങളുടെ
കൈകളിൽനിന്ന് എടുത്തു കൊണ്ടുപോയി. അവന്റെ വാദി ൮
കൾ നിന്തിരുമുമ്പിൽ വരേണം എന്നു കല്പിച്ചു] അവനെ നീ
വിസ്തരിച്ചു ചോദിച്ചാൽ ഞങ്ങൾ കുററം ചുമത്തുന്ന സകല
സംഗതികളുടെ വിവരത്തെ താൻ അറിഞ്ഞു കൊൾ്വാൻ ഇടയു
ണ്ടു. എന്നു ചൊല്ലിയത് ഉള്ളത് എന്നു യഹൂദന്മാരും കൂടി വാ ൯
ദിച്ചു.

നാടുവാഴി അവൻ പറവാൻ ആംഗികം കാട്ടിയാറെ, പൌ ൧൦
ൽ ഉത്തരം ചൊല്ലിയതു: ഈ ജാതിക്കു നീ ഏറിയ വൎഷവും ന്യാ
യാധിപതിയാകുന്നത് അറികകൊണ്ട് എന്റെ കാൎയ്യത്തിൽ ഞാ
ൻ സുഖമനസ്സോടെ പ്രതിവാദം ചൊല്ലുന്നു. കാരണം ഞാൻ ൧൧
യരുശലേമിൽ തൊഴേണം എന്നുവെച്ചു കരേറി പോയിട്ടു, പ
ന്ത്രണ്ടു നാളിൽ പരമായില്ല എന്ന് നിണക്കു (ചോദിച്ച്) അറി
യാം. ദേവാലയത്തിൽ വെച്ചും ആരോടും സംഭാഷിക്കയൊ പ ൧൨
ള്ളികളിൽ എങ്കിലും നഗരത്തിൽ എങ്കിലും പുരുഷാരത്തിന്റെ
കോലാഹലം ഉണ്ടാക്കയൊ ചെയ്യുന്നവനായിട്ടല്ല എന്നെക്കണ്ടു
പിടിച്ചതു. ഇന്ന് എന്മേൽ കുററം ചുമത്തുന്നവ തെളിയിച്ചു ൧൩
തരുവാനും അവൎക്കു വഹിയാ. ഞാനൊ നിന്നോട് ഏററു പറ ൧൪
യുന്നിതു: ഇവർ മതഭേദം എന്നു ചൊല്ലുന്ന ആ മാൎഗ്ഗത്തിൽത
ന്നെ ഞാൻ പൈതൃനായ ദൈവത്തെ ഉപാസിക്കുന്നത്; ധ
ൎമ്മത്തിലും പ്രവാചകരാലും എഴുതികിടക്കുന്നത് ഒക്കയും വിശ്വ
സിക്കയും, ഇവരും കൂടെ കാത്തിരിക്കുന്ന പോലെ നീതിമാന്മാ ൧൫
രുടെയും നീതി കെട്ടവരുടേയും പുനരുത്ഥാനം ഉണ്ടായിരിക്കും

എന്നു ദൈവത്തിങ്കൽ ആശ വെച്ചിരിക്കയും ചെയ്കയിൽ ത
൧൬ ന്നെ. എങ്കിൽ ദൈവത്തോടും മനുഷ്യരോടും എല്ലാം കൊണ്ടും
ഇടച്ചു വരാത്ത മനസ്സാക്ഷി ഉണ്ടാവാൻ ഞാനും ശ്രമിക്കുന്നു.
൧൭ ഇപ്പോൾ പല വൎഷങ്ങൾക്ക് പിമ്പെ ഞാൻ (അവിടേക്ക്) എ
ത്തിയതൊ എന്റെ ജനത്തിന്നു ഭിക്ഷകളും വഴിപാടുകളും അ
൧൮ ൎപ്പിപ്പാനത്രെ. ആയതിൽ ഇടപ്പെടുമ്പോൾ ദൈവാലയത്തി
ൽ ശുദ്ധി വരുത്തിയവനായി, പുരുഷാരത്തോടും കോലാഹല
ത്തോടും കൂടെ അല്ല എന്നെ കണ്ടത്, ആസ്യയിൽനിന്നു ചില
൧൯ യഹൂദന്മാർ മാത്രം. ആയവൎക്ക് എന്റെ നേരെ വല്ലതും ഉണ്ടെ
൨൦ ങ്കിൽ നിന്തിരുമുമ്പിൽവന്ന് അന്യായപ്പെടേണ്ടതായിരുന്നു. അ
ല്ല ഞാൻ സുനേദ്രിയമുമ്പിൽ നില്ക്കുമ്പോൾ എന്നിൽ ഏതു
൨൧ ന്യായക്കേറവു കണ്ടു എന്ന് ഇവർ തന്നെ പറയട്ടെ! പക്ഷെ
ഇന്ന് നിങ്ങളാൽ എനിക്കു വിസ്താരം നടക്കുന്നതു മരിച്ചവരു
ടെ ഉത്ഥാനം ചൊല്ലീട്ടത്രെ എന്നു ഞാൻ അവരിൽനിന്നുകൊ
ണ്ടു വിളിച്ചൊരു ശബ്ദം ഒഴികെ തന്നെ.
൨൨ എന്നാറെ ഫേലിക്ക് ആ മാൎഗ്ഗം സംബന്ധിച്ചവ സൂക്ഷ്മമാ
യി അറിഞ്ഞിട്ടും അവൎക്ക് അവധിവെച്ചു, സഹസ്രാധിപനായ
ലുസിയ വന്നാൽ പിന്നെ നിങ്ങളുടെ കാൎയ്യം വിധിപ്പാൻ നോ
൨൩ ക്കാം എന്നു പറഞ്ഞു. പിന്നെ ശതാധിപനോട് അവനെ സൂ
ക്ഷിച്ചു കൊള്ളുകയും വേണ്ടപ്പെട്ടവർ ആരും ശുശ്രൂഷിപ്പ
തൊ, വന്നു കാണ്മതൊ, വിലക്കാതെ സ്വാസ്ഥ്യം കൊടുക്കയും
൨൪ വേണമെന്നു കല്പിച്ചു. ചില ദിവസങ്ങളുടെ ശേഷം ഫേലി
ക്ക് തനിക്കുള്ള ദ്രുസില്ല എന്ന യഹൂദസ്ത്രീയുമായി എത്തി പൌ
ലിനെ വരുത്തി ക്രിസ്തുങ്കലെ വിശ്വാസം ചൊല്ലി അവനെ
൨൫ കേട്ടു. ആയവൻ നീതി, ഇന്ദ്രിയജയം, വരുവാനുള്ള ന്യായ
വിധി, എന്നിവകൊണ്ട് ഭാഷിക്കുമ്പോൾ ഫേലിക്ക് ഭീതനായി:
തല്കാലത്തേക്ക് പോക! തക്കം കിട്ടിയാൽ നിന്നെ വിളിപ്പിക്കാം
൨൬ എന്ന് ഉത്തരം പറഞ്ഞു. പൌലിനാൽ തനിക്കു ദ്രവ്യം തരപ്പെ
ടും എന്നുള്ള ആശകൂടെ ഉണ്ടാകയാൽ പലപ്പോഴും അവനെ വ
൨൭ രുത്തി സംസാരിക്കും. ഈരാണ്ടു കഴിഞ്ഞിട്ടു ഫേലിക്കിന്ന് അ
നന്തരവനായി പൊൎക്ക്യൻ ഫേസ്തൻ വന്നാറെ, യഹൂദരോട്
ഓരൊ കൃതജ്ഞത സമ്പാദിക്കേണം എന്നു വെച്ചു ഫേലിക്ക
പൌലിനെ കെട്ടപ്പെട്ടവനായി വിട്ടേച്ചു പോകയും ചെയ്തു.

## ൨൫. അദ്ധ്യായം.

പൌൽ ഫേസ്തന്റെ മുമ്പിൽ കൈസരെ അഭയം ചൊന്നശേഷം, (൧൩) ഫേസ്തൻ അഗ്രിപ്പാ രാജാവോടു സംഭാഷിച്ചതു.

എന്നാറെ ഫേസ്തൻ തന്റെ നാട്ടിൽ എത്തീട്ടു, മൂന്നാം നാ ൧
ളിൽ കൈസൎയ്യയെ വിട്ടു, യരുശലേമിലേക്ക് കയറി പോയി.
അപ്പോൾ മഹാപുരോഹിതർ മുതലായ യഹൂദാഢ്യന്മാർ പൌ ൨
ലിൻ നിമിത്തം അവന്റെ സന്നിധിയിൽ വന്നു വഴിയിൽ
വെച്ച് അവനെ ഒടുക്കുവാൻ പതിയിരിപ്പിനെ ഒരുക്കികൊണ്ടു
ആയവന്റെ കാൎയ്യത്തിൽ ദയചെയ്തു അവനെ യരുശലേമി ൩
ലേക്കു വരുത്തേണം എന്നു അപേക്ഷിച്ചു പോന്നു. ആയതി ൪
ന്നു ഫേസ്തൻ ഉത്തരമായിട്ടു, പൌലിനെ കൈസൎയ്യയിൽ ത
ന്നെ സൂക്ഷിച്ചുകൊള്ളും എന്നും, താൻ വേഗത്തിൽ പുറപ്പെടു
വാൻ ഉണ്ടെന്നും. എന്നാൽ നിങ്ങളിൽ അധികാരത ഉള്ളവർ ൫
കൂടെ വന്നു ആയാളോടു വല്ലതും ഉണ്ടെങ്കിൽ അവനിൽ കുററം
ചുമത്തട്ടെ എന്നും പറഞ്ഞു. എട്ടു പത്തു നാളിലധികം അവരി ൬
ൽ കഴിക്കാതെ കൈസൎയ്യെക്കു ഇറങ്ങി, പിറെറന്നു ന്യായാസ
നത്തിൽ ഇരുന്നു പൌലിനെ വരുത്തുവാൻ കല്പിച്ചു. അവ ൭
ൻ എത്തിയാറെ യരുശലേമിൽനിന്ന് ഇറങ്ങിവന്ന യഹൂദന്മാ
ർ ചുററുംനിന്നു പൌലിന്റെ നേരെ കഠിനസംഗതികൾ പ
ലതും ബോധിപ്പിച്ചു. യഹൂദരുടെ ധൎമ്മത്തോടു എങ്കിലും, ദേവാ ൮
ലയത്തോടെങ്കിലും, കൈസരോടു എങ്കിലും ഞാൻ ഏതും പിഴ
ച്ചില്ല എന്നു അവൻ പ്രതിവാദിക്കുമ്പോൾ, ആ (സംഗതിക
ളെ) തെളിയിപ്പാൻ അവൎക്കു വഹിയാഞ്ഞു, ഫേസ്തൻ യഹൂദ ൯
രോടു കൃതജ്ഞത സമ്പാദിപ്പാൻ ഇച്ഛിച്ചുകൊണ്ടു പൌലോടു
ഉത്തരം പറഞ്ഞിതു: യരുശലേമിലേക്കു യാത്രയായി, അവിടെ
എന്റെ മുമ്പിൽ ഈ സംഗതികളിൽ നിണക്കു വിസ്താരം നട
പ്പാൻ മനസ്സുണ്ടോ? എന്നാറെ, പൌൽ എനിക്കു വിസ്താരം ൧൦
വരേണ്ടുന്ന കൈസരുടെ ന്യായാസനത്തിന്നു മുമ്പിൽ ഞാൻ
നില്ക്കുന്നു; യഹൂദരിൽ ന്യായക്കറവ് ഒന്നും ചെയ്തിട്ടില്ല എന്ന
തു നിണക്കും നല്ലവണ്ണം അറിയാം. ഞാനൊ ന്യായക്കറവുള്ള ൧൧
വനൊ മരണയോഗ്യമായതൊന്നു പ്രവൃത്തിച്ചവനൊ എങ്കി
ൽ, മരിക്കരുത് എന്നില്ല സത്യം; ഇവർ എന്നിൽ കുററം ചുമത്തു
ന്നത് ഒന്നും ഇല്ലെങ്കിലൊ എന്നെ അവൎക്കു സമ്മാനിച്ചു കള

൧൨ വാൻ ആൎക്കും കഴികയില്ല. ഞാൻ കൈസരെ അഭയം ചൊല്ലു
ന്നു. എന്നു പറഞ്ഞപ്പോൾ ഫേസ്തൻ കൂട്ടമന്ത്രികളോട് സം
ഭാഷിച്ചിട്ടു: നീ കൈസരെ അഭയം ചൊല്ലീട്ടുണ്ടു; കൈസരടുക്ക
ലേക്ക യാത്രപോകും! എന്നു ഉത്തരം കല്പിച്ചു.
൧൩ ചില നാൾ കഴിഞ്ഞശേഷം അഗ്രിപ്പാ രാജാവും ബെരനീ
ക്കയും ഫേസ്തനെ വന്ദിപ്പാനായി കൈസൎയ്യയിൽ എത്തീട്ടു,
൧൪ ഏറിയ ദിവസം അവിടെ പാൎക്കുമ്പോൾ, ഫേസ്തൻ പൌലി
൧൫ ന്റെ സംഗതി രാജാവിന്നു വിവരിച്ചിതു: ഫേലിക്സ് ബദ്ധനാ
ക്കി വിട്ടൊരു പുരുഷൻ ഉണ്ടു; ആയവന്റെ നേരെ ശിക്ഷാ
വിധി ചോദിച്ചുംകൊണ്ടു യഹൂദരുടെ മഹാ പുരോഹിതന്മാരും
മൂപ്പന്മാരും ഞാൻ യരുശലേമിൽ ആയപ്പോൾ എന്നെ വന്നു
൧൬ കണ്ടു. അവൎക്ക ഞാൻ ഉത്തരം കല്പിച്ചിതു, കുറ്റക്കാരൻ അ
ന്യായക്കാരെ മുഖതാവിൽ കണ്ട്, അന്യായ സംഗതിക്ക പ്രതി
വാദിപ്പാൻ ഇടകിട്ടീട്ട് എന്നിയെ യാതൊരു മനുഷ്യനെ സമ്മാ
൧൭ നിച്ചു കളയുന്നതു രോമൎക്ക മൎയ്യാദയായതല്ല എന്നത്രെ. പി
ന്നെ അവർ ഇവിടെ വന്നുകൂടിയാറെ, ഞാൻ ഒട്ടും താമസിയാ
തെ, പിറ്റെന്നു ന്യായാസനത്തിൽ ഇരുന്നു, പുരുഷനെ കൊ
൧൮ ണ്ടുവരുവാൻ കല്പിച്ചു. ആയവന്റെ ചുററും അന്യായക്കാർ
നിന്നുകൊണ്ടു, ഞാൻ നിരൂപിച്ച സംഗതികൾ ഒന്നും ബോ
൧൯ ധിപ്പിക്കാതെ സ്വന്ത ദേവാരത്തേയും മരിച്ചൊരു യേശുവിനെ
ജീവിക്കുന്നു എന്നു പൌൽ പറയുന്നതിനേയും കുറിച്ചത്രെ, ഓ
൨൦ രൊ ചോദ്യങ്ങളെ കൊണ്ടുവന്നു. ഇവ സംബന്ധിച്ചുള്ള തൎക്ക
ത്തിൽ ഞാൻ കരകാണാഞ്ഞു, നിനക്ക യരുശലേമിലേക്ക യാ
ത്രയായി, അവിടെ ഈ സംഗതികളിൽ വിസ്താരം നടപ്പാൻ മ
൨൧ നസ്സുണ്ടൊ എന്നു പറഞ്ഞു. എങ്കിലും പൌൽ തിരുമനസ്സിലെ
വിസ്താരത്തിന്നായി തന്നെ കാക്കെണം എന്ന് അഭയം പ്രാപി
ച്ചാറെ, കൈസരടുക്കെ അയക്കുവോളം അവനെ കാപ്പാൻ ക
൨൨ ല്പിച്ചു. എന്നതിന്നു അഗ്രിപ്പാ: ആ മനുഷ്യനെ കേൾപ്പാൻ
എനിക്കും മനസ്സുണ്ടായിരുന്നു എന്നു ഫേസ്തനോട് ചൊല്ലി
യാറെ; നാളെ അവനെ കേൾക്കും എന്ന് അവൻ പറഞ്ഞു.
൨൩ പിറ്റെന്ന് അഗ്രിപ്പാ ബെരനീക്കയുമായി വളരെ ആഡോ
പത്തോടെ വന്നു, സഹസ്രാധിപതികളോടും നഗരത്തിലെ പ്ര
ധാനികളോടും കൂടെ ആസ്ഥാനമണ്ഡപം പുക്കാറെ, ഫേസ്ത
൨൪ ൻ കല്പിക്കയാൽ പൌൽ കൊണ്ടുവരപ്പെട്ടു. ഫേസ്തൻ പറ

ഞ്ഞിതു: അഗ്രിപ്പാ രാജാവെ ഇങ്ങു കൂടിവന്ന സകല പുരുഷ
ന്മാരും ആയുള്ളോരെ! യഹൂദരുടെ സമൂഹം എല്ലാം യരുശലേ
മിലും ഇവിടെയും എന്നോട് അപേക്ഷിച്ച്, ഇവൻ ഇനി ജീ
വനോടെ ഇരിക്കരുത് എന്ന് എതിരെ വിളിച്ചിട്ടുള്ളോരിവനെ
കാണുന്നുവല്ലൊ! അവൻ മരണയോഗ്യമായത് ഒന്നും ചെ ൨൫
യ്തിട്ടില്ല എന്നു ഗ്രഹിച്ചിട്ട്, ഇവൻ താനും തിരുമനസ്സിലെ അ
ഭയം ചൊല്ലിയതിനാൽ അവനെ അയക്കേണം എന്നു വിധി
ച്ചു. അവനെകൊണ്ട് നിശ്ചയമായത് ഒന്നും തമ്പുരാന് എഴു ൨൬
തുവാൻ എനിക്ക് ഇല്ലായ്കകൊണ്ട്, നിങ്ങളുടെ മുമ്പിൽ വരു
ത്തി. വിശേഷാൽ അഗ്രിപ്പാ രാജാവെ! നിന്തിരുമുമ്പിൽ (ആ ൨൭
ക്കിയതു) വിവേചനം കഴിച്ചിട്ട്, ഇന്നത് ഞാൻ എഴുതേണം
എന്നു ബോധിപ്പിപ്പാൻ തന്നെ; തടവുകാരനെ അയക്കുമ്പോ
ഴേക്ക് അവന്റെ നേരെ ഉള്ള സംഗതികളെ സൂചിപ്പിക്കാത്ത
തൊ കാൎയ്യമല്ല എന്നു എനിക്ക് തോന്നുന്നു സത്യം.

## ൨൬. അദ്ധ്യായം.

അഗ്രിപ്പാവിന്മുമ്പിൽ പൌൽ പ്രതിവാദിച്ചതും, (൨൪) കേട്ടവരുടെ ഭാവങ്ങളും.

അഗ്രിപ്പാ പൌലിനോട്: നിനക്ക്വേണ്ടി പറവാൻ നി ൧
ണക്ക് അനുവാദം ഉണ്ടു എന്നു പറഞ്ഞപ്പോൾ, പൌൽ കൈ
നീട്ടി പ്രതിവാദിച്ചിതു: അഗ്രിപ്പാ രാജാവെ! യഹൂദന്മാർ എ ൨
ന്നിൽ ദൂഷ്യം കാണുന്ന സകലവുംകൊണ്ട്, ഇന്നു നിന്തിരുമു
മ്പിൽ പ്രതിവാദിക്കേണ്ടിയിരിക്കുമ്പോൾ, പ്രത്യേകം നീ യഹൂ ൩
ദരിലെ മൎയ്യാദകളും ചോദ്യങ്ങളും എല്ലാം തിരിച്ചറിയുന്നവനാക
യാൽ ഞാൻ, ഭാഗ്യവാൻ എന്നു നിരൂപിക്കുന്നു; അതുകൊണ്ടു
ദീൎഘക്ഷാന്തിയോടെ എന്നെ കേൾപ്പാൻ അപേക്ഷിക്കുന്നു.
എങ്കിലൊ എന്റെ ജനനത്തിൽ യരുശലേമിൽവെച്ച് ആദിമുത ൪
ൽ ഉണ്ടായ എന്റെ നടപ്പു ബാല്യം തുടങ്ങിയുള്ള പ്രകാരം എ
ല്ലാ യഹൂദന്മാരും അറിയുന്നു. അവൎക്ക സാക്ഷ്യം ചൊല്ലുവാ ൫
ൻ മനസ്സായാൽ, നമ്മുടെ ആരാധനയിൽ സൂക്ഷ്മത ഏറീട്ടുള്ള
മതഭേദപ്രകാരം ഞാൻ പറീശനായി ജീവിച്ചു എന്ന് അവർ
ആരംഭത്തോളവും മുന്നറിയുന്നുവല്ലൊ. ഇപ്പോൾ വിസ്തരിക്ക ൬
പ്പെട്ടു നില്ക്കുന്നതൊ, ദൈവത്തിൽ നമ്മുടെ പിതാക്കന്മാൎക്ക് ഉ
ണ്ടായതും, നമ്മുടെ പന്തിരു ഗോത്രവും രാപ്പകൽ ശ്രദ്ധയോ ൭
ടെ ഉപാസിച്ചുംകൊണ്ട് എത്തി പിടിപ്പാൻ ആശിക്കുന്നതും

പൌലിനെ കയററി, നാട്ടുവാഴിയായ ഫേലിക്കിന്റെ അടുക്ക
൨൫ ലേക്ക കുറവെന്നി, എത്തിക്കേണം. എന്നിട്ട് ഈ മാതിരിക്കൊ
൨൬ ത്ത ലേഖനം എഴുതി: ക്ലൌദ്യൻ ലുസിയാ ബഹുമാനപ്പെട്ട നാ
൨൭ ട്ടുവാഴിയായ ഫേലിക്കിന്ന വന്ദനം. ഈ പുരുഷനെ യഹൂദ
ന്മാർ പിടിച്ചിട്ട് ഒടുക്കുവാറായപ്പോൾ, രോമൻ എന്നറിഞ്ഞു
൨൮ ഞാൻ പടയോടുംകൂട പേരിട്ട് അവനെ പറിച്ചെടുത്തു; പിന്നെ
അവനിൽ കുററം ചുമത്തുന്ന സംഗതിയെ ഗ്രഹിപ്പാൻ മന
സ്സായി, അവരുടെ സുനെദ്രിയത്തിലേക്ക് അവനെ കൊണ്ടു
൨൯ പോയാറെ, അവരുടെ ധൎമ്മത്തെതൊട്ടുള്ള ചോദ്യങ്ങൾ ഹേതു
വായി ചുമത്തുന്നതല്ലാതെ, മരണത്തിന്നൊ, ചങ്ങലകൾക്കൊ
൩൦ യോഗ്യമുള്ള കുററം ഒന്നും ഇല്ലാത്തപ്രകാരം ബോധിച്ചു. അന
ന്തരം പുരുഷന്റെ നേരെ ചതിപ്രയോഗം ഭാവിക്കുന്നു എന്ന
തുമ്പുണ്ടായപ്പോൾ, ഞാൻ മടിയാതെ നിന്റെ അടുക്കലേക്ക്
അയച്ചു; വാദികളോട് അവന്റെ നേരെ ഉള്ളവ നിന്തിരുമു
മ്പിൽ ബോധിപ്പിപ്പാൻ ആജ്ഞാപിച്ചു, സുഖമായിരിക്ക!
൩൧ എന്നിട്ട സേവകന്മാർ നിയോഗപ്രകാരം പൌലിനെ കൂട്ടികൊ
൩൨ ണ്ടു, രാത്രിയിൽ അന്തിപത്രിയോളം എത്തിച്ചു. പിറെറ നാൾ,
കുതിരയാളുകളെ അവന്റെ ഒപ്പരം യാത്രയാവാൻ വിട്ടു, തങ്ങൾ
൩൩ കൈനിലേക്ക തിരിച്ചുപോന്നു. മറെറവർ കൈസൎയ്യയിൽ കട
ന്നു നാട്ടുവാഴിക്ക ലേഖനത്തെകൊടുത്തു, പൌലിനെയും അവ
൩൪ ന്മുമ്പിൽ നിറുത്തി. നാട്ടുവാഴി വായിച്ചശേഷം: ജനിച്ച നാട്
൩൫ എന്തു? എന്നു ചോദിച്ചു കിലിക്യ എന്നു കേട്ടാറെ,: നിന്റെ വാ
ദികൾ എത്തിയാൽ പിന്നെ നിന്നെ വിസ്തരിക്കും എന്നു പറ
ഞ്ഞു, ഹേരോദാവിൻ ആസ്ഥാനത്തിൽ അവനെ കാത്തുകൊ
ൾവാൻ കല്പിക്കയും ചെയ്തു.

## ൨൪. അദ്ധ്യായം.

ഫേലിക്കിന്മുമ്പിൽ യഹൂദർ വാദിച്ചതിന്നു, (൧൦) പൌലിന്റെ പ്രത്യുത്തരവും, (൨൨) ഫേലിക്കിനോട് വ്യാപരിച്ചതും.

൧ **അ**ഞ്ചു നാൾ കഴിഞ്ഞശേഷം മഹാപുരോഹിതനായ ഹന
ന്യ, മൂപ്പന്മാരോടും തെൎത്തുല്ല്യൻ എന്നൊരു വാചാലനോടും കൂടി
ഇറങ്ങിവന്നു, പൌലിന്നു വിരോധമായി നാട്ടുവാഴിയുടെ മുമ്പി
൨ ൽ ഉണൎത്തിച്ചു നിന്നു. ആയവനെ വരുത്തിയാറെ, തെൎത്തു
ല്ല്യൻ അന്യായപ്പെട്ടു തുടങ്ങി: ബഹുമാനപ്പെട്ട ഫേലിക്കെ!

നിന്നാൽ ഞങ്ങൾക്കു വളരെ സമാധാനവും നീ മുൻ കരുതിക്കൊ
ണ്ടകയാൽ ഈ ജാതിക്ക് ഏറിയ അഭ്യുദയങ്ങളും സാധിച്ചതു, ഞ ൩
ങ്ങൾ എപ്പോഴും എല്ലാടത്തും സകല കൃതജ്ഞതയോടും അംഗീ
കരിക്കുന്നു. എങ്കിലും നിന്നെ അധികം ആയാസപ്പെടുത്തരു ൪
തെന്നുവെച്ചു, നിന്റെ സൌമ്യതയാലെ ചുരുക്കത്തിൽ ഞങ്ങ
ളെ കേൾക്കേണ്ടതിന്ന് അപേക്ഷിക്കുന്നു. ഈ പുരുഷൻ ആ ൫
കട്ടെ പ്രപഞ്ചത്തിലുള്ള സകല യഹൂദന്മാൎക്കും ഇടച്ചൽ വരു
ത്തുന്നൊരു ചേട്ടയും നചറയ്യരുടെ മതഭേദത്തിന്നു മുമ്പനും എ ൬
ന്നു ഞങ്ങൾ കണ്ടതല്ലാതെ, അവൻ ദേവാലയത്തെ തീണ്ടിച്ച
തും ഉണ്ടു; ഞങ്ങളോ അവനെ പിടിച്ചു [ഞങ്ങളുടെ ധൎമ്മപ്ര
കാരം വിസ്തരിപ്പാൻ ഭാവിച്ചപ്പോൾ, സഹസ്രാധിപനായ ലു ൭
സിയാ വളരെ ബലത്തോടു കൂടവന്ന് അവനെ ഞങ്ങളുടെ
കൈകളിൽനിന്ന് എടുത്തു കൊണ്ടുപോയി. അവന്റെ വാദി ൮
കൾ നിന്തിരുമുമ്പിൽ വരേണം എന്നു കല്പിച്ചു] അവനെ നീ
വിസ്തരിച്ചു ചോദിച്ചാൽ ഞങ്ങൾ കുററം ചുമത്തുന്ന സകല
സംഗതികളുടെ വിവരത്തെ താൻ അറിഞ്ഞു കൊൾ്വാൻ ഇടയു
ണ്ടു. എന്നു ചൊല്ലിയത് ഉള്ളത് എന്നു യഹൂദന്മാരും കൂടി വാ ൯
ദിച്ചു.

നാടുവാഴി അവൻ പറവാൻ ആംഗികം കാട്ടിയാറെ, പൌ ൧൦
ൽ ഉത്തരം ചൊല്ലിയതു: ഈ ജാതിക്കു നീ ഏറിയ വൎഷവും ന്യാ
യാധിപതിയാകുന്നത് അറികകൊണ്ട് എന്റെ കാൎയ്യത്തിൽ ഞാ
ൻ സുഖമനസ്സോടെ പ്രതിവാദം ചൊല്ലുന്നു. കാരണം ഞാൻ ൧൧
യരുശലേമിൽ തൊഴേണം എന്നുവെച്ചു കരേറി പോയിട്ടു, പ
ന്ത്രണ്ടു നാളിൽ പരമായില്ല എന്ന് നിണക്കു (ചോദിച്ച്) അറി
യാം. ദേവാലയത്തിൽ വെച്ചും ആരോടും സംഭാഷിക്കയൊ പ ൧൨
ള്ളികളിൽ എങ്കിലും നഗരത്തിൽ എങ്കിലും പുരുഷാരത്തിന്റെ
കോലാഹലം ഉണ്ടാക്കയൊ ചെയ്യുന്നവനായിട്ടല്ല എന്നെക്കണ്ടു
പിടിച്ചതു. ഇന്ന് എന്മേൽ കുററം ചുമത്തുന്നവ തെളിയിച്ചു ൧൩
തരുവാനും അവൎക്കു വഹിയാ. ഞാനൊ നിന്നോട് ഏററു പറ ൧൪
യുന്നിതു: ഇവർ മതഭേദം എന്നു ചൊല്ലുന്ന ആ മാൎഗ്ഗത്തിൽത
ന്നെ ഞാൻ പൈതൃകനായ ദൈവത്തെ ഉപാസിക്കുന്നത്; ധ
ൎമ്മത്തിലും പ്രവാചകരാലും എഴുതികിടക്കുന്നത് ഒക്കയും വിശ്വ
സിക്കയും, ഇവരും കൂടെ കാത്തിരിക്കുന്ന പോലെ നീതിമാന്മാ ൧൫
രുടെയും നീതി കെട്ടവരുടേയും പുനരുത്ഥാനം ഉണ്ടായിരിക്കും

എന്നു ദൈവത്തിങ്കൽ ആശ വെച്ചിരിക്കയും ചെയ്കയിൽ ത
൧൬ ന്നെ. എങ്കിൽ ദൈവത്തോടും മനുഷ്യരോടും എല്ലാം കൊണ്ടും
ഇടച്ചു വരാത്ത മനസ്സാക്ഷി ഉണ്ടാവാൻ ഞാനും ശ്രമിക്കുന്നു.
൧൭ ഇപ്പോൾ പല വൎഷങ്ങൾക്ക് പിമ്പെ ഞാൻ (അവിടേക്ക്) എ
ത്തിയതൊ എന്റെ ജനത്തിന്നു ഭിക്ഷകളും വഴിപാടുകളും അ
൧൮ നുഷ്ഠിപ്പാനത്രെ. ആയതിൽ ഇടപ്പെട്ടപ്പോൾ ദൈവാലയത്തി
ൽ ശുദ്ധി വരുത്തിയവനായി, പുരുഷാരത്തോടും കോലാഹല
ത്തോടും കൂടെ അല്ല എന്നെ കണ്ടത്, ആസ്യയിൽനിന്നു ചില
൧൯ യഹൂദന്മാർ മാത്രം. ആയവൎക്ക് എന്റെ നേരെ വല്ലതും ഉണ്ടെ
൨൦ ങ്കിൽ നിന്തിരുമുമ്പിൽവന്ന് അന്യായപ്പെടേണ്ടതായിരുന്നു. അ
ല്ല ഞാൻ സുനേദ്രിയമുമ്പിൽ നില്ക്കുമ്പോൾ എന്നിൽ എന്തു
൨൧ ന്യായക്കുറവു കണ്ടു എന്ന് ഇവർ തന്നെ പറയട്ടെ! പക്ഷെ
ഇന്ന് നിങ്ങളാൽ എനിക്കു വിസ്താരം നടക്കുന്നതു മരിച്ചവരു
ടെ ഉത്ഥാനം ചൊല്ലീട്ടത്രെ എന്നു ഞാൻ അവരിൽനിന്നുകൊ
ണ്ടു വിളിച്ചോരു ശബ്ദം ഒഴികെ തന്നെ.
൨൨ എന്നാറെ ഫേലിക്ക് ആ മാൎഗ്ഗം സംബന്ധിച്ചവ സൂക്ഷ്മമാ
യി അറിഞ്ഞിട്ടും അവൎക്ക് അവധിവെച്ചു, സഹസ്രാധിപനായ
ലുസിയ വന്നാൽ പിന്നെ നിങ്ങളുടെ കാൎയ്യം വിധിപ്പാൻ നോ
൨൩ ക്കും എന്നു പറഞ്ഞു. പിന്നെ ശതാധിപനോട് അവനെ സൂ
ക്ഷിച്ചു കൊള്ളുകയും വേണ്ടപ്പെട്ടവർ ആരും ശുശ്രൂഷിപ്പ
തൊ, വന്നു കാണ്മതൊ, വിലക്കാതെ സ്വാതന്ത്ര്യം കൊടുക്കയും
൨൪ വേണമെന്നു കല്പിച്ചു. ചില ദിവസങ്ങളുടെ ശേഷം ഫേലി
ക് തനിക്കുള്ള ദ്രുസില്ല എന്ന യഹൂദസ്ത്രീയുമായി എത്തി പൌ
ലിനെ വരുത്തി ക്രിസ്തുങ്കലെ വിശ്വാസം ചൊല്ലി അവനെ
൨൫ കേട്ടു. ആയവൻ നീതി, ഇന്ദ്രിയജയം, വരുവാനുള്ള ന്യായ
വിധി, എന്നിവകൊണ്ട് ഭാഷിക്കുമ്പോൾ ഫേലിക് ഭീതനായി:
തല്ക്കാലത്തേക്ക് പോക! തക്കം കിട്ടിയാൽ നിന്നെ വിളിപ്പിക്കാം
൨൬ എന്ന് ഉത്തരം പറഞ്ഞു. പൌലിനാൽ തനിക്കു ദ്രവ്യം തരപ്പെ
ടും എന്നുള്ള ആശകൂട ഉണ്ടാകയാൽ പലപ്പോഴും അവനെ വ
൨൭ രുത്തി സംസാരിക്കും. ഈരാണ്ടു കഴിഞ്ഞിട്ടു ഫേലിക്കിന്ന് അ
നന്തരവനായി പൊൎക്ക്യൻ ഫേസ്തൻ വന്നാറെ, യഹൂദരോട്
ഓരൊ കൃതജ്ഞത സമ്പാദിക്കേണം എന്നു വെച്ചു ഫേലിക്ക
പൌലിനെ കെട്ടപ്പെട്ടവനായി വിട്ടേച്ചു പോകയും ചെയ്തു.

## ൨൫. അദ്ധ്യായം.

പൌൽ ഫെസ്തന്റെ മുമ്പിൽ കൈസരെ അഭയം ചൊന്നശേഷം, (൧൩) ഫെസ്തൻ അഗ്രിപ്പാ രാജാവോടു സംഭാഷിച്ചതു.

എന്നാറെ ഫെസ്തൻ തന്റെ നാട്ടിൽ എത്തീട്ടു, മൂന്നാം നാ ൧
ളിൽ കൈസൎയ്യയെ വിട്ടു, യരുശലേമിലേക്ക് കയറി പോയി.
അപ്പോൾ മഹാപുരോഹിതർ മുതലായ യഹൂദാദ്ധ്യന്മാർ പൌ ൨
ലിൻ നിമിത്തം അവന്റെ സന്നിധിയിൽ വന്നു വഴിയിൽ
വെച്ച് അവനെ ഒടുക്കുവാൻ പതിയിരിപ്പിനെ ഒരുക്കികൊണ്ട്
ആയവന്റെ കാൎയ്യത്തിൽ ദയചെയ്ത് അവനെ യരുശലേമി ൩
ലേക്കു വരുത്തേണം എന്നു അപേക്ഷിച്ചു പോന്നു. ആയതി ൪
ന്നു ഫെസ്തൻ ഉത്തരമായിട്ടു, പൌലിനെ കൈസൎയ്യയിൽ ത
ന്നെ സൂക്ഷിച്ചുകൊള്ളും എന്നും, താൻ വേഗത്തിൽ പുറപ്പെട്ടു
വാൻ ഉണ്ടെന്നും. എന്നാൽ നിങ്ങളിൽ അധികാരത ഉള്ളവർ ൫
കൂടെ വന്ന് ആയാളോടു വല്ലതും ഉണ്ടെങ്കിൽ അവനിൽ കുററം
ചുമത്തട്ടെ എന്നും പറഞ്ഞു. എട്ടു പത്തു നാളിലധികം അവരി ൬
ൽ കഴിക്കാതെ കൈസൎയ്യെക്കു ഇറങ്ങി, പിറെറന്നു ന്യായാസ
നത്തിൽ ഇരുന്നു പൌലിനെ വരുത്തുവാൻ കല്പിച്ചു. അവ ൭
ൻ എത്തിയാറെ യരുശലേമിൽനിന്ന് ഇറങ്ങിവന്ന യഹൂദന്മാ
ർ ചുററുംനിന്നു പൌലിന്റെ നേരെ കഠിനസംഗതികൾ പ
ലതും ബോധിപ്പിച്ചു. യഹൂദരുടെ ധൎമ്മത്തോട് എങ്കിലും, ദേവാ ൮
ലയത്തോടെങ്കിലും, കൈസരോട് എങ്കിലും ഞാൻ ഏതും പിഴ
ച്ചില്ല എന്ന അവൻ പ്രതിവാദിക്കുമ്പോൾ, ആ (സംഗതിക
ളെ) തെളിയിപ്പാൻ അവൎക്കു വഹിയാഞ്ഞു, ഫെസ്തൻ യഹൂദ ൯
രോട് കൃതജ്ഞത സമ്പാദിപ്പാൻ ഇച്ഛിച്ചുകൊണ്ടു പൌലോട്
ഉത്തരം പറഞ്ഞിതു: യരുശലേമിലേക്ക് യാത്രയായി, അവിടെ
എന്റെ മുമ്പിൽ ഈ സംഗതികളിൽ നിണക്കു വിസ്താരം നട
പ്പാൻ മനസ്സുണ്ടോ? എന്നാറെ, പൌൽ എനിക്കു വിസ്താരം ൧൦
വരേണ്ടുന്ന കൈസരുടെ ന്യായാസനത്തിന്നു മുമ്പിൽ ഞാൻ
നില്ക്കുന്നു; യഹൂദരിൽ ന്യായക്കുറവ് ഒന്നും ചെയ്കിട്ടില്ല എന്ന
തു നിണക്കും നല്ലവണ്ണം അറിയാം. ഞാനൊ ന്യായക്കുറവുള്ള ൧൧
വനൊ മരണയോഗ്യമായതൊന്നു പ്രവൃത്തിച്ചവനൊ എങ്കി
ൽ, മരിക്കരുത് എന്നില്ല സത്യം; ഇവർ എന്നിൽ കുററം ചുമത്തു
ന്നത് ഒന്നും ഇല്ലെങ്കിലൊ എന്നെ അവൎക്കു സമ്മാനിച്ചു കള

൧൨ വാൻ ആൎക്കും കഴികയില്ല. ഞാൻ കൈസരെ അഭയം ചൊല്ലു
ന്നു. എന്നു പറഞ്ഞപ്പോൾ ഫേസ്തൻ കൂട്ടമന്ത്രികളോട് സം
ഭാഷിച്ചിട്ടു: നീ കൈസരെ അഭയം ചൊല്ലീട്ടുണ്ടു; കൈസരടുക്ക
ലേക്കു യാത്രപോകും! എന്നു ഉത്തരം കല്പിച്ചു.
൧൩ ചില നാൾ കഴിഞ്ഞശേഷം അഗ്രിപ്പാ രാജാവും ബെരനീ
ക്കയും ഫേസ്തനെ വന്ദിപ്പാനായി കൈസൎയ്യയിൽ എത്തീട്ടു,
൧൪ ഏറിയ ദിവസം അവിടെ പാൎക്കുമ്പോൾ, ഫേസ്തൻ പൌലി
൧൫ ന്റെ സംഗതി രാജാവിന്നു വിവരിച്ചിതു: ഫേലിക്സ ബദ്ധനാ
ക്കി വിട്ടൊരു പുരുഷൻ ഉണ്ടു; ആയവന്റെ നേരെ ശിക്ഷാ
വിധി ചോദിച്ചുംകൊണ്ടു യഹൂദരുടെ മഹാ പുരോഹിതന്മാരും
മൂപ്പന്മാരും ഞാൻ യരുശലേമിൽ ആയപ്പോൾ എന്നെ വന്നു
൧൬ കണ്ടു. അവൎക്കു ഞാൻ ഉത്തരം കല്പിച്ചിതു, കുററക്കാരൻ അ
ന്ന്യായക്കാരെ മുഖതാവിൽ കണ്ട്, അന്ന്യായ സംഗതിക്കു പ്രതി
വാദിപ്പാൻ ഇടകിട്ടീട്ട് എന്നിയെ യാതൊരു മനുഷ്യനെ സമ്മാ
൧൭ നിച്ചു കളയുന്നതു രോമൎക്കു മൎയ്യാദയായതല്ല എന്നത്രെ. പി
ന്നെ അവർ ഇവിടെ വന്നുകൂടിയാറെ, ഞാൻ ഒട്ടും താമസിയാ
തെ, പിറെറന്നു ന്ന്യായാസനത്തിൽ ഇരുന്നു, പുരുഷനെ കൊ
൧൮ ണ്ടുവരുവാൻ കല്പിച്ചു. ആയവന്റെ ചുററും അന്ന്യായക്കാർ
നിന്നുകൊണ്ടു, ഞാൻ നിരൂപിച്ച സംഗതികൾ ഒന്നും ബോ
൧൯ ധിപ്പിക്കാതെ സ്വന്ത ദേവാരത്തേയും മരിച്ചൊരു യേശുവിനെ
ജീവിക്കുന്നു എന്നു പൌൽ പറയുന്നതിനേയും കുറിച്ചത്രെ, ഓ
൨൦ രൊ ചോദ്യങ്ങളെ കൊണ്ടുവന്നു. ഇവ സംബന്ധിച്ചുള്ള തൎക്ക
ത്തിൽ ഞാൻ കരകാണാഞ്ഞു, നിനക്കു യരുശലേമിലേക്കു യാ
ത്രയായി, അവിടെ ഈ സംഗതികളിൽ വിസ്താരം നടപ്പാൻ മ
൨൧ നസ്സുണ്ടൊ എന്നു പറഞ്ഞു. എങ്കിലും പൌൽ തിരുമനസ്സിലെ
വിസ്താരത്തിന്നായി തന്നെ കാക്കേണം എന്ന് അഭയം പ്രാപി
ച്ചാറെ, കൈസരടുക്കെ അയക്കുവോളം അവനെ കാപ്പാൻ ക
൨൨ ല്പിച്ചു. എന്നതിന്നു അഗ്രിപ്പാ: ആ മനുഷ്യനെ കേൾപാൻ
എനിക്കും മനസ്സുണ്ടായിരുന്നു എന്നു ഫേസ്തനോട് ചൊല്ലി
യാറെ; നാളെ അവനെ കേൾക്കും എന്ന് അവൻ പറഞ്ഞു.
൨൩ പിറെറന്ന് അഗ്രിപ്പാ ബെരനീക്കയുമായി വളരെ ആഡോ
പത്തോടെ വന്നു, സഹസ്രാധിപതികളോടും നഗരത്തിലെ പ്ര
ധാനികളോടും കൂടെ ആസ്ഥാനമണ്ഡപം പുക്കാറെ, ഫേസ്ത
൨൪ ൻ കല്പിക്കയാൽ പൌൽ കൊണ്ടുവരപ്പെട്ടു. ഫേസ്തൻ പറ

ഞ്ഞിതു: അഗ്രിപ്പാ രാജാവെ ഇങ്ങു കൂടിവന്ന സകല പുരുഷ
ന്മാരും ആയുള്ളോരെ! യെഹൂദരുടെ സമൂഹം എല്ലാം യരുശലേ
മിലും ഇവിടെയും എന്നോട് അപേക്ഷിച്ചു്, ഇവൻ ഇനി ജീ
വനോടെ ഇരിക്കരുത് എന്ന് എതിരെ വിളിച്ചിട്ടുള്ളോരിവനെ
കാണുന്നുവല്ലോ! അവൻ മരണയോഗ്യമായത് ഒന്നും ചെ ൨൫
യ്തിട്ടില്ല എന്നു ഗ്രഹിച്ചിട്ടു്, ഇവൻ താനും തിരുമനസ്സിലെ അ
ഭയം ചൊല്ലിയതിനാൽ അവനെ അയക്കേണം എന്നു വിധി
ച്ചു. അവനെകൊണ്ടു് നിശ്ചയമായത് ഒന്നും തമ്പുരാന് എഴു ൨൬
തുവാൻ എനിക്ക് ഇല്ലായ്കകൊണ്ടു്, നിങ്ങളുടെ മുമ്പിൽ വരു
ത്തി. വിശേഷാൽ അഗ്രിപ്പാ രാജാവെ! നിന്തിരുമുമ്പിൽ (ആ ൨൭
ക്കിയതു) വിവേചനം കഴിച്ചിട്ടു്, ഇന്നത് ഞാൻ എഴുതേണം
എന്നു ബോധിപ്പിപ്പാൻ തന്നെ; തടവുകാരനെ അയക്കുമ്പോ
ഴേക്ക് അവന്റെ നേരെ ഉള്ള സംഗതികളെ സൂചിപ്പിക്കാത്ത
തൊ കാൎയ്യമല്ല എന്നു എനിക്ക് തോന്നുന്നു സത്യം.

## ൨൬. അദ്ധ്യായം.

അഗ്രിപ്പാവിൻമുമ്പിൽ പൌൽ പ്രതിവാദിച്ചതും, (൨൪) കേട്ടവരുടെ ഭാവങ്ങളും.

അഗ്രിപ്പാ പൌലിനോട്: നിണക്ക്വേണ്ടി പറവാൻ നി ൧
ണക്ക് അനുവാദം ഉണ്ടു എന്നു പറഞ്ഞപ്പോൾ, പൌൽ കൈ
നീട്ടി പ്രതിവാദിച്ചിതു: അഗ്രിപ്പാ രാജാവെ! യെഹൂദന്മാർ എ ൨
ന്നിൽ ദൂഷ്യം കാണുന്ന സകലവും കൊണ്ടു്, ഇന്നു നിന്തിരുമു
മ്പിൽ പ്രതിവാദിക്കേണ്ടിയിരിക്കുമ്പോൾ, പ്രത്യേകം നീ യെഹൂ ൩
ദരിലെ മൎയ്യാദകളും ചോദ്യങ്ങളും എല്ലാം തിരിച്ചറിയുന്നവനാക
യാൽ ഞാൻ, ഭാഗ്യവാൻ എന്നു നിരൂപിക്കുന്നു; അതുകൊണ്ടു
ദീൎഘക്ഷാന്തിയോടെ എന്നെ കേൾപാൻ അപേക്ഷിക്കുന്നു.
എങ്കിലൊ എന്റെ ജനത്തിൽ യരുശലേമിൽവെച്ചു് ആദിമുത ൪
ൽ ഉണ്ടായ എന്റെ നടപ്പു ബാല്യം തുടങ്ങിയുള്ള പ്രകാരം എ
ല്ലാ യെഹൂദന്മാരും അറിയുന്നു. അവൎക്കു സാക്ഷ്യം ചൊല്ലുവാ ൫
ൻ മനസ്സായാൽ, നമ്മുടെ ആരാധനയിൽ സൂക്ഷ്മത ഏറീട്ടുള്ള
മതഭേദപ്രകാരം ഞാൻ പറീശനായി ജീവിച്ചു എന്ന് അവർ
ആരംഭത്തോളവും മുന്നറിയുന്നുവല്ലോ. ഇപ്പോൾ വിസ്തരിക്ക ൬
പ്പെട്ടു നില്ക്കുന്നതൊ, ദൈവത്തിൽ നമ്മുടെ പിതാക്കന്മാൎക്ക് ഉ
ണ്ടായതും, നമ്മുടെ പന്തിരു ഗോത്രവും രാപ്പകൽ ശ്രദ്ധയോ ൭
ടെ ഉപാസിച്ചുംകൊണ്ടു് എത്തി പിടിപ്പാൻ ആശിക്കുന്നതും

ആയുള്ള വാഗ്ദത്തത്തിന്റെ പ്രത്യാശഹേതുവായിട്ടത്രെ; അഗ്രി
പ്പാരാജാവെ! ആ പ്രത്യാശയെ ചൊല്ലി, ആകുന്നു യഹൂദ
൮ ന്മാർ എന്നോട് അന്യായപ്പെടുന്നതു. ദൈവം മരിച്ചവരെ ഉ
ണൎത്തുന്നു എങ്കിൽ നിങ്ങൾ അവിശ്വാസ്യം എന്നു വിധിക്കു
൯ ന്നത് എന്തുകൊണ്ടു? എനിക്കൊ നചറയ്യനായ യേശുവിൻ
നാമത്തിന്നു പല വിരോധങ്ങളും ചെയ്യേണ്ടിയപ്രകാരം തോ
൧൦ ന്നിയിരുന്നു സത്യം. ആയതു ഞാൻ യരുശലേമിൽ ചെയ്തു
മഹാപുരോഹിതരോട് അധികാരം വാങ്ങി, വിശുദ്ധരിൽ പല
രേയും തടവുകളിൽ അടെച്ചുവെച്ച്, അവരെ നിഗ്രഹിക്കുന്ന
൧൧ സമയം ഞാനും വിധിക്കല്ല് ഇട്ടുകളഞ്ഞു. എല്ലാപള്ളികളിലും
അവരെ പലപ്പോഴും ദണ്ഡിപ്പിച്ചുംകൊണ്ടു ദൂഷണം പറവാ
ൻ നിൎബ്ബന്ധിച്ചു അവരെ കൊള്ളെ അത്യന്തം ഭ്രാന്തു പിടിച്ചും
൧൨ പുറമെ, പട്ടണങ്ങളോളവും ഹിംസിച്ചും പോയി നടന്നു. ആയ
തിൽ ഇടപ്പെട്ടു, ഞാൻ മഹാപുരോഹിതരോട് അധികാരവും അ
൧൩ നുജ്ഞയും വേണ്ടിച്ചു ദമസ്കിലേക്ക് യാത്രയാകുമ്പോൾ, നട്ടുച്ച
കലിൽ ഞാൻ വഴിക്കൽ കണ്ടതു രാജാവെ! സൂൎയ്യന്റെ പ്രതാ
പത്തിലും ഏറിയൊരു വെളിച്ചം വാനത്തിൽനിന്ന് എന്നെയും,
൧൪ കൂടെ യാത്ര പോരുന്നവരേയും ചുററി പ്രകാശിച്ചതു. ഞങ്ങൾ
എല്ലാവരും നിലത്തു വീണാറെ, എബ്രയഭാഷയിൽ എന്നോ
ടു പറയുന്ന ശബ്ദം കേട്ടു: ശൌലെ! ശൌലെ! നീ എന്നെ
ഹിംസിക്കുന്നത് എന്തു? തോട്ടിയുടെ നേരെ ഉതെക്കുന്നതു നി
൧൫ ണക്കു കടിയത് എന്നത്രെ! കൎത്താവെ, നീ യാർ? എന്നു ഞാൻ
ചോദിച്ചാറെ, അവൻ പറഞ്ഞിതു: നീ ഹിംസിക്കുന്ന യേശു
൧൬ ഞാൻ ആകുന്നു! എങ്കിലും എഴുനീററു കാലൂന്നി നില്ക്ക; ഞാൻ
നിണക്കു പ്രത്യക്ഷനായതൊ, നീ കണ്ടതിന്നും ഇനി ഞാൻ നി
ണക്ക് കാണാകുന്നതിന്നും സാക്ഷിയും ഭൃത്യനുമായി നിന്നെ ഒ
൧൭ രുക്കി അരുളുവാൻ തന്നെ. ഞാനും ഇന്നു നിന്നെ ജാതികളിൽ
൧൮ അയക്കുന്നത് അവരുടെ കണ്ണുകളെ നീ തുറന്നിട്ട് അവർ ഇ
രുളിൽനിന്നു വെളിച്ചത്തേക്കും സാത്താന്റെ അധികാരം വിട്ടു,
ദൈവത്തിലേക്കും തിരിഞ്ഞു, പാപമോചനവും, എങ്കലെ വി
ശ്വാസത്താൽ വിശുദ്ധി വന്നവരിൽ ഒർ അവകാശവും ലഭി
പ്പാനായി തന്നെ; ആ ജാതികളിൽനിന്നും (സ്വ) ജനത്തിൽ
൧൯ നിന്നും ഞാൻ നിന്നെ വിടുവിക്കയും ചെയ്യുന്നു. എന്നതുകൊ
ണ്ട് അഗ്രിപ്പാ രാജാവെ! ഞാൻ സ്വൎഗ്ഗീയദൎശനത്തിന്ന്

അനധീനനായി പോകാതെ മുമ്പെ ദമസ്ക്കിലുള്ളവരോടും യരുശ
ലേമിന്നും യഹൂദ നാട് എങ്ങും പിന്നെ ജാതികളോടും മാനസാ ൨൦
ന്തരപ്പെട്ടു, ദൈവത്തിലേക്ക് തിരിഞ്ഞു മാനസാന്തരത്തിന്നു
യോഗ്യമായ ക്രിയകൾ ചെയ്തു കൊള്ളേണം എന്ന് അറിയിച്ചു
പോന്നു. ആ കാരണത്താൽ യഹൂദന്മാർ ദൈവാലയത്തിൽ ൨൧
വെച്ച് എന്നെ പിടിച്ചു വധിപ്പാൻ നോക്കി. എന്നാൽ ദൈ ൨൨
വത്തിന്റെ സഖ്യം ലഭിച്ചിട്ടു ഞാൻ ഇന്നെയോളം നില്ക്കയും
ചെറിയവനാലും വലിയവനാലും (നല്ല) സാക്ഷ്യം ലഭിക്കയും
ചെയ്യുന്നു. മശീഹ കഷ്ടപ്പെടേണ്ടിയവനൊ മരിച്ചവരുടെ ഉ ൨൩
ത്ഥാനത്തിൽനിന്നു മുമ്പനായി ജനത്തിനോടും ജാതികളോടും
വെളിച്ചം പ്രസ്താപിപ്പാനുള്ളവനൊ ഇത്യാദി ഉണ്ടാവാനുള്ള
പ്രകാരം പ്രവാചകന്മാരും മോശയും ഉരെച്ചവ ഒഴികെ ഒന്നും
ചൊല്ലുന്നതും ഇല്ലല്ലൊ.

എന്നിവ പ്രതിവാദിക്കയിൽ ഫേസ്തൻ മഹാശബ്ദത്തോ ൨൪
ടെ: പൌലെ, നിണക്കു ഭ്രാന്തായി! ശാസ്ത്രപെരിപ്പം നിന്നെ
ബുദ്ധിഭ്രമത്തിലാക്കുന്നു! എന്നു പറയുന്നു. അവനൊ പറഞ്ഞി ൨൫
തു: ഉത്തമ ഫേസ്തൊ! എനിക്കു ഭ്രാന്തില്ല; സത്യവും സുബോധ
വും ഉള്ള മൊഴികളെ ഉച്ചരിക്കെ ഉള്ളൂ. രാജാവ് താനും ഇവ ബോ ൨൬
ധിക്കുന്നവനാകയാൽ അവനോട് ഞാൻ പ്രാഗത്ഭ്യത്തോടെ
ഉരിയാടുന്നു; ഇവ ഒട്ടും അവന് മറഞ്ഞു കിടക്കുന്ന പ്രകാരം
തോന്നുന്നില്ല; ആയതു കോണത്തു വ്യാപരിച്ചിട്ടുള്ളതുമല്ല. അ ൨൭
ഗ്രിപ്പാരാജാവെ! പ്രവാചകന്മാരെ വിശ്വസിക്കുന്നുവൊ? നീ
വിശ്വസിക്കുന്നു എന്നറിയുന്നു. എന്നപ്പോൾ അഗ്രിപ്പാ പൌ ൨൮
ലിനോട്: ചുരുക്കം (വാക്കു) കൊണ്ടു ക്രിസ്ത്യാനനാവാൻ എന്നെ
സമ്മതിപ്പിക്കുന്നു എന്നു പറഞ്ഞാറെ: നീ മാത്രമല്ല, ഇന്ന് എ ൨൯
ന്നെ കേൾക്കുന്നവരും ഒക്കയും ഈ ചങ്ങലകൾ എന്നിയെ
ഞാനാകുന്നപ്രകാരം ചുരുക്കം കൊണ്ടൊ അധികം കൊണ്ടൊ
ആകേണ്ടതിന്നു ഞാൻ ദൈവത്തെ പ്രാർത്ഥിക്കുമായിരുന്നു എ
ന്നു പൌൽ പറഞ്ഞു.

അതു ചൊല്ലിയാറെ രാജാവ് നാടുവാഴി ബെറനീക്ക ഇവർ ൩൦
കൂടെ ഇരുന്നവരുമായി എഴുനീററു വാങ്ങിപ്പോയി: ഈ മനു
ഷ്യൻ മരണത്തിനാകട്ടെ ചങ്ങലകൾക്കാകട്ടെ, യോഗ്യമായ ൩൧
ത് ഒന്നും ചെയ്യാത് എന്നു തങ്ങളിൽ ചൊല്ലിക്കൊണ്ടിരുന്നു.

൩൨ കൈസരെ അഭയം ചൊല്ലീട്ടില്ലെങ്കിൽ അഴിച്ചു വിടുവാൻ സം
ഗതി ഉണ്ടായിരുന്നു എന്ന് അഗ്രിപ്പാ ഫേസ്തുനോടു പറകയും
ചെയ്തു.

## ൨൭. അദ്ധ്യായം.

**രോമയിലേക്ക് കപ്പൽ യാത്രയും, (൧൪) കൊടുങ്കാററിന്റെ ശേഷം, (൨൭) കപ്പൽ ഛേതത്തിൽനിന്നു രക്ഷയും.**

൧ അനന്തരം ഞങ്ങൾ ഇതല്യെക്കാമാറ് ഓടേണം എന്നു കല്പ
നയായപ്പോൾ, പൌൽ മുതലായ ചില തടവുകാരെ ഔഗുസ്ത്യ
൨ പട്ടാളത്തിലെ ശതാധിപനായ യൂല്യനിൽ ഭരമേല്പിച്ചു. ഞങ്ങ
ൾ മക്കെദോന്യയിലെ തെസ്സലനീക്ക്യക്കാരനായ അരിസ്തൎഹനു
മായി അദ്രമുത്യ കപ്പൽ ഏറീട്ട് ആസ്യയിലുള്ള സ്ഥലങ്ങളിൽ
൩ പോയി അണവാൻ ഭാവിച്ചു പായിട്ടോടി. പിറെറന്നു ചിദോ
നിൽ എത്തിയാറെ, യൂല്യൻ പൌലിൽ മാനുഷഭാവം കാട്ടി, സ്നേ
൪ ഹിതരെ പോയിക്കണ്ടു, സല്ക്കാരം ലഭിപ്പാൻ അനുവദിച്ചു. അ
വിടുന്നു നീക്കി കാററുകൾ പ്രതികൂലമാകയാൽ, കുപ്രദ്വീപി
൫ നെ ഇടത്തിട്ട് ഓടി; കിലിക്യ, പംഫുല്യ്യത്തുകളിലുള്ള സമുദ്രത്തൂ
൬ ടെ ചെന്നു, ലുക്കിയയിലെ മുരെക്കൽ എത്തി. അവിടെ ശതാ
ധിപൻ ഒർ അലക്ഷന്ത്ര്യകപ്പൽ ഇതല്യെക്ക് ഓടുമാറായതു ക
൭ ണ്ടു, ഞങ്ങളെ അതിൽ കരേററിയ ശേഷം, ബഹു ദിവസംകൊ
ണ്ടു പതുക്കെ ഓടി ക്നീദത്തുകളിൽ ദുഃഖേന എത്തീട്ടു കാററുഹേ
തുവായി അടുത്തു കൂടായ്കയാൽ ശല്മോനെക്ക നേരെ ക്രേതയോ
൮ ട് എത്തി, പണിപ്പെട്ടു കരെക്ക ചാരി മുല്പുക്ക, ലസയ്യപുരി സ
൯ മീപമുള്ള ശുഭതുറമുഖം എന്ന സ്ഥലത്തേക്ക വന്നു. ഇങ്ങി
നെ വളരെ കാലം ചെന്നശേഷം (പരിഹാരനാളിലെ) നോ
മ്പും കഴിഞ്ഞിരിക്കെ കപ്പലോട്ടത്തിന്നു വൈഷമ്യം നേരിടുക
൧൦ കൊണ്ടു പൌൽ അവരോട് ഉണൎത്തി ചൊല്ലിയതു: പുരുഷ
ന്മാരെ! ഈ യാത്ര ചെന്നാൽ അഹങ്കാരമുള്ളതും ചരക്കിന്നും ക
പ്പലിന്നും മാത്രമല്ല, നമ്മുടെ പ്രാണങ്ങൾക്കും ഏറിയ ഹാനി
൧൧ വരുത്തുന്നതുമായി കാണുന്നു. എന്നു പൌൽ പറഞ്ഞതേക്കാ
ൾ ശതാധിപൻ മാലുമിയേയും കപ്പലാളിയേയും അധികം വി
൧൨ ശ്വസിച്ചു പോയി. പിന്നെ ആ തുറമുഖം ഹിമകാലം പാൎപ്പാ
ൻ ഹിതമല്ലായ്കയാൽ മിക്കപേരും ആലോചിച്ചു: ഇവിടെനി
ന്നും ഓടി തെക്കപടിഞ്ഞാറും വടക്കപടിഞ്ഞാറും തുറന്നുള്ള

ഫൊയ്നി

ഫൊയ്നിക്ക് എന്ന ക്രേത ബന്തരിൽ എത്തി ഹിമകാലം പാൎപ്പാൻ
നോക്കുക എന്നു വെച്ചു, തെന്നൽ കാററു മന്ദമായി ഊതുകയാ ൧൩
ൽ, ഭാവിച്ചതു സാധിച്ചു കൂടി എന്നു തോന്നി (ഇരിമ്പ്) എടു
ത്തു ക്രേതയോട് അധികം സമീപത്തിൽ ഓടി. ഏറ നേരം ക ൧൪
ഴിയാതെ ംരംശാനമൂല എന്നുള്ളതിൽനിന്നു വിശറു കാററ് അ
തിന്മേൽ തട്ടി. അന്നു പടകു കാററിന്റെ നേരെ നില്പാൻ കഴി ൧൫
യാതെ പറിക്കുമ്പോലെ പോയാറെ, ഞങ്ങൾ വെറുതെയിരുന്നു
പാറിപ്പോയി. ക്ലൌദ തുരുത്തിയോട് അരികെ ഓടീട്ട് തോണി ൧൬
യെ പ്രയാസത്തോടെ കൈക്കലാക്കി വലിച്ചു കയററിയപ്പോ
ൾ, അവർ പടകു ചുററിക്കെട്ടിക്കൊണ്ടും മററും ഉറപ്പുകൾ വരു ൧൭
ത്തി; പിന്നെ മണൽത്തിട്ടമേൽ അകപ്പെട്ടുമൊ എന്നു പേടിച്ചു,
പായി ഇറക്കി പാറിപ്പോയി; ശേഷം ഞങ്ങൾ കൊടുങ്കാററിനാ ൧൮
ൽ അത്യന്തം വലയുന്നതുകൊണ്ടു. പിറെറന്ന് അവർ ചരക്ക്
പുറത്ത് എറിഞ്ഞു. മൂന്നാന്നാൾ ഞങ്ങളും കൈയിട്ടു കപ്പൽ ൧൯
ക്കോപ്പുകളെ കടലിൽ ഇട്ടുകളഞ്ഞു. പല നാളും ആദിത്യനും ന ൨൦
ക്ഷത്രങ്ങളും കാണാതെ, ചെറുതല്ലാത്ത കൊടുങ്കാററ് അടിച്ചു
പോരുമ്പോൾ ഞങ്ങൾ രക്ഷപെടും എന്നുള്ള പ്രത്യാശ ഒക്ക
യും മറഞ്ഞുപോയി. മിക്കതും ഭക്ഷണം വേണ്ടാതെ ഇരിക്കു ൨൧
മ്പോൾ, പൌൽ അവരുടെ നടുവിൽ നിന്നുകൊണ്ടു പറഞ്ഞി
തു: പുരുഷന്മാരെ, എന്റെ ചൊൽ കേട്ടു ക്രേതയിൽനിന്നു നീ
ക്കാതെ ഈ കുഴക്കും ഹാനിയും വിലക്കി നില്ക്കേണ്ടതായിരുന്നു.
ഇപ്പോഴൊ സുഖമനസ്സോടെ ഇരിപ്പാൻ നിങ്ങളെ ഉണൎത്തു ൨൨
ന്നു; കപ്പലിന്നല്ലാതെ നിങ്ങളുടെ പ്രാണന്ന് ഒന്നിന്നും ചേതം
വരികയില്ല പോൽ. എന്നോടാകട്ടെ, ഈ രാത്രിയിൽ ഞാൻ ഉ ൨൩
ടയതും ഉപാസിക്കുന്നതും ആയുള്ള ദൈവത്തിന്റെ ദൂതൻ എ
ത്തിനിന്നു: പൌലെ, ഭയപ്പെടായ്ക! നീ കൈസരുടെ മുമ്പിൽ ൨൪
നില്ക്കേണ്ടതു! കണ്ടാലും നിന്നോടുകൂടെ ഓടുന്നവരെ ഒക്കയും
ദൈവം നിണക്കു സമ്മാനിച്ചിട്ടുമുണ്ടു എന്നു പറഞ്ഞു. അതു ൨൫
കൊണ്ടു പുരുഷന്മാരെ! സുഖമനസ്സോടെ ഇരിപ്പിൻ! എന്നോ
ട് അരുളിച്ചെയ്തപ്രകാരം തന്നെ ആകും എന്നു ഞാൻ ദൈവ
ത്തിങ്കൽ വിശ്വസിക്കുന്നു സത്യം. പിന്നെ നാം വല്ല തുരുത്തി ൨൬
മേൽ തട്ടേണ്ടുന്നതാകുന്നു. എന്നിട്ടു പതിനാലാം രാത്രിയായാ ൨൭
റെ, അദ്രിയ കടലൂടെ അലയുമ്പോൾ, നടുരാക്കു കപ്പൽക്കാൎക്കു
വല്ല ഭൂമിയും അണയുന്നപ്രകാരം തോന്നി ംരംയം ഇട്ട് ഇരു ൨൮

പതു മാർ എന്നു കണ്ടു; കുറയ അപ്പുറം പോയി എറിഞ്ഞാറെ
൨൯ പതിനഞ്ചു മാർ കണ്ടു. ഞങ്ങൾ പാറസ്ഥലങ്ങളിൽ അകപ്പെട്ടും
എന്നു പേടിച്ച് അമരത്തു നിന്നു നാല് നങ്കൂരം ഇട്ടു പകലാ
൩൦ യാൽ കൊള്ളാം എന്നിരുന്നു. അനന്തരം കപ്പല്ക്കാർ പടകുവിട്ടു
പാഞ്ഞു പോവാൻ ഭാവിച്ച് അണിയത്തിങ്കന്നു നങ്കൂരങ്ങൾ
ഇടുവാനുണ്ടു എന്നൊരു ഹേതു ചൊല്ലി, തോണിയെ കടലിൽ
൩൧ ഇറക്കി വിട്ടാറെ, പൌൽ ശതാധിപനോടും സേവകരോടും: ഇ
വർ പടകിൽ വസിച്ചിട്ടല്ലാതെ, നിങ്ങൾക്ക രക്ഷപെടുവാൻ
൩൨ കഴികയില്ല എന്നു പറഞ്ഞ ഉടനെ, സേവകർ തോണിയുടെ ക
൩൩ യറുകളെ അറുത്തു ആയതിനെ വീഴിച്ചു വിട്ടു. പുലരുവാൻ
ആകുന്നവരെക്ക് എല്ലാവരും ആഹാരം പെരുമാറേണ്ടതിന്നു
പൌൽ പ്രബോധിപ്പിച്ചു: ഇന്നു പതിനാലാം ദിവസം ആ
യി, നിങ്ങൾ ഒന്നും വാങ്ങാതെ, പട്ടിണിയായ്ക്കൂത്തുകൊണ്ടു പാ
൩൪ ക്കുന്നു. ആകയാൽ നിങ്ങളുടെ രക്ഷെക്ക് ഉതകുന്നതാകകൊ
ണ്ട് ആഹാരം കൈക്കൊൾവാൻ നിങ്ങളോട് അപേക്ഷിക്കു
ന്നു; നിങ്ങൾ ആക്കും തലയിലെ ഒരു രോമവും കെട്ടു പോകാതു
൩൫ നിശ്ചയം. എന്നു ചൊല്ലി അപ്പം എടുത്തുകൊണ്ട് എല്ലാവരും
൩൬ കാണ്കെ ദൈവത്തെ വാഴ്ത്തീട്ടു നുറുക്കി തിന്നു തുടങ്ങി. എല്ലാവ
൩൭ രും മനം തെളിഞ്ഞ് ആഹാരം കൈക്കൊണ്ടു. ഞങ്ങൾ ആക
ട്ടെ, കപ്പലിൽ ഇരുന്നത് ആകെ ഇരുനൂറെറഴുപത്താറു ദേഹി
൩൮ കൾ തന്നെ. ഭക്ഷണം അവർ മതിയാക്കിയ ശേഷം ധാന്യ
൩൯ ത്തെ കടലിൽ കളഞ്ഞു പടകിന്റെ ഭാരം കുറെച്ചു. പുലൎന്ന
പ്പോൾ ദേശത്തെ അറിഞ്ഞിട്ടില്ല എങ്കിലും (നല്ല) കരയുള്ളൊ
രു മൂലയെ കണ്ടു കഴിവെങ്കിൽ പടകിനെ ഇതിലേക്ക് ചെലു
൪൦ ത്തേണം എന്നു ഭാവിച്ചു. നങ്കൂരങ്ങളെ മുറിച്ചു കടലിൽ വിട്ടു
ചുക്കാന്റെ കെട്ടുകളേയും അഴിച്ചു, പിമ്പായെ കാററൂത്തുന്നതി
൪൧ ന്റെ നേരെ വിരിച്ചു കരെക്ക് പിടിച്ചോടി. എന്നാറെ മാട്ടുള്ള
സ്ഥലത്ത് അകപ്പെട്ടു കപ്പലിനെ മുട്ടിച്ചപ്പോൾ അണിയം
ഊന്നിപോയി, കുലുങ്ങാതെ നിന്നു; അമരം തിരകളുടെ കേമത്താ
൪൨ ൽ അഴിഞ്ഞൊഴിഞ്ഞു. അപ്പോൾ ഒരു തടവുകാരനും നീന്തികൊ
ണ്ടു തെററി പോകായ്വാൻ അവരെ കൊല്ലേണം എന്നു സേവ
൪൩ കന്മാർ തങ്ങളിൽ നിരൂപണം തുടങ്ങിയാറെ, ശതാധിപൻ പൌ
ലിനെ രക്ഷിപ്പാൻ ഇച്ഛിച്ചിട്ട് അവരുടെ നിരൂപണം തടുത്തു,
നീന്തുവാൻ കഴിയുന്നവർ മുമ്പെ തന്നെ ചാടി കരെക്ക ചെല്ലുക,

ശേഷമുള്ളവർ പലകകളുടെ മേലും ചിലർ കപ്പലുടെ ഖ ൪൪
ണ്ഡങ്ങളുടെ മേലും തെററിപ്പോക എന്നു കല്പിച്ചു. അപ്രകാരം
എല്ലാവരും കരമേൽ എത്തി, രക്ഷപെടുവാൻ സംഗതി വന്നു.

## ൨൮. അദ്ധ്യായം.

പൌൽ മലിതയിൽ വ്യാപരിച്ചതും, (൧൧) യാത്രയുടെ അവസാനവും, (൧൬) രോമയിൽ സുവിശേഷിച്ചതും.

രക്ഷപെട്ട ശേഷം തുരുത്തിയുടെ പേർ മലിത എന്നു ഞങ്ങ ൧
ൾ ഗ്രഹിച്ചു. അതിലെ മ്ലേച്ഛന്മാർ നടപ്പല്ലാത്ത മാനുഷഭാവം ൨
കാട്ടികൊണ്ടു തടി കത്തിച്ചു ശേഷം തട്ടുന്ന മഴയും ശീതവും വിചാ
രിച്ചു ഞങ്ങളെ ഒക്കയും കൈക്കൊണ്ടു (പാപ്പിച്ചു). അന്നു പൌ ൩
ൽ വിറകു പെറുക്കി കൂട്ടി തടിമേൽ ഇട്ടാറെ, ഒർ അണലി ചൂടു
ഹേതുവായി പുറപ്പെട്ടു അവന്റെ കൈക്കു പററി. ആ ജന്തു ൪
അവന്റെ കൈമേൽ തൂങ്ങുന്നതു മ്ലേച്ഛന്മാർ കണ്ടാറെ: ഈ
മനുഷ്യൻ എല്ലാംകൊണ്ടും കുലപാതകൻ ആകുന്നു; കടലിൽ
നിന്നു രക്ഷവന്നിട്ടും നീതിദേവി അവനെ ജീവനോടെ വെ
ക്കുന്നില്ല പോൽ, എന്നു തങ്ങളിൽ പറഞ്ഞു. അവനൊ ജന്തുവി ൫
നെ തീയിൽ കുടഞ്ഞു കളഞ്ഞു തിന്മ ഒന്നും പററാതെ ഇരുന്നു.
ആയവർ അവൻ വീക്കുന്നതെങ്കിലും. പെട്ടന്നു ചത്തുവീഴുന്ന ൬
തെങ്കിലും കാത്തുനിന്നു വളരെ നോക്കി പാർത്തശേഷം വല്ലാ
ത്തത് ഒന്നും സംഭവിക്കാത്തപ്രകാരം കണ്ടിട്ടു മനസ്സു ഭേദിച്ച്
അവൻ ദേവൻ എന്നു പറഞ്ഞു പോയി ആ സ്ഥലത്തിന്റെ ൭
ചുററും ഉള്ളതിൽ പുബ്ലിയൻ എന്ന ദ്വീപ് പ്രധാനിക്ക് ഒരു
പറമ്പുണ്ടു; ആയവൻ ഞങ്ങളെ ചേർത്തുകൊണ്ടു മൂന്നു ദിവ
സം മമതയോടെ അതിഥിസല്ക്കാരം ചെയ്തു. അന്നു പുബ്ലി ൮
യന്റെ അപ്പൻ പനികളും അതിസാരവും പിടിച്ചു കിടക്കുന്നു
ണ്ടു, അവന്റെ അടുക്കലേക്ക് പൌൽ അകമ്പുക്ക പ്രാർത്ഥിച്ചു
കൈകളെ അവന്മേൽ വെച്ചു സൌഖ്യം വരുത്തുകയും ചെയ്തു.
ആയ്തു സംഭവിച്ചാറെ: ദ്വീപിൽ രോഗമുള്ള മറെറ ആളുകളും ൯
വന്നു ചേർന്നു സ്വസ്ഥത പ്രാപിച്ചു. അതിന്ന് ഏറിയ ബ ൧൦
ഹുമാനങ്ങളാൽ ഞങ്ങളെ മാനിച്ചു; ഞങ്ങൾ കപ്പലേറുന്ന സ
മയം ആവശ്യമുള്ളവ വെച്ചു തരികയും ചെയ്തു.
മൂന്നു മാസം കഴിഞ്ഞിട്ടു ഞങ്ങൾ മിഥുനക്കുറിയുള്ള ഒർ അ ൧൧
ലക്ഷന്ത്ര്യ കപ്പലിൽ കയറി; ആയത് ദ്വീപിൽ ശീതകാലം

൧൨ പാൎത്തിട്ടിരുന്നു. അതിൽ സുറക്കൂസെക്ക് ഓടി മൂന്നു നാൾ പാ
ൎത്തശേഷം, അവിടുന്നു ഞങ്ങൾ ചുററി ഓടി റെഗ്യത്തിൽ എ
൧൩ ത്തി. ഒരു ദിവസം പിന്നെ തെക്കങ്കാററുണ്ടായിട്ടു പിറെറന്നു
൧൪ പുത്യോലിയിൽ അണഞ്ഞു. അവിടെ സഹോദരന്മാരെ കണ്ടാ
റെ, അവരോടുകൂടെ ഏഴു നാൾ പാൎക്കേണം എന്നു് അപേക്ഷ
൧൫ ഉണ്ടായി. അപ്രകാരം ഞങ്ങൾ രോമയിൽ എത്തി. അവിട
ത്തെ സഹോദരന്മാരൊ ഞങ്ങളുടെ വൎത്തമാനം കേട്ടാറെ അ
പ്പ്യഫൊരും മുക്കടിലുംവരെയും ഞങ്ങളെ എതിരേല്പാൻ പുറത്തു
വന്നു; ആയവരെ കണ്ടിട്ടു പൌൽ ദൈവത്തെ വാഴ്ത്തി ധൈ
ൎയ്യം പ്രാപിക്കയും ചെയ്തു.
൧൬ രോമയിൽ എത്തിയപ്പോൾ, ശതാധിപൻ തടവുകാരെ പട
നായകനിൽ ഏല്പിച്ചു കൊടുത്തു; പൌലിന്നൊ കാവലുള്ള ഒരു
സേവകനോടു കൂടെ വേറിട്ടു വസിപ്പാൻ അനുവാദം ഉണ്ടായി.
൧൭ മൂന്നു ദിവസത്തിന്റെ ശേഷം അവൻ യഹൂദരിൽ മുതലാളി
കൾ ആയവരെ വരുത്തി കൂട്ടി അവർ ഒന്നിച്ചു വന്നപ്പോൾ
അവരോടു പറഞ്ഞിതു: സഹോദരരായ പുരുഷന്മാരെ! ഞാൻ
ജനത്തിന്നു് എങ്കിലും പിതൃമൎയ്യാദകൾക്കു് എങ്കിലും വിരോ
ധം ഒന്നും ചെയ്യാഞ്ഞിട്ടു; യരുശലേമിൽനിന്നു ബദ്ധനായി
൧൮ രോമരുടെ കൈയിൽ ഏല്പിക്കപ്പെട്ടു. ആയവർ വിസ്തരിച്ചാറെ,
മരണസംഗതി ഒന്നും എന്നിൽ ഇല്ലായ്കയാൽ, എന്നെ അഴി
൧൯ ച്ചു വിടുവാൻ മനസ്സായി. യഹൂദർ എതിർ പറയുമ്പോൾ ഞാ
ൻ കൈസരെ അഭയം ചൊല്ലേണ്ടി വന്നു; എന്റെ ജനത്തി
ന്റെ നേരെ വല്ല അന്യായവും ബോധിപ്പിപ്പാൻ ഉണ്ടെന്നി
൨൦ ല്ലതാനും. ഇതുഹേതുവായി നിങ്ങളെ കണ്ടു സംഭാഷിക്കേണം
എന്നു്വെച്ചു് അപേക്ഷിച്ചു കൊണ്ടതു; ഞാൻ ഈ ചങ്ങല
പൂണ്ടു നില്ക്കുന്നതൊ ഇസ്രയേലിന്റെ പ്രത്യാശനിമിത്തം
൨൧ ആകുന്നു സത്യം. ആയവർ അവനോടു് പറഞ്ഞു: നിന്റെ
സംഗതിക്കു യഹൂദയിൽനിന്നു ഞങ്ങൾക്കു് എഴുത്തു വന്നിട്ടില്ല;
സഹോദരരിൽ ആരും വന്നു നിന്നെകൊണ്ടു വല്ല തിന്മയും
൨൨ അറിയിച്ചതും ഇല്ല. എങ്കിലും ഈ മതഭേദത്തിന്നു് എല്ലാടവും
എതിർ പറയുന്നപ്രകാരം ഞങ്ങൾക്കു് അറിയായ്വന്നതിനാൽ
നീ കരുതുന്നതു് ഇന്നതു് എന്നു നിന്നിൽനിന്നു കേൾപ്പാൻ കാം
൨൩ ക്ഷിക്കുന്നു. എന്നാറെ അവന്നു് ഒരു ദിവസം നിശ്ചയിച്ച ശേ
ഷം പലരും അതിഥിഭവനത്തിൽ അവന്റെ അടുക്കെ വന്നു:

ആയവരോട് അവൻ ദേവരാജ്യത്തിന്നു സാക്ഷ്യം ചൊല്ലി
മോശധൎമ്മത്തിൽനിന്നും പ്രവാചകരിൽനിന്നും യേശുവിന്റെ
വൎത്തമാനങ്ങളെ തെളിയിച്ചുകൊണ്ടു പുലൎച്ചമുതൽ സന്ധ്യ
യോളം വിവരിച്ചു പോന്നു. പറയുന്നതിനാൽ ചിലൎക്ക് സമ്മ ൨൪
തിവന്നു; ചിലർ വിശ്വസിക്കാതെ പോയി. എന്നിട്ടു തങ്ങളി ൨൫
ൽ ഒത്തു വരാതെ പിരിഞ്ഞു പോകുമ്പോൾ പൌൽ പറഞ്ഞൊ
രു മൊഴി ആവിതു: വിശുദ്ധാത്മാവ് നമ്മുടെ പിതാക്കന്മാരോടു
യശയ്യാ പ്രവാചകന്റെ മുഖേന നന്നായി ചൊല്ലിയതു (യശ.
൬, ൯.) ഈ ജനത്തിന്റെ അടുക്കെ പോയി പറക: നിങ്ങൾ ൨൬
ചെവികേൾക്കും ഗ്രഹിക്കയില്ല താനും, കൺ കാണും ദൎശിക്കയി
ല്ല താനും, കാരണം ഈ ജനത്തിന്റെ ഹൃദയം സ്ഥൂലിച്ചതും
അവർ ചെവികൾകൊണ്ടു ദുഃഖേന കേൾക്കുന്നതും, കണ്ണുക
ൾ അടെച്ചിട്ടതും തന്നെ. അവർ കൺ കാണാതെയും, ചെ ൨൭
വി കേളാതെയും, ഹൃദയംകൊണ്ടു ഗ്രഹിയാതെയും തിരിഞ്ഞു
കൊള്ളാതെയും, ഞാൻ അവരെ സൌഖ്യമാക്കാതെയും, ഇരി
ക്കേണ്ടതിന്നത്രെ. എന്നതുകൊണ്ടു ദൈവത്തിന്റെ ഈ ത്രാ ൨൮
ണനം ജാതികൾക്ക് അയക്കപ്പെട്ടു; അവർ കേൾക്കയും ചെ
യ്യും എന്നു നിങ്ങൾക്ക് അറിഞ്ഞിരിക്ക! എന്ന് അവൻ പറ ൨൯
ഞ്ഞപ്പോൾ, യഹൂദന്മാർ തങ്ങളിൽ വളരെ തൎക്കം ചെയ്തുകൊണ്ടു
പുറപ്പെട്ടു.

അവനൊ കൂലിക്കു വാങ്ങിയ വീട്ടിൽ ൨൨ രാണ്ടു മുഴുവൻ പാ ൩൦
ൎത്തു, തന്നെ കാണ്മാൻ വരുന്നവരെ ഒക്കയും കൈക്കൊണ്ട്, എ ൩൧
ല്ലാ പ്രാഗത്ഭ്യത്തോടുംകൂടെ ദേവരാജ്യത്തെ ഘോഷിച്ചും, കൎത്താ
വായ യേശുക്രിസ്തനെ കുറിച്ചുള്ളവ മുടക്കം വരാതെ ഉപദേശി
ച്ചും കൊണ്ടിരുന്നു.



THE EPISTLE OF PAUL

# The Apostle to the Romans

പൌൽ അപ്പോസ്തലൻ

# രോമക്ക്

## എഴുതിയ ലേഖനം

### ൧. അദ്ധ്യായം.

പൌലിന്റെ വിളി. (൮) സുവിശേഷത്തിൽ വെളിപ്പെട്ട വിശ്വാസത്താലെ നീതി, (൧൮. ൩, ൨൦.) കോപത്തിൽ ഉൾപ്പെട്ട ജാതികൾക്ക വേണം എന്നുള്ളതു.

൧ ദൈവം മുമ്പെ വിശുദ്ധ എഴുത്തുകളിൽ തന്റെ പ്രവാചക
രെക്കൊണ്ടു വാഗ്ദത്തം ചെയ്തതായി സ്വപുത്രനും നമ്മുടെ ക
൨ ൎത്താവും ആയ യേശുക്രിസ്തുനെ സംബന്ധിച്ചുള്ള സുവിശേ
ഷത്തിന്നായി വേറുതിരിച്ചു, വിളിക്കപ്പെട്ട അപ്പോസ്തലനും
൩ യേശുക്രിസ്തുന്റെ ദാസനുമായ പൌൽ. രോമയിൽ ദേവപ്രി
യരും വിളിക്കപ്പെട്ട വിശുദ്ധരും ആയവൎക്ക് എല്ലാം. (എഴുതുന്ന
തു.) നമ്മുടെ പിതാവായ ദൈവത്തിൽനിന്നും കൎത്താവായ യേ
ശുക്രിസ്തുനിൽനിന്നും നിങ്ങൾക്ക് കരുണെയും സമാധാനവും
൪ ഉണ്ടാക. ജഡപ്രകാരം ദാവീദിൻ ബീജത്തിൽ നിന്നുണ്ടായും
൫ മരിച്ചവരിൽനിന്ന് എഴുനീല്ക്കയാൽ വിശുദ്ധിയുടെ ആത്മപ്ര
കാരം ദേവപുത്രൻ എന്നു ശക്തിയോടെ നിൎണ്ണയിക്കപ്പെട്ടും ഉ
൬ ള്ളവനാൽ, ഞങ്ങൾ അവന്റെ നാമത്തിന്നായി എല്ലാജ്ജാതിക
ളിലും വിശ്വാസത്തിന്ന് അനുസരണം വരുത്തേണ്ടതിന്നു ക
൭ രുണയെയും അപ്പോസ്തലത്വത്തെയും പ്രാപിച്ചു. ആയവ
നിൽ നിങ്ങളും യേശുക്രിസ്തുനായി വിളിക്കപ്പെട്ടവരാകുന്നുവ
൮ ല്ലൊ. ഒന്നാമത് നിങ്ങളുടെ വിശ്വാസം സൎവ്വലോകത്തിലും

പ്രസ്താപിക്കപ്പെടുന്നതാൽ എന്റെ ദൈവത്തിന്നു നിങ്ങൾ
എല്ലാവൎക്കും വേണ്ടി, യേശുക്രിസ്തന്മൂലം സ്തോത്രം ചെയ്യുന്നു.
ഞാൻ ഇടവിടാതെ നിങ്ങളെ ഓൎത്തുംകൊണ്ട് എപ്പോൾ എങ്കി ൯
ലും നിങ്ങളുടെ ഇടയിൽ വരുവാൻ, ദൈവേഷ്ടത്താൽ സാധി
ക്കുമൊ എന്ന് എന്റെ പ്രാൎത്ഥനകളിൽ എപ്പോഴും യാചിക്കുന്നു
എന്നുള്ളതിന്നു; അവന്റെ പുത്രനെകൊണ്ടുള്ള സുവിശേഷ ൧൦
ത്തിങ്കൽ ഞാൻ എൻആത്മാവിൽ ഉപാസിക്കുന്ന ദൈവം എ
നിക്കു സാക്ഷി. ഞാൻ നിങ്ങളുടെ സ്ഥിരീകരണത്തിന്നായി ൧൧
ആത്മികവരം വല്ലതിനേയും നിങ്ങൾക്കു നല്കേണ്ടതിന്നല്ലോ
നിങ്ങളെ കാണ്മാൻ വാഞ്ഛിക്കുന്നു. അത്തോ നിങ്ങൾക്കും എനി ൧൨
ക്കും തമ്മിലുള്ള വിശ്വാസത്താൽ നിങ്ങളോടു കൂട പ്രബോധ
നം എനിക്കും വരുവാൻ തന്നെ. എന്നാൽ സഹോദരന്മാരെ ൧൩
എനിക്കു ശേഷം ജാതികളിൽ ഉള്ളപോലെ നിങ്ങളിലും വല്ലഫ
ലവും ഉണ്ടാകേണ്ടതിന്ന് അങ്ങു വരുവാൻ പലപ്പോഴും ഭാവി
ച്ചു എന്നും, ഇതുവരെ മുടക്കംവന്നു എന്നും നിങ്ങൾ ബോധി
ക്കാതിരിക്കരുത് എന്ന് ആഗ്രഹിക്കുന്നു. യവനൎക്കും മ്ലേച്ഛൎക്കും ൧൪
ജ്ഞാനികൾക്കും ബുദ്ധിഹീനൎക്കും ഞാൻ കടക്കാരനാകുന്നു.
അപ്രകാരം രോമയിലുള്ള നിങ്ങളോടും സുവിശേഷിപ്പാൻ എ ൧൫
ന്നാൽ ആകുംവണ്ണം മുതിച്ചു ഉണ്ടു. സുവിശേഷത്തിൽ എനി ൧൬
ക്കു ലജ്ജയില്ലല്ലോ! കാരണം അതു വിശ്വസിക്കുന്നവന്ന് ഒ
ക്കയും മുമ്പെ യഹൂദന്നും പിന്നെ യവനന്നും രക്ഷെക്കായ
ദേവശക്തി ആകുന്നു. അതിൽ ആകട്ടെ, വിശ്വാസത്തിൽനി ൧൭
ന്നു വിശ്വാസത്തിന്നുള്ള ദേവനീതി വെളിപ്പെടുന്നത്; (ഹബ.
൨, ൪.) വിശ്വാസത്താലെ നീതിമാൻ ജീവിക്കും എന്ന് എഴുതി
യിരിക്കുന്നപ്രകാരം തന്നെ.

എങ്ങിനെ എന്നാൽ നീതികേടുകൊണ്ടു സത്യത്തെ തടുക്കു ൧൮
ന്ന മനുഷ്യരുടെ സകല അഭക്തിയിലും നീതികേടിലും ദൈവ
കോപം സ്വൎഗ്ഗത്തിൽനിന്നു വെളിപ്പെട്ടു വരുന്നു. അവൎക്കു ൧൯
ദൈവം പ്രകാശിപ്പിച്ചതിനാലല്ലോ, ദൈവത്തിങ്കൽ അറിയാ
യ്യുന്നത് അവരിൽ സ്പഷ്ടമാകുന്നതു കൊണ്ടത്രെ. എന്തെന്നാൽ ൨൦
അവന്റെ ശാശ്വതശക്തിയും ദിവ്യത്വവും ആയി, അവന്റെ
കാണാത്ത (ഗുണങ്ങൾ) ലോകസൃഷ്ടിമുതൽ പണികളാൽ ബു
ദ്ധിക്കു തിരിഞ്ഞു കാണായ്വരുന്നത് അവർ പ്രതിവാദം ഇല്ലാതെ
ആവാന്തന്നെ. കാരണം ദൈവത്തെ അറിഞ്ഞിട്ടും ദൈവം ൨൧

എന്നു മഹത്വീകരിക്കയും കൃതജ്ഞരാകയും ചെയ്യാതെ, തങ്ങളുടെ
നിരൂപണങ്ങളിൽ വ്യൎത്ഥരായിതീൎന്നു ബോധമില്ലാത്ത അവരു
൨൨ ടെ ഹൃദയം ഇരുണ്ടു പോകയും ചെയ്തു. ജ്ഞാനികൾ എന്നു
ചൊല്ലികൊണ്ടു അവർ മൂഢരായിപോയി, കെടാത്തദൈവത്തി
൨൩ ൻ തേജസ്സിനെ കേടുള്ള മനുഷ്യൻ, പക്ഷി, പശു, ഇഴജാതി ഇ
൨൪ വററിൻ രൂപസാദൃശ്യത്തോടു പകൎന്നു കളകയും ചെയ്തു. ആ
യ്തുകൊണ്ടത്രെ ദൈവം അവരുടെ ഹൃദയങ്ങളിലെ മോഹങ്ങളി
ൽ സ്വശരീരങ്ങളെ തങ്ങളിൽ അപമാനിക്കേണ്ടതിന്ന് അവ
൨൫ രെ അശുദ്ധിയിൽ ഏല്പിച്ചതു. അവർ ദേവതത്വത്തെ കള്ള
ത്തോടു പകൎന്നുകളഞ്ഞു, സൃഷ്ടിച്ചവനേക്കാൾ സൃഷ്ടിയെ ഭജി
ച്ച് ഉപാസിച്ചു പോകയാൽ തന്നെ; ആയവനെ യുഗങ്ങളോ
൨൬ ളം വാഴ്ത്തപ്പെട്ടവൻ ആമെൻ. അതുകൊണ്ടു ദൈവം അവരെ
അപമാനരാഗങ്ങളിൽ ഏല്പിച്ചു; അവരുടെ പെണ്ണുങ്ങൾ ആ
കട്ടെ, സ്വാഭാവികമായ അനുഭോഗത്തെ സ്വഭാവവിരുദ്ധമായ
൨൭ താക്കിമാററി. അവ്വണ്ണം ആണുങ്ങളും പെണ്ണിന്റെ സ്വഭാവാ
നുഭോഗത്തെ വിട്ടു, തങ്ങളിൽ തന്നെ കാമത്തീകത്തി, ആണോട്
ആൺ ശീലക്കേടു നടത്തി, ഇങ്ങിനെ തങ്ങളുടെ ഭ്രമത്തിന്നു
യോഗ്യമായ പ്രതിഫലത്തെ തങ്ങളിൽ തന്നെ പ്രാപിച്ചു.
൨൮ പിന്നെ ദൈവത്തെ പരിജ്ഞാനത്തിൽ ധരിപ്പാൻ തോന്നാ
ഞ്ഞതിന്നു തക്കവണ്ണം ദൈവം അവരെ പററാത്തവ ചെയ്വാൻ
൨൯ കൊള്ളരുതാത്ത ബുദ്ധിയിൽ ഏല്പിച്ചു കളഞ്ഞു. എല്ലാ അനീ
തി, ദുഷ്ടത, ലോഭം, വേണ്ടാതനവും നിറഞ്ഞും; അസൂയ, കുല,
൩൦ പിണക്കം, കപടം, ദുശ്ശീലം ഇവ തിങ്ങിവന്നും; മുരൾചക്കാർ,
കുരളക്കാർ, ദേവകുത്സിതർ, സാഹസക്കാർ, ഗൎവ്വികൾ, പൊങ്ങ
ച്ചക്കാർ, പുതുദോഷങ്ങളെ സങ്കല്പിക്കുന്നവർ, പെററവരെ അ
൩൧ നുസരിയാത്തവർ. ബുദ്ധിഹീനർ, സഖ്യഭംഗികൾ, അവത്സ
൩൨ ലർ, ഇണങ്ങാത്തവർ, കനിവററവർ, തന്നെ. അവരാകട്ടെ
ഈവക പ്രവൃത്തിക്കുന്നവർ മരണത്തിന്നു പാത്രം എന്നുള്ള
ദേവന്യായത്തെ അറിഞ്ഞിട്ടും അവ ചെയ്യുന്നതല്ലാതെ പ്രവൃ
ത്തിക്കുന്നവരെ രസിച്ചും സമ്മതിക്കുന്നു.

## ൨. അദ്ധ്യായം.

യഹൂദരും, (൧൨)സമമായ കോപത്തിൽ ഉൾപെട്ടു, (൧൭) ജഡവിശ്വാസത്താൽ
നിസ്സാരർ എന്നുള്ളതു.

അതുകയാൽ ന്യായം വിധിക്കുന്ന ഏതു മനുഷ്യനും ആയു ൧
ള്ളോവെ! നിണക്കു പ്രതിവാദം ചൊല്‌വാൻ ഇല്ല; എങ്ങിനെ
എന്നാൽ അന്യനെ വിസ്തരിക്കുന്നതിൽ തന്നെ നിന്നെ നീ
താൻ വിധിച്ചു കളയുന്നു; വിസ്തരിക്കുന്ന നീയും അവ തന്നെ
പ്രവൃത്തിക്കുന്നുവല്ലൊ. ആ വക പ്രവൃത്തിക്കുന്നവരിൽ ദേ ൨
വവിധി സത്യപ്രകാരം തട്ടുന്നു എന്നും നാമറിയുന്നു. അല്ല ൩
യൊ, ആ വക പ്രവൃത്തിക്കുന്നവൎക്കു വിസ്തരിച്ചും, താനും അ
വ ചെയ്തും കൊള്ളുന്ന മനുഷ്യനായുള്ളോവേ! നീ ദേവവി
ധിക്കു തെററി ഒഴിയും എന്നു നിനെക്കുന്നുവൊ? അല്ല ദൈവ
ത്തിന്റെ ദയ നിന്നെ മാനസാന്തരത്തിലേക്കു നടത്തുന്നു എ ൪
ന്നു ബോധിക്കാതെ, അവന്റെ ദയ, പൊറുതി, ദീൎഘക്ഷാന്തി
ഇവററിൻ ധനത്തെ നിരസിക്കുന്നുവൊ? എന്നാൽ നിന്റെ ൫
കാഠിന്യത്താലും അനുതപിക്കാത്ത ഹൃദയത്തിനാലും നീ ദൈവ
ത്തിൻ ന്യായവിധി വെളിപ്പെടുന്ന കോപദിവസത്തിൽ നി
ണക്കു തന്നെ കോപത്തെ ചരതിക്കുന്നു. ആയവൻ ഓരോരു ൬
ത്തന്നു അവനവന്റെ ക്രിയകൾക്കു തക്ക പകരം ചെയ്യും.
നല്ല ക്രിയയിലെ ക്ഷാന്തി പൂണ്ടു, തേജസ്സും മാനവും അക്ഷ ൭
യതയും അന്വേഷിക്കുന്നവൎക്കു നിത്യജീവനേയും; ശാഠ്യം പൂ ൮
ണ്ടു സത്യത്തെ വഴിപ്പെടാതെ, അനീതിയെ അനുസരിക്കുന്ന
വൎക്കു കോപക്രോധങ്ങളേയും (കൊടുക്കും). തിന്മയെ പ്രവൃത്തി ൯
ക്കുന്ന ഏതു മനുഷ്യാത്മാവിന്മേലും സങ്കടവും ഇടുക്കും മുമ്പെ
യഹൂദന്നും പിന്നെ യവനന്നും; നന്മയെ പ്രവൃത്തിക്കുന്ന ഏ ൧൦
വന്നും തേജസ്സും മാനവും സമാധാനവും മുമ്പെ യഹൂദന്നും
പിന്നെ യവനന്നും തന്നെ. ദൈവത്തിൻ പക്കൽ മുഖപക്ഷം ൧൧
ഇല്ലല്ലൊ. ധൎമ്മവെപ്പ് എന്നിയെ പിഴെച്ചവർ ഒക്കയും ധൎമ്മം ൧൨
എന്നിയെ നശിച്ചു പോകും. ധൎമ്മത്തിങ്കീഴ് പിഴച്ചവർ ഒക്കയും ൧൩
ധൎമ്മത്താൽ വിധിക്കപ്പെടുകയും ചെയ്യും. (ധൎമ്മത്തെ കേൾക്കു ൧൪
ന്നവരല്ലല്ലൊ ദൈവത്തോടു നീതിമാന്മാർ, ധൎമ്മത്തെ ചെയ്യു
ന്നവരത്രെ നീതീകരിക്കപ്പെടും. ധൎമ്മമില്ലാത്ത ജാതികളും ധൎമ്മ ൧൫
ത്തിൽ കല്പിച്ചവ സ്വഭാവത്താൽ ചെയ്യുന്തോറും ഇങ്ങിനെ

ധൎമ്മമില്ലാതിരിക്കുന്നവർ തങ്ങൾക്കു തന്നെ ധൎമ്മമാകുന്നു; ധൎമ്മ
ത്തിൻ ക്രിയ തങ്ങളുടെ ഹൃദയങ്ങളിൽ എഴുതി കിടക്കുന്നപ്രകാ
രം കാട്ടി ഒപ്പിക്കുന്നവരല്ലൊ; അവരുടെ മനോബോധവും കൂട
സാക്ഷ്യം കൊടുക്കുന്നു അവൎക്കു തമ്മിൽ വിചാരങ്ങൾ കുററം
൧൬ ചുമത്തുകയും പ്രതിവാദം ചൊല്കയും ചെയ്യും). ദൈവം യേശു
ക്രിസ്തുവിനെകൊണ്ടു മനുഷ്യരുടെ രഹസ്യങ്ങൾക്കു എന്റെ സു
വിശേഷപ്രകാരം ന്യായം വിധിക്കും നാളിൽ തന്നെ.
൧൭ നീയൊ യഹൂദൻ എന്ന പേർകൊണ്ടും, ധൎമ്മത്തിൽ ഊന്നി
൧൮ ആശ്രയിച്ചും, ദൈവത്തിൽ പ്രശംസിച്ചും, ധൎമ്മത്തിൽനിന്നു
പഠിക്കയാൽ (അവന്റെ) ഇഷ്ടത്തെ അറിഞ്ഞും വിശിഷ്ടങ്ങ
൧൯ ളെ സമ്മതിച്ചും, നീ തന്നെ കുരുടൎക്കു വഴി കാട്ടുന്നവൻ, ഇരിട്ടി
൨൦ ലുള്ളവൎക്കു വെളിച്ചം, മൂഢരെ അഭ്യസിപ്പിക്കുന്നവൻ, ശിശു
ക്കൾക്കു ഉപദേഷ്ടാവ് എന്നും, സത്യത്തിന്റെയും ജ്ഞാനത്തി
ന്റെയും രൂപത്തെ ധൎമ്മത്തിൽ ഗ്രഹിച്ചുള്ളവൻ എന്നും തേ
൨൧ റിക്കൊണ്ടും ഇരിക്കുന്നു എങ്കിൽ, ഹേ അന്യനെ ഉപദേശിക്കു
ന്നവനെ! നിന്നെ തന്നെ ഉപദേശിക്കാതിരിപ്പാൻ എന്തു?
൨൨ മോഷ്ടിക്കരുത് എന്നു ഘോഷിക്കുന്ന നീ മോഷ്ടിക്കയൊ? വ്യഭി
ചാരം അരുത് എന്നു പറയുന്ന നീ വ്യഭിചരിക്കയൊ? വിഗ്രഹ
൨൩ ങ്ങളെ അറെക്കുന്ന നീ ക്ഷേത്രകവൎച്ച ചെയ്കയൊ? ധൎമ്മത്തിൽ
പ്രശംസിക്കുന്ന നീ ധൎമ്മലംഘനത്താൽ ദൈവത്തെ അപമാ
൨൪ നിക്ക അത്രെ ചെയ്യുന്നു. (യശ. ൫൨, ൫.) ദേവനാമം നിങ്ങൾ
നിമിത്തം ജാതികളിൽ ദുഷിക്കപ്പെടുന്നു എന്ന് എഴുതിയപ്രകാരം
൨൫ തന്നെ. പരിഛേദനയൊ നീ ധൎമ്മത്തെ പ്രവൃത്തിച്ചാൽ ഉപക
രിക്കുന്നു സത്യം; ധൎമ്മലംഘി ആയാൽ, നിന്റെ പരിഛേദന
൨൬ അഗ്രചൎമ്മമായി പോയി. അഗ്രചൎമ്മക്കാരനൊ ധൎമ്മന്യായ
ങ്ങളെ കാത്തുകൊണ്ടാൽ അവന്റെ അഗ്രചൎമ്മം പരിഛേദന
൨൭ എന്ന് എണ്ണപ്പെടുകയില്ലയൊ? അതെ; സ്വഭാവത്താൽ അഗ്ര
ചൎമ്മമായവർ ധൎമ്മത്തെ അനുഷ്ഠിക്കുന്നു എങ്കിൽ, എഴുത്തും പ
രിഛേദനയുമായി ധൎമ്മലംഘിയായ നിണക്ക് അവർ ന്യായം
൨൮ വിധിക്കയും ചെയ്യും. കാരണം പുറമെ യഹൂദനായവൻ യഹൂ
ദനല്ല; പുറമെ ജഡത്തിലുള്ളതു പരിഛേദനയും അല്ല. രഹസ്യ
൨൯ ത്തിലെ യഹൂദനത്രെ (യഹൂദൻ) എഴുത്തിലല്ല ആത്മാവിലത്രെ
ഉള്ളതു, ഹൃദയപരിഛേദന (പരിഛേദനയും ആകുന്നു). ആയ
തിന്നു പുകഴ്ച മനുഷ്യരിൽനിന്നല്ല, ദൈവത്തിൽ നിന്നെ വരൂ.

## ൩. അദ്ധ്യായം.

യഹൂദർക്കുള്ള മുമ്പു പോരാഴ്മയാൽ, (൯) അവരും ജാതികളെ പോലെ നീതിഹീനരായി, (൨൧) വിശ്വാസത്താലത്രെ നീതീകരിക്കപ്പെടും.

എന്നാൽ യഹൂദന് എന്തു വിശേഷം ഉണ്ടു? അല്ല പരി ൧
ഛേദനയാൽ എന്ത് ഉപകാരം? എല്ലാവിധത്തിലും വലിയോ
ന്നു. ഒന്നാമത്, ദൈവത്തിന്റെ അരുളപ്പാടുകൾ അവരിൽ ൨
സമൎപ്പിക്കപ്പെട്ടു. പിന്നെയൊ അവർ വിശ്വസിച്ചില്ല എങ്കി ൩
ൽ, അവരുടെ അവിശ്വാസം ദൈവത്തിൻ വിശ്വാസത്തെ
നീക്കുമൊ? അതരുതെ! ദൈവം സത്യവാൻ; എല്ലാ മനുഷ്യനും ൪
കള്ളൻ എന്നെ വരികയാവു (സങ്കീ. ൫൧, ൬.) നിന്റെ വച
നങ്ങളിൽ നീ നീതീകരിക്കപ്പെടുവാനും, നിന്റെ ന്യായവിധി
യിൽ ജയിപ്പാനും എന്ന് എഴുതിയപ്രകാരമത്രെ. എന്നാൽ ന ൫
മ്മുടെ നീതി ദേവനീതിക്കു തന്നെ തുമ്പു വരുത്തിയാൽ നാം എ
ന്തു പറയും? ദൈവം കോപത്തെ പിണെക്കുന്നതിനാൽ പ
ക്ഷെ നീതികെട്ടവൻ എന്നൊ? (ഞാൻ മാനുഷമായി പറയു
ന്നു). അതരുതെ! അല്ലായ്കിൽ ദൈവം; ലോകത്തിന്ന് എങ്ങി ൬
നെ ന്യായം വിധിക്കും? എന്തെന്നാൽ ദൈവത്തിൻ സത്യം എ ൭
ന്റെ കള്ളത്തിനാൽ അവന്റെ തേജസ്സിന്നായി വഴിഞ്ഞു വ
ന്നു എങ്കിൽ, എനിക്ക് പാപി എന്നുള്ള വിധി വരുവാൻ എന്തു?
(അല്ല ഞങ്ങൾ ഇങ്ങിനെ പറയുന്നു എന്നു ചിലർ ദൂഷിച്ചു ൮
പറയുന്നപ്രകാരം) നല്ലതു വരേണ്ടതിന്നു നാം തീയതിനെ ചെ
യ്തു കൊള്ളുകയില്ലയൊ? എന്നവരുടെ ശിക്ഷാവിധി ന്യായമു
ള്ളതു തന്നെ. പിന്നെ എന്തു? തടുപ്പാൻ നമുക്ക് എന്തുണ്ടു? ൯
ഒട്ടും ഇല്ല; യഹൂദരും യവനരും എല്ലാവരും പാപത്തിങ്കീഴെ
ആകുന്നു എന്നു ഞങ്ങൾ മുമ്പെ കുററം തെളിയിച്ചുവല്ലൊ. എ ൧൦
ഴുതിയിരിക്കുന്നപ്രകാരം: നീതിമാൻ ആരുമില്ല, ഒരുത്തൻ പോ
ലും ഇല്ല; ബോധിക്കുന്നവനില്ല, ദൈവത്തെ അന്വേഷിക്കു ൧൧
ന്നവനുമില്ല. എല്ലാവരും വഴി തെററി, ഒരുപോലെ നിസ്സാരമാ ൧൨
യി പോയി; ഗുണം ചെയ്യുന്നവൻ ഇല്ല ഒരുത്തൻ ആകിലും
ഇല്ല (സങ്കീ. ൧൪, ൧, ൩). അവരുടെ തൊണ്ട തുറന്ന ശവക്കു ൧൩
ഴി, നാവുകളാൽ അവർ ചതിച്ചു (സങ്കീ. ൫, ൧൦.) സൎപ്പവിഷം
അവരുടെ ചുണ്ടുകളിൻ കീഴെ (സങ്കീ. ൧൪൦, ൪); അവരുടെ
വായിൽ ശാപവും കൈപ്പും നിറയുന്നു (സങ്കീ. ൧൦, ൭). അവ ൧൪

൧൫ രുടെ കാലുകൾ രക്തം ചൊരിവാൻ ഉഴറുന്നു. സംഹാരവും ഇ
൧൬ ടിയും അവരുടെ വഴികളിൽ ഉണ്ടു. സമാധാനവഴി അവൎക്ക
൧൭ ബോധിച്ചതും ഇല്ല (യശ. ൫൯, ൭). അവരുടെ കണ്ണുകൾക്ക
൧൮ മുമ്പാകെ ദേവഭയം ഇല്ല (സങ്കീ. ൩൬.) എന്നാൽ ധൎമ്മശാസ്ത്രം
പറയുന്നത് എല്ലാം ധൎമ്മത്തിൽ ഉള്ളവരോടു ചൊല്ലുന്നത് എ
൧൯ ന്നു നാം അറിയുന്നു. എല്ലാവായും അടെച്ചു പോയി, സൎവ്വ
ലോകവും ദൈവത്തിന്നു ദണ്ഡയോഗ്യമായി തീരേണ്ടതിന്ന
൨൦ ത്രെ. കാരണം ധൎമ്മക്രിയകളാൽ ജഡം ഒന്നും അവൻ മുമ്പാ
കെ നീതീകരിക്കപ്പെടുകയില്ല (സങ്കീ; ൧൪൩, ൨.) ധൎമ്മത്താലൊ
പാപത്തിൻ പരിജ്ഞാനമെ ഉള്ളു.
൨൧ ഇപ്പൊഴൊ ദേവനീതി ധൎമ്മം കൂടാതെ വിളങ്ങി വന്നിരിക്ക
ന്നു; അതിന്നു ധൎമ്മവും പ്രവാചകരും സാക്ഷ്യം ചൊല്ലുന്ന താ
൨൨ നും. വിശ്വസിക്കുന്ന എല്ലാവരിലും എല്ലാവരുടെ മേലും യേശു
൨൩ ക്രിസ്തുങ്കലെ വിശ്വാസത്താലുള്ള ദൈവനീതി തന്നെ. വ്യത്യാ
സം ഒട്ടും ഇല്ലല്ലൊ! കാരണം എല്ലാവരും പാപം ചെയ്തു, ദേവ
൨൪ തേജസ്സില്ലാതെ ചമഞ്ഞു. അവന്റെ കരുണയാൽ ക്രിസ്തുയേ
ശുവിങ്കലെ വീണ്ടെടുപ്പിനെകൊണ്ടു സൌജന്യമായത്രെ, നീ
൨൫ തീകരിക്കപ്പെടുന്നു. ആയവനെ ദൈവം അവന്റെ രക്തത്താ
ൽ തന്റെ നീതിയെ ഒപ്പിച്ചു കാട്ടേണ്ടതിന്നു, വിശ്വാസമൂലം
൨൬ പ്രായശ്ചിത്തബലിയായി മുന്നിറുത്തിയതു. ദൈവം തന്റെ
പൊറുതിയിൽ മുൻകഴിഞ്ഞ പാപങ്ങളെ ശിക്ഷിക്കാതെ വിട്ട
നിമിത്തമായി, ഇപ്പോഴത്തെ സമയത്തിൽ തന്റെ നീതിയെ
ഒപ്പിപ്പാനും ഇങ്ങിനെ താൻ നീതിമാനും യേശുവിൽ വിശ്വാ
സമുള്ളവനെ നീതീകരിക്കുന്നവനും ആയി കാണ്മാനും തന്നെ.
൨൭ എന്നാൽ പ്രശംസ എവിടെ? പുറത്തു നീങ്ങി പോയി; ഏതു
ധൎമ്മത്താൽ (നീങ്ങിയതു)? ക്രിയകളുടെതിനാലൊ? അല്ല വിശ്വാ
൨൮ സധൎമ്മത്താലത്രെ. മനുഷ്യൻ ധൎമ്മക്രിയകൾ കൂടാതെ, വി
ശ്വാസത്താൽ തന്നെ നീതീകരിക്കപ്പെടുന്നു എന്നു നാം പ്രമാ
൨൯ ണിക്കുന്നു സത്യം. അല്ല ദൈവം യഹൂദൎക്ക മാത്രം ആകുന്ന
വൊ? ജാതികൾക്കുംകൂടെ അല്ലയൊ? അതെ ജാതികൾക്കും ആ
൩൦ കുന്നു. വിശ്വാസമൂലം പരിഛേദനയേയും വിശ്വാസത്താൽ
അഗ്രചൎമ്മത്തേയും നീതീകരിപ്പൊരു ദൈവം ഏകൻ ആകുന്നു
൩൧ പോൽ. അതുകൊണ്ടു വിശ്വാസത്താൽ നാം ധൎമ്മത്തെ നീക്കം
ചെയ്യുന്നുവൊ? അതരുതെ; നാം ധൎമ്മത്തെ സ്ഥാപിക്കുന്നുണ്ടു.

## ൪. അദ്ധ്യായം.

വിശ്വാസനീതി പഴയ നിയമത്തോടും ചേരുന്നതു.

എന്നാൽ ഞങ്ങളുടെ പിതാവായ അബ്രഹാം ജഡപ്രകാരം ൧
എന്തു സാധിച്ചു എന്നു പറയേണ്ടു. അബ്രഹാം ക്രിയകളാൽ ൨
നീതീകരിക്കപ്പെട്ടു എങ്കിൽ, അവന്നു പ്രശംസിപ്പാൻ ഉണ്ടു സ്പ
ഷ്ടം. ദൈവത്തിങ്കൽ അല്ല താനും; വേദമൊ എന്തു പറയുന്നു ൩
(൧ മോ. ൧൫, ൬.) അബ്രഹാം ദൈവത്തെ വിശ്വസിച്ചു അതും
അവന്നു നീതിയായി എണ്ണപ്പെട്ടു എന്നു തന്നെ. പ്രവൃത്തി ൪
ക്കുന്നവന്നൊ കൂലി എണ്ണപ്പെടുന്നതു കരുണപ്രകാരമല്ല; കട
പ്രകാരമത്രെ. പ്രവൃത്തിക്കാത്തവൻ എങ്കിലും അഭക്തനെ നീ ൫
തീകരിക്കുന്നവനിൽ വിശ്വസിക്കുന്നവന്നൊ, തന്റെ വിശ്വാ
സം നീതിയായി എണ്ണപ്പെടുന്നു. ദൈവം ക്രിയകൾ കൂടാതെ ൬
നീതിയെ എണ്ണുന്ന മനുഷ്യന്റെ ധന്യവാദത്തെ ദാവീദും പ
റയുന്നു (സങ്കീ. ൩൨, ൧.) അധൎമ്മങ്ങൾ മോചിച്ചും പാപങ്ങൾ ൭
മറെച്ചും കിട്ടിയവർ ധന്യർ. കൎത്താവ് പാപത്തെ ഒട്ടും എണ്ണാ ൮
ത്ത ആൾ ധന്യൻ എന്നു തന്നെ. എന്നാൽ ഈ ധന്യവാദം ൯
ചൊല്ലിയതു പരിഛേദനെക്കു തന്നെയൊ? അഗ്രചൎമ്മത്തിന്നു
കൂടയൊ? അബ്രഹാമിന്നല്ലൊ വിശ്വാസം നീതിയായി എണ്ണ
പ്പെട്ടു എന്നു നാം പറയുന്നു. എങ്ങിനെ എണ്ണപ്പെട്ടു? പരിഛേ ൧൦
ദനയിൽ ആയപ്പോഴൊ? അഗ്രചൎമ്മത്തിൽ തന്നെയൊ? പരി
ഛേദനയിൽ അല്ല അഗ്രചൎമ്മത്തിലത്രെ. പിന്നെ (൧ മോ. ൧൧
൧൭, ൧൧.) പരിഛേദനയാൽ ഓർ അടയാളം അഗ്രചൎമ്മത്തിൽ
സാധിച്ച വിശ്വാസനീതിക്കു മുദ്രയായി ലഭിച്ചതു തങ്ങൾക്കും
കൂടെ നീതി എണ്ണപ്പെടുവാൻ അഗ്രചൎമ്മത്തോടുംകൂടെ വിശ്വ
സിക്കുന്നവൎക്ക് എല്ലാവൎക്കും (തന്നെ). പിന്നെ പരിഛേദന ൧൨
ഉള്ളവരല്ലാതെ, നമ്മുടെ പിതാവായ അബ്രഹാം അഗ്രചൎമ്മത്തി
ൽ കാട്ടിയ വിശ്വാസത്തിൻ ചുവടുകളെ നോക്കി നടക്കുന്ന
പരിഛേദനക്കാൎക്കും പിതാവായിരിക്കേണ്ടതിന്നു തന്നെ. ലോ ൧൩
കാവകാശി ആകുവാനുള്ള വാഗ്ദത്തം അബ്രഹാമിന്നും അവ
ന്റെ സന്തതിക്കും ധൎമ്മത്താൽ അല്ലല്ലൊ, വിശ്വാസനീതിയാ
ലത്രെ വന്നതു. കാരണം ധൎമ്മത്തിലുള്ളവർ അവകാശികൾ ൧൪
എങ്കിൽ, വിശ്വാസം വൃഥാവായി വാഗ്ദത്തവും നീക്കം വന്നു; ധ
ൎമ്മമാകട്ടെ കോപത്തെ സാധിപ്പിക്കുന്നു. ധൎമ്മം ഇല്ലാത്തെടത്തു ൧൫

ലംഘൻ

൧൬ ലംഘനവും ഇല്ല സ്പഷ്ടം. അതുകൊണ്ടു വിശ്വാസത്താൽ
(അവകാശികൾ ആകുന്നത്) അവർ കരുണപ്രകാരം ആ
കേണ്ടതിന്നത്രെ; ഇങ്ങിനെ ധൎമ്മമുള്ളവന്ന മാത്രമല്ല അബ്ര
ഹാമിൻ വിശ്വാസം ഉള്ളവന്നുമായി സകല സന്തതിക്കും വാ
൧൭ ഗ്ദത്തം ഉറപ്പാകേണ്ടതിന്നു തന്നെ. (൧ മോ. ൧൭, ൫.) ഞാൻ
നിന്നെ ബഹു ജാതികൾക്ക് അച്ഛനാക്കി വെച്ചു എന്ന് എഴു
തിയപ്രകാരം അവൻ മരിച്ചവരെ ജീവിപ്പിച്ചും, ഇല്ലാത്തവ
റെറ ഉള്ളവ കണക്കെ വിളിച്ചും കൊള്ളുന്നവനെന്നു വിശ്വ
സിച്ചുള്ള ദൈവത്തിൻ മുമ്പാകെ, നമുക്ക് എല്ലാവൎക്കും പിതാ
൧൮ വാകുന്നു. (൧ മോ. ൧൫, ൫.) ഇതെ പ്രകാരം നിന്റെ സന്ത
തിയും ആകും എന്നുള്ള മൊഴിപ്രകാരം അവൻ ബഹു ജാതിക
ൾക്കു പിതാവാവാൻ ആശെക്ക് വിരോധമായി ആശയിൽ ഊ
൧൯ ന്നി വിശ്വസിച്ചും, വിശ്വാസത്തിൽ ക്ഷീണിക്കാതും ഏക
ദേശം നൂറു വയസ്സായിട്ടു നിൎജ്ജീവമായി പോയ തന്റെ ശരീ
രത്തേയും സാറയുടെ ഗൎഭപാത്രത്തിൻ നിൎജ്ജീവത്വത്തെയും
൨൦ കൂട്ടാക്കാതെയും, ദേവവാഗ്ദത്തത്തെ നോക്കി, അവിശ്വാസത്താ
ൽ സംശയം തോന്നാതെയും വിശ്വാസത്തിൽ ശക്തിപ്പെട്ടു, ദൈ
൨൧ വത്തിന്നു തേജസ്സു കൊടുത്തു, അവൻ വാഗ്ദത്തം ചെയ്തതിനെ
൨൨ വരുത്തുവാനും ശക്തൻ എന്നു നിറപടിയായി ഉറപ്പിച്ചു. അ
൨൩ തുകൊണ്ടത്രെ ഇത് അവന്നു നീതിയായി എണ്ണപ്പെട്ടതു. അ
വന്നു എണ്ണപ്പെട്ടു എന്നതൊ, അവൻ നിമിത്തം തന്നെ അല്ല,
൨൪ നാം നിമിത്തം കൂടെ എഴുതപ്പെട്ടതു. നമ്മുടെ പിഴകൾ നിമിത്തം
ഏല്പിക്കപ്പെട്ടും, നമ്മുടെ നീതീകരണത്തിന്നായി ഉണൎത്തപ്പെട്ടും
ഉള്ള നമ്മുടെ കൎത്താവായ യേശുവെ മരിച്ചവരിൽനിന്നു ഉയി
൨൫ ൎപ്പിച്ചവങ്കൽ വിശ്വസിച്ചാൽ അതു നമുക്കും എണ്ണപ്പെടും എ
ന്നെ വേണ്ടു.

## ൫. അദ്ധ്യായം.

നീതീകരണത്തിൻ ഫലങ്ങൾ, (൧൨) ആദാമിനാൽ വന്ന പാപഫലങ്ങളോടും, (൨൦) ധൎമ്മത്തിൻ ഫലത്തോടും ഉപമിച്ചത്.

൧ ആകയാൽ വിശ്വാസംമൂലം നീതീകരിക്കപ്പെട്ടിട്ടു, നമ്മുടെ
കൎത്താവായ യേശുക്രിസ്തുനാൽ നമുക്കു ദൈവത്തോടു സമാ
൨ ധാനം ഉണ്ടു. നാം നിലനില്ക്കുന്ന കരുണയിൽ അടുപ്പിച്ച് അ
വനാൽ അത്രെ വിശ്വാസമൂലം ലഭിച്ചതു; ദേവതേജസ്സിൻ

ആശയിങ്കൽ നാം പ്രശംസിക്കയും ചെയ്യുന്നു. അതു തന്നെ ൩
അല്ല; സങ്കടം ക്ഷാന്തിയേയും, ക്ഷാന്തി സിദ്ധതയേയും, സി
ദ്ധത ആശയേയും സമ്പാദിക്കുന്നത് അറിഞ്ഞു. നാം സങ്കട ൪
ങ്ങളിലും പ്രശംസിക്കുന്നു. ആശ എന്നതൊ ലജ്ജിപ്പിക്കുന്നി ൫
ല്ല; ദേവസ്നേഹമല്ലൊ നമുക്കു നല്കിയ വിശുദ്ധാത്മാവിനാൽ
നമ്മുടെ ഹൃദയങ്ങളിൽ പകൎന്നിരിക്കുന്നു. എങ്ങിനെ എന്നാൽ, ൬
നാം ബലഹീനർ ആകുമ്പോഴെ ക്രിസ്തൻ തക്കത്തിൽ അഭക്ത
ൎക്കു വേണ്ടി മരിച്ചു. നീതിമാന്നു വേണ്ടിയും ആരാനും മരിക്കു ൭
ന്നതു ദുല്ലഭമത്രെ; ഉത്തമന്നു വേണ്ടി പക്ഷെ മരിപ്പാൻ തുനി
കിലുമാം. ക്രിസ്തനൊ, നാം പാപികളായിരിക്കുമ്പോഴേക്കു, നമു ൮
ക്കു വേണ്ടി മരിക്കയാൽ, ദൈവം തനിക്ക് നമ്മിലുള്ള സ്നേഹ
ത്തിന്നു തുമ്പു വരുത്തുന്നു. എന്നാൽ അവന്റെ രക്തത്താൽ ൯
നീതീകരിക്കപ്പെട്ടിട്ടു, നാം ഇപ്പോൾ അവനാൽ കോപത്തിൽ
നിന്ന് എത്ര അധികം രക്ഷിക്കപ്പെടും. ശത്രുക്കളായ നമുക്കെ ൧൦
ല്ലൊ അവന്റെ പുത്രമരണത്താൽ ദൈവത്തോടു നിരപ്പു വ
ന്നു എങ്കിൽ, നിരന്നശേഷം നാം അവന്റെ ജീവനാൽ എത്ര
അധികം രക്ഷിക്കപ്പെടും. അത്രയല്ല; നമുക്കു ഇപ്പോൾ നിര ൧൧
പ്പു ലഭിച്ചതിൻ കാരണമായ നമ്മുടെ കൎത്താവായ യേശു ക്രി
സ്തനാൽ ദൈവത്തിൽ പ്രശംസിച്ചുംകൊണ്ടു (രക്ഷപെടുവതു).
അതുകൊണ്ടു ഇത് ആകുന്നത്: ഏകമനുഷ്യനാൽ പാപവും ൧൨
പാപത്താൽ മരണവും ലോകത്തിൽ പുക്കു; ഇങ്ങിനെ എല്ലാ
വരും പാപം ചെയ്കയാൽ, മരണം സകല മനുഷ്യരോളവും പ
രന്നതു പോലെ തന്നെ. പാപമൊ ധൎമ്മംവരെ ലോകത്തിൽ ൧൩
ഇരുന്നു സത്യം. ധൎമ്മം ഇല്ലാഞ്ഞാൽ പാപം (ലംഘനമായി)
എണ്ണപ്പെടുന്നില്ല താനും. എങ്കിലും മരണം ആദാം മുതൽ മോ ൧൪
ശെവരെയും വാണത് ആദാമിന്റെ ലംഘനസാദൃശ്യത്തിൽ
അല്ലാതെ, പാപം ചെയ്തവരിലും തന്നെ. അവനൊ വരുവാനു ൧൫
ള്ള ആദാമിന്നു ദൃഷ്ടാന്തം അത്രെ. എന്നാൽ പിഴപോലെ കൃ
പാവരവും എന്നുവരാ, എങ്ങിനെ എന്നാൽ ഒരുവന്റെ പിഴ
യാൽ അനേകർ മരിച്ചു എങ്കിൽ, ദേവകൃപയും ദാനവും എത്ര
അധികം; ഏകമനുഷ്യനായ യേശുക്രിസ്തന്റെ കരുണയാൽ
അനേകരിലേക്കു വഴിഞ്ഞു. ഏകപാപിയാൽ ഉണ്ടായതുപോലെ ൧൬
ദാനം എന്നും വരാ; ന്യായവിധിയാകട്ടെ, ഒരുവങ്കൽനിന്ന് (അ
നേകൎക്കു) ശിക്ഷാവിധിയായിതീൎന്നു; കൃപാവരമോ, അനേകം

൧൭ പിഴകളിൽ നിന്നു നീതീകരണവിധി അത്രെ. ഒരുവന്റെ
പിഴയാൽ മരണം ഏകനാൽ വാണു എങ്കിൽ, കൃപയും നീതിദാ
നവും വഴിഞ്ഞവണ്ണം ലഭിക്കുന്നവർ എത്ര അധികം ഏകനായ
൧൮ യേശുക്രിസ്തുനാൽ ജീവനിൽ വാഴും എന്നതുകൊണ്ടു ഒരു പി
ഴയാൽ എല്ലാമനുഷ്യരിലും ശിക്ഷാവിധി വന്നപോലെ നീതി
വിധി ഒന്നിനാൽ എല്ലാമനുഷ്യരിലും ജീവന്റെ നീതീകരണ
൧൯ വും (വരുന്നതു). ഏകമനുഷ്യന്റെ അനുസരണക്കേടിനാൽ
അനേകർ പാപികളായി തീൎന്നപ്രകാരം ഏകന്റെ അനുസര
ണത്താൽ അനേകർ നീതിമാന്മാരായി തീരുകയും ചെയ്യും
൨൦ സത്യം. ധൎമ്മമൊ പിഴ പെരുകേണ്ടതിന്നു ചേൎന്നു പുക്കു
൨൧ എങ്കിലും പാപം വൎദ്ധിച്ചേടത്തു കരുണ അത്യന്തം വഴിഞ്ഞു
വന്നതു: പാപം മരണത്താൽ വാണപ്രകാരം തന്നെ; നമ്മുടെ
കൎത്താവായ യേശുക്രിസ്തുനാൽ കരുണയും നീതിമൂലം നിത്യജീ
വന്നായി വാഴേണ്ടതിന്നത്രെ.

## ൬. അദ്ധ്യായം.

കരുണയാൽ ഉൾപുതുക്കം വരികയാൽ പാപത്തിൽ വസിപ്പാനും, (൧൫) അതിനെ സേവിപ്പാനും ഇനി കഴികയില്ല.

൧ എന്നാൽ നാം എന്തു പറയും? കരുണ പെരുകേണ്ടതിന്നു
൨ പാപത്തിൽ വസിക്ക എന്നൊ? അതരുതെ! പാപത്തിന്നു മരി
൩ ച്ചുപോയ നാം ഇനി എങ്ങിനെ അതിൽ ജീവിക്കും? അല്ലായ്കി
ൽ യേശുക്രിസ്തുവിങ്കൽ സ്നാനം ഏറ്റ നാം എല്ലാവരും അവന്റെ
മരണത്തിൽ സ്നാനപ്പെട്ടു എന്നു നിങ്ങൾ അറിയുന്നില്ലയൊ?
൪ എന്നതുകൊണ്ടു നാം അവന്റെ മരണത്തിലെ സ്നാനത്താൽ
അവനോടു കൂടെ കുഴിച്ചിടപ്പെട്ടതു: ക്രിസ്തൻ പിതാവിൻ തേജ
സ്സിനാൽ മരിച്ചവരിൽനിന്നു ഉണൎന്നുവന്നതു പോലെ നാമും
൫ ജീവന്റെ പുതുക്കത്തിൽ നടക്കേണ്ടതിന്നത്രെ. എങ്ങിനെ എ
ന്നാൽ അവന്റെ മരണത്തിൻ സാദൃശ്യത്തോടു നാം ഏകീഭ
൬ വിച്ചവർ ആയെങ്കിൽ, പുനരുത്ഥാനത്തോടും ആകും. നാം ഇ
നി പാപത്തെ സേവിക്കാതവണ്ണം പാപശരീരത്തിന്നു നീക്കം
വരേണ്ടതിന്നു, നമ്മുടെ പഴയ മനുഷ്യൻ കൂടി ക്രൂശിക്കപ്പെട്ടു
൭ എന്നറിയാമെല്ലൊ! ചത്തവനല്ലൊ പാപത്തിൽനിന്നു മോചി
൮ ക്കപ്പെട്ടവൻ. എന്നാൽ നാം ക്രിസ്തുനോടു ഒന്നിച്ചു ചത്തു എ
ങ്കിൽ അവനോടു ഒന്നിച്ചു ജീവിക്കും എന്നു വിശ്വസിക്കുന്നു.

ക്രിസ്തൻ മരിച്ചവരിൽനിന്ന് ഉണൎന്നശേഷം ഇനി ചാകാ; ൯
മരണം അവന്മേൽ ഇനി അധികരിക്കുന്നില്ല എന്നു നമുക്കറി
ഞ്ഞുവല്ലൊ, അവൻ ചത്തതൊ, പാപത്തിന്ന് ഒരിക്കൽ ചത്തു;
(൧൦) ജീവിക്കുന്നതൊ, ദൈവത്തിന്നു ജീവിക്കുന്നു. അവ്വണ്ണം ൧൧
നിങ്ങളും പാപത്തിന്നു മരിച്ചവർ എന്നും, ക്രിസ്തുയേശുവിങ്കൽ
ദൈവത്തിന്നു ജീവിക്കുന്നവർ എന്നും നിങ്ങളെ തന്നെ എണ്ണു
വിൻ! ആകയാൽ, പാപം നിങ്ങളുടെ ചാകുന്ന ശരീരത്തിൽ അ ൧൨
തിന്റെ മോഹങ്ങളെ അനുസരിക്കുമാറ് ഇനി വാഴരുത്; നിങ്ങ
ളുടെ അവയവങ്ങളെ അനീതിയുടെ ആയുധങ്ങളായി പാപ
ത്തിന്നു സമൎപ്പിക്കയും അരുത്. ദൈവത്തിന്നു നിങ്ങളെ തന്നെ ൧൩
മരിച്ചവരിൽനിന്നു ജീവിക്കുന്നവർ എന്നും, നിങ്ങളുടെ അവ
യവങ്ങളെ ദൈവത്തിന്നു നീതിയുടെ ആയുധങ്ങൾ എന്നും സ
മൎപ്പിച്ചേച്ചാവു. പാപമൊ നിങ്ങൾ ധൎമ്മത്തിങ്കീഴല്ല കരുണെക്കീ ൧൪
ഴ ആകയാൽ, നിങ്ങളിൽ അധികരിക്കയില്ലല്ലൊ.

എന്നാൽ എന്തു? ധൎമ്മത്തിങ്കീഴല്ല കരുണെക്കീഴ ആകയാൽ ൧൫
പാപംചെയ്ക എന്നൊ? അതരുതെ! ആരിൽ നിങ്ങളെ തന്നെ ൧൬
അനുസരണത്തിന്നു ദാസർ എന്നു സമൎപ്പിച്ചാലും, നിങ്ങൾ
അനുസരിക്കുന്നവന്നു തന്നെ ദാസർ ആകുന്നു എന്നറിയുന്നി
ല്ലയൊ? മരണത്തിന്നായി പാപത്തിന്ന് എങ്കിലും, നീതിക്കായി
അനുസരണത്തിന്നെങ്കിലും (ദാസരത്രെ). നിങ്ങളൊ പാപ ൧൭
ത്തിന്നു ദാസരായിരുന്നതുകൊണ്ടും, യാതൊരു ഉപദേശരൂപ
ത്തിൽ എല്പിക്കപ്പെട്ടു, അതിനെതന്നെ ഹൃദയത്തോടെ അനുസ
രിച്ചതുകൊണ്ടും ദൈവത്തിന്നു സ്തോത്രം! പാപത്തിൽനിന്നു ൧൮
വിടുവിക്കപ്പെട്ടു, നിങ്ങൾ നീതിക്ക് അടിമപ്പെട്ടതേയുള്ളു. നിങ്ങ ൧൯
ളുടെ ജഡത്തിൻ ബലഹീനതനിമിത്തം ഞാൻ മാനുഷമായി
പറയുന്നു. നിങ്ങളുടെ അവയവങ്ങളെ അധൎമ്മത്തിന്നായി
അശുദ്ധിക്കും അധൎമ്മത്തിന്നും അടിമകളാക്കി സമൎപ്പിച്ചപ്രകാ
രം തന്നെ; ഇപ്പോൾ നിങ്ങളുടെ അവയവങ്ങളെ വിശുദ്ധീകര
ണത്തിന്നായി നീതിക്ക് അടിമകളാക്കി സമൎപ്പിപ്പിൻ! എങ്ങി ൨൦
നെ എന്നാൽ: നിങ്ങൾ പാപദാസരായിരിക്കുമ്പോൾ, നീതിയി
ൽനിന്നു വിടുതലുള്ളവരായല്ലൊ, നിങ്ങൾക്ക് ഇപ്പോൾ ലജ്ജ ൨൧
തോന്നുന്നവററാൽ അന്ന് എന്തൊരു ഫലം ഉണ്ടായി? അവ
ററിൻ ഒടുവു മരണം തന്നെയല്ലൊ. ഇപ്പോഴൊ പാപത്തിൽ ൨൨
നിന്നു വിടുവിക്കപ്പെട്ടും ദൈവത്തിന്ന് അടിമപ്പെട്ടും വന്നതു

മുതൽ വിശുദ്ധിക്കായി ഫലവും ഒടുവായി നിത്യജീവനും നിങ്ങൾ
൨൩ ക്ക് ഉണ്ടു. പാപത്തിൻ ശമ്പളമല്ലൊ മരണമത്രെ, ദൈവത്തി
ൻ കൃപാവരമൊ നമ്മുടെ കൎത്താവായ യേശുക്രിസ്തുനിൽ നി
ത്യജീവൻ തന്നെ.

## ൭. അദ്ധ്യായം.

വിശ്വാസി ധൎമ്മത്തിന്ന ചത്തു, (൭) ധൎമ്മം ശുദ്ധം എങ്കിലും, (൧൪) ജഡികരി
ൽ പാപവൎദ്ധനമായ്തീൎന്നു, (൨൪) കരുണയിങ്കൽ ദാഹത്തെ ജനിപ്പിക്കുന്നു.

൧ സഹോദരന്മാരെ (ധൎമ്മത്തെ അറിയുന്നവരോടു ഞാൻ പറ
യുന്നുവല്ലൊ). ധൎമ്മമായതു മനുഷ്യനിൽ അവൻ ജീവിപ്പൊ
ളും നേരം എല്ലാം അധികരിക്കുന്നു എന്നു ബോധിക്കാതിരിക്കു
൨ ന്നുവൊ? പുരുഷന്റെ വശത്തുള്ള സ്ത്രീയാകട്ടെ, ജീവിച്ചിരിക്കു
ന്ന പുരുഷനോടു ധൎമ്മത്താൽ കെട്ടപ്പെട്ടിരിക്കുന്നു. പുരുഷൻ
൩ മരിച്ചാൽ അവൾ പുരുഷധൎമ്മത്തിങ്കന്നു നീങ്ങിപ്പോയി. എ
ന്നാൽ ഭൎത്താവ് ജീവിക്കയിൽ അവൾ വേറെ ആൾക്ക് ആ
യാൽ, വ്യഭിചാരിണി എന്നു പേർ കൊള്ളും, ഭൎത്താവ് മരിച്ചു
എങ്കിലൊ അവൾ വേറെ ആൾക്ക് ആയതിനാൽ വ്യഭിചാരി
൪ ണി എന്നു വരാതെ, ധൎമ്മത്തിൽനിന്നു സ്വതന്ത്രയാകുന്നു. അ
തുകൊണ്ടു എന്റെ സഹോദരന്മാരെ! നിങ്ങളും ക്രിസ്തുന്റെ
ശരീരത്താൽ ധൎമ്മത്തിന്നു കൊല്ലപ്പെട്ടതു: നാം ദൈവത്തിന്നു
ഫലം കായ്ക്കുമാറു വേറൊരുവന്നു മരിച്ചവരിൽനിന്ന് ഉണൎന്നു
വന്നു തന്നെ ആകേണ്ടതിന്നത്രെ. എങ്ങിനെ എന്നാൽ നാം
൫ ജഡത്തിൽ ആയിരിക്കും കാലം ധൎമ്മത്താൽ വരുന്ന പാപരാ
ഗങ്ങൾ മരണത്തിന്നു ഫലം കായ്ക്കുംവണ്ണം നമ്മുടെ അവയ
൬ വങ്ങളിൽ വ്യാപരിച്ചു പോന്നു. ഇപ്പോഴൊ നാം കുടുങ്ങി പാ
ൎത്തതിന്നു മരിച്ചിട്ടു, ധൎമ്മത്തിൽനിന്നു നീങ്ങിപ്പോയതിനാൽ
അക്ഷരപഴക്കത്തിലല്ല; ആത്മാവിൻ പുതുക്കത്തിൽ തന്നെ
സേവിച്ചു വരുന്നതു.

൭ എന്നാൽ നാം എന്തു പറയും? ധൎമ്മം പാപം എന്നൊ? അ
രുതു! എങ്കിലും ധൎമ്മത്താൽ അല്ലാതെ ഞാൻ പാപത്തെ അറി
ഞ്ഞിട്ടില്ല (൨ മോ. ൨൦, ൧൭.) മോഹിക്കരുത് എന്നു ധൎമ്മം പറ
ഞ്ഞ് ഒഴികെ, ഞാൻ മോഹത്തേയും അറിയാതിരുന്നു സ്പഷ്ടം
൮ പാപമൊ അവസരം ലഭിച്ചിട്ടു കല്പനയെകൊണ്ടു എന്നിൽ
൯ എല്ലാ മോഹത്തേയും പ്രവൃത്തിച്ചു. ധൎമ്മം എന്നിയെ പാപം

ചത്തപ്രായം ആകുന്നുവല്ലൊ; ഞാനൊ പണ്ടു ധൎമ്മം എന്നി
യെ ജീവിച്ചിരുന്നു. പിന്നെ കല്പന വന്നാറെ, പാപം പുന ൧൦
ൎജ്ജീവിച്ചു, ഞാനും മരിച്ചു; ഇങ്ങിനെ ജീവന്നായുള്ള കല്പന
എനിക്ക മരണത്തിന്നായുള്ളത് എന്നു കാണാകുന്നു. പാപമെ ൧൧
ല്ലൊ, അവസരം ലഭിച്ചിട്ടു, കല്പനയെകൊണ്ട് എന്നെ ചതിച്ചു
അതിനാലും കൊന്നു. ആകയാൽ, ധൎമ്മം വിശുദ്ധം, കല്പന വി ൧൨
ശുദ്ധവും ന്യായവും നല്ലതും ആകുന്നു. എന്നിട്ടു നല്ലതു തന്നെ ൧൩
എനിക്ക മരണമാകുന്നു എന്നൊ? അരുതു! പാപമത്രെ (മരണ
മായ്തു). അതു നല്ലതിനെകൊണ്ട് എനിക്ക മരണത്തെ പ്രവൃ
ത്തിക്കുന്നതിനാൽ പാപമായി തോന്നുവാനും പാപം കല്പനയാ
ൽ അനവധി പാപമായിചമവാനും തന്നെ. കാരണം ധൎമ്മം ൧൪
ആത്മീകം എന്നു നാം അറിയുന്നു; ഞാനൊ ജഡമയൻ, പാ
പത്തിങ്കീഴ് വില്ക്കപ്പെട്ടവൻ. ഞാൻ പ്രവൃത്തിക്കുന്നതാകട്ടെ, ൧൫
എനിക്ക തിരിയാ; ഞാൻ ഇച്ശിക്കുന്നതിനെ തന്നെ ചെയ്യാ
തെ പകെക്കുന്നതിനെ ചെയ്യുന്നുണ്ടല്ലൊ. എന്നാൽ ഞാൻ ഇ ൧൬
ച്ശിക്കാത്തതിനെ തന്നെ ചെയ്കിൽ, ധൎമ്മം നല്ലത് എന്നു ഞാനും
അതിനോട് അനുവദിക്കുന്നു. എന്നാൽ അതിനെ ഞാനല്ല എ ൧൭
ന്നിൽ വസിക്കുന്ന പാപം അത്രെ, പ്രവൃത്തിക്കുന്നു എന്നു വ
രും. എന്നിലല്ലൊ എന്റെ ജഡത്തിൽ പോലും നല്ലതു വസി ൧൮
ക്കുന്നില്ല എന്നു ബോധിച്ചു; നല്ലതിനെ ഇച്ശിക്കുന്നത്, എ
ന്റെ പക്കൽ ഉണ്ടു; പ്രവൃത്തിക്കുന്നതു മാത്രം കാണാ. ഞാൻ ൧൯
ഇച്ശിക്കുന്ന നന്മയെ ചെയ്യുന്നില്ലല്ലൊ, ഇച്ശിക്കാത്ത തിന്മ
യെ നടത്തുന്നതാനും. ഞാൻ ഇച്ശിക്കാത്തതിനെ ചെയ്കിലൊ ൨൦
അതിനെ പ്രവൃത്തിക്കുന്നതു ഞാനല്ല, എന്നിൽ വസിക്കുന്ന
പാപമത്രെ സ്പഷ്ടം. എന്നതിനാൽ നന്മ ചെയ്വാൻ ഇച്ശിക്കു ൨൧
ന്ന എന്റെ പക്കൽ തിന്മ ഉണ്ടു എന്നുള്ള ധൎമ്മം എനിക്ക വെ
ച്ചു കാണുന്നു. ഞാനാകട്ടെ അകമെ മനുഷ്യപ്രകാരം ദേവധ ൨൨
ൎമ്മത്തെ രസിക്കുന്നു എങ്കിലും എന്റെ ബുദ്ധിയുടെ ധൎമ്മത്തോ ൨൩
ടു പടകൂടുന്ന വേറൊരു ധൎമ്മത്തെ എന്റെ അവയവങ്ങളിൽ
കാണുന്നു; ആയ്ത് എന്റെ അവയവങ്ങളിൽ ഉള്ള പാപധ
ൎമ്മത്തിന്ന് എന്നെ ബദ്ധനാക്കിക്കളയുന്നു. ഞാൻ അരിഷ്ടനു ൨൪
ള്ള മനുഷ്യൻ! ഈ മരണത്തിന്റെ ശരീരത്തിൽനിന്ന് എ
ന്നെ ഉദ്ധരിപ്പത് ആർ? നമ്മുടെ കൎത്താവായ യേശുക്രിസ്തുമൂ ൨൫
ലം ദൈവത്തിന്നു സ്തോത്രം. എന്നതുകൊണ്ടു ഞാൻ എന്നാൽ ൨൬

ആംവണ്ണം ബുദ്ധികൊണ്ടു ദേവധൎമ്മത്തേയും, ജഡംകൊണ്ടു പാപധൎമ്മത്തേയും സേവിക്കുന്നു.

## ൮. അദ്ധ്യായം.

ക്രിസ്തനില്ലുള്ളവർ ശിക്ഷാവിധി വരാതെ, (൫) ജഡനിഗ്രഹവും ദേവപുത്രത്വവും പ്രാപിച്ചു, (൧൮) തേജസ്സിൻ ആശയിൽ വേരൂന്നി, (൩൧) ഭയഹീനർ ആകുന്നതു.

൧ അതുകൊണ്ട് ഇപ്പോൾ ക്രിസ്തുയേശുവില്ലുള്ളവൎക്ക ശിക്ഷാ
൨ വിധി ഒന്നും ഇല്ല. (ജഡപ്രകാരമല്ല ആത്മപ്രകാരം നടക്കു
ന്നവൎക്ക തന്നെ) ജീവനാത്മാവിന്റെ ധൎമ്മമല്ലൊ, എന്നെ പാ
പ മരണങ്ങളുടെ ധൎമ്മത്തിൽനിന്നു ക്രിസ്തു യേശുവിങ്കൽ വി
൩ ട്ടുവിച്ചു. എങ്ങിനെ എന്നാൽ, ധൎമ്മത്തിന്നു ജഡത്താലുള്ള ബ
ലഹീനതനിമിത്തം കഴിയാത്തതു (വരുത്തുവാൻ) ദൈവം സ്വ
പുത്രനെ പാപം നിമിത്തം പാപജഡത്തിൻ സാദൃശ്യത്തിൽ
അയച്ചു; പാപത്തിന്നു ജഡത്തിൽ ശിക്ഷാവിധിയെ നടത്തി
൪ യതു. ജഡപ്രകാരമല്ല ആത്മപ്രകാരം നടക്കുന്ന നമ്മിൽ ധ
൫ ൎമ്മത്തിൻ ന്യായം പൂരിച്ചു വരേണ്ടതിന്നത്രെ. എങ്ങിനെ എന്നാ
ൽ ജഡപ്രകാരം ഉള്ളവർ ജഡത്തിന്റേവയും, ആത്മപ്രകാര
൬ മുള്ളവർ ആത്മാവിന്റേവയും ഭാവിക്കുന്നു ജഡഭാവമെല്ലോ
൭ മരണം; ആത്മഭാവമൊ, ജീവനും സമാധാനവും തന്നെ. കാര
ണം ജഡഭാവം ദൈവത്തോടു ശത്രുത്വം ആകുന്നു; അതു ദേവ
ധൎമ്മത്തിന്നു കീഴ്പെടുന്നില്ലല്ലൊ (കീഴ്പെടുവാൻ) കഴിവും ഇല്ല സ്പ
൮ ഷ്ടം. എന്നാൽ ജഡത്തില്ലുള്ളവൎക്ക ദേവപ്രസാദം വരുത്തിക്കൂ
൯ ടാ. നിങ്ങളൊ ദേവാത്മാവ് നിങ്ങളിൽ വസിച്ചാൽ ജഡത്തിൽ അ
ല്ല; ആത്മാവിലത്രെ ആകുന്നു. ഒരുത്തന്നു ക്രിസ്ത്വാത്മാവ് ഇല്ലാ
൧൦ ഞ്ഞാൽ അവൻ ഇവന്നുള്ളവനും അല്ല. ക്രിസ്തൻ നിങ്ങളിൽ
ആകിലൊ ശരീരം പാപം നിമിത്തം മരിച്ചത് എന്നിട്ടും ആത്മാവ്
൧൧ നീതിനിമിത്തം ജീവനാകുന്നു. എന്നാൽ യേശുവെ മരിച്ചവരിൽ
നിന്നുണൎത്തിയവന്റെ ആത്മാവ് നിങ്ങളിൽ വസിച്ചാൽ ക്രി
സ്തനെ മരിച്ചവരിൽനിന്നുണൎത്തിയവൻ നിങ്ങളിൽ വസിക്കു
ന്ന തന്റെ ആത്മാവിനെകൊണ്ടു, നിങ്ങളുടെ മൎത്ത്യശരീരങ്ങളെ
൧൨ യും ജീവിപ്പിക്കും. ആകയാൽ സഹോദരന്മാരെ! നാം ജഡപ്രകാ
൧൩ രം ജീവിപ്പാൻ ജഡത്തിന്നല്ല കടക്കാരാകുന്നതു. കാരണം നിങ്ങ
ൾ ജഡപ്രകാരം ജീവിച്ചാൽ ചാകേ ഉള്ളു; ആത്മാവിനെകൊണ്ടു

ശരീരത്തിൻ നടപ്പുകളെ കൊല്ലുകിലൊ നിങ്ങൾ ജീവിക്കും.
എങ്ങിനെ എന്നാൽ, ദേവാത്മാവിനാൽ നടത്തപ്പെടുന്നവർ അ ൧൪
ത്രെയും ദേവപുത്രന്മാർ ആകുന്നു. നിങ്ങളല്ലൊ പിന്നെയും ൧൫
ഭയപ്പെടുവാൻ ദാസ്യത്തിൻ ആത്മാവെ അല്ല പ്രാപിച്ചു; നാം
"അബ്ബാ പിതാവെ!" എന്നു വിളിക്കുന്ന പുത്രത്വത്തിൻ ആത്മാ
വെ അത്രെ പ്രാപിച്ചത്. നാം ദേവമക്കൾ എന്ന് ആത്മാവു ൧൬
താനും നമ്മുടെ ആത്മാവോടു കൂടെ സാക്ഷ്യം പറയുന്നു. നാം ൧൭
മക്കളെങ്കിലൊ, അവകാശികളെന്നും ഉണ്ടു; ദൈവത്തിൻ അവ
കാശികളും ക്രിസ്തുനു കൂട്ടവകാശികളും തന്നെ; നാം തേജസ്സി
ൽ കൂടേണ്ടതിന്നു കഷ്ടതയിലും കൂടിയാൽ അത്രെ.

കാരണം ഈ കാലത്തിലെ കഷ്ടങ്ങൾ നമ്മിൽ വെളിപ്പെടു ൧൮
വാനുള്ള തേജസ്സോട് ഒക്കാത് എന്നു ഞാൻ മതിക്കുന്നു. ദേവ ൧൯
പുത്രരുടെ വെളിപ്പാടിനെ അല്ലൊ, സൃഷ്ടിയുടെ പ്രതീക്ഷ കാ
ത്തിരിക്കുന്നു. എങ്ങിനെ എന്നാൽ, സൃഷ്ടി മനഃപൂർവ്വമായല്ല, ൨൦
കീഴാക്കിയവൻ നിമിത്തമത്രെ മായെക്ക് കീഴ്പെട്ടതു. സൃഷ്ടിയും ൨൧
കേടിന്റെ ദാസ്യത്തിൽനിന്നു വിടുവിക്കപ്പെട്ടു, ദേവമക്കളുടെ
തേജസ്സാകുന്ന സ്വാതന്ത്ര്യത്തോട് എത്തും എന്നുള്ള ആശയെ
മുന്നിട്ടു തന്നെ. സൃഷ്ടി എല്ലാം ഇന്നുവരെയും കൂടെ ഞരങ്ങി ൨൨
ഈററുനോവോടിരിക്കുന്നു എന്നു നാം അറിയുന്നുവല്ലൊ. അ ൨൩
ത്രയല്ല, ആത്മാവിൻ ആദ്യവിളവു ലഭിച്ചുള്ള നാമും, നമ്മുടെ ശ
രീരത്തിൻ വീണ്ടെടുപ്പാകുന്ന (പൂർണ്ണ) പുത്രത്വത്തെ കാത്തിരു
ന്നു, നമ്മിൽ തന്നെ ഞരങ്ങുന്നു. ആശയിൽ അല്ലൊ നാം ര ൨൪
ക്ഷപ്പെട്ടു; കാണുന്ന ആശയൊ ആശയല്ല; താൻ കാണുന്ന
തിനെ ഇനി ആശിപ്പാൻ എന്തുപോൽ? നാം കാണാത്തതിനെ ൨൫
ആശിക്കിലൊ ക്ഷാന്തിയോടെ കാത്തിരിക്കുന്നു. അവ്വണ്ണം ത ൨൬
ന്നെ ആത്മാവും നമ്മുടെ ബലഹീനതെക്ക തുണനില്ക്കുന്നു,
എങ്ങിനെ എന്നാൽ, വേണ്ടുംപോലെ നാം പ്രാർത്ഥിക്കേണ്ടത്
ഇന്നത് എന്നറിയാ; ആത്മാവു തന്നെ ഉച്ചരിയാത്ത ഞരക്ക
ങ്ങളെകൊണ്ടു നമ്മുടെ പക്ഷം എടുക്കുന്നു താനും. എന്നാൽ ൨൭
ആത്മാവിൻ ഭാവം ഇന്നതെന്നും, അതു വിശുദ്ധർക്കായി ദേവ
പ്രകാരം പക്ഷവാദം ചെയ്യുന്നു എന്നും ഹൃദയങ്ങളെ ആരായു
ന്നവൻ തന്നെ അറിയുന്നു. പിന്നെ ദൈവത്തെ സ്നേഹിക്കു ൨൮
ന്നവർ മുന്നിർണ്ണയത്താൽ വിളിക്കപ്പെട്ടവർ ആകകൊണ്ട് അ
വൎക്കു സകലവും നന്മെക്കായി സഹായിക്കുന്നു എന്നു നാം

൨൯ വൻ അറിയുന്നു. കാരണം അവൻ മുന്നറിഞ്ഞവരെ സ്വപുത്രൻ
അനേകം സഹോദരരിൽ ആദ്യജാതൻ ആകേണ്ടതിന്ന്, അവ
൩൦ ന്റെ പ്രതിമയോട് അനുരൂപരാവാനും മുന്നിയമിച്ചു. മുന്നിയ
മിച്ചവരെ വിളിക്കയും, വിളിച്ചവരെ നീതീകരിക്കയും, നീതീകരി
ച്ചവരെ തേജസ്കരിക്കയും ചെയ്തു.
൩൧ ഇവറ്റെകൊണ്ടു നാം എന്തു പറയും? ദൈവം നമുക്ക് വേ
൩൨ ണ്ടി ഉണ്ടെങ്കിൽ, നമുക്ക് എതിർ ആർ? സ്വന്തപുത്രനെ ആദ
രിയാതെ, നമുക്ക് എല്ലാവൎക്കായിട്ടും ഏല്പിച്ചവൻ ഇവനോടു
കൂടെ സകലവും നമുക്ക് സമ്മാനിയാതെ ഇരിപ്പതെങ്ങിനെ?
൩൩ ദൈവം തെരിഞ്ഞെടുത്തവരിൽ ആർ കുറ്റം ചുമത്തും? നീതീക
൩൪ രിക്കുന്നവൻ ദൈവം തന്നെ. ശിക്ഷ വിധിക്കുന്നവൻ ആർ
ക്രിസ്തനോ, മരിച്ചും എന്നതെ അല്ല; ഉണൎന്നും വന്നു, ദൈവത്തി
ൻ വലഭാഗത്ത് ഇരുന്നും നമുക്കുവേണ്ടി പക്ഷവാദം ചെയ്തും
൩൫ കൊള്ളുന്നവൻ തന്നെ. ക്രിസ്തന്റെ സ്നേഹത്തോടു നമ്മെ
൩൬ വേൎപ്പെടുപ്പത് ആർ? സങ്കടമൊ? ഇടുക്കൊ? ഹിംസയൊ? വി
ശപ്പൊ? നഗ്നതയൊ? കുടുക്കൊ? വാളൊ? (സങ്കീ. ൪൪, ൨൨)
നിൻനിമിത്തം ഞങ്ങൾ എല്ലാനാളും കൊല്ലപ്പെടുന്നു; അറുപ്പാ
നുള്ള ആടുകളെപോലെ എണ്ണപ്പെട്ടു എന്ന് എഴുതിയപ്രകാരം
൩൭ തന്നെ. നാമൊ നമ്മെ സ്നേഹിച്ചവനാൽ ഇവറ്റിൽ ഒക്കയും
൩൮ ഏറെ ജയിക്കുന്നു. മരണവും ജീവനും ദൂതർവാഴ്ചകൾ, അധികാ
൩൯ രങ്ങളും വൎത്തമാനവും ഭാവിയും ഉയരവും ആഴവും മറ്റെന്തു? സൃ
ഷ്ടിയായതിന്നും നമ്മുടെ കൎത്താവായ യേശുക്രിസ്തനിലുള്ള ദേ
വസ്നേഹത്തോടു നമ്മെ വേൎപ്പെടുപ്പാൻ കഴികയില്ല എന്നു
ഞാൻ തേറിഇരിക്കുന്നു സത്യം.

## ൯. അദ്ധ്യായം.

ഈ രക്ഷയിൽ യഹൂദർ എത്താത്തു സങ്കടം എങ്കിലും, (൬) വാഗ്ദത്തഭംഗം ഉണ്ടായില്ല, (൧൪, ൨൯) തെരിഞ്ഞെടുപ്പിന്നു കുറവും ഇല്ല.

൧ ഞാൻ ക്രിസ്തനിൽ സത്യം ചൊല്ലുന്നു എൻമനോബോധം
എന്നോടു കൂടെ വിശുദ്ധാത്മാവിൽ സാക്ഷി ആയി നില്ക്കെ, ഞാ
൨ ൻ കളവില്ലാതെ പറയുന്നിതു: എനിക്കു വലിയ ദുഃഖവും ഹൃദയ
൩ ത്തിൽ ഇടവിടാത്ത നോവും ഉണ്ടു. ജഡപ്രകാരം എന്റെ ചേ
ൎച്ചക്കാരായ എൻസഹോദരൎക്കു വേണ്ടി, ഞാൻ തന്നെ ക്രി
സ്തനോടു വേൎവ്വിട്ടു, ശാപം ആവാനും എനിക്ക് ആഗ്രഹിക്കാം.

അവർ ഇസ്രയേലരല്ലൊ ആകുന്നു, പുത്രത്വവും, (ദേവ) തേജ ൪
സ്സും, നിയമങ്ങളും, ധൎമ്മവ്യവസ്ഥയും, ഉപാസനയും, വാഗ്ദത്ത
ങ്ങളും ഉള്ളവർ തന്നെ. പിതാക്കന്മാരും അവൎക്ക ഉണ്ടു; ജഡ ൫
പ്രകാരം ക്രിസ്തനും അവരിൽ നിന്നാകുന്നു, യുഗാദികളോളം വാ
ഴ്ത്തപ്പെട്ടു, സൎവ്വത്തിന്മേലും ദൈവമായവൻ തന്നെ ആമെൻ.
ദേവവചനം ചൊട്ടിപ്പോയി എന്നല്ലതാനും. കാരണം ഇസ്രയേ ൬
ലിൽ ഉളവായവർ എല്ലാം ഇസ്രയേൽ എന്നും, അബ്രഹാം സ
ന്തതിയാകയാൽ, എല്ലാവരും മക്കൾ എന്നും വരികയില്ല. (൧ മോ.
൨൧, ൧൨.) ഇചഛാക്കിൽ നിണക്ക സന്തതിവിളിക്കപ്പെട്ടും എന്ന ൭
ത്രെ. അതൊ ജഡത്തിൻ മക്കളല്ല, ദേവമക്കൾ ആകുന്നതു; വാ ൮
ഗ്ദത്തമക്കൾ അത്രെ, സന്തതി എന്ന് എണ്ണപ്പെടുന്നു എന്ന് അ
ൎത്ഥമുള്ളതു. (൧ മോ. ൧൮, ൧൦.) ഈ സമയത്തേക്ക ഞാൻ വരും, ൯
സാറെക്ക പുത്രൻ ഉണ്ടാകയും ചെയ്യും എന്നതല്ലൊ, വാഗ്ദത്ത
ത്തിന്റെ വചനം ആകുന്നു. എന്നതെ അല്ല; ഞങ്ങളുടെ പി ൧൦
താവായ ഇചഛാക്ക് എന്ന് ഒരുവനാൽ ഗൎഭം ധരിച്ച റിബെക്ക
(യുംഉണ്ടു). കുട്ടികൾ ജനിക്കാതെയും, ഗുണദോഷം ഒന്നും ചെ ൧൧
യ്യാതെയും ഉള്ളകാലത്തിൽ അല്ലൊ, തെരിഞ്ഞെടുപ്പിനാലുള്ള ദേ
വനിൎണ്ണയം ക്രിയകൾ ഹേതുവായല്ല; വിളിച്ചവൻ ഹേതുവാ
യി തന്നെ നില്ക്കേണ്ടതിന്നു. (൧ മോ. ൨൫, ൨൩.) മൂത്തവൻ ൧൨
ഇളയവനെ സേവിക്കും എന്ന് അവളോടു ചൊല്ലപ്പെട്ടു. (മല. ൧൩
൧, ൨.) ഞാൻ യാക്കോബിനെ സ്നേഹിച്ചു, എസാവിനെ പ
കെച്ചു എന്ന് എഴുതിയപ്രകാരം തന്നെ. എന്നാൽ നാം എന്തു ൧൪
പറയും? ദൈവത്തിൻ പക്കൽ അനീതി ഇല്ലയോ? അതരുത്.
എങ്ങിനെ എന്നാൽ (൨ മോ. ൩൩, ൧൯.) ഞാൻ കനിയുന്നു കൊ ൧൫
ള്ളുന്നവനെ കനിയും, അലിവു തോന്നുന്നവനെ അലിയും
കൊള്ളും എന്ന് അവൻ മോശയോടു പറയുന്നു. ആകയാൽ ൧൬
ഇചഛിക്കുന്നവനാലും അല്ല; ഓടുന്നവനാലും അല്ല; കനിയുന്ന
ദൈവത്താലെ വരും. പിന്നെ ഫറവോവിനോട് എഴുത്തു ചൊ ൧൭
ല്ലുന്നിതു: നിന്നിൽ എന്റെ ശക്തിയെ കാട്ടീട്ട് എന്റെ നാമം
ഭൂമി എങ്ങും പ്രസ്താപിക്കപ്പെടേണ്ടതിന്നു തന്നെ; ഞാൻ നി
ന്നെ നിറുത്തിയതു (൨ മോ. ൯, ൧൬.) എന്നതുകൊണ്ട് അവ ൧൮
ൻ തോന്നുന്നവനെ കനിയുന്നു, തോന്നുന്നവനെ കഠിനനാ
ക്കുന്നു. എന്നാൽ നീ എന്നോടു പറയും: അവൻ പിന്നെ ഭ ൧൯
ത്സിക്കുന്നത് എന്തു? അവന്റെ ഇഷ്ടത്തോട് ആരു പോൽ

൨൦ എന്തിന്നു? അല്ലയോ മനുഷ്യ! ആകട്ടെ, ദൈവത്തോട് വാദിപ്പാ
ൻ നീ ആർ? മനഞ്ഞവനോടു മനഞ്ഞതു, നീ എന്നെ ഇങ്ങി
൨൧ നെ ആക്കിയത് എന്തെന്നു ചൊല്ലുമൊ? അല്ല കുശവൻ ഒരു പി
ണ്ഡത്തിൽനിന്നു മാനപാത്രവും അപമാനപാത്രവും രണ്ടും ഉ
൨൨ ണ്ടാക്കുവാൻ മണ്ണിന്മേൽ അധികാരമുള്ളവനല്ലയോ? ദൈവ
മൊ, തന്റെ കോപത്തെ തെളിയിച്ചും, ശക്തിയെ അറിയിച്ചും
കൊടുപ്പാൻ മനസ്സായിട്ടും നാശത്തിന്നായി ചമഞ്ഞ കോപപാ
൨൩ ത്രങ്ങളെ വളരെ ദീഘക്ഷാന്തിയോടെ ചുമന്നു. തേജസ്സിന്നാ
യി മുന്നൊരുക്കിയ കനിവിൻ പാത്രങ്ങളിൽ സ്വ തേജസ്സിൻധ
൨൪ നത്തെ അറിയിപ്പാൻ ഭാവിച്ചു എങ്കിൽ (എന്തു.) അവ്വണ്ണം അ
വൻ നമ്മെയും വിളിച്ചത് യഹൂദരിൽനിന്ന് മാത്രമല്ല; ജാതികളി
൨൫ ൽനിന്നും തന്നെ. (ഹോ. ൨, ൨൩.) എൻ ജനമല്ലാത്തവരെ
എൻജനം എന്നും, പ്രിയയല്ലാത്തവളെ പ്രിയ എന്നും ഞാൻ
൨൬ വിളിക്കും. നിങ്ങൾ എന്റെ ജനമല്ല എന്ന് അവരോടു ചൊ
ല്ലിയവിടത്തിൽ അവർ ജീവനുള്ള ദൈവത്തിൻ പുത്രർ എന്നും
വിളിക്കപ്പെടും, എന്നു ഹോശേയയിൽ (൨, ൧.) പറയുന്നപ്രകാ
൨൭ രം തന്നെ. ഇസ്രയേലെകൊണ്ടു യശായ (൧൦, ൨൨.) കൂക്കുന്നിതു:
ഇസ്രയേൽ പുത്രരുടെ എണ്ണം കടലിൽ മണലോളം ആയാലും,
൨൮ ശേഷിപ്പു രക്ഷപ്പെടു. നീതിയെ പൊഴിയുന്ന സംഹാരം വി
ധിച്ചിരിക്കുന്നു സത്യം; കത്താവല്ലോ ഭൂമിമേൽ മുടിക്കുന്ന ദണ്ഡ
൨൯ വിധിയെ നടത്തും എന്നല്ലാതെ, സൈന്യങ്ങളുടെയ കത്താവ്
നമുക്ക് സന്തതിയെ ശേഷിപ്പിച്ചില്ല എങ്കിൽ, നാം സൊദൊമെ
പോലെ ആയി, ഘമൊറയോട് ഒത്തുവരികയായിരുന്നു എന്നു
യശായ (൧, ൯.) മുൻചൊല്ലിയപ്രകാരം തന്നെ.
൩൦ ആകയാൽ നാം എന്തു പറയും? നീതിയെ പിന്തുടരാത്ത ജാ
൩൧ തികൾ നീതിയെ പ്രാപിച്ചു. അതോ, വിശ്വാസത്താലുള്ള നീ
തി തന്നെ എന്നും, നീതിയെ വരുത്തുന്നൊരു ധമ്മത്തെ പിന്തുട
രുന്ന ഇസ്രയേൽ നീതിധമ്മത്തോട് എത്തിയില്ല എന്നും (പറ
൩൨ യേണ്ടു.) ഇത് എന്തുകൊണ്ടു? വിശ്വാസം ഹേതുവായല്ല, ധമ്മ
ക്രിയകളാൽ എത്തുവാൻ തോന്നുകയാൽ തന്നെ; ഇടച്ചലുള്ള
൩൩ കല്ലിനോടല്ലോ അവർ മുട്ടിപ്പോയതു. (യശ. ൨൮, ൧൬, ൮,
൧൪.) ഇതാ, ഞാൻ ചിയോനിൽ ഇടച്ചക്കല്ലും, തടങ്ങൽ പാറ
യും വെക്കുന്നു; അതിന്മേൽ വിശ്വസിക്കുന്നവൻ എവനും ല
ജ്ജപ്പെടുകയില്ല എന്ന് എഴുതിയപ്രകാരം തന്നെ.

## ൧൦. അദ്ധ്യായം.

(൯, ൩൦) ജാതികൾക്കു ബോധിച്ച വിശ്വാസനീതിയെ, (൧൦, ൧) യഹൂദർ വെറുത്തു, (൧൪) കേട്ടതിനോടു മറുക്കയാൽ കുററം അവൎക്കേ ഉള്ളു.

സഹോദരന്മാരെ, അവർ രക്ഷപ്പെടേണം എന്ന് എന്റെ ൧
ഹൃദയപ്രസാദവും ദൈവത്തോടു യാചനയും അവൎക്കു വേ
ണ്ടി ആകുന്നു. കാരണം അവൎക്കു ദൈവത്തിന്നായി എരിച്ച ൨
ൽ ഉണ്ടു, പരിജ്ഞാനത്തിൻ പ്രകാരമല്ല താനും; എന്നതിന്നു ഞാ
ൻ സാക്ഷി. അവർ ദൈവത്തിൻനീതിയെ അറിയാതെ, സ്വ ൩
നീതിയെ സ്ഥാപിപ്പാൻ അന്വേഷിച്ചുകൊണ്ടു, ദൈവനീതി
ക്കു കീഴ്പെട്ടു വന്നില്ലല്ലൊ. എങ്ങിനെ എന്നാൽ വിശ്വസിക്കു ൪
ന്നവന്ന് ഏവനും നീതി വരുവാനായി, ക്രിസ്തൻ ധൎമ്മത്തി
ന്റെ അവസാനം ആകുന്നു. മോശയല്ലൊ ധൎമ്മത്താലെ നീ ൫
തിയെ (൩ മോ. ൧൮, ൫.) അവറ്റെ ചെയ്തുകൊണ്ടു, മനുഷ്യൻ
അവററാൽ ജീവിക്കും എന്നു വൎണ്ണിക്കുന്നു. വിശ്വാസ (ത്താ ൬
ലെ) നീതിയൊ ഇവ്വണ്ണം പറയുന്നു (൫ മോ. ൩൦, ൧൨, ൧൪.)
സ്വൎഗ്ഗത്തിൽ ആർ കരേറും? അത്താൽ ക്രിസ്തനെ ഇറക്കേണ്ടു
തിന്ന് എന്നൊ? പാതാളത്തിൽ ആർ ഇറങ്ങും? അത്താൽ ക്രി ൭
സ്തനെ മരിച്ചവരിൽനിന്നു കരേറേറണ്ടതിന്ന് എന്നൊ, നി
ന്റെ ഹൃദയത്തിൽ പറയരുതു. പിന്നെ എന്തു പറയുന്നു? വ ൮
ചനം നിണക്കു സമീപമായി നിന്റെ വായിലും ഹൃദയത്തി
ലും ഉണ്ടു, അതായതു ഞങ്ങൾ ഘോഷിക്കുന്ന വിശ്വാസവ
ചനം തന്നെ. വായികൊണ്ടല്ലൊ, നീ യേശു കൎത്താവെന്നു ൯
സ്വീകരിക്കയും, ഹൃദയംകൊണ്ടൊ, ദൈവം അവനെ മരിച്ചവ
രിൽനിന്ന് ഉണൎത്തിയതു, വിശ്വസിക്കയും ചെയ്താൽ, രക്ഷിക്ക
പ്പെടും. ഹൃദയം കൊണ്ടു നീതിക്കായി വിശ്വസിക്കയും, വായി ൧൦
കൊണ്ടു രക്ഷെക്കായി സ്വീകരിക്കയും ആകുന്നു സ്പഷ്ടം. പി ൧൧
ന്നെ (൯, ൩൩.) അവന്മേൽ വിശ്വസിക്കുന്നവൻ ഏവനും ല
ജ്ജപ്പെടുകയില്ല എന്ന് എഴുത്തു പറവാൻ കാരണം. ഏകൻ ൧൨
തന്നെ എല്ലാവൎക്കും കൎത്താവും, തന്നോടു വിളിച്ചു ചോദിക്കുന്ന
എല്ലാവരിലും സമ്പന്നനായി കാട്ടുന്നവനും ആകയാൽ യഹൂദ
നും യവനനും വ്യത്യാസം ഇല്ല സ്പഷ്ടം. (യോവേ. ൩, ൫.) കൎത്താ ൧൩
വിൻ നാമത്തെ വിളിച്ചേടുക്കുന്ന ഏവനും രക്ഷപ്പെടും എന്നു
ണ്ടല്ലൊ. എന്നാൽ അവർ വിശ്വസിക്കാത്തവനെ എങ്ങിനെ ൧൪

വിളിക്കും? കേൾക്കാത്തവനെ എങ്ങിനെ വിശ്വസിക്കും? ഘോ
൧൫ ഷകൻ കൂടാതെ, എങ്ങിനെ കേൾക്കും? അയക്കപ്പെട്ടല്ലാതെ
എങ്ങിനെ ഘോഷിക്കും? (യശ. ൫൨, ൭.) സമാധാനത്തെസുവി
ശേഷിച്ചു, നന്മകളെ കേൾപ്പിക്കുന്നവരുടെ പാദങ്ങൾ എത്ര
൧൬ മനോഹരം എന്ന് എഴുതിയിരിക്കുന്നപ്രകാരം തന്നെ. എന്നിട്ടും
സുവിശേഷത്തെ എല്ലാവരും അനുസരിച്ചു എന്നു വന്നില്ല.
൧൭ കൎത്താവെ, ഞങ്ങൾ കേൾപിക്കുന്നതിനെ ആർ വിശ്വസിച്ചു
എന്നു യശയ്യാ (൫൩, ൧.) പറയുന്നുവല്ലൊ! എന്നതുകൊണ്ടു
വിശ്വാസം കേൾവിയിൽ നിന്നത്രെ; കേൾവിയൊ ദൈവനി
൧൮ യോഗത്തിൽനിന്ന് ആകുന്നു. പക്ഷെ അവർ കേട്ടില്ല എന്നു
ചൊല്ലാമൊ? (സങ്കീ. ൧൯, ൫.) അവരുടെ നാദം സൎവ്വഭൂമി
യിലും അവരുടെ വചനങ്ങൾ പ്രപഞ്ചത്തിൻ അറുതികളോളു
൧൯ വും പുറപ്പെട്ടു എന്നു സ്പഷ്ടം. (ഈ പുറപ്പെടേണ്ടതു) പക്ഷെ
ഇസ്രയേൽ അറിയാതിരുന്നുവൊ? (൫ മോ. ൩൨, ൨൧.) ജനമല്ലാ
ത്തവരെകൊണ്ടു, ഞാൻ നിങ്ങൾക്ക് എരിവും മൂഢജാതിയാൽ
കോപവും ജനിപ്പിക്കും എന്നു മോശെ മുമ്പനായി തന്നെ പറയു
൨൦ ന്നു. പിന്നെ യശയ്യാ (൬൫, ൧.) എന്നെ അന്വേഷിക്കാത്തവ
രാൽ ഞാൻ കാണപ്പെട്ടു; തേടാത്തവൎക്ക പ്രത്യക്ഷനായിവന്നു
എന്നു ചൊല്വാൻ തുനിയുന്നതല്ലാതെ.(൬൫, ൨.) ദിവസം മുഴുവ
൨൧ ൻ ഞാൻ വഴിപ്പെടാതെ, മറുത്തു പറയുന്ന ജാതിയെകൊള്ളെ എ
ൻ കൈകളെ നീട്ടി എന്ന് ഇസ്രയേലെക്കൊണ്ടുപറയുന്നു.

## ൧൧. അദ്ധ്യായം.

ഇസ്രയേലിൽ ശേഷിപ്പിന്നു രക്ഷയും, (൧൧) അവരുടെ വീഴ്ചയാൽ ജാതികൾക്ക് ഉയൎച്ചയും വന്നതെന്നി, (൨൫) ജാതികളിൽ പിന്നെ ഇസ്രയേൽ അശേഷം കൂടെ ഞ്ഞുകയാൽ, (൩൩) ആശ്വാസവും സ്തോത്രവും.

൧ എന്നാൽ ഞാൻ പറയുന്നു: ദൈവം സ്വജനത്തെ തള്ളി
ക്കളഞ്ഞുവൊ? അതരുത്; ഞാനുമല്ലൊ ഇസ്രയേലൻ അബ്ര
ഹാം സന്തതിയിലും ബിന്യമിൻ ഗോത്രത്തിലും ഉള്ളവൻ ത
൨ ന്നെ. ദൈവം മുന്നറിഞ്ഞുള്ള സ്വജാതിയെ തള്ളീട്ടില്ല; ഏലി
യാ (കാണ്ഡത്തിൽ) വേദം ചൊല്ലുന്നത് അറിയുന്നില്ലയൊ?
൩ അവൻ ഇസ്രയേല്ക്ക് എതിരെ ദൈവത്തോടു വാദിക്കുന്നതു
(൧ രാ. ൧൯, ൧൦.): കൎത്താവെ അവർ നിന്റെ പ്രവാചകരെ
കൊന്നു, നിന്റെ ബലിപീഠങ്ങളെ ഇടിച്ചുകളഞ്ഞു; ഞാൻ

തന്നിയെ ശേഷിച്ചു; എന്റെ പ്രാണനേയും അന്വേഷിക്കു
ന്നു. എന്നതിന്ന് അരുളപ്പാടു ചൊല്ലുന്നതെന്തു? ബാല്ക്കു മുട്ടു ൪
കുത്താതെ, ഏഴായിരം ആളുകളെ ഞാൻ എനിക്കായി ശേഷിപ്പി
ച്ചു. എന്നിപ്രകാരം ഈ കാലത്തിലും കരുണയാലുള്ള തെരി ൫
ഞ്ഞെടുപ്പിനാൽ ഒരു ശേഷിപ്പുണ്ടു. അതു കരുണയാൽ എങ്കി ൬
ൽ ക്രിയകളാലല്ല സ്പഷ്ടം, അല്ലാഞ്ഞ്കിൽ കരുണ ഇനി കരുണ
എന്നൊന്നില്ല. അതുകൊണ്ടെന്തു? താൻ തിരയുന്നതിനെ ഇസ്ര ൭
യേൽ പ്രാപിച്ചില്ല, തെരിഞ്ഞെടുപ്പു പ്രാപിച്ചു താനും; ശേഷി
ച്ചവൎക്കൊ, തടിപ്പു സംഭവിച്ചതു. (൫ മോ. ൨൯, ൩.) ദൈവം ൮
അവൎക്കു സ്തംഭനാത്മാവെ കൊടുത്തു (യശ. ൨൯, ൧൦.) ഇ
ന്നേവരെ കാണാത്ത കണ്ണുകളും കേൾക്കാത്ത ചെവികളും ത
ന്നെ എന്ന് എഴുതിയിരിക്കുന്നപ്രകാരം. പിന്നെ (സങ്കീ ൬൯, ൯
൨൩.) അവരുടെ മേശ അവൎക്കു കണിയും നായാട്ടും ഇടൎച്ചയും
പ്രതിക്രിയയും ആക! അവരുടെ കണ്ണുകൾ കാണാതവണ്ണം ൧൦
ഇരുണ്ടുപോക! അവരുടെ മുതുകിനെ നിത്യം കൂനാക്കുക! എന്നു
ദാവീദ് പറയുന്നു. എന്നാൽ അവർ വീഴേണ്ടതിന്ന് ഇടറി എ ൧൧
ന്നൊ? അതരുത് അവരുടെ പിഴയാൽ ജാതികൾക്കു രക്ഷ വ
ന്നത് അവൎക്കു ഏറ്റു ജനിപ്പിപ്പാൻ തന്നെ. എന്നാൽ അവരു ൧൨
ടെ പിഴ ലോകത്തിന്നു ധനവും, അവരുടെ താഴ്ച്യം ജാതികളു
ടെ സമ്പത്തും ആയെങ്കിൽ, അവരുടെ തികച്ചൽ എത്ര അധി
കം! ഞാനല്ലൊ ജാതികളായ നിങ്ങളോടു പറയുന്നിതു: ഞാൻ ൧൩
ജാതികൾക്ക് അപോസ്തലൻ ആകുന്ന അവസ്ഥക്ക് എന്റെ
ശുശ്രൂഷെക്കു തേജസ്സ് കൂട്ടുന്നു സത്യം. അതിനാൽ എന്റെ ൧൪
ജഡമാകുന്നവൎക്കു എരിച്ചൽ ജനിപ്പിച്ച്, അവരിൽ ചിലരെ
രക്ഷിപ്പാൻ നോക്കീട്ടു താനും. കാരണം അവരുടെ ഭ്രംശം ലോ ൧൫
കത്തിൻ നിരപ്പായി എങ്കിൽ, അവരുടെ ചേൎച്ച മരിച്ചതിൽനി
ന്നുയിൎപ്പ് ഇന്നല്ലാതെ എന്താകും? ആദ്യമാവു (൪ മോ. ൧൫, ൧൬
൨൦.) വിശുദ്ധമാകിലൊ, പിണ്ഡവും അതെ; വേർ വിശുദ്ധം
ആയാൽ, കൊമ്പുകളും അവ്വണ്ണം. കൊമ്പുകൾ ചിലത് ഒടിഞ്ഞു ൧൭
പോയി, കാട്ടൊലീവിൽ നിന്നുള്ള നീ അവററിന്നിടയിൽ ഒട്ടിച്ചു
ചേൎക്കപ്പെട്ടു; ഒലീവിൻ വേരും നെയ്യും കൂട്ടാളിയായ്തീൎന്നു എങ്കി
ലൊ ആ കൊമ്പുകളെ നിന്ദിച്ചു പ്രശംസിക്കല്ലെ! പ്രശംസിച്ചാ ൧൮
ലൊ, നീ വേരിനെ അല്ല വേർ നിന്നെ ചുമക്കുന്നത് (ഓൎക്ക).
എന്നാൽ ഞാൻ ഒട്ടിക്കപ്പെടുവാൻ കൊമ്പുകൾ ഒടിച്ചു പോയി ൧൯

൨൦ എന്നു നീ ചൊല്ലും. ശരി, അവിശ്വാസത്താൽ അവ ഒടിഞ്ഞു
൨൧ പോയി, വിശ്വാസത്താൽ നീ നില്ക്കുന്നു; ഞെളിഞ്ഞു പോകാതെ
ഭയപ്പെടുക! സ്വാഭാവികകൊമ്പുകളെ ദൈവം ആദരിയാതെ
പോയെങ്കിൽ, നിന്നെയും പക്ഷെ ആദരിയാതെ ഇരിക്കിലുമാം.
൨൨ ആകയാൽ ദൈവത്തിന്റെ ദയയും ഖണ്ഡിതവും കാണ്ക! വീ
ണവരിൽ ഖണ്ഡിതവും, നിന്നിൽ ദയയും ഉണ്ടു; ദയയിൽ നീ
൨൩ പാൎത്തു കൊണ്ടാലത്രെ, അല്ലായ്കിൽ നീയും അറുക്കപ്പെടും. അവ
രും കൂടെ അവിശ്വാസത്തിൽ പാൎത്തു കൊള്ളാഞ്ഞാൽ ഒട്ടിക്കപ്പെ
ടും, അവരെ പിന്നെയും ഒട്ടിപ്പാൻ ദൈവം ശക്തനാകുന്നു പോ
൨൪ ൽ. നീയാകട്ടെ, സ്വഭാവത്താൽ കാട്ടുമരമായതിൽനിന്ന് അറുക്ക
പ്പെട്ടു; സ്വഭാവത്തിന്നു വിരോധമായി, നല്ല ഒലീവിൽ ഒട്ടിക്ക
പ്പെട്ടു എങ്കിൽ, ഈ സ്വാഭാവികകൊമ്പുകളെ സ്വന്തമായ ഒലീ
൨൫ വിൽ എത്ര അധികം ഒട്ടിക്കപ്പെടും. എങ്ങിനെ എന്നാൽ സഹോ
ദരന്മാരെ, നിങ്ങൾക്ക തന്നെ നിങ്ങൾ ബുദ്ധിമാന്മാരായി തോ
ന്നായ്വാൻ ഈ മൎമ്മം ബോധിക്കാതിരിക്കരുത് എന്ന് ആഗ്രഹിക്കു
ന്നു; തടിപ്പ് ഇസ്രയേലിന്ന് ഏകദേശം സംഭവിച്ചതു ജാതികളു
൨൬ ടെ നിറവു പ്രവേശിപ്പോളം അത്രെ. ഇപ്രകാരം ഇസ്രയേൽ എ
ല്ലാം രക്ഷപ്പെടുകയും ചെയ്യും; (യശ. ൫൯, ൨൦.) ഉദ്ധരിപ്പവൻ
ചീയോനിൽനിന്നു വന്നു യാക്കോബിൽനിന്ന് അഭക്തിയെമാ
൨൭ റ്റും (യശ. ൨൭, ൯.) അവരുടെ പാപങ്ങളെ ഞാൻ എടുത്തു കള
ഞ്ഞാൽ പിന്നെ അവരോട് എന്റെ നിയമം ഇതു തന്നെ എന്ന്
൨൮ എഴുതിയിരിക്കുന്നപ്രകാരം. സുവിശേഷത്തെ നോക്കിയാൽ അ
വർ നിങ്ങൾ നിമിത്തം അനിഷ്ടർ; തെരിഞ്ഞെടുപ്പിനെ നോക്കി
൨൯ യാലൊ, പിതാക്കന്മാർ നിമിത്തം പ്രിയമുള്ളവർ. കാരണം ദൈവ
ത്തിൻകൃപാവരങ്ങളും വിളിയും അനുതാപം വരാത്തവ അത്രെ.
൩൦ എങ്ങിനെ എന്നാൽ നിങ്ങളും പണ്ടു ദൈവത്തിന്ന് അടങ്ങാ
ഞ്ഞ ശേഷം, ഇപ്പോൾ അവരുടെ അനധീനതയാൽ കനിവു
൩൧ ലഭിച്ചപ്രകാരം ഇവരും ഇപ്പോൾ അടങ്ങാഞ്ഞതു നിങ്ങൾക്കു
൩൨ ള്ള കനിവിനാൽ അവൎക്കും കനിവു ലഭിക്കേണ്ടതിന്നത്രെ. ദൈ
വമല്ലൊ എല്ലാവരേയും കനിഞ്ഞു കൊള്ളേണ്ടതിന്ന്, എല്ലാവ
൩൩ രേയും അവിശ്വാസത്തിൽ അടെച്ചു കളഞ്ഞു. ഹാ ദൈവത്തി
ൻ (കൃപാ)ധനം ജ്ഞാനം അറിവ് ഇവററിൻ ആഴം എന്തു!
അവന്റെ ന്യായവിധികൾ എത്ര അപ്രമേയവും, വഴികൾ
൩൪ അഗോചരവും ആകുന്നു! (യശ. ൪൦, ൧൩.) കൎത്താവിൻ മനസ്സു

ആരു പോൽ അറിഞ്ഞു? അവന് ആരു പോൽ മന്ത്രിയായി കൂടി? (യോബ്. ൪൧, ൩.) അല്ല അവന്നു വല്ലതും മുമ്പിൽ ൩൫
കൊടുത്തിട്ടു പകരം മേടിപ്പത് ആർ? കാരണം അവനിൽനിന്നും ൩൬
അവനാലും അവങ്കലേക്കും സകലവും ആകുന്നു, അവന്നു യുഗാദികളോളം തേജസ്സ് (ഉണ്ടാക)! ആമെൻ.

## ൧൨. അദ്ധ്യായം.

കൃതജ്ഞതയാൽ തന്നെ ദൈവത്തിന്നു ബലികഴിച്ചു, (൩) താഴ്മയോടും, (൯) നാനാവിധസ്നേഹത്തോടും നടന്നു, (൧൭) സമാധാനത്തെ പരത്തുവാൻ പ്രബോധനം.

എന്നതുകൊണ്ടു! സഹോദരന്മാരെ! ഞാൻ ദൈവത്തിന്റെ ൧
മനസ്സലിവുകളെ ഓൎപ്പിച്ചു, നിങ്ങളെ പ്രബോധിപ്പിക്കുന്നിതു:
നിങ്ങൾ ബുദ്ധിയുള്ള ഉപാസനയായി നിങ്ങളുടെ ശരീരങ്ങളെ
ജീവിക്കുന്നതും വിശുദ്ധവും ദൈവത്തിന്നു പ്രസാദം വരുത്തു
ന്നതും ആയ ബലിയാക്കി കഴിക്ക. ഈ യുഗത്തെ മാതിരി ആ ൨
ക്കാതെ, മനസ്സിനെ പുതുക്കുകയാൽ രൂപാന്തരപ്പെട്ടിട്ടു, ദൈവ
ത്തിന്ന് ഇഷ്ടമായി നന്മയും പ്രസാദവും തികവുമുള്ളത് ഇന്ന
ത് എന്നു ശോധന ചെയ്യുമാറാക. എങ്ങിനെ എന്നാൽ എനി ൩
ക്കു നല്കപ്പെട്ട കൃപനിമിത്തം ഞാൻ നിങ്ങളിലുള്ള എല്ലാവനോ
ടും ചൊല്ലുന്നിതു: ഭാവിക്കേണ്ടതിന്നു മീതെ ഭാവിച്ചുയരാതെ,
ദൈവം അവനവന്നു വിശ്വാസത്തിൻ അളവിനെ പകുത്ത
തു പോലെ സുബോധമാകുംവണ്ണം ഭാവിക്ക! ഏകശരീരത്തിൽ ൪
അല്ലൊ, നമുക്ക് അനേകം അവയവങ്ങളും, അവയവങ്ങൾക്ക്
ഒക്കയും ഒരുപോലെ അല്ല, പ്രവൃത്തിയും ഉള്ളപ്രകാരം തന്നെ.
അനേകരായ നാം ക്രിസ്തുനിൽ ഏകശരീരവും, അവനവൻ ത ൫
ങ്ങളിൽ അവയവങ്ങളും ആകുന്നു. വിശേഷിച്ചു നമുക്കു നല്കി ൬
യ കൃപെക്കു തക്കവണ്ണം വിവിധങ്ങളായ വരങ്ങൾ ഉള്ളതുകൊ
ണ്ടു, പ്രവചനമായാൽ, വിശ്വാസത്തിന്റെ പ്രമാണപ്രകാരം
ആക; ശുശ്രൂഷ എങ്കിൽ, ശുശ്രൂഷയിൽ നാം ഇരിക്ക; ഉപ ൭
ദേശിക്കുന്നവൻ എങ്കിൽ, ഉപദേശത്തിൽ ആക; പ്രബോധി
പ്പിക്കുന്നവൻ ആയാൽ, പ്രബോധനത്തിൽ ആക. വിഭാഗി ൮
ച്ചു കൊടുക്കുന്നവൻ ഏകാഗ്രതയോടെ, മുമ്പുള്ളവൻ ഉത്സാഹ
ത്തോടെ, കനിയുന്നവൻ പ്രസന്നതയോടെ, സ്നേഹം നിൎവ്യാ ൯
ജം, (ആക) തീയതിനെ അറെച്ചും നല്ലതെ സഞ്ജിച്ചുംകൊണ്ടു
(അമ. ൫, ൧൫.) സഹോദരപ്രീതിയിൽ തമ്മിൽ സ്ഥായിപൂണ്ടു ൧൦

൧൧ ബഹുമാനത്തിൽ തമ്മിൽ മുമ്പിട്ടുകൊണ്ടു, ഉത്സാഹത്തിൽ മ
ടിപ്പില്ലാതെ, ആത്മാവിൽ വെന്തു സമയത്തെ സേവിച്ചു,
൧൨ ആശയാൽ സന്തോഷിച്ചു, ക്ലേശത്തിൽ സഹിച്ചുനിന്നു,
൧൩ പ്രാൎത്ഥനയിൽ അഭിനിവേശിച്ചു, വിശുദ്ധരുടെ ആവശ്യങ്ങ
ളിൽ കൂട്ടായ്മ കാണിച്ചു, ആതിത്ഥ്യം പിന്തുടൎന്നും കൊണ്ടിരിക്ക!
൧൪ നിങ്ങളെ ഹിംസിക്കുന്നവരെ അനുഗ്രഹിപ്പിൻ; ശപിക്കരുതെ.
൧൫ സന്തോഷിക്കുന്നവരോടു കൂടെ സന്തോഷിക്കയും, കരയുന്നവ
൧൬ രോടുകൂടെ കരകയും, തമ്മിൽ ഐകമത്യം ഭാവിച്ചു, ഉയരമുള്ളവ
ചിന്തിക്കാതെ, താണവററിൽ ഉൾപ്പെട്ടും കൊൾക. താന്താനിക്കു
൧൭ ബുദ്ധിമാൻ എന്നു തോന്നായ്ക. ഒരുത്തന്നും തിന്മെക്കു പകരം
തിന്മ കൊടുക്കാതെ, എല്ലാമനുഷ്യരുടെ മുമ്പാകെയും നല്ലവറെ
൧൮ മുങ്കരുതി. കഴിയും എങ്കിൽ, നിങ്ങളാൽ ആവോളം എല്ലാമനുഷ്യ
൧൯ രോടും സമാധാനം കോലുക. പ്രിയമുള്ളവരെ തങ്ങൾ തന്നെ
പകവീട്ടാതെ, (ദേവ) കോപത്തിന്നു ഇടം കൊടുപ്പിൻ, കാരണം
(൫ മോ. ൩൨, ൩൫.) പ്രതിക്രിയ എനിക്കുള്ളതു, ഞാൻ പകരം
൨൦ ചെയ്യും എന്നു കൎത്താവ് പറയുന്നു. ആകയാൽ (സുഭ. ൨൫,
൨൧) നിന്റെ ശത്രുവിന്നു വിശക്കിൽ അവനെ ഊട്ടുക, ദാഹി
ക്കിൽ കുടിപ്പിക്ക; ഇതു ചെയ്താൽ തീക്കനലുകൾ അവന്റെ ത
ലമേൽ കുന്നിക്കും എന്ന് എഴുതിയിരിക്കുന്നത്; തിന്മയോടു തോ
ല്ക്കാതെ, നന്മയാൽ തിന്മയെ ജയിക്കുക!

## ൧൩. അദ്ധ്യായം.

കൊയ്മെക്കു കീഴ്പെട്ടുവാനും, (൮) സ്നേഹത്തെ പ്രമാണമാക്കി, (൧൧) സുബോധം ആചരിപ്പാനും പ്രബോധനം.

൧ ഏതു ദേഹിയും ശ്രേഷ്ഠാധികാരങ്ങൾക്കു കീഴടങ്ങുക; കാര
ണം ദൈവത്തിൽ നിന്നല്ലാതെ അധികാരം ഒന്നും ഇല്ല; ഉള്ള
൨ അധികാരങ്ങളൊ ദൈവത്താൽ നിയമിക്കപ്പെട്ടവ, ആകയാൽ
അധികാരത്തോടു മറുക്കുന്നവൻ ദൈവവ്യവസ്ഥയോടു മറുക്കു
ന്നു; മറുക്കുന്നവരൊ, തങ്ങൾക്കു തന്നെ ന്യായവിധിയെ പ്രാ
൩ പിക്കും. പിന്നെ വാഴുന്നവർ സൽക്രിയെക്കല്ല; ദുഷ്ക്രിയെക്കു
ത്രെ ഭയമായിരിക്കുന്നു; അധികാരസ്ഥനെ ഭയപ്പെടാതിരിപ്പാ
ൻ ഇച്ഛിക്കുന്നുവൊ? നല്ലതിനെ ചെയ്ക എന്നാൽ, അവനോടു
൪ പുകഴ്ച ലഭിക്കും. നിണക്കു നന്മെക്കായിട്ടല്ലൊ, അവൻ ദൈവ
ശുശ്രൂഷക്കാരനാകുന്നു, തീയതിനെ നീ ചെയ്കിലൊ ഭയപ്പെടുക

വെറുതെ അല്ലല്ലൊ, അവൻ വാളെ വഹിക്കുന്നതു; ദോഷം
പ്രവൃത്തിക്കുന്നവനിൽ കോപം നടത്തിപ്പാൻ ഉത്തരം ചെയ്യു
കൊണ്ടു, അവൻ ദൈവത്തിൻ ശുശ്രൂഷക്കാരനാകുന്നു സത്യം.
എന്നതുകൊണ്ടു കോപത്തെ അല്ല, മനസ്സാക്ഷിയേയും വിചാ ൫
രിച്ചത്രെ, കീഴടങ്ങുക തന്നെ ആവശ്യമാകുന്നു. അതുകൊണ്ടത്രെ ൬
നിങ്ങൾ നികിതിയും കൊടുക്കുന്നു; അവർ ദേവസേവെക്കുള്ള
വരും അതിൽ തന്നെ അഭിനിവേശിക്കുന്നവരും ആകുന്നതി
നാൽ തന്നെ· അതുകൊണ്ടു കടമായുള്ളത് എല്ലാവൎക്കും ഒപ്പിപ്പി ൭
ൻ, നികിതി (മേടിക്കുന്നവന്നു) നികിതി, ചുങ്കം (മേടിക്കുന്നവ
ന്നു) ചുങ്കം, ഭയം വേണ്ടുന്നവന്നു ഭയം, മാനം വേണ്ടുന്നവന്നു
മാനം തന്നെ. അന്യോന്യം സ്നേഹിക്കുന്നത് ഒഴികെ ആരോടും വ്യ
ഒന്നും കടംപെടരുതു. അന്യനെ സ്നേഹിക്കുന്നവനല്ലൊ ധൎമ്മ ൻ
ത്തെ പൂരിപ്പിച്ചിരിക്കുന്നു; കാരണം വ്യഭിചാരം ചെയ്യരുതു, കുല
ചെയ്യരുതു, മോഷ്ടിക്കരുതു, മോഹിക്കരുതു മുതലായിട്ടു യാതോരു
കല്പനയും, നിന്നെപോലെ തന്നെ കൂട്ടുകാരനെ സ്നേഹിക്ക എ
ന്നുള്ള വചനത്തിൽ തന്നെ സംക്ഷേപിച്ചു കിടക്കുന്നു. സ്നേ ൧൦
ഹം എന്നതു കൂട്ടുകാരനു ദോഷം പ്രവൃത്തിക്കാത്തതാകയാൽ ധ
ൎമ്മനിവൃത്തി സ്നേഹം അത്രെ. അതൊ (ചെയ്യേണ്ടതു) സമയ ൧൧
ത്തെ അറിഞ്ഞിട്ടു തന്നെ; നാം വിശ്വസിച്ച നേരത്തേക്കാൾ
രക്ഷ ഇപ്പോൾ, നമുക്ക് അധികം അടുത്തതാകകൊണ്ടു, നാം ഉറ
ക്കത്തിൽനിന്നുണരുവാൻ നാഴിക വന്നു എന്നറിയാമല്ലൊ. രാ ൧൨
വു ചെന്നു കഴിഞ്ഞു, പകൽ അടുത്തു; അതുകൊണ്ടു നാം·ഇരുട്ടി
ൻക്രിയകളെ വീഴ്ത്തു, വെളിച്ചത്തിൻആയുധങ്ങളെ ധരിച്ചു
കൊൾക. പകല്ക്കാലത്ത് എന്നപോലെ നാം മൎയ്യാദയായി നടക്ക ൧൩
ക, കൂത്തു മദ്യപാനങ്ങളിലല്ല, ദുഷ്കാമമൈഥുനങ്ങളിലല്ല, എരിവു
പിണക്കങ്ങളിലല്ല; കൎത്താവായ യേശുക്രിസ്തനെ അത്രെ ഉടുത്തു ൧൪
കൊൾവിൻ! പിന്നെ മോഹങ്ങൾ ജനിപ്പാൻ ജഡത്തിന്നായി
കരുതികൊള്ളരുതു.

## ൧൪. അദ്ധ്യായം.

ഭക്ഷണാദി ആചാരങ്ങളെ ചൊല്ലി ഇടഞ്ഞു പോകാതെ, (൭) താന്താൻ ക്രിസ്തുപ്ര
സാദവും, (൧൩) സഭയുടെ കെട്ടുപണിയും വരുത്തുവാൻ നോക്കേണം.

വിശ്വാസത്തിൽ ബലഹീനനായവനെ നിങ്ങൾ (അവരു ൧
ടെ) വിചാരങ്ങൾക്കു വിധിക്കാതെ കൈക്കൊണ്ടു ചേൎത്തുകൊൾവിൻ.

൨ ഒരുവൻ എല്ലാം തിന്മാൻ വിശ്വസിക്കുന്നു; ബലഹീനൻ സ
൩ സ്യാദികളെ തിന്നുകെ ഉള്ളൂ. തിന്നുന്നവൻ തിന്നാത്തവനെ
ധിക്കരിക്കരുതു, തിന്നാത്തവൻ തിന്നുന്നവന്നു ന്യായം വിധി
൪ ക്കരുത്, ദൈവമല്ലൊ അവനെ ചേൎത്തുകൊണ്ടു; അന്യന്റെ
ഭൃത്യനു വിധിപ്പാൻ നീ ആർ? അവൻ നില്ക്കുന്നതൊ വീഴുന്ന
തൊ തന്റെ കൎത്താവിന്നത്രെ; അവൻ നിലനില്ക്കും താനും;
൫ ദൈവം അവനെ നില്പിപ്പാൻ ശക്തനല്ലൊ ആകുന്നു. ഒരുവ
ൻ ദിവസത്തേക്കാൾ ദിവസത്തെ മാനിക്കുന്നു, മററവൻ എ
ല്ലാദിവസങ്ങളെയും മാനിക്കുന്നു; അവനവൻ താന്താന്റെ മ
൬ നസ്സിൽ നിറപടിയുള്ളവനാക. ദിവസത്തെ കരുതുന്നവൻ
കൎത്താവിന്നായി കരുതുന്നു; ദിവസത്തെ കരുതാത്തവൻ ക
ൎത്താവിന്നായി കരുതാത്തതു; പിന്നെ തിന്നുന്നവൻ ദൈവ
ത്തെ സ്തുതിക്കയാൽ കൎത്താവിന്നായി തിന്നുന്നു, തിന്നാത്തവൻ
കൎത്താവിന്നായി തിന്നാതെ ദൈവത്തെ സ്തുതിക്കയും ചെയ്യുന്നു.
൭ എങ്ങിനെ എന്നാൽ നമ്മിൽ ആരും തനിക്കു ജീവിക്കുന്നില്ല,
ആരും തനിക്കു ചാകുന്നതും ഇല്ല; നാം ജീവിച്ചാലും കൎത്താവി
൮ ന്നു ജീവിക്കുന്നു; ചത്താലും കൎത്താവിന്നു ചാകുന്നു. അതുകൊ
ണ്ടു ജീവിച്ചാലും ചത്താലും കൎത്താവിന്നുള്ളവർ ആകുന്നു.
൯ കാരണം മരിച്ചവൎക്കും ജീവികൾക്കും ഉടയവൻ ആകേണ്ടതി
൧൦ ന്നു തന്നെ ക്രിസ്തൻ മരിക്കയും ഉയിൎക്കയും ചെയ്തു. നീയൊ
നിന്റെ സഹോദരനു ന്യായം വിധിപ്പാൻ എന്തു? അല്ല, നീ
യും നിന്റെ സഹോദരനെ ധിക്കരിപ്പാൻ എന്തു? നാം എല്ലാ
൧൧ വരും ദൈവത്തിന്റെ ന്യായാസനത്തിന്നു മുമ്പാകെ നില്ക്കും
സത്യം (യശ. ൪൫, ൨൩.) എന്റെ ജീവനാണെ എല്ലാമുഴങ്കാലും
എനിക്കു വണങ്ങും എല്ലാനാവും ദൈവത്തെ വാഴ്ത്തുകയും ചെ
൧൨ യ്യും എന്ന് എഴുതി ഇരിക്കുന്നുവല്ലൊ. ആകയാൽ നമ്മിൽ ഓ
രോരുവനും താന്താന്റെ കണക്കിനെ ദൈവത്തോടു ബോധി
൧൩ പ്പിക്കും. എന്നതുകൊണ്ടു നാം ഇനി അന്യോന്യം ന്യായം വിധി
ക്കൊല്ല; സഹോദരന്ന് ഇടൎച്ചയൊ തടങ്ങലൊ വെക്കാതിരിപ്പാ
൧൪ ൻ അത്രെ വിധിച്ചുകൊൾവിൻ. ഞാൻ കൎത്താവായ യേശു
വിൽ അറിഞ്ഞു തേറിയത് എന്തെന്നാൽ ഒന്നും തന്നാൽ തന്നെ
തീണ്ടൽ ആകയില്ല; ഒരുവൻ അതു തീണ്ടൽ എന്ന് എണ്ണിയാ
൧൫ ൽ അവന്നത്രെ തീണ്ടൽ ആകുന്നു. ഭക്ഷണംനിമിത്തം നി
ന്റെ സഹോദരൻ ദുഃഖിച്ചു പോയാലൊ, നീ സ്നേഹപ്രകാരം

നടക്കുന്നില്ല; ആൎക്ക വേണ്ടി ക്രിസ്തൻ മരിച്ചു, ആയവനെ
നിന്റെ ഭക്ഷണംകൊണ്ടു നശിപ്പിക്കല്ലെ! ആകയാൽ നിങ്ങ ൧൬
ളുടെ നന്മയോടു ദൂഷണം പററി വരരുതെ. ദേവരാജ്യം ഭക്ഷ ൧൭
ണപാനവും അല്ലല്ലൊ, നീതിയും സമാധാനവും വിശുദ്ധാത്മാ
വിൽ സന്തോഷവും അത്രെ ആകുന്നു. ഇവററിൽ തന്നെ ക്രി ൧൮
സ്തനെ സേവിക്കുന്നവൻ ദൈവത്തെ പ്രസാദിപ്പിക്കുന്നവ
നും മനുഷ്യൎക്ക് കൊള്ളാകുന്നവനും ആകുന്നു. അതുകൊണ്ടു ൧൯
നാം സമാധാനത്തിന്നും അന്യോന്യം വീടുവൎദ്ധനെക്കും ഉള്ള
വറെറ പിന്തുടരുക. ഭക്ഷണം നിമിത്തം ദേവനിൎമ്മാണത്തെ ൨൦
കെട്ടഴിക്കല്ലെ! എന്നാൽ എല്ലാം ശുദ്ധം തന്നെ; തടങ്ങൽ തട്ടിയി
ട്ടും തിന്നുന്ന മനുഷ്യനൊ അതു വിടക്കു. ഇറച്ചി തിന്നായ്കയും ൨൧
രസം കുടിക്കായ്കയും സഹോദരന്ന് ഇടച്ചയോ തടങ്ങലൊ ബല
ഹീനതയോ സംഭവിക്കുന്നത് എന്തെങ്കിലും ചെയ്യായ്കയും ന
ല്ലതു തന്നെ. നിണക്കു വിശ്വാസം ഉണ്ടൊ? അതിനെ ദേവ ൨൨
മുമ്പാകെ നിണക്കായിട്ടു ധരിച്ചുകൊൾക; താൻ സമ്മതിക്കുന്ന ൨൩
തിൽ തനിക്കു താൻ വിധിക്കാത്തവൻ ധന്യൻ; സംശയിക്കു
ന്നവനൊ തിന്നു എങ്കിൽ വിശ്വാസത്തിൽനിന്നു വരായ്കകൊ
ണ്ടു അവന്നു കുററം വിധിച്ചിട്ടുണ്ടു; വിശ്വാസത്തിൽനിന്നു
വരാത്തത് ഒക്കയും പാപം അത്രെ.

## ൧൫. അദ്ധ്യായം.

ബലഹീനരെ ചുമന്നുകൊണ്ടു, (൫) രണ്ടു വകക്കാരും ഐക്യപ്പെടുവാൻ പ്രബോധനം, (൧൪) അപോസ്തലന്റെ, (൨൨) യാത്രാഭാവങ്ങളും അപേക്ഷയും.

എന്നാൽ ശക്തരായ നാം അശക്തരുടെ ബലഹീനതകളെ ൧
ചുമക്കേണം, തങ്ങളെതന്നെ പ്രസാദിപ്പിക്കയും അരുത്. നമ്മി ൨
ൽ ഓരോരുവൻ ഗുണത്തിന്നായി വീടുവൎദ്ധനെക്കായി തന്നെ
കൂട്ടുകാരനെ പ്രസാദിപ്പിക്ക. കാരണം ക്രിസ്തനും തന്നെ താൻ ൩
പ്രസാദിപ്പിച്ചില്ല. (സങ്കീ. ൬൯, ൯) നിന്നെ നിന്ദിക്കുന്നവ
രുടെ നിന്ദകൾ എന്റെ മേൽ വീണു എന്ന് എഴുതിയപ്രകാ
രമത്രെ (നടന്നു.) എങ്ങിനെ എന്നാൽ മുൻ എഴുതപ്പെട്ടവ ഒക്ക ൪
യും നമ്മുടെ ഉപദേശത്തിന്നായി എഴുതിയത് നാം എഴുത്തുകളു
ടെ ക്ഷാന്തിയാലും ആശ്വാസത്താലും ആശയെ ധരിച്ചു കൊ
ള്ളേണ്ടതിന്നു തന്നെ. എന്നാൽ നിങ്ങൾ ഐകമത്യപ്പെട്ടു, ന ൫
മ്മുടെ കൎത്താവായ യേശുക്രിസ്തന്റെ പിതാവായ ദൈവത്തെ

൬ ഒരു വായികൊണ്ടു മഹത്വീകരിക്കേണ്ടതിന്നു, ക്ഷാന്തി ആശ്വാ
സങ്ങളുടെ ദൈവം ക്രിസ്തുയേശുവിന്നു തക്കവണ്ണം അന്യോ
ന്യം ഒന്നിനെ തന്നെ ചിന്തിപ്പാൻ നിങ്ങൾക്ക് നല്കേണമെ.
൭ അതുകൊണ്ടു ക്രിസ്തൻ ദൈവതേജസ്സിന്നായികൊണ്ടു നിങ്ങ
ളെ ചേൎത്തുകൊണ്ടതു പോലെ അന്യോന്യം ചേൎത്തു കൊൾ്വിൻ.
൮ ഞാൻ പറയുന്നതൊ യേശുക്രിസ്തൻ ദേവസത്യത്തിൻനിമി
ത്തം പരിഛേദനക്കു ശുശ്രൂഷക്കാരനായി ചമഞ്ഞതു പിതാ
൯ ക്കൾക്കുള്ള വാഗ്ദത്തങ്ങളെ ഉറപ്പിക്കേണ്ടതിന്നും, ജാതികൾ ദൈ
വത്തെ കനിവിൻനിമിത്തം മഹത്വീകരിക്കേണ്ടതിന്നും എന്ന
൧൦ ത്രെ. (സങ്കീ. ൧൮, ൪൯.) ആകയാൽ ഞാൻ ജാതികളിൽ നിന്നെ
വാഴ്ത്തി, നിൻ നാമത്തിന്നു സ്തുതി പാടും എന്ന് എഴുതിയപ്രകാ
൧൧ രം തന്നെ. പിന്നെ (൫ മോ. ൩൨, ൪൩.) ജാതികളെ അവന്റെ
ജനത്തോട് ഒന്നിച്ചു ആനന്ദിപ്പിൻ എന്നും, സങ്കീ. ൧൧൭, ൧)
എല്ലാജാതികളും കൎത്താവെ സ്തുതിപ്പിൻ, എല്ലാവംശങ്ങളും അവ
൧൨ നെ പുകഴുവിൻ എന്നും ഉണ്ടു. ജാതികളെ ഭരിപ്പാൻ എഴുനീല്ക്കു
ന്ന ഇശ്ശായിവേർ ആയവനെ ജാതികൾ ആശിച്ചു തേടും
൧൩ എന്നു യശയ്യാവും (൧൧, ൧൦.) പറയുന്നു. എന്നാൽ ആശയുടെ
ദൈവം വിശ്വസിക്കുന്നതിൽ തന്നെ നിങ്ങൾ വിശുദ്ധാത്മാ
വിൻ ശക്തിമൂലം ആശയിൽ വഴിയുമാറു സകല സന്തോഷ
വും സമാധാനവും കൊണ്ടും നിങ്ങളെ നിറെക്കുക.

൧൪ പിന്നെ പ്രിയ സഹോദരന്മാരെ, നിങ്ങൾ തന്നെയും സ
ല്ഗുണസമ്പൂൎണ്ണരും സകല ജ്ഞാനം നിറഞ്ഞവരും തങ്ങളിൽ
തന്നെ വഴിക്കാക്കുവാൻ പ്രാപ്തരും ആകുന്നു എന്നു ഞാൻ ത
൧൫ ന്നെയും നിങ്ങളെ ചൊല്ലി തേറി ഇരിക്കുന്നു. എന്നിട്ടും സ
ഹോദരന്മാരെ, ദൈവം എനിക്കു നല്കിയ കൃപനിമിത്തം നി
ങ്ങളെ ഞാനും കൂടെ ഓൎപ്പിക്കുന്നവനായി, ചിലതിൽ അതിധൈ
൧൬ ൎയ്യമായി നിങ്ങൾക്ക് എഴുതി. ജാതികൾ ആകുന്നൊരു ബലി
വിശുദ്ധാത്മാവിനാൽ വിശുദ്ധീകരിക്കപ്പെട്ടു, സുഗ്രാഹ്യമായി
ചമയേണ്ടതിന്നു ഞാൻ ദൈവത്തിൻ സുവിശേഷത്തെ പു
രോഹിതനായി നടത്തികൊണ്ടു, ജാതികളിൽ യേശുക്രിസ്തന്റെ
സേവകനായിരിപ്പാന്തക്കവണ്ണമല്ലൊ എനിക്കു കൃപ ലഭിച്ച
൧൭ തു. ആകയാൽ, എനിക്കു ദേവകാൎയ്യത്തിൽ ക്രിസ്തുയേശുവിങ്ക
൧൮ ൽ പ്രശംസ ഉണ്ടു. ക്രിസ്തൻ എന്നേകൊണ്ട് ജാതികളുടെ അ
നുസരണത്തിന്നു വേണ്ടി, വാക്കിനാലും ക്രിയയാലും അടയാള

ങ്ങളുടെയും അത്ഭുതങ്ങളുടെയും ശക്തികൊണ്ടു, വിശുദ്ധാത്മാവി
ൻശക്തിയിൽ തന്നെ പ്രവൃത്തിച്ചവ അല്ലാതെ, ഞാൻ ചൊ
ല്ലുവാൻ തുനികയില്ലല്ലൊ. അതിനാൽ ഞാൻ മുമ്പെ യരുശ ൧൯
ലേമിലും ചുഴലവും പിന്നെ ഇല്ലുൎയ്യവരേയും ക്രിസ്തുന്റെ സു
വിശേഷത്തെ പൂരിപ്പിച്ചിരിക്കുന്നു. ഇതിൽ ഞാൻ അന്യ ൨൦
ന്റെ അടിസ്ഥാനത്തിൻമേൽ പണി ചെയ്യാതെ ഇരിക്കേ
ണ്ടതിന്നു, ക്രിസ്തുന്റെ പേർ കേൾക്കായ ഇടത്തിലല്ല. (യശ. ൨൧
൫൨, ൧൫.) അവനെകൊണ്ട് അറിയിക്കപ്പെടാത്തവർ കാണും
കേൾക്കാത്തവർ ബോധിക്കും എന്ന് എഴുതിയ പ്രകാരമത്രെ
സുവിശേഷിപ്പാൻ അഭിമാനിച്ചു നടക്കുന്നു. അതുകൊണ്ടു ൨൨
ത്രെ ഞാൻ നിങ്ങളുടെ അടുക്കൽ വരുന്നതിന്നു മിക്കവാറും മുട
ക്കം വന്നു. ഇപ്പോഴൊ എനിക്ക് ഈ ദിക്കുകളിൽ ഇനി സ്ഥ ൨൩
ലം ശേഷിക്കായ്കയാൽ അങ്ങു ചെല്ലുവാൻ പല ആണ്ടുകൾ
തുടങ്ങി വാഞ്ഛ ഉണ്ടു. ഞാൻ സ്പാന്യയിലേക്കു യാത്രയാകു ൨൪
മ്പോഴേക്കു നിങ്ങളുടെ ഇടയിൽ വരും; ഞാൻ കടന്നു പോകു
ന്ന പന്തിയിലല്ലൊ, നിങ്ങളെ ദൎശിപ്പാനും മുമ്പെ തന്നെ നിങ്ങ
ളിൽനിന്ന് ഏകദേശം തൃപ്തി വന്നശേഷം നിങ്ങളാൽ യാത്ര
അയക്കപ്പെടുവാനും ആശ ഉണ്ടു. ഇപ്പോൾ തന്നെയൊ, ഞാ ൨൫
ൻ യരുശലേമിലേക്കു വിശുദ്ധൎക്ക ശുശ്രൂഷ ചെയ്വാൻ യാത്ര
പുറപ്പെടുന്നു. എങ്ങിനെ എന്നാൽ യരുശലേമിലെ വിശുദ്ധ ൨൬
രിൽ ദരിദ്രരായവൎക്ക അല്പം കൂട്ടായ്മ കാട്ടുവാൻ മക്കെദോന്യയും
അഖായയും പ്രസാദിച്ചു. പ്രസാദം തോന്നി സത്യം. ഇവർ ൨൭
അവൎക്കു കടമ്പെട്ടിരിക്കുന്നതും ഉണ്ടു; ജാതികൾ അവരുടെ ആ
ത്മീകവസ്തുക്കളിൽ കൂട്ടാളികൾ ആയെങ്കിൽ ജഡികങ്ങളിൽ അ
വരെ സേവിപ്പാനും കടം വന്നിരിക്കുന്നുവല്ലൊ. ആയതിനെ ൨൮
ഞാൻ സമാപിച്ച് അവൎക്ക ഈ ഫലത്തെ എത്തിച്ചു മുദ്രയി
ട്ടശേഷം നിങ്ങളിൽ കൂടി സ്പാന്യയിലേക്കു ചെല്ലും. നിങ്ങളരി ൨൯
കെ വന്നാലൊ, ക്രിസ്തുസുവിശേഷത്തിന്റെ അനുഗ്രഹനി
റവോടെ വരും എന്നു ഞാൻ അറിഞ്ഞിരിക്കുന്നു. എന്നാൽ ൩൦
സഹോദരന്മാരെ, നമ്മുടെ കൎത്താവായ യേശുക്രിസ്തുനെയും
ആത്മാവിൻസ്നേഹത്തേയും ഓൎപ്പിച്ചു, നിങ്ങളെ പ്രബോധി
പ്പിക്കുന്നിതു: യഹൂദയിലെ അവിശ്വാസികളിൽ നിന്നു ഞാ ൩൧
ൻ രക്ഷിക്കപ്പെടേണം എന്നും യരുശലേമിന്നായുള്ള എന്റെ
ശുശ്രൂഷ വിശുദ്ധൎക്ക സുഗ്രാഹ്യമാകേണം എന്നും. ഇങ്ങിനെ ൩൨

ഞാൻ ദേവേഷ്ടത്താൽ സന്തോഷത്തോടെ അങ്ങു വന്നു, നി
ങ്ങളോടു കൂട മനം തണുക്കേണ്ടുതിന്നു നിങ്ങൾ എനിക്ക വേണ്ടി
ദൈവത്തോടു പ്രാൎത്ഥനകളിൽ കൂടെ പോരാടേണം എന്നു ത
൩൩ ന്നെ. സമാധാനത്തിന്റെ ദൈവം നിങ്ങളെല്ലാവരോടും കൂടെ
ഇരിപ്പുതാക.

## ൧൬. അദ്ധ്യായം.

ശിഫാൎസ്സ, (൩) വന്ദനവാക്കുകളും, (൧൭) ഭേദിപ്പിക്കുന്നവരെ സൂക്ഷിക്കേണം, (൨൧) അന്യരുടെ വന്ദനങ്ങൾ. (൨൫) സമാപ്തി.

൧ നമ്മുടെ സഹോദരിയും കെങ്ക്രയസഭയിലെ ശുശ്രൂഷക്കാരി
൨ യും ആയുള്ള ഫൊയ്പയെ. നിങ്ങൾ വിശുദ്ധൎക്കു യോഗ്യമാംവ
ണ്ണം കൎത്താവിൽ കൈക്കൊണ്ടു, അവൾക്ക നിങ്ങളെ കൊണ്ടു
ആവശ്യം തോന്നുന്ന യാതൊരു കാൎയ്യത്തിലും സഹായിച്ചും വ
രേണ്ടുതിന്നു, ഞാൻ നിങ്ങളിൽ ഭരമേല്പിക്കുന്നു; അവളും പല
൩ ൎക്കും വിശേഷാൽ എനിക്കും ആശ്രയമായ്വന്നു സത്യം. ക്രിസ്തു
യേശുവിൽ എന്റെ കൂട്ടു വേലക്കാരാകുന്ന പ്രിസ്കയേയും അ
൪ ക്വിലാവെയും വന്ദിപ്പിൻ. ആയവർ എന്റെ പ്രാണന്നു വേ
ണ്ടി, തങ്ങളുടെ കഴുത്തിനെ നീട്ടിവെച്ചു; അവൎക്കു കൃതജ്ഞത
ചൊല്ലുന്നതു ഞാൻ മാത്രമല്ല; ജാതികളുടെ സകല സഭകളും കൂ
൫ ടെ തന്നെ; അവരെ വീട്ടിലെ സഭയേയും വന്ദിപ്പിൻ. ആ
സ്യയിൽനിന്നു ക്രിസ്തുന്ന് ആദ്യവിളവായി എനിക്ക പ്രിയമു
൬ ള്ള എപൈനതനെ വന്ദിപ്പിൻ. ഞങ്ങൾക്കായി വളരെ അ
൭ ദ്ധ്വാനിച്ചുള്ള മൎയ്യമേ വന്ദിപ്പിൻ. എന്റെ ചേൎച്ചക്കാരും സ
ഹബദ്ധരുമായ അന്ത്രൊനിക്കനേയും യുനിയാവെയും വന്ദി
പ്പിൻ; ആയവർ എന്റെ മുമ്പിലും ക്രിസ്തുനിൽ ആയ്വന്നു. അ
൮ പോസ്തലരിൽ പേർ കൊണ്ടവർ ആകുന്നു. കൎത്താവിൽ എ
൯ നിക്ക പ്രിയമുള്ള അമ്പ്ലിയാതനെ വന്ദിപ്പിൻ. ക്രിസ്തുനിൽ
ഞങ്ങളുടെ കൂട്ടുവേലക്കാരനായ ഉൎബ്ബാനനേയും എൻ പ്രിയ
൧൦ നായ സ്താകുവേയും വന്ദിപ്പിൻ. ക്രിസ്തുനിൽ കൊള്ളാകുന്നവ
നായ അപെല്ലാവെ വന്ദിപ്പിൻ. അരിസ്തൊബൂലന്റെ വീട്ടുകാ
൧൧ രിൽനിന്നുള്ളവരെ വന്ദിപ്പിൻ. എന്റെ ചേൎച്ചക്കാരനായ ഹേ
രോദിയോനെ വന്ദിപ്പിൻ. നക്കിസ്സന്റെ വീട്ടുകാരിൽനിന്നു
൧൨ കൎത്താവിൽ ആയവരെ വന്ദിപ്പിൻ. കൎത്താവിൽ അദ്ധ്വാനി
ച്ചവരായ ത്രുഫൈനയേയും ത്രുഫോസയേയും വന്ദിപ്പിൻ.

കൎത്താവിൽ വളരെ അദ്ധ്വാനിച്ച പ്രിയ പെൎസിയെ വന്ദി
പ്പിൻ. കൎത്താവിൽ തെരിഞ്ഞെടുക്കപ്പെട്ട രൂഫനേയും അവ ൧൩
ന്റെയും എന്റെയും അമ്മയെയും വന്ദിപ്പിൻ. അസുങ്ക്രിതൻ, ൧൪
ഫ്ലെഗൊൻ, ഹെൎമ്മാവ്, പത്രൊബാ, ഹെൎമ്മെ ഇവരേയും കൂട
യുള്ള സഹോദരരേയും വന്ദിപ്പിൻ. ഫിലൊലഗനെയും, യൂ ൧൫
ലിയയേയും, നേരയുവേയും, അവന്റെ സഹോദരിയേയും,
ഒലുമ്പാവേയും, അവരോടു കൂടയുള്ള വിശുദ്ധരേയും വന്ദിപ്പി
ൻ. വിശുദ്ധ ചുംബനംകൊണ്ട് അന്യോന്യം വന്ദിപ്പിൻ. ക്രി ൧൬
സ്തുന്റെ സഭകൾ എല്ലാം നിങ്ങളെ വന്ദിക്കുന്നു.

എന്നാൽ സഹോദരന്മാരെ, നിങ്ങൾ പഠിച്ച ഉപദേശത്തോ ൧൭
ടു ചേരാത്ത ദ്വന്ദ്വപക്ഷങ്ങളേയും ഇടൎച്ചകളേയും ഉണ്ടാക്കു
ന്നവരെ സൂക്ഷിപ്പാൻ ഞാൻ നിങ്ങളെ പ്രബോധിപ്പിക്കുന്നു.
അവരോട് അകന്നു വാങ്ങുവിൻ. കാരണം അപ്രകാരമുള്ളവർ ൧൮
നമ്മുടെ കൎത്താവായ യേശുക്രിസ്തുനെ അല്ല, തങ്ങളുടെ വയ
റത്രെ സേവിച്ചുകൊണ്ടു ശുഭവാക്കിനാലും സുഭാഷണത്തിനാ
ലും സാധുക്കളുടെ ഹൃദയങ്ങളെ ചതിച്ചുകളയുന്നു. നിങ്ങളുടെ ൧൯
അനുസരണം നീളെ എല്ലാവൎക്കും കേൾക്കായ്വന്നു, അതുകൊ
ണ്ടു ഞാൻ നിങ്ങൾനിമിത്തം സന്തോഷിക്കുന്നു; എങ്കിലും ന
ന്മെക്കു നിങ്ങൾ ജ്ഞാനികളും തിന്മെക്കു കുട്ടില്ലാത്തവരും ആ
കേണം എന്ന് ഇച്ഛിക്കുന്നു. സമാധാനത്തിന്റെ ദൈവമൊ ൨൦
വേഗത്തിൽ സാത്താനെ നിങ്ങളുടെ കാലുകളിൻകീഴെ ചതെ
ച്ചുകളയും. നമ്മുടെ കൎത്താവായ യേശുക്രിസ്തുന്റെ കരുണ
നിങ്ങളോടു കൂട ഇരിക്ക. എന്റെ കൂട്ടുവേലക്കാരനായ തിമോത്ഥ്യ ൨൧
നും, എന്റെ ചേൎച്ചക്കാരായ ലൂക്യനും, യാസോനും, സോസി
പത്രനും നിങ്ങളെ വന്ദിക്കുന്നു. ലേഖനത്തെ എഴുതിയ തെൎത്ത്യ ൨൨
ൻ എന്നുള്ള ഞാൻ നിങ്ങളെ കൎത്താവിൽ വന്ദിക്കുന്നു. എനി ൨൩
ക്കും സൎവ്വ സഭെക്കും ആതിത്ഥ്യം ചെയ്യുന്ന ഗായൻ നിങ്ങളെ
വന്ദിക്കുന്നു; നഗരഭണ്ഡാരിയായ എരസ്തുനും സഹോദരനാ
യ ക്വൎത്തനും നിങ്ങളെ വന്ദിക്കുന്നു. നമ്മുടെ കൎത്താവായ യേ ൨൪
ശുക്രിസ്തുന്റെ കരുണ നിങ്ങൾ എല്ലാവരോടും കൂടെ ഇരിക്ക;
ആമെൻ.

എന്നാൽ യുഗകാലങ്ങളിൽ മിണ്ടാതെ കിടന്നശേഷം ഇ ൨൫
പ്പോൾ വിളങ്ങി വന്നും, നിത്യ ദൈവത്തിൻ നിയോഗപ്രകാ
രം വിശ്വാസത്തിൻ അനുസരണത്തെ വരുത്തുവാൻ പ്രവാ

ചകരുടെ എഴുത്തുകളെക്കൊണ്ടു സകല ജാതികളിലും അറിയിക്ക
൨൬ പ്പെട്ടും ഇരിക്കുന്ന മൎമ്മത്തിൻ വെളിപ്പാടിനാലുള്ള എന്റെ സു
വിശേഷത്തിലും യേശുക്രിസ്തുന്റെ ഘോഷണത്തിലും നിങ്ങ
൨൭ ളെ സ്ഥിരീകരിപ്പാൻ കഴിയുന്ന ഏകജ്ഞാനിയായ ദൈവത്തി
ന്നു യേശുക്രിസ്തുമൂലം യുഗാദികാലങ്ങളിലും തേജസ്സ് ഉണ്ടാ
വൂതാക ആമേൻ.



THE FIRST EPISTLE OF PAUL

# The Apostle to the Corinthians

# കൊരിന്തൎക്ക്

## എഴുതിയ ഒന്നാം ലേഖനം

### ൧. അദ്ധ്യായം.

൧൦, (— ൪ അ·) സഭാഭിന്നതകളെ ആക്ഷേപിക്കയിൽ, (൧൭) ജ്ഞാനവാസന ഇല്ലാത്ത ഉപദേശത്തിന്നായി പ്രതിവാദം ചൊല്ലിയതു, (— ൨, ൫·)

ദേവേഷ്ടത്താൽ യേശുക്രിസ്തുന്റെ അപോസ്തലനായി വി ൧
ളിക്കപ്പെട്ട പൌലും സഹോദരനായ സോസ്തനാവും. കൊരി ൨
ന്തിലുള്ള ദേവസഭെക്ക്, ക്രിസ്തുയേശുവിൽ വിശുദ്ധീകരിക്ക
പ്പെട്ടവരും ഇങ്ങും അങ്ങും എല്ലാവിടത്തും നമ്മുടെ കൎത്താവായ
യേശുക്രിസ്തുന്റെ നാമത്തെ വിളിച്ചെട്ടുക്കുന്ന സൎവ്വന്മാരോടും
കൂടെ വിളിക്കപ്പെട്ട വിശുദ്ധന്മാരും ആയവൎക്ക തന്നെ എഴുതു
ന്നതു. നമ്മുടെ പിതാവായ ദൈവത്തിൽനിന്നും കൎത്താവായ ൩
യേശുക്രിസ്തുനിൽനിന്നും, നിങ്ങൾക്ക കരുണെയും സമാധാന
വും, ഉണ്ടാവൂതാക. നിങ്ങൾക്ക് ക്രിസ്തുയേശുവിൽ കൊടുക്കപ്പെ ൪
ട്ട ദേവകരുണെനിമിത്തം ഞാൻ എന്റെ ദൈവത്തിന്നു നിങ്ങ
ൾക്ക് വേണ്ടി എപ്പോഴും സ്തോത്രം ചെയ്യുന്നു. ആയവനിൽ ൫
നിങ്ങൾ എല്ലാംകൊണ്ടും (വിശേഷാൽ) സകല വചനത്തിലും
എല്ലാ അറിവിലും സമ്പന്നരായി ചമഞ്ഞു. ഒരു കൃപാവരത്തിലും ൬
മുട്ടുവരാതെ, നമ്മുടെ കൎത്താവായ യേശുക്രിസ്തുന്റെ വെളിപ്പാ
ടിനെ കാത്തുകൊള്ളുന്നവർ ആവാൻ നിങ്ങളിൽ ക്രിസ്തുന്റെ ൭
സാക്ഷ്യം ഉറെച്ചുവന്നു സ്പഷ്ടം. അവൻ നിങ്ങളെ അവസാ ൮
നം വരെയും ഉറപ്പിച്ചു, നമ്മുടെ കൎത്താവായ യേശുക്രിസ്തുന്റെ
നാളിൽ കുററം ചുമത്തപ്പെടാത്തവരാക്കും. അവന്റെ പുത്രനും ൯

നമ്മുടെ കൎത്താവും ആയ യേശുക്രിസ്തുന്റെ കൂട്ടായ്മയിലേക്ക
നിങ്ങളെ വിളിച്ചാ(ക്കിയ) ദൈവം വിശ്വസ്തൻ തന്നെ.
൧൦ എങ്കിലും സഹോദരന്മാരെ, നമ്മുടെ കൎത്താവായ യേശുക്രി
സ്തുന്റെ നാമംമൂലം ഞാൻ നിങ്ങളെ പ്രബോധിപ്പിക്കുന്നിതു:
നിങ്ങൾ എല്ലാവരും ഒന്നു തന്നെ പറകയും, നിങ്ങളിൽ ഭിന്നത
കൾ ഭവിക്കായ്കയും, ഏക മനസ്സിലും ഏക അഭിപ്രായത്തിലും
൧൧ നിങ്ങൾ യഥാസ്ഥാനപ്പെടുകയും ആക. കാരണം എൻ സ
ഹോദരരെ, നിങ്ങളെ കുറിച്ച് എനിക്ക് ക്ലോവയുടെ ആളുകൾ
൧൨ നിങ്ങളിൽ പിണക്കങ്ങൾ ഉള്ളപ്രകാരം ബോധിപ്പിച്ചു. ആയ്ത്
എന്തെന്നാൽ നിങ്ങളിൽ ഓരോരുത്തൻ ഞാൻ പൌലിനുള്ള
വൻ എന്നും, ഞാൻ അപ്പോല്ലോന്ന് എന്നും, ഞാൻ കേഫാവി
ന്ന് എന്നും, ഞാൻ ക്രിസ്തുനു(ള്ളവൻ) എന്നും, ചൊല്ലുന്നതു
൧൩ തന്നെ. ക്രിസ്തുൻ പകുക്കപ്പെട്ടിരിക്കുന്നുവൊ? പക്ഷെ പൌൽ
നിങ്ങൾക്ക് വേണ്ടി ക്രൂശിക്കപ്പെട്ടുവൊ? അല്ല, പൌലിൻ നാ
൧൪ മത്തിലേക്ക സ്നാനം ഏറ്റുവൊ? ക്രിസ്പനെയും ഗായനെയും
ഒഴികെ, ഞാൻ നിങ്ങളിൽ ഒരുവനെയും സ്നാനപ്പെടുത്തായ്കയാൽ
൧൫ (എൻ) ദൈവത്തിന്നു സ്തോത്രം! എന്നാമത്തിലേക്ക സ്നാനം
കഴിച്ചപ്രകാരം ആരും പറയാതിരിപ്പാൻ ഇങ്ങിനെ വന്നു.
൧൬ പിന്നെ സ്തെഫനാവിന്റെ കുഡുംബത്തെയും ഞാൻ സ്നാന
പ്പെടുത്തി സത്യം; ശേഷം മറ്റ് ഒരുത്തരെ സ്നാനം ഏല്പിച്ചുവൊ
എന്നറിയുന്നില്ല.
൧൭ സ്നാനത്തിന്നല്ലല്ലൊ സുവിശേഷണത്തിന്നു തന്നെ ക്രിസ്തു
ൻ എന്നെ അയച്ചതു; അതൊ ക്രിസ്തുന്റെ ക്രൂശ് പഴുതിൽ
൧൮ ആകാതിരിക്കേണ്ടതിന്നു വചനജ്ഞാനത്തോടെ അരുതു. കാര
ണം ക്രൂശിൻവചനം നശിച്ചുപോകുന്നവൎക്ക് ഭോഷത്വവും
൧൯ രക്ഷപ്പെടുന്ന നമുക്ക് ദൈവശക്തിയും ആകുന്നു. (യശ. ൨൯,
൧൪.) ജ്ഞാനികളുടെ ജ്ഞാനത്തെ ഞാൻ നശിപ്പിച്ചു, ബുദ്ധിമാ
ന്മാരുടെ ബോധത്തെ അകററുകയും ചെയ്യും എന്ന് എഴുതികി
൨൦ ടക്കുന്നുവല്ലൊ. ഈ യുഗത്തിൻ ജ്ഞാനി എവിടെ? ശാസ്ത്രി
എവിടെ? താൎക്കികൻ എവിടെ? ഈ ലോകജ്ഞാനത്തെ ദൈ
൨൧ വം ഭോഷത്വം ആക്കിയില്ലയൊ. എന്തുകൊണ്ടെന്നാൽ ദേവ
ജ്ഞാനമുള്ളതിങ്കൽ ലോകം ജ്ഞാനത്താൽ ദൈവത്തെ അറിയാ
യ്കകൊണ്ടു, ഘോഷണത്തിൻ ഭോഷത്വത്താൽ വിശ്വസിക്കു
ന്നവരെ രക്ഷിപ്പാൻ ദൈവത്തിന്നു നന്ന് എന്ന് തോന്നി

യഹൂദർ അടയാളം ചോദിക്കയും, യവനർ ജ്ഞാനത്തെ അ ൨൨
ന്വേഷിക്കയും, ചെയ്യുമ്പോൾ, ഞങ്ങൾ ക്രൂശിക്കപ്പെട്ട ക്രിസ്തു ൨൩
നെ ഘോഷിക്കുന്നു, ആയതു യഹൂദന്മാൎക്ക ഇടൎച്ചയും, ജാതിക
ൾക്ക ഭോഷത്വവും, എങ്കിലും യഹൂദർ താൻ, യവനർ താൻ, ൨൪
വിളിക്കപ്പെട്ടവർ ഏവൎക്കും തന്നെ ദേവശക്തിയും, ദേവജ്ഞാ
നവും, ആകുന്ന ക്രിസ്തുനെ അത്രെ, (ഘോഷിക്കുന്നു). ദൈവ ൨൫
ത്തിന്റെ പൊട്ടായുള്ളതു മനുഷ്യരെക്കാൾ ജ്ഞാനമുള്ളതും, ദൈ
വത്തിന്റെ ദുൎബ്ബലമായതു മനുഷ്യരെക്കാൾ ഊക്കുള്ളതും ആ
കുന്നു സത്യം. എങ്ങിനെ എന്നാൽ സഹോദരന്മാരെ, നിങ്ങളെ ൨൬
വിളിച്ചു (ചേൎത്ത)വാറു നോക്കുവിൻ! അതിൽ ജഡപ്രകാരം
ജ്ഞാനികൾ ഏറയില്ല; ശക്തന്മാർ ഏറയില്ല; കുലീനർ ഏറയി
ല്ലല്ലൊ. ജ്ഞാനികളെ ലജ്ജിപ്പിപ്പാൻ ദൈവം ലോകത്തിൽ ൨൭
പൊട്ടായവറെറ തന്നെ തെരിഞ്ഞെടുത്തു; ഊക്കുള്ളവറെറ ല
ജ്ജിപ്പിപ്പാൻ ദൈവം ലോകത്തിൽ ദുൎബ്ബലമായവറെറ തെരി
ഞ്ഞെടുത്തു. ഉള്ളവറെറ നീക്കുവാൻ ദൈവം ലോകത്തിൽ കു ൨൮
ലഹീനവും, നികൃഷ്ടവും, ആയവറെറയും ഇല്ല എന്നുള്ളവറെറ
യും തെരിഞ്ഞെടുത്തതു. ദൈവത്തിൻ മുമ്പിൽ ഒരു ജഡവും ൨൯
പ്രശംസിച്ചു പോകായ്വാൻ തന്നെ. നിങ്ങളൊ അവങ്കൽനിന്നു ൩൦
ഉണ്ടായി ക്രിസ്തുയേശുവിൽ ഇരിക്കുന്നു; ആയവൻ നമുക്ക
ദൈവത്തിൽനിന്നു ജ്ഞാനവും, നീതിയും, വിശുദ്ധിയും, വീ
ണ്ടെടുപ്പും ആയ്ഭവിച്ചു. (യിറ. ൯, ൨൪.) പ്രശംസിക്കുന്നവൻ ൩൧
കൎത്താവിൽ പ്രശംസിക്ക എന്നെഴുതിയപ്രകാരം വരേണ്ടതി
ന്നത്രെ.

## ൨. അദ്ധ്യായം.

(൧) ക്രൂശിൻവചനത്തിൽ ആത്മികൎക്ക എത്താകുന്ന ജ്ഞാനം അടങ്ങിയതു.

ഞാനും സഹോദരന്മാരെ, നിങ്ങളുടെ അടുക്കൽ വരുമ്പോൾ, ൧
നിങ്ങൾക്ക വചനത്തിലൊ, ജ്ഞാനത്തിലൊ, വിശേഷത്വം
കൂടാതെ, ദൈവത്തിൻ സാക്ഷ്യത്തെ പ്രസ്താവിപ്പാൻ വന്നതു.
കാരണം യേശുക്രിസ്തുനെ ക്രൂശിക്കപ്പെട്ടവനെ തന്നെ അല്ലാ ൨
തെ, നിങ്ങളിൽ ഒന്നും അറിയരുത് എന്നു ഞാൻ നിൎണ്ണയിച്ചു.
ഞാനും ബലഹീനതയും ഭയവും വളരെ നടുക്കവും പൂണ്ടു, നി ൩
ങ്ങളോടു ഇരുന്നു. എന്റെ വചനവും ഘോഷണവും ജ്ഞാന ൪
ത്തിൻ വശീകരവാക്കുകളിൽ അല്ല; ആത്മാവിന്റെയും ശക്തി

൫ യുടെയും പ്രാമാണ്യത്തിൽ അത്രെ ആയതു. നിങ്ങളുടെ വി
ശ്വാസം മാനുഷജ്ഞാനത്തിൽ അല്ല; ദേവശക്തിയിൽ നില്ക്കേ
ണ്ടതിന്നു തന്നെ.
൬ തികഞ്ഞവരിൽ ഞങ്ങൾ ജ്ഞാനം ചൊല്ലുന്നു താനും; ആയ
തു ഈ യുഗത്തിന്റേതും നീക്കം വരുന്നവരായ ഈ യുഗപ്ര
ഭുക്കളുടെ ജ്ഞാനവും അല്ല; ദൈവം യുഗങ്ങൾക്ക് മുമ്പെ, നമ്മു
൭ ടെ തേജസ്സിന്നായി മുന്നിയമിച്ചും മറഞ്ഞു കിടന്നും ഉള്ള ദേവ
൮ ജ്ഞാനത്തെ ഞങ്ങൾ മർമ്മമായിട്ടു ചൊല്ലുന്നു. അതും ഈ യു
ഗപ്രഭുക്കൾ ആരും അറിയാത്ത ജ്ഞാനം തന്നെ; അറിഞ്ഞു
എങ്കിൽ, അവർ തേജസ്സിൻ കൎത്താവെ ക്രൂശിക്കയില്ലയായിരു
൯ ന്നുവല്ലൊ. അല്ല എഴുതിയിരിക്കുന്നപ്രകാരം ദൈവം തന്നെ
സ്നേഹിക്കുന്നവൎക്കു ഒരുക്കിയവ കൺ കാണാത്തതും ചെവി
കേൾക്കാത്തതും മനുഷ്യഹൃദയത്തിൽ ഏറാത്തതും ആയവയ
൧൦ ത്രെ (യശ. ൬൪, ൪. ൬൫, ൧൭.) ദൈവം തന്റെ ആത്മമൂലം
ഞങ്ങൾക്കു വെളിപ്പെടുത്തി ആത്മാവാകട്ടെ, സകലവും ദൈ
൧൧ വത്തിൻ ആഴങ്ങളെയും ആരായുന്നു. എങ്ങിനെ എന്നാൽ മ
നുഷ്യന്റേതു അവനിലുള്ള മാനുഷാത്മാവിന്ന് അല്ലാതെ, മനു
ഷ്യർ ആരു തിരിയുന്നു. അവ്വണ്ണം ദൈവത്തിന്റേവ ദേവാ
൧൨ ത്മാവ് അല്ലാതെ, ഒരുവനും അറിയുന്നതും ഇല്ല. ഞങ്ങളൊ
ലോകത്തിൻ ആത്മാവെ അല്ല; ദൈവം നമുക്കു സമ്മാനിച്ച
വ തിരിവാനായി ദൈവത്തിൽനിന്നുള്ള ആത്മാവെ തന്നെ
൧൩ പ്രാപിച്ചു. അവയും ഞങ്ങൾ മാനുഷജ്ഞാനത്തിൻ പാഠമായ
വചനങ്ങളാൽ അല്ല; ആത്മാവിൻ പാഠമായവറ്റാൽ അത്രെ,
ചൊല്ലിക്കൊണ്ട് ആത്മികപ്പൊരുളുകളോടു ആത്മിക വാക്കും
൧൪ ചേൎത്തു പോരുന്നു. എന്നാൽ പ്രാണമയനായ മനുഷ്യൻ ദേ
വാത്മാവിന്റേവ കൈക്കൊള്ളുന്നില്ല; അത് അവന്നു ഭോഷ
ത്വമല്ലൊ ആകുന്നത്; ആത്മികമായി വിവേചിക്കേണ്ടതാകയാ
൧൫ ൽ, അത് അവന്നു തിരിവാൻ കഴികയും ഇല്ല. ആത്മികനൊ
എല്ലാവറ്റെയും വിവേചിക്കുന്നു; താൻ ആരാലും വിവേചി
൧൬ ക്കപ്പെടുകയും ഇല്ല. കൎത്താവിന്റെ മനസ്സ് അറിഞ്ഞു അവ
നെ ഗ്രഹിപ്പിക്കാകുന്നവൻ ആരു പോൽ (യശ. ൪൦, ൧൩.) എ
ന്നാൽ ഞങ്ങൾ ക്രിസ്തന്റെ മനസ്സുള്ളവർ ആകുന്നു.

## ൩. അദ്ധ്യായം.

കൊരിന്തർ ജ്ഞാനപാത്രങ്ങൾ അല്ല, (൫) ഗുരുക്കളെ താരതമ്യം പോലെ മതിക്കുകയും, (൧൬) ഛിദ്രപക്ഷംകൂടാതെ അനുഭവിക്കയും വേണം.

നിങ്ങളോടും സഹോദരന്മാരെ, എനിക്ക് ആത്മികരോട് ആ ൧
കുംവണ്ണം ചൊല്ലുവാൻ കഴിഞ്ഞില്ല; ജഡമയരും ക്രിസ്തനിൽ
ശിശുക്കളും ആയവരോടത്രെ. നിങ്ങൾക്ക് ഉണ്മാനല്ല; പാൽ ൨
കുടിപ്പാൻ തന്നത്രെ ഉള്ളു; അതു നിങ്ങൾക്ക പ്രാപ്തി പോരാ
ഞ്ഞതിനാൽ ചെയ്തു; ഇപ്പോഴും പ്രാപ്തി വന്നതും ഇല്ല; ഇ
ന്നും കൂടെ നിങ്ങൾ ജഡമയർ ആകുന്നുവല്ലൊ. നിങ്ങളിൽ എ ൩
രിവും പിണക്കവും ദ്വന്ദ്വപക്ഷങ്ങളും ഇരിക്കെ, നിങ്ങൾ ജ
ഡമയരല്ലൊ ആകുന്നു; മാനുഷമായി നടക്കുകയും ചെയ്യുന്നു.
ഒരുത്തൻ ഞാൻ പൌലിനുള്ളവൻ എന്നും മറ്റവൻ ഞാൻ ൪
അപൊല്ലോനുള്ളവൻ എന്നും ചൊല്ലുമ്പോൾ, നിങ്ങൾ മാനു
ഷരല്ലൊ ആകുന്നു.

എന്നിട്ട് അപൊല്ലോൻ എന്തു, പൌൽ എന്തു, നിങ്ങൾ വി ൫
ശ്വാസികൾ സേവിച്ച ശുശ്രൂഷക്കാർ അത്രെ; സേവിച്ചതൊ
അവനവന്നു കൎത്താവ് കൊടുത്ത പോലെ. ഞാൻ നട്ടു അ ൬
പൊല്ലോൻ നനെച്ചു ദൈവമത്രെ വൎദ്ധിപ്പിച്ചു. ആകയാൽ ൭
നടുന്നവനും നനെക്കുന്നവനും ഏതും ഇല്ല; വൎദ്ധിപ്പിക്കുന്ന
ദൈവമത്രെ (സാരം) പിന്നെ നടുന്നവനും നനെക്കുന്നവനും
ഒന്നാകുന്നു. അവനവന്നു സ്വപ്രയത്നത്തിന്നു തക്ക തന്റെ ൮
തന്റെ കൂലിയും കിട്ടും. ദൈവത്തിന്നല്ലൊ ഞങ്ങൾ കൂട്ടുവേലക്കാർ ൯
നിങ്ങൾ ദൈവത്തിൻ കൃഷി, ദൈവത്തിൻ വീട്ടുനിൎമ്മാണം ത ൧൦
ന്നെ; എനിക്ക നല്കിയ ദേവകരുണെക്ക് തക്കവണ്ണം ഞാൻ ജ്ഞാ
നമുള്ള ശില്പിമുഖ്യനായി അടിസ്ഥാനം ഇട്ടിരിക്കുന്നു; മറ്റവൻ
മീതെ കെട്ടുന്നു; എങ്ങിനെ കെട്ടി പോരുന്നു എന്ന് ഓരോരുത്തൻ
നോക്കുക. കാരണം ക്രിസ്തുയേശു എന്നുള്ള അടിസ്ഥാനം ഇട്ടു കി ൧൧
ടക്കുന്നത് എന്നിയെ, മറ്റൊന്നു വെപ്പാൻ ആൎക്കും കഴികയില്ല
സത്യം. ആ അടിക്കു മീതെ വല്ലവനും പൊൻ, വെള്ളി, വില ൧൨
കല്ലു, മരങ്ങൾ, പുല്ലുതണ്ടു ഇവ കെട്ടി പോരുകിൽ, അവനവ
ന്റെ പണി സ്പഷ്ടമായ്വരും. ആ ദിവസമല്ലൊ അതിനെ തെ ൧൩
ളിവാക്കും; അഗ്നിയിൽ അല്ലൊ വെളിപ്പെടുന്നു. ഓരോരുത്ത ൧൪
ന്റെ പണി ഇന്നപ്രകാരം എന്നു തീ തന്നെ ശോധന

൧൫ ചെയ്യും. വല്ലവനും കെട്ടിപോന്ന പണി നില്ക്കും എങ്കിൽ, കൂലികി
ട്ടും വല്ലവന്റെ പണി വെന്തുപോയെങ്കിൽ (കൂലി) ചേതം വ
രും; താൻ മാത്രം തീയൂടെ തെറ്റും പോലെ രക്ഷിക്കപ്പെടും.
൧൬ നിങ്ങൾ ദേവമന്ദിരം എന്നും ദേവാത്മാവ് നിങ്ങളിൽ വ
൧൭ സിക്കുന്നു എന്നും അറിയുന്നില്ലയൊ. ദേവമന്ദിരത്തെ ആർ
എങ്കിലും കെടുത്താൽ അവനെ ദൈവം കെടുക്കും; ദേവമന്ദി
രം അല്ലൊ വിശുദ്ധം ആകുന്നു; നിങ്ങളും (വിശുദ്ധർ തന്നെ).
൧൮ ഒരുവനും തന്നെത്താൻ ചതിച്ചു പോകരുതെ! നിങ്ങളിൽ ആരാ
നും ഈ യുഗത്തിൽ ജ്ഞാനമുള്ളവൻ എന്നു ഭാവിച്ചാൽ, അവ
൧൯ ൻ ജ്ഞാനിയായി ചമവാൻ ഭോഷനാവ്വൊക. കാരണം ഈ
ലോകത്തിൻ ജ്ഞാനം ദേവമുഖേന ഭോഷത്വം ആകുന്നു (യൊ
ബ. ൫, ൧൩) ജ്ഞാനികളെ അവരുടെ കൌശലത്തിൽ പിടി
൨൦ പ്പെടുന്നവൻ എന്നും. (സങ്കീ. ൯൪, ൧൧) കൎത്താവ് ജ്ഞാനി
കളുടെ വിചാരങ്ങളെ മായയുള്ളവ എന്നറിയുന്നു എന്നും എഴു
൨൧ തിയിരിക്കുന്നു. അതുകൊണ്ട് ആരും മനുഷ്യർ വിഷയമായി
൨൨ പ്രശംസിക്കരുതു; സകലവും അല്ലൊ നിങ്ങൾക്ക് ഉള്ളതു. പൌ
ൽ ആകട്ടെ, അപൊല്ലൊൻ ആകട്ടെ, കേഫാ ആകട്ടെ, ലോകം
ആകട്ടെ, ജീവനൊ, മരണമൊ, വൎത്തമാനമൊ, ഭാവിയൊ സക
൨൩ ലവും നിങ്ങൾക്ക് ആകുന്നു. നിങ്ങളൊ ക്രിസ്തനു, ക്രിസ്തനൊ
ദൈവത്തിന്ന് (ആകുന്നു).

## ൪. അദ്ധ്യായം.

ഗുരുക്കളുടെ ഭേദാഭേദങ്ങൾ കാലത്താൽ തെളിയും, (൯) അപോസ്തലന്മാർ തങ്ങളെ തന്നെ എത്ര താഴ്ത്തുന്നു, (൧൪) പ്രബോധനം.

൧ ഞങ്ങളെ ക്രിസ്തന്റെ പണിക്കാരും ദേവമൎമ്മങ്ങളെ (പങ്കു
ക്കുന്ന) വീട്ടുവിചാരകരും എന്നീവണ്ണം ഓരോരുവൻ എണ്ണി
൨ കൊള്ളേണ്ടിയതു. ശേഷം ഈ വീട്ടുവിചാരകരിൽ അന്വേ
ഷിക്കുന്നത് എന്തെന്നാൽ, താൻ വിശ്വസ്തനായി കാണപ്പെ
൩ ടേണം എന്നത്രെ. നിങ്ങളാലൊ വല്ല മാനുഷ(വിസ്താര)ദി
വസത്താലൊ, ഞാൻ വിവേചിക്കപ്പെടുന്നത് എനിക്ക് എത്ര
യും എളുപ്പം ആകുന്നു; എന്നെ ഞാൻ തന്നെ വിവേചിക്കുന്ന
൪ തും ഇല്ല. എനിക്ക് ഒന്നിന്നും മനോബോധം ഉണ്ടായില്ല സ
ത്യം; ഇതിനാൽ ഞാൻ നീതീകരിക്കപ്പെട്ടവനല്ല താനും; എ
൫ ന്നെ വിവേചി(ച്ചുവിധി)ക്കുന്നത് കൎത്താവത്രെ. ആകയാൽ

കൎത്താവ് താൻ വരുവോളം സമയത്തിന്നു മുമ്പെ ഒന്നിന്നും ന്യാ
യം വിധിക്കരുത്; അവൻ ഇരുട്ടിൽ മറഞ്ഞവററെ വെളിച്ചത്താ
ക്കി, ഹൃദയങ്ങളുടെ ആലോചനകളെ വിളങ്ങിക്കും അന്ന് ഓ
രോരുത്തന്നു ദൈവപക്കൽനിന്നു തൻ പുകഴ്ച ഉണ്ടാകും.
ഇവററെ സഹോദരന്മാരെ, ഞാൻ നിങ്ങൾക്കായിട്ടു ദൃഷ്ടാ ൬
ന്തമാക്കി, എന്നെയും അപ്പൊല്ലോനെയും ഉദ്ദേശിച്ചു ചൊല്ലി
യതു എഴുതികിടക്കുന്നതിന്മീതെ ഭാവിക്കരുത് എന്നു നിങ്ങൾ
ഞങ്ങളിൽ തന്നെ പഠിച്ചും ഒരുവനു വേണ്ടി ഒരുവൻ മററവ
ന്റെ നേരെ ചീൎത്തു പോകാതെയും വരേണ്ടതിന്നത്രെ, നിന്നെ
ആരുപോൽ വിശേഷിപ്പിക്കുന്നു. ലഭിച്ചതല്ലാതെ, നിണക്ക് ൭
എന്തുണ്ടു? ലഭിച്ചു എങ്കിലൊ ലഭിയാത്തവനെ പോലെ എന്തു
പ്രശംസിക്കുന്നു? ഇത്ര ക്ഷണത്തിൽ നിങ്ങൾ തൃപ്തന്മാരായി ൮
കേവലം സമ്പന്നരായി ഞങ്ങളെ കൂടാതെ, വാഴുന്നവരായി അ
യ്യൊ ഞങ്ങളും കൂടെ വാഴുവാനായി നിങ്ങൾ വാഴികളായെങ്കിൽ
കൊള്ളായിരുന്നു. എങ്ങിനെ എന്നാൽ, ദൈവം അപോസ്തല ൯
രാകുന്ന ഞങ്ങളെ പ്രാണദണ്ഡ്യന്മാരെ പോലെ എല്ലാററിലും
കിഴിഞ്ഞവരായി കാണിച്ചു, ദൂതരും മനുഷ്യരും ആകുന്ന ലോക
ത്തിന്നു ഞങ്ങൾ കൂത്തുകാഴ്ചയായ്തീൎന്നുവല്ലൊ എന്നു തോന്നുന്നു.
ഞങ്ങൾ ക്രിസ്തൻ നിമിത്തം ഭോഷന്മാർ നിങ്ങൾ ക്രിസ്തനിൽ ൧൦
വിവേകികൾ, ഞങ്ങൾ ബലഹീനർ, നിങ്ങൾ ഊക്കന്മാർ നി
ങ്ങൾ തേജസ്വികൾ, ഞങ്ങൾ അപമാനികൾ അത്രെ. ഈ ൧൧
നാഴികവരെയും ഞങ്ങൾ വിശന്നു ദാഹിച്ചും ഉടുപ്പാൻ കാണാ
തെയും കുത്തുകൊണ്ടും നിലയററും നടക്കുന്നു; ഈ കൈകളാൽ
വേല ചെയ്തു അദ്ധ്വാനിക്കുന്നു. വാവിഷ്ഠാണം കൊണ്ടിട്ടു ൧൨
ആശീൎവ്വദിക്കുന്നു; ഹിംസിക്കപ്പെട്ടു സഹിക്കുന്നു; ദുഷിക്കപ്പെട്ടു
(അമ്പോടെ) പ്രബോധിപ്പിക്കുന്നു. ഞങ്ങൾ ലോകത്തിന്റെ ൧൩
എച്ചിലും കുപ്പയും പോലെ ഇന്നെയോളം സകലത്തിന്റെ
ചവറായും പോയതെ ഉള്ളു.
നിങ്ങളെ നാണിപ്പിപ്പാനല്ല; എന്റെ പ്രിയകുട്ടികളെ വഴി ൧൪
ക്കാക്കികൊണ്ടത്രെ ഇവ എഴുതുന്നു. ക്രിസ്തനിൽ പതിനായിരം ൧൫
ഗുരുക്കന്മാർ ഉണ്ടായാലും നിങ്ങൾക്ക് അച്ഛന്മാർ ഏറയില്ല താ
നും; ക്രിസ്തയേശുവിൽ ഞാനല്ലൊ നിങ്ങളെ സുവിശേഷത്താ
ൽ ജനിപ്പിച്ചു. അതുകൊണ്ടു എന്റെ അനുകാരികൾ ആകു ൧൬
വിൻ എന്നു നിങ്ങളെ പ്രബോധിപ്പിക്കുന്നു. ഇതിൻനിമിത്തം ൧൭

കൎത്താവിൽ വിശ്വസ്തനും എന്റെ പ്രിയകുട്ടിയുമായ തി
മോത്ഥ്യനെ അങ്ങ് അയച്ചു, ഞാൻ എങ്ങും ഏതു സഭയിലും ഉ
പദേശിക്കും പ്രകാരം ക്രിസ്തനിൽ ഉള്ള എന്റെ വഴികളെ അ
൧൮ വൻ നിങ്ങളെ ഓൎപ്പിക്കും. എങ്കിലും ഞാൻ നിങ്ങളുടെ അടുക്കൽ
൧൯ വരികയില്ല എന്നു വെച്ചു ചിലർ ചീൎത്തുവല്ലൊ. കൎത്താവിന്ന്
ഇഷ്ടം എങ്കിൽ, ഞാൻ വേഗം നിങ്ങളുടെ അടുക്കെ വന്നു ചീൎത്തു
ള്ളവരുടെ വചനം അല്ല; ശക്തിയെ അറിഞ്ഞു കൊള്ളും താനും.
൨൦ ദേവരാജ്യം വചനത്തിൽ അല്ല; ശക്തിയിൽ അല്ലൊ ആകുന്നു.
൨൧ നിങ്ങൾക്ക് ഏതു വേണ്ടും ഞാൻ അങ്ങു വടിയോടെ വരികയൊ,
സ്നേഹത്തിലും ശാന്താത്മാവിലും വരികയൊ (വേണ്ടതു).

## ൫. അദ്ധ്യായം.

പ്രത്യക്ഷപാതകന്റെ ആക്ഷേപണം, (൯) ഇന്നവരോടു സമ്പൎക്കം അരുതു.

൧ നിങ്ങളിൽ കേവലം പുലയാട്ട് ഉള്ള പ്രകാരം കേൾക്കുന്നു,
ഒരുത്തൻ അച്ഛന്റെ ഭാൎയ്യയെ വെച്ചുകൊള്ളും വണ്ണം ജാതികളി
൨ ൽ പോലും കേൾക്കാത്ത പുലയാട്ടു വക തന്നെ. എന്നിട്ടും നിങ്ങ
ൾ ചീൎത്തിരിക്കുന്നുവൊ അല്ല; ഈ പണി ചെയ്യുവൻ നിങ്ങളു
ടെ നടുവിൽനിന്നു നീങ്ങുവാനായി ഖേദിച്ചു പോകാതെയും ഇ
൩ രുന്നുവൊ. ഞാനൊ ശരീരം കൊണ്ടു ദൂരസ്ഥൻ എങ്കിലും, ആത്മാ
വുകൊണ്ടു കൂടയുള്ളവനായി, ഇവ്വണ്ണം ഇതു നടത്തിയവനെ
നിങ്ങളും എൻ ആത്മാവുമായി നമ്മുടെ കൎത്താവായ യേശുക്രി
൪ സ്തന്റെ ശക്തിയോടും, ഒന്നിച്ചു ചേൎന്നിരിക്കെ ഞാൻ അരികി
൫ ലായതു പോലെ വിധിച്ചുതാവിതു. നമ്മുടെ കൎത്താവായ യേശുക്രി
സ്തന്റെ നാമത്തിൽ ആയവനെ ആത്മാവ് കൎത്താവായ യേ
ശുവിൻ നാളിൽ രക്ഷപ്പെടേണ്ടതിന്നു, ജഡസംഹാരത്തിന്നാ
൬ യി സാത്താനിൽ ഏല്പിക്ക എന്നത്രെ. നിങ്ങളുടെ പ്രശംസ നന്ന
ല്ല; അസാരം പുളിമാവു പിണ്ഡത്തെ എല്ലാം പുളിപ്പിക്കുന്നു എ
൭ ന്നറിയുന്നില്ലയൊ. നിങ്ങൾ പുതിയ പിണ്ഡം ആകേണ്ടതിന്നു
പഴയ പുളിമാവിനെ വാരി നീക്കുവിൻ; നിങ്ങളും പുളിപ്പില്ലാത്ത
വരായല്ലൊ; കാരണം നമ്മുടെ പെസഹയായി ക്രിസ്തൻ ഹോമി
൮ ക്കപ്പെട്ടു. അതുകൊണ്ടു നാം ഉത്സവം ഘോഷിച്ചു പോരുക, പഴ
യ പുളിമാവിൽ അല്ല; ആകാൎയ്യവും ദുഷ്ടതയും ആകുന്ന പുളിമാ
വിലും അല്ല; സ്വച്ഛതാസത്യങ്ങൾ ആകുന്ന പുളിപ്പില്ലാൎയ്യയിൽ
തന്നെ.

പുലയാടികളോട് ഇടപാടരുത് എന്നു ഞാൻ ആ ലേഖന ൻ
ത്തിൽ നിങ്ങൾക്ക് എഴുതി. അത് ഈ ലോകത്തിലെ പുലയാടി ൧൦
കളോടു താൻ, ലുബ്ധർ അപഹാരികളോടു താൻ, വിഗ്രഹാരാധിക
ളോടു താൻ എന്നു മുറ്റും അല്ല; അങ്ങിനെ എങ്കിൽ ലോകത്തിൽ
നിന്നു പുറപ്പെടേണ്ടിവരുമല്ലൊ. ഞാനൊ നിങ്ങൾക്ക് എഴുതിയ ൧൧
ത് സഹോദരൻ എന്ന പേർപെട്ട ഒരുവൻ പുലയാടിയൊ,
ലുബ്ധനൊ, വിഗ്രഹാരാധിയൊ, വാവിഷ്ഠാണക്കാരനൊ, മദ്യപ
നൊ, അപഹാരിയൊ ആകുന്നെങ്കിൽ ഇടപാടരുത് ആയവ
നോടു കൂട ഭക്ഷിക്കപോലും അരുത് എന്നത്രെ. പുറത്തുള്ളവ ൧൨
ർക്ക ന്യായം വിധിപ്പാൻ എനിക്ക് എന്തുപോൽ; അകത്തുള്ളവ
ൎക്ക തന്നെ നിങ്ങൾ വിധിക്കുന്നല്ലയൊ? പുറത്തുള്ളവൎക്കൊ ൧൩
ദൈവം തന്നെ വിധിക്കുന്നു; നിങ്ങളിൽനിന്നു തന്നെ ആ ദുഷ്ട
നെ നീക്കിക്കളവിൻ.

## ൬. അദ്ധ്യായം.

വ്യവഹാരങ്ങളെയും, (൧൨) കാമസേവയെയും ആക്ഷേപിച്ചതു.

നിങ്ങളിൽ ഒരുവൻ മറ്റേവനോടു കാൎയ്യം ഉണ്ടായാൽ, വിശു ൧
ദ്ധരിൽ അല്ല; അനീതിമാന്മാരുടെ മുമ്പിൽ വ്യവഹരിപ്പാൻ തു
നിയുന്നുവൊ? വിശുദ്ധർ ലോകത്തിന്നു ന്യായം വിധിക്കും എ ൨
ന്നറിയുന്നില്ലയൊ? ലോകത്തിന്നു നിങ്ങളിൽനിന്നു വിധി വരു
ന്നു എങ്കിൽ, ഏറ്റം ചെറിയ സംഗതികൾക്കും നിങ്ങൾ അയോ
ഗ്യർ എന്നു വരുന്നുവൊ? നാം ദൂതൎക്കും, വിധിക്കും എന്നറിയു ൩
ന്നില്ലയൊ? പിന്നെ ദ്രവ്യകാൎയ്യങ്ങൾക്ക പോരെ? എന്നാൽ ൪
നിങ്ങൾക്ക് ദ്രവ്യസംഗതികൾ ഉണ്ടെങ്കിൽ സഭയിൽ നികൃഷ്ടർ
എന്നു നടക്കുന്നവരെ തന്നെ ഇരുത്തുന്നുവൊ? നിങ്ങൾക്ക ൫
ലജ്ജെക്കായി ഞാൻ പറയുന്നിതു: ഇങ്ങിനെ തന്റെ സഹോ
ദരന്നു നടു ചൊല്വാൻ പ്രാപ്തിയുള്ള ജ്ഞാനി ഒരുവനും നിങ്ങ
ളിൽ ഇല്ലയൊ? അല്ല സഹോദരൻ സഹോദരനോടു വ്യവഹ ൬
രിച്ചു പോകുന്നു, അതും അവിശ്വാസികളുടെ മുമ്പിൽ തന്നെ.
എന്നാൽ നിങ്ങൾക്ക തമ്മിൽ അന്യായങ്ങൾ ഉണ്ടാകുന്നതു കൂ ൭
ടെ കേവലം നിങ്ങൾക്ക തോല്വി അത്രെ; ന്യായക്കേടു സഹി
പ്പാൻ എന്തു തോന്നാതു, ഹാനിപ്പെടുവാൻ എന്തു തൊന്നാതു?
അല്ല നിങ്ങൾ ന്യായക്കേടു ചെയ്യുന്നു, ഹാനിപ്പെടുത്തുന്നു, അ ൮
തും സഹോദരരെ തന്നെ കഷ്ടം. അനീതിമാന്മാർ ദേവരാജ്യത്തെ ൯

൧൦ അവകാശമാക്കുകയില്ല എന്നറിയുന്നില്ലയൊ? ഭ്രമപ്പെടായ്കി
ൻ! പുലയാടികൾ, വിഗ്രഹാരാധികൾ, വ്യഭിചാരികൾ, സ്ത്രീ
ഭാവക്കാർ, പുരുഷകാമികൾ, കള്ളർ, ലുബ്ധർ, മദ്യപായികൾ, വാ
വിഷ്ഠാണക്കാർ, അപഹാരികൾ എന്നിവർ ദേവരാജ്യത്തെ അ
൧൧ വകാശമാക്കുകയില്ല. നിങ്ങളും ചിലർ ഈ വകയായിരുന്നുവ
ല്ലൊ; എങ്കിലും കൎത്താവായ യേശുവിൻ നാമത്തിലും നമ്മുടെ
ദൈവത്തിൻ ആത്മാവിനാലും നിങ്ങൾ കഴുകികൊണ്ടു, നിങ്ങൾ
വിശുദ്ധീകരിക്കപ്പെട്ടു, നിങ്ങൾ നീതീകരിക്കപ്പെട്ടു സത്യം.
൧൨ എല്ലാററിന്നും എനിക്ക അധികാരം ഉണ്ടു എങ്കിലും എല്ലാം ഉ
പകരിക്കുന്നതല്ല; എല്ലാററിന്നും എനിക്ക അധികാരം ഉണ്ടു എ
ങ്കിലും ഞാൻ ഏതിന്റെ അധികാരത്തിലും അകപ്പെടരുത്; ഭോ
ജ്യങ്ങൾ വയററിന്നും, വയറു ഭോജ്യങ്ങൾക്കും (ആകുന്നു) പി
൧൩ ന്നെ ദൈവം ഇതും അതും നീക്കം ചെയ്യും. ശരീരമൊ പുല
യാട്ടിന്നല്ല കൎത്താവിന്നത്രെ; കൎത്താവ് ശരീരത്തിന്നും തന്നെ.
൧൪ പിന്നെ ദൈവം കൎത്താവെ ഉണൎത്തിയിട്ടു നമ്മെയും സ്വശ
൧൫ ക്തിയാൽ ഉണൎത്തും. നിങ്ങളുടെ ശരീരങ്ങൾ ക്രിസ്തുന്റെ അ
വയവങ്ങൾ എന്നറിയുന്നില്ലയൊ? എന്നാൽ ക്രിസ്തുന്റെ അ
വയവങ്ങളെ ഞാൻ എടുത്തു വേശ്യയുടെ അവയവങ്ങൾ ആ
൧൬ ക്കുകയൊ? അതരുതെ വേശ്യയോടു പററുന്നവൻ അവളോട്
ഏകശരീരമായി എന്നറിയുന്നില്ലയൊ? ഇരുവരും ഒരു ജഡമാ
൧൭ യി തീരും എന്ന് അവൻ മൊഴിയുന്നുണ്ടല്ലൊ? കൎത്താവോടു
൧൮ പററുന്നവനൊ (അവനോട്) ഏകാത്മാവായി. പുലയാട്ടിനെ
വിട്ട് ഓടുവിൻ! മനുഷ്യൻ ചെയ്യുന്ന ഏതു പാപവും ശരീരത്തി
ന്നു പുറത്താകുന്നു; പുലയാടുന്നവൻ സ്വശരീരത്തിലേക്ക് പാ
൧൯ പം ചെയ്യുന്നു. ദൈവത്തിൽനിന്നു കിട്ടി, നിങ്ങളിൽ ഇരിക്കുന്ന
വിശുദ്ധാത്മാവിന്നു നിങ്ങളുടെ ശരീരം മന്ദിരം എന്നും നിങ്ങൾ
തനിക്കു താൻ ഉടയവർ അല്ല എന്നും അറിയുന്നില്ലയൊ?
൨൦ വിലെക്കല്ലൊ നിങ്ങൾ കൊള്ളപ്പെട്ടു, ആയതുകൊണ്ടു ദൈ
വത്തെ നിങ്ങളുടെ ശരീരത്തിലും, (ആത്മാവിലും) മഹത്വീകരി
പ്പിൻ.

## ൭. അദ്ധ്യായം.

(൧) വിവാഹം ആവശ്യം, (൮) ഇന്നവൎക്കു വിവാഹം തുടങ്ങുകയും ഒഴിക്കയും ചെയ്യാം, (൧൭) താൻ വിളിക്കപ്പെട്ടതിൽ നിലനില്ക്കുക, (൨൫) കന്യമാൎക്കും മററു കല്പന അല്ല ബുദ്ധി ചൊല്ലിയതു.

നിങ്ങൾ എനിക്ക് എഴുതിയവ സംബന്ധിച്ചോ (ഞാൻ ൧
ചൊല്ലുന്നിതു). സ്ത്രീയെ തൊടാതിരിക്ക മനുഷ്യനു നല്ലത് എ ൨
ങ്കിലും പുലയാട്ടുകൾ നിമിത്തം ഓരോരുത്തന്നു തന്റെ ഭാൎയ്യയും
ഓരോരുത്തിക്കു തന്റെ ഭൎത്താവും ഉണ്ടായിരിക്കാവു. ഭാൎയ്യെക്കു ൩
പുരുഷൻ കടമുള്ളതിനെ ഒപ്പിക്ക; അപ്രകാരം പുരുഷനു ഭാൎയ്യ
യും. ഭാൎയ്യയുടെ ശരീരത്തിൽ അവളല്ല; പുരുഷനത്രെ അധിക ൪
രിക്കുന്നു; അപ്രകാരം പുരുഷശരീരത്തിൽ അവനല്ല ഭാൎയ്യ അ
ത്രെ അധികരിക്കുന്നു. തമ്മിൽ തമ്മിൽ ഹാനിപ്പെടുത്തരുതു, പ ൫
ക്ഷെ പ്രാൎത്ഥനെക്ക് ഒഴിവ് ഉണ്ടാവാൻ ഒരു സമയത്തേക്ക്
ഒത്തിരുന്നാൽ കൊള്ളാം; എന്നാൽ നിങ്ങളുടെ ചാപല്യം നിമി
ത്തം സാത്താൻ നിങ്ങളെ പരീക്ഷിക്കാതെ ഇരിപ്പാൻ വീണ്ടും
ചേൎന്നിരിപ്പിൻ. ആയ്തു ഞാൻ നിയോഗമായിട്ടല്ല അനുവാദ ൬
മായത്രെ പറയുന്നു. എല്ലാ മനുഷ്യരും എന്നേപോലെ ആകേ ൭
ണം എന്ന് ഇച്ഛിക്കുന്നു എങ്കിലും ഒരുവന്ന് ഇപ്രകാരം ഒരുവ
ന്ന് അപ്രകാരം അവനവന്നു താന്താന്റെ കൃപാവരം ദൈവ
ത്തിൽനിന്നുണ്ടു. കെട്ടാത്തവൎക്കും വിധവമാൎക്കും ഞാൻ ചൊ ൮
ല്ലുന്നു: എന്നേപോലെ പാൎത്താൽ അവൎക്കു കൊള്ളാം. ഇന്ദ്രിയ ൯.
ജയം ഇല്ലാഞ്ഞാൽ അവർ കെട്ടുക താനും അഴലുന്നതിനേക്കാൾ
വേൾക്ക തന്നെ നല്ലു സത്യം. കെട്ടീട്ടുള്ളവൎക്കൊ ഞാനല്ല; ക ൧൦
ൎത്താവു തന്നെ ആജ്ഞാപിക്കുന്നിതു: ഭാൎയ്യ പുരുഷനോടു വേ
ർ പിരിയരുതു. (പിരിഞ്ഞു എങ്കിലൊ വേളാതെ നില്ക്ക താൻ ഭ ൧൧
ൎത്താവോടു നിരന്നു വരിക താൻ വേണ്ടു) പുരുഷൻ ഭാൎയ്യയെ
വിടുകയും അരുതു. ശേഷമുള്ളവൎക്കൊ കൎത്താവല്ല ഞാനത്രെ ൧൨
പറയുന്നിതു: ഒരു സഹോദരന്ന് അവിശ്വാസിനിയായ ഭാൎയ്യ
ഉണ്ടാകയും അവനോടു കൂട പാൎപ്പാൻ സമ്മതിക്കയും ചെയ്യുകിൽ
അവളെ വിടരുതു. അവിശ്വാസിയായ ഭൎത്താവുള്ളൊരു സ്ത്രീ ൧൩
യും, ഇവൻ അവളോട് കൂട പാൎപ്പാൻ സമ്മതിക്കുന്നു എങ്കിൽ,
ഭൎത്താവിനെ വിടരുതു. കാരണം അവിശ്വാസിയായ ഭൎത്താ ൧൪
വ് ഭാൎയ്യയിങ്കൽ വിശുദ്ധീകരിക്കപ്പെട്ടും അവിശ്വാസിനിയായ

ഭാൎയ്യ ഭൎത്താവിങ്കൽ വിശുദ്ധീകരിക്കപ്പെട്ടും ഇരിക്കുന്നു; അല്ലാഞ്ഞാൽ നിങ്ങളുടെ മക്കൾ അശുദ്ധർ എന്നു വരും, അവർ വിശുദ്ധ
൧൫ രാകുന്നു താനും. അവിശ്വാസി വേർപിരികിലൊ പിരിയട്ടെ. ഈ വകയിൽ സഹോദരനൊ സഹോദരിയൊ അടിമപ്പെട്ടിരിക്കുന്നില്ല; സമാധാനത്തിൽ (ആവാൻ) ദൈവം നമ്മെ വിളിച്ചത്
൧൬ എന്തെന്നാൽ സ്ത്രീയെ, നീ ഭൎത്താവെ രക്ഷിക്കുമൊ എന്നും, പുരുഷ, നീ ഭാൎയ്യയെ രക്ഷിക്കുമൊ എന്നും എങ്ങിനെ അറിവതു.
൧൭ ശേഷം ഓരോരുത്തന്നു കൎത്താവ് വിഭാഗിച്ചു പോലെ ഓരോരുത്തനെ ദൈവം വിളിച്ചതുപോലെ അവ്വണ്ണം നടപ്പു; സക
൧൮ ല സഭകളിലും ഞാൻ ഇങ്ങിനെ ആദേശിക്കുന്നു. വല്ലവൻ പരിഛേദനയുള്ളവനായി വിളിക്കപ്പെട്ടു, ചൎമ്മാകൎഷണം അരു
൧൯ തു. അഗ്രചൎമ്മത്തോടെ വിളിക്കപ്പെട്ടു പരിഛേദന അരുതു; പരിഛേദന ഒന്നും ഇല്ല; അഗ്രചൎമ്മവും ഒന്നും ഇല്ല; ദേവകല്പന
൨൦ കളെ സൂക്ഷിക്കുന്നതു കാൎയ്യം. ഓരോരുത്തൻ വിളിക്കപ്പെട്ട വി
൨൧ ളിയിൽ തന്നെ വസിപ്പു. നീ ദാസനായി വിളിക്കപ്പെട്ടു വിചാരം അരുതു; സ്വാതന്ത്ര്യമുള്ളവൻ ആവാൻ കഴിഞ്ഞാലും അതി
൨൨ നെ അത്രെ ഉപയോഗിച്ചു കൊൾക. കാരണം ദാസനായി കൎത്താവിങ്കൽ വിളിക്കപ്പെട്ടവൻ കൎത്താവിന്റെ വിട്ടുതൽ കിട്ടിയവനത്രെ; അപ്രകാരം സ്വാതന്ത്ര്യമുള്ളവനായി വിളിക്കപ്പെട്ട
൨൩ വൻ ക്രിസ്തുന്റെ ദാസൻ ആകുന്നു. നിങ്ങൾ വിലെക്ക് കൊ
൨൪ ള്ളപ്പെട്ടവർ തന്നെ മനുഷ്യൎക്ക ദാസരാകരുതെ. സഹോദരന്മാരെ, താന്താൻ ഏതിൽ വിളിക്കപ്പെട്ടിരുന്നാലും ആയതിൽ ദേവസമീപെ വസിപ്പതാക.
൨൫ പിന്നെ കന്യകമാരെ തൊട്ട് എനിക്കു കൎത്താവിന്റെ നിയോഗം ഇല്ല എങ്കിലും വിശ്വാസ്യൻ ആവാന്തക്കവണ്ണം കൎത്താവിൻ കനിവു ലഭിച്ചവനായി ഞാൻ അഭിപ്രായം തരുന്നു.
൨൬ എന്നാൽ അടുത്തു വരുന്ന ഞെരുക്കംനിമിത്തം നല്ലത് ഇതാകുന്നു എന്നും അങ്ങിനെ തന്നെ ഇരിക്ക മനുഷ്യന്നു നല്ലത് എ
൨൭ ന്നും എനിക്കു തോന്നുന്നു. നീ ഭാൎയ്യയോടു കെട്ടുപെട്ടിരിക്കുന്നു അഴിവാൻ തിരയല്ല; പെൺ കെട്ടാറവൻ ആകുന്നു ഭാൎയ്യയെ
൨൮ തിരയല്ല. നീ വേട്ടു എന്നാലും പിഴച്ചില്ല; കന്യയും വിവാഹം ചെയ്താൽ, പിഴെച്ചില്ല ഇപ്രകാരമുള്ളവൎക്കു ജഡത്തിൽ പീഡ
൨൯ ഉണ്ടാകും താനും, ഞാനൊ നിങ്ങളെ ആദരിക്കുന്നു. എന്നാൽ സഹോദരന്മാരെ, ഞാൻ മൊഴിയുന്നിതു: ഇനി സമയം

ചുൻന്ന

സംക്ഷേപിച്ചിരിക്കുന്നതെ ഉള്ളു; എങ്ങിനെ എന്നാൽ ഭാൎയ്യമാർ
ഉള്ളവർ ഇല്ലാത്തവരെ പോലെയും, കരയുന്നവർ കരയാത്ത ൩൦
വരെ പോലെയും സന്തോഷിക്കുന്നവർ സന്തോഷിക്കാത്ത
വരെ പോലെയും, വിലെക്ക വാങ്ങുന്നവർ അടക്കാത്തവരെ
പോലെയും. ഈ ലോകത്തെ അനുഭവിക്കുന്നവർ അതിനെ ൩൧
മാത്രം അനുഭവം ആക്കാത്തവരെ പോലെയും ആകേണ്ടതിന്ന
ത്രെ; ഈ ലോകത്തിൻ വേഷം ഒഴിഞ്ഞു പോകുന്നുവല്ലൊ.
നിങ്ങൾ ചിന്തയില്ലാത്തവർ ആയിരിക്കേണം എന്നു ഞാൻ ൩൨
ഇച്ഛിക്കുന്നു. വേളാത്തവൻ കൎത്താവിനെ എങ്ങിനെ പ്രസാ ൩൩
ദിപ്പിക്കും എന്നു വെച്ചു കൎത്താവിന്റെവ ചിന്തിക്കുന്നു; വേട്ട
വൻ ഭാൎയ്യയെ എങ്ങിനെ പ്രസാദിപ്പിക്കും എന്നു വെച്ചു ലോ
കത്തിന്റെവ ചിന്തിക്കുന്നു. അതു പോലെ കെട്ടിയവളും ക ൩൪
ന്യയും വേർതിരിഞ്ഞവർ തന്നെ; വേളാത്തവൾ ശരീരത്തിലും
ആത്മാവിലും വിശുദ്ധയാകേണ്ടതിന്നു കൎത്താവിന്റെവ ചി
ന്തിക്കുന്നു; വേട്ടവൾ ഭൎത്താവിനെ എങ്ങിനെ പ്രസാദിപ്പി
ക്കും എന്നു വെച്ചു ലോകത്തിന്റെവ ചിന്തിക്കുന്നു. ഇതിനെ ൩൫
നിങ്ങളുടെ ഉപകാരത്തിന്നായി ചൊല്ലുന്നു: നിങ്ങളുടെ മേൽ തള
യിടുവാനല്ല; ഔചിത്യമായതിനേയും കുഴക്ക് എന്നി കൎത്താവിങ്ക
ലെ അവസരത്തേയും വിചാരിച്ചത്രെ (ചൊല്ലുന്നു).

പിന്നെ തന്റെ കന്യെക്ക് പ്രായം അധികം ചെന്നാൽ, അ ൩൬
വളിൽ പരിചുകേട്ട വരുത്തും എന്ന് ഒരുത്തൻ നിരൂപിക്കിലും
അങ്ങിനെ ആകേണ്ടിവരികിലും, താൻ ഇച്ഛിക്കുന്നതിനെ ചെ
യ്ക. അവൻ പിഴെക്കുന്നില്ല; അവർ വിവാഹം ചെയ്യട്ടെ. എ ൩൭
ങ്കിലും മുട്ടുപാടില്ലാതെ തന്നിഷ്ടത്തെ നടത്തുവാൻ അധികാരം
ഉണ്ടായാൽ ഹൃദയത്തിങ്കൽ ദൃഢമായി നില്ക്കുന്ന ഒരുവൻ ത
ന്റെ കന്യയെ സൂക്ഷിച്ചുകൊൾവാൻ ഹൃദയത്തിൽ വിധിച്ചു
എങ്കിൽ നല്ലവണ്ണം ചെയ്യുന്നു. ആകയാൽ വേൾവിക്കുന്നവ ൩൮
ൻ നന്നായി ചെയ്യുന്നു. വേൾവിക്കാത്തവൻ ഏറെ നന്നാ
യി ചെയ്യുന്നു. സ്ത്രീ തന്റെ ഭൎത്താവ് ജീവിപ്പോളം കെട്ടുപെ ൩൯
ട്ടിരിക്കുന്നു; ഭൎത്താവ് നിദ്രകൊണ്ടു എങ്കിൽ, തോന്നുന്നവനെ
കൊണ്ടു വേൾവിപ്പാൻ അവൾക്കു സ്വാതന്ത്ര്യം ഉണ്ടു, കൎത്താ
വിൽ മാത്രമെ ആവു. അവൾ അങ്ങിനെ തന്നെ പാൎത്തു എ ൪൦
ങ്കിലൊ അതിധന്യ, എന്ന് എന്റെ അഭിപ്രായം; ദേവാത്മാവ്
എനിക്കും ഉണ്ടെന്നു തോന്നുന്നു താനും.

## ൮. അദ്ധ്യായം.

൮ — ൰൩ വിഗ്രഹാൎപ്പിതങ്ങൾ ബലിസദ്യകൾ ഇവറ്റെ സംബന്ധിച്ചു ബലഹീനരെ വിചാരിച്ചു അറിവിനെയല്ല; സ്നേഹത്തെ മുന്നിട്ടു സൂക്ഷിച്ചു നടക്കേണം.

൧ വിഗ്രഹാൎപ്പിതങ്ങളുടെ കാൎയ്യത്തിലൊ നമുക്ക് എല്ലാവൎക്കും
അറിവുണ്ട് എന്നു ബോധിച്ചു; അറിവു ചീൎപ്പിക്കുന്നു സ്നേഹം
൨ വീട്ടുവൎദ്ധന ചെയ്യുന്നു. താൻ വല്ലതും അറിയുന്നു എന്ന് ഒരു
ത്തന്നു തോന്നിയാൽ, അറിയേണ്ടപ്രകാരം അവൻ ഇന്നേവ
൩ രെ ഒന്നും അറിഞ്ഞവനല്ല. ഒരുത്തൻ ദൈവത്തെ സ്നേഹി
൪ ച്ചാൽ ആയവൻ അവനാൽ അറിയപ്പെട്ടവനത്രെ. വിഗ്രഹാ
ൎപ്പിതങ്ങളുടെ ഭക്ഷണകാൎയ്യം എന്നാൽ (ഉള്ളവണ്ണം) ഒരു വി
ഗ്രഹവും ലോകത്തിൽ ഇല്ല എന്നും ഒരുവൻ അല്ലാതെ, മറ്റൊ
൫ രു ദൈവവും ഇല്ല എന്നും നാം അറിയുന്നു. എങ്ങിനെ എന്നാ
ൽ പല ദേവകളും പല കൎത്താക്കന്മാരും ഉണ്ടായിരിക്കെ വാന
ത്തിൽ ആകട്ടെ, ഭൂമിയിൽ ആകട്ടെ, ദേവകൾ എന്നു ചൊല്ലി
൬ യവർ ഉണ്ട് എങ്കിലും. പിതാവാകുന്ന ഏകദൈവമെ നമുക്കു
ള്ളു ആയവനിൽനിന്നു സകലവും അവനിലേക്ക് നാമും ആ
കുന്നു; യേശുക്രിസ്തൻ എന്ന ഏക കൎത്താവും ഉണ്ടു; ആയവ
൭ നാൽ സകലവും അവനാൽ തന്നെ നാമും ആകുന്നു. എന്നാ
ലും എല്ലാവരിലും ആ അറിവ് ആകുന്നില്ല; ചിലർ ഇന്നെയോ
ളം വിഗ്രഹം എന്നുള്ള മനോബോധത്താലെ വിഗ്രഹാൎപ്പിതം
എന്നുവെച്ചു ഭക്ഷിക്കുന്നു; അവരുടെ മനോബോധം ബലഹീ
൮ നം ആകയാൽ, മലിനപ്പെടുകയും ചെയ്യുന്നു. എന്നാൽ ആഹാ
രം നമ്മെ ദൈവത്തോട് അടുപ്പിക്കുന്നില്ല; നാം ഉണ്ടാൽ വഴി
൯ കയും ഉണ്ണാഞ്ഞാൽ കുറകയും ഇല്ലല്ലൊ. എന്നാൽ ഈ നിങ്ങളു
ടെ അധികാരം ബലഹീനൎക്കു തടങ്ങൽ ആയി വരാതിരിപ്പാൻ
൰ നോക്കുവിൻ. എങ്ങിനെ എന്നാൽ അറിവുള്ള നീ വിഗ്രഹാല
യത്തിൽ പന്തികൊള്ളുന്നത് ഒരുത്തൻ കണ്ടാൽ ബലഹീന
നായവന്റെ മനസ്സാക്ഷിക്കു വിഗ്രഹാൎപ്പിതങ്ങളെ ഉണ്മാനും
൰൧ ഉറപ്പു സംഭവിക്കയില്ലയൊ? ആൎക്കവേണ്ടി ക്രിസ്തൻ മരിച്ചു,
ആ ബലഹീനസഹോദരൻ ഇങ്ങിനെ നിന്റെ അറിവിനാ
൰൨ ൽ നശിച്ചുപോകുന്നു. ഇപ്രകാരം സഹോദരരിൽ പാപം ചെ
യ്ത് അവരുടെ ബലഹീനമനസ്സാക്ഷിയെ തല്ലിക്കൊണ്ടു നി
൰൩ ങ്ങൾ ക്രിസ്തനിൽ പാപം ചെയ്യുന്നു. ആകയാൽ ആഹാരം

എന്റെ സഹോദരനെ ഇടറിച്ചാൽ, എന്റെ സഹോദരനെ
ഇടറിക്കാതെ ഇരിക്കേണ്ടതിന്നു ഞാൻ എന്നേക്കും ഇറച്ചി
ഭക്ഷിക്കയില്ല.

## ൯. അദ്ധ്യായം.

അപോസ്തലൻ തന്റെ സ്വാതന്ത്ര്യത്തെ അല്ല സഭയുടെ വൃദ്ധിയെ ലാക്കാക്കിയ
തു, (൨൪) ഓട്ടത്തിന്നു ത്യാഗം അത്യാവശ്യം.

ഞാൻ സ്വതന്ത്രൻ അല്ലയൊ, ഞാൻ അപോസ്തലൻ അ ൧
ല്ലയൊ, നമ്മുടെ കൎത്താവായ യേശുക്രിസ്തനെ കണ്ടിട്ടില്ലയൊ.
കൎത്താവിൽ എന്റെ പണി നിങ്ങൾ അല്ലയൊ. മറ്റുള്ളവൎക്ക ൨
ഞാൻ അപോസ്തലൻ അല്ല എങ്കിൽ, നിങ്ങൾക്ക ആകുന്നു
പോൽ; കൎത്താവിൽ നിങ്ങൾ അല്ലൊ എന്റെ അപോസ്തല
ത്വത്തിന്നു മുദ്ര ആകുന്നു. എന്നെ വിവേചിക്കുന്നവൎക്ക എ ൩
ന്റെ പ്രതിവാദം ഇതത്രെ. (സഭാദ്രവ്യത്താൽ) ഉണ്മാനും കുടി ൪
പ്പാനും ഞങ്ങൾക്ക അധികാരം ഇല്ലയൊ? ശേഷം അപോസ്ത ൫
ലരും കൎത്താവിൻ സഹോദരന്മാരും കേഫാവും എന്ന പോലെ
ഞങ്ങൾക്ക ഒരു സഹോദരിയെ ഭാൎയ്യയായി കൂട്ടികൊണ്ടു സഞ്ച
രിപ്പാൻ അധികാരം ഇല്ലയൊ? അല്ല (വൃത്തിക്ക്) അദ്ധ്വാനി ൬
ക്കാതെ ഇരിപ്പാൻ എനിക്കും ബൎന്നബാവിന്നും മാത്രം അധി
കാരം ഇല്ല എന്നുണ്ടൊ? സ്വന്ത ചെലവിട്ടു ആര പോൽ ചെ ൭
കം ചെയ്യുന്നു? ആർ പറമ്പു നട്ടു അതിൻ ഫലം തിന്നാതിരി
ക്കുന്നു? അല്ല ആട്ടിങ്കൂട്ടം ആർ മേച്ചു കൂട്ടത്തിൻ പാലിൽ ഉപ
ജീവിക്കാതിരിക്കും: ഇവ മാനുഷ്യപ്രകാരം ചൊല്ലുന്നുവൊ? ധ ൮
ൎമ്മവും അതിനെ തന്നെ പറയുന്നില്ലയൊ? മെതിക്കുന്ന കാളെ ൯
ക്ക വായ്ക്കെട്ടരുത് എന്നു മോശധൎമ്മത്തിൽ എഴുതികിടക്കുന്നുവ
ല്ലൊ? ദൈവത്തിന്നു കാളകൾ തന്നെ വിചാരമൊ? അല്ല കേ ൧൦
വലം നമുക്ക വേണ്ടി പറയുന്നുവൊ? അതെ ഉഴുന്നവൻ ആ
ശയോടെ ഉഴുകയും മെതിക്കുന്നവൻ അംശം കിട്ടുവാനുള്ള ആ
ശയോടെ മെതിക്കയും വേണം എന്നതു നമുക്കവേണ്ടി എഴുതി
യത്. ഞങ്ങൾ ആത്മികങ്ങളെ നിങ്ങൾക്ക വിതെച്ചു എങ്കിൽ, ൧൧
നിങ്ങളുടെ ജഡധമയങ്ങളെ ഞങ്ങൾ കൊയ്താൽ വങ്കാൎയ്യമൊ?
മറ്റെവർ നിങ്ങളുടെ മേൽ ഈ അധികാരത്തെ കൈക്കൊണ്ടാ ൧൨
ൽ ഞങ്ങൾ വിശേഷാൽ അല്ലയൊ? എങ്കിലും ഞങ്ങൾ ഈ അ
ധികാരത്തെ പ്രയോഗിച്ചില്ല; ക്രിസ്തന്റെ സുവിശേഷത്തിന്നു

യാതൊരു വിഘ്നവും വരുത്താതെ ഇരിപ്പാൻ സകലവും പൊ
൧൩ റുക്കുന്നു. പുണ്യകൎമ്മങ്ങൾ നടത്തുന്നവർ പുണ്യസ്ഥലത്തു
നിന്നു ഉപജീവിക്കുന്നു എന്നും ബലിപീഠം ഉപാസിക്കുന്ന
വർ ബലിപീഠത്തോട് അംശമാക്കികൊള്ളുന്നു എന്നും നിങ്ങൾ
൧൪ അറിയുന്നില്ലയൊ? അപ്പോലെ കൎത്താവും സുവിശേഷത്തെ
പ്രസ്താപിക്കുന്നവൎക്കു സുവിശേഷത്താൽ ഉപജീവിക്കേണം
എന്ന് ആദേശിച്ചു.
൧൫ എങ്കിലും ഇവ ഒന്നും ഞാൻ പ്രയോഗിച്ചില്ല; ഇവ്വണ്ണം എ
ന്നിൽ ഭവിക്കേണ്ടതിന്നും അല്ല ഇവ എഴുതിയതു; ആരും എ
ന്റെ പ്രശംസയെ വൃഥാവാക്കുന്നതിനേക്കാൾ മരിക്ക തന്നെ
൧൬ എനിക്കു നല്ലു; കാരണം ഞാൻ സുവിശേഷിക്കുന്നു എങ്കിൽ,
മുട്ടുപാട് എന്റെ മേൽ കിടക്കുകയാൽ എനിക്ക് പ്രശംസയില്ല;
അതെ ഞാൻ സുവിശേഷിക്കുന്നില്ല എങ്കിൽ, എനിക്ക് ഹാ
൧൭ കഷ്ടം. എങ്ങിനെ എന്നാൽ മനഃപൂൎവ്വമായി ഇതിനെ ചെയ്തു
കൊണ്ടാൽ എനിക്ക് കൂലി ഉണ്ടു; മനഃപൂൎവ്വം അല്ലാഞ്ഞാലും വീ
൧൮ ട്ടുവിചാരണ എന്നിൽ ഭരമേല്പിച്ചുകിടക്കുന്നു. എന്നാൽ എന്റെ
കൂലി എന്തു? സുവിശേഷിക്കുമ്പോൾ, എന്റെ അധികാരത്തെ
മുററും അനുഭവമാക്കാതവണ്ണം ഞാൻ ക്രിസ്തന്റെ സുവിശേ
൧൯ ഷത്തെ പരത്തികൊണ്ടു, ചെലവില്ലാതെയാക്കുക അത്രെ. ഇ
ങ്ങിനെ എല്ലാവരോടും ഞാൻ വിടുതലയുള്ളവൻ എങ്കിലും, അ
ധികം പേരെ നേടേണ്ടതിന്നു ഞാൻ എന്നെ തന്നെ എല്ലാവ
൨൦ ൎക്കും ദാസനാക്കി. യഹൂദരെ നേടുവാൻ യഹൂദൎക്ക് യഹൂദനെ
പോലെ ആയി, ധൎമ്മത്തിൻ കീഴുള്ളവരെ നേടുവാൻ താൻ ധ
ൎമ്മത്തിൻ കീഴുള്ളവനല്ല എങ്കിലും, ഞാൻ ധൎമ്മത്തിൻ കീഴുള്ളവ
൨൧ ൎക്കു ധൎമ്മത്തിൻ കീഴുള്ളവനെ പോലെ ആയി. അധൎമ്മികളെ
നേടുവാൻ ഞാൻ ദൈവത്തിന്നു അധൎമ്മി അല്ല, ക്രിസ്തനു ധ
ൎമ്മസ്ഥൻ അത്രെ ആകുന്നു; എങ്കിലും അധൎമ്മികൾക്കു അധൎമ്മി
൨൨ യെ പോലെ ആയി. ബലഹീനരെ നേടുവാൻ ഞാൻ ബല
ഹീനൎക്കു ബലഹീനനെ പോലെ ആയി; എല്ലാ പ്രകാരത്തി
ലും ചിലരെ രക്ഷിക്കേണ്ടതിന്നു, ഞാൻ എല്ലാവൎക്കും എല്ലാം
൨൩ ആയ്ച്ചമഞ്ഞു. സുവിശേഷത്തിൻനിമിത്തം ഞാനും അതിന്നു
കൂട്ടാളി ആകേണ്ടതിന്ന് എല്ലാം ചെയ്യുന്നു.
൨൪ ഓട്ടക്കളത്തിൽ ഓടുന്നവർ എല്ലാം ഓടുന്നു എങ്കിലും, ഒരുവനെ
വിരുതു പ്രാപിക്കുന്നുള്ളു എന്നറിയുന്നില്ലയൊ? അതുപോലെ

നിങ്ങളും പ്രാപിച്ചുകൊൾവാൻ ഓടുവിൻ! പിന്നെ അങ്കം പൊരു ൨൫
ന്നവൻ ഒക്കയും എല്ലാം വൎജ്ജിക്കുന്നു; അതു വാടുന്ന മാല കി
ട്ടുവാൻ അവരും വാടാത്തതിന്നായി നാമും (ചെയ്യു). ആകയാൽ ൨൬
ഞാൻ നിശ്ചയം ഇല്ലാത്തപ്രകാരം അല്ല ഓടുന്നു; ആകാശത്തെ
കുത്തുന്നപ്രകാരം അല്ല മുഷ്ടി ചുരുട്ടുന്നു. എന്റെ ശരീരത്തെ ൨൭
കുമെച്ച് അടിമയാക്കുക അത്രെ ചെയ്യുന്നു; പക്ഷെ മററവരോ
ടു ഘോഷിച്ച ശേഷം താൻ കൊള്ളരുതാത്തവനായി പോകാ
യ്വാൻ തന്നെ.

## ൧൦. അദ്ധ്യായം.

സഭക്കാൎക്കും വിഴ്ച്ചകഴിയാത്തതല്ല, (൧൪) ബിംബസ്പൎശത്തെ മുററും ഒഴിച്ചു, (൨൩) സകലത്തിലും പരോപകാരവും ദേവതേജസ്സും ലാക്കാക്കേണ്ടിയതു.

൨ ങ്ങിനെ എന്നാൽ സഹോദരന്മാരെ, നമ്മുടെ പിതാക്കന്മാ ൧
ർ എല്ലാവരും മേഘത്തിൻ കീഴെ ആയിരുന്നു എന്നും, എല്ലാവ
രും സമുദ്രത്തൂടെ കടന്നു എന്നും, എല്ലാവരും മേഘത്തിലും സമു ൨
ദ്രത്തിലും മോശയിലേക്കു സ്നാനം ഏററു എന്നും, എല്ലാവരും ഒ
രുപോലെ ആത്മികമായ ആഹാരം ഭക്ഷിച്ചു എന്നും, എല്ലാവ ൩
രും ഒരുപോലെ ആത്മികമായ പാനീയം കുടിച്ചു എന്നും, ആ ൪
ത്മികമായ പാറയിൽനിന്നല്ലൊ അവർ കുടിച്ചു; ആ കൂടിചെല്ലു
ന്ന പാറയൊ ക്രിസ്തുനത്രെ. എന്നിട്ടും അവരിൽ മിക്കപേരിലും ൫
ദൈവം പ്രസാദിച്ചില്ല; അവർ മരുഭൂമിയിൽ വീഴ്ത്തിക്കളയപ്പെട്ടു
എന്നും, നിങ്ങൾ ബോധിക്കാതെ ഇരിക്കരുത് എന്ന് ആഗ്രഹി
ക്കുന്നു. ഇവ നമുക്കു ദൃഷ്ടാന്തങ്ങളായി വന്നതു; ആയവർ മോ ൬
ഹിച്ചപോലെ നാം തിന്മകളെ മോഹിപ്പവർ ആകായ്വാൻ തന്നെ.
അവരിൽ ചിലർ ആയ പോലെ നിങ്ങൾ വിഗ്രഹാരാധികൾ ൭
ആകയും അരുതു; ജനം ഭക്ഷിപ്പാനും കുടിപ്പാനും ഇരുന്നു, കളി
പ്പാൻ എഴുനീററു (൨ മോ. ൩൨, ൬.) എന്ന് എഴുതിയപ്രകാരമ
ത്രെ. അവരിൽ ചിലർ പുലയാടി, ഒരു ദിവസത്തിൽ ൨൩൦൦൦ ൮
പേർ വീണുപോയ പോലെ നാം പുലയാടുകയും ഒല്ലാ. അവ ൯
രിൽ ചിലർ പരീക്ഷിച്ചു സൎപ്പങ്ങളാൽ നശിച്ചു പോയപോലെ
നാം ക്രിസ്തുനെ പരീക്ഷിക്കയും ഒല്ലാ. അവരിൽ ചിലർ പിറു ൧൦
പിറുത്തു സംഹാരിയാൽ നശിച്ചു പോയപോലെ നിങ്ങൾ പി
റുപിറുക്കയും അരുതു. ഇവ എല്ലാം ദൃഷ്ടാന്തമായിട്ട് അവൎക്കു ൧൧
സംഭവിച്ചു എങ്കിലും യുഗങ്ങളുടെ അന്തങ്ങൾ എത്തി വന്ന

൧൨ നമുക്ക ബുദ്ധി ഉപദേശിപ്പാൻ എഴുതിയതത്രെ. ആകയാൽ
താൻ നില്ക്കുന്നു എന്നു തോന്നുന്നവൻ വീഴാതിരിപ്പാൻ നോ
൧൩ ക്കുക. മാനുഷമല്ലാത്ത പരീക്ഷ നിങ്ങളെ പിടിച്ചിട്ടില്ല; ദൈവം
വിശ്വസ്തൻ തന്നെ അവൻ നിങ്ങൾക്ക് കഴിയുന്നതിൽ മീതെ
പരീക്ഷ പിണെവാൻ സമ്മതിയാതെ, സഹിച്ചു കൂടേണ്ടതിന്നു
പരീക്ഷയോട് ഒപ്പം പോക്കിനെയും ഉണ്ടാക്കും.
൧൪ ആകയാൽ എൻപ്രിയമുള്ളവരെ, വിഗ്രഹാരാധനയെ വി
൧൫ ട്ടോടുവിൻ! വിവേകികളോട് എന്നു വെച്ചു ഞാൻ പറയുന്നു,
൧൬ ഞാൻ മൊഴിയുന്നതിനെ വിസ്തരിപ്പിൻ! നാം ആശീൎവ്വദിക്കു
ന്ന അനുഗ്രഹപാത്രം ക്രിസ്തുരക്തത്തിന്റെ കൂട്ടായ്മ അല്ലയൊ?
നാം നുറുക്കുന്ന അപ്പം ക്രിസ്തുശരീരത്തിന്റെ കൂട്ടായ്മ അല്ല
൧൭ യൊ? നാം എല്ലാവരും ആ ഒർ അപ്പത്താൽ അംശികൾ ആക
കൊണ്ട് ഒർ അപ്പം ഉള്ളതു നിമിത്തം പലരായ നാം ഒരു ശരീ
൧൮ രം ആകുന്നുവല്ലൊ. ജഡപ്രകാരമുള്ള ഇസ്രയേലെ നോക്കു
വിൻ! ബലികളെ ഭക്ഷിക്കുന്നവർ ബലിപീഠത്തിന്നു കൂട്ടാളിക
൧൯ ൾ അല്ലയൊ. എന്നാൽ ഞാൻ എന്തു മൊഴിയുന്നു വിഗ്രഹാ
ൎപ്പിതം വല്ലതും ആകുന്നു എന്നൊ? വിഗ്രഹം വല്ലതും എന്നൊ?
൨൦ അല്ല, ജാതികൾ ബലികഴിക്കുന്നതു ദൈവത്തിന്നല്ല; ഭൂതങ്ങൾ
ക്കായി കഴിക്കുന്നു എന്നത്രെ, നിങ്ങൾ ഭൂതങ്ങളുടെ കൂട്ടാളികൾ
൨൧ ആവാൻ എനിക്ക് മനസ്സില്ല താനും. നിങ്ങൾക്ക് കൎത്താവിൻ
പാനപാത്രവും ഭൂതങ്ങളുടെ പാനപാത്രവും കുടിപ്പാൻ കഴികയി
ല്ല; കൎത്താവിൻ മേശയിലും ഭൂതങ്ങളെ മേശയിലും അംശികളാ
൨൨ വാൻ കഴികയില്ല. അല്ലാഞ്ഞിൽ നാം കൎത്താവിന്ന് ചൂട പിടിപ്പി
ക്കുന്നുവൊ, അവനേക്കാൾ ഊക്കർ ആകുന്നുവൊ?
൨൩ എല്ലാററിന്നും അധികാരം ഉണ്ടു എങ്കിലും എല്ലാം ഉപകരിക്കു
ന്നതല്ല; എല്ലാററിന്നും അധികാരം ഉണ്ടു എങ്കിലും എല്ലാം വീട്ടു
൨൪ വൎദ്ധന ചെയ്യുന്നതല്ല. ഏവനും തന്റേതല്ല മററവന്റേതിനെ
൨൫ അന്വേഷിപ്പൂ. ഇറച്ചിയങ്ങാടിയിൽ വില്ക്കുന്നതു മനോബോ
ധത്തിൻ നിമിത്തം ഒന്നും വിവേചിയാതെ എല്ലാം ഭക്ഷിപ്പി
൨൬ ൻ. ഭൂമിയും അതിന്റെ നിറവും കൎത്താവിന്നല്ലൊ ആകുന്നതു
൨൭ (സങ്കീ. ൨൪, ൧). പിന്നെ അവിശ്വാസികളിൽ ഒരുവൻ നി
ങ്ങളെ ക്ഷണിച്ചാൽ ചെല്ലുവാൻ! ഇച്ഛിക്കിൽ നിങ്ങൾക്കു വിളമ്പി
യതു മനോബോധം നിമിത്തം ഒന്നും വിവേചിയാതെ എല്ലാം
൨൮ ഭക്ഷിപ്പിൻ. എങ്കിലും ഒരുവൻ: ഇതു ബലിയൎപ്പിതം എന്നു

നിങ്ങളോടു പറഞ്ഞാൽ അറിയിച്ചവന്റെ നിമിത്തം മനോബോ
ധം, വിചാരിച്ചിട്ടു തന്നെ തിന്നരുതു. മനോബോധം എങ്കിലൊ
തന്റെതല്ല, മറ്റവന്റെതിനെ അത്രെ, ഞാൻ പറയുന്നു. എ ൨൯
ന്റെ സ്വാതന്ത്ര്യത്തിന്നു അന്യ മനോബോധത്താൽ ന്യായവി
സ്താരം വരുവാൻ എന്തുപോൽ. കൃതജ്ഞതയോടെ അനുഭവി ൩൦
ച്ചാൽ ഞാൻ സ്തോത്രം ചെയ്യുന്നതിന്നായിട്ടു ദൂഷിക്കപ്പെടുവാ
ൻ എന്തു. അതുകൊണ്ടു നിങ്ങൾ ഭക്ഷിച്ചാലും കുടിച്ചാലും എ ൩൧
ന്തു ചെയ്താലും എല്ലാം ദേവതേജസ്സിന്നായി ചെയ്വിൻ. യഹൂ ൩൨
ദക്കും യവനക്കും ദേവസഭെക്കും തടങ്ങൽ ഇല്ലാത്തവർ ആകു
വിൻ. ഞാനും എന്റെതല്ല അവർ രക്ഷപ്പെടേണം എന്നു പ ൩൩
ലരുടെ ഉപകാരത്തെ തന്നെ അന്വെഷിച്ചുകൊണ്ടു എല്ലാവ
രേയും എല്ലാംകൊണ്ടും പ്രസാദിപ്പിക്കും കണക്കെ തന്നെ. ഞാ
ൻ ക്രിസ്തുന്നു എന്നപോലെ എനിക്ക് അനുകാരികൾ ആ ൧൧, ൧
കുവിൻ.

## ൧൧. അദ്ധ്യായം.

സഭക്കൂടുന്നതിൽ സ്ത്രീകളുടെ വേഷത്തേയും, (൧൭) തിരുവത്താഴത്തിൻ ആചാരത്തേയും വഴിക്കാക്കുന്ന ഉപദേശം.

പിന്നെ സഹോദരന്മാരെ, നിങ്ങൾ എല്ലാംകൊണ്ടും എന്നെ ൨
ഓൎത്തും ഞാൻ നിങ്ങളിൽ ഏല്പിച്ചപ്രകാരം സമ്പ്രദായങ്ങളെ
പ്രമാണിച്ചും കൊൾകയാൽ നിങ്ങളെ പുകഴുന്നു. ഇനി നിങ്ങൾ ൩
ബോധിക്കേണം എന്നു ഞാൻ ആഗ്രഹിക്കുന്നിതു: സകല പു
രുഷന്നും തല ക്രിസ്തുൻ തന്നെ; സ്ത്രീക്കു തല പുരുഷൻ അ
ത്രെ; ക്രിസ്തുന്റെ തല ദൈവം തന്നെ. തല മൂടികൊണ്ടു പ്രാ ൪
ൎത്ഥിക്കയൊ പ്രവചിക്കയൊ ചെയ്യുന്ന പുരുഷൻ എല്ലാം ത
ന്റെ തലയെ അപമാനിക്കുന്നു. എന്നാൽ തല മൂടാതെ പ്രാ ൫
ൎത്ഥിക്കയൊ, പ്രവചിക്കയൊ ചെയ്യുന്ന സ്ത്രീ എല്ലാം തന്റെ ത
ലയെ അപമാനിക്കുന്നു; അവൾ ക്ഷൌരം ചെയ്യുവളോടല്ലൊ
മുറ്റും ഒക്കുന്നു. സ്ത്രീ മൂടാതെ ഇരിക്കിൽ ചിരെച്ചു കൊണ്ടെ ൬
ആവു; ചിരെക്ക താൻ, ക്ഷൌരം താൻ, സ്ത്രീക്കു ലജ്ജ എങ്കി
ലൊ മൂടിക്കൊള്ളട്ടെ. കാരണം പുരുഷൻ ദൈവത്തിന്റെ പ്ര ൭
തിമയും തേജസ്സും ആകയാൽ, തല മൂടേണ്ടതല്ല സ്ത്രീയൊ പുരു
ഷന്റെ തേജസ്സ്. പുരുഷൻ സ്ത്രീയിൽനിന്നല്ലല്ലൊ, സ്ത്രീ പു ൮
രുഷനിൽനിന്നത്രെ ആകുന്നതു. പിന്നെ പുരുഷൻ സ്ത്രീക്കാ ൯



51*

൧൦ യിട്ടല്ല; സ്ത്രീ പുരുഷന്നായത്രെ സൃഷ്ടിക്കപ്പെട്ടു. ആകയാൽ സ്ത്രീ
൧൧ ദൂതന്മാർനിമിത്തം തലമേൽ അധികാര(ക്കുറി) പൂണ്ടിരിക്കേണം.
ശേഷം കൎത്താവിൽ പുരുഷൻ എന്നി, സ്ത്രീയും സ്ത്രീ എന്നി,
൧൨ പുരുഷനും ഇല്ല. സ്ത്രീ പുരുഷനിൽനിന്നുണ്ടായ പോലെ ത
ന്നെ പുരുഷനും സ്ത്രീയാൽ ഉണ്ടല്ലൊ, സകലവും ദൈവത്തി
൧൩ ൽനിന്നു താനും. നിങ്ങളുടെ ഉള്ളിൽ തന്നെ വിധിപ്പിൻ! സ്ത്രീ
മൂടിക്കൊള്ളാതെ ദൈവത്തോടു പ്രാൎത്ഥിക്കുന്നതു യോഗ്യമൊ?
൧൪ പുരുഷൻ മുടി നീട്ടിയാൽ അത് അവനു മാനക്കുറവ് എന്നും
൧൫ സ്ത്രീ നീട്ടിയാൽ, കുന്തൽ അവൾക്കു മൂടുപടത്തിന്നു വേണ്ടി നല്ക
പ്പെട്ടതാൽ അവൾക്കു തേജസ്സ് ആകുന്നു എന്നും പ്രകൃതി താനും
൧൬ നിങ്ങളെ പഠിപ്പിക്കുന്നില്ലയൊ? ഒരുത്തൻ തൎക്കപ്രിയനായി കാ
ണ്കിലൊ ഇങ്ങിനത്തെ മൎയ്യാദ ഞങ്ങൾക്കും ഇല്ല; ദേവസഭകൾക്കും
ഇല്ല (എന്നറിക).
൧൭ ആയതു ഞാൻ ആജ്ഞാപിക്കുമ്പോൾ ഒന്നിനെ പുകഴുന്നി
ല്ല; നിങ്ങൾ കൂടിവരുന്നത് ഏററം നന്മയല്ല; ഏററം തിന്മ ഉണ്ടാ
൧൮ കുംവണ്ണം എന്നുള്ളതത്രെ. എങ്ങിനെ എന്നാൽ ഒന്നാമത് നി
ങ്ങൾ സഭയായി കൂടുമ്പോൾ, നിങ്ങളിൽ ഭിന്നതകൾ ഉണ്ടെന്നു
൧൯ ഞാൻ കേൾക്കുന്നു ഒട്ടേടം വിശ്വസിക്കയും ചെയ്യുന്നു. നിങ്ങളി
ൽ കൊള്ളാകുന്നവർ വെളിവാകേണ്ടതിന്നല്ലൊ മതഭേദങ്ങളും
൨൦ നിങ്ങളിൽ ഉണ്ടായിരിക്കേണ്ടതു. എന്നാൽ നിങ്ങൾ ഒരേടത്തു
കൂടിവരുമ്പോൾ ഉണ്ണുകയിൽ ഓരോരുത്തൻ തന്റെ അത്താഴം
൨൧ മുന്തി എടുക്കുന്നു. പിന്നെ ഒരുവൻ വിശന്നും ഒരുവൻ മദിച്ചും
പോകുന്നതിനാൽ അതു കൎത്താവിൻ അത്താഴം ഉണ്ണുക അല്ല.
൨൨ ഭക്ഷിപ്പാനും കുടിപ്പാനും നിങ്ങൾക്കു വീടുകൾ ഇല്ലയൊ, അല്ല ദേ
വസഭയെ നിങ്ങൾ തുച്ഛീകരിച്ചിട്ടു ഇല്ലാത്തവരെ നാണിപ്പി
ക്കുന്നുവൊ; ഞാൻ നിങ്ങളോട് എന്തു പറയേണ്ടു, നിങ്ങളെ പു
൨൩ കഴുകയൊ ഇതിൽ നിങ്ങളെ പുകഴുന്നില്ല. ഞാനാകട്ടെ കൎത്താ
വിൽ നിന്നു പരിഗ്രഹിച്ചു, നിങ്ങൾക്കും ഏല്പിച്ചത് എന്തെന്നാൽ:
കൎത്താവായ യേശു തന്നെ കാണിച്ചുകൊടുക്കുന്നാൾ രാത്രിയി
൨൪ ൽ അപ്പത്തെ എടുത്തു സ്തോത്രം ചൊല്ലി നുറുക്കി പറഞ്ഞു (വാ
ങ്ങിഭക്ഷിപ്പിൻ) ഇതു നിങ്ങൾക്കു വേണ്ടി (നുറുക്കപ്പെടുന്ന) എ
ന്റെ ശരീരം ആകുന്നു എന്റെ ഓൎമ്മെക്കായിട്ടു ഇതിനെ ചെ
൨൫ യ്യിൻ. അപ്രകാരം തന്നെ അത്താഴത്തിൽ പിന്നെ പാനപാ
ത്രത്തേയും എടുത്തു പറഞ്ഞു; ഈ പാനപാത്രം എന്റെ രക്ത

ത്തിൽ പുതിയ നിയമം ആകുന്നു ഇതിനെ കുടിക്കുമ്പോഴും എ
ന്റെ ഓൎമ്മെക്കായിട്ടു ചെയ്യിൻ. എങ്ങിനെ എന്നാൽ നിങ്ങൾ ൨൬
ഈ അപ്പം ഭക്ഷിക്കയും പാനപാത്രം കുടിക്കയും ചെയ്യുമ്പോഴും
കൎത്താവു വരുവോളത്തിന്ന് അവന്റെ മരണത്തെ പ്രസ്താ
പിക്കുന്നു. അതുകൊണ്ട് ആരാനും അപാത്രമായി ഈ അപ്പം ൨൭
ഭക്ഷിക്ക താൻ, കൎത്താവിൻ പാനപാത്രം കുടിക്ക താൻ ചെയ്താ
ൽ, കൎത്താവിൻ ശരീരത്തിന്നും രക്തത്തിന്നും കുററമുള്ളവൻ ആ
കും. എന്നാൽ മനുഷ്യൻ തന്നെത്താൻ ശോധന ചെയ്തിട്ടു വേ ൨൮
ണം ഈ അപ്പത്തിൽ ഭക്ഷിച്ചും പാനപാത്രത്തിൽ കുടിച്ചും കൊ
ള്ളാൻ (അപാത്രമായി) ഭക്ഷിച്ചു കുടിക്കുന്നവൻ കൎത്താവിൻ ൨൯
ശരീരത്തെ വിസ്തരിക്കാഞ്ഞാൽ, തനിക്കു താൻ ന്യായവിസ്താര
ത്തെ ഭക്ഷിച്ചു കുടിക്കുന്നു. ഇതു ഹേതുവായിട്ടു നിങ്ങളിൽ പ ൩൦
ലരും ബലഹീനരും രോഗികളും ആയി, ചിലർ നിദ്രകൊണ്ടും
ഇരിക്കുന്നു. എന്നാൽ നമ്മെ നാം തന്നെ വിസ്തരിച്ചു എങ്കിൽ ൩൧
വിധിക്കപ്പെടുകയില്ല. വിധിക്കപ്പെടുകിലൊ നാം ലോകത്തോ ൩൨
ടു കൂട ദണ്ഡവിധിയിൽ അകപ്പെടായ്വാൻ കൎത്താവിനാൽ ശി
ക്ഷിക്കപ്പെടുന്നു. ആകയാൽ എൻ സഹോദരരെ, നിങ്ങൾ ഭ ൩൩
ക്ഷിപ്പാൻ കൂടുമ്പോൾ, അന്യോന്യം കാത്തു നില്പിൻ! ഒരുത്ത
ന്നു വിശക്കിൽ ശിക്ഷാവിധി വരുമാറു കൂടരുത് എന്നു വെച്ചു
വീട്ടിൽ ഭക്ഷിക്ക; ശേഷം കാൎയ്യങ്ങളെ ഞാൻ വന്ന ഉടനെ ആ
ദേശിക്കും.

## ൧൨. അദ്ധ്യായം.

(൧൨—൧൪ അ.) ആത്മികവരങ്ങളുടെ താല്പൎയ്യം.

പിന്നെ സഹോദരന്മാരെ, ആത്മികവരങ്ങളെ കുറിച്ചു നി ൧
ങ്ങൾ ബോധിക്കാതെ ഇരിക്കരുത് എന്ന് ആഗ്രഹിക്കുന്നു.
നിങ്ങൾ ജാതികളായി വസിക്കും കാലം നടത്തപ്പെടുന്നപ്രകാ ൨
രം എല്ലാം ഊമവിഗ്രഹങ്ങളുടെ അടുക്കെ കൊണ്ടുപോകപ്പെട്ടു
ന്നവരായി എന്നറിയുന്നുവല്ലൊ; ആകയാൽ ഞാൻ നിങ്ങളെ
ഗ്രഹിപ്പിക്കുന്നിതു: ദേവാത്മാവിൽനിന്ന് ഉരെക്കുന്നവൻ ആ ൩
രും യേശു ശാപഗ്രസ്തൻ എന്നു പറകയില്ല; വിശുദ്ധാത്മാവി
ൽ അല്ലാതെ, യേശു കൎത്താവെന്ന് പറവാൻ ആൎക്കും കഴിക
യും ഇല്ല. എന്നാൽ കൃപാവരങ്ങൾക്കു പകുപ്പുകൾ ഉണ്ടു, ഏ ൪
കാത്മാവു താനും. ശുശ്രൂഷകൾക്കും പകുപ്പുകൾ ഉണ്ടു; കൎത്താവ് ൫

൬ ഒരുവൻ. വ്യാപാരങ്ങൾക്കും പകുപ്പുകൾ ഉണ്ടു, എല്ലാവരി
൭ ലും എല്ലാം വ്യാപരിക്കുന്ന ദൈവം ഒരുവൻ തന്നെ. എന്നാൽ
ആത്മാവ് ഓരോരുത്തനിൽ വിളങ്ങുന്ന വിധം (സഭയുടെ) ഉ
൮ പകാരത്തിന്നത്രെ നല്കപ്പെടുന്നു. എന്തെന്നാൽ ഒരുത്തന്നു
ആത്മാവിനാൽ ജ്ഞാനവചനവും മറെറവന്നു ആ ആത്മാവി
ന്നു തോന്നുമ്പോലെ തന്നെ അറിവിന്റെ വചനവും നല്ക
൯ പ്പെടുന്നു. അന്യന്നു ആ ആത്മാവിൽ തന്നെ വിശ്വാസം മ
റെറവന്നു ആ ആത്മാവിൽ തന്നെ ചികിത്സകളുടെ വരങ്ങൾ
൧൦ മറെറവന്നു ശക്തിയുടെ വ്യാപാരങ്ങൾ മറെറവന്നു പ്രവച
൧൧ നം മറെറവന്നു ആത്മാക്കളെ വകതിരിവുകൾ. അന്യന്നു ഭാഷക
ളുടെ വിധങ്ങൾ മറെറവന്നു ഭാഷകളെ വ്യാഖ്യാനം ഇവ എ
ല്ലാം വ്യാപരിക്കുന്നതൊ താൻ ഇച്ഛിക്കും പോലെ അവനവ
൧൨ ന്നു വെവ്വേറെ പകുക്കുന്ന ആ ഒർ ആത്മാവു തന്നെ. എങ്ങി
നെ എന്നാൽ ശരീരം ഒന്നെങ്കിലും പല അവയവങ്ങൾ ഉള്ള
താകുന്നതല്ലാതെ, ശരീരത്തിന്റെ അവയവങ്ങൾ പലതായിരു
ന്നും എല്ലാം ഒരു ശരീരം ആകുന്നപ്രകാരം തന്നെ ക്രിസ്തനും
൧൩ ആകുന്നു. കാരണം യഹൂദരൊ, യവനരൊ, അടിയാരൊ, സ്വ
തന്ത്രരൊ നാം എല്ലാവരും ഏക ശരീരം ആമാറ് ഒർ ആത്മാവി
൧൪ ൽ സ്നാനം ഏററു, എല്ലാവരും ഒർ ആത്മാവെയും കുടിക്കുമാറാക്ക
൧൫ പ്പെട്ടു. ശരീരം കൂടെ ഒർ അവയവമല്ലല്ലൊ പലവും അത്രെ
കാലായതു ഞാൻ കൈ അല്ലായ്കയാൽ ശരീരത്തിൽ ചേരാ എ
ന്നു ചൊല്ലുകിൽ അതിനാൽ ശരീരത്തിൽ ചേരാത് എന്നു വരി
൧൬ കയില്ല. ചെവി ആയത് ഞാൻ കണ്ണ് അല്ലായ്കയാൽ ശരീര
ത്തിൽ ചേരാ എന്നു ചൊല്ലുകിൽ അതിനാൽ ശരീരത്തിൽ ചേ
൧൭ രാത് എന്നു വരികയും ഇല്ല. ശരീരം മുഴവൻ കണ്ണായാൽ ശ്ര
വണം എവിടെ? മുഴവൻ ശ്രവണം ആയാൽ ഘ്രാണം എവി
൧൮ ടെ? ഇപ്പോഴൊ ദൈവം താൻ ഇച്ഛിച്ചു പോലെ അവയവ
൧൯ ങ്ങളെ ശരീരത്തിൽ വെവ്വേറെ ആക്കിവെച്ചു. എല്ലാം ഒർ അ
൨൦ വയവം എങ്കിൽ, ശരീരം എവിടെ? ഇപ്പോഴൊ പല അവയ
൨൧ വങ്ങളും ഏക ശരീരവും ഉണ്ടു. കൺ കയ്യോടു നിന്നെക്കൊണ്ട്
എനിക്ക് ആവശ്യം ഇല്ല എന്നും മററു തല കാലുകളോടു നിങ്ങ
൨൨ ളെ കൊണ്ട് എനിക്കു ആവശ്യം ഇല്ല എന്നും ചൊല്ലിക്കൂടാ. എ
ന്തൊ ശരീരത്തിൽ ബലം കുറഞ്ഞ അവയവങ്ങൾ എന്നു തോ
ന്നുന്നവ വേണ്ടുന്നവ അത്രെ എന്നു വിശേഷാൽ ഉണ്ടല്ലൊ

ശരീരത്തിൽ മാനം കുറഞ്ഞവ എന്നു തോന്നുന്നവററിൽ എത്ര ൨൩
യും അധികം മാനത്തെ അണിയുന്നു; നമ്മിൽ ഉചിതം കുറഞ്ഞ
വററിന്ന് അധികം ഔചിത്യവും വരുന്നു. നമ്മിൽ ഉചിതമായ ൨൪
വററിന്നു അത് ആവശ്യം അല്ലല്ലൊ. ദൈവം ആകട്ടെ ശരീ ൨൫
രത്തിൽ ഭിന്നത വരാതെ അവയവങ്ങൾക്കു തങ്ങളിൽ ഒരുപോ
ലെ ചിന്ത വേണം എന്നുവെച്ചു കുറവുള്ളതിന്ന് അധികം മാ
നത്തെ കൊടുത്തുകൊണ്ടു ശരീരത്തെ കലൎന്നു ചേൎത്തു. അ ൨൬
തിനാൽ ഒർ അവയവം പണിപ്പെട്ടാലും അവയവങ്ങൾ ഒക്ക
യും കൂടെ പെടുന്നു; ഒന്നിന്നു തേജസ്സ് വന്നാലും അവയവ
ങ്ങൾ ഒക്കയും കൂടെ സന്തോഷിക്കുന്നു. നിങ്ങളൊ ക്രിസ്തുന്റെ ൨൭
ശരീരവും അംശമംശമായിട്ട് അവയവങ്ങളും ആകുന്നു. ദൈ
വം ആകട്ടെ സഭയിൽ ചിലരെ ആക്കിവെച്ചു ഒന്നാമത് അ
പോസ്തലരെ, രണ്ടാമത് പ്രവാചകരെ, മൂന്നാമത് ഉപദേഷ്ടാ
ക്കളെ. അനന്തരം ശക്തികളെ പിന്നെ ചികിത്സകളുടെ വരങ്ങ ൨൮
ൾ തുണസേവകൾ പരിപാലനങ്ങൾ ഭാഷകളുടെ വിധങ്ങ
ൾ. എല്ലാവരും അപോസ്തലരൊ? എല്ലാവരും പ്രവാചകരൊ? ൨൯
എല്ലാവരും ഉപദേഷ്টാക്കളൊ? എല്ലാവരും ശക്തികളൊ? എല്ലാ ൩൦
വൎക്കും ചികിത്സാവരങ്ങൾ ഉണ്ടൊ? എല്ലാവരും ഭാഷകളാൽ ഉ
രെക്കുന്നുവൊ? എല്ലാവരും വ്യാഖ്യാനിക്കുന്നുവൊ? എന്നാൽ
ഗുണം ഏറിയവരങ്ങളെ തന്നെ കൊതിപ്പിൻ ഇനി അതിശ്രേ
ഷ്ഠ വഴിയെ നിങ്ങൾക്കു കാണിക്കുന്നുണ്ടു.

## ൧൩. അദ്ധ്യായം.

വരങ്ങളിൽ മികെച്ചതു സ്നേഹം.

ഞാൻ മനുഷ്യരുടെയും ദൂതരുടെയും ഭാഷകളാൽ ഉരെച്ചാ ൧
ലും സ്നേഹം ഇല്ല എങ്കിൽ ഞാൻ മുഴങ്ങുന്ന ചെമ്പൊ, ചിലമ്പു
ന്ന താളമൊ ആയ്പമഞ്ഞു. എനിക്ക് പ്രവചനം ഉണ്ടായിട്ടു ൨
സകല മൎമ്മങ്ങളും എല്ലാ അറിവും ബോധിച്ചാലും മലകളെ അ
കററമാറു സൎവ്വവിശ്വാസവും ഉണ്ടായാലും സ്നേഹം ഇല്ല എങ്കി
ൽ ഞാൻ ഒന്നും ഇല്ല. എനിക്കുള്ളവ ഒക്കയും കബളീകരിച്ചു ൩
കൊടുത്താലും എൻ ശരീരത്തെ ചുടുവാൻ ഏല്പിച്ചാലും സ്നേഹം
ഇല്ല എങ്കിൽ എനിക്കു പ്രയോജനവും ഇല്ല. സ്നേഹം ദീൎഘം ൪
ക്ഷമിക്കുന്നതും ദയ കോലുന്നതും ആകുന്നു, സ്നേഹം സ്പൎദ്ധിക്കു
ന്നില്ല; സ്നേഹം പൊങ്ങച്ചം കാണിക്കുന്നില്ല ചീൎക്കുന്നില്ല.

൫ ഉചിതം വിട്ടു നടക്കുന്നില്ല, തന്റെവ അന്വേഷിക്കുന്നില്ല, ചൊ
ടിക്കുന്നില്ല (പെട്ട) ദോഷത്തെ കണക്കിടുന്നില്ല, അനീതിയിൽ
൬ സന്തോഷിയാതെ, സത്യത്തോടുകൂടി സന്തോഷിക്കുന്നു. എല്ലാം
൭ പൊറുക്കുന്നു, എല്ലാം വിശ്വസിക്കുന്നു, എല്ലാം പ്രത്യാശിക്കുന്നു,
൮ എല്ലാം സഹിക്കുന്നു. സ്നേഹം ഒരുനാളും ഉതിൎന്നു പോകാ; പ്ര
വചനങ്ങൾ ആയാലും അവററിന്നു നീക്കം വരും ഭാഷകൾ
൯ ആയാലും നിന്നുപോകും അറിവായാലും നീങ്ങിപോകും. കാര
ണം അംശമായത്രെ നാം അറിയുന്നു അംശമായി പ്രവചിക്കു
൧൦ ന്നു. തികവു വന്ന നേരത്തിലൊ അംശമായുള്ളതിന്നു നീക്കം
൧൧ വരും. ഞാൻ ശിശുവാകുമ്പോൾ ശിശുവായി പറഞ്ഞു ശിശു
വായി ഭാവിച്ചു ശിശുവായി എണ്ണികൊണ്ടിരുന്നു. പുരുഷനാ
൧൨ യാറെ, ശിശുവിന്റെവ നീക്കിയിരിക്കുന്നു. ഇന്നല്ലൊ നാം ക
ണ്ണാടിയൂടെ കടമൊഴിയായി കാണുന്നു അന്നു മുഖാമുഖമായ
ത്രെ; ഇന്ന് അംശമായി അറിയുന്നു: അന്നു ഞാൻ അറിയ
൧൩ പ്പെട്ട പ്രകാരത്തിലും അറിഞ്ഞു കൊള്ളും. എന്നാൽ ഇപ്പോൾ
വിശ്വാസം, പ്രത്യാശ, സ്നേഹം ഈ മൂന്നും വസിക്കുന്നുണ്ടു, ഇ
വററിൽ വലിയത് സ്നേഹം തന്നെ.

## ൧൪. അദ്ധ്യായം.

പ്രവാചകഭാഷാദിവരങ്ങളെ സഭയിൽ പ്രയോഗിക്കേണ്ടും പ്രകാരം.

൧ സ്നേഹത്തെ പിന്തുടൎന്നു കൊൾവിൻ. ആത്മികവരങ്ങളേയും
൨ വിശേഷാൽ പ്രവചിക്കുന്ന വരത്തേയും കൊതിപ്പിൻ. എന്തു
കൊണ്ടെന്നാൽ ഭാഷയാൽ ഉരെക്കുന്നവൻ ആരും ബോധി
ക്കാതെ, താൻ ആത്മാവിൽ മൎമ്മങ്ങളെ ചൊല്ലുന്നതിനാൽ മനു
൩ ഷ്യരോടല്ല ദൈവത്തോട് അത്രെ പറയുന്നു. പ്രവചിക്കുന്ന
വനൊ മനുഷ്യൎക്ക് വീട്ടുവൎദ്ധന, പ്രബോധനം, സാന്ത്വനം
൪ എന്നിവ പറയുന്നു. ഭാഷയാൽ ഉരെക്കുന്നവൻ തന്നെത്താ
ൻ പണിയുന്നു, പ്രവചിക്കുന്നവൻ സഭയെ പണിയുന്നു.
൫ നിങ്ങൾ എല്ലാവരും ഭാഷകളാൽ ഉരെക്കേണം എന്നും വിശേ
ഷാൽ പ്രവചിക്കേ വേണ്ടു എന്നും ഞാൻ ഇച്ഛിക്കുന്നു; സഭെ
ക്കു വീട്ടുവൎദ്ധന ലഭിപ്പാൻ ഭാഷകളാൽ ഉരെക്കുന്നവൻ വ്യാ
ഖ്യാനിക്ക അല്ലാതെ, പ്രവചിക്കുന്നവൻ അവനേക്കാൾ വ
൬ ലിയവൻ തന്നെ. എന്നിയെ സഹോദരന്മാരെ, ഞാൻ വെളി
പ്പാട് അറിവു പ്രവചനം ഉപദേശം ഇവ ഒന്നു കൊണ്ടും

പറയാതെ ഭാഷകളാൽ ഉരെച്ചു കൊണ്ടത്രെ നിങ്ങളിൽ വന്നാൽ
നിങ്ങൾക്ക് എന്തു പ്രയോജനം വരുത്തും. കുഴൽ വീണ മുതലാ ൭
യി നാദം ഇടുന്ന നിൎജ്ജീവങ്ങൾ പോലും ധ്വനികളിൽ വ്യത്യാ
സം വെക്കാഞ്ഞാൽ ഊതിയതു താൻ, മീട്ടിയതു താൻ എങ്ങിനെ
തിരിഞ്ഞു വരും. കാഹളം തെളിവില്ലാത്ത നാദം ഇട്ടാൽ പടെക്ക് ൮
ആരുപോൽ ഒരുങ്ങും. അതു പോലെ നിങ്ങളും നാവുകൊണ്ടു ൯
വ്യക്തമായ വചനം കൊടാഞ്ഞാൽ ഉരെച്ചത് എങ്ങിനെ തിരി
ഞ്ഞുവരും നിങ്ങൾ ആകാശത്തിലേക്ക് പറയുന്നവർ ആകുമ
ല്ലൊ. ലോകത്തിൽ ശബ്ദങ്ങളുടെ ജാതികൾ എത്ര ഉണ്ടുപോ ൧൦
ൽ ആയത് ഒന്നും അവ്യക്തമല്ല. അതുകൊണ്ടു ശബ്ദത്തിൽ ൧൧
അൎത്ഥത്തെ അറിയാഞ്ഞാൽ പറയുന്നവന്നു ഞാൻ മ്ലേച്ഛനായി
രിക്കും പറയുന്നവൻ എനിക്കും മ്ലേച്ഛനത്രെ. അവ്വണ്ണം നി ൧൨
ങ്ങളും ആത്മാം(ശങ്ങളെ) തേടുന്നവർ ആകയാൽ സഭയുടെ
വീട്ടുവൎദ്ധനെക്കായി വഴിയുവാൻ അന്വേഷിപ്പിൻ. അതുകൊ ൧൩
ണ്ടു ഭാഷയാൽ ഉരെക്കുന്നവൻ വ്യാഖ്യാനിപ്പാനുള്ള മനസ്സോ
ടെ പ്രാൎത്ഥിക്കാവു. ഞാൻ ഭാഷയാൽ അത്രെ പ്രാൎത്ഥിക്കിൽ എ ൧൪
ന്റെ ആത്മാവു പ്രാൎത്ഥിക്കുന്നു സത്യം; എൻ മനസ്സു ഫലം
തരാതിരിക്കുന്നു താനും. എന്നാൽ എന്തു ഞാൻ ആത്മാവുകൊ ൧൫
ണ്ടു പ്രാൎത്ഥിക്ക, മനസ്സു കൊണ്ടും പ്രാൎത്ഥിക്ക ആത്മാവു കൊ
ണ്ടു പാടുക മനസ്സു കൊണ്ടും പാടുക. അല്ലായ്കിൽ നീ ആത്മാ ൧൬
വു കൊണ്ടു ആശീൎവ്വദിച്ചാൽ സാമാന്യന്മാരുടെ സ്ഥലത്തിരി
ക്കുന്നവൻ നീ പറയുന്നതു തിരിയാതിരിക്കെ നിന്റെ സ്തോ
ത്രത്തിന്നു ആമെൻ എന്നത് എങ്ങിനെ ചൊല്ലും. നീ നന്നാ ൧൭
യി സ്തോത്രിക്കുന്നു സത്യം അന്യന്നു വീട്ടുവൎദ്ധന വരുന്നില്ല
താനും. നിങ്ങൾ എല്ലാവരിലും അധികം ഞാൻ ഭാഷകളാൽ ഉ ൧൮
രെക്കകൊണ്ടു ദൈവത്തെ സ്തുതിക്കുന്നു. എങ്കിലും സഭയിൽ ൧൯
വെച്ചു ഭാഷയാൽ ൧൦൦൦൦ വാക്കു ചൊല്ലുന്നതേക്കാളും മററവ
രേയും പഠിപ്പിപ്പാൻ എൻ മനസ്സ്കൊണ്ട് അഞ്ചു വാക്കു പ
റവാൻ ഇച്ഛിക്കുന്നു.

സഹോദരരെ ബുദ്ധിയിൽ ബാലർ ആകൊല്ലാ; തിന്മസം ൨൦
ബന്ധിച്ചു ശിശുപ്രായരായി ബുദ്ധിയിൽ തികഞ്ഞവർ ആ
കുവിൻ. ധൎമ്മത്തിൽ എഴുതി ഇരിക്കുന്നിതു: അന്യഭാഷക്കാരെ ൨൧
കൊണ്ടും വേറെ അധരങ്ങളാലും ഞാൻ ഈ ജനത്തോട് ഉരെ
ക്കും എന്നിട്ടും അവർ എന്നെ കേൾക്കയില്ല എന്നു കൎത്താവു

രംൻ

൨൨ പറയുന്നു. (യശ. ൨൮, ൧൧.) അവ്വണ്ണം ഭാഷകൾ അടയാളമാ
യിരിക്കുന്നു, വിശ്വസിക്കുന്നവൎക്ക അല്ല അവിശ്വാസികൾ്ക്ക
ത്രെ; പ്രവചനമൊ അവിശ്വാസികൾ്ക്കല്ല വിശ്വസിക്കുന്നവ
൨൩ ൎക്ക തന്നെ. എങ്കിൽ സഭ ഒക്കയും ഒർ എടത്തു കൂടി വരുമ്പോൾ
എല്ലാവരും ഭാഷകളാൽ ഉരെക്കിൽ സാമാന്യരൊ അവിശ്വാസി
കളൊ അകമ്പുക്കാൽ നിങ്ങൾ്ക്ക ഭ്രാന്തുണ്ടെന്നു ചൊല്ലുകയില്ല
൨൪ യൊ? എല്ലാവരും പ്രവചിക്കിലൊ, അവിശ്വാസിയൊ, സാ
മാന്യനൊ അകമ്പുക്കാൽ എല്ലാവരാലും ശാസിക്കപ്പെടുന്നു എ
ല്ലാവരാലും വിവേചിക്കപ്പെടുന്നു അവന്റെ ഹൃദയരഹസ്യ
൨൫ ങ്ങൾ വെളിവാകുന്നു. അങ്ങിനെ അവൻ മുഖം കവിണ്ണു വീ
ണു ദൈവം ഉള്ളുവണ്ണം നിങ്ങളിൽ ഇരിക്കുന്നു എന്ന് ഏററു
പറഞ്ഞു ദൈവത്തിന്നു നമസ്കരിക്കും.

൨൬ എന്നാൽ എന്തു സഹോദരന്മാരെ, നിങ്ങൾ കൂടിവരുമ്പോൾ
നിങ്ങളിൽ ഓരോരുത്തന്നു സങ്കീൎത്തനം ഉണ്ടു, ഉപദേശം ഉണ്ടു,
ഭാഷ ഉണ്ടു, വെളിപ്പാടുണ്ടു, വ്യാഖ്യാനം ഉണ്ടു, എല്ലാം വീട്ടുവ
൨൭ ൎദ്ധനെക്കായി ഭവിക്ക. ഭാഷയാൽ ഉരെക്കിൽ ഇരുവർ താൻ പ
ക്ഷെ മൂവരോളം താൻ ഉരെക്ക അതും മുറ മുറയെ ആക ഒരുവ
൨൮ ൻ വ്യാഖ്യാനിപ്പൂ. വ്യാഖ്യാനി ഇല്ലാഞ്ഞാൽ (ഭാഷക്കാരൻ)സ
ഭയിൽ മിണ്ടാതെ ഇരിക്ക തന്നോടും ദൈവത്തോടും മാത്രം ഉരെ
൨൯ ക്ക. പ്രവാചകന്മാർ ഇരുവരൊ മൂവരൊ പറക മറേറവർ വ
൩൦ കതിരിക്കുക. ഇരിക്കുന്ന മററൊരുവന്നു വെളിപ്പാടു വരികിലൊ
൩൧ ഒന്നാമൻ മിണ്ടാതെ ഇരിക്ക. എല്ലാവരും പഠിപ്പാനും എല്ലാവ
രും പ്രബോധം കൊൾ്വാനും താന്താനായിട്ടു നിങ്ങൾ എല്ലാവരും
൩൨ പ്രവചിച്ചു കൂടുമല്ലൊ. പ്രവാചകാത്മാക്കളും പ്രവാചകന്മാൎക്കു
൩൩ കീഴടങ്ങുന്നു. ദൈവം ആകട്ടെ കലക്കത്തിന്റെ അല്ല, സമാ
ധാനത്തിന്റെ (ദൈവം) ആകുന്നു.

൩൪ വിശുദ്ധരുടെ സൎവ്വ സഭകളിലും ഉള്ള പ്രകാരം സ്ത്രീകൾ സ
ഭകളിൽ മിണ്ടാതെ ഇരിക്ക, ധൎമ്മവും ചൊല്ലുന്ന പ്രകാരം കീഴ
൩൫ ങ്ങുക അല്ലാതെ, ഉരെപ്പാൻ അവൎക്ക അനുവാദം ഇല്ല. സഭക
ളിൽ ഉരെക്കുന്നത് സ്ത്രീകൾ്ക്ക ലജ്ജ ആകയാൽ അല്ലൊ അവ
ർ വല്ലതും പഠിപ്പാൻ ഇച്ഛിച്ചാൽ വീട്ടിൽ തങ്ങളുടെ പുരുഷ
൩൬ ന്മാരോടു ചോദിച്ചു കൊൾ്ക. എന്തൊ ദേവവചനം നിങ്ങളിൽ
നിന്നൊ പുറപ്പെട്ടു വന്നത്; നിങ്ങളോളം മാത്രമൊ എത്തിയ
൩൭ തു. ഒരുത്തൻ പ്രവാചകൻ എന്നൊ, ആത്മികൻ എന്നൊ

തോന്നിയാൽ, ഞാൻ നിങ്ങൾക്ക് എഴുതുന്നവ കൎത്താവിൻ കല്പനക
ൾ എന്ന് അറിക. ഒരുവൻ അറിയാഞ്ഞിലൊ അറിയാഞ്ഞു. അതു ൩൮
കൊണ്ടു സഹോദരന്മാരെ, പ്രവചിപ്പതിനെ കൊതിപ്പിൻ ഭാ ൩൯
ഷകളാൽ ഉരെക്കുന്നതിനെ തടുക്കയും അരുതു; സകലവും ഔ
ചിത്യമായും ക്രമത്തിലും നടപ്പൂതാക.

## ൧൫. അദ്ധ്യായം.

പുനരുത്ഥാനം ഉണ്ടെന്നും, (൩൫) ഇന്നതെന്നും ഉപദേശിച്ചതു.

പിന്നെ സഹോദരന്മാരെ, ഞാൻ നിങ്ങളോടു സുവിശേഷി ൧
ച്ചതും നിങ്ങൾ പരിഗ്രഹിച്ചതും നില്ക്കുന്നതും രക്ഷപ്പെടുന്നതു
മായ സുവിശേഷത്തെ നിങ്ങൾക്ക് അറിയിക്കുന്നു. നിങ്ങൾ ൨
വൃഥാ വിശ്വസിച്ചു എന്നു വരാതെ, ഞാൻ ഇന്ന പ്രമാണത്താ
ലെ നിങ്ങളോടു സുവിശേഷിച്ചു എന്നു പിടിച്ചുകൊണ്ടാലെ
(രക്ഷപ്പെടുന്നുള്ളു). നിങ്ങളിൽ ഒന്നാമതല്ലൊ ഞാനും പരിഗ്ര ൩
ഹിച്ചതിനെ ഏല്പിച്ചതാവിത് ക്രിസ്തൻ നമ്മുടെ പാപങ്ങൾക്ക്
വേണ്ടി തിരുവെഴുത്തുകളിൻപ്രകാരം മരിച്ചു എന്നും കുഴിച്ചിട
പ്പെട്ടു. എഴുത്തുകളിൻപ്രകാരം മൂന്നാം നാൾ ഉണൎത്തപ്പെട്ടിരി ൪
ക്കുന്നു എന്നും കേഫാവിന്നും പിന്നെ പന്തിരുവൎക്കും കാണായ്വ ൫
ന്നു എന്നും തന്നെ. അനന്തരം അഞ്ഞൂററിൽ പരം സഹോദ ൬
രന്മാൎക്ക് ഒരിക്കൽ കാണായിതു: അവർ മിക്കപേരും ഇന്നേവ
രെ വസിക്കുന്നു ചിലർ നിദ്രകൊണ്ടും ഇരിക്കുന്നു. അനന്തരം ൭
യാക്കോബിന്നും പിന്നെ എല്ലാ അപോസ്തലൎക്കും കാണായ്വന്നു.
എല്ലാവൎക്കും ഒടുക്കം അലസിയ പിള്ള കണക്കനെ ഉള്ള എനി ൮
ക്കും കാണായതു. (ഞാൻ അല്ലൊ അപോസ്തലരിൽ അതിചെ ൯
റിയവൻ തന്നെ; ദേവസഭയെ ഹിംസിച്ചതിനാൽ അപോസ്ത
ലൻ ആകുവാൻ യോഗ്യനുമല്ല. എങ്കിലും ദേവകൃപയാൽ ൧൦
ഞാൻ ആകുന്നത് ആകുന്നു എങ്കലേക്കുള്ള അവന്റെ കൃപ വ്യ
ൎത്ഥമായതും ഇല്ല; അവരെല്ലാവരേക്കാളും ഞാൻ അത്യന്തം അ
ദ്ധ്വാനിച്ചു ഞാനല്ല താനും എന്നോടു കൂടയുള്ള ദൈവകൃപ
അത്രെ). ആയതുകൊണ്ടു ഞാൻ ആകട്ടെ അവർ ആകട്ടെ ഇ ൧൧
വ്വണ്ണം ഞങ്ങൾ ഘോഷിക്കുന്നു, ഇവ്വണ്ണം നിങ്ങളും വിശ്വസി
ച്ചു. ക്രിസ്തൻ മരിച്ചവരിൽനിന്ന് ഉണൎത്തപ്പെട്ടു എന്നു ഘോ ൧൨
ഷിച്ചുകൊണ്ടിരിക്കെ മരിച്ചവരുടെ പുനരുത്ഥാനം ഇല്ല എ
ന്നു നിങ്ങളിൽ ചിലർ പറയുന്നതു എങ്ങിനെ. മരിച്ചവരുടെ ൧൩

പുനരുത്ഥാനം ഇല്ല എങ്കിൽ ക്രിസ്തുനും ഉണൎത്തപ്പെട്ടില്ല ക്രി
൧൪ സ്തുൻ ഉണൎത്തപ്പെടാത്തവൻ എങ്കിൽ ഞങ്ങളുടെ ഘോഷണം
൧൫ വ്യൎത്ഥം നിങ്ങളുടെ വിശ്വാസവും വ്യൎത്ഥം അത്രെ. ഞങ്ങളും
ദൈവം ഉണൎത്താത ക്രിസ്തുനെ അവൻ ഉണൎത്തി എന്നു ദൈ
വത്തിന്നു എതിരെ സാക്ഷ്യം ചൊല്ലുകയാൽ, ദൈവത്തിന്നു ക
ള്ളസ്സാക്ഷികളായി കാണപ്പെടുന്നു; മരിച്ചവർ എഴുനീല്ക്കുന്നില്ല
൧൬ എന്നു വരികിൽ തന്നെ. കാരണം മരിച്ചവർ ഉണരുന്നില്ല എ
ങ്കിൽ ക്രിസ്തുനും ഉണൎത്തപ്പെടാത്തവൻ; ക്രിസ്തുൻ ഉണൎത്ത
൧൭ പ്പെടാത്തവൻ എങ്കിൽ നിങ്ങളുടെ വിശ്വാസം പഴുതിൽ ആയി
൧൮ നിങ്ങൾ ഇന്നും നിങ്ങളുടെ പാപങ്ങളിൽ ഇരിക്കുന്നു. ക്രിസ്തു
൧൯ നിൽ നിദ്രകൊണ്ടവരും നശിച്ചുപോയി. നാം ഈ ജീവങ്കൽ
മാത്രമെ ക്രിസ്തുനിൽ ആശ വെച്ചവരായി എങ്കിൽ, എല്ലാ മനു
൨൦ ഷ്യരിലും അരിഷ്ടമുള്ളവരത്രെ. ഇപ്പോഴൊ ക്രിസ്തുൻ മരിച്ചവ
രിൽനിന്നു് ഉണൎത്തപ്പെട്ടിട്ടുണ്ടു നിദ്രകൊണ്ടവരുടെ ആദ്യവിളു
൨൧ വായിട്ടത്രെ. എന്തെന്നാൽ മനുഷ്യനാൽ മരണം ഉണ്ടായിരി
ക്കെ മരിച്ചവരുടെ പുനരുത്ഥാനവും മനുഷ്യനാൽ തന്നെ.
൨൨ ആദാമിൽ എല്ലാവരും ചാകുന്നപ്രകാരം തന്നെ ക്രിസ്തുനിൽ എ
൨൩ ല്ലാവരും ഉയൎപ്പിക്കപ്പെടും. എല്ലാവനും താന്താന്റെ നിരയിൽ
താനും ആദ്യവിളവു ക്രിസ്തുൻ, അനന്തരം ക്രിസ്തുനുള്ളവർ അ
൨൪ വന്റെ പ്രത്യക്ഷതയിൽ, പിന്നെ അവസാനം അന്നു് അ
വൻ എല്ലാ വാഴ്ചയേയും സകല അധികാരശക്തികളെയും നീ
ക്കം വരുത്തിയശേഷം പിതാവായ ദൈവത്തിന്നു രാജ്യത്തെ
൨൫ ഏല്പിക്കും. അവനാകട്ടെ, സകല ശത്രുക്കളെയും തന്റെ കാലു
൨൬ കളിൻ കീഴിൽ ആക്കുവോളത്തിന്നു വാഴേണ്ടതു. ഒടുക്കത്തെ
ശത്രുവായി മരണം തന്നെ നീക്കപ്പെടുന്നു; സകലത്തെയും
അവന്റെ കാലുകളിൻ കീഴാക്കി എന്നുണ്ടല്ലൊ (സങ്കീ. ൮, ൭.)
൨൭ സകലവും അവന്നു് കീഴാക്കപ്പെട്ടു എന്നു ചൊല്ലുകയിൽ സക
ലവും കീഴാക്കി കൊടുത്തവൻ ഒഴികയത്രെ എന്നു സ്പഷ്ടം
൨൮ എങ്കിലും അവനു സകലവും കീഴ്പെട്ടുവന്നപ്പോഴേക്കു പുത്രൻ
താനും സകലവും കീഴാക്കി കൊടുത്തവനു കീഴ്പെട്ടിരിക്കും; ദൈ
൨൯ വം സകലത്തിലും സകലവും ആകേണ്ടതിന്നു തന്നെ. അല്ലാ
യ്കിൽ മരിച്ചവൎക്കു വേണ്ടി സ്നാനം ഏല്ക്കുന്നവർ എന്തു ചെയ്യും
മരിച്ചവർ കേവലം ഉണരുന്നില്ല എങ്കിൽ അവൎക്കു വേണ്ടി
൩൦ സ്നാനം ഏല്ക്കുന്നതു് എന്തു? ഞങ്ങളും നാഴികതോറും കുടുക്കിൽ

ആകുന്നത് എന്തു? സഹോദരന്മാരെ, നമ്മുടെ കൎത്താവായ ൩൧
യേശുക്രിസ്തുങ്കൽ എനിക്കു നിങ്ങളാൽ ഉള്ള പ്രശംസ ആണെ
ഞാൻ ദിവസേന ചാകുന്നു. ഞാൻ എഫേസിൽ വെച്ചു മൃഗ ൩൨
പ്പോർ ഏററതു മാനുഷഭാവത്തിൽ ആയെന്നാൽ എനിക്ക് എന്തു
പ്രയോജനം? മരിച്ചവർ ഉണരായ്കിൽ നാം തിന്നും കുടിച്ചും കൊ
ൾക നാളെയല്ലൊ ചാകും എന്നത്രെ. (യശ. ൨൨, ൧൩.) ഭ്രമപ്പെ ൩൩
ടായ്കിൻ ഒർ ഉത്തമഭാവങ്ങളെ കെടുക്കുന്നു ദുസ്സംഗങ്ങൾ. നീതി ൩൪
ക്കെ നിൎമ്മദിച്ചു കൊൾവിൻ പാപം ചെയ്യാതിരിപ്പിൻ! ചിലൎക്കു
ദേവവിഷയത്തിൽ അറിയായ്മ ഉണ്ടു ഞാൻ നിങ്ങൾക്ക് ല
ജ്ജെക്കായി പറയുന്നു.

പക്ഷെ ഒരുവൻ മരിച്ചവർ എങ്ങിനെ ഉണരും എന്നും ഏ ൩൫
തു വിധമുള്ള ശരീരത്തോടെ വരുന്നു എന്നും ചൊല്ലും. മൂഢ! ൩൬
നീ വിതെക്കുന്നതു ചത്തില്ല എങ്കിൽ ഉയൎപ്പിക്കപ്പെടുന്നില്ല.
നീ വിതെക്കുന്നതൊ ഭവിപ്പാനുള്ള ശരീരമല്ല പക്ഷെ കോത ൩൭
മ്പം മുതലായതിൽ ഒരു വെറുമ്മണിയത്രെ വിതെക്കുന്നുള്ളു.
ദൈവമൊ ഇഷ്ടപ്രകാരം അതിന്നു ശരീരത്തെയും വിത്തുകളി ൩൮
ൽ ഓരോന്നിന്നു അതതിന്റെ ശരീരത്തെയും കൊടുക്കുന്നത്.
എല്ലാ മാംസവും സമമാംസം അല്ല; മനുഷ്യരുടേത് വേറെ, കന്നു ൩൯
കാലികളുടെ മാംസം വേറെ, മീനുകളുടേത് വേറെ, പക്ഷികളുടേ
തും വേറെ. സ്വൎഗ്ഗീയശരീരങ്ങളും ഭൌമശരീരങ്ങളും ഉണ്ടു; സ്വ ൪൦
ൎഗ്ഗീയങ്ങളുടെ തേജസ്സ് അന്യം ഭൌമങ്ങളുടെ തേജസ്സും അന്യം.
സൂൎയ്യന്റെ തേജസ്സ് വേറെ, ചന്ദ്രന്റെ തേജസ്സ് വേറെ, ന ൪൧
ക്ഷത്രങ്ങളുടെ തേജസ്സും വേറെ, നക്ഷത്രത്തിന്നു നക്ഷത്രത്തി
ൽ തേജസ്സുകൊണ്ടു ഭേദം ഉണ്ടല്ലൊ. അവ്വണ്ണം തന്നെ മരിച്ചവ ൪൨
രുടെ പുനരുത്ഥാനം കേടിൽ വിതെക്കപ്പെടുന്നു കെടായ്മയിൽ
ഉണരുന്നു അപമാനത്തിൽ വിതെക്കപ്പെടുന്നു, തേജസ്സിൽ ഉണ ൪൩
രുന്നു; ബലഹീനതയിൽ വിതെക്കപ്പെടുന്നു, ശക്തിയിൽ ഉണരു
ന്നു; പ്രാണമയശരീരം വിതെക്കപ്പെടുന്നു, ആത്മികശരീരം ഉ ൪൪
ണരുന്നു; പ്രാണമയശരീരവും ആത്മികശരീരവും ഉണ്ടു. അ ൪൫
പ്രകാരം എഴുതിയതു; ആദാം എന്ന ഒന്നാം മനുഷ്യൻ ജീവനുള്ള
ദേഹിയായി ചമഞ്ഞു (൧ മോ. ൨, ൭.) ഒടുക്കത്തെ ആദാം ജീവി
പ്പിക്കുന്ന ആത്മാവായത്രെ. ആത്മികമായതു മുന്നേതല്ല താനും ൪൬
പ്രാണമയമായത് അത്രെ പിന്നെ ആത്മികം. ഒന്നാം മനുഷ്യൻ ൪൭
ഭൂമിയിൽനിന്നു മണ്ണയൻ, രണ്ടാം മനുഷ്യൻ സ്വൎഗ്ഗത്തിൽ

൪൮ നിന്നു (കൎത്താവ)ത്രെ. മണ്മയൻ ഏതുപ്രകാരം മണ്മയരും അതു
പ്രകാരം സ്വൎഗ്ഗീയൻ ഏതുപ്രകാരം ഉള്ളവൻ സ്വൎഗ്ഗീയരും
൪൯ അതുപ്രകാരം. നാം മണ്മയന്റെ പ്രതിമ പൂണ്ടു നടന്ന പോ
൫൦ ലെ സ്വൎഗ്ഗീയന്റെ പ്രതിമയും പൂണ്ടു നടക്കും. സഹോദരന്മാ
രെ! ഞാൻ മൊഴിയുന്നിതു; മാംസരക്തങ്ങൾക്ക് ദേവരാജ്യത്തെ
അവകാശം ആക്കുവാൻ കഴികയില്ല കേടു കേടായ്മയെ അവ
൫൧ കാശം ആക്കുകയും ഇല്ല എന്നത്രെ. ഇതാ മൎമ്മത്തെ ഞാൻ
നിങ്ങളോടു പറയുന്നിതു: നാം എല്ലാവരും അല്ല നിദ്രകൊള്ളും
ക്ഷണം കൊണ്ടു കൺ ഇമെക്കുന്നിടയിൽ ഒടുക്കത്തെ കാഹള
൫൨ നാദത്തിങ്കൽ എല്ലാവരും മാററപ്പെട്ടും താനും. കാഹളം നദിക്കും
സത്യം ഉടനെ മരിച്ചവർ അക്ഷയരായി ഉണൎത്തപ്പെടുകയും നാം
൫൩ മാററപ്പെടുകയും ചെയ്യും. എന്തിന്നെന്നാൽ: ഈ ക്ഷയമുള്ളതു
അക്ഷയത്തെ ധരിക്കയും ഈ ചാകുന്നത് ചാകായ്മയെ ധരി
൫൪ ക്കയും വേണ്ടതു. എന്നാൽ ഈ ക്ഷയമുള്ളത് അക്ഷയത്തെ
യും ഈ ചാകുന്നത് ചാകായ്മയെയും ധരിച്ചപ്പൊഴെക്കു തന്നെ
മരണം ജയത്തിലേക്കു വിഴുങ്ങപ്പെട്ടു (യശ. ൨൫ ൮.) എന്ന്
൫൫ എഴുതിയ വചനം ഉണ്ടാകും. ഹേ മരണമെ! നിൻ വിഷമുള്ളു
൫൬ എവിടെ? പാതാളമെ നിൻ ജയം എവിടെ? (ഹൊശ. ൧൩. ൧൪.)
മരണത്തിൻ മുൾ പാപം തന്നെ; പാപത്തിൻ ശക്തിയൊ ധ
൫൭ ൎമ്മമത്രെ. എന്നാൽ നമ്മുടെ കൎത്താവായ യേശുക്രിസ്തുനെ കൊ
൫൮ ണ്ടു നമുക്കു ജയത്തെ നല്കുന്ന ദൈവത്തിന്നു സ്തോത്രം. ആ
കയാൽ എൻ പ്രിയ സഹോദരന്മാരെ! ഉറപ്പുള്ളവരും കുലുങ്ങാ
ത്തവരും നിങ്ങളുടെ പ്രയത്നം കൎത്താവിൽ വ്യൎത്ഥമല്ല എന്നറി
കയാൽ, കൎത്താവിൻ വേലയിൽ എപ്പോഴും വഴിയുന്നവരും ആ
കുവിൻ!

## ൧൬. അദ്ധ്യായം.

യരുശലേമ്യൎക്കുള്ള ചേരമാനം മുതലായി നാനാ കാൎയ്യാദികൾ.

൧ പിന്നെ വിശുദ്ധൎക്കായുള്ള ചേരമാനത്തെ തൊട്ടു ഞാൻ
ഗലാത്യ സഭകൾക്ക് ആദേശിച്ച പോലെ തന്നെ നിങ്ങളും
൨ ചെയ്വിൻ. ഞാൻ വന്നാൽ പിന്നെ മാത്രം ചേരമാനങ്ങൾ
ഭവിക്കാതിരിക്കേണ്ടതിന്നു, ആഴ്ചകളിൽ ഒന്നാം നാൾതോറും നി
ങ്ങളിൽ ഓരോരുത്തൻ തനിക്കു തഴെച്ചു സാധിച്ചത് ചരതിച്ചു
൩ തന്റെ പക്കൽ വെക്കുക. ഞാൻ എത്തിയ ശേഷമൊ,

നിങ്ങൾ സിദ്ധന്മാർ എന്നു കണ്ടുള്ളവരെ നിങ്ങളുടെ കൃപാഫ
ലത്തെ യരുശലേമിൽ കൊണ്ടുപോവാൻ ഞാൻ ലേഖനങ്ങൾ
മുഖാന്തരം അയച്ചു വിടും. ഞാനും പ്രയാണം ആവാൻ മതി ൪
യാകുന്നാൽ, അവർ എന്നോടു കൂടി പുറപ്പെടും. ഞാനൊ, മ ൫
ക്കെദോന്യയൂടെ കടന്ന ശേഷം നിങ്ങളരികിൽ വരും; മക്കെ
ദോന്യയൂടെ കടക്കുന്നുണ്ടു പോൽ. നിങ്ങളോട് എത്തിയിട്ടു ഞാ ൬
ൻ പക്ഷെ പുറപ്പെടേണ്ടുന്ന ദിക്കിലേക്ക് നിങ്ങൾ എന്നെ
യാത്ര അയപ്പാൻ അവിടെ വസിക്കിലുമാം; ഹിമകാലം കൂടെ
കഴിക്കിലും ആം. കടന്നു വിടുന്ന പന്തിയിൽ അല്ലല്ലൊ നിങ്ങ ൭
ളെ ഈ കുറി കാണ്മാൻ ഇച്ഛിക്കുന്നു. കൎത്താവ് അനുവദിച്ചാ ൮
ൽ, ചില കാലം നിങ്ങളോട് കൂട വസിപ്പാൻ ആശ ഉണ്ടു സ
ത്യം. എഫേസിലൊ എനിക്ക് വലുതും സഫലവും ആയ വാ ൯
തിൽ തുറന്നും എതിരികൾ പലർ ഉണ്ടായും ഇരിക്കയാൽ, ഞാ
ൻ പെന്തെകൊസ്തയോളം പാൎക്കും. തിമോത്ഥ്യൻ വന്നാൽ അ ൧൦
വൻ നിങ്ങളോടു നിൎഭയനായി ഭവിപ്പാൻ നോക്കുവിൻ! എ
ന്നെ കണക്കനെ അവൻ കൎത്താവിൻ വേല ചെയ്യുന്നു സത്യം;
ആകയാൽ ആരും അവനെ കുറയക്കോള്ളരുതു. അവനെ സ ൧൧
മാധാനത്തിൽ എന്നോട് എത്തുവാൻ യാത്ര അയപ്പിൻ! സ
ഹോദരരോടു കൂട അവനെ ഞാൻ കാത്തിരിക്കുന്നുണ്ടു. പിന്നെ ൧൨
സഹോദരനായ അപ്പൊല്ലോൻ വിഷയം എങ്കിൽ, അവൻ
സഹോദരരുമായി നിങ്ങളുടുക്കെ ചെല്ലേണ്ടതിന്നു ഞാൻ പല
വും ചൊല്ലി, അവനെ പ്രബോധിപ്പിച്ചു എങ്കിലും ഇപ്പോൾ
വരുവാൻ കേവലം മനസ്സായില്ല. നല്ല അവസരം തോന്നിയാ
ൽ അവൻ വരും താനും. ജാഗരിപ്പിൻ വിശ്വാസത്തിൽ നില ൧൩
നില്പിൻ ആണ്മ കാട്ടുവിൻ വീൎയ്യം പ്രവൃത്തിപ്പിൻ. നിങ്ങളു ൧൪
ടേത് എല്ലാം സ്നേഹത്തിൽ നടപ്പതാക. പിന്നെ സഹോദരന്മാ ൧൫
രെ, ഞാൻ നിങ്ങളെ പ്രബോധിപ്പിക്കുന്നതു: സ്തെഫനാവി
ന്റെ ഗൃഹം അഖായയുടെ ആദ്യഫലം എന്നും അവർ വിശു
ദ്ധരുടെ ശുശ്രൂഷെക്ക് തങ്ങളെ തന്നെ ആക്കിത്തന്നു എന്നും
നിങ്ങൾ അറിയുന്നു. ഈ കൂട്ടൎക്കും കൂടെ പ്രവൃത്തിച്ചദ്ധ്വാനി ൧൬
ക്കുന്നവനും എല്ലാവനും നിങ്ങളും കീഴ്പെടേണ്ടു. സ്തെഫനാവും ൧൭
ഫൊൎത്തുനാതനും അഖായികനും വന്നതിനാൽ, ഞാൻ സ
ന്തോഷിക്കുന്നു. ഇവരല്ലൊ എൻ ആത്മാവിനേയും നിങ്ങളു ൧൮
ടെതിനേയും തണുപ്പിച്ചു, നിങ്ങളുടെ അഭാവത്തിന്നു പകരം

വരുത്തി; എന്നാൽ ഇങ്ങിനെ ഉള്ളവരെ തിരിഞ്ഞു കൊൾ
വിൻ.
൧൯ ആസ്യസഭകൾ നിങ്ങളെ വന്ദിക്കുന്നു, അകിലാവും പ്രി
സ്കില്ലയും അവരുടെ ഭവനത്തിലെ സഭയും കൂടി കൎത്താവിൽ
൨൦ നിങ്ങളെ വളരെ വന്ദിക്കുന്നു. എല്ലാ സഹോദരരും നിങ്ങളെ
വന്ദിക്കുന്നു വിശുദ്ധ ചുംബനത്താൽ അന്യോന്യം വന്ദിപ്പിൻ.
൨൧ പൌലാകുന്ന എന്റെ കയ്യാലെ വന്ദനം (ആവിതു) കൎത്താവാ
യ യേശുക്രിസ്തനിൽ വല്ലവനും പ്രേമം ഇല്ലാഞ്ഞാൽ അവ
൨൨ ൻ ശാപഗ്രസ്തനാക. മരാൻ അഥാ നമ്മുടെ (കൎത്താവു വരു
൨൩ ന്നു). കൎത്താവായ യേശുക്രിസ്തന്റെ കരുണ നിങ്ങളോടു കൂട
൨൪ ഇരിപ്പൂതാക. ക്രിസ്തയേശുവിൽ എന്റെ സ്നേഹം നിങ്ങൾ എ
ല്ലാവരോടും കൂട ഉണ്ടു ആമെൻ.



THE SECOND EPISTLE OF PAUL THE APOSTLE TO THE

# Corinthians

# കൊരിന്തൎക്ക്

## എഴുതിയ രണ്ടാം ലേഖനം

### ൧. അദ്ധ്യായം.

പ്രാണഭയത്തിൽനിന്നു രക്ഷിച്ചതിന്നു സ്തോത്രം, (൧൨) താൻ മനസ്സാക്ഷിയുടെ ശുദ്ധിനിമിത്തം കൊരിന്തൎക്കു സമ്മതനാകും എന്ന് ആശിക്കുന്നു.

ദൈവേഷ്ടത്താൽ യേശുക്രിസ്തന്റെ അപോസ്തലനായ പൌ ൧
ലും സഹോദരനായ തിമോത്ഥ്യനും, കൊരിന്തിലുള്ള ദേവസഭെ
ക്കും അഖായയിൽ എങ്ങുമുള്ള സകല വിശുദ്ധന്മാൎക്കും കൂടെ
എഴുതുന്നത്. നമ്മുടെ പിതാവായ ദൈവത്തിൽനിന്നും കൎത്താ ൨
വായ യേശുക്രിസ്തനിൽനിന്നും നിങ്ങൾക്കു കരുണയും സമാ
ധാനവും ഉണ്ടാവൂതാക.

മനസ്സലിവുകളിൻ പിതാവും സൎവ്വാശ്വാസത്തിന്റെ ദൈ ൩
വവുമായി നമ്മുടെ കൎത്താവായ യേശുക്രിസ്തന്റെ പിതാവാ
യ ദൈവം വാഴ്ത്തപ്പെട്ടവൻ ആക. അവനാകട്ടെ, യാതൊരു ൪
സങ്കടത്തിലും ഉള്ളവരെ ഞങ്ങൾ ദൈവത്താൽ ഉണ്ടാകുന്ന
ആശ്വാസം കൊണ്ട് ആശ്വസിപ്പിക്കേണ്ടതിന്നു ഞങ്ങളെ
എല്ലാ സങ്കടത്തിലും ആശ്വസിപ്പിക്കുന്നു. എന്തെന്നാൽ ക്രി ൫
സ്തന്റെ കഷ്ടങ്ങൾ ഞങ്ങളിൽ വഴിയുന്നതു പോലെ ക്രിസ്ത
നാൽ ഞങ്ങളുടെ ആശ്വാസവും വഴിയുന്നു. ഞങ്ങൾ സങ്കട ൬
പ്പെട്ടാലും നിങ്ങളുടെ ആശ്വാസത്തിന്നും രക്ഷെക്കും ആയിട്ട
ത്രെ; ആശ്വാസപ്പെട്ടാലും ഞങ്ങളും അനുഭവിക്കുന്ന കഷ്ടങ്ങ
ളെ നിങ്ങൾ സഹിപ്പതിന്നെ സാധിപ്പിക്കുന്ന നിങ്ങളുടെ ആ
ശ്വാസത്തിന്നായിട്ടത്രെ. നിങ്ങൾ കഷ്ടങ്ങൾക്കു കൂട്ടാളികൾ ൭

ആകുന്ന പ്രകാരം ആശ്വാസത്തിന്നും ആകുന്നു എന്നറികയാ
ൽ, നിങ്ങൾക്കു വേണ്ടി ഞങ്ങളുടെ പ്രത്യാശ ഉറപ്പുള്ളതു തന്നെ.
൮ സഹോദരന്മാരെ, ആസ്യയിൽ ഞങ്ങൾക്ക് ഉണ്ടായ സങ്കടത്തെ
തൊട്ടു നിങ്ങൾക്കു ബോധിയാതെ ഇരിക്കരുത് എന്ന് ആഗ്ര
ഹിക്കുന്നു സത്യം; അവിടെ ജീവിക്കുമൊ എന്നു അഴിനില വ
൯ രുവോളം ഞങ്ങൾ ശക്തിക്കു മീതെ അത്യന്തം ഭാരപ്പെട്ടു. അ
തെ ഞങ്ങളിലല്ല മരിച്ചവരെ ഉണൎത്തുന്ന ദൈവത്തിങ്കൽ ത
ന്നെ വിശ്വസിച്ചവർ ആകുംവണ്ണം ഞങ്ങൾക്ക് ഉള്ളിൽ ത
൧൦ ന്നെ മരണം എന്ന പ്രത്യുത്തരം ഉണ്ടായിട്ടുണ്ടു. ആയവൻ
അത്ര വലിയ മരണത്തിൽനിന്നു ഞങ്ങളെ ഉദ്ധരിച്ചു, ഇന്നും
ഉദ്ധരിക്കുന്നു ഇനിമേലും ഉദ്ധരിക്കും എന്നു അവനിൽ ആശി
൧൧ ക്കുന്നു. ആയതിന്നു നിങ്ങളും ഞങ്ങൾക്ക് വേണ്ടി പ്രാൎത്ഥന
യാൽ കൂടി തുണെക്കുന്നുണ്ടല്ലൊ പല ആളുകൾ മുഖാന്തരം ഞ
ങ്ങൾക്ക് വന്ന കൃപാസമ്മാനത്തിന്നു പലരാലും ഞങ്ങൾക്കാ
യിട്ടു സ്തോത്രം ഉണ്ടാവാൻ തന്നെ.
൧൨ ഞങ്ങളുടെ പ്രശംസ അല്ലൊ ഇതാകുന്നു; ഞങ്ങൾ ജഡ
ജ്ഞാനത്തിൽ അല്ല; ദേവകരുണയിൽ അത്രെ ഏകാഗ്രതയി
ലും ദേവ സ്വച്ഛതയിലും തന്നെ ലോകത്തിങ്കൽ വിശേഷാൽ
നിങ്ങളോടു നടന്നുകൊണ്ടു എന്നു ഞങ്ങളുടെ മനോബോധത്തി
൧൩ ന്റെ സാക്ഷ്യം തന്നെ. നിങ്ങൾ വായിച്ചും അറിഞ്ഞും കൊ
ള്ളുന്നവ എന്നി വിപരീതമായവ അല്ലല്ലൊ ഞങ്ങൾ നിങ്ങ
ൾക്കു എഴുതുന്നു: അവസാനത്തോളവും നിങ്ങൾ അപ്പോലെ
൧൪ അറിഞ്ഞുകൊള്ളും എന്നു ഞാൻ പ്രത്യാശിക്കുന്നു. കൎത്താവായ
യേശുവിൻ നാളിൽ നിങ്ങൾ ഞങ്ങൾക്ക് എന്ന പോലെ ഞ
ങ്ങൾ നിങ്ങൾക്കും പ്രശംസ ആകുന്നു എന്നു നിങ്ങൾ ഏക
൧൫ ദേശം അറിഞ്ഞു കൊണ്ടപ്രകാരം തന്നെ. ആയത് ഉറപ്പിച്ചി
ട്ടു തന്നെ ഞാൻ നിങ്ങൾക്ക് രണ്ടാമത് ഒരു കരുണ ഉണ്ടാക
ണം എന്നു വെച്ചു മുമ്പെ നിങ്ങളുടെ അടുക്കെ ചെല്ലുവാനും
൧൬ അങ്ങെ വഴിയായി മക്കെദോന്യക്കു പോയി പിന്നെയും മക്കെ
ദോന്യയെ വിട്ടു, നിങ്ങളിൽ പോരുവാനും നിങ്ങളാൽ യഹൂദയി
൧൭ ലേക്ക് യാത്ര അയക്കപ്പെടുവാനും മനസ്സായിരുന്നു. ഇതു നി
രൂപിക്കയിൽ ഞാൻ പക്ഷെ മനോലഘുത്വം കാട്ടിയൊ അ
ല്ല, ഞാൻ നിരൂപിക്കുന്നവ ജഡപ്രകാരം നിരൂപിക്കുന്നുവൊ
൧൮ ഉവ്വു ഉവ്വു എന്നതും ഇല്ല ഇല്ല എന്നതും (രണ്ടും) എന്റെ

പക്കൽ ഇരിക്കത്തക്കവണ്ണമൊ; അല്ല ദൈവം വിശ്വസ്തനാക
ന്നാണെ നിങ്ങളോടുള്ള ഞങ്ങടെ വചനം ഉവ്വ എന്നും ഇല്ല എ
ന്നും ആയില്ല. നിങ്ങളിൽ ഞാൻ സില്വാൻ തിമോത്ഥ്യൻ ഈ ൧൯
ഞങ്ങളാൽ അല്ലൊ ഘോഷിക്കപ്പെട്ട ദേവപുത്രനായ യേശുക്രി
സ്തൻ ഉവ്വ ഇല്ല എന്നു വരാതെ ഉവ്വ എന്നത് അത്രെ അവ
നിൽ ഉണ്ടായി. എങ്ങിനെ എന്നാൽ ദൈവത്തിൻ വാഗ്ദത്ത ൨൦
ങ്ങൾ എത്ര ആകിലും അവനിൽ ഉവ്വ എന്നത് ഉണ്ടാകുന്നു.
അതുകൊണ്ടു ഞങ്ങളാൽ ദൈവത്തിന്നു തേജസ്സാമാറു ആമെ
ൻ എന്നതും അവനാൽ ഉണ്ടായി. ഞങ്ങളെ നിങ്ങളോടു കൂടെ ൨൧
ക്രിസ്തങ്കലേക്ക് ഉറപ്പിച്ചു കൊള്ളുന്നതും ഞങ്ങളെ അഭിഷേചി
ച്ചതും ദൈവമത്രെ ആകുന്നു. അവൻ ഞങ്ങളെ മുദ്രയിട്ടും ആ ൨൨
ത്മാവാകുന്ന അച്ചാരത്തെ ഞങ്ങളുടെ ഹൃദയങ്ങളിൽ ആക്കി ത
ന്നും ഉള്ളവൻ. ഞാനൊ ദൈവത്തെ എൻ ദേഹിക്ക സാക്ഷി ൨൩
യായി വിളിച്ചു (ചൊല്ലുന്നിതു): നിങ്ങളെ ആദരിച്ചിട്ടത്രെ ഞാ
ൻ പിന്നെയും കൊരിന്തിൽ വരാഞ്ഞതു. നിങ്ങളുടെ വിശ്വാ ൨൪
സത്തിന്നു ഞങ്ങൾ കൎത്തൃത്വം ഉള്ളവർ എന്നല്ല താനും നിങ്ങ
ളുടെ സന്തോഷത്തിന്നു ഞങ്ങൾ സഹായികൾ അത്രെ; വി
ശ്വാസത്തിൽ അല്ലൊ നിങ്ങൾ നില്ക്കുന്നു.

## ൨. അദ്ധ്യായം.

താൻ പാതകനോടു ക്ഷമിക്കുന്നു, (൧൨) യാത്രയിലും കൊരിന്തുവൎത്തമാനത്താലും അനുഭവിച്ചതു.

വിശേഷിച്ചു ഞാൻ പിന്നെയും ദുഃഖത്തോടെ നിങ്ങളിൽ ൧
വരരുത് എന്ന് എനിക്കായിട്ടും ഞാൻ വിധിച്ചു. എന്തിനെ ൨
ന്നാൽ ഞാൻ നിങ്ങളെ ദുഃഖിപ്പിച്ചാൽ എന്നാൽ ദുഃഖിതൻ അ
ല്ലാതെ എന്നെ ആനന്ദിപ്പിക്കുന്നത് ആർ. എന്നാൽ ഞാൻ ൩
വന്നാൽ എന്നെ സന്തോഷിപ്പിക്കേണ്ടിയവരാൽ ദുഃഖം ഉ
ണ്ടാകരുത് എന്നു വെച്ചും എന്റെ സന്തോഷം നിങ്ങൾ എ
ല്ലാവൎക്കും സന്തോഷം എന്നു നിങ്ങളെ എല്ലാവരേയും നമ്പി
കൊണ്ടും ഞാൻ അതിനെ തന്നെ നിങ്ങൾക്ക് എഴുതിയത്. വ ൪
ളരെ സങ്കടത്തിലും ഹൃദയത്തിൻ അടെപ്പിലും ഏറിയ കണ്ണീ
രോടും ഞാൻ നിങ്ങൾക്ക് എഴുതി സത്യം; നിങ്ങൾ ദുഃഖപ്പെ
ടേണം എന്നല്ല എനിക്കു, നിങ്ങളിൽ ഉള്ള അത്യന്ത സ്നേഹ
ത്തെ അറിവാനായത്രെ. ഒരുവൻ എന്നെ ദുഃഖിപ്പിച്ചിട്ടുണ്ടെ ൫

ക്കിലൊ, അവൻ എന്നെ അല്ല ഞാൻ അതിയായിട്ടു ചൊല്ലുന്ന
൫ ത് ഏകദേശം നിങ്ങളെ എല്ലാവരേയും ദുഃഖിപ്പിച്ചിരുന്നു. ആ
൬ യവന്നു മിക്കവരാലും വന്ന ഈ അധിക്ഷേപം മതി. ആക
യാൽ അതിദുഃഖത്താൽ അവൻ വിഴുങ്ങപ്പെടാഞ്ഞാൻ നിങ്ങൾ
പൊറുതി സമ്മാനിക്കയും ആശ്വസിപ്പിക്കയും തന്നെ വേണ്ട
൮ തു. അതുകൊണ്ട് അവന്നു സ്നേഹത്തെ നിണ്ണയിച്ചു കൊടുപ്പാ
൯ ൻ നിങ്ങളെ പ്രബോധിപ്പിക്കുന്നു. നിങ്ങൾ എല്ലാംകൊണ്ടും
അധീനർ ആകുന്നുവൊ എന്നിങ്ങിനെ നിങ്ങളുടെ സിദ്ധത
൧൦ യെ അറിയേണ്ടതിന്നല്ലൊ ഞാൻ എഴുതിയതു. നിങ്ങൾ ആ
രോട് ഏതു കൊണ്ടും പൊറുത്താലും അവനോടു ഞാനും; ഞാ
നല്ലൊ വല്ലതും പൊറുത്തിട്ടുണ്ടെങ്കിൽ നിങ്ങൾ നിമിത്തം ക്രി
സ്തുന്റെ സന്നിധാനത്തിൽ തന്നെ അതിനെ പൊറുത്തിട്ടുണ്ടു.
൧൧ സാത്താനാൽ നാം തോല്പിക്കപ്പെടാതെ ഇരിപ്പാൻ തന്നെ അ
വന്റെ നിനവുകളെ അറിയാത്തവർ അല്ലല്ലൊ.
൧൨ എന്നാൽ ഞാൻ ക്രിസ്തുന്റെ സുവിശേഷത്തിന്നായി
ത്രോവാസിൽ വന്നാറെ, കൎത്താവിൽ എനിക്ക് ഒരു വാതിൽ തു
റന്നപ്പോൾ, എന്റെ സഹോദരനായ തീതനെ കാണായ്കയാ
൧൩ ൽ എനിക്ക് ആത്മാവിൽ സ്വാസ്ഥ്യം ഉണ്ടായില്ല. ഞാനൊ
൧൪ അവരോടു വിടവാങ്ങി, മക്കെദോന്യെക്കു പുറപ്പെട്ടു. എങ്കിലും
ക്രിസ്തുനിൽ ഞങ്ങളെ എപ്പോഴും ജയോത്സവം ചെയ്യിച്ചും എല്ലാ
ടത്തും ഞങ്ങളെ കൊണ്ട് അവന്റെ അറിവിൻ വാസനയെ
൧൫ വിളങ്ങിച്ചും പോരുന്ന ദൈവത്തിന്ന് സ്തോത്രം. എങ്ങിനെ എ
ന്നാൽ രക്ഷിക്കപ്പെടുന്നവരിലും നശിക്കുന്നവരിലും ഞങ്ങൾ
ദൈവത്തിന്നു ക്രിസ്തുന്റെ സൌരഭ്യം ആകുന്നു. ഇവൎക്കു മര
൧൬ ണത്തിൽനിന്നു മരണത്തിലേക്കുള്ള വാസന. അവൎക്കൊ ജീ
വനിൽനിന്നു ജീവങ്കലേക്കുള്ള വാസന തന്നെ. എന്നവാറി
൧൭ ന്നു ആർ പ്രാപ്തനാകുന്നു? ഞങ്ങളാകട്ടെ ദൈവവചനത്തെ
കൂട്ടിപ്പിരക്കുന്ന അനേകരെ പോലെ അല്ല സ്വച്ഛതയിൽനിന്നു
ദൈവത്തിൽനിന്നുള്ള പ്രകാരം തന്നെ ഞങ്ങൾ ദേവ മുമ്പാ
കെ ക്രിസ്തുനിൽ അത്രെ ഉരെക്കുന്നു.

## ൩. അദ്ധ്യായം.

(൩ — ൬, ൧൦) അപോസ്തൂലൻ തൻ ശുശ്രൂഷയെ പ്രശംസിച്ചു മോശെ ശുശ്രൂഷയോട് ഉപമിക്കുന്നു.

ഞങ്ങളെ തന്നെ പിന്നെയും രഞ്ജിപ്പിപ്പാൻ തുടങ്ങുന്നുവൊ? ൧
അല്ല നിങ്ങളോട് ആകട്ടെ, നിങ്ങളിൽനിന്ന് ആകട്ടെ, രഞ്ജി
പ്പിക്കുന്ന പത്രികകൾ ചിലരെ പോലെ ഞങ്ങൾക്കും തന്നെ
വേണ്ടുന്നതൊ? ഞങ്ങളുടെ പത്രിക നിങ്ങൾ തന്നെ; അതു ഞങ്ങ ൨
ളുടെ ഹൃദയങ്ങളിൽ എഴുതി കിടന്നു എല്ലാമനുഷ്യരാലും വായിച്ച
റിയപ്പെടുന്നതു. ഞങ്ങളുടെ ശുശ്രൂഷയാൽ ഉണ്ടായ ക്രിസ്തു ൩
ന്റെ പത്രികയായല്ലൊ നിങ്ങൾ വിളങ്ങി വരുന്നു; അതും മ
ഷികൊണ്ടല്ല; ജീവനുള്ള ദൈവത്തിൻ ആത്മാവിനാലത്രെ ക
ല്പലകകളിൽ അല്ല ഹൃദയത്തിൻ മാംസപ്പലകകളിൽ അത്രെ എ
ഴുതപ്പെട്ടതു.

ആവക ഉറപ്പു ഞങ്ങൾക്ക് ദൈവത്തോടു ക്രിസ്തുനാൽ ഉ ൪, ൫
ണ്ടു; ഞങ്ങളിൽനിന്ന് വരുമ്പോലെ സ്വകീയമായി തന്നെ വ
ല്ലതും സങ്കല്പിപ്പാൻ ഞങ്ങൾ പ്രാപ്തർ ആകുന്നു എന്നല്ല ഞ
ങ്ങളുടെ പ്രാപ്തി ദൈവത്തിൽ നിന്നത്രെ. അവൻ ഞങ്ങളെ ൬
പുതു നിയമത്തിന്റെ ശുശ്രൂഷക്കാർ ആകുവാൻ പ്രാപ്തരാ
ക്കി, അക്ഷരത്തിന്റെ അല്ല ആത്മാവിന്നത്രെ. അക്ഷരമ
ല്ലൊ കൊല്ലുന്നു ആത്മാവത്രെ ജീവിപ്പിക്കുന്നു. എന്നാൽ കല്ല ൭
കളിന്മേൽ വരെക്കപ്പെട്ട അക്ഷരത്തിലെ മരണ ശുശ്രൂഷ
ആയതു നീക്കം വരുന്നൊരു മുഖതേജസ്സിൻ നിമിത്തം ഇസ്ര
യേൽ പുത്രന്മാർ മോശയുടെ മുഖത്തു നോക്കി കൂടാതവണ്ണം
തേജസ്സിലായി എങ്കിൽ, ആത്മാവിൻ ശുശ്രൂഷ ഏററം തേജ ൮
സ്സിൽ ആകയില്ലയൊ? ദണ്ഡവിധിയുടെ ശുശ്രൂഷ തേജസ്സാ ൯
കിൽ നീതിയുടെ ശുശ്രൂഷെക്ക് തേജസ്സ് എത്ര അധികം വഴി
യുന്നു. അതെ ഈ അതിമഹത്തായ തേജസ്സിൻ നിമിത്തം ആ ൧൦
ഒർ അംശത്തിൽ തേജസ്സായത് ഒട്ടും തേജസ്സുള്ളതല്ല. പിന്നെ ൧൧
നീക്കം വരുന്നതു തേജസ്സോടെ ആയെങ്കിൽ വസിക്കുന്നത് എ
ത്ര അധികം തേജസ്സിൽ ഇരിപ്പു.

ആകയാൽ, ഇങ്ങിനത്തെ പ്രത്യാശ ഉള്ളവരായി ഞങ്ങൾ ൧൨
വളരെ പ്രാഗത്ഭ്യം പ്രയോഗിക്കുന്നു. ആ നീങ്ങുന്നതിന്റെ ൧൩
ലാക്കിനോളം ഇസ്രയേൽ പുത്രന്മാർ നോക്കാതവണ്ണം മോശ

തൻ മുഖത്തിന്മേൽ മൂടി വെച്ചതുപോലെ അല്ല (ഞങ്ങൾ ചെ
൧൪ യ്യുന്നു); എന്നാൽ അവരുടെ നിനവുകൾക്ക തടിപ്പുവന്നു പോ
യി. ഇന്നേവരെ അല്ലൊ പഴയ നിയമത്തിൻ വായനയിൽ
൧൫ ആ മൂടി തന്നെ വസിക്കുന്നുണ്ടു. ആയതിന്നു ക്രിസ്തുനിൽ (മാ
ത്രം) നീക്കം വരികയാൽ മൂടി അകലാതെ ഇന്നേവരെ മോശ
വായിക്കപ്പെട്ടന്നോറം അവരുടെ ഹൃദയത്തിന്മേൽ കിടക്കുന്നു.
൧൬ അതു കർത്താവിലേക്ക് തിരിഞ്ഞപ്പോഴെക്ക മൂടി എടുത്തു പോകും
൧൭ എന്നാൽ കർത്താവ് ആത്മാവു തന്നെ. കർത്താവിന്റെ ആത്മാ
൧൮ വ് എവിടെ അവിടെ സ്വാതന്ത്ര്യം. നാമൊ എല്ലാവരും മൂടൽ
അകന്ന മുഖംകൊണ്ടു കർത്താവിൻ തേജസ്സെ കണ്ണാടിയിൽ
നോക്കികൊണ്ടു ആ പ്രതിമയായി തന്നെ മാറി ആത്മ കർത്താ
വിൻ പോക്കൽനിന്ന് ആകുമ്പോലെ തേജസ്സിൽനിന്നു തേജ
സ്സിലേക്ക് തന്നെ രൂപാന്തരപ്പെടുന്നു.

## ൪. അദ്ധ്യായം.

അപോസ്തലൻ വിരോധികളോടും യേശുവെ സ്പഷ്ടമായി അറിയിക്കുകയിൽ, (൭) പ്രത്യാശയാൽ ഉള്ളപ്രാഗത്ഭ്യം.

൧ ആറ്റുകൊണ്ടു ഞങ്ങൾക്ക് കനിവു ലഭിച്ചപ്രകാരം ഈ ശു
൨ ശ്രൂഷ തന്നെ ഉണ്ടാകയാൽ ഞങ്ങൾ മന്ദിച്ചു പോകാതെ, അ
വലക്ഷണത്തിന്റെ രഹസ്യങ്ങളെ തീരെ വെറുത്തിട്ടു കൌശ
ലത്തിൽ നടക്കാതെയും ദൈവവചനത്തെ മിശ്രമാക്കാതെയും
സത്യത്തെ വിളങ്ങിക്കുന്നതിനാൽ ദേവമുമ്പാകെ മനുഷ്യരുടെ
എല്ലാ മനസ്സാക്ഷിയോടും ഞങ്ങളെ തന്നെ രഞ്ജിപ്പിക്കുന്നു.
൩ പിന്നെ ഞങ്ങളുടെ സുവിശേഷം മൂടികിടക്കുന്നു എങ്കിലൊ ന
൪ ശിച്ചുപോകുന്നവരിലെ മൂടിക്കിടപ്പു. ദൈവപ്രതിമ ആകുന്ന
ക്രിസ്തുന്റെ തേജസ്സുള്ള സുവിശേഷത്തിന്റെ വിളക്കം മിന്നാ
തെ ഇരിപ്പാൻ ഈ യുഗത്തിന്റെ ദേവനത്രെ ആ അവിശ്വാ
൫ സികൾക്ക നിനവുകളെ കുരുടാക്കി. ഞങ്ങളെ തന്നെ അല്ലല്ലൊ
ക്രിസ്തുയേശുവെ കർത്താവ് എന്നും ഞങ്ങളെ യേശു നിമിത്തം
൬ നിങ്ങൾക്ക ദാസർ എന്നും ഘോഷിക്കുന്നു. എന്തെന്നാൽ ഇ
രുട്ടിൽനിന്നു വെളിച്ചം ഉജ്ജ്വലിപ്പാൻ ചൊന്ന ദൈവം യേശു
ക്രിസ്തുന്റെ മുഖത്തിൽ ഉള്ള ദേവതേജസ്സിൻ അറിവിനെ
പ്രകാശിപ്പിപ്പാൻ ഞങ്ങളുടെ ഹൃദയങ്ങളിൽ തിളങ്ങിയവൻ
തന്നെ.

എങ്കിലും, അത്യന്തശക്തി ഞങ്ങളിൽ നിന്നല്ല ദൈവത്തിന്ന് ൭
ആകേണ്ടതിന്നായി ഈ നിക്ഷേപം ഞങ്ങൾക്ക മൺപാത്ര
ങ്ങളിൽ വെച്ചിരിക്കുന്നു. എല്ലാവിധത്തിലും സങ്കടപ്പെട്ടു കുടു ൮
ങ്ങി പോകുന്നവർ അല്ല താനും. ബുദ്ധിമുട്ടിയും അഴിനില വ ൯
ന്നവരല്ല; ഹിംസിക്കപ്പെട്ടും കൈവിടപ്പെടുന്നവരല്ല തള്ളീട
പ്പെട്ടും നഷ്ടരായല്ല താനും. യേശുവിൻ ജീവനും ഞങ്ങളുടെ ൧൦
ശരീരത്തിൽ വിളങ്ങിവരേണ്ടതിന്ന് എപ്പോഴും യേശുവിന്റെ
മരിപ്പിനെ ശരീരത്തിൽ വഹിച്ചു നടന്നും കൊണ്ടത്രെ. ഞങ്ങ ൧൧
ളുടെ മൎത്യജഡത്തിൽ യേശുവിൻ ജീവനും വിളങ്ങേണ്ടതിന്ന
ല്ലൊ ഞങ്ങൾ ജീവിപ്പോളം നേരം എല്ലാം യേശുവിൻ നിമി
ത്തം ചാവിൽ ഏല്പിക്കപ്പെടുന്നു. ആകയാൽ ഞങ്ങളിൽ മരണ ൧൨
വും നിങ്ങളിൽ ജീവനും വ്യാപരിക്കുന്നു. എന്നിട്ടും (സങ്കീ. ൧൧൬, ൧൩
൧൦.) ഞാൻ വിശ്വസിച്ചു അതുകൊണ്ട് ഉരെച്ചു എന്ന് എഴുതി
യതിന്ന് ഒത്ത വിശ്വാസത്തിൻ ആത്മാവു തന്നെ ഞങ്ങൾക്കും
ഉണ്ടാകയാൽ ഞങ്ങളും വിശ്വസിക്കുന്നു അതുകൊണ്ട് ഉരെക്ക
യും ചെയ്യുന്നു. കൎത്താവായ യേശുവെ ഉണൎത്തിയവൻ ഞ ൧൪
ങ്ങളെയും യേശുവോടെ ഉണൎത്തി, നിങ്ങളോടു കൂടെ മുന്നിറുത്തും
എന്നറിഞ്ഞിട്ടത്രെ. സകലവും നിങ്ങൾ നിമിത്തം അല്ലൊ ആ ൧൫
യതു; പലരാലും പെരുകി വന്നൊരു കരുണ ദൈവതേജസ്സി
ന്നായി സ്തോത്രം വഴിയുമാറാകേണ്ടതിന്നു തന്നെ. അതുകൊ ൧൬
ണ്ടു ഞങ്ങൾ മന്ദിച്ചുപോകാതെ ഞങ്ങളുടെ പുറമനുഷ്യൻ കെ
ട്ടുപോയാലും അകത്തേവൻ നാളിൽ നാളിൽ പുതുക്കപ്പെടുന്നു.
കാരണം ഞങ്ങൾക്ക് ഈ നൊടി കൊണ്ടുള്ള ലഘുസങ്കടം അ ൧൭
നവധി അതിയായിട്ട് നിത്യതേജസ്സിൻ ഘനത്തെ ഞങ്ങൾക്ക
സമ്പാദിക്കുന്നു. അതിന്നായും ഞങ്ങൾ കാണുന്നവ അല്ല കാ ൧൮
ണാത്തവ അത്രെ നോക്കി കൊള്ളുന്നു കാണുന്നത് അല്ലൊ
താല്ക്കാലികം കാണാത്തത് നിത്യം തന്നെ.

## ൫. അദ്ധ്യായം.

അപോസ്തലനിൽ ഭാവി വിചാരത്താൽ നിശ്ചയവും സമ്പ്രേക്ഷയും, (൧൧) ക്രിസ്തന്റെ ആത്മബലിയാൽ ദൂതപ്രാഗത്ഭ്യവും നിറഞ്ഞതു.

ഇങ്ങിനെ എന്നാൽ കൂടാരമാകുന്ന ഞങ്ങളുടെ ഭൌമ ഭവനം ൧
അഴിഞ്ഞുപോയി എങ്കിൽ കൈപ്പണിയല്ലാത്ത നിത്യവീടായി
ദൈവത്തിങ്കൽനിന്ന് ഒരു കെട്ടു ഞങ്ങൾക്ക് സ്വൎഗ്ഗങ്ങളിൽ

൨ ഉണ്ടെന്ന് അറിയുന്നു. സ്വൎഗ്ഗത്തിൽനിന്നുള്ള ഞങ്ങളുടെ ഭവ
നത്തെ മേൽധരിപ്പാൻ വാഞ്ഛിച്ചു കൊണ്ടല്ലൊ ഞങ്ങൾ ഈ
൩ കൂടാരത്തിൽ ഞരങ്ങുന്നു. അതൊ ഞങ്ങൾ നഗ്നർ അല്ല ഉടു
൪ ത്തവരായി കാണപ്പെട്ടുകിൽ അത്രെ. ഞങ്ങൾ വീഴ്പാനല്ലല്ലൊ
മൎത്യമായതു ജീവനാൽ വിഴുങ്ങപ്പെടേണ്ടതിന്നു മേൽ ധരിപ്പാന
ത്രെ ഇച്ഛിക്കയാൽ കൂടാരത്തിൽ ഉള്ളന്നും ഭാരപ്പെട്ടു ഞരങ്ങുന്നു.
൫ അതിന്നായ്തന്നെ ഞങ്ങളെ ഒരുക്കിയതു ദൈവം ആകുന്നു, ആ
൬ ത്മാവെയും അച്ചാരമായി ഞങ്ങൾക്ക തന്നവൻ. ആകയാൽ
ഞങ്ങൾ എല്ലാപ്പോഴും ധൈൎയ്യപ്പെട്ടും ശരീരത്തിൽ നിവസി
പ്പോളം ഞങ്ങൾക്ക കൎത്താവിൽനിന്നു നിൎവ്വാസം ഉണ്ട് എന്ന്
൭ അറിഞ്ഞും കൊണ്ടു. കാഴ്ചകൊണ്ടല്ല സാക്ഷാൽ വിശ്വാസം
൮ കൊണ്ടു നടക്കുന്നവരായി. ഇങ്ങിനെ ധൈൎയ്യപ്പെട്ടു ഞങ്ങൾ
ശരീരത്തിൽനിന്നു നിൎവ്വസിച്ചു കൎത്താവോടു കൂടെ നിവസി
൯ പ്പാൻ അധികം രസിക്കുന്നു. അതുകൊണ്ടും നിവസിക്കിലും
നിൎവ്വസിക്കിലും അവനെ പ്രസാദിപ്പിക്കുന്നവർ ആവാൻ അ
൧൦ ഭിമാനിക്കുന്നു. കാരണം അവനവൻ ശരീരംകൊണ്ടു നല്ലതാ
കിലും തീയതാകിലും ചെയ്തതിന്ന് അടുത്തതെ പ്രാപിക്കേണ്ടതി
ന്നു നാം എല്ലാവരും ക്രിസ്തുന്റെ ന്യായാസനത്തിൻ മുമ്പാകെ
പ്രത്യക്ഷമാകേണ്ടതു.
൧൧ അതുകൊണ്ടു കൎത്താവിൻ ഭയത്തെ അറിഞ്ഞിട്ടു ഞങ്ങൾ
മനുഷ്യരെ സമ്മതിപ്പിക്കുന്നു ദൈവത്തിന്നു പ്രത്യക്ഷമാകുന്നു
നിങ്ങളുടെ മനസ്സാക്ഷികളിലും ഞാൻ പ്രത്യക്ഷം ആകുന്നു എ
൧൨ ന്നും ആശിക്കുന്നു. ഞങ്ങളെ തന്നെ പിന്നെയും നിങ്ങളോടു ര
ഞ്ജിപ്പിച്ചല്ലല്ലൊ ഞങ്ങൾ നിമിത്തം പ്രശംസിപ്പാൻ നിങ്ങൾ
ക്ക് ഇട തന്നുകൊണ്ടത്രെ (ഇതു പറയുന്നു). ഹൃദയത്തിൽ അ
ല്ല മുഖത്തിന്മേൽ അത്രെ; പ്രശംസ ഉള്ളവരോടു (പറവാൻ)
൧൩ നിങ്ങൾക്കുണ്ടാവാൻ തന്നെ. ഞങ്ങൾ ഭ്രാന്തർ ആയാലും ദൈ
വത്തിന്നും സുബോധികൾ ആയാലും നിങ്ങൾക്കും ആകുന്നു
൧൪ സത്യം. കാരണം എല്ലാവൎക്കും വേണ്ടി ഒരുവൻ മരിച്ചിരിക്കെ
൧൫ എല്ലാവരും മരിച്ചു എന്നും ജീവിക്കുന്നവർ ഇനി തങ്ങൾക്ക്
എന്നല്ല തങ്ങൾക്ക വേണ്ടി മരിച്ചുയിൎത്തവന്നായിക്കൊണ്ടു
ജീവിക്കേണ്ടതിന്നത്രെ; എല്ലാവൎക്കും വേണ്ടി മരിച്ചത് എന്നും
ഞങ്ങൾ നിൎണ്ണയിച്ചതിനാൽ ക്രിസ്തുന്റെ സ്നേഹം ഞങ്ങളെ
൧൬ ആവേശിക്കുന്നു. ആകയാൽ ഞങ്ങൾ ഇന്നു തൊട്ട് ആരേയും

ജഡപ്രകാരം അറിയാ; ക്രിസ്തനെ ജഡപ്രകാരം അറിഞ്ഞു എ
ങ്കിലൊ ഇനിമേൽ അറിയുന്നില്ല താനും. അതുകൊണ്ട് ഒരുത്ത ൧൭
ൻ ക്രിസ്തനിൽ ആയാൽ പുതിയ സൃഷ്ടിയത്രെ; പഴയവ കഴി
ഞ്ഞുപോയി ഇതാ എല്ലാം പുതുതായി വന്നു. എങ്കിലും ഇത് ൧൮
എല്ലാം ദൈവത്തിൽനിന്നു ആയവൻ അല്ലൊ നമ്മെ യേശു
ക്രിസ്തന്മൂലം തന്നോടു നിരപ്പിച്ചു നിരപ്പിന്റെ ശുശ്രൂഷയെ
ഞങ്ങൾക്കു തന്നു. എങ്ങിനെ എന്നാൽ ദൈവം ലോകത്തിന്നു ൧൯
അവരുടെ പിഴകളെ കണക്കിടാതെ നിരപ്പിൻ വചനത്തെ
ഞങ്ങളിൽ സമർപ്പിച്ചുംകൊണ്ടു ലോകത്തെ ക്രിസ്തനിൽ തന്നോ
ടു നിരപ്പിച്ചതു. എന്നതിനാൽ ഞങ്ങൾ ക്രിസ്തനുവേണ്ടി മന്ത്രി ൨൦
കൾ ആകുന്നു ദൈവം ഞങ്ങൾ മുഖേന പ്രബോധിപ്പിക്കും
പോലെ ദൈവത്തോടു നിരന്നു വരുവിൻ എന്നു ഞങ്ങൾ ക്രി
സ്തനു പകരം യാചിക്കുന്നു. പാപത്തെ അറിയാത്തവനെ ൨൧
നാം അവനിൽ ദേവനീതി ആകേണ്ടതിന്ന് അവൻ നമുക്കു
വേണ്ടി പാപം ആക്കി.

## ൬. അദ്ധ്യായം.

തന്റെ മാതിരിപ്രകാരം പുതിയ മനുഷ്യരാവാൻ പ്രബോധിച്ചതു, (൧൧) അവി
ശ്വാസികളോടു സംഗത്തെ സൂക്ഷിക്കേണം.

അവനോടു കൂട്ടുപ്രവൃത്തിക്കാരായി ഞങ്ങൾ പ്രബോധി ൧
പ്പിക്കയും ചെയ്യുന്നിതു: നിങ്ങൾ ദൈവകരുണയെ പഴുതിൽ
അംഗീകരിച്ചു എന്നു വരരുതു. (യശ. ൪൯, ൮.) അംഗീകരണ ൨
കാലത്തിൽ ഞാൻ നിന്നെ ചെവിക്കൊണ്ടു രക്ഷാദിവസത്തിൽ
നിന്നെ തുണെച്ചു എന്ന് അവൻ പറയുന്നുണ്ടല്ലൊ; ഇതാ
സുപ്രസാദകാലം ഇതാ ഇന്നു രക്ഷാദിവസം. ശുശ്രൂഷെക്കു ൩
കുറ പററായ്വാൻ ഞങ്ങളും ഒന്നിലും ഒരു തടങ്ങലും കൊടുക്കാതെ,
സകലത്തിലും ഞങ്ങളെ തന്നെ ദേവശുശ്രൂഷക്കാർ എന്നു ര ൪
ഞ്ജിപ്പിക്കുന്നു. ബഹുക്ഷാന്തിയിലും ഉപദ്രവങ്ങളിലും കെട്ടുപാ ൫
ടു ഇടുക്കുകളിലും തല്ലുകൾ കാവലുകൾ കലഹങ്ങളിലും അദ്ധ്വാ
നങ്ങൾ ഉറക്കിളപ്പുകൾ പട്ടിണികളിലും. നിർമ്മലത്വബുദ്ധി ദീർഘ ൬
ക്ഷമ വാത്സല്യത്തിലും വിശുദ്ധാത്മാവിലും നിർവ്യാജസ്നേഹത്തി
ലും സത്യവചനം ദേവശക്തി എന്നതിനാലും. ഇടവലത്തും ഉള്ള ൭
നീതിയുടെ ആയുധങ്ങളാലും, മാനാപമാനങ്ങളുടെ സൽകീർത്തി ൮
ദുഷ്കീർത്തികളുടെയും; ചതിയർ എന്നിട്ടും സത്യവാന്മാർ. അറിയ ൯

പ്പെടാത്തവർ എന്നിട്ടും അറിയായ്വരുന്നവർ, ചാകുന്നവർ എന്നി
ട്ടും ഇതാ ഞങ്ങൾ ജീവിക്കുന്നു ശിക്ഷിക്കപ്പെട്ടവർ എന്നിട്ടും മ
൧൦ രിപ്പിക്കപ്പെടാത്തവർ. ദുഃഖിതർ എന്നിട്ടും എപ്പോഴും സന്തോ
ഷിപ്പവർ ദരിദ്രർ എന്നിട്ടും പലരെ സമ്പന്നർ ആക്കുന്നവർ
ഒന്നും ഇല്ലാത്തവർ എന്നിട്ടും എല്ലാം അടക്കുന്നവർ ആയുന്നെ.
൧൧ അല്ലയൊ കൊരിന്തരെ! ഞങ്ങളുടെ വായി നിങ്ങളോടു തുറ
൧൨ ന്നിരിക്കുന്നു, ഞങ്ങളുടെ ഹൃദയം ഇടമ്പെട്ടിരിക്കുന്നു. ഞങ്ങളിൽ
നിങ്ങൾക്ക് ഇടുക്കം ഇല്ല; നിങ്ങളുടെ കരളിൽ അത്രെ ഇടുക്കം
൧൩ ഉണ്ടു. ഞാൻ മക്കളോട് എന്നപോലെ പറയുന്നു: പ്രതിഫല
൧൪ ത്തിന്നായി നിങ്ങളും ഇത്രോളം ഇടമ്പെട്ടു വരുവിൻ. അവി
ശ്വാസികളോടു നിങ്ങൾ ഇണയല്ലാത്ത പിണയായി പോക
രുതെ; നീതിക്കും അധൎമ്മത്തിന്നും എന്തൊരു ചേൎച്ച, വെളിച്ച
൧൫ ത്തിന്നു ഇരുളോട് എന്തു കൂട്ടു. ക്രിസ്തനു ബലിയാളോടും എന്തു
മേളനം അല്ല വിശ്വാസിക്ക് അവിശ്വാസിയോട് എന്ത് അം
൧൬ ശം. ദൈവാലയത്തിന്നു വിഗ്രഹങ്ങളോട് എന്തു സംസൎഗ്ഗം, നി
ങ്ങൾ അല്ലൊ ജീവനുള്ള ദൈവത്തിന്റെ ആലയം ആകുന്നു:
(൩ മൊ. ൨൬, ൧൧.) ഞാൻ അവരിൽ കുടിയിരിക്കയും ഉള്ളിൽ
നടക്കയും ആം അവൎക്കു ഞാൻ ദൈവവും അവർ എനിക്ക്
൧൭ ജനവും ആകും എന്നു ദൈവം പറഞ്ഞ പ്രകാരം തന്നെ. ആ
കയാൽ അവരുടെ ഇടയിൽനിന്നു പുറപ്പെട്ടു വേൎവ്വിട്ടു നിന്നു
അശുദ്ധമായതെ തൊടാതിരിപ്പിൻ എന്നു കൎത്താവ് പറയുന്നു
(യശ. ൫൨, ൧൧.) എന്നാൽ ഞാൻ നിങ്ങളെ കൈക്കൊണ്ടു
൧൮ നിങ്ങൾക്ക് പിതാവാകും. നിങ്ങൾ എനിക്ക് പുത്രപുത്രീമാരും
ആകും എന്നു സൎവ്വശക്തനായ കൎത്താവ് അരുളിച്ചെയ്യുന്നു
൭,൧ (യിറ. ൩൧, ൯. ൩൩. ൩൨, ൩൮. ൨ ശമു. ൭, ൮.) അതു
കൊണ്ടു പ്രിയമുള്ളവരെ! ഈ വാഗ്ദത്തങ്ങൾ നമുക്കുണ്ടായിരി
ക്കെ ജഡത്തിലേയും ആത്മാവിലേയും സകല കന്മഷത്തിൽ
നിന്നും നമ്മെ നാം വെടിപ്പാക്കി വിശുദ്ധിയെ ദേവഭയത്തിൽ
തന്നെ തികെച്ചു കൊൾ്ക.

## ൭. അദ്ധ്യായം.

തീതൻ കൊരിന്തരെകൊണ്ടു ബോധിപ്പിച്ചതിന്റെ അനുഭവം.

൨ ഞങ്ങൾക്ക് ഇടം തരുവിൻ ഞങ്ങൾ ആരോടും അന്യായം
ചെയ്തില്ല, ആരെയും കെടുത്തില്ല, ആരെയും തോല്പിച്ചില്ല.

കുററവിധിക്കായല്ല ഞാൻ പറയുന്നു കൂട മരിപ്പാനും കൂട ജീവി ൩
പ്പാനും നിങ്ങൾ ഞങ്ങടെ ഹൃദയങ്ങളിൽ ഇരിക്കുന്നു എന്നു ഞാ
ൻ മുൻ ചൊല്ലീട്ടുണ്ടല്ലൊ. നിങ്ങളോടു എനിക്കുള്ള പ്രാഗത്ഭ്യം ൪
പെരുത്തു ഞാൻ ആശ്വാസം കൊണ്ടു നിറഞ്ഞിരിക്കുന്നു ഞങ്ങ
ളുടെ എല്ലാ ഉപദ്രവത്തിന്മേലും സന്തോഷം അത്യന്തം വഴി
ഞ്ഞവനാകുന്നു. എങ്ങിനെ എന്നാൽ മക്കെദോന്യയിൽ വന്ന ൫
ശേഷവും ഞങ്ങളുടെ ജഡത്തിന്നു സൌഖ്യം ഒട്ടും ഇല്ലാഞ്ഞു,
ഞങ്ങൾ എല്ലാവിധത്തിലും സങ്കടപ്പെടുന്നവർ അത്രെ; പുറ
ത്തു യുദ്ധങ്ങൾ അകത്തു ഭയങ്ങൾ. എങ്കിലും എളിയവരെ ആ ൬
ശ്വാസിപ്പിക്കുന്നവനായ ദൈവം തീതന്റെ വരവിനാൽ ഞ
ങ്ങളെ ആശ്വസിപ്പിച്ചു. അവന്റെ വരവിനാൽ മാത്രമല്ല ൭
അവനു നിങ്ങളെ തൊട്ടു ഉണ്ടായ്വന്ന ആശ്വാസത്താലും
കൂടെ നിങ്ങളുടെ വാഞ്ഛയും നിങ്ങളുടെ പരിദേവനയും എനി
ക്കായിക്കൊണ്ട് നിങ്ങളുടെ എരിച്ചലും ഞങ്ങൾക്ക് ബോധിപ്പി
ക്കയിൽ തന്നെ; അതുകൊണ്ടു ഞാൻ അധികവും സന്തോഷി
ച്ചു. എന്തെന്നാൽ ഞാൻ ലേഖനത്താൽ നിങ്ങളെ ദുഃഖിപ്പി ൮
ച്ചു എങ്കിൽ (ആ ലേഖനം നിങ്ങളെ കുറയ നേരത്തേക്ക് ആ
കട്ടെ ദുഃഖിപ്പിച്ചു എന്നു കാണുന്നുണ്ടല്ലൊ) അതിന്നു ഞാൻ
അനുതപിച്ചു പോയിട്ടും അനുതപിക്കുന്നില്ല. ഇപ്പോൾ നിങ്ങ ൯
ൾ ദുഃഖപ്പെട്ടു എന്നല്ല മാനസാന്തരത്തിന്നായത്രെ ദുഃഖപ്പെ
ട്ടതിനാൽ ഞാൻ സന്തോഷിക്കുന്നു; നിങ്ങൾ ഞങ്ങളാൽ ഒന്നി
ലും ഹാനിവരാതവണ്ണം ദൈവപ്രകാരമായി അല്ലൊ ദുഃഖപ്പെ
ട്ടു. കാരണം ദേവപ്രകാരം ഉള്ള ദുഃഖം അനുതാപം വരാതൊ ൧൦
രു രക്ഷയിലേക്കുള്ള മാനസാന്തരത്തെ സമ്പാദിക്കുന്നു; ലോ
കത്തിൻ ദുഃഖം മരണത്തെ സമ്പാദിക്കെ ഉള്ളു.

കണ്ടാലും ആ ദേവപ്രകാരം ദുഃഖപ്പെട്ടതു തന്നെ നിങ്ങൾക്ക് ൧൧
എത്ര ഉത്സാഹത്തെ സമ്പാദിച്ചു പോൽ! അല്ല പ്രതിവാദത്തെ
യും രസക്കേടിനേയും അല്ല ഭയത്തേയും വാഞ്ഛയേയും അല്ല,
എരിച്ചലേയും പ്രതിക്രിയയേയും കൂടെ (സമ്പാദിച്ചതു). ആ
കാൎയ്യത്തിൽ നിങ്ങൾ നിൎമ്മലന്മാർ എന്ന് എല്ലാ വിധത്തിലും
നിങ്ങളെ തന്നെ രഞ്ജിപ്പിച്ചു കാട്ടി. ആകയാൽ ഞാൻ നിങ്ങ ൧൨
ൾക്കു (അങ്ങിനെ) എഴുതിയതും അന്യായം ചെയ്തവൻ നിമി
ത്തമല്ല അന്യായം തട്ടിയവൻ നിമിത്തവും അല്ല; ഞങ്ങൾക്ക്
വേണ്ടി അങ്ങുള്ള ഉത്സാഹം ദേവമുമ്പാകെ വിളങ്ങുകനിമിത്തം

൧൩ തന്നെ. അതുകൊണ്ടു ഞങ്ങൾ ആശ്വാസപ്പെട്ടിരിക്കുന്നു ഞ
ങ്ങളുടെ ആശ്വാസത്തിന്നും മീതെ തീതന്റെ സന്തോഷത്താ
൧൪ ൽ എത്രയും അധികം സന്തോഷിച്ചു. അവന്റെ ആത്മാവി
ന്നു നിങ്ങൾ എല്ലാവരാലും തണുപ്പു വന്ന കാരണത്താലത്രെ;
അവനോടല്ലൊ ഞാൻ നിങ്ങളെ തൊട്ടു വല്ലതും പ്രശംസിച്ചി
ട്ടുണ്ടെങ്കിൽ നാണിച്ചു പോയില്ല; ഞങ്ങൾ നിങ്ങളോട് സക
ലവും സത്യത്തിൽ ഉരെച്ചപ്രകാരം തന്നെ തീതൻ കേൾക്കെ
൧൫ ഞങ്ങൾ പ്രശംസിച്ചതും കൂടെ സത്യമായ്വന്നു. അവനെ ഭയ
ത്തോടും വിറയലോടും കൈക്കൊണ്ടുള്ള നിങ്ങൾ എല്ലാവരുടെ
യും അനുസരണത്തെ ഓൎക്കുമ്പോൾ അവന്റെ കരൾ ഏററം
൧൬ അധികം നിങ്ങളിലേക്കത്രെ ആകുന്നു. നിങ്ങൾ വിഷയമാ
യി ഞാൻ എല്ലാററിലും ധൈൎയ്യപ്പെടുന്നതിനാൽ സന്തോഷി
ക്കുന്നു.

## ൮. അദ്ധ്യായം. (ൻ—)

യരുശലേമ്യൎക്കു വേണ്ടിയുള്ള ചേരുമാനത്തിൻ അവസ്ഥ.

൧ പിന്നെ സഹോദരന്മാരെ! മക്കെദോന്യ സഭകളിൽ നല്കീട്ടു
൨ ള്ള ദേവകരുണയെ നിങ്ങൾക്ക് അറിയിക്കുന്നു. ഉപദ്രവത്തി
ന്റെ ബഹു ശോധനയിലും അവരുടെ സന്തോഷം അതിയാ
യി നിറഞ്ഞും ആഴമുള്ള ദാരിദ്ര്യം ഏകാഗ്രതയുടെ സമ്പത്തോളം
൩ വഴിഞ്ഞും വന്നു എന്നത്രെ. എങ്ങിനെ എന്നാൽ വിശുദ്ധരു
ടെ സേവയിൽ തങ്ങളും കൂടേണം എന്നുള്ള കരുണയെ അവ
൪ ർ വളരെ പ്രബോധനവുമായി ഞങ്ങളോടു യാചിച്ചു. സ്വയം
കൃതമായി കഴിവു പോലെയും കഴിവിന്നു മീതെയും കൊടുത്തു എ
൫ ന്നതിന്നു ഞാൻ സാക്ഷി. അതും ഞങ്ങൾ ആശിച്ച പ്രകാര
മല്ല തങ്ങളെ തന്നെ മുമ്പെ കൎത്താവിന്നു പിന്നെ ദേവേഷ്ട
൬ ത്താൽ ഞങ്ങൾക്കും തന്നു. അതുകൊണ്ടു ഞങ്ങൾ തീതനെ അ
വൻ ഈ കൃപയെ മുന്തുടങ്ങിയപ്രകാരം നിങ്ങളിൽ തികെക്ക
൭ യും വേണം എന്നു പ്രബോധിപ്പിച്ചു. എന്നാലൊ നിങ്ങൾ
വിശ്വാസം, വചനം, അറിവു സകല ഉത്സാഹം ഞങ്ങളിലെ
നിങ്ങളുടെ സ്നേഹം ഇങ്ങിനെ എല്ലാവററിലും വഴിയുന്നതു
൮ പോലെ ഈ കൃപയിലും വഴിയുമാറാക. നിയോഗമായല്ല പറ
യുന്നു; മററവരുടെ ഉത്സാഹം കൊണ്ടു നിങ്ങളുടെ സ്നേഹത്തി
൯ ൻ മാററിനെ ശോധന ചെയ്വാനത്രെ. നമ്മുടെ കൎത്താവായ

യേശുക്രിസ്തുൻ സമ്പന്നൻ എങ്കിലും അവൻെറ ദാരിദ്ര്യത്താൽ
നിങ്ങൾ സമ്പന്നർ ആകേണ്ടതിന്നു നിങ്ങൾ നിമിത്തം ദരിദ്ര
നായ്തീൎന്ന കരുണയെ നിങ്ങൾ അറിയുന്നുവല്ലൊ? ഇതിൽ ൧൦
ഞാൻ അഭിപ്രായവും ചൊല്ലി തരുന്നു. നിങ്ങൾ കീഴാണ്ടിൽ
ചെയ്വാൻ മാത്രമല്ല ഭാവിപ്പാനും കൂടെ (മക്കെദോന്യൎക്കു) മുമ്പെ
തുടങ്ങിയതിനാൽ ഇതു തന്നെ നിങ്ങൾക്ക് ഉപകരിക്കുന്നു. ഭാ ൧൧
വിപ്പാൻ മുതിൎച്ച കണ്ടപോലെ തന്നെ ഉള്ളതിന്നു തക്കൊരു
സമാപ്തിയും ഉണ്ടാകേണ്ടതിന്നു ചെയ്യുന്നതും കൂടെ തികെപ്പിൻ.
എങ്ങിനെ എന്നാൽ മുതിൎച്ച ഉണ്ടാകിൽ ഇല്ലാത്തതിന്നല്ല ഉള്ള ൧൨
തിന്നു തക്കവണ്ണം പ്രസാദം വരുത്തുന്നു. മററവൎക്ക് എളുപ്പം ൧൩
നിങ്ങൾക്ക് സങ്കടം എന്നു വരുവാൻ അല്ലല്ലൊ സമത്വം പ്ര
മാണം. ഇക്കാലം നിങ്ങളുടെ വഴിവു അവരുടെ കുറവിന്നെ തീ ൧൪
ൎക്കുക പിന്നെ അവരുടെ വഴിവു നിങ്ങളുടെ കുറവിനേയും തീ
ൎക്കുമാറു തന്നെ. വളരെ ചേൎത്തവന്നു വഴിഞ്ഞില്ല കുറയ ചേ ൧൫
ൎത്തവന്നു കുറഞ്ഞിട്ടും ഇല്ല എന്നു (൨ മോ. ൧൬, ൧൮.) എഴുതിയ
പ്രകാരം ഒരു സമത്വം ഉണ്ടാകേണം എന്നത്രെ. ശേഷം (എ ൧൬
നിക്ക് എന്ന പോലെ) തീതൻെറ ഹൃദയത്തിലും നിങ്ങൾക്കു
വേണ്ടിയുള്ള ഉത്സാഹത്തെ കൊടുക്കുന്ന ദൈവത്തിന്നു സ്തോ
ത്രം. അവൻ പ്രബോധനത്തെ കൈക്കൊണ്ടല്ലാതെ താൻ ൧൭
അത്യുത്സാഹം പൂണ്ടു സ്വയംകൃതമായി നിങ്ങളുടുക്കെ പുറപ്പെട്ടു.
വിശേഷിച്ച് എല്ലാ സഭകളിലും സുവിശേഷവിഷയമായി പു ൧൮
കഴ്ചയുള്ള സഹോദരനേയും ഞങ്ങൾ അവനോടു കൂട അയച്ചു.
അവൻ അതു കൂടാതെ കൎത്താവിൻ തേജസ്സിന്നായും നമ്മുടെ ൧൯
മുതിൎച്ചയെ കാണിപ്പാനും ഞങ്ങളുടെ ശുശ്രൂഷയാൽ നടക്കുന്ന
ഈ കൃപയിൽ ഞങ്ങൾക്കു കൂട്ടുയാത്രക്കാരൻ എന്നു സഭകളാൽ
വരിക്കപ്പെട്ടവൻ തന്നെ. ഞങ്ങളാൽ ശുശ്രൂഷിക്കപ്പെടുന്ന ൨൦
ഈ പുഷ്ടിയിൽ ആരും ഞങ്ങളെ കുത്സിച്ചു പോകായ്വാൻ തന്നെ
ഇങ്ങിനെ കോപ്പിട്ടിരുന്നു. കൎത്താവിൻ മുമ്പാകെ മാത്രമല്ലല്ലൊ ൨൧
മനുഷ്യരുടെ മുമ്പാകേയും നല്ലവററെ തന്നെ ഞങ്ങൾ മുൻക
രുതുന്നു. ഞങ്ങൾ പലതിലും പലപ്പോഴും ശോധന ചെയ്ത് ൨൨
ഉത്സാഹിയായികണ്ട ഞങ്ങളുടെ സഹോദരനേയും അവരോടു
കൂട അയച്ചു, അവൻ ഇപ്പോൾ നിങ്ങളെ തൊട്ടു ഉറപ്പു പെരു
കയാൽ ഏററം അധികം ഉത്സാഹി തന്നെ. തീതൻ ആകട്ടെ ൨൩
എനിക്ക് കൂട്ടാളിയും നിങ്ങൾ വിഷയമായി കൂട്ടുവേലക്കാരനും

രുവൻ

തന്നെ ഞങ്ങളുടെ സഹോദരന്മാർ ആകട്ടെ സഭകളുടെ പ്രേ
൨൪ രിതന്മാരും ക്രിസ്തുവിന്റെ തേജസ്സും അത്രെ. ആകയാൽ നിങ്ങളു
ടെ സ്നേഹത്തിന്നും നിങ്ങളെ തൊട്ടു ഞങ്ങൾ പ്രശംസിച്ചതി
ന്നും ഒത്ത ദൃഷ്ടാന്തം നിങ്ങൾ കാട്ടിയാൽ സഭകളുടെ സമക്ഷ
ത്തിലേക്ക (കാട്ടുകയും ചെയ്യും).

## ൯. അദ്ധ്യായം.

ഔദാര്യമായി കൊടുപ്പാൻ ഉത്സാഹിപ്പിക്കുന്നതു.

൧ വിശുദ്ധക്കായുള്ള ശുശ്രൂഷയെ ചൊല്ലി, നിങ്ങൾക്ക് എഴുതു
൨ വാൻ എനിക്ക് ആവശ്യം ഇല്ല സത്യം. അഖായ കീഴാണ്ടുമുത
ൽ ഒരുങ്ങി നില്ക്കുന്നു എന്നു ഞാൻ നിങ്ങൾക്ക്വേണ്ടി മക്കെ
ദോന്യരോടു പ്രശംസിച്ചുള്ള നിങ്ങളുടെ മുതിച്ച എനിക്കല്ലൊ
ബോധിച്ചു; നിങ്ങളുടെ എരിച്ചൽ മിക്കവരെയും മുതിൎത്തും ഇരി
൩ ക്കുന്നു. ഈ വിഷയത്തിൽ ഞാൻ നിങ്ങൾക്ക്വേണ്ടി പ്രശം
സിച്ചതു വ്യൎത്ഥമാകാതെ ഞാൻ ചൊന്നപ്രകാരം നിങ്ങൾ ഒരു
ങ്ങി നില്ക്കേണ്ടതിന്നു തന്നെ ഞാൻ സഹോദരന്മാരെ അയച്ചു.
൪ അല്ലായ്കിൽ മക്കെദോന്യർ എന്നോടു കൂടെ വന്നു നിങ്ങളെ ഒരു
ങ്ങാതെ കണ്ടാൽ നിങ്ങൾ എന്നു ചൊല്വാനില്ല ഞങ്ങൾ ത
൫ ന്നെ ഈ അതിനിശ്ചയത്തിൽ നാണിച്ചു പോകിലുമാം. ആ
കയാൽ, സഹോദരന്മാർ അങ്ങോട്ടു മുൻപോകയും മുൻചൊല്ലി
കൊടുത്ത നിങ്ങളുടെ അനുഗ്രഹത്തെ മുങ്കെട്ടിവെക്കയും ചെ
യ്യേണ്ടതിന്നു അവരെ പ്രബോധിപ്പിപ്പാൻ ആവശ്യം എന്നു
തോന്നി; ആയതൊ പിശുക്കായിട്ടല്ല അനുഗ്രഹമായിട്ടു ഒരുങ്ങി
൬ വരിക. എങ്കിൽ ചെറുങ്ങനെ വിതെക്കുന്നവൻ ചെറുങ്ങനെ
കൊയ്യും അനുഗ്രഹങ്ങളായി വിതെക്കുന്നവൻ അനുഗ്രഹങ്ങളാ
൭ മായി കൊയ്യും എന്നു ഞാൻ പറയുന്നു. അവനവൻ ഹൃദയം
മുട്ടുമ്പോലെ അത്രെ ദുഃഖേന അല്ല നിൎബ്ബന്ധത്താലും അല്ല
പിരിഞ്ഞു കൊടുക്കുന്നവനെ അല്ലൊ ദൈവം സ്നേഹിക്കുന്നു
൮ (സുഭ. ൨൨, ൮.) നിങ്ങൾ സകലത്തിലും എപ്പോഴും എല്ലാ തൃ
പ്തിയും ഉള്ളവരായി സകല സൽക്രിയയിലും വഴിഞ്ഞു വരു
മാറു നിങ്ങളിൽ എല്ലാ കരുണയെയും വഴിയിപ്പാൻ ദൈവം ശ
൯ ക്തനാകുന്നു. അവൻ തൂകി എളിയവക്കു കൊടുത്തു അവന്റെ
നീതി എന്നേക്കും നില്ക്കുന്നു (സങ്കീ. ൧൧൨, ൯.) എന്നു എഴു
൧൦ തിയപ്രകാരം തന്നെ. എന്നാൽ വിതെക്കുന്നവന്നു വിത്തും

ഭക്ഷണത്തിന്ന് അപ്പവും എകുന്നവൻ (യശ. ൫൫, ൧൦.) നി
ങ്ങളുടെ വിതെക്കലെയും എകി പെരുക്കി നിങ്ങളുടെ നീതിയുടെ
എട്ടുപ്പിനെ വൎദ്ധിപ്പിക്കും. ഇങ്ങിനെ ദൈവത്തിന്നു നമ്മാൽ ൧൧
സ്തോത്രത്തെ സമ്പാദിക്കുന്ന എല്ലാ ഐകാഗ്ര്യതയിലേക്കും നി
ങ്ങൾ സകലത്തിലും സമ്പന്നന്മാർ ആകുമാറ തന്നെ. എങ്ങി ൧൨
നെ എന്നാൽ ഈ സേവയിലെ ശുശ്രൂഷ വിശുദ്ധരുടെ കുറ
വുകളെ പൂരിച്ചു തീൎക്കുന്നത് എന്നു വേണ്ടാ ദൈവത്തിന്നുള്ള
പല സ്തോത്രങ്ങളാലും വഴിയുന്നതും ആകുന്നു. ഈ ശുശ്രൂഷ ൧൩
യിൽ കാട്ടുന്ന സിദ്ധതഹേതുവായിട്ടല്ലൊ അവർ ക്രിസ്തുസുവി
ശേഷത്തിന്നായി നിങ്ങളുടെ സ്വീകാരത്തിൻ അനുസരണ
ത്തെയും അവരോടും എല്ലാവരോടും നിങ്ങൾക്കുള്ള കൂട്ടായ്മയുടെ
ഐകാഗ്ര്യതയെയും കണ്ടിട്ടു ദൈവത്തെ മഹത്വീകരിക്കും. നിങ്ങ ൧൪
ളിൽ അതിമഹത്തായ ദേവകൃപനിമിത്തം അവർ നിങ്ങളെ
വാഞ്ഛിച്ചു നിങ്ങൾക്കവേണ്ടി പ്രാൎത്ഥിക്കയും ചെയ്യും. ദൈവ ൧൫
ത്തിന്ന് അവന്റെ കഥിച്ചു മുടിയാത്ത ദാനത്തിന്നായി സ്തോ
ത്രം ഉണ്ടാവൂതാക.

## ൧൦. അദ്ധ്യായം. (—൧൮)

സഭയെ യഥാസ്ഥാനത്തിൽ ആക്കുവാൻ എതിരികളെ ശാസിച്ചു തന്റെ വേലെ
ക്ക് പ്രതിവാദം ചൊല്ലുന്നതു.

പിന്നെ പൌൽ എന്നുള്ള ഈ ഞാൻ ക്രിസ്തന്റെ ശാന്തത ൧
യും സൌമ്യതയും കൊണ്ടു, നിങ്ങളെ പ്രബോധിപ്പിക്കുന്നു; നി
ങ്ങളിൽ സമ്മുഖത്തു താഴ്മയുള്ളവൻ എന്നും അകലത്തു നിങ്ങ
ളോടു ധൈൎയ്യപ്പെടുന്നവൻ എന്നും കേൾക്കുന്ന ഞാൻ അക
ട്ടെ (നിങ്ങളോട്) അരികത്ത് ഇരിക്കുമ്പോൾ, ഞങ്ങൾ ജഡപ്ര ൨
കാരം നടക്കുന്നു എന്നു നിരൂപിക്കുന്ന ചിലരെക്കൊള്ളെ തുനി
ഞ്ഞുവരുവാൻ നിരൂപിക്കുന്ന ഉറപ്പിനാലെ ധൈൎയ്യം കാട്ടുവാ
ൻ സംഗതിവരരുതു എന്നു യാചിക്കുന്നു. കാരണം ഞങ്ങൾ ൩
ജഡത്തിൽ സഞ്ചരിക്കുന്നവർ എങ്കിലും ജഡപ്രകാരം പോരാ
ടുന്നവർ അല്ല. ഞങ്ങളുടെ പോരിൻ ആയുധങ്ങൾ അല്ലൊ ൪
ജഡമയങ്ങൾ അല്ല വാടികളെ ഇടിപ്പാൻ ദൈവത്തിന്നു ശ
ക്തിയുള്ളവ അത്രെ. അവററാൽ ഞങ്ങൾ സങ്കല്പങ്ങളേയും ൫
ദൈവത്തിൻ അറിവിനോട് അഹങ്കരിക്കുന്ന സകല ഉയൎച്ച
യേയും തച്ചിടിച്ചും എല്ലാ നിനവിനേയും ക്രിസ്തന്റെ അനു

൬ സരണത്തിലേക്ക് അടിമപ്പെടുത്തിയും നിങ്ങളുടെ അനുസര
ണം തികഞ്ഞു വന്ന ഉടനെ എല്ലാ അനധീനതെക്കും പ്രതി
൭ ക്രിയ ചെയ്വാൻ ഒരുങ്ങി നിന്നും കൊള്ളുന്നു. സമക്ഷത്തുള്ളവ
റെറ മാത്രം നോക്കുന്നുവൊ? ഒരുത്തൻ താൻ ക്രിസ്തുന്നുള്ളവ
ൻ എന്നു തങ്കൽ തന്നെ ഉറപ്പിച്ചു എങ്കിൽ അവൻ ക്രിസ്തുന്നു
ള്ളതു പോലെ തന്നെ ഞങ്ങളും കൂടെ എന്ന് അവൻ തന്നാ
൮ ലെ പിന്നെയും നിരൂപിക്ക. എങ്ങിനെ എന്നാൽ കൎത്താവ്
നിങ്ങളുടെ ഇടിവിന്നായിട്ടല്ല വീട്ടുവൎദ്ധനെക്കത്രെ ഞങ്ങൾക്ക
തന്ന അധികാരത്തെ തൊട്ടു ഞാൻ ഒന്ന് അധികം പ്രശംസി
൯ ച്ചു എങ്കിലും നാണിച്ചു പോകയില്ല. ഞാൻ ലേഖനങ്ങളെ
കൊണ്ടു നിങ്ങൾക്ക് പേടി കാട്ടുവോൻ ആയ്യോന്നു മാറും ഇല്ല.
൧൦ [അവൻെറ] ലേഖനങ്ങൾ ഘനവും ഊക്കും ഉള്ളവ സത്യം
ശരീരത്തിൻെറ സന്നിധിയൊ ബലഹീനം, വാക്കും നിസ്സാരം
൧൧ അത്രെ എന്നു മൊഴിയുന്ന പോൽ. ഞങ്ങൾ അകലത്തുനിന്നു
ലേഖനങ്ങൾമൂലം വാക്കിൽ ഏതുപ്രകാരം അരികത്തും ക്രിയയി
ൽ അതെപ്രകാരം ആകുന്നു എന്ന് അങ്ങിനത്തവൻ നിരൂപി
൧൨ ക്ക. തങ്ങളെത്തന്നെ രഞ്ജിപ്പിക്കുന്ന ചിലരോട് ഞങ്ങളെ തന്നെ
ചേൎത്തൊരുമിപ്പാനൊ ഉപമിപ്പാനൊ ഞങ്ങൾ തുനിയുന്നില്ല
സത്യം ആയവർ തങ്ങളെ തങ്ങളിൽ അളന്നും തങ്ങളെ തങ്ങളി
൧൩ ൽ ഉപമിച്ചും കൊള്ളുന്നതിൽ അജ്ഞന്മാരത്രെ. ഞങ്ങളൊ അ
ളവില്ലാതോളം പ്രശംസിക്കയില്ല ദൈവം ഞങ്ങൾക്ക നിങ്ങൾ
വരെയും എത്തുമാറു അളന്നു തന്ന നൂലിൻെറ അളവിൻ പ്ര
൧൪ കാരം അത്രെ. ആകയാൽ ഞങ്ങൾ ക്രിസ്തുൻെറ സുവിശേഷ
(വേലയിൽ)നിങ്ങൾ വരെയും മുൽപുക്കതുകൊണ്ടു നിങ്ങളിൽ
എത്താത്തവർ എന്നു വരാതെ ഞങ്ങളെ തന്നെ അതിയായിട്ടു
൧൫ നീട്ടുന്നതും ഇല്ല. അന്യന്മാരുടെ പ്രയത്നങ്ങളിൽ അളവില്ലാ
തോളം പ്രശംസിക്കുന്നതും ഇല്ല. നിങ്ങളുടെ വിശ്വാസം വ
ൎദ്ധിച്ചാൽ ഞങ്ങളുടെ നൂലിൻപ്രകാരം നിങ്ങളിൽ അത്യന്തം
൧൬ മഹിമപ്പെടുവാനും. പിന്നെയും അന്യന്മാരുടെ നൂലിനകത്തു
(പണ്ടു) സാധിച്ചതിൽ പ്രശംസിക്കാതെ നിങ്ങൾക്ക് അപ്പു
റത്തെ ദിക്കുകളോളം സുവിശേഷിപ്പാനും ആശ ഉള്ളവരായത്രെ
൧൭ പ്രശംസിക്കുന്നവനൊ കൎത്താവിൽ പ്രശംസിക്ക. തന്നെത്താ
൧൮ ൻ രഞ്ജിപ്പിക്കുന്നവൻ അല്ലല്ലൊ കൎത്താവ് രഞ്ജിപ്പിക്കുന്നവ
ൻ അത്രെ കൊള്ളാകുന്നവൻ.

## ൧൧. അദ്ധ്യായം.

കള്ള അപോസ്തലരോട് തന്നെ ഉപമിച്ചു പ്രശംസിക്കുന്നതു

നിങ്ങൾ എന്നിൽ അസാരം ബുദ്ധിഹീനത പൊറുത്തുകൊ ൧
ണ്ടാലും; അതെ നിങ്ങൾ എന്നെ പൊറുക്കയും ചെയ്യുന്നു. ദൈ ൨
വത്തിൻ ചൂടിനാൽ ഞാൻ നിങ്ങൾക്കായി എരിയുന്നു; ഞാന
ല്ലൊ ക്രിസ്തുനു നിൎമ്മല കന്യകയെ നിറുത്തുവാൻ നിങ്ങളെ ആ
ഏക പുരുഷനോട് ഒരുമിപ്പിച്ചു. എന്നാൽ സൎപ്പം തൻ ഉപായ ൩
ത്താലെ ഹവ്വയെ ചതിച്ചതു പോലെ നിങ്ങളുടെ നിനവുകൾ
ക്രിസ്തുങ്കലെ ഏകാഗ്രതയെ വിട്ടു കെട്ടുപോകും എന്നു ഞാൻ ശ
ങ്കിക്കുന്നു. കാരണം ഞങ്ങൾ ഘോഷിക്കാത്ത മറ്റൊരു യേശു ൪
വെ വരുന്നവൻ തന്നെ ഘോഷിക്കിലും നിങ്ങൾക്കു ലഭിയാ
ത്ത വേറൊർ ആത്മാവൊ കൈക്കൊള്ളാത്ത വേറെ സുവിശേ
ഷമൊ ലഭിക്കിലും നിങ്ങൾ നന്നായി പൊറുക്കുമായിരുന്നുവ
ല്ലൊ? എങ്ങിനെ എന്നാൽ ആ അതിശ്രേഷ്ഠ അപോസ്തലരി ൫
ൽനിന്നും ഞാൻ ഒന്നിലും കിഴിഞ്ഞവനല്ല എന്നു നിരൂപിക്കു
ന്നു. ഞാൻ പക്ഷെ വാക്കിൽ സാമാന്യൻ എങ്കിൽ അറിവിൽ ൬
അല്ല താനും; ഞങ്ങൾ നിങ്ങൾ വിഷയമായി എല്ലാവിധത്തി
ലും എല്ലാവരിലും പ്രസിദ്ധത വന്നവർ അത്രെ. അല്ല ഞാൻ ൭
നിങ്ങളിൽ ദേവസുവിശേഷത്തെ സൌജന്യമായി പരത്തി
കൊണ്ടു നിങ്ങൾ ഉയരപ്പെടേണ്ടതിന്നു എന്നെ തന്നെ താഴ്ത്തുക
യാൽ പാപം ചെയ്തുവൊ? ഞാൻ നിങ്ങളുടെ ശുശ്രൂഷെക്കായി ൮
ചെലവിനു വാങ്ങി മറ്റെ സഭകളോടു കവൎന്നു നിങ്ങളിൽ ഉള്ള
പ്പോൾ മുട്ടുണ്ടായാറെയും ഒരുത്തരേയും ഉഴപ്പിച്ചില്ല. സഹോദര ൯
ന്മാർ മക്കെദോന്യയിൽനിന്നു വന്നിട്ടല്ലൊ എന്റെ മുട്ടു തീൎത്തു
ഞാനും സകലത്തിലും എന്നെ നിങ്ങൾക്ക് ഭാരമില്ലാത്തവനായി
കാത്തു ഇനിയും കാക്കും. ക്രിസ്തുന്റെ സത്യം എന്നിൽ ഉള്ളതാ ൧൦
ണെ ഈ പ്രശംസിക്കുന്നതിന്നു എനിക്ക് അഖായ പ്രദേശ
ങ്ങളിൽ വായിമുട്ടിച്ചു പോകയില്ല. എന്തു നിമിത്തം നിങ്ങളെ ൧൧
സ്നേഹിക്കായ്കയൊ ദൈവം അറിയുന്നു. ഞാൻ ചെയ്യുന്നതൊ ൧൨
ഇനി ചെയ്കയുമാം (എന്റെ നേരെ) അവസരം ഇച്ഛിക്കുന്ന
വൎക്ക അവസരത്തെ അറുക്കേണ്ടതിന്നു അവർ പ്രശംസിക്കു
ന്ന അവസ്ഥയിൽ ഞങ്ങൾക്ക് ഒത്തവരായി കാണേണ്ടതിന്നു
തന്നെ. കാരണം ഇങ്ങിനെ ഉള്ളവർ കള്ള അപോസ്തലർ കുടില ൧൩

വേലക്കാർ ക്രിസ്തുന്റെ അപോസ്തലരുടെ വേഷം ധരിക്കു
൧൪ ന്നവർ അത്രെ. അതും ആശ്ചൎയ്യമല്ല. സാത്താൻ താനും വെളി
ച്ചദൂതന്റെ വേഷം ധരിക്കുന്നു പിന്നെ അവന്റെ ശുശ്രൂഷ
ക്കാർ നീതിശുശ്രൂഷക്കാരുടെ വേഷം ധരിച്ചാൽ അതിശയമ
൧൫ ല്ലല്ലൊ. ആയവരുടെ അവസാനം അവരുടെ ക്രിയകളോട്
ഒക്കും.

൧൬ ഞാൻ പിന്നെയും പറയുന്നു ആരും എന്നെ ബുദ്ധിഹീന
ൻ എന്നു വിചാരിക്കരുതു; വിചാരിച്ചാലൊ ഞാനും അല്പം പ്ര
ശംസിക്കേണ്ടതിന്നു ബുദ്ധിഹീനനെ പോലെയും എന്നെ കൈ
൧൭ ക്കൊൾ്വിൻ. ഞാൻ ചൊല്ലുന്നതു കൎത്താവെ മുന്നിട്ടല്ല; ബുദ്ധി
ഹീനതയിൽ എന്ന പോലെ പ്രശംസിക്കുന്നതിന്റെ ഈ നി
൧൮ ശ്ചയത്തിൽ അത്രെ ചൊല്ലുന്നു. പലരും ജഡപ്രകാരം പ്രശം
൧൯ സിച്ചു കൊൾ്കെ ഞാനും പ്രശംസിക്കും. നിങ്ങൾ ബുദ്ധിമാ
ന്മാർ ആകയാലല്ലൊ ബുദ്ധിഹീനരെ എളുപ്പത്തിൽ പൊറുക്കു
൨൦ ന്നു. നിങ്ങളെ ഒരുവൻ ദാസീകരിച്ചാലും, ഒരുവൻ തിന്നുകളു
ഞ്ഞാലും, ഒരുവൻ പിടിച്ചുകൊണ്ടാലും, ഒരുവൻ അഹങ്കരിച്ചാ
ലും, ഒരുവൻ നിങ്ങളെ മുഖത്തു കുമെച്ചാലും നിങ്ങൾ പൊറുക്കു
൨൧ ന്നുവല്ലൊ. (ഇതിന്നു) ഞങ്ങൾ പ്രാപ്തി പോരാത്തവരായിരു
ന്നു എന്നു ഞാൻ മാനം കെട്ടു പറയുന്നു; ശേഷം ഏതിങ്കൽ ആ
രും തുനിഞ്ഞു പോയാലും ഞാൻ ബുദ്ധിഹീനതയിൽ പറയുന്നു,
൨൨ ഞാനും തുനിയുന്നു. അവർ എബ്രായരൊ ഞാനും ആകുന്നു
ഇസ്രയേലരൊ ഞാനും കൂടെ അബ്രഹാം സന്തതിയൊ ഞാ
൨൩ നും കൂടെ. ക്രിസ്തുന്റെ ശുശ്രൂഷക്കാരൊ ബുദ്ധി തിരക്കായി
ചൊല്ലുന്നു; ഞാൻ അധികം പ്രയത്നങ്ങളിൽ ഏററം അധികം,
അടികളിൽ അനവധി, തടവുകളിൽ അത്യന്തം, മരണങ്ങളിൽ
൨൪ പലപ്പോഴും. യഹൂദരാൽ ഒന്നു കുറയ ൪൦ അടി അഞ്ചുരുടെ കൊ
൨൫ ണ്ടു മൂന്നു വട്ടം കോലിനാൽ തല്ലു കൊണ്ടു, ഒരിക്കൽ കല്ലേറു
കൊണ്ടു, മൂന്നു വട്ടം കപ്പൽ ചേതം വന്നുപോയി; ഒരു രാപ്പക
൨൬ ൽ ആഴിയിൽ കഴിച്ചിരിക്കുന്നു. പലപ്പോഴും യാത്രകളാലും, പുഴ
കളിലെ കുടുക്കുകളാലും, കള്ളരിലെ കുടുക്കുകളാലും, സ്വജനത്തി
ലെ കുടുക്കുകളാലും, ജാതികളിലെ കുടുക്കുകളാലും, നഗരത്തിലെ
കുടുക്കുകളാലും, കാട്ടിലെ കുടുക്കുകളാലും, കടലിലെ കുടുക്കുകളാലും,
൨൭ കള്ള സഹോദരരിലെ കുടുക്കുകളാലും. അദ്ധ്വാനങ്ങളിലും കുഴക്കി
ലും പലവട്ടം ഉറക്കിളപ്പുകളിലും പൈദാഹങ്ങളിലും പല കുറി

പട്ടിണികളിലും ശീത നഗ്നതകളിലും. അതിൽ പരമുള്ളവ ഒഴികെ ൨൮
ദിവസേന ഉള്ള മനോധാരണെയും സൎവ്വ സഭകളുടെ ചിന്താ
ഭാരവും ഉണ്ടു. ആർ ബലഹീനനായിരുന്നിട്ടു ഞാൻ ബലഹീന ൨൯
നാകയില്ലയൊ? ആൎക്ക് ഇടൎച്ച വന്നിട്ടു ഞാനെ അഴലുക ഇ
ല്ലയൊ? പ്രശംസിക്കേണ്ടുകിൽ എൻ ബലഹീനതെക്കടുത്തവ ൩൦
പ്രശംസിക്കും. നമ്മുടെ കൎത്താവായ യേശുക്രിസ്തുവിന്റെ ദൈ ൩൧
വമായ പിതാവു യുഗാദികളിൽ അനുഗ്രഹപാത്രം ആയവൻ
അറിയുന്നു; ഞാൻ പൊയ്യല്ല പറയുന്നു. ദമസ്കിൽ അരെതാ രാ ൩൨
ജാവിന്റെ നാടുവാഴി എന്നെ പിടികൂടുവാൻ ഇഛ്ശിച്ചു, ദമസ്ക്യ
രുടെ നഗരത്തെ കാവലാക്കി കാത്തു പിന്നെ ഞാൻ മതിലിൽ
കൂടി ചാലകത്തൂടെ കൊട്ടയിൽ ഇട്ടിറക്കി വിടപ്പെട്ടു, അവന്റെ
കൈകളിൽനിന്ന് ഓടിപ്പോകയും ചെയ്തു.

## ൧൨. അദ്ധ്യായം.

തന്റെ വെളിപ്പാടുകളെയും ബലഹീനതയെയും പ്രശംസിച്ചു, (൧൧) മാതിനിമി
ത്തം സഭയെ ആക്ഷേപിക്കുന്നതു.

പ്രശംസിക്കുന്നതു ആവശ്യം അത് എനിക്ക് ഉപകരിക്കു ൧
ന്നില്ല; ഞാൻ ആകട്ടെ, കൎത്താവു തന്ന ദൎശന വെളിപ്പാടുകളി
ലേക്കും വരും. ക്രിസ്തുനിൽ ഉള്ളൊരു മനുഷ്യനെ ൧൪ വൎഷം ൨
മുമ്പെ മൂന്നാം സ്വൎഗ്ഗത്തോളം പിടിച്ചെടുക്കപ്പെട്ടു എന്നു ഞാൻ
അറിയുന്നു. (അതു ശരീരത്തിലൊ എന്നറിയാ; ശരീരത്തിന്നു
പുറത്തൊ എന്നറിയാ; ദൈവം അറിയുന്നു). ആ മനുഷ്യൻ ൩
തന്നെ (ശരീരത്തിലൊ ശരീരം കൂടാതെയൊ എന്നറിയാ ദൈ
വം അറിയുന്നു). പരദീസയോളം എടുക്കപ്പെട്ടു മനുഷ്യന് ഉരെ ൪
പ്പാൻ അധികാരമില്ലാത്ത അവാച്യവാക്യങ്ങളെ കേട്ടു എന്നു
ഞാൻ അറിയുന്നു. ആയവനെ ചൊല്ലി ഞാൻ പ്രശംസിക്കും ൫
എന്നെ ചൊല്ലി എന്റെ ബലഹീനതകൾ ഒഴികെ ഞാൻ പ്ര
ശംസിക്കയില്ല. ഞാൻ പ്രശംസിപ്പാൻ ഇഛ്ശിച്ചാലും സത്യ ൬
ത്തെ പറവാൻ പോകുന്നതു കൊണ്ടു മൂഢനാകയില്ലല്ലൊ. എ
ങ്കിലും എന്നെ കാണുന്നതിന്നും എങ്കൽനിന്നു കേൾക്കുന്നതി
ന്നും മീതെ ആരും എന്നെ ചൊല്ലി നിരൂപിക്കരുത് എന്നു വെ
ച്ചു ഞാൻ അടങ്ങുന്നു. പിന്നെ വെളിപ്പാടുകളുടെ അതിപെരു ൭
മയാൽ ഞാൻ അതിയായി ഉയരാതെയിരിപ്പാൻ എനിക്കു ജഡ
ത്തിൽ ഒരു ശൂലം തരപ്പെട്ടു; ഞാൻ ഉയൎന്നു പോകാതിരിക്കേണ്ടു

൮ തിന്നു എന്നെ കുത്തുവാൻ സാത്താന്റെ ദൂതൻ തന്നെ. അതി
ന്നായി ഞാൻ മൂന്നുവട്ടം അവൻ എന്നെ വിടേണ്ടതിന്നു ക
൯ ൎത്താവെ അപേക്ഷിച്ചു അവനും എന്നോട് എൻ കരുണ നി
നക്കു മതി; എന്റെ ശക്തി ബലഹീനതയിൽ തികഞ്ഞു വരു
ന്നുവല്ലൊ എന്നു പറഞ്ഞു; അതുകൊണ്ടു ക്രിസ്തന്റെ ശക്തി
എന്മേൽ ആവസിക്കേണ്ടതിന്നു ഞാൻ അതി കൌതുകമായി
൧൦ എൻ ബലഹീനതകളിൽ പ്രശംസിക്കും. ആകയാൽ ഞാൻ
ക്രിസ്തുന്നു വേണ്ടി ബലഹീനതകൾ, സാഹസങ്ങൾ, കെട്ടുപാടു
കൾ, ഹിംസകൾ, ഇടുക്കുകൾ ഇവററിൽ രസിക്കുന്നു; കാരണം
ഞാൻ ബലഹീനനാകുമ്പോഴെക്കു ശക്തനാകുന്നു.
൧൧ ഞാൻ ബുദ്ധിഹീനനായി പോയി, നിങ്ങൾ എന്നെ നിൎബ്ബ
ന്ധിച്ചു; ഈ എന്നെ നിങ്ങൾ അല്ലൊ രഞ്ജിപ്പിക്കേണ്ടതായി
രുന്നു എന്തെന്നാൽ ഞാൻ ഒന്നും ഇല്ല എങ്കിലും അതിശ്രേഷ്ഠ
൧൨ അപോസ്തലരിൽനിന്നും ഒന്നിലും കിഴിഞ്ഞവനല്ല. എങ്ങിനെ
എങ്കിലും അപോസ്തലന്റെ അടയാളങ്ങൾ സകല ക്ഷാന്തി
യിലും അടയാളങ്ങളാലും അത്ഭുതങ്ങളാലും ശക്തികളാലും നിങ്ങളി
൧൩ ൽ നടത്തിക്കപ്പെട്ടു. ഞാൻ തന്നെ നിങ്ങളെ ഉഴപ്പിച്ചില്ല എ
ന്നുള്ളതല്ലാതെ, ശേഷം സഭകളെക്കാളും നിങ്ങൾക്കു ഏതൊന്നി
ൽ നഷ്ടിവന്നു? ഈ അനീതിയെ എനിക്കു സമ്മാനിച്ചു വിടു
൧൪ വിൻ. കണ്ടാലും ഈ മൂന്നാമത് നിങ്ങളിടയിൽ വരുവാൻ ഒരു
മ്പെട്ടു നില്ക്കുന്നു നിങ്ങളെ ഉഴപ്പിക്കയും ഇല്ല, നിങ്ങൾക്കുള്ളവ
അല്ലല്ലൊ നിങ്ങളെ അത്രെ അന്വേഷിക്കുന്നു; കാരണം മക്ക
ൾ പെററവൎക്കല്ല പെററവർ മക്കൾക്കായത്രെ ചരതിക്കേണ്ടതു.
൧൫ ഞാനൊ നിങ്ങളെ ഏററ സ്നേഹിക്കുന്തോറും കുറയ സ്നേഹിക്ക
പ്പെടുന്നു എങ്കിലും നിങ്ങളുടെ ആത്മാക്കൾക്കായി ചെലവിടുവാ
൧൬ നും ചെലവായി പോവാനും അതികൌതുകപ്പെടുന്നു. എങ്കിൽ
ആകട്ടെ, ഞാൻ നിങ്ങളെ ഭാരം ചുമത്തീട്ടില്ല; ഉപായി ആകയാ
൧൭ ൽ ചതികൊണ്ടു നിങ്ങളെ പിടുങ്ങി എന്നു വരും. ഞാൻ നിങ്ങ
ളുടെ അടുക്കെ അയച്ചവരിൽ ഒരുവനെക്കൊണ്ടും നിങ്ങളിൽ
൧൮ നിന്ന് ഊററിച്ചു നേടിയൊ. ഞാൻ തീതനെ പ്രബോധിപ്പി
ച്ചു ആ സഹോദരനേയും കൂട അയച്ചിരുന്നു; പക്ഷെ തീതൻ
നിങ്ങളിൽ ഊററിച്ചുവൊ? ഞങ്ങൾ ഏകമായ ആത്മാവിൽ ന
൧൯ ടന്നില്ലയൊ ഏകമായ കാൽ ചുവടുകളിൽ ഇല്ലയൊ? ഞങ്ങൾ
നിങ്ങളോടു പ്രതിവാദം ചെയ്യുന്നു എന്നു പിന്നെയും നിങ്ങൾക്കു

തോന്നുന്നു. ദേവമുമ്പാകെ തന്നെ ക്രിസ്തനിൽ ഞങ്ങൾ
ചൊല്ലുന്നു, സകലമൊ പ്രിയമുള്ളവരെ! നിങ്ങളുടെ വീട്ടുവൎദ്ധ
നെക്കത്രെ· എങ്ങിനെ എന്നാൽ ഞാൻ വന്നാൽ നിങ്ങളെ ഇ ൨൦
ച്ശിക്കും പോലെ അല്ല കാണും നിങ്ങൾ എന്നെ ഇച്ശിക്കുമ്പോ
ലെ അല്ല കാണും എന്നും പിണക്കം, എരിവുകൾ, ക്രോധങ്ങൾ,
ശാഠ്യങ്ങൾ, കുരളകൾ, മുരളകൾ, തെളിവുകൾ, കലഹങ്ങൾ ഇ
വ ഉണ്ടാകും എന്നും. ഞാൻ വീണ്ടും വന്നാൽ എൻ ദൈവം ൨൧
എന്നെ നിങ്ങളിൽ താഴ്ത്തുവാനും മുൻപിഴെച്ചിട്ടും തങ്ങൾ നടന്ന
അശുദ്ധി പുലയാട്ടു ദുഷ്കാമങ്ങളേയും വിചാരിച്ചു, മാനസാന്ത
രപ്പെടാത്ത പലരേയും (നീക്കി) ഖേദിപ്പാനും സംഗതി വരും
എന്നു ഞാൻ ഭയപ്പെടുന്നു.

## ൧൩. അദ്ധ്യായം.

താൻ അങ്ങ് എത്തിയാൽ ഇന്ന പ്രകാരം ആചരിക്കും എന്നുള്ളതു·

ഈ മൂന്നാമത് ഞാൻ നിങ്ങളുടുക്കെ വരുന്നുണ്ടു രണ്ടു മൂന്നു ൧
സാക്ഷികളുടെ വായിനാൽ ഏതു സംഗതിയും സ്ഥിരപ്പെടും;
(൫ മോ. ൧൯, ൧൫). ആ മുൻ പിഴച്ചവരോടും മറ്റെല്ലാവരോടും ൨
ഞാൻ മുൻ പറഞ്ഞിട്ടുണ്ടു; ഇപ്പോൾ ദൂരസ്ഥൻ എങ്കിലും ര
ണ്ടാമത് അരികത്തുള്ളവനെ പോലെ മുൻ പറയുന്നതും ഉണ്ടു.
എന്നിൽ നിന്നുരെക്കുന്ന ക്രിസ്തന്റെ പരീക്ഷയെ നിങ്ങൾ ൩
അന്വേഷിക്കകൊണ്ടു ഞാൻ പിന്നെയും വന്നാൽ ആദരിച്ചട
ങ്ങുകയില്ല. അവൻ നിങ്ങളോട് ബലഹീനനല്ല നിങ്ങളിൽ ൪
ശക്തനാകുന്നു സത്യം. എങ്ങിനെ എന്നാൽ ബലഹീനതനി
മിത്തം അവൻ ക്രൂശിക്കപ്പെട്ടിട്ടും ദൈവശക്തിനിമിത്തം ജീവി
ക്കുന്നു; ഞങ്ങളും അല്ലൊ അവനിൽ ബലഹീനർ എങ്കിലും അ
വനോടു കൂടെ ദേവശക്തിനിമിത്തം ജീവിക്കുന്നവരായി നി
ങ്ങൾക്ക് വിളങ്ങും. നിങ്ങൾ വിശ്വാസത്തിൽ ഇരിക്കുന്നുവൊ ൫
എന്നു നിങ്ങളെ തന്നെ പരീക്ഷിപ്പിൻ. നിങ്ങളെ തന്നെ ശോ
ധന ചെയ്വിൻ! അല്ല നിങ്ങൾ കൊള്ളരുതാത്തവർ ആയാൽ, ഒ
ഴികെ യേശുക്രിസ്തൻ നിങ്ങളിൽ ഉണ്ടെന്നു നിങ്ങളിൽ തന്നെ
അറിഞ്ഞു കൊള്ളുന്നില്ലയൊ. ഞങ്ങളൊ കൊള്ളരുതാത്തവരല്ല ൬
എന്നു നിങ്ങൾ അറിയും എന്ന് ആശിക്കുന്നു. എങ്കിലും നിങ്ങ ൭
ൾ ഒരു തിന്മയും ചെയ്യാതിരിക്കേണ്ടതിന്നു ഞാൻ ദൈവത്തെ
നോക്കി പ്രാൎത്ഥിക്കുന്നു. അതും ഞങ്ങൾ കൊള്ളാകുന്നവരായി

തോന്നേണം എന്നല്ല; നിങ്ങൾ നന്മയെ ചെയ്തിട്ടു ഞങ്ങൾ
൮ കൊള്ളരുതാത്തവർ എന്നു വരേണ്ടതിന്നു ഇച്ഛിച്ചത്രെ. ഞ
ങ്ങൾക്കല്ലൊ സത്യത്തിന്നു എതിരെ ഒർ ആവതും ഇല്ല; സത്യ
൯ ത്തിന്നു വേണ്ടിയെ ഉള്ളു. എങ്ങിനെ എന്നാൽ ഞങ്ങൾ ബ
ലഹീനരും നിങ്ങൾ ശക്തരും എന്നു വരികിൽ ഞങ്ങൾ സ
ന്തോഷിക്കുന്നു; അതു തന്നെ അല്ലൊ ഞങ്ങൾ പ്രാൎത്ഥിക്കുന്ന
൧൦ തു നിങ്ങളുടെ യഥാസ്ഥാനത്വം തന്നെ. അതുനിമിത്തം ഞാ
ൻ എത്തിയാൽ കൎത്താവ് ഇടിവിന്നായിട്ടല്ല വീട്ടുവൎദ്ധനെക്കു
ത്രെ; എനിക്കു തന്ന അധികാരത്തിന്നു തക്കവണ്ണം ഖണ്ഡിത
ഭാവത്തെ പ്രയോഗിക്കാതെ ഇരിക്കേണ്ടതിന്നു ദൂരത്തുനിന്ന്
ഇവ എഴുതുന്നു.
൧൧ ഒടുക്കം സഹോദരന്മാരെ, സന്തോഷിപ്പിൻ! യഥാസ്ഥാന
പ്പെട്ടുവിൻ തങ്ങളിൽ പ്രബോധിപ്പിച്ചു കൊൾ്വിൻ ഒന്നിനെ
തന്നെ ഭാവിപ്പിൻ സമാധാനം കോലുവിൻ! എന്നാൽ സമാ
൧൨ ധാനങ്ങളുടെ ദൈവം നിങ്ങളോട്ടു കൂടെ ഇരിക്കും. വിശുദ്ധ ചും
൧൩ ബനം കൊണ്ടു അന്യോന്യം വന്ദിപ്പിൻ. വിശുദ്ധർ എല്ലാവ
൧൪ രും നിങ്ങളെ വന്ദിക്കുന്നു. കൎത്താവായ യേശുക്രിസ്തുവിന്റെ ക
രുണയും ദൈവത്തിൻ സ്നേഹവും വിശുദ്ധാത്മാവിൻ കൂട്ടായ്മ
യും നിങ്ങൾ എല്ലാവരോടും കൂട ഇരിപ്പൂതാക.



THE EPISTLE OF PAUL THE APOSTLE TO THE

# Galatians

# ഗലാത്യൎക്ക്

## എഴുതിയ ലേഖനം

### ൧. അദ്ധ്യായം.

(൬) അവർ ദുരുപദേഷ്ടാക്കൾക്ക് ചെവികൊടുക്കയാൽ ആശ്ചൎയ്യം, (൧൧—൨,
൨൧) തന്റെ സുവിശേഷം മനുഷ്യരിൽനിന്നു കിട്ടിയതല്ല.

മനുഷ്യരിൽനിന്നല്ല മനുഷ്യനാലും അല്ല യേശുക്രിസ്തുനാലും ൧
അവനെ *മരിച്ചവരിൽനിന്ന്* ഉണൎത്തിയ പിതാവായ ദൈവ
ത്താലും അത്രെ അപോസ്തലനായ പൌലും. എന്റെ കൂടയു ൨
ള്ള എല്ലാസഹോദരന്മാരും ഗലാത്യസഭകൾക്ക് എഴുതുന്നതു:
പിതാവായ ദൈവത്തിൽനിന്നും നമ്മുടെ കൎത്താവായ യേശു ൩
ക്രിസ്തുനിൽനിന്നും നിങ്ങൾക്ക് കരുണയും സമാധാനവും ഉണ്ടാ
ക. നമ്മുടെ ദൈവവും പിതാവുമായവന്റെ ഇഷ്ടപ്രകാരം ഇ ൪
പ്പോഴത്തെ ദുഷ്ടയുഗത്തിൽനിന്നു നമ്മെ എടുത്തു കൊള്ളേണ്ട
തിന്നു നമ്മുടെ പാപങ്ങൾക്ക വേണ്ടി തന്നെത്താൻ കൊടുത്തു
വെച്ചവനു യുഗാദികളോളം തേജസ്സ് ഉണ്ടാക ആമെൻ. ൫
ക്രിസ്തു കരുണയാൽ നിങ്ങളെ വിളിച്ചവനെ വിട്ടു, നിങ്ങൾ ൬
ഇത്ര വേഗത്തിൽ വേറൊരു സുവിശേഷത്തിലേക്ക് മറിഞ്ഞു
പോകുന്നതുകൊണ്ടു ഞാൻ ആശ്ചൎയ്യപ്പെടുന്നു. അതൊ മറെറാ ൭
രു സുവിശേഷമല്ല, ചിലർ നിങ്ങളെ കലക്കി ക്രിസ്തുന്റെ സു
വിശേഷത്തെ മറിച്ചുകളവാൻ ഇച്ഛിക്കുന്നതെ ഉള്ളു. എങ്കിലും ൮
ഞങ്ങൾ ആകട്ടെ, സ്വൎഗ്ഗത്തിങ്കന്നു ദൂതനാകട്ടെ, നിങ്ങൾക്ക ഞ
ങ്ങൾ സുവിശേഷിച്ചതിനോടു വിപരീതമായി സുവിശേഷി

ച്ചവൻ

൯ ച്ചാലും അവൻ ശാപഗ്രസ്തനാക! ഞങ്ങൾ മുൻചൊല്ലിയപ്ര
കാരം ഇന്നു പിന്നെയും പറയുന്നു; നിങ്ങൾ പരിഗ്രഹിച്ചതി
നോടു വിപരീതമായി ആരാനും നിങ്ങളിൽ സുവിശേഷിച്ചാൽ
൧൦ അവൻ ശാപഗ്രസ്തനാക. എന്തെന്നാൽ ഇന്നു ഞാൻ മനുഷ്യ
രെ സമ്മതിപ്പിക്കുന്നു എന്നുണ്ടോ, ദൈവത്തെ അല്ലയൊ അല്ല,
മനുഷ്യരെ പ്രസാദിപ്പിപ്പാൻ അന്വേഷിക്കുന്നുവൊ, ഇന്നും
മനുഷ്യരെ പ്രസാദിപ്പിച്ചു എങ്കിൽ, ഞാൻ ക്രിസ്തനു ദാസനല്ല.
൧൧ എന്നാൽ സഹോദരന്മാരെ! ഞാൻ പ്രസ്താപിച്ച സുവിശേ
ഷം മനുഷ്യപ്രകാരമുള്ളതല്ല എന്നു നിങ്ങളെ അറിയിക്കുന്നു.
൧൨ കാരണം ഞാനും അതിനെ മനുഷ്യനിൽനിന്നു പരിഗ്രഹിച്ചി
ട്ടില്ല ഉപദേശിക്കപ്പെട്ടിട്ടും ഇല്ല; യേശുക്രിസ്തന്റെ വെളിപ്പാടി
൧൩ നാൽ അത്രെ (കിട്ടിയതു). എങ്ങിനെ എന്നാൽ പണ്ടു ഞാൻ
യഹൂദാചാരത്തിൽ നടന്നതിനെ കേട്ടുവല്ലൊ? ദേവസഭയെ
൧൪ ഞാൻ അനവധി ഹിംസിച്ചു പാഴാക്കി. എന്റെ പൈതൃകസ
മ്പ്രദായങ്ങൾക്കായി അത്യന്തം എരിവേറി, എൻ വംശത്തിലു
ള്ള സമപ്രായസ്ഥർ പലരേക്കാളും യഹൂദാചാരത്തിൽ അധി
൧൫ കം മുഴുത്തു വന്നതു തന്നെ. എങ്കിലും എൻ അമ്മയുടെ ഗൎഭത്തി
ൽനിന്ന് എന്നെ വേൎത്തിരിച്ചു തന്റെ കരുണയാലെ വിളിച്ച
വൻ സ്വപുത്രനെ ഞാൻ ജാതികളിൽ സുവിശേഷിക്കേണ്ട
തിന്ന് അവനെ എന്നിൽ വെളിപ്പെടുത്തുവാൻ പ്രസാദിച്ച
൧൬ പ്പോൾ, ഞാൻ മാംസരക്തങ്ങളോടു ബോധിപ്പിച്ചില്ല. എനി
൧൭ ക്കു മുമ്പെ അപോസ്തലരായവരുടെ അടുക്കൽ യരുശലേമിൽ
കരേറിപ്പോയതും ഇല്ല; ഉടനെ അറവിന്നാമ്മാറു പുറപ്പെട്ടു ദമ
൧൮ സ്കിലേക്കും മടങ്ങി പോരുകയും ചെയ്തു. പിന്നെ മൂവാണ്ടു ക
ഴിഞ്ഞിട്ടു പേത്രനെ പരിചയിപ്പാൻ യരുശലേമിലേക്കു കരേ
൧൯ റി, ൧൫ ദിവസം അവനോടു കൂടെ പാൎത്തു. കൎത്താവിൻ സ
ഹോദരനായ യാക്കോബെന്നിയെ അപോസ്തലരിൽ വേറൊ
൨൦ രുത്തനെ കണ്ടതും ഇല്ല. (ഞാൻ നിങ്ങൾക്ക് എഴുതുന്നതൊ
൨൧ ഇതാ ദേവമുമ്പാകെ ഞാൻ കളവു പറയുന്നില്ല). അനന്തരം
൨൨ ഞാൻ സുറിയ കിലിക്യ ദിക്കുകളിൽ ചെന്നു. ക്രിസ്തനിലുള്ള
യഹൂദ്യ സഭകൾക്കൊ, ഞാൻ മുഖപരിചയം ഇല്ലാത്തവനാ
൨൩ യി പാൎത്തു. പണ്ടു നമ്മെ ഹിംസിപ്പവൻ താൻ മുമ്പെ പാഴാ
ക്കിയ വിശ്വാസത്തെ ഇപ്പോൾ സുവിശേഷിക്കുന്നു എന്ന്
അവർ കേട്ടു; ദൈവത്തെ എന്നിൽ മഹത്വപ്പെടുത്തിയതെ ഉള്ളു.

## ൨. അദ്ധ്യായം.

താൻ ജാതികളുടെ അപോസ്തലൻ എന്ന മാനിക്കപ്പെട്ടു, (൧൧) പേത്രനെ കൂടെ ആക്ഷേപിച്ചതും.

പിന്നെ പതിനാല് ആണ്ടു കഴിഞ്ഞിട്ടു ഞാൻ ബൎന്നബാ ൧
വുമായി തീതനേയും കൂട്ടിക്കൊണ്ടു യരുശലേമിലേക്ക കരേറി.
അന്ന വെളിപ്പാടിനെ അനുസരിച്ചു ചെന്നതു. ഞാൻ ഓടു ൨
ന്നതു താൻ, ഓടിയതു താൻ, പഴതിലത്രെ എന്ന വരാതിരിപ്പാൻ
ഞാൻ ജാതികളിൽ ഘോഷിക്കുന്ന സുവിശേഷത്തെ അവൎക്കും
സ്വകാൎയ്യമായി പ്രമാണികൾക്കും (വിവരിച്ചു) മുൻവെച്ചു. എ ൩
ന്നാൽ എന്റെ കൂടെ ഉള്ള തീതൻ യവനൻ എങ്കിലും പരിഛേ
ദന ചെയ്യാൻ നിൎബ്ബന്ധിക്കപ്പെട്ടതും ഇല്ല. ആ നുഴഞ്ഞു വ ൪
ന്ന കള്ള സഹോദരർനിമിത്തം അത്രെ; ആയവർ നമ്മെ ദാ
സീകരിച്ചു കളയേണ്ടതിന്ന ക്രിസ്തുയേശുവിൽ നമുക്കുള്ള സ്വാ
തന്ത്ര്യത്തെ ഒററു നോക്കുവാൻ നുഴഞ്ഞു വന്നവർ. അവൎക്ക ൫
ഞങ്ങൾ സുവിശേഷസത്യം നിങ്ങളോടു കൂടെ പാൎക്കേണ്ടതി
ന്ന നാഴികപോലും കീഴ്പെട്ടു വഴങ്ങീട്ടില്ല. പ്രമാണികൾ എന്ന ൬
തോന്നുന്നവരൊ, (അവർ ഏതുപ്രകാരമുള്ളവരായി എന്ന് എ
നിക്ക വേണ്ടുവതില്ല.) ദൈവത്തിന്ന മനുഷ്യനെ കുറിച്ചു മുഖ
പക്ഷം ഇല്ല; എങ്ങിനെ എന്നാൽ പ്രമാണികൾ എനിക്ക് ഒ
ന്നും ബോധിപ്പിച്ചു തന്നില്ല. പിന്നെയൊ പരിഛേദനയോടു ൭
ള്ള അപോസ്തലത്വത്തിൽ പേത്രന സാദ്ധ്യം വരുത്തിയവൻ
എനിക്കും ജാതികളിൽ സാദ്ധ്യം വരുത്തിയതുകൊണ്ടു. പേത്ര ൮
ന പരിഛേദനയിൽ എന്ന പോലെ എനിക്ക് അഗ്രചൎമ്മത്തി
ലെ സുവിശേഷണം ഭരം ഏല്പിച്ചുവന്നപ്രകാരം കണ്ടും. എ ൯
നിക്ക് നല്കിയ കരുണയെ അറിഞ്ഞും കൊണ്ടു, യാക്കോബ്,
കേഫാ, യോഹന്നാൻ എന്നിങ്ങിനെ തൂണുകൾ ആയി തോന്നു
ന്നവർ എനിക്കും ബൎന്നബാവിന്നും കൂട്ടായ്മയുടെ വലങ്കൈക
ളെ തന്നു. ഞങ്ങൾ ജാതികളിലേക്കും അവർ പരിഛേദനയി ൧൦
ലേക്കും എന്നും, ദരിദ്രരെ മാത്രം ഞങ്ങൾ ഓൎക്കെ വേണ്ടു എന്നും
വെച്ചത്രെ; ആയതും ഞാൻ ചെയ്യാൻ ഉത്സാഹിച്ചു സത്യം.
ശേഷം പേത്രൻ അന്ത്യോഹ്യയിൽ വന്നാറെ, അവന്റെ ൧൧
മേൽ കുററം ചുമത്തപ്പെട്ടുകയാൽ ഞാൻ അഭിമുഖമായി അവ
നോട് എതിൎത്തു നിന്നു. എങ്ങിനെ എന്നാൽ യാക്കോബിൽ ൧൨

നിന്നു ചിലർ വരുമ്മുമ്പെ അവൻ ജാതികളോട് കൂട ഭക്ഷിക്കും;
വന്നപ്പോഴൊ, അവൻ പരിഛേദനക്കാരെ ഭയപ്പെട്ടു പിൻവാ
൧൩ ങ്ങി, വേർപിരിഞ്ഞുകൊള്ളും. അവനോടു കൂട ശേഷം യഹൂദ
രും വ്യാജത്തിൽ കൂടുകയാൽ, ബൎന്നബാവും അവരുടെ വ്യാ
൧൪ ജത്താൽ കൂട വലിക്കപ്പെട്ടു. എന്നാൽ അവർ സുവിശേഷ
സത്യത്തിൻപ്രകാരം കാൽ നേരെ വെക്കുന്നില്ല എന്നു കണ്ടിട്ടു,
ഞാൻ എല്ലാവരും കാണ്കെ പേത്രനോടു പറഞ്ഞിതു: യഹൂദ
നായ നീ യഹൂദ്യമായല്ല, ജാതിപ്രായമായി ഉപജീവിക്കുന്നു എ
ങ്കിൽ, നീ ജാതികളെ യഹൂദപ്രായമാകുവാൻ നിൎബ്ബന്ധിക്കുന്ന
൧൫ ത് എങ്ങിനെ? നാം സ്വഭാവത്താൽ ജാതികളിൽനിന്നുള്ള പാ
൧൬ പികളല്ല യഹൂദരത്രെ. യേശുക്രിസ്തുങ്കലെ വിശ്വാസത്താൽ
അല്ലാതെ, ധൎമ്മക്രിയകളാൽ മനുഷ്യൻ നീതീകരിക്കപ്പെടുന്നില്ല
എന്ന് അറിയുന്ന താനും; നാമും ധൎമ്മക്രിയകളാൽ അല്ല, ക്രിസ്തു
വിശ്വാസം ഹേതുവായി നീതീകരിക്കപ്പെടേണ്ടതിന്നു ക്രിസ്തു
യേശുവിൽ വിശ്വസിച്ചു; കാരണം ധൎമ്മക്രിയകൾ ഹേതുവാ
൧൭ യി ഒരു ജഡവും നീതീകരിക്കപ്പെടുകയില്ല. എന്നാൽ ക്രിസ്തു
നിൽ നീതീകരണത്തെ അന്വേഷിക്കുമ്പോൾ, നാമും കൂട പാ
പികൾ ആയി എന്നുവരികിൽ ക്രിസ്തുൻ തന്നെ പാപത്തിൻ
൧൮ ശുശ്രൂഷക്കാരൻ എന്നൊ? അതരുതെ. എങ്ങിനെ എന്നാൽ
ഞാൻ ഇടിച്ചവററെ തന്നെ പിന്നെയും കെട്ടിയാൽ ഞാൻ
൧൯ ലംഘിച്ചവൻ എന്നു താൻ തെളിയിക്കുന്നു. ഞാനാകട്ടെ ദൈവ
ത്തിന്നായി ജീവിക്കേണ്ടതിന്നു ധൎമ്മത്താൽ ധൎമ്മത്തിന്നു മരി
൨൦ ച്ചു; ഞാൻ ക്രിസ്തുനോടു കൂട ക്രൂശിക്കപ്പെട്ടിരിക്കുന്നു. ഇനി
ജീവിക്കുന്നതു ഞാനല്ല; ക്രിസ്തുൻ എന്നിൽ അത്രെ ജീവിക്കു
ന്നു; ഇന്നും ഞാൻ ജഡത്തിൽ ജീവിക്കുന്നതൊ എന്നെ സ്നേ
ഹിച്ചു എനിക്കു വേണ്ടി തന്നെത്താൻ ഏല്പിച്ചു തന്ന ദേവപു
൨൧ ത്രുങ്കലെ വിശ്വാസത്തിൽ ജീവിക്കുന്നു. ദേവകരുണയെ ഞാ
ൻ തള്ളിക്കളയുന്നില്ല; എങ്ങിനെ എന്നാൽ ധൎമ്മത്താൽ നീതി
ഉണ്ടെങ്കിൽ ക്രിസ്തുൻ വെറുതെ മരിച്ചു എന്നത്രെ (പറഞ്ഞു).

## ൩. അദ്ധ്യായം.

[(൧ — ൫, ൧൨) ധൎമ്മാസക്തിയുടെ ആക്ഷേപണം] ധൎമ്മത്താൽ അല്ല ആത്മാവും, (൬) നീതിയും, (൧൦) ശാപമോക്ഷവും ലഭിച്ചതു, (൧൫) ധൎമ്മം വാഗ്ദത്തത്തെ നീക്കാതെ, (൧൯) ബാലശിക്ഷെക്കായി വന്നതു, (൨൫) വിശ്വാസത്താലെ വാഗ്ദത്താവകാശം.

ഓ ബുദ്ധിയില്ലാത്ത ഗലാത്യരെ! ക്രൂശിക്കപ്പെട്ടവനായി ൧
യേശുക്രിസ്തൻ കണ്ണുകൾക്കു മുമ്പാകെ നിങ്ങളിൽ വരെച്ചു കി
ട്ടിയ ശേഷവും നിങ്ങൾക്ക് ആർ ഒടി വെച്ചു? ഇത് ഒന്നിനെ ൨
നിങ്ങളിൽനിന്നു ഗ്രഹിപ്പാൻ ഇച്ഛിക്കുന്നു; നിങ്ങൾക്ക് ആ
ത്മാവ് ലഭിച്ചതു ധൎമ്മക്രിയകളാലൊ, വിശ്വാസത്തിൻ കേൾ
വിയിൽനിന്നൊ? നിങ്ങൾ ഇത്ര ബുദ്ധി കെട്ടവരൊ? ആത്മാ ൩
വ്കൊണ്ടു ആരംഭിച്ചു, ഇപ്പോൾ ജഡംകൊണ്ടൊ, സമാപ്തി
വരുന്നതു. ഇത്ര എല്ലാം വെറുതെ അനുഭവിച്ചുവൊ? വെറുതെ ൪
എന്നു വരികിലെ. എന്നാൽ നിങ്ങൾക്ക ആത്മാവിനെ ഏകി ൫
ശക്തികളെ നിങ്ങളിൽ സാധിപ്പിച്ചു തരുന്നവൻ ധൎമ്മക്രിയക
ൾ ഹേതുവായൊ, വിശ്വാസകേൾവി ഹേതുവായൊ, (തരുന്ന
തു)? (വിശ്വാസത്താലല്ലയൊ (൧മോ. ൧൫, ൬.) അബ്രഹാം ൬
ദൈവത്തെ വിശ്വസിച്ചു. അത് അവനു നീതിയായി എണ്ണ
പ്പെട്ടതു പോലെ തന്നെ. അതുകൊണ്ടു വിശ്വാസത്തിലുള്ളവ ൭
ർ അത്രെ; അബ്രഹാം മക്കൾ ആകുന്നു എന്ന് അറിവിൻ.
എന്നാൽ ദൈവം വിശ്വാസം ഹേതുവായി ജാതികളെ നീതീക ൮
രിക്കുന്നതിനെ വേദം മുൻകണ്ടു അബ്രഹാമിന്നു മുന്നെ സുവി
ശേഷിച്ചു കൊടുത്തിതു: നിന്നിൽ സകല ജാതികളും കൂടെ അ
നുഗ്രഹിക്കപ്പെടും എന്നത്രെ; (൧മോ ൧൨, ൩. ൧൮, ൧൮.)
ആകയാൽ വിശ്വാസത്തിൽ ഉള്ളവർ വിശ്വാസിയായ അ ൯
ബ്രഹാമോടു കൂട അനുഗ്രഹിക്കപ്പെടുന്നു. ധൎമ്മക്രിയകളിൽ ഉ ൧൦
ള്ളവർ ഏവരും ആകട്ടെ, ശാപത്തിങ്കീഴ് ആകുന്നു; എങ്ങിനെ
എന്നാൽ (൫മോ. ൨൭, ൨൬). ധൎമ്മപുസ്തകത്തിൽ എഴുതിയവ
ഒക്കയും ചെയ്വാൻ അവററിൽ വസിച്ചു നില്ക്കാത്തവൻ എല്ലാം
ശപിക്കപ്പെട്ടവൻ എന്ന് എഴുതിയിരിക്കുന്നു. എന്നാൽ ധൎമ്മ ൧൧
ത്തിൽ ആരും ദൈവമുമ്പാകെ നീതീകരിക്കപ്പെടാതു സ്പഷ്ടം
വിശ്വാസത്താലെ നീതിമാനല്ലൊ ജീവിക്കും (ഹബ. ൨, ൪.)
ധൎമ്മമൊ വിശ്വാസത്തോടു ചേരുന്നതല്ല (൩മോ. ൧൮, ൫.) ൧൨

അവററെ ചെയ്യുവൻ അവററാൽ ജീവിക്കും എന്നത്രെ.
൧൩ (൫മോ. ൨൧, ൨൩). മരത്തിന്മേൽ തൂങ്ങുന്നവൻ എല്ലാം ശപിക്ക
പ്പെട്ടവൻ എന്ന് എഴുതിയപ്രകാരം ക്രിസ്തൻ നമുക്കവേണ്ടി
ശാപമായ്ച്ചമഞ്ഞു, ധൎമ്മത്തിൻ ശാപത്തിൽനിന്നു ഞങ്ങളെ മേ
൧൪ ടിച്ചു വിടുവിച്ചത്. അബ്രഹാമിൻ അനുഗ്രഹം ക്രിസ്തുയേശു
വിങ്കൽ ജാതികൾക്ക സംഭവിക്കേണ്ടതിന്നു, നാം ആത്മാവാകു
ന്ന വാഗ്ദത്തത്തെ വിശ്വാസംകൊണ്ടു പ്രാപിപ്പാൻ തന്നെ.
൧൫ സഹോദരന്മാരെ, ഞാൻ മാനുഷപ്രകാരം പറയുന്നു: ഒരു മ
നുഷ്യന്റെ നിയമം നിൎണ്ണയം വന്ന ശേഷം ആരും തള്ളുക
൧൬ യൊ, കൂട്ടിക്കല്പിക്കയൊ ചെയ്യുന്നില്ല പോൽ. എന്നാൽ അബ്ര
ഹാമിന്നും അവന്റെ സന്തതിക്കും ആ വാഗ്ദത്തങ്ങൾ ചൊല്ല
പ്പെട്ടു; സന്തതികൾക്കും എന്നിങ്ങിനെ പലക്കായല്ല; ഏകന്നാ
യിട്ടത്രെ, (൧ മോ. ൧൭, ൮) നിന്റെ സന്തതിക്കും എന്നു പറ
൧൭ യുന്നു; ആയ്തു ക്രിസ്തൻ തന്നെ. ഞാൻ ഇതിനെ പറയുന്നു:
(ക്രിസ്തുങ്കലേക്ക) ദൈവത്താൽ നിൎണ്ണയിക്കപ്പെട്ട നിയമത്തെ
൪൩൦ ആണ്ടു പിന്നെ ഉണ്ടായൊരു ധൎമ്മം വാഗ്ദത്തത്തെ നീ
൧൮ ക്കുമാറു ദുൎബ്ബലമാക്കുന്നില്ല. എങ്ങിനെ എന്നാൽ അവകാശം
ധൎമ്മം മൂലമായി എങ്കിൽ പിന്നെ വാഗ്ദത്തമൂലം ആകുന്നില്ല;
അബ്രഹാമിന്നൊ ദൈവം വാഗ്ദത്തംകൊണ്ടു സമ്മാനിച്ചിട്ടു
൧൯ ണ്ടു. എന്നാൽ ധൎമ്മമായത് എന്തു വാഗ്ദത്തപാത്രമാകുന്ന സ
ന്തതി വരുവോളം അതു ലംഘനങ്ങൾ വൎദ്ധിപ്പാൻ കൂട വെക്ക
പ്പെട്ടതും ദൂതർ മുഖേന മദ്ധ്യസ്ഥന്റെ കൈയിൽ ആദേശി
൨൦ ക്കപ്പെട്ടതും തന്നെ. മദ്ധ്യസ്ഥൻ എന്നത് ഒരു പക്ഷത്തിന്ന
൨൧ ല്ല. ദൈവമൊ ഒരുവൻ ആകുന്നു, എന്നാൽ ധൎമ്മം ദേവവാഗ്ദ
ത്തങ്ങൾക്ക വിരോധമൊ? അതരുതെ; എങ്ങിനെ എന്നാൽ ഉ
യിൎപ്പിപ്പാൻ കഴിയുന്നൊരു ധൎമ്മം നല്കപ്പെട്ടു എങ്കിൽ, ധൎമ്മ
൨൨ ത്തിൽനിന്നു നീതി ഉണ്ടു സത്യം. എങ്കിലും വിശ്വസിക്കുന്ന
വൎക്കു തന്നെ വാഗ്ദത്തം യേശുക്രിസ്തുങ്കലെ വിശ്വാസത്താൽ
കൊടുക്കപ്പെടേണ്ടതിന്നു വേദം എല്ലാവറേയും പാപത്തിങ്കീഴ്
൨൩ അടെച്ചു കളഞ്ഞു. വിശ്വാസം വരും മുന്നമൊ, ഞങ്ങൾ പി
ന്നെ വെളിപ്പെടേണ്ടുന്ന വിശ്വാസത്തിലാമാറു ധൎമ്മത്തിങ്കീഴ്
൨൪ അടെച്ചു വെച്ചു കാക്കപ്പെട്ടു. അതു കൊണ്ടു നാം വിശ്വാസം
ഹേതുവായി നീതീകരിക്കപ്പെടേണ്ടതിന്നു ധൎമ്മം എന്നതു ക്രി
സ്തുങ്കലേക്ക് (നടത്തുന്ന) ഞങ്ങളുടെ ഗുരുവായി ഭവിച്ചു.

വിശ്വാസം വന്ന ഉടനെ നാം പിന്നെ ഗുരുവിങ്കീഴിൽ അല്ല. ൨൫
കാരണം ക്രിസ്തുയേശുവിങ്കലെ വിശ്വാസത്താൽ നിങ്ങൾ എ ൨൬
ല്ലാവരും ദേവപുത്രർ ആകുന്നു. എങ്ങിനെ എന്നാൽ ക്രിസ്തു ൨൭
ങ്കലേക്ക് സ്നാനപ്പെട്ട നിങ്ങൾ എപ്പേരും ക്രിസ്തുനെ ഉടുത്തു.
അതിൽ യഹൂദനും ഇല്ല, യവനനും ഇല്ല, ദാസനും സ്വതന്ത്ര ൨൮
നും എന്നില്ല, ആണു പെൺ എന്നും ഇല്ല; നിങ്ങൾ എല്ലാവ
രും ക്രിസ്തുയേശുവിങ്കൽ ഏകനത്രെ. വിശേഷിച്ചു നിങ്ങൾ ൨൯
ക്രിസ്തുനുള്ളവർ എങ്കിൽ അബ്രഹാമിൻ സന്തതിയും വാഗ്ദ
ത്തപ്രകാരം അവകാശികളും ആകുന്നു സ്പഷ്ടം.

## ൪. അദ്ധ്യായം.

പുത്രാവകാശം ക്രിസ്തുനാൽ വന്നിരിക്കെ, (൮) ധൎമ്മത്തിലേക്കു തിരിഞ്ഞു ചെല്വാൻ എന്തു? (൨൧) ഹാഗാരെ ഉദ്ദേശിച്ച ഉപമ.

ഞാൻ ചൊല്ലുന്നിതു: അവകാശി ശിശുവാകുംകാലം എ ൧
ല്ലാം സൎവ്വത്തിന്നും കൎത്താവ് ആകിലും ദാസന്നു ഒട്ടും വിശേ
ഷമുള്ളവനല്ല. അപ്പൻ വെച്ച അവധിയോളം അവൻ കാര ൨
ണവൎക്കും വീട്ടുവിചാരകൎക്കും കീഴ്പെട്ടവനത്രെ. അതുപോലെ ൩
നാമും ശിശുക്കൾ ആകുമ്പോൾ, ലോകത്തിൻ ആദിപാഠങ്ങളിൻ
കീഴ് അടിമപ്പെട്ടിരുന്നു. പിന്നെ കാലസമ്പൂൎണ്ണത വന്നെട ൪
ത്തു ദൈവം സ്വപുത്രനെ സ്ത്രീയിൽനിന്നുണ്ടായവനും ധൎമ്മ
ത്തിങ്കീഴ് പിറന്നവനും ആയിട്ടയച്ചുവിട്ടു. അവൻ ധൎമ്മത്തി ൫
ങ്കീഴുള്ളവരെ മേടിച്ചു വിടുവിച്ചിട്ടു നാം പുത്രത്വം പ്രാപിക്കേണ്ടു
തിന്നത്രെ. നിങ്ങൾ പുത്രർ ആകകൊണ്ട് അല്ലൊ, അബ്ബാ പി ൬
താവെ എന്നു വിളിക്കുന്ന സ്വപുത്രന്റെ ആത്മാവിനെ ദൈ
വം നമ്മുടെ ഹൃദയങ്ങളിൽ അയച്ചു. അതുകൊണ്ടു നീ ഇനി ൭
ദാസനല്ല, പുത്രനത്രെ; പുത്രൻ എങ്കിലൊ ക്രിസ്തുനാൽ ദൈവ
ത്തിൻ അവകാശിയും ആകുന്നു.

അന്നല്ലയൊ നിങ്ങൾ ദൈവത്തെ ബോധിക്കാതെ ഇരു ൮
ന്നു; സ്വഭാവത്താൽ ദേവകൾ അല്ലാത്തവരെ സേവിച്ചു. ഇ ൯
ന്നൊ ദൈവത്തെ അറിഞ്ഞു വിശേഷാൽ ദൈവത്താൽ അറി
യപ്പെട്ടിട്ടു നിങ്ങൾ പിന്നെയും ബലഹീനവും ദരിദ്രവും ആയ
ആദിപാഠങ്ങളിലേക്കു തിരിഞ്ഞുകൊണ്ട് അവറ്റെ വീണ്ടും
സേവിച്ചു പോവാൻ ഇച്ഛിക്കുന്നത് എങ്ങിനെ? നിങ്ങൾ ദി ൧൦
വസങ്ങളേയും മാസങ്ങളേയും സമയങ്ങളേയും ആണ്ടുകളേയും

൧൧ ആചരിക്കുന്നുവൊ? ഞാൻ നിങ്ങൾക്കായി ഭയപ്പെടുന്നു; നി
൧൨ ങ്ങൾക്കായി വെറുതെ അദ്ധ്വാനിച്ചു എന്നു വരുമൊ? എന്നെ
പോലെ ആകുവിൻ! ഞാനും നിങ്ങളെ പോലെ ആയല്ലൊ, സ
൧൩ ഹോദരന്മാരെ, ഞാൻ നിങ്ങളോടു യാചിക്കുന്നു. നിങ്ങൾ എ
നിക്ക് ഒരു ന്യായക്കേടും ചെയ്തിട്ടില്ല; ജഡത്തിലെ ബലഹീ
നതനിമിത്തം ഞാൻ ഒന്നാമത് നിങ്ങളിൽ സുവിശേഷിച്ച
൧൪ പ്പോൾ, എന്റെ ജഡത്തിങ്കൽ നിങ്ങൾക്കു വന്ന പരീക്ഷയെ
ധിക്കരിച്ചതും തുപ്പിക്കളഞ്ഞതും ഇല്ല; ദേവദൂതനെ പോലെ ക്രി
സ്തുയേശുവെ കണക്കനെ എന്നെ കൈക്കൊണ്ടതെ ഉള്ളു എ
൧൫ ന്നറിയാമല്ലൊ. നിങ്ങളുടെ ധന്യവാദം എന്തൊന്ന് ആയി!
കഴിയും എങ്കിൽ, നിങ്ങളുടെ കണ്ണുകളെ ചൂന്നെടുത്ത് എനിക്ക്
തരികയായിരുന്നു എന്നതിന്നു ഞാൻ നിങ്ങൾക്കു സാക്ഷി.
൧൬ ആകയാൽ ഞാൻ നിങ്ങളോടു സത്യം പറകകൊണ്ടു നിങ്ങൾക്കു
൧൭ ശത്രുവായി പോയൊ? അവർ ശുഭമായല്ല നിങ്ങളെ എരിവോ
ടെ തേടുന്നു; നിങ്ങളും അവരെ തന്നെ തേടേണ്ടതിലേക്കു അവ
൧൮ ർ നിങ്ങളെ പുറത്തടച്ചു കളവാൻ ഇച്ഛിക്കുന്നു. നല്ലതിൽ (എ
പ്പോഴും എരിവോടെ തേടുന്നതൊ ശുഭം തന്നെ; ഞാൻ നിങ്ങ
൧൯ ളോടുകൂടി ഇരിക്കുമ്പോൾ മാത്രവുമല്ല). എന്റെ പൈതങ്ങളെ!
ക്രിസ്തൻ നിങ്ങളിൽ ഉരുവാകുവോളം ഞാൻ പിന്നെയും നൊ
൨൦ ന്തു പെറുന്നവരെ നിങ്ങൾ നിമിത്തം ഞാൻ ബുദ്ധിമുട്ടി പോ
കുന്നതാൽ ഇന്നു നിങ്ങളോട് എത്തി ഇരുന്നു, എന്റെ ഒച്ചയെ
മാററിയാൽ കൊള്ളാം.
൨൧ എന്നോടു പറവിൻ! ധൎമ്മത്തിൻകീഴെ ഇരിപ്പാൻ ഇച്ഛിക്കു
൨൨ ന്നവരെ നിങ്ങൾ ധൎമ്മത്തെ കേൾക്കുന്നില്ലയൊ? അബ്രഹാ
മിന്നു രണ്ടു മക്കൾ, ഒരുവൻ ദാസിയിലും ഒരുവൻ സ്വതന്ത്ര
൨൩ യിലും ഉണ്ടായി എന്നു എഴുതിയിരിക്കുന്നുവല്ലൊ. അതിൽ ദാ
സിക്കുള്ളവൻ ജഡപ്രകാരം പിറന്നവൻ; സ്വതന്ത്രെക്കുള്ളവ
൨൪ നൊ വാഗ്ദത്തത്താൽ അത്രെ. ആയതു സാദൃശ്യവാക്ക് അ
ത്രെ; ഈ സ്ത്രീകൾ രണ്ടു നിയമങ്ങൾ ആകുന്നു; ഒന്നു സീനാ
യ്മലയിൽനിന്ന് ഉണ്ടായി, ദാസ്യത്തിന്നായി പെറുന്നതു ഹാഗാ
൨൫ ർ തന്നെ. (ഹാഗാർ എന്നതൊ അറവിയിലെ സീനായ്മല ത
ന്നെ); ആ നിയമം ഇപ്പോഴത്തെ യരുശലേമിനോട് ഒക്കുന്നു;
൨൬ അതു തൻ മക്കളോടു കൂട ദാസ്യത്തിൽ ആകുന്നുവല്ലൊ. മീത്ത
ലെ യരുശലേമൊ സ്വതന്ത്രയായതു ഇവളത്രെ; നമ്മുടെ

അമ്മ എങ്ങിനെ എന്നാൽ (യശ. ൫൪, ൧.) പെറാത്ത മച്ചിയെ ൨൭
ആനന്ദിക്ക! നോവാത്തവളെ പൊട്ടി ആൎക്കുക; പുരുഷനുള്ള
വളെക്കാളും ത്യജിക്കപ്പെട്ടവൾക്ക അത്യന്തം ഏറിയ മക്കൾ ഉണ്ടു
ല്ലൊ എന്ന് എഴുതിയിരിക്കുന്നു. നാമൊ സഹോദരന്മാരെ! ഇ ൨൮
സ്സാക്കിന്നൊത്തവണ്ണം വാഗ്ദത്തത്താലെ മക്കൾ അത്രെ. എ ൨൯
ന്നാൽ അന്നു ജഡപ്രകാരം പിറന്നവൻ ആത്മപ്രകാരം ആ
യവനെ ഹിംസിച്ചപോലെ ഇന്നും നടക്കുന്നു. അതിന്നൊ ൩൦
വേദം എന്തു ചൊല്ലുന്നു? (൧ മോ. ൨൧, ൧൦.) ദാസിയേയും അ
വളുടെ പുത്രനേയും പുറത്താക്കുക; കാരണം ദാസീപുത്രൻ
സ്വതന്ത്രയുടെ പുത്രനോടു കൂട അവകാശി ആകരുത് എന്നത്രെ.

## ൫. അദ്ധ്യായം.

ദാസ്യത്തെ ഒഴിച്ചു നിന്നു, (൭) കലഹിപ്പിക്കുന്നവരെ വിടേണം, (൧൩) ആത്മാവിൽ നടപ്പാൻ പ്രബോധനം.

അതുകൊണ്ടു സഹോദരന്മാരെ! നാം ദാസിക്കല്ല, സ്വതന്ത്രെ ൧
ക്കു മക്കൾ ആകുന്നു; സ്വാതന്ത്ര്യത്തിന്നായി ക്രിസ്തൻ നമ്മെ
വിട്ടുതലയാക്കി, അതിൽ നില്നില്പിൻ; ദാസനുകത്തിൽ പിന്നെ
യും കുടുങ്ങിപ്പോകരുതെ. ഇതാ പൌലായ ഞാൻ നിങ്ങളോടു ൨
പറയുന്നിതു: നിങ്ങൾ പരിഛേദനയെ ഏററാൽ ക്രിസ്തൻ നി
ങ്ങൾക്കു ഏതും ഉപകരിക്കയില്ല. പരിഛേദന ഏല്ക്കുന്ന സക ൩
ല മനുഷ്യനോടും ഞാൻ പിന്നെയും ആണയിടുന്നിതു: ധൎമ്മ
ത്തെ മുഴുവൻ ചെയ്വാൻ അവൻ കടക്കാരൻ ആകുന്നു. ധൎമ്മ ൪
ത്തിൽ നീതീകരിക്കപ്പെടുന്നവർ ആകയാൽ നിങ്ങൾക്ക ക്രിസ്തു
നിൽനിന്നു നീക്കം വന്നു നിങ്ങൾ കരുണയിൽനിന്നു വീണു
പോയി. ഞങ്ങൾ ആകട്ടെ, നീതിയാകുന്ന ആശാൎത്ഥത്തെ ആ ൫
ത്മാവിനാൽ വിശ്വാസമൂലം കാത്തിരിക്കുന്നു. എങ്ങിനെ എ ൬
ന്നാൽ ക്രിസ്തുയേശുവിങ്കൽ സാരമുള്ളതു പരിഛേദനയും അ
ല്ല, അഗ്രചൎമ്മവും അല്ല; സ്നേഹത്താൽ വ്യാപരിക്കുന്ന വിശ്വാ
സമത്രെ.

നിങ്ങൾ നന്നായി ഓടി സത്യത്തെ സമ്മതിക്കാതെ ഇരിപ്പാ ൭
ൻ നിങ്ങളെ ആർ ചെറുത്തു. ഈ സമ്മതിപ്പിക്കുന്നതു നിങ്ങ ൮
ളെ വിളിച്ചവനിൽ നിന്നുള്ളതല്ല. അസാരം പുളിമാവു പിണ്ഡ ൯
ത്തെ മുഴുവനും പുളിപ്പിക്കുന്നു. നിങ്ങൾ മറെറാന്നും ഭാവിക്കയി ൧൦
ല്ല എന്നു ഞാൻ നിങ്ങൾ വിഷയമായി കൎത്താവിൽ ഉറപ്പിച്ചി

രിക്കുന്നു; നിങ്ങളെ കലക്കുന്നവൻ ആർ ആയാലും ന്യായവി
൧൧ ധിയെ ചുമക്കും താനും. ഞാനൊ സഹോദരന്മാരെ, ഇപ്പോഴും
പരിഛേദനയെ ഘോഷിക്കുന്നു എന്നു വരികിൽ ഹിംസപ്പെട്ടു
വാൻ എന്തു പോൽ? എന്നാൽ ക്രൂശിന്റെ ഇടൎച്ചെക്കു നീക്കം
൧൨ വന്നായിരിക്കും. നിങ്ങളെ കലഹിപ്പിക്കുന്നവർ ഛേദിച്ചുംകൊ
ണ്ടാൽ കൊള്ളായിരുന്നു.
൧൩ നിങ്ങൾ അല്ലൊ സഹോദരന്മാരെ! സ്വാതന്ത്ര്യത്തിന്നായി
വിളിക്കപ്പെട്ടു, സ്വാതന്ത്ര്യത്തെ മാത്രം ജഡത്തിന്ന് അവസരം
൧൪ ആക്കാതെ സ്നേഹത്താൽ അന്യോന്യം സേവിപ്പിൻ. കാരണം
(൩ മൊ. ൧൯, ൧൮.) നിന്റെ കൂട്ടുകാരനെ നിന്നെ പോലെ
തന്നെ സ്നേഹിക്കേണം എന്നുള്ള ഏക വാക്യത്തിൽ ധൎമ്മം എ
൧൫ ല്ലാം പൂരിച്ചു വന്നു. നിങ്ങളിൽ തന്നെ കടിച്ചും തിന്നും കളഞ്ഞാ
ലൊ, ഒരുവരാൽ ഒരുവർ ഒടുങ്ങിപ്പോകാതിരിപ്പാൻ നോക്കുവി
൧൬ ൻ. ഞാൻ പറയുന്നിതു: ആത്മാവിൽ നടന്നു കൊൾവിൻ!
൧൭ ജഡത്തിൻ മോഹത്തെ നിവൃത്തിക്കയുമരുതു. ജഡമാകട്ടെ ആ
ത്മാവിന്നും ആത്മാവ് ജഡത്തിന്നും വിരോധമായി മോഹിക്കു
ന്നു; നിങ്ങൾ ഇഛ്ശിക്കുന്നവറെറ ചെയ്യാതവണ്ണം ഇവ തമ്മിൽ
൧൮ പ്രതികൂലമായി കിടക്കുന്നുവല്ലൊ. എങ്കിലും ആത്മാവിനാൽ നട
൧൯ ത്തപ്പെട്ടാൽ നിങ്ങൾ ധൎമ്മത്തിങ്കീഴുള്ളവരല്ല. ജഡത്തിൻ ക്രി
യകളൊ വെളിവാകുന്നിതു: വ്യഭിചാരം, പുലയാട്ട്, അശുദ്ധി, ദു
൨൦ ഷ്കാമം, വിഗ്രഹാരാധന, ആഭിചാരം, പകകൾ, പിണക്കങ്ങൾ,
എരിവുകൾ, ക്രോധങ്ങൾ, ശാഠ്യങ്ങൾ, ദ്വന്ദ്വപക്ഷങ്ങൾ, മത
൨൧ ഭേദങ്ങൾ, അസൂയകൾ, കുലകൾ, മദ്യപാനങ്ങൾ, കൂത്തുകൾ തു
ടങ്ങിയുള്ളവ; ഈ വക അനുഷ്ഠിക്കുന്നവർ ദേവരാജ്യത്തെ അ
വകാശമാക്കുകയില്ല എന്നു ഞാൻ മുൻപറഞ്ഞപ്രകാരം നി
൨൨ ങ്ങൾക്ക് മുൻചൊല്ലി തരുന്നു. ആത്മാവിൻ ഫലമൊ സ്നേ
ഹം, സന്തോഷം, സമാധാനം, ദീൎഘക്ഷാന്തി, സാധുത്വം, സ
൨൩ ല്ഗുണം, വിശ്വസ്തത, സൌമ്യത, ഇന്ദ്രിയജയം ഈ വകെക്ക് ധ
൨൪ ൎമ്മം ഒട്ടും വിരോധമല്ല. ക്രിസ്തുന്നുള്ളവർ ജഡത്തെ അതിന്റെ
൨൫ രാഗമോഹങ്ങളോടും ക്രൂശിച്ചിരിക്കുന്നു. ആത്മാവിനാൽ നാം ജീ
൨൬ വിക്കുന്നു എങ്കിൽ ആത്മാവിൽ പെരുമാറുകയും ചെയ്ക. നാം
അന്യോന്യം പോൎക്കു വിളിച്ചും അന്യോന്യം അസൂയപ്പെട്ടും
കൊണ്ടു വൃഥാ അഭിമാനികൾ ആകരുതെ.

## ൬. അദ്ധ്യായം.

താഴ്മയിണക്കങ്ങൾക്കായും, (൬) ഉപദേഷ്ടാക്കളിൽ നന്മ ചെയ്വാനും പ്രബോധനം, (൧൧) ആന്തരഭാവത്തെ ശോധന ചെയ്യുന്ന സമാപ്തി.

സഹോദരന്മാരെ! ഒരു മനുഷ്യൻ വല്ല പിഴയിലും അകപ്പെ ൧
ട്ടുപോയി എങ്കിലും, ആത്മികരായ നിങ്ങൾ താന്താൻ പരീക്ഷി
ക്കപ്പെടാതിരിപ്പാൻ തന്നെ സൂക്ഷിച്ചു നോക്കി സൌമ്യതയുടെ ആ
ത്മാവിൽ ആയവനെ യഥാസ്ഥാനത്തിലാക്കുവിൻ. നിങ്ങളു ൨
ടെ ഭാരങ്ങളെ തങ്ങളിൽ ചുമന്നുകൊണ്ടു, ക്രിസ്തുവിന്റെ ധർമ്മത്തെ
ഇങ്ങിനെ തീരെ നിവൃത്തിപ്പിൻ. താൻ ഒന്നും ഇല്ല എന്നിട്ടും ൩
വല്ലതും ആകുന്നപ്രകാരം ഒരുത്തൻ നിരൂപിച്ചാൽ തന്നെ
ത്താൻ വഞ്ചിക്കുന്നു. ഏവനും താന്താന്റെ പ്രവൃത്തിയെ ശോ ൪
ധനചെയ്യു; അപ്പോൾ വേറൊരുവനെ അല്ല, തന്നെത്താൻ
വിചാരിച്ചത്രെ പ്രശംസ ഉള്ളവനാകും. ഓരോരുത്തൻ താന്താ ൫
ന്റെ ചുമടു ചുമക്കുമല്ലൊ. വചനത്തെ പഠിക്കുന്നവൻ പഠി ൬
പ്പിക്കുന്നവനോട് എല്ലാ നന്മയിലും കൂട്ടായ്മ ആചരിക്ക; ഭ്രമപ്പെ
ടാതിരിപ്പിൻ ദൈവത്തോട് ഇളിച്ചുപോയിക്കൂടാ. കാരണം മനുഷ്യ ൭
ൻ എന്തു വിതെച്ചാലും അതിനെ തന്നെ കൊയ്യും. തന്റെ ജ ൮
ഡത്തിന്മേൽ വിതെക്കുന്നവൻ ജഡത്തിൽനിന്നു കേടു കൊ
യ്യും; ആത്മാവിന്മേൽ വിതെക്കുന്നവൻ ആത്മാവിൽനിന്നു നി
ത്യജീവനെ കൊയ്യും. നന്മ ചെയ്യുകയിൽ നാം മന്ദിച്ചുപോകൊ ൯
ല്ലാ; തളൎന്നു പോകാഞ്ഞാൽ സ്വസമയത്തിൽ നാം കൊയ്യും. ആ ൧൦
കയാൽ സമയം ഉണ്ടാകും പോലെ നാം എല്ലാവരിലും വിശേഷാ
ൽ വിശ്വാസത്തിൻ ഭവനക്കാരിലും നല്ലതിനെ പ്രവൃത്തിക്ക.

കാണ്മിൻ എത്ര വലിയ അക്ഷരങ്ങളാൽ ഞാൻ എൻ കൈ ൧൧
കൊണ്ടു നിങ്ങൾക്ക് എഴുതുന്നു. ജഡത്തിൽ സുമുഖം കാട്ടുവാ ൧൨
ൻ ഇച്ഛിക്കുന്നവർ ഒക്കയും ക്രിസ്തുവിന്റെ ക്രൂശനിമിത്തം ഹിം
സപ്പെടാതിരിക്കേണ്ടതിന്നു മാത്രം നിങ്ങളെ പരിഛേദന ഏല്പാ
ൻ നിർബ്ബന്ധിക്കുന്നതു. എങ്ങിനെ എന്നാൽ ആ പരിഛേദ ൧൩
നക്കാരും കൂടെ ധർമ്മത്തെ കാക്കുന്നില്ല; നിങ്ങളുടെ ജഡത്തിങ്കൽ
പ്രശംസിക്കേണം എന്നു വെച്ചു നിങ്ങൾ പരിഛേദന ഏല്പാ
ൻ അവർ ഇച്ഛിക്കുന്നതെ ഉള്ളു. എനിക്കൊ നമ്മുടെ കർത്താ ൧൪
വായ യേശുക്രിസ്തുവിന്റെ ക്രൂശിൽ അല്ലാതെ, പ്രശംസ അരു
തു; അവനാൽ ലോകം എനിക്കും ഞാൻ ലോകത്തിന്നും ക്രൂശി

൧൫ ക്കപ്പെട്ടിരിക്കുന്നു. (ക്രിസ്തുയേശുവിങ്കൽ) പരിഛേദനയും അ
ഗ്രചൎമ്മവും ഏതും ഇല്ലല്ലൊ പുതിയ സൃഷ്ടിയത്രെ (കാൎയ്യം).
൧൬ ഈ നൂലിൻ പ്രകാരം പെരുമാറുന്നവർ ഏവരുടെ മേലും ദൈ
വത്തിൻ ഇസ്രയേലിന്മേൽ തന്നെ സമാധാനവും കനിവും ഉ
൧൭ ണ്ടാക. ഇനിമേൽ ആരും എനിക്ക് അദ്ധ്വാനങ്ങളെ പിണെക്ക
രുതു; ഞാനല്ലൊ കൎത്താവായ യേശുവിൻ വടുക്കളെ എൻ ശ
൧൮ രീരത്തിൽ വഹിക്കുന്നു. നമ്മുടെ കൎത്താവായ യേശുക്രിസ്തുവിന്റെ
കരുണ സഹോദരന്മാരെ, നിങ്ങളുടെ ആത്മാവിനോടു കൂടെ
ഇരിപ്പൂതാക ആമെൻ.



THE EPISTLE OF PAUL THE APOSTLE TO THE

# Ephesians

# എഫെസ്യക്ക്

## എഴുതിയ ലേഖനം

### ൧. അദ്ധ്യായം.

(൩) തെരിഞ്ഞെടുപ്പുമുതലായ അനുഗ്രഹങ്ങൾക്കായി സ്തോത്രം, (൧൫) ആശാധനവും എഴുനീല്പിൻ ശക്തിയും, (൨, ൧) തങ്ങളെ കൂട ജീവിപ്പിച്ചിട്ടുള്ള, (൭) കരുണയും ബോധിപ്പാൻ പ്രാൎത്ഥിച്ചത്.

ദേവേഷ്ടത്താൽ യേശുക്രിസ്തുന്റെ അപോസ്തലനായ ൧
പൌൽ എഫെസിലുള്ള വിശുദ്ധരും ക്രിസ്തുയേശുവിൽ വിശ്വാ
സികളും ആയവൎക്ക (എഴുതുന്നതു). നമ്മുടെ പിതാവായ ദൈ ൨
വത്തിൽനിന്നും കൎത്താവായ യേശുക്രിസ്തുനിൽനിന്നും നിങ്ങ
ൾക്ക് കരുണയും സമാധാനവും ഉണ്ടാക.
സ്വൎല്ലോകങ്ങളിലെ സകല ആത്മിക അനുഗ്രഹത്താലും ൩
നമ്മെ ക്രിസ്തുങ്കൽ അനുഗ്രഹിച്ച ദൈവവും നമ്മുടെ കൎത്താവാ
യ യേശുക്രിസ്തുന്റെ പിതാവും ആയവൻ വാഴ്ത്തപ്പെട്ടവനാ
ക. അനുഗ്രഹപ്രകാരം എങ്കിലൊ നാം അവന്മുമ്പിൽ വിശു ൪
ദ്ധരും നിഷ്കളങ്കരും ആകേണ്ടതിന്ന്. അവൻ ലോകം പടെ ൫
ക്കും മുമ്പെ നമ്മെ ആയവങ്കൽ തെരിഞ്ഞെടുത്തു; തന്റെ ഇഷ്ട
ത്തിൻ പ്രസാദപ്രകാരം യേശുക്രിസ്തുനേകൊണ്ടു നമ്മെ
അവങ്കലേക്ക ദത്തിന്നായി സ്നേഹത്തിൽ മുന്നിയമിച്ചു. (താൻ) ൬
പ്രിയങ്കൽ നമ്മെ കടാക്ഷിച്ച കൃപാതേജസ്സിൻ പുകഴ്ചക്കാ
യി തന്നെ. അവങ്കൽ സ്വരക്തമൂലം നമുക്ക പിഴകളുടെ മോ ൭
ചനം ആകുന്ന വീണ്ടെടുപ്പുണ്ടു. അവൻ നമ്മിലേക്ക സക ൮
ല ജ്ഞാനവിവേകങ്ങളിലും വഴിയുമാറാക്കിയ തൻ കൃപയുടെ

ൻ ധനപ്രകാരം തന്നെ. അവൻ തന്നിൽ താൻ മുന്നിൎണ്ണയിച്ച
സ്വപ്രസാദത്തിന്നു തക്കവണ്ണം തന്റെ ഇഷ്ടത്തിൻ മൎമ്മത്തെ
൧൦ നമ്മോട് അറിയിച്ചു. അതു സ്വൎഗ്ഗത്തിലും ഭൂമിമേലും ഉള്ളവ
എല്ലാം പിന്നെയും ക്രിസ്തനിൽ ഒരു തലയാക്കി ചേൎക്ക എന്നി
ങ്ങിനെ സമയങ്ങളുടെ പൂൎണ്ണതയിൽ വീട്ടുമുറയെ വരുത്തുവാ
൧൧ നത്രെ. ആയവനിൽ നാം അവകാശവും പ്രാപിച്ചു, തന്റെ
ഇഷ്ടത്തിൻ ആലോചന പോലെ സകലവും സാധിപ്പിക്കു
൧൨ ന്നവന്റെ നിൎണ്ണയപ്രകാരം മുന്നിയമിക്കപ്പെട്ടതു. മുമ്പിൽ
കൂട്ടി ക്രിസ്തനിൽ ആശ വെച്ചവരായ ഞങ്ങൾ അവന്റെ തേ
൧൩ ജസ്സിൻ പുകഴ്ചെക്കാകേണ്ടതിന്നു തന്നെ. ആയവനിൽ നിങ്ങ
ളും ഇരിക്കുന്നു; നിങ്ങളുടെ രക്ഷാസുവിശേഷമാകുന്ന സത്യവ
൧൪ ചനത്തെ കേട്ടിട്ടു തന്നെ ആയ്തു നിങ്ങൾ വിശ്വസിച്ചിട്ടു. ന
മ്മുടെ അവകാശത്തിൻ മുങ്കുറായി വാഗ്ദത്തത്താൽ വരുന്ന വി
ശുദ്ധാത്മാവിനാൽ സമ്പാദിതജനത്തിന്റെ വീണ്ടെടുപ്പിന്നാ
യി മുദ്രയിടപ്പെട്ടുകയും ചെയ്തതു, അവന്റെ തേജസ്സിൻ പുക
ഴ്ചെക്കായി തന്നെ.

൧൫ അതു നിമിത്തവും നിങ്ങളുടെ പക്കൽ കൎത്താവായ യേശു
വിൽ ഉള്ള വിശ്വാസവും എല്ലാ വിശുദ്ധരിലും ഉള്ള സ്നേഹവും
൧൬ ഞാൻ കേട്ടിട്ടു; നിങ്ങൾക്കവേണ്ടി വിടാതെ സ്തോത്രം ചെയ്തും
൧൭ എൻ പ്രാൎത്ഥനകളിൽ നിങ്ങളെ ഓൎത്തുകൊണ്ടും പോരുന്നു. എ
ന്തിന്നെന്നാൽ നമ്മുടെ കൎത്താവായ യേശുക്രിസ്തന്റെ ദൈവ
വും തേജസ്സുടയ പിതാവും ആയവൻ നിങ്ങൾക്ക തന്റെ അ
റിവിൽ ജ്ഞാനത്തിന്റെയും വെളിപ്പാടിന്റെയും ആത്മാവെ
൧൮ തരേണ്ടതിന്നും. നിങ്ങളുടെ ഹൃദയക്കണ്ണുകളെ പ്രകാശിപ്പിച്ചിട്ടു
അവന്റെ വിളിയാലുള്ള ആശ ഇന്നത് എന്നും അവന്റെ
അവകാശതേജസ്സിൻ ധനം വിശുദ്ധരിൽ ഇന്നത് എന്നും
൧൯ അവന്റെ ശക്തിയുടെ അത്യന്ത വലിപ്പമായത് വിശ്വസിക്കു
ന്ന നമ്മിലേക്ക് ഇന്നത് എന്നും അവന്റെ ഊക്കിൻ ബലസി
൨൦ ദ്ധിപ്രകാരം ബോധിക്കേണ്ടതിന്നും തന്നെ. ആയ്തിനെ അവ
ൻ ക്രിസ്തനിൽ സാധിപ്പിച്ചിരിക്കുന്നു; അവനെ മരിച്ചവരിൽ
നിന്ന് ഉണൎത്തി, സ്വൎല്ലോകങ്ങളിൽ തന്റെ വലഭാഗത്ത് ഇ
൨൧ രുത്തുകയിലത്രെ. എല്ലാവാഴ്ചെക്കും അധികാരത്തിന്നും ശക്തി
ക്കും കൎത്തൃത്വത്തിന്നും ഈ യുഗത്തിൽ മാത്രമല്ല; ഭാവിയുഗത്തി
ലും കേൾക്കുന്ന സകല നാമത്തിന്നും അത്യന്തം മീതെ തന്നെ

സൎവ്വവും അവന്റെ കാല്ക്കീഴാക്കിവെച്ച് അവനെ സൎവ്വത്തി ൨൨
ന്നും മീതെ തലയാക്കി സഭെക്ക കൊടുത്തു. സഭയല്ലൊ അവ ൨൩
ന്റെ ശരീരം; എല്ലാററിലും എല്ലാം നിറെക്കുന്നവന്റെ നിറവു
തന്നെ.

## ൨. അദ്ധ്യായം.

കൃപയാലെ, (൧൧) ജാതികളായവരും, (൧൪) യേശുമരണമൂലം, (൧൯) ദേവഗൃഹത്തോടു ചേൎന്നുവന്നതു.

പിഴകളാലും പാപങ്ങളാലും മരിച്ചവരായ നിങ്ങളെ അവൻ ൧
ഉയിൎപ്പിക്കയും ചെയ്തു. ആയവററിൽ നിങ്ങൾ പണ്ട് ഈ ൨
ലോകത്തിലെ യുഗത്തെയും ആകാശത്തിലെ അധികാരത്തി
ന്നും അനധീനതയുടെ മക്കളിൽ ഇപ്പോൾ വ്യാപരിക്കുന്ന ആ
ത്മാവിന്നും പ്രഭുവായവനെയും അനുസരിച്ചു നടന്നു. അവ ൩
രിൽ ഞങ്ങളും എല്ലാവരും പണ്ടു ഞങ്ങളുടെ ജഡമോഹങ്ങളി
ൽ സഞ്ചരിച്ചു, ജഡത്തിന്നും ഭാവങ്ങൾക്കും ഇഷ്ടം ആയവ
ചെയ്തും കൊണ്ടു, മററുള്ളവരെ പോലെ സ്വഭാവത്താൽ കോ
പത്തിൻ മക്കളായിരുന്നു. കനിവിൽ ധനവാനായ ദൈവമൊ ൪
നമ്മെ സ്നേഹിച്ചുള്ള തന്റെ ബഹു സ്നേഹത്തിൻ നിമിത്തം
പിഴകളിൽ മരിച്ചവരായ നമ്മെ ക്രിസ്തുനോടു കൂടെ ജീവിപ്പി ൫
ച്ചും. (കരുണയാലത്രെ നിങ്ങൾ രക്ഷിക്കപ്പെട്ടതു) കൂടെ ഉണ
ൎത്തിയും സ്വൎല്ലോകങ്ങളിൽ ക്രിസ്തുയേശുവിങ്കൽ തന്നെ കൂടെ ൬
ഇരുത്തുകയും ചെയ്തു. ക്രിസ്തുയേശുവിൽ നമ്മെ കുറിച്ചുള്ള ൭
വാത്സല്യത്തിൽ തന്റെ കരുണയുടെ അത്യന്തധനത്തെ വരു
ന്ന യുഗങ്ങളിൽ കാണിക്കേണ്ടതിന്നു തന്നെ. കരുണയാൽ ൮
അല്ലൊ നിങ്ങൾ വിശ്വാസംമൂലം രക്ഷിതർ ആകുന്നു. അതും ൯
നിങ്ങളിൽ നിന്നല്ല; ഈ ദാനം ദൈവത്തിന്റേതത്രെ ആരും
പ്രശംസിച്ചു പോകായ്വാൻ ക്രിയകളിൽനിന്നല്ല. ആയവന്റെ ൧൦
പണിയല്ലൊ ക്രിസ്തുയേശുവിങ്കൽ സൽക്രിയകൾക്കായി സൃ
ഷ്ടിക്കപ്പെട്ട നാം ആകുന്നു; നാം അവററിൽ നടക്കേണ്ടതിന്നു
ദൈവം അവററെ മുമ്പിൽ ഒരുക്കിയതു.
ആകയാൽ ജഡത്തിൽ കയ്യാൽ തീൎത്ത പരിഛേദന എന്ന ൧൧
വരാൽ അഗ്രചൎമ്മം എന്ന പേർകൊണ്ടവരായി പണ്ടു ജഡ
ത്താൽ ജാതികൾ ആയുള്ളോരെ! നിങ്ങൾ അക്കാലത്തിൽ ക്രി ൧൨
സ്തുനെ കൂടാതെ ഇസ്രയേൽ പൌരതയോടു വേൎപെട്ടവരും

വാഗ്ദത്തനിയമങ്ങളിൽനിന്ന് അന്യരും ആയി ആശ ഒന്നും
ഇല്ലാതെ ലോകത്തിൽ നിദ്ദേവരായിരുന്നു എന്ന് ഓൎത്തുകൊൾ
൧൩ വിൻ. ഇപ്പോഴൊ ക്രിസ്തുയേശുവിൽ ആകയാൽ പണ്ടു ദൂര
൧൪ ത്തായ നിങ്ങൾ ക്രിസ്തുരക്തത്താൽ അടുക്കെ ആയ്വന്നു. കാ
രണം അവനത്രെ നമ്മുടെ സമാധാനം രണ്ടിനെയും ഒന്നാക്കി
ശത്രുത്വം ആകുന്ന വേലിയായുള്ള നടുച്ചുവരിനെ ഇടിച്ചവൻ
൧൫ തന്നെ· വെപ്പുകളിലെ കല്പനകളുടയ ധൎമ്മത്തെ അവൻ ത
ന്റെ ജഡത്താൽ നീക്കിയതു; ഇരുവരെയും തന്നിൽത്താൻ
ഏകനായ പുതുമനുഷ്യനാക്കി സൃഷ്ടിച്ചു സമാധാനം ഉണ്ടാക്കു
൧൬ വാനും. ക്രൂശിന്മേൽ ശത്രുത്വത്തെ കൊന്ന്, അതിനാൽ ഇരു
വൎക്കും ഏകശരീരത്തിൽ ദൈവത്തോടു നിരപ്പു വരുത്തുവാനും
൧൭ തന്നെ. അവനും വന്നു ദൂരത്തായ നിങ്ങൾക്കു സമാധാനവും
൧൮ അടുക്കെയുള്ളവൎക്കു (സമാധാനവും) സുവിശേഷിച്ചു. അവ
നാൽ നമുക്കിരുവൎക്കും ഏകാത്മാവിൽ തന്നെ; പിതാവിലേക്ക്
൧൯ അടുപ്പിപ്പ് ഉണ്ടു സ്പഷ്ടം. എന്നതുകൊണ്ടു നിങ്ങൾ ഇനി
അന്യരും പരദേശികളും അല്ല, വിശുദ്ധരുടെ സഹപൌരരും
൨൦ ദൈവത്തിൻ ഭവനക്കാരും ആകുന്നു. ക്രിസ്തുൻ താൻ മൂലക്കു
ല്ലായിരിക്കെ അപോസ്തലരും പ്രവാചകരും വെച്ച അടിസ്ഥാ
൨൧ നത്തിന്മേൽ നിങ്ങൾ പണിചെയ്യപ്പെട്ടവർ. ആയവനിൽ
നിൎമ്മാണം എല്ലാം യുക്തിയോടെ ചേൎന്നുപോന്നു കൎത്താവിൽ
൨൨ വിശുദ്ധമന്ദിരമായിവളരുന്നു. അവനിൽ നിങ്ങളും ദൈവത്തി
ന്റെ വാസമാവാൻ ആത്മാവിനാൽ ഒന്നിച്ചു കെട്ടപ്പെടുന്നു.

## ൩. അദ്ധ്യായം.

ജാതികൾക്കു വേണ്ടി അപോസ്തലനായവൻ, (൧൪) അവരിൽ വിശ്വാസസ്നേഹ
ജ്ഞാനങ്ങൾ തികഞ്ഞുവരുവാൻ പ്രാൎത്ഥിച്ചതു·

൧ അതുനിമിത്തം പൌലായ ഞാൻ ജാതികളായ നിങ്ങൾക്കു
൨ വേണ്ടി, ക്രിസ്തുയേശുവിന്റെ ബദ്ധനായിരിക്കുന്നു. എനിക്കു
നിങ്ങൾക്കായി നല്കപ്പെട്ട ദൈവകരുണയുടെ വീട്ടുമുറയെ നി
൩ ങ്ങൾ കേട്ടുവല്ലൊ. വെളിപ്പാടിനാൽ എനിക്ക് ഒരു മൎമ്മം അറി
യിക്കപ്പെട്ടതു തന്നെ; അതൊ ഞാൻ മീത്തൽ (൨, ൧൧.) ചുരു
ക്കത്തിൽ എഴുതിയ പോലെ തന്നെ നിങ്ങൾ വായിച്ചാൽ ക്രിസ്തു
൪ മൎമ്മത്തിൽ എന്റെ ബോധം തിരിഞ്ഞു കൂടും. ആ മൎമ്മം ഇപ്പോ
ൾ അവന്റെ വിശുദ്ധ അപോസ്തലൎക്കും പ്രവാചകന്മാൎക്കും

ആത്മാവിനാൽ വെളിപ്പെട്ട പ്രകാരം. വേറെ തലമുറകളി ൫
ലെ മനുഷ്യപുത്രരോട് അറിയിക്കപ്പെട്ടിരുന്നതും ഇല്ല. ജാതി ൬
കൾ സുവിശേഷത്താൽ ക്രിസ്തുനിൽ കൂട്ടവകാശികളും ഏകശ
രീരസ്ഥരും അവന്റെ വാഗ്ദത്തത്തിൽ കൂട്ടംശികളും ആകുക എ
ന്നത്രെ. ആ സുവിശേഷത്തിന്നു ഞാൻ അവന്റെ സാ ൭
ദ്ധ്യശക്തിയുടെ ബലപ്രകാരം എനിക്ക നല്കപ്പെട്ട ദേവകൃപാ
ദാനത്താൽ ശുശ്രൂഷക്കാരനായ്ച്ചമഞ്ഞു. എല്ലാവിശുദ്ധരിലും അ ൮
തി ചെറിയവനായ എനിക്ക. ജാതികളിൽ ക്രിസ്തുന്റെ ആരാ ൯
ഞ്ഞു കൂടാത്ത ധനത്തെ സുവിശേഷിക്കയും സകലവും സൃഷ്ടി
ച്ച ദൈവത്തിൽ യുഗങ്ങൾ മുതൽ കൊണ്ടു മറഞ്ഞുകിടക്കുന്ന
മർമ്മത്തിന്റെ വീട്ടുമുറ ഇന്നത് എന്ന് എല്ലാവരേയും പ്രകാശി
പ്പിക്കയും വേണം എന്നുള്ള കരുണ നല്കപ്പെട്ടതു. ഇപ്പോ ൧൦
ൾ സ്വർല്ലോകങ്ങളിൽ അധികാരവാഴ്ചകൾക്കും ദൈവത്തിന്റെ
ബഹുവിധമായ ജ്ഞാനം. അവൻ നമ്മുടെ കർത്താവായ ക്രി ൧൧
സ്തുയേശുവിൽ അനുഷ്ഠിച്ച യുഗാദി നിർണ്ണയപ്രകാരം സഭയാ
ൽ അറിയായ്വരേണ്ടതിന്നു തന്നെ. ഇവനിൽ ആശ്രയിച്ചിട്ടു ൧൨
തന്നെ നമുക്ക പ്രാഗത്ഭ്യവും അടുപ്പിപ്പും അവങ്കലെ വിശ്വാ
സംമൂലം ഉണ്ടു. ആകയാൽ നിങ്ങൾക്ക വേണ്ടിയുള്ള എന്റെ ൧൩
സങ്കടങ്ങൾ നിങ്ങളുടെ തേജസ്സ് എന്നുവെച്ച് അവററിൽ മ
ന്ദിച്ചുപോകായ്വാൻ ഞാൻ അപേക്ഷിക്കുന്നു. അതുനിമിത്തം ൧൪
ഞാൻ സ്വർഗ്ഗങ്ങളിലും ഭൂമിയിലും ഉള്ള ഏതു കുഡുംബത്തിന്നും
പേർ വരുവാൻ ഹേതുവും. നമ്മുടെ കർത്താവായ യേശുക്രിസ്തു ൧൫
ന്റെ പിതാവും ആയവങ്കലേക്ക് എന്റെ മുഴങ്കാലുകളെ കുത്തു
ന്നു. അവൻ തന്റെ തേജസ്സിൻ ധനപ്രകാരം നിങ്ങൾക്ക് ൧൬
അകത്തെ മനുഷ്യനിൽ തൻ ആത്മാവിനാൽ ശക്തിയോടെ
ബലപ്പെട്ടുമാറും ക്രിസ്തുൻ വിശ്വാസത്താൽ നിങ്ങളുടെ ഹൃദയ
ങ്ങളിൽ വസിച്ചു കൊള്ളുമാറും നല്കേണം. നിങ്ങൾ സ്നേഹ ൧൭
ത്തിൽ വേരൂന്നി അടിസ്ഥാനപ്പെട്ടവരായി. വീതിയും നീളവും ൧൮
ആഴവും ഉയരവും (യോബ. ൧൧, ൮.) എന്തെന്ന് എല്ലാ വിശു
ദ്ധരോടും കൂടെ ഗ്രഹിപ്പാനും. അറിവിനെ കടക്കുന്ന ക്രിസ്തു ൧൯
ൻ സ്നേഹത്തെ അറിവാനും പ്രാപ്തരാകയും, ഇങ്ങിനെ ദൈവത്തി
ന്റെ സകല നിറവിനോളം നിറഞ്ഞു വരികയും വേണം എന്നു
(പ്രാർത്ഥിക്കുന്നു). എന്നാൽ നാം ചോദിക്കുന്നതിലും നിനെക്കു ൨൦
ന്നതിലും അത്യന്തം പരമായി ചെയ്വാൻ നമ്മിൽ വ്യാപരിക്കുന്ന

൨൧ ശക്തിപ്രകാരം കഴിയുന്നവന്നു. സഭയകത്തു യുഗാദികാലത്തി
ലെ സകല തലമുറകളോളവും ക്രിസ്തുയേശുവിങ്കൽ തേജസ്സ്
ഉണ്ടാവൂതാക ആമെൻ.

## ൪. അദ്ധ്യായം.

ഐകമത്യത്തെ, (൭) പല വ്യത്യാസങ്ങളിലും കാത്തു, (൧൫) വളരുവാനും, (൧൭) പഴയതിനെ നീക്കി പുതുതാവാനും, (൨൫) വ്യാജാദി ദുർഗ്ഗുണങ്ങളെ തള്ളുവാനും പ്രബോധനം.

൧ ആകയാൽ കൎത്താവിൽ ബദ്ധനായ ഞാൻ പ്രബോധി
൨ പ്പിക്കുന്നിതു: നിങ്ങളെ വിളിച്ച വിളിക്കു യോഗ്യമാംവണ്ണം സ
കല വിനയ സൌമ്യതകളോടും, ദീൎഘശാന്തതയോടും നടന്നു.
൩ സ്നേഹത്തിൽ അന്യോന്യം പൊറുത്തും ആത്മാവിൻ ഐക്യ
൪ ത്തെ സമാധാനക്കെട്ടിൽ കാപ്പാൻ ശ്രമിച്ചും കൊൾ്വിൻ. നി
ങ്ങളുടെ വിളിയുടെ ഏകമായ ആശയിൽ നിങ്ങൾ വിളിക്കപ്പെ
൫ ട്ട പ്രകാരമെ ഏക ശരീരവും ഏകാത്മാവും (ഉണ്ടു). കൎത്താവ്
൬ ഒരുവൻ, വിശ്വാസം ഒന്നു, സ്നാനം ഒന്നു. (നാം) എല്ലാവൎക്കും
മേല്പെട്ടും എല്ലാവരെകൊണ്ടും (പ്രവൃത്തിച്ചും) എല്ലാവരിലും ഇരു
൭ ന്നും എല്ലാവൎക്കും ഒരു ദൈവവും പിതാവും ആയവൻ ഉണ്ടു. എ
ങ്കിലും നമ്മിൽ ഓരോരുത്തന്നു കൃപ നല്കപ്പെട്ടതു ക്രിസ്തുദാന
൮ ത്തിന്റെ അളവിന്നു തക്കവണ്ണമെ. അതുകൊണ്ടു (സങ്കീ. ൬൮,
൧൮.) അവൻ ഉയരത്തിൽ കരേറി അടിമപ്പാടിനെ അടിമയാ
൯ ക്കി മനുഷ്യൎക്കു കാഴ്ചകളെ കൊടുത്തു എന്നുണ്ടു. കരേറി എന്ന
തൊ അവൻ മുമ്പെ ഭൂമിയിലും കീഴെവറ്റിൽ ഇറങ്ങി എന്നല്ലാ
൧൦ തെ എന്തു ആകുന്നു. ഇറങ്ങിയവൻ തന്നെ സകലത്തേയും
നിറെക്കേണ്ടതിന്ന് എല്ലാ സ്വൎഗ്ഗങ്ങളുടെ മീതെയും കരേറിയ
൧൧ വനും ആകുന്നു. അവൻ ചിലരെ അപോസ്തലരായും ചില
രെ പ്രവാചകരായും ചിലരെ സുവിശേഷകരായും ചിലരെ
൧൨ ഇടയർ ഉപദേഷ്ടാക്കളായും തന്നതു. ശുശ്രൂഷയുടെ വേലെ
ക്കും ക്രിസ്തുശരീരത്തിന്റെ വീട്ടുവൎദ്ധനെക്കും വേണ്ടി ഇവ്വ
ണ്ണം വിശുദ്ധന്മാരുടെ യഥാസ്ഥാനത്വം വരുവാനായിട്ടത്രെ
൧൩ നാം എല്ലാവരും ദേവപുത്രന്റെ വിശ്വാസത്തിലും പരിജ്ഞാന
ത്തിലും ഉള്ളൊരു ഐക്യത്തോടും തികഞ്ഞ പുരുഷത്വത്തോടും
ക്രിസ്തുവിന്റെ നിറവുള്ള പ്രായത്തിൻ അളവോടും തന്നെ എത്തു
൧൪ വോളമെ. നാം ഇനി മനുഷ്യരുടെ ചതികളികൊണ്ടും ഭ്രമിപ്പി

ക്കുന്ന തന്ത്രത്തിലെ കൌശലം കൊണ്ടും ഉപദേശത്തിന്റെ
ഓരോരോ കാറ്റിനാൽ അലഞ്ഞോടി ഉഴലുന്ന ശിശുക്കൾ ആ
യിരിക്കാതെ; സത്യത്തെ പിടിച്ചു, തലയാകുന്ന ക്രിസ്തുങ്കലേ ൧൫
ക്ക് എല്ലാംകൊണ്ടും സ്നേഹത്തിൽ വളരുന്നവരാകേണ്ടതിന്നു ത
ന്നെ. ആയവനിൽനിന്നു ശരീരം ഒക്കയും യുക്തിയോടെ ചേ ൧൬
ൎത്ത് ഏകീഭവിച്ചും പോന്ന് ഓരോരോ അംശത്തിന്റെ അളവി
ന്ന് ഒത്ത വ്യാപാരപ്രകാരവും (ക്രിസ്തൻ) സേവിച്ചു തരുന്ന
തിന്റെ എല്ലാ ഉണൎച്ചിനാലും സ്നേഹത്തിൽ തന്റെ നിൎമ്മാണ
ത്തിന്നായിട്ടു ദേവവളൎച്ചയെ അനുഷ്ഠിക്കുന്നു. എന്നാൽ ഞാൻ ൧൭
കൎത്താവിൽ ആണയിട്ടും ചൊല്ലുന്നിതു: ശേഷം ജാതികളും സ്വ
മനസ്സിൻ മായയിൽ നടക്കുമ്പോലെ നിങ്ങൾ ഇനി നടക്കരു
തു. ആയവരല്ലൊ വിചാരത്തിൽ ഇരുണ്ടു പോയി, അവരിൽ ൧൮
ഉള്ള അറിയായ്മനിമിത്തം ഹൃദയത്തിൻ തടിപ്പുനിമിത്തം തന്നെ
ദേവജീവനിൽനിന്ന് അന്യപ്പെട്ടവർ ആയതു. വേദന മറ ൧൯
ന്നും ലോഭത്തോടും കൂടെ എല്ലാ അശുദ്ധിയേയും പ്രവൃത്തിപ്പാ
ൻ ദുഷ്കാമത്തിൽ തങ്ങളെ തന്നെ ഏല്പിച്ചും കൊണ്ടവരത്രെ. നി ൨൦
ങ്ങളൊ യേശുവിൽ സത്യം ഉള്ളപ്രകാരം അവനെ കേട്ട് അവ
നിൽ ഉപദേശിക്കപ്പെട്ടവർ എങ്കിൽ, ക്രിസ്തനെ ഇപ്രകാരം പ ൨൧
ഠിച്ചില്ല. മുമ്പേത്ത നടപ്പിനെ സംബന്ധിച്ചു ചതിമോഹങ്ങ ൨൨
ളാൽ കെട്ടു പോകുന്ന പഴയ മനുഷ്യനെ വെച്ചു കളകയും. നി ൨൩
ങ്ങളുടെ മനസ്സിൻ ആത്മാവിൽ പുതുക്കപ്പെട്ടും. സത്യത്തിന്റെ ൨൪
നീതിയിലും പവിത്രതയിലും ദൈവത്തിന്ന് ഒത്തവണ്ണം സൃഷ്ട
നായ പുതുമനുഷ്യനെ ധരിച്ചും കൊൾകയും വേണ്ടതെന്നത്രെ.
ആകയാൽ കള്ളത്തെ കളഞ്ഞു നാം തങ്ങളിൽ അവയവങ്ങൾ ൨൫
ആകകൊണ്ടു താന്താന്റെ അടുത്തവനോടു സത്യം ചൊല്ലുവി
ൻ (ജക. ൮, ൧൬). കോപിച്ചാലും പാപം ചെയ്യായ്പിൻ (സങ്കീ. ൨൬
൪, ൪). സൂൎയ്യൻ നിങ്ങളുടെ ചൊടിപ്പിന്മേൽ അസ്തമിക്കരുതു, ൨൭
പിശാചിന്ന് ഇടം കൊടുക്കാതെയും ഇരിപ്പിൻ. കള്ളൻ ഇനി ൨൮
കക്കാതെ, വിശേഷാൽ മുട്ടുള്ളവന്നു വിഭാഗിച്ചു കൊടുപ്പാൻ ഉ
ണ്ടാകേണ്ടതിന്നു കൈകളെകൊണ്ടു നല്ലതിനെ പ്രവൃത്തിച്ച്
അദ്ധ്വാനിച്ചേയാവു. കേൾക്കുന്നവൎക്ക ഉപകരിക്കുമാറ് അ ൨൯
വസ്ഥെക്ക തക്ക വീട്ടുവൎദ്ധന ചെയ്വാൻ നല്ല വാക്കായത് അ
ല്ലാതെ, ആകാത്തത് ഒന്നും നിങ്ങളുടെ വായിൽനിന്നു പുറപ്പെ
ടായ്ക. വീണ്ടെടുപ്പിൻ നാളിലേക്ക് നിങ്ങൾക്കു മുദ്രയായ്പുന്നുള്ള ൩൦

൩൧ വിശുദ്ധ ദേവാത്മാവിനെ ദുഃഖിപ്പിക്കയും ഒല്ലാ. സകല കൈ
പ്പും കോപം ക്രോധം കൂറാരം ദൂഷണങ്ങളും എല്ലാ വേണ്ടാതന
൩൨ വുമായി നിങ്ങളോടു വേറായ്പോക. അന്യോന്യം വത്സലരും ക
നിവുറ്റവരും ദൈവം കൂടെ ക്രിസ്തനിൽ നിങ്ങൾക്കു സമ്മാനി
ച്ചപ്രകാരം തമ്മിൽ സമ്മാനിച്ചു വിടുന്നവരും ആയിചമവിൻ.

## ൫. അദ്ധ്യായം.

(൧, ൨) സ്നേഹിപ്പാനും, (൩) ജാതികളുടെ ദുൎഗ്ഗുണങ്ങളെ വിട്ടു, (൭) വെളിച്ചത്തി
ൽ എന്നു, (൧൫) ക്രിസ്തുയോഗ്യമായി നടപ്പാനും, (൨൨—൩൩) സ്ത്രീപുരുഷാദിക
ൾക്കും ഉള്ള പ്രബോധനം.

൧ ആകയാൽ പ്രിയമക്കൾ എന്നിട്ടു ദൈവത്തിന്ന് അനു
൨ കാരികൾ ആകുവിൻ ക്രിസ്തനും നമ്മെ സ്നേഹിച്ചു സൌരഭ്യ
വാസനെക്കായിട്ടു നമുക്ക വേണ്ടി തന്നെത്താൻ ദൈവത്തി
ന്നു കാഴ്ചയും ബലിയും ആക്കി അൎപ്പിച്ചപ്രകാരം സ്നേഹത്തി
൩ ൽ നടന്നും കൊൾ്വിൻ. എന്നാൽ പുലയാട്ടും എല്ലാ അശുദ്ധി
യും ലോഭവും ഇവ വിശുദ്ധൎക്ക് ഉചിതമാംവണ്ണം നിങ്ങളിൽ
൪ നാമം പോലും ഇരിക്കരുതു. ചീത്തത്തരം പൊട്ടച്ചൊൽ കളിവാ
ക്ക് ഇങ്ങിനെ പറ്റാത്തവ ഒന്നും അരുതു; സ്തോത്രമെ ആവൂ.
൫ പുലയാടി, അശുദ്ധൻ, വിഗ്രഹാരാധി ആകുന്ന ലോഭി ഇവർ
ആൎക്കും ക്രിസ്തന്റെയും ദൈവത്തിന്റെയും രാജ്യത്തിൽ അവ
൬ കാശം ഇല്ല എന്നു നിങ്ങൾക്കറിഞ്ഞു ബോധിച്ചുവല്ലൊ. വ്യ
ൎത്ഥവാക്കുകളാൽ ആരും നിങ്ങളെ ചതിയായ്ക്ക! ഈ വക നിമി
ത്തം ദേവകോപം അനധീനതയുടെ പുത്രർ മേൽ വരുന്നു സ
൭ ത്യം. ആകയാൽ അവരോടു കൂട്ടംശികൾ ആകരുതെ. പണ്ട
൮ ല്ലൊ നിങ്ങൾ ഇരുളായി ഇപ്പോൾ കൎത്താവിൽ വെളിച്ചമാകു
൯ ന്നു. കൎത്താവിന്നു നല്ല സമ്മതമായ്ത് എന്തെന്നു ശോധന
൧൦ ചെയ്തുകൊണ്ടു, വെളിച്ചമക്കളായി നടന്നു കൊൾവിൻ. (വെളി
൧൧ ച്ചത്തിന്റെ ഫലം സകല നന്മയിലും നീതിയിലും സത്യത്തി
൧൨ ലും കാണുമല്ലൊ). ഇരുട്ടിന്റെ നിഷ്ഫലക്രിയകളിൽ കൂട്ടാളികൾ
ആകാതെ, അവറ്റെ വിശേഷാൽ ശാസിക്കെ ആവൂ; അവരാ
ൽ ഗൂഢമായി നടക്കുന്നവ പറയുന്നതും കൂടെ ചീത്ത ആകു
൧൩ ന്നു. അവയൊ എല്ലാം ശാസിക്കപ്പെട്ടുകിൽ വെളിച്ചത്താൽ
വിളങ്ങിവരുന്നു; വിളങ്ങി വരുന്നത് എല്ലാം വെളിച്ചമാകുന്നുവ
൧൪ ല്ലൊ. അതുകൊണ്ടു (യശ. ൬൦, ൧) ഉറങ്ങുന്നവനെ ഉണൎന്നു

മരിച്ചവരിൽനിന്ന് എഴുനീല്ക്ക, എന്നാൽ ക്രിസ്തൻ നിണക്ക്
ഉജ്ജ്വലിക്കും എന്നുണ്ടു. ആകയാൽ സൂക്ഷ്മത്തോടെ നടന്നു ൧൫
കൊള്ളുംപ്രകാരം നോക്കുവിൻ! അജ്ഞാനികൾ എന്നല്ല; ജ്ഞാ
നികളായത്രെ. നാളുകൾ വിടക്കാകയാൽ സമയത്തെ തക്കത്തി ൧൬
ൽ വാങ്ങിക്കൊണ്ടും തന്നെ. അതുകൊണ്ടു ബുദ്ധിഹീനരാകാ ൧൭
തെ, കൎത്താവിൻ ഇഷ്ടം ഇന്നതെന്നു ബോധിക്കുന്നവരാകുവി
ൻ. വിശേഷാൽ ദുൎന്നടപ്പുണ്ടാകുന്ന മദ്യമത്തതയും അരുതു; ൧൮
കേവലം ആത്മാവ്കൊണ്ടു നിറഞ്ഞുവന്നു. സങ്കീൎത്തനങ്ങ ൧൯
ളാലും സ്തുതികളാലും ആത്മികപാട്ടുകളാലും തമ്മിൽ സംസാരിച്ചും
നിങ്ങളുടെ ഹൃദയങ്ങളിൽ കൎത്താവിന്നു പാടിയും കീൎത്തിച്ചും.
നമ്മുടെ കൎത്താവായ യേശുക്രിസ്തന്റെ നാമത്തിൽ ദൈവവും ൨൦
പിതാവുമായവന്ന് എല്ലായ്പോഴും എല്ലാംകൊണ്ടും സ്തോത്രം ചൊ
ല്ലിക്കൊണ്ടും. ക്രിസ്തന്റെ ഭയത്തിൽ അന്യോന്യം കീഴ്പെട്ടും ൨൧
ഇരിപ്പിൻ.
സ്ത്രീകളെ കൎത്താവിന്ന് എന്ന പോലെ സ്വഭൎത്താക്കന്മാൎക്കു ൨൨
കീഴടങ്ങുവിൻ. കാരണം ക്രിസ്തൻ സഭെക്ക് തല ആയുള്ള പ്ര ൨൩
കാരം ഭൎത്താവ് സ്ത്രീയുടെ തല ആകുന്നു (ക്രിസ്തൻ) ആയവ
ൻ തന്നെ ശരീരത്തിന്റെ രക്ഷിതാവ് എങ്കിലും, സഭ ക്രിസ്ത ൨൪
ന്നു കീഴടങ്ങും പോലെ ഭാൎയ്യമാരും സ്വഭൎത്താക്കന്മാൎക്ക് സകല
ത്തിലും (കീഴടങ്ങുക). പുരുഷരായുള്ളോരെ, ക്രിസ്തനും സഭയെ ൨൫
സ്നേഹിച്ചപ്രകാരം ഭാൎയ്യമാരെ സ്നേഹിപ്പിൻ. അവനാകട്ടെ ൨൬
അവളെ നീൎക്കുളിയാൽ വെടിപ്പാക്കിയ ശേഷം വചനംകൊ
ണ്ടു വിശുദ്ധീകരിപ്പാൻ. കറ ഒട്ടൽ മുതലായത് ഒന്നും ഇല്ലാ ൨൭
തെ പവിത്രയും നിഷ്കളങ്കയും ആയൊരു സഭയെ തേജസ്സോ
ടെ തനിക്കു താൻ മുന്നിറുത്തേണ്ടതിന്നു, തന്നെത്താൻ അവ
ൾക്കു വേണ്ടി ഏല്പിച്ചു കൊടുത്തു. അവ്വണ്ണം പുരുഷന്മാർ സ്വ ൨൮
ഭാൎയ്യമാരെ തങ്ങളുടെ ശരീരങ്ങൾ എന്നു വെച്ചു സ്നേഹിക്കെ
വേണ്ടു; സ്വഭാൎയ്യയെ സ്നേഹിക്കുന്നവൻ തന്നെത്താൻ സ്നേ
ഹിക്കുന്നു. തന്റെ ജഡത്തോടല്ലൊ ഒരുവനും ഒരുനാളും പകെ ൨൯
ച്ചില്ല; ക്രിസ്തൻ സഭയെ ചെയ്യും പോലെ അതിനെ പോററി
ഉട്ടപ്പിക്ക അത്രെ ചെയ്യുന്നു. കാരണം നാം അവന്റെ ശരീര ൩൦
ത്തിൻ അവയവങ്ങളായി അവന്റെ ജഡത്തിൽനിന്നും അ
സ്ഥികളിൽനിന്നും ആകുന്നു. (൧ മോ. ൨, ൨൩.) അതുനിമിത്തം ൩൧
ഒരു മനുഷ്യൻ തന്റെ പിതാവെയും മാതാവെയും വിട്ടു, സ്വഭാ

ൎയ്യൻ

ൎയ്യയോടു പററിയിരിക്കും; ഇരുവരും ഒരു ജഡമായ്തീരും ഈ മൎമ്മം
൩൨ വലുതാകുന്നു. ഞാനൊ ക്രിസ്തനേയും സഭയേയും ഉദ്ദേശിച്ചു
൩൩ പറയുന്നു. എന്നാൽ നിങ്ങളും അപ്രകാരം തന്നെ ഓരോരുവ
ൻ താന്താന്റെ ഭാൎയ്യയെ തന്നെക്കണക്കെ സ്നേഹിക്ക; ഭാൎയ്യ
യൊ ഭൎത്താവെ ഭയപ്പെട്ടാവു.

## ൬. അദ്ധ്യായം.

പുത്രാദി വകക്കാൎക്കും പ്രബോധനം, (൧൦) ആത്മികയുദ്ധത്തിൻ ഉപദേശം, (൨൧) സമാപ്തി.

൧ മക്കളെ നിങ്ങളുടെ പിതാക്കളെ കൎത്താവിൽ അനുസരിപ്പിൻ!
൨ ഇതു ന്യായമല്ലൊ ആകുന്നു. (൨ മോ. ൨൦, ൧൨.) നിന്റെ അഛ്ശ
നേയും അമ്മയേയും ബഹുമാനിക്ക എന്നതു വാഗ്ദത്തം കൂടിയ
൩ ആദികല്പന ആകുന്നു. നിണക്ക് നല്ലതു ഭവിപ്പാനും നീ ഭൂമി
൪ യിൽ ദീൎഘായുസ്സാവാനും എന്നു തന്നെ. അഛ്ശന്മാരെ നിങ്ങളു
ടെ മക്കളെ കോപിപ്പിക്കാതെ, കൎത്താവിന്റെ ബാലശിക്ഷയി
൫ ലും പത്ഥ്യോപദേശത്തിലും പോററി വളൎത്തുവിൻ. ദാസന്മാരെ,
ക്രിസ്തനെ പോലെ തന്നെ ജഡപ്രകാരം ഉടയവരെ ഹൃദയ
ത്തിൻ ഏകാഗ്രതയിൽ ഭയത്തോടും വിറയലോടും അനുസരിപ്പി
൬ ൻ. മനുഷ്യരെ രസിപ്പിക്കുന്ന ദൃഷ്ടിസേവയാൽ അല്ല; ക്രിസ്ത
൭ ദാസരായി ദേവേഷ്ടത്തെ മനസ്സാലെ ചെയ്തും മനുഷ്യൎക്കല്ല;
കൎത്താവിന്ന് എന്നത്രെ അനുരാഗത്തോടെ സേവിച്ചും കൊണ്ടു
൮ തന്നെ. ദാസനൊ സ്വതന്ത്രനൊ താന്താൻ ഏതു നന്മ ചെ
യ്താലും കൎത്താവിൽ നിന്ന് അതിനെ തന്നെ പ്രാപിക്കും എന്ന
൯ റിഞ്ഞുവല്ലൊ. യജമാനന്മാരെ ഭീഷണിവാക്ക് ഒഴിച്ചു, അവ
രോട് അപ്രകാരങ്ങൾ തന്നെ ചെയ്വിൻ! അവൎക്കും നിങ്ങൾക്കും
യജമാനനായവൻ വാനങ്ങളിൽ ഉണ്ടെന്നും അവൻ പക്കൽ
മുഖപക്ഷം ഇല്ല എന്നും അറിയാമല്ലൊ.
൧൦ ഒടുക്കം എൻ സഹോദരന്മാരെ കൎത്താവിലും അവന്റെ ഊ
൧൧ ക്കിൻ ബലത്തിലും ശക്തിപ്പെട്ടുവിൻ. പിശാചിന്റെ തന്ത്രങ്ങ
ളോടു ചെറുത്തു നില്പാൻ കഴിയേണ്ടതിന്നു ദൈവത്തിന്റെ സ
൧൨ ൎവ്വായുധവൎഗ്ഗത്തെ ധരിച്ചുകൊൾവിൻ. നമുക്കല്ലൊ മല്ലുള്ളതു
ജഡരക്തങ്ങളോടല്ല വാഴ്ചകളോട് അധികാരങ്ങളോട് ഈ അ
ന്ധകാരത്തിലെ ലോകാധിപന്മാരോടു സ്വൎല്ലോകങ്ങളിൽ ദുഷ്ടാ
൧൩ ത്മസേനയോടത്രെ. അതുകൊണ്ടു നിങ്ങൾ ആ ദുൎദ്ദിവസത്തിൽ

എതിൎപ്പാനും സകലത്തെയും സമാപിച്ചിട്ടു നില്പാനും കഴിയേ
ണ്ടതിന്നു ദൈവത്തിന്റെ സൎവ്വായുധവൎഗ്ഗത്തെ എടുത്തു കൊ
ൾ്വിൻ. എന്നാൽ നിങ്ങളുടെ അരെക്കു സത്യത്തെ കെട്ടി, ൧൪
നീതി എന്ന കവചത്തെ ധരിച്ചു. സമാധാനസുവിശേഷ ൧൫
ത്തിന്റെ മുതിൎച്ചയെ കാലുകൾക്കു ചെരിപ്പാക്കി. എല്ലാററിന്മീ ൧൬
തെ ദുഷ്ടന്റെ തീയമ്പുകളെ ഒക്കയും കെടുപ്പാൻ മതിയായ വി
ശ്വാസമാകുന്ന പലിശയെ എടുത്തുംകൊണ്ടു നില്പിൻ. പി ൧൭
ന്നെ രക്ഷയാം ശിരസ്ത്രവും ദേവച്ചൊൽ ആകുന്ന ആത്മാവി
ൻ വാളെയും കൈക്കൊൾ്വിൻ. എല്ലാ പ്രാൎത്ഥനയാലും യാച ൧൮
നയാലും ഏതു നേരത്തും ആത്മാവിൽ പ്രാൎത്ഥിച്ചും അതിനായു
ന്നെ ജാഗരിച്ചും കൊണ്ടു, എല്ലാ വിശുദ്ധൎക്കും എനിക്കും വേണ്ടി
യാചനയിൽ സകല അഭിനിവേശം പൂണ്ടും (നില്ക്കേണ്ടു).
ഞാൻ ചങ്ങലയിൽ മന്ത്രിയായി സേവിക്കുന്ന സുവിശേഷ ൧൯
ത്തിന്റെ മൎമ്മത്തെ പ്രാഗത്ഭ്യത്തോടെ അറിയിപ്പാൻ എന്റെ
വായി തുറക്കുമ്പോൾ, എനിക്കു വചനം നല്കപ്പെടേണം എന്നും ൨൦
ഞാൻ പറയേണ്ടുംവണ്ണം അതിൽ പ്രാഗത്ഭ്യം കാട്ടേണം എ
ന്നും തന്നെ.

എന്റെ അവസ്ഥയും ഞാൻ നടക്കുന്നതും നിങ്ങളും അറി ൨൧
യേണ്ടതിന്നു പ്രിയ സഹോദരനും കൎത്താവിൽ വിശ്വസ്ത ശു
ശ്രൂഷക്കാരനും ആയ തുകിക്കൻ നിങ്ങൾക്കു എല്ലാം അറിയി
ക്കും. അവനെ ഞാൻ നിങ്ങളരികത്തു അയച്ചതു നിങ്ങൾ ഞ ൨൨
ങ്ങളുടെ വസ്തുതകളെ അറികയും അവൻ നിങ്ങളുടെ ഹൃദയങ്ങ
ളെ ആശ്വസിപ്പിക്കയും വേണം എന്നു വെച്ചത്രെ. പിതാവാ ൨൩
യ ദൈവത്തിൽനിന്നും കൎത്താവായ യേശുക്രിസ്തനിൽനിന്നും
സഹോദരന്മാൎക്കു സമാധാനവും വിശ്വാസത്തോടെ സ്നേഹവും
(ഉണ്ടായിരിക്ക). നമ്മുടെ കൎത്താവായ യേശുക്രിസ്തനെ അ ൨൪
ക്ഷയമായി സ്നേഹിക്കുന്നവരോടു ഒക്കയും കരുണ (ഉണ്ടാക)
ആമെൻ.



THE EPISTLE OF PAUL THE APOSTLE TO THE

# Philippians

# ഫിലിപ്പ്യക്ക്

## എഴുതിയ ലേഖനം

### ൧. അദ്ധ്യായം.

(൩) സഭയിങ്കലെ സ്നേഹത്തെ സ്തോത്രപ്രാൎത്ഥനകളാൽ കാണിച്ചിട്ടു, (൧൨) തന്റെ അവസ്ഥയും, (൧൮) ആശയും ഗ്രഹിപ്പിച്ചു, (൨൭) ഒരുമിച്ചു നില്പാൻ ഉത്സാഹിപ്പിച്ചതു.

൧ യേശുക്രിസ്തന്റെ ദാസരായ പൌലും തിമോത്ഥ്യനും ഫിലി
പ്പിയിൽ ഉള്ള അദ്ധ്യക്ഷന്മാരോടും ശുശ്രൂഷക്കാരോടും കൂടക്രി
സ്തുയേശുവിലെ വിശുദ്ധന്മാൎക്ക് എല്ലാവൎക്കും എഴുതുന്നതു.
൨ നമ്മുടെ പിതാവായ ദൈവത്തിൽനിന്നും കൎത്താവായ യേശു
ക്രിസ്തുനിൽനിന്നും നിങ്ങൾക്ക് കരുണെയും സമാധാനവും ഉ
ണ്ടാക.
൩ നിങ്ങളെ ഓൎക്കുന്നതിൽ ഒക്കെയും എന്റെ ദൈവത്തിന്നു
൪ സ്തോത്രം ചെയ്യുന്നതു. നിങ്ങൾ ഒന്നാം നാൾ മുതൽ ഇതുവരെ
യും സുവിശേഷത്തിന്നായി കാണിച്ച കൂട്ടായ്മനിമിത്തം തന്നെ.
൫ ഞാൻ ഏതു അപേക്ഷയിലും നിങ്ങൾ എല്ലാവൎക്കും വേണ്ടി
൬ എപ്പോഴും സന്തോഷത്തോടെ യാചന ചെയ്യും. നിങ്ങളിൽ
നല്ല പ്രവൃത്തിയെ ആരംഭിച്ചവൻ യേശുക്രിസ്തന്റെ നാളോ
ളം തികെക്കും എന്നു തന്നെ തേറിക്കൊണ്ടുമിരിക്കുന്നുവല്ലോ. ഇ
൭ ങ്ങിനെ നിങ്ങളെ എല്ലാവരെകൊണ്ടും ഭാവിക്കുന്നതു എനിക്കു
ന്യായം ആവാൻ കാരണം കരുണെക്ക് എന്റെ കൂട്ടാളികളായ
നിങ്ങളെ ഒക്കെയും എന്റെ ബന്ധനങ്ങളിലും സുവിശേഷത്തിൻ

പ്രതിവാദത്തിലും സ്ഥിരീകരണത്തിലും എന്റെ ഹൃദയത്തി
നകം വഹിക്കുന്നതു തന്നെ. യേശുക്രിസ്തുന്റെ കരളിൽ ഞാൻ ൮
നിങ്ങളെ ഒക്കയും എങ്ങിനെ വാഞ്ഛിക്കുന്നു എന്നതിന്നു ദൈവ
മല്ലൊ എനിക്ക് സാക്ഷി. ഞാൻ പ്രാൎത്ഥിക്കുന്നതൊ നിങ്ങളുടെ ൯
സ്നേഹം മേല്ക്കുമേൽ പരിജ്ഞാനത്തിലും എല്ലാ രുചിസൂക്ഷ്മത
യിലും വഴിഞ്ഞു വന്നിട്ടു. നിങ്ങൾ വിശിഷ്ടങ്ങളെ സമ്മതിപ്പാ ൧൦
റാകേണം ക്രിസ്തുന്റെ നാളിലേക്ക് സ്വച്ഛരും തടങ്ങലില്ലാത്ത
വരും. ദൈവത്തിൻ തേജസ്സിന്നും പുകഴ്ചെക്കുമായിട്ടു യേശു ൧൧
ക്രിസ്തുനാൽ നീതിഫലം നിറഞ്ഞിരിക്കുന്നവരും ആവാൻ എ
ന്നത്രെ.

എന്നാൽ നിങ്ങൾക്ക് അറിയായ്വരേണ്ടി ഇരിക്കുന്നിതു എ ൧൨
ന്റെ അവസ്ഥകൾ കേവലം സുവിശേഷത്തിന്റെ മുഴുപ്പി
ന്നായി നടന്നു വന്നു. എന്റെ ബന്ധനങ്ങൾ അകമ്പടി മാ ൧൩
ടത്തിൽ ഒക്കയും ശേഷം എല്ലാവൎക്കും ക്രിസ്തുനിൽ തന്നെ വെ
ളിവായപ്രകാരവും. സഹോദരർ മിക്കതും എന്റെ ബന്ധന ൧൪
ങ്ങളാൽ കൎത്താവിൽ തേറിക്കൊണ്ടു വചനത്തെ ഭയം കൂടാതെ
ഉരെപ്പാൻ അതിയായി തുനിഞ്ഞവരാവും തന്നെ. ചിലർ ക്രിസ്തു ൧൫
നെ ഘോഷിക്കുന്നത് അസൂയ പിണക്കങ്ങൾ നിമിത്തവും
അത്രെ; ചിലർ പ്രസാദം നിമിത്തം തന്നെ. ഇങ്ങിനെ സ്നേഹം ൧൬
പൂണ്ടവർ ഞാൻ സുവിശേഷത്തിന്റെ പ്രതിവാദത്തിന്നായി
കിടക്കുന്നു എന്നറിഞ്ഞിട്ടു തന്നെ. ശാഠ്യം പൂണ്ടവരൊ ക്രിസ്തു ൧൭
നെ പ്രസ്താപിക്കുന്നതു നിൎമ്മലതയിലല്ല എന്റെ ബന്ധന
ങ്ങൾക്കു ക്ലേശം പിണെപ്പാൻ ഭാവിച്ചത്രെ. പിന്നെ എന്തു? ൧൮
ഉപായത്താൽ ആകട്ടെ സത്യത്താൽ ആകട്ടെ, ക്രിസ്തുനല്ലൊ
പ്രസ്താപിക്കപ്പെടുന്നു, ഇതിലും ഞാൻ സന്തോഷിക്കുന്നു; പി ൧൯
ന്നെയും ഞാൻ സന്തോഷിപ്പാൻ കാരണമാവിതു: നിങ്ങളുടെ
യാചനയാലും യേശുക്രിസ്തുന്റെ ആത്മാവ് ഏകുന്നതിനാലും
ഇത് എനിക്ക് രക്ഷയായ്ക്കൂടും എന്നറിയുന്നതു തന്നെ. എനി ൨൦
ക്ക് ഒന്നിലും നാണം വരാതെ എല്ലാ പ്രാഗത്ഭ്യത്തിലും കൂടി ക്രി
സ്തുൻ എന്റെ ശരീരത്തിങ്കൽ ജീവനാൽ താൻ, മരണത്താൽ
താൻ, എപ്പോഴും ആയവണ്ണം ഇപ്പോഴും മഹിമപ്പെടും എന്ന്.
എനിക്ക് പ്രതീക്ഷയും ആശയും ഉള്ള പ്രകാരം തന്നെ. എനി ൨൧
ക്കല്ലൊ ജീവിക്കുന്നതു ക്രിസ്തുനത്രെ മരിക്കുന്നതും ലാഭമെ.
എന്നാൽ ജഡത്തിൽ ഈ ജീവിക്കുന്നത് എനിക്ക് വേലയിൽ ൨൨

ഫലം എന്നു വന്നാൽ ഏതിനെ വരിപ്പൂ എന്ന് അറിയിക്കു
൨൩ ന്നില്ല. ആ രണ്ടിൽനിന്നും എനിക്ക് ആവേശം ഉണ്ടു, യാത്രയാ
യി ക്രിസ്തുനോടു കൂട ഇരിപ്പാൻ കാംക്ഷപ്പെടുന്നു; അത് എത്ര
൨൪ യും അധികം നല്ലതു സ്പഷ്ടം. ജഡത്തിൽ വസിച്ചിരിക്കുന്ന
൨൫ തൊ, നിങ്ങൾ നിമിത്തം അത്യാവശ്യം. ആയതു തേറീട്ടു ഞാൻ
വസിക്കും എന്നും നിങ്ങളുടെ മുഴുപ്പിന്നായും വിശ്വാസത്തിലെ
സന്തോഷത്തിന്നായും നിങ്ങൾ എല്ലാവരോടും കൂട പാൎത്തിരി
൨൬ ക്കും എന്നും അറിയുന്നു. ഞാൻ നിങ്ങളുടെ അടുക്കൽ മടങ്ങി
വരികയാൽ നിങ്ങളുടെ പ്രശംസ ക്രിസ്തുയേശുവിൽ എന്നാൽ
വഴിഞ്ഞു വരുമാറു തന്നെ.
൨൭ ക്രിസ്തുസുവിശേഷത്തിന്നു യോഗ്യമായി പെരുമാറുക മാത്രം
ചെയ്യിൻ ഞാൻ നിങ്ങളെ വന്നു കണ്ടു താൻ, ദൂരത്തിരുന്നു നി
ങ്ങളുടെ വൃത്താന്തം കേട്ടു താൻ, നിങ്ങൾ ഒർ ആത്മാവിൽ നി
ന്നിട്ടു എതിരികളാൽ ഒന്നിലും കുലുങ്ങി പോകാതെ, ഒരു മനസ്സോ
ടെ സുവിശേഷവിശ്വാസത്തിന്നായി ഒന്നിച്ചു് അങ്കം പൊ
൨൮ രുതുന്നപ്രകാരം ഗ്രഹിക്കേണ്ടതിന്നു തന്നെ. (കുലുങ്ങാത്തതൊ)
അവൎക്കു നാശത്തേയും നിങ്ങൾക്കു രക്ഷയേയും സൂചിപ്പിക്കു
൨൯ ന്നു, അതും ദൈവത്തിൽനിന്നു തന്നെ. നിങ്ങൾക്കല്ലൊ ക്രിസ്തു
നിൽ വിശ്വസിക്കമാത്രമല്ല; അവനായിട്ടു കഷ്ടപ്പെടുക എന്ന
൩൦ തു കൂടെ സമ്മാനിക്കപ്പെട്ടു. നിങ്ങൾ എങ്കൽ കണ്ടതും ഇപ്പോ
ൾ എങ്കൽ കേൾക്കുന്നതും ആയ അന്യോന്യ പോരാട്ടം തന്നെ
നിങ്ങൾക്കും ഉണ്ടു.

## ൨. അദ്ധ്യായം.

ഐകമത്യവും, (൫) യേശുവിൽ കണ്ട താഴ്മയും പൂണ്ടു, (൧൨) രക്ഷയെ ഉറപ്പിപ്പാൻ പ്രബോധനം, (൧൭) താൻ മരണത്തിന്നും ഒരുങ്ങി, (൧൯) തിമോത്ഥ്യനേയും, (൨൫) എപഫ്രോദിതനേയും അയക്കുന്നതു.

൧ എന്നാൽ വല്ല പ്രബോധനവും വല്ല സ്നേഹാശ്വാസന
വും ആത്മാവിൻ വല്ല കൂട്ടായ്മയും വല്ല കരളും അലിവും ക്രിസ്തു
൨ നിൽ ഉണ്ടെങ്കിൽ. നിങ്ങൾ ഒന്നിനെ കരുതി അന്യോന്യ സ്നേ
ഹം പൂണ്ടു, ഐകമത്യപ്പെട്ടു, ഏകത്തെ വിചാരിച്ചുംകൊണ്ടു ഇ
൩ ങ്ങിനെ എന്റെ സന്തോഷത്തെ പൂൎണ്ണമാക്കുവിൻ. ശാഠ്യം താ
ൻ, ദുരഭിമാനം താൻ, ഒന്നിങ്കലും മുന്നിടാതെ മനോവിനയത്താ
ൽ അവനവൻ മറ്റെവനെ തനിക്ക് മീതെ എന്ന് നിനെച്ചും;

താന്താന്റെവ അല്ല; ഓരോരുവൻ അന്യരുടെവറെറ വിചാ ൪
രിച്ചുംകൊണ്ടത്രെ. ക്രിസ്തുയേശുവിൽ ഉള്ള ഭാവമല്ലൊ നിങ്ങ ൫
ളിലും ഉണ്ടാവൂതാക. ആയവൻ ദേവരൂപത്തിൽ ഭവിക്കുമ്പോ ൬
ൾ, ദൈവത്തോട് ഒത്തതായി ചമയുന്നതു പിടിച്ചു പറിപ്പാ
ൻ തോന്നാതെ; ദാസരൂപം എടുത്തു, മനുഷ്യസാദൃശ്യത്തിൽ ൭
ആയ്തീൎന്ന വേഷത്തിലും മനുഷ്യൻ എന്നു കാണായ്വന്നു; അ
വൻ തന്നെത്താൻ ഒഴിച്ചു. മരണത്തോളം ക്രൂശിലെ മരണ ൮
ത്തോളം തന്നെ അധീനനായ്വന്നു തന്നെത്താൻ താഴ്ത്തി. അതു ൯
കൊണ്ടത്രെ ദൈവം അവനെ ഏറെ ഉയൎത്തി, സകല നാമ
ത്തിന്നും മേലായ നാമവും സമ്മാനിച്ചു. സ്വൎഗ്ഗസ്ഥൎക്കും ഭൂമി ൧൦
സ്ഥൎക്കും അധോലോകൎക്കും ഉള്ള മുഴങ്കാൽ ഒക്കയും യേശുനാമ
ത്തിൽ മടങ്ങുകയും. എല്ലാ നാവും യേശുക്രിസ്തൻ കൎത്താവ് ൧൧
എന്നു പിതാവായ ദൈവത്തിൻ തേജസ്സിന്നായി ഏററു പറ
കയും ചെയ്യേണ്ടതിന്നത്രെ. എന്നതുകൊണ്ടു എൻ പ്രിയമു ൧൨
ള്ളവരെ! നിങ്ങൾ എപ്പോഴും അനുസരിച്ചതു പോലെ ഞാൻ
അരികത്തിരിക്കുമ്പോൾ, കാട്ടിയപ്രകാരമാത്രമല്ല; ഇപ്പോൾ ദൂ
രത്താകും കാലം ഏററം അധികം തന്നെ; ഭയത്തോടും വിറയ
ലോടും നിങ്ങളുടെ രക്ഷയെ അനുഷ്ഠിപ്പിൻ. ഇച്ഛിക്കുന്നതിനേ ൧൩
യും സാധിപ്പിക്കുന്നതിനേയും നിങ്ങളിൽ ദൈവമല്ലൊ പ്രസാ
ദം ഹേതുവായിട്ടു സാധിപ്പിക്കുന്നതു. സകലത്തേയും പിറുപി ൧൪
റുപ്പുകളും ദുൎഭാവങ്ങളും കൂടാതെ ചെയ്വിൻ. വക്രതയും കോ ൧൫
ട്ടവും ഉള്ള തലമുറയുടെ നടുവിൽ അനിന്ദ്യരും കുററില്ലാത്തവരും
ദൈവത്തിൻ നിഷ്കളങ്കമക്കളും ആകുമാറു തന്നെ. ആയവരിൽ ൧൬
നിങ്ങൾ ജീവവചനത്തെ പററിക്കൊണ്ടു ലോകത്തിൽ ജ്യോതി
സ്സുകളായി മിന്നുന്നു; ഞാൻ ഓടിയതും അദ്ധ്വാനിച്ചതും പഴുതി
ലായില്ല എന്നു ക്രിസ്തന്റെ നാളിൽ എനിക്ക് പ്രശംസ വരു
വാൻ തന്നെ. എന്നാൽ നിങ്ങളുടെ വിശ്വാസം ആകുന്ന ബ ൧൭
ലിയേയും സേവയേയും നടത്തുമ്പോൾ, ഞാൻ ഊക്കപ്പെട്ടാലും
സന്തോഷിക്കുന്നു; നിങ്ങൾ എല്ലാവരേയും സന്തോഷിപ്പാൻ
നിമന്ത്രിക്കയും ചെയ്യുന്നു. അപ്രകാരം തന്നെ നിങ്ങളും അതിൽ ൧൮
സന്തോഷിച്ചു, എന്നെയും സന്തോഷിപ്പാൻ നിമന്ത്രിപ്പിൻ.

എന്നാൽ നിങ്ങളുടെ വസ്തുത കേട്ടു എനിക്കും മനം തണുക്കേ ൧൯
ണ്ടതിന്നു തിമോത്ഥ്യനെ വേഗത്തിൽ അങ്ങ് അയക്കും എന്നു
കൎത്താവിൽ ആശിക്കുന്നു. നിങ്ങളുടേവ നിജമായി കരുതി ൨൦

ക്കൊൾവാൻ തുല്യചിത്തൻ ആയവൻ (മറ്റ്) ആരും എനിക്കി
൨൧ ല്ല; യേശുക്രിസ്തുവിന്റെവ അല്ല, തങ്ങൾക്കുള്ളവയത്രെ എല്ലാ
൨൨ വരും അന്വേഷിക്കുന്നു. അവനൊ അച്ഛനെ മകൻ എന്ന
പോലെ എന്നോടു കൂടി സുവിശേഷത്തിന്നായി സേവിച്ചുള്ളു;
൨൩ അവന്റെ സിദ്ധതയെ നിങ്ങൾ അറിയുന്നു. ആയവനെ
ഞാൻ എന്റെ കാൎയ്യത്തിന്നു തുമ്പു കണ്ടു ഉടനെ അയപ്പാൻ
൨൪ ആശിക്കുന്നു. ഞാനും വേഗം വരും എന്നു കൎത്താവിൽ ആ
൨൫ ശ്രയിച്ചും ഇരിക്കുന്നു. അതിൻ നടെ എന്റെ സഹോദരനും
കൂട്ടുവേലക്കാരനും സഹഭടനും നിങ്ങളുടെ ദൂതനും എന്റെ മുട്ടി
ന്നു (നിങ്ങളുടെ കാൎയ്യംകൊണ്ടു) സേവിച്ചവനും ആയ എപ
ഫ്രോദിതനെ നിങ്ങളരികെ അയപ്പാൻ ആവശ്യം എന്നു തോന്നി.
൨൬ അവൻ നിങ്ങളെ ഒക്കെയും വാഞ്ഛിക്കയല്ലാതെ, താൻ രോഗിയാ
യ്ത നിങ്ങൾ കേട്ടത് നിമിത്തം വലഞ്ഞും പോയ ഹേതുവാൽ
൨൭ തന്നെ. ചാവിനോടണയുമാറ് അവൻ രോഗിയായി സത്യം
ദൈവം അവനെ കനിഞ്ഞു താനും; അവനെ മാത്രമല്ല എനി
ക്ക് ദുഃഖത്തിന്മേൽ ദുഃഖം വരാതിരിപ്പാൻ എന്നെയും കൂടെ (ക
൨൮ നിഞ്ഞതു). ആകയാൽ നിങ്ങൾ അവനെ പിന്നെയും കണ്ടു
സന്തോഷിപ്പാനും എനിക്കും ദുഃഖങ്ങൾ അല്പം കുറവാനും ഞാ
൨൯ ൻ അവനെ അധികം വിരഞ്ഞ് അയച്ചിരിക്കുന്നു. ആകയാൽ
അവനെ കൎത്താവിൽ എല്ലാ സന്തോഷത്തോടും കൂടെ ഏറ്റു
൩൦ കൊൾവിൻ! ഇപ്രകാരമുള്ളവരെ ബഹുമാനിച്ചും ഇരിപ്പിൻ. അ
വനല്ലൊ നിങ്ങൾ എന്നെ സേവിക്കുന്നതിൽ കുറവു ശേഷിച്ച
തിനെ തീൎക്കേണം എന്നു വെച്ചു പ്രാണത്യാഗം തുടങ്ങി ക്രിസ്തു
ന്റെ പ്രവൃത്തിനിമിത്തം ചാവിനോളം അടുത്തു കൂടിയവൻ.

## ൩. അദ്ധ്യായം.

യഹൂദ്യാനുസാരികളെ വെടിഞ്ഞും, (൪) താൻ നടക്കുംവണ്ണം, (൧൨) ക്രിസ്തുനെമാത്രം ലാക്കാക്കി, (൧൭) ചൊവ്വിൽ മേലേറി നടപ്പാൻ പ്രബോധനം.

൧ ഒടുക്കം എന്റെ സഹോദരന്മാരെ, കൎത്താവിൽ സന്തോഷിപ്പി
ൻ! ഒന്നിനെ തന്നെ നിങ്ങൾക്ക് പിന്നെയും എഴുതുന്നതിനാൽ
൨ എനിക്ക് മടുപ്പില്ല, നിങ്ങൾക്ക് ക്ഷേമം ഉണ്ടു താനും. നായ്ക്കളെ
സൂക്ഷിപ്പിൻ ആകാത്ത വേലക്കാരെ സൂക്ഷിപ്പിൻ വിഛേദന
൩ യെ സൂക്ഷിപ്പിൻ. പരിഛേദന അല്ലൊ നാം ആകുന്നു: ആ
ത്മാവ്കൊണ്ടു ദൈവത്തെ ഉപാസിച്ചും ക്രിസ്തുയേശുവിൽ

പ്രശംസിച്ചും ജഡത്തിൽ ആശ്രയിക്കാതെയും ഇരിക്കുന്നവർ
തന്നെ. ഞാനൊ പക്ഷെ ജഡത്തിലും ആശ്രയമുള്ളവൻ ത ൪
ന്നെ; മററാക്കും ജഡത്തിൽ ആശ്രയിക്കാം എന്നു തോന്നുകിൽ
എനിക്ക് അധികം. എട്ടാം നാൾ പരിഛേദന ഇസ്രയേൽ ൫
ജാതി ബിന്യമീൻഗോത്രം എബ്രായരിൽനിന്ന് എബ്രയൻ,
ധമ്മത്തെ തൊട്ടു പറീശൻ. എരിവിനെ തൊട്ടു സഭയെ ഹിം ൬
സിക്കുന്നവൻ, ധമ്മത്തിലെ നീതിയെ തൊട്ട് അനിന്ദ്യനുമായി
ചമഞ്ഞവൻ. എങ്കിലും എനിക്ക് ലാഭങ്ങൾ എന്നുള്ളവ ഒക്ക ൭
വെ ഞാൻ ക്രിസ്തൻ നിമിത്തം ഛേതം എന്നു വെച്ചിരിക്കുന്നു.
അത്രയല്ല; എൻ കർത്താവായ യേശുക്രിസ്തുൻെറ അറിവിലെ ൮
മികവുനിമിത്തം ഞാൻ ഇപ്പോഴും എല്ലാം ഛേതം എന്നു വെ
ക്കുന്നു. അവൻ നിമിത്തം എനിക്ക് അത് ഒക്കയും ഛേതം വ
ന്നുപോയി, ചണ്ടി എന്നും തോന്നുന്നു. ഞാൻ ക്രിസ്തനെ നേ ൯
ടീട്ടു, ധമ്മത്തിൽനിന്നു എൻ നീതിയെ അല്ല; ക്രിസ്തുവിശ്വാസ
ത്തിൽനിന്നുള്ളതായി ദൈവത്തിങ്കന്നു വരുന്ന നീതിയെ വി
ശ്വാസത്തിൽ കൈക്കൊണ്ടു, അവനിൽ കാണപ്പെടുവാനും.
ഇങ്ങിനെ അവനെയും അവൻെറ പുനരുത്ഥാനശക്തിയേ ൧൦
യും മരിച്ചവരുടെ എഴുനീല്പിനോട് എത്തുമൊ എന്നിട്ട്. അവ ൧൧
ൻെറ മരണത്തോട് എന്നെ അനുരൂപനാക്കിക്കൊണ്ടു അവ
ൻെറ കഷ്ടാനുഭവങ്ങളിലെ കൂട്ടായ്മയേയും അറിവാനും തന്നെ.
അതു ലഭിച്ചു കഴിഞ്ഞു എന്നൊ, തികവോടെത്തി പോയി എ ൧൨
ന്നൊ അല്ല; ഞാൻ ക്രിസ്തനാൽ പിടിക്കപ്പെട്ടതുകൊണ്ടു അതി
നെ പിടിക്കുമൊ എന്നിട്ടു ഞാൻ പിന്തുടരുകെ ഉള്ളു. സഹോദര ൧൩
ന്മാരെ, ഞാൻ പിടിച്ചുകളഞ്ഞു എന്നു താൻ എണ്ണുന്നില്ല. ഒന്നി ൧൪
നെ എണ്ണുന്നു പിന്നിട്ടവററെ മറന്നും മുമ്പിലെവ തേടി മുല്പുക്കും
ദൈവം മുകളിൽ വിളിച്ച വിളിയുടെ വിരുതിനെ ലാക്കാക്കി; ക്രി
സ്തുയേശുവിൽ പിന്തുടരുന്നു. എന്നാൽ നമ്മിൽ തികഞ്ഞവരാ ൧൫
യവർ എപ്പേരും ഇപ്രകാരം തന്നെ ചിന്തിച്ചു കൊൾ്ക; വല്ലതും
കൊണ്ടു നിങ്ങൾ വേറെ ഭാവിച്ചാലും ദൈവം അതിനേയും നി
ങ്ങൾ്ക്കു വെളിപ്പെടുത്തും. നാം മുന്നോട്ട് എത്തി പ്രാപിച്ചതിൻെറ ൧൬
നൂലിൽ തന്നെ മാത്രം സഞ്ചരിക്ക, ഒന്നിനെ തന്നെ ചിന്തിക്ക.
സഹോദരന്മാരെ, എനിക്ക് ഒത്ത അനുകാരികൾ ആകുവി ൧൭
ൻ! അപ്രകാരം നടക്കുന്നവരേയും നോക്കുവിൻ! ഞങ്ങൾ നി
ങ്ങൾക്കു മാതിരി ആയി കിട്ടിയല്ലൊ. അനേകരുണ്ടല്ലൊ, ഞാൻ ൧൮

പലപ്പോഴും നിങ്ങളോട് പറഞ്ഞ പോലെ ഇപ്പോൾ കരഞ്ഞും
പറയുന്നു: ക്രിസ്തുവിന്റെ ക്രൂശിന്നു ശത്രുക്കളായി തന്നെ നടക്കു
൧൯ ന്നവർ. അവരുടെ അവസാനം നാശം, അവൎക്കു ദൈവമാകു
ന്നതു വയറത്രെ; അവൎക്കു ലജ്ജയായതിൽ മാനം ഉള്ളു; ഭൂമിമേ
൨൦ ലേവ ചിന്തിക്കുന്നവർ. നമ്മുടെ രാജ്യകാൎയ്യം ആകട്ടെ, വാന
ങ്ങളിൽ ആകുന്നു; അവിടെനിന്നു നാം കൎത്താവായ യേശുക്രി
൨൧ സ്തുനെ രക്ഷിതാവെന്നു കാത്തു നില്ക്കുന്നു. ആയവൻ സകല
വും കൂടെ തനിക്ക് കീഴ്പ്പെടുത്തുവാൻ കഴിയുന്ന സാദ്ധ്യശക്തി
യെകൊണ്ടു നമ്മുടെ താഴ്ചയുടെ ശരീരത്തെ തന്റെ തേജസ്സി
ൻ ശരീരത്തോട് അനുരൂപമാകുവാൻ മറുവേഷമാക്കി തീൎക്കും.
൪, ൧ എന്നതുകൊണ്ട് എനിക്കു പ്രിയരും വാഞ്ഛിതരും ആയ സ
ഹോദരന്മാരെ, എൻ സന്തോഷവും കിരീടവും ആയുള്ളോരെ!
ഇപ്രകാരം കൎത്താവിൽ നിലനില്പിൻ സ്നേഹിതന്മാരെ!

## ൪. അദ്ധ്യായം.

(൨) ഇന്നിന്നവൎക്കും, (൪) സഭെക്കും ഉള്ള പ്രബോധനം, (൧൦) സമ്മാനത്തിന്നായി ഉപചാരവാക്കു, (൨൧) സമാപ്തി.

ഞാൻ എവൊദ്യയെ പ്രബോധിപ്പിക്കുന്നു, സുന്തുകയേയും
പ്രബോധിപ്പിക്കുന്നിതു: കൎത്താവിൽ ഒന്നിനെ തന്നെ ചിന്തി
ക്ക എന്നത്രെ; അതെ നിജ ഇണയാളിയായുള്ളോവെ! അവൎക്ക്
൨ ഉതവി ചെയ്യു. ജീവപുസ്തകത്തിൽ പേരുകൾ ഉള്ള ക്ലെമാൻ
തുടങ്ങിയ എന്റെ കൂട്ടുവേലക്കാരുമായി ആ സ്ത്രീകൾ തന്നെ
൩ സുവിശേഷത്തിൽ എന്നോട് ഒത്തു പോരാടീട്ടുണ്ടല്ലൊ. കൎത്താ
വിൽ എപ്പോഴും സന്തോഷിപ്പിൻ പിന്നെയും ഞാൻ പറയു
൪ ന്നു സന്തോഷിപ്പിൻ! നിങ്ങളുടെ സൌമ്യത എല്ലാ മനുഷ്യൎക്കും
൫ അറിയാസ്സരിക. കൎത്താവ് സമീപസ്ഥൻ, ഒന്നിന്നായും ചിന്ത
പ്പെടരുതെ എല്ലാററിലും സ്തോത്രം കൂടിയ പ്രാൎത്ഥന യാചനകളാ
ലെ നിങ്ങളുടെ ചോദ്യങ്ങൾ ദൈവത്തോട് അറിയിക്കപ്പെടാവു.
൬ പിന്നെ എല്ലാ ബുദ്ധിയേയും കടക്കുന്ന ദേവസമാധാനം നി
ങ്ങളുടെ ഹൃദയങ്ങളേയും നിനവുകളേയും ക്രിസ്തുയേശുവിങ്കൽ
൭ കാക്കും. ശേഷം സഹോദരന്മാരെ! സത്യമായത് ഒക്കയും ഘന
മായത് ഒക്കയും, ന്യായമായത് ഒക്കയും, നിൎമ്മലമായത് ഒക്കയും,
പ്രേമമായത് ഒക്കയും, സല്ക്കീൎത്തിയായത് ഒക്കയും സല്ഗുണമൊ
൮ പുകഴ്ചയൊ എന്താകിലും അവ നണ്ണുവിൻ. എങ്കൽ കൂടെ പഠിച്ചും

പരിഗ്രഹിച്ചും കേട്ടും കണ്ടും കൊണ്ടവ തന്നെ പ്രവൃത്തിപ്പിൻ!
പിന്നെ സമാധാനത്തിന്റെ ദൈവം നിങ്ങളോടു കൂടി ഇരിക്കും.
ഒടുവിൽ നിങ്ങൾ പിന്നെയും എനിക്ക വേണ്ടി, വിചാരിപ്പാൻ
ൻ തെഴുത്തതിനാൽ ഞാൻ കർത്താവിൽ വളരെ സന്തോഷിച്ചു.
ആയതു നിങ്ങൾ മുമ്പെ ഭാവിച്ചു പോന്നിട്ടും തഞ്ചക്കേടുണ്ടായി, ൧൦
മുട്ടുകൊണ്ടു അല്ല; ഞാൻ പറയുന്നതു ഉള്ള അവസ്ഥകളിൽ അ
ലംഭാവം ആവാൻ ഞാൻ പഠിച്ചു സത്യം. താഴ്ത്തപ്പെട്ടുവാനും ൧൧
അറിയാം വഴിവാനും അറിയാം. തൃപ്തിയും വിശപ്പും ഏററവും ൧൨
കുറവും അനുഭവിപ്പാൻ ഏതിലും എല്ലാററിലും ഞാൻ ദീക്ഷിച്ചി
രിക്കുന്നു. എന്നെ ശക്തനാക്കുന്നവനിൽ ഞാൻ സകലത്തി ൧൩
ന്നും മതിയാകുന്നു. എങ്കിലും എന്റെ സങ്കടത്തിൽ നിങ്ങൾ കൂ ൧൪
ട്ടായ്മയെ കാട്ടുകയാൽ നന്നായി ചെയ്തു. പിന്നെ ഫിലിപ്പിയ ൧൫
രെ! സുവിശേഷത്തിന്റെ ആരംഭത്തിങ്കൽ ഞാൻ മക്കെദോന്യ
യിൽനിന്നു പുറപ്പെട്ടാറെ, നിങ്ങൾ മാത്രമല്ലാതെ, ഒരു സഭയും
എന്നോടു കൊള്ളക്കൊടുക്കയുടെ കണക്കിൽ കൂട്ടായ്മ തുടങ്ങീല്ല
എന്നു നിങ്ങളും അറിയുന്നു. തെസ്സലനീക്കയിലുള്ളപ്പോഴെക്കും ൧൬
എന്റെ ആവശ്യത്തിന്നായി നിങ്ങൾ ഒന്നു രണ്ടുവട്ടം അയ
ച്ചുവല്ലൊ. ഞാൻ കാഴ്ചയെ തിരയുന്നു എന്നല്ല; നിങ്ങളുടെ ക ൧൭
ണക്കിൽ വളരുന്ന ഫലത്തെ അത്രെ തിരയുന്നു. ഇപ്പോൾ ൧൮
ഞാൻ എല്ലാം കെട്ടി മേടിച്ചും വഴിഞ്ഞും ഇരിക്കുന്നു. ദൈവത്തി ൧൯
ന്നു സൌരഭ്യവാസനയായി ഹിതവും ഗ്രാഹ്യവും ആയ ബ
ലി എന്നു നിങ്ങളിൽനിന്നു വരുന്നതിനെ എപ്പഫ്രൊദിതനോടു
ഞാൻ പരിഗ്രഹിച്ചിട്ടു നിറഞ്ഞിരിക്കുന്നു. എന്നാൽ എന്റെ ൨൦
ദൈവം തേജസ്സിൽ തന്റെ ധനത്താൽ ആകുംവണ്ണം നിങ്ങളു
ടെ മുട്ടിനെ ഒക്കയും ക്രിസ്തുയേശുവിൽ നിറെച്ചു തീക്കും. നമ്മു ൨൧
ടെ ദൈവവും പിതാവും ആയവന്നു യുഗാദിയുഗങ്ങളിലും തേ
ജസ്സുണ്ടാക ആമെൻ.
ക്രിസ്തുയേശുവിലെ എല്ലാ വിശുദ്ധനേയും വന്ദിപ്പിൻ; എ ൨൨
ന്നോടു കൂടയുള്ള സഹോദരന്മാർ നിങ്ങളെ വന്ദിക്കുന്നു. എല്ലാ ൨൩
വിശുദ്ധരും വിശേഷാൽ കൈസരുടെ ഭവനത്തിലുള്ളവരും
നിങ്ങളെ വന്ദിക്കുന്നു; കർത്താവായ യേശുക്രിസ്തുന്റെ കരുണ
നിങ്ങൾ എല്ലാവരോടും ഉണ്ടാവൂതാക.

THE EPISTLE OF PAUL THE APOSTLE TO THE

# Colossians

# കൊലൊസ്സ്യക്ക്

## എഴുതിയ ലേഖനം

### ൧. അദ്ധ്യായം.

(൩) ഉള്ളവിശ്വാസത്തിന്നായി സ്തോത്രം, (൯) തികവിന്നായി പ്രാൎത്ഥന, (൧൫) സഭാശിരസ്സിൻ മഹത്വവൎണ്ണനം, (൨൧) നിലനില്പിൻ പ്രത്യാശ, (൨൪) സഭെക്ക വേണ്ടി തന്റെ അദ്ധ്വാനം

൧ ദൈവേഷ്ടത്താൽ യേശുക്രിസ്തുന്റെ അപോസ്തലനായ
പൌലും സഹോദരനായ തിമോത്ഥ്യനും കൊലസ്സയിൽ ഉള്ള വി
ശുദ്ധരായി ക്രിസ്തുനിൽ വിശ്വസ്ത സഹോദരന്മാരായവൎക്ക്
൨ (എഴുതുന്നതു). നമ്മുടെ പിതാവായ ദൈവത്തിൽനിന്നും (കൎത്താ
വായ യേശുക്രിസ്തുനിൽനിന്നും) നിങ്ങൾക്ക് കരുണയും സമാ
ധാനവും ഉണ്ടാക.
൩ സുവിശേഷത്തിന്റെ സത്യവചനത്തിൽ നിങ്ങൾ മുൻ
കേട്ടതായി സ്വൎഗ്ഗത്തിൽ നിങ്ങൾക്ക് എന്നു സംഗ്രഹിച്ചു കിട
൪ ക്കുന്ന പ്രത്യാശാൎത്ഥം നിമിത്തം. ക്രിസ്തുയേശുവിൽ വിശ്വാസ
വും എല്ലാ വിശുദ്ധരിലും സ്നേഹവും ഉള്ളതിനെ ഞങ്ങൾ കേട്ടി
൫ ട്ടു നിങ്ങൾക്ക് വേണ്ടി പ്രാൎത്ഥിക്കുന്തോറും; നമ്മുടെ കൎത്താവാ
യ യേശുക്രിസ്തുന്റെ പിതാവും ദൈവവും ആയവനു എപ്പോ
൬ ഴും സ്തോത്രം ചെയ്യുന്നു. ആ സുവിശേഷം ലോകത്തിൽ ഒക്ക
യും ഉള്ളപോലെ നിങ്ങളിലും എത്തി, നിങ്ങൾ ദേവകരുണയെ
ഉണ്മയിൽ കേട്ടറിഞ്ഞുകൊണ്ട നാൾ മുതൽ നിങ്ങളിൽ എന്ന
൭ പോലെ ഫലം കാച്ചുന്നതും വൎദ്ധിക്കുന്നതും ആകുന്നു. ഉണ്മ
യിൽ തന്നെ നിങ്ങൾ അതിനെ നമ്മുടെ പ്രിയ സഹോദരനായ

എപഫ്രാവിൽനിന്ന പഠിച്ചു. ആയവൻ നിങ്ങൾക്ക വേ ൭
ണ്ടി ക്രിസ്തുവിന്റെ വിശ്വാസ്യ ശുശ്രൂഷക്കാരനും നിങ്ങൾക്ക് ആ
ത്മാവിലുള്ള സ്നേഹത്തെ ഞങ്ങളോട് ബോധിപ്പിച്ചവനും ത
ന്നെ. അതുകൊണ്ടു ഞങ്ങളും കേട്ടനാൾ മുതൽ നിങ്ങൾക്ക് ൯
വേണ്ടി വിടാതെ പ്രാൎത്ഥിക്കുന്നു. നിങ്ങൾ കൎത്താവിന്ന യോ ൧൦
ഗ്യമായി നടന്നു, സകലത്തിലും പ്രസാദം വരുത്തേണ്ടതിന്ന
എല്ലാ ആത്മികജ്ഞാനത്തിലും വിവേകത്തിലും ദേവേഷ്ടത്തി
ന്റെ അറിവുകൊണ്ടു നിറഞ്ഞു വരേണം എന്നും, സകല സ
ൽക്രിയയിലും ഫലം കായിച്ചും, ദൈവത്തിൻ പരിജ്ഞാനത്തിൽ
വൎദ്ധിച്ചും പോരെണം. എല്ലാ സഹിഷ്ണുതയും ദീൎഘശാന്തിയും ൧൧
വരുമാറ അവന്റെ തേജസ്സിന്റെ ഊക്കിൻപ്രകാരം എല്ലാ
ശക്തിയാലും ബലപ്പെടുന്നവരായി. വിശുദ്ധൎക്ക് വെളിച്ചത്തി ൧൨
ൽ ഉള്ള അവകാശപ്പങ്കിന്നായി നമ്മെ പ്രാപ്തരാക്കിയ പിതാ
വിന്നു സന്തോഷത്തോടെ സ്തോത്രം ചെയ്യുന്നവർ ആകേ
ണം എന്നും വേണ്ടി കൊള്ളുന്നു. ആയവനല്ലൊ നമ്മെ ഇരു ൧൩
ട്ടിൻ അധികാരത്തിൽനിന്ന ഉദ്ധരിച്ചു തന്റെ സ്നേഹത്തിൻ
പുത്രന്റെ രാജ്യത്തിൽ ആക്കിവെച്ചു. ഇവങ്കൽ നമുക്ക പാ ൧൪
പമോചനം ആകുന്ന വീണ്ടെടുപ്പ് ഉണ്ടു. അവൻ കാണാത്ത ൧൫
ദൈവത്തിന്റെ പ്രതിമയും സൃഷ്ടിക്ക് ഒക്കെക്കും ആദ്യജാതനും
ആകുന്നു. എന്തെന്നാൽ സൎവ്വവും അവനിൽ സൃഷ്ടിക്കപ്പെട്ടു, ൧൬
സ്വൎഗ്ഗങ്ങളിലുള്ളവയും, ഭൂമിമേൽ ഉള്ളവയും, കാണ്മവയും, കാ
ണാത്തവയും, സിംഹാസനങ്ങൾ താൻ, കൎത്തൃത്വങ്ങൾ താൻ,
വാഴ്ചകൾ താൻ, അധികാരങ്ങൾ താൻ സൎവ്വവും അവനാലും
അവങ്കലേക്കും സൃഷ്ടമാകുന്നു. താൻ സൎവ്വത്തിന്നു മുമ്പെയും ൧൭
ഉണ്ടായിരിക്കുന്നു; സൎവ്വവും അവങ്കൽ കൂടിനില്ക്കുന്നു. അവൻ ൧൮
തന്നെ സഭയാകുന്ന ശരീരത്തിന്നു തലയും ആയതിന്നു കാര
ണം അവൻ മരിച്ചവരിൽനിന്ന് ആദ്യജാതനായി ഒർ ആരം
ഭമാകുക തന്നെ; അത് അവന്നു സകലത്തിലും മുമ്പ് ഉണ്ടാ
കേണ്ടതിന്നായ്ത്തു. എങ്ങിനെ എന്നാൽ അവനിൽ എല്ലാ നിറ ൧൯
വും വസിക്ക എന്നും. അവന്റെ ക്രൂശിലെ രക്തംകൊണ്ടു ൨൦
അവനാൽ സമാധാനം ഉണ്ടാക്കി, ഭൂമിമേലുള്ളവയും സ്വൎഗ്ഗ
ത്തിലുള്ളവയും സൎവ്വം അവനെകൊണ്ട് അവങ്കലേക്ക് നിര
പ്പിക്ക എന്നും ഇഷ്ടം തോന്നി. പണ്ടു ദുഷ്ടക്രിയകളിൽ ആ ൨൧
യി, വിചാരത്തിൽ അന്യപ്പെട്ടവരും പകയരും ആയ നിങ്ങ

൨൨ ളെയും; അവൻ ഇപ്പോൾ തന്റെ ജഡശരീരത്തിങ്കൽ മരണം
മൂലം നിരപ്പിച്ചത്, നിങ്ങളെ അവന്റെ മുമ്പിൽ വിശുദ്ധരും
൨൩ നിഷ്കളങ്കരും അനിന്ദ്യരും ആയി നിറുത്തുവാൻ തന്നെ. വാ
നിങ്കീഴെ സകല സൃഷ്ടിയിലും ഘോഷിക്കപ്പെട്ടും പൌലായ
ഞാൻ ശുശ്രൂഷക്കാരനായ്തും, നിങ്ങൾ കേട്ടും ഉള്ള സുവിശേ
ഷത്തിന്റെ പ്രത്യാശയിൽനിന്ന, നിങ്ങൾ ഇളകാതെ അടി
സ്ഥാനപ്പെട്ടവരും നിഷ്ഠയുള്ളവരും ആയി വിശ്വാസത്തിൽ
൨൪ പാൎത്തു കൊണ്ടാലത്രെ. ഇപ്പോൾ ഞാൻ നിങ്ങൾക്ക വേണ്ടി
യുള്ള കഷ്ടാനുഭവങ്ങളിൽ സന്തോഷിച്ചു, ക്രിസ്തന്റെ സങ്കട
ങ്ങളിൽ കുറവായുള്ളവറെറ എന്റെ ജഡത്തിൽ സഭയാകുന്ന
൨൫ അവന്റെ ശരീരത്തിന്ന വേണ്ടി പൂരിപ്പിക്കുന്നു. ആയതിന്ന
ഞാൻ നിങ്ങളിലേക്ക് എനിക്ക് നല്കപ്പെട്ട ദൈവത്തിൻ വീട്ടു
വിചാരണപ്രകാരം ശുശ്രൂഷക്കാരൻ ആയത് ദേവവചന
൨൬ ത്തെ നിവൃത്തിക്കേണ്ടതിന്ന തന്നെ. ആ (വചനം) യുഗാദി
തലമുറകളിൽനിന്നും മറഞ്ഞു കിടന്ന മൎമ്മം എങ്കിലും ഇപ്പോൾ,
൨൭ അവന്റെ വിശുദ്ധൎക്ക പ്രത്യക്ഷമായി. അവൎക്ക ദൈവം ജാ
തികളിൽ ഈ മൎമ്മത്തിലെ തേജസ്സിൻ സമൃദ്ധി എന്തെന്ന
ബോധിപ്പിപ്പാൻ ഇച്ശിച്ചത്; ആയത് തേജസ്സിൻ പ്രത്യാശ
൨൮ യായി നിങ്ങളിൽ ക്രിസ്തൻ എന്നുള്ളതത്രെ. അവനെ ഞങ്ങൾ
പ്രസ്താപിക്കുന്നതിൽ ഏതു മനുഷ്യനേയും ക്രിസ്തനിൽ തിക
ഞ്ഞവനായി നിറുത്തേണ്ടതിന്ന, ഏതു മനുഷ്യനേയും വഴിക്കാ
ക്കിയും എല്ലാ ജ്ഞാനത്തോടും ഏതു മനുഷ്യനേയും ഉപദേശി
൨൯ ച്ചും കൊള്ളുന്നു. അതിന്നായും ഞാൻ എന്നിൽ ബലത്താലെ
വ്യാപരിക്കുന്ന അവന്റെ സാദ്ധ്യശക്തിയിൻ പ്രകാരം പൊ
രുതുംകൊണ്ട് അദ്ധ്വാനിക്കുന്നു.

## ൨. അദ്ധ്യായം.

സഭയുടെ ഉറപ്പിന്നായി ചിന്ത, (൪) ലോകജ്ഞാനത്തിൻ മായ, (൯) ക്രിസ്തനിലെ പൂൎണ്ണത, (൧൬) കള്ള മതഭേദത്തിൻ ആക്ഷേപണം.

൧ എന്തെന്നാൽ നിങ്ങളേയും ലവുദിക്യയിൽ ഉള്ളവരേയും ജ
ഡത്തിൽ എന്റെ മുഖത്തെ കണ്ടിട്ടില്ലാത്ത എല്ലാവരേയും
ചൊല്ലി, എനിക്ക് എത്ര വലിയ പോരാട്ടം ഉണ്ട് എന്ന നിങ്ങ
൨ ൾക്ക് ബോധിക്കേണ്ടതിന്ന് ഇച്ശിക്കുന്നു. അവർ സ്നേഹത്തി
ൽ ഏകീഭവിച്ചും വിവേകത്തിൻ നിറപടിയുടെ സകല സമ്പ

ത്തിലേക്കും ദൈവമായ (പിതാവിന്റെയും) ക്രിസ്തുന്റെയും മ
മ്മത്തിൻ പരിജ്ഞാനത്തിലേക്കും ഒരുമിച്ചിട്ടും അവരുടെ ഹൃദ
യങ്ങൾ ആശ്വസിച്ചു വരേണം എന്നത്രെ. ആ മമ്മത്തിൽ ൩
ജ്ഞാനത്തിന്റെയും അറിവിന്റെയും നിക്ഷേപങ്ങൾ ഒക്ക
യും മറഞ്ഞു കിടക്കുന്നു. ഒരുത്തനും നിങ്ങളെ രസിപ്പിക്കുന്ന ൪
ഭാഷണത്താൽ ചതിക്കാതെ ഇരിപ്പാൻ ഇതിനെ പറയുന്നു.
എങ്ങിനെ എന്നാൽ ഞാൻ ജഡംകൊണ്ടു ദൂരത്ത് എങ്കിലും ൫
ആത്മാവ്കൊണ്ടു നിങ്ങളോടു കൂടയുള്ളവനായി നിങ്ങളുടെ
ക്രമത്തേയും ക്രിസ്തുനിൽ നിങ്ങൾക്കുള്ള വിശ്വാസത്തിൻ മതി
ലിനെയും സന്തോഷിച്ചു കാണുന്നു. ആകയാൽ നിങ്ങൾ യേ ൬
ശുക്രിസ്തുനെ കൎത്താവായിട്ട് പരിഗ്രഹിച്ചപ്രകാരം തന്നെ അ
വനിൽ നടപ്പിൻ. അവനിൽ വേർ ഊന്നിക്കൊണ്ടും (വീടായി) ൭
കെട്ടപ്പെട്ടു പോന്നും ഉപദേശിക്കപ്പെട്ടതിന്ന് ഒത്തവണ്ണം വി
ശ്വാസത്താൽ ഉറെച്ചും അതിൽ സ്തോത്രത്തോടെ കവിഞ്ഞും
വരുന്നവരായി തന്നെ. മനുഷ്യരുടെ സമ്പ്രദായപ്രകാരവും ൮
ക്രിസ്തുനോടല്ല; ലോകത്തിൻ ആദ്യപാഠങ്ങളോട് ഒത്തവണ്ണവും
ആത്മജ്ഞാനം എന്ന വെറും വഞ്ചനയാൽ ഒരുവനും നി
ങ്ങളെ കവൎന്നുകൊണ്ടു പോകാതിരിപ്പാൻ നോക്കുവിൻ. ക്രിസ്തുനി ൯
ൽ അത്രെ ദേവത്വത്തിൻ നിറവ് ഒക്കെയും മെയ്യായി വസിക്കു
ന്നു. സകല വാഴ്ചെക്കും അധികാരത്തിന്നും തലയായ ഇവനി ൰
ൽ നിങ്ങളും നിറഞ്ഞിരിക്കുന്നു സത്യം. അവനിൽ ക്രിസ്തുന്റെ ൰൧
പരിഛേദനയാൽ തന്നെ; ജഡദേഹത്തെ വീഴ്ക്കയിൽ അവ
നോടു കൂടെ സ്നാനത്തിങ്കൽ കുഴിച്ചിടപ്പെട്ടപ്പോൾ, കൈപ്പണി
യല്ലാത്ത പരിഛേദനയും നിങ്ങൾക്ക് ലഭിച്ചു. അവനിൽ കൂ ൰൨
ടെ നിങ്ങൾ അവനെ മരിച്ചവരിൽനിന്ന് ഉണൎത്തിയ ദൈവ
ത്തിന്റെ സാദ്ധ്യശക്തിയിലെ വിശ്വാസത്താൽ ഒന്നിച്ച്
ഉണൎത്തപ്പെട്ടു. പിഴകളിലും നിങ്ങളുടെ ജഡത്തിൻ അഗ്രച ൰൩
മ്മത്തിലും മരിച്ചവരായ നിങ്ങളേയും അവൻ നമുക്കു സകല
പിഴകളേയും സമ്മാനിച്ചു വിട്ടുന്നു അവനോടു കൂട ഉയിൎപ്പിച്ചു.
വെപ്പുകളാൽ നമുക്കു വിരോധവും നേരെ എതിരുമായ കൈമു ൰൪
റിയെ അവൻ കുത്തിക്കളഞ്ഞു; അതിനെ ക്രൂശിൽ തറെച്ചിട്ടു
വഴിയിൽനിന്ന് എടുത്തു കളഞ്ഞിട്ടത്രെ. വാഴ്ചകളേയും അധികാ ൰൫
രങ്ങളേയും (ആയുധവൎഗ്ഗം) കഴിച്ചെടുത്തു; അവരെ ക്രൂശിൽ ജ
യോത്സവം കൊണ്ടാടി പ്രാഗത്ഭ്യത്തോടെ കാഴ്ച വേലയാക്കി

ർമെ

൧൬ കാണിച്ചു. അതുകൊണ്ട് ഊണിലും കുടിയിലും പെരുനാൾ വാ
വു ശബ്ബത്ത് എന്നീസംഗതിയിൽ ആരും നിങ്ങൾക്കു വിധി
൧൭ ക്കരുതു. ഇവ വരേണ്ടുന്നവറ്റിന്റെ നിഴലത്രെ, മെയ്യൊ ക്രി
൧൮ സ്തുതന്നെ ഉള്ളു. താഴ്മ നടിച്ചും ദൂതരെ ആരാധിച്ചുംകൊണ്ടു, താ
ൻ ദൎശിച്ചവ പ്രവേശിച്ചു; തന്റെ ജഡത്തിൻ മനസ്സിനാൽ
വെറുതെ ചീൎത്തുപോയി തലയെ മുറുക പിടിക്കാത്തവൻ ആ
രും എത്ര ഇച്ഛിച്ചാലും നിങ്ങളോട് അങ്കവിരുതിനെ ചതിച്ചെടു
൧൯ ക്കരുതെ. തലയായവനിൽനിന്നല്ലൊ ശരീരം മുഴുവൻ ഞരമ്പു
നാഡികളാലും ചൈതന്യം ലഭിച്ചും ഏകീഭവിച്ചും പോന്നു; ദൈ
൨൦ വഹിതമായ വൎദ്ധനം കൊള്ളുന്നു. നിങ്ങൾ ക്രിസ്തുനോട് കൂട
ലോകത്തിൻ ആദ്യപാഠങ്ങൾക്ക് മരിച്ചു എങ്കിൽ, ലോകത്തിൽ
൨൧ ജീവിക്കുന്ന പ്രകാരം മനുഷ്യരുടെ കല്പിതങ്ങൾക്കും ഉപദേശ
ങ്ങൾക്കും തക്കവണ്ണമെ നിങ്ങൾക്കു വെപ്പുകൾ ഉണ്ടാവാൻ
൨൨ എന്തു? പിടിക്കല്ല, രുചിനോക്കല്ല, തൊടുകയും അരുതു; എന്നുള്ള
൨൩ വ എല്ലാം അനുഭവത്താൽ കേടു വരുന്നതത്രെ. ഈ കല്പിത
ങ്ങൾ ഒക്കയും സ്വേച്ഛാരാധനയിലും താഴ്മഭാവത്തിലും ശരീര
ത്തിന്റെ ഉപേക്ഷയിലും ജ്ഞാനത്തിൻ പേരു മാത്രം ഉള്ളു
മാനമായത് ഒന്നിനാലും അല്ല; ജഡത്തിന്റെ തൃപ്തിക്കായിട്ടത്രെ.

## ൩. അദ്ധ്യായം.

മേലേവ തിരിഞ്ഞു, (൫) പഴയ മനുഷ്യനെ വീഴ്ത്തു, (൧൦) പുതിയവനെ ധരിപ്പാനും, (൧൮—൪, ൬) വെവ്വേറെ വകക്കാൎക്കും ഉള്ള പ്രബോധനങ്ങൾ.

൧ എന്നാൽ നിങ്ങൾ ക്രിസ്തുനോടു കൂടെ ഉണൎത്തപ്പെട്ടു എങ്കി
൨ ൽ, ക്രിസ്തുൻ ദൈവത്തിൻ വലഭാഗത്ത് ഇരിക്കുന്നേടത്തു മേ
ലേവ അന്വേഷിപ്പിൻ! ഭൂമിയിലുള്ളവ അല്ല; മേലേവ തന്നെ
൩ വിചാരിപ്പിൻ. കാരണം നിങ്ങൾ മരിച്ചു നിങ്ങളുടെ ജീവൻ
ക്രിസ്തുനോടു കൂടെ ദൈവത്തിൽ ഒളിച്ചു വെച്ചും ഇരിക്കുന്നു; ന
മ്മുടെ ജീവനാകുന്ന ക്രിസ്തുൻ വിളങ്ങി വരുമ്പോഴെക്കൊ, നി
൪ ങ്ങളും അവനോടു കൂടെ തേജസ്സിൽ വിളങ്ങും. ആകയാൽ പു
൫ ലയാട്ടു, അശുദ്ധി, അതിരാഗം, ദുൎമ്മോഹം, വിഗ്രഹാരാധന ആ
കുന്ന ലോഭം ഇങ്ങിനെ ഭൂമിമേലുള്ള നിങ്ങളുടെ അവയവങ്ങ
൬ ളെ മരിപ്പിച്ചു കൊൾവിൻ. ആ വക നിമിത്തം ദേവകോപം
൭ അനധീനതയുടെ മക്കൾ മേൽ വരുന്നു. ഇവരിൽ നിങ്ങളും
൮ അവറ്റിൽ ജീവിക്കും കാലം പണ്ടു നടന്നു. ഇപ്പോഴൊ നിങ്ങളും

അവ ഒക്കയും കോപം, ക്രോധം, വേണ്ടാതനവും നിങ്ങളുടെ
വായിൽനിന്നു ദൂഷണദുൎഭാഷണങ്ങളും ഇട്ടുകളവിൻ. അന്യോ ൯
ന്യം കളവു പറയായ്പിൻ. നിങ്ങൾ പഴയ മനുഷ്യനെ അവ ൧൦
ന്റെ പ്രവൃത്തികളോടു കൂടെ വീഴ്ത്തു കളഞ്ഞു, തന്നെ സൃഷ്ടിച്ച
വന്റെ പ്രതിമപ്രകാരം പരിജ്ഞാനത്തിലേക്ക പുതുക്കപ്പെട്ടു
ന്ന നൂതന മനുഷ്യനെ ധരിച്ചു കൊണ്ടിട്ടുണ്ടല്ലൊ. അതിൽ ൧൧
യവന യഹൂദന്മാരും പരിഛേദന അഗ്രചൎമ്മവും മ്ലേച്ഛശക
രും ദാസസ്വതന്ത്രരും എന്നില്ല; ക്രിസ്തനത്രെ എല്ലാവരിലും എ
ല്ലാം ആകുന്നു.

അതുകൊണ്ടു ദൈവത്താൽ തെരിഞ്ഞെടുക്കപ്പെട്ടവരും വി ൧൨
ശുദ്ധരും പ്രിയരുമായി അലിവുള്ള കരൾ, ദയ, താഴ്മ, സൌമ്യത,
ദീൎഘക്ഷാന്തി എന്നിവററെ ധരിച്ചുകൊണ്ടു. അന്യോന്യം പൊ ൧൩
റുത്തും ഒരുവനോട് ഒരുവനു വഴക്കായാൽ, തമ്മിൽ സമ്മാനിച്ചും
വിടുവിൻ! ക്രിസ്തൻ നിങ്ങൾക്കു സമ്മാനിച്ചതു പോലെ തന്നെ
നിങ്ങളും (ചെയ്വിൻ). ഈ സകലത്തിന്നും മീതെ സ്നേഹം ആ ൧൪
കുന്ന തികവിൻ കെട്ടിനെ അണിവിൻ! ക്രിസ്തന്റെ സമാധാ ൧൫
നം നിങ്ങളുടെ ഹൃദയങ്ങളിൽ വാഴുകയും വേണം; ആയതിന്നാ
യി നിങ്ങൾ ഏകശരീരത്തിൽ (ആവാൻ) വിളിക്കപ്പെട്ടുവല്ലൊ,
കൃതജ്ഞരായും ഭവിപ്പിൻ. ക്രിസ്തന്റെ വചനം ഐശ്വൎയ്യമാ ൧൬
യി നിങ്ങളിൽ വസിക്കയും നിങ്ങൾ എല്ലാ ജ്ഞാനത്തിലും അ
ന്യോന്യം പഠിപ്പിച്ചും സങ്കീൎത്തനങ്ങളാലും സ്തുതികളാലും ആത്മി
ക പാട്ടുകളാലും ബുദ്ധി ഉപദേശിച്ചും കരുണയാലെ നിങ്ങളുടെ
ഹൃദയങ്ങളിൽ ദൈവത്തിന്നു പാടി കൊൾകയും ആവു. വാ ൧൭
ക്കിലൊ, ക്രിയയിലൊ എന്തു ചെയ്താലും സകലവും കൎത്താവാ
യ യേശുവിന്റെ നാമത്തിൽ ചെയ്തും ദൈവവും പിതാവും ആ
യവന് അവനമൂലം സ്തോത്രം കഴിച്ചും കൊണ്ടിരിപ്പിൻ.

സ്ത്രീകളെ, കൎത്താവിൽ ഉചിതമാകുംവണ്ണം പുരുഷന്മാൎക്കു കീ ൧൮
ഴടങ്ങുവിൻ. പുരുഷന്മാരെ! സ്ത്രീകളെ സ്നേഹിച്ചും അവരോ ൧൯
ടു കൈപ്പിച്ചു പോകാതെയും ഇരിപ്പിൻ. മക്കളെ, പിതാക്കളെ ൨൦
എല്ലാംകൊണ്ടും അനുസരിപ്പിൻ! ഇതത്രെ കൎത്താവിങ്കൽ ന
ന്ന സമ്മതം ആകുന്നു. പിതാക്കന്മാരെ, നിങ്ങളുടെ മക്കൾ ബു ൨൧
ദ്ധിമുട്ടി പോകരുത് എന്നു വെച്ചു അവരെ (കോപത്തിന്നായി)
ഇളക്കാതെ ഇരിപ്പിൻ. ദാസരെ ജഡപ്രകാരം ഉടയവരെ എ ൨൨
ല്ലാംകൊണ്ടും അനുസരിപ്പിൻ! മനുഷ്യരെ രസിപ്പിക്കുന്ന ദൃഷ്ടി

സേവകളാൽ അല്ല; കൎത്താവെ ഭയപ്പെട്ടു ഹൃദയത്തിൻ ഏകാ
൨൩ ഗ്രതയിലത്രെ. നിങ്ങൾ ചെയ്യുന്നത് ഒക്കയും പരമാവകാശം എ
൨൪ ന്ന പ്രതിഫലം കൎത്താവോട് ലഭിക്കും എന്നറിഞ്ഞു. മനുഷ്യ
ൎക്കെന്നല്ല; കൎത്താവിന്ന് എന്നു മനസ്സോടെ പ്രവൃത്തിപ്പിൻ,
൨൫ കൎത്താവായ ക്രിസ്തുനെ അത്രെ സേവിപ്പിൻ. അനീതിയെ
ചെയ്യുന്നവൻ ചെയ്തതിനെ തന്നെ പ്രാപിക്കുമല്ലൊ; മുഖപ
൪, ൧ ക്ഷം എന്നതും ഇല്ല. യജമാനന്മാരെ, നിങ്ങൾക്കും വാനങ്ങളി
ൽ യജമാനൻ ഉണ്ടെന്നറിഞ്ഞു, ദാസൎക്ക ന്യായവും സാമ്യവും
ആയതിനെ കാട്ടുവിൻ.

## ൪. അദ്ധ്യായം.

(൧) ഓരൊ പ്രബോധനങ്ങൾ, (൭) വൎത്തമാനങ്ങൾ, (൧൮) സമാപ്തി.

൨ പ്രാൎത്ഥനയിൽ അഭിനിവേശിച്ചും സ്തോത്രത്തോടെ അതി
൩ ങ്കൽ ജാഗരിച്ചും കൊൾവിൻ. എനിക്ക ബന്ധനത്തിൻ കാര
ണമായ ക്രിസ്തു മൎമ്മത്തെ പറവാൻ ദൈവം ഞങ്ങൾക്ക് വച
നത്തിൻ വാതിലെ തുറക്കയും ഞാൻ പറയേണ്ടുന്നപ്രകാരം
൪ അതിനെ വിളങ്ങിക്കയും ചെയ്യേണ്ടതിന്നു ഞങ്ങൾക്കായികൊ
൫ ണ്ടും പ്രാൎത്ഥിപ്പിൻ. പുറത്തുള്ളവരോടു സമയത്തെ തക്കത്തിൽ
൬ വാങ്ങിക്കൊണ്ടും ജ്ഞാനത്തിൽ നടന്നു വരുവിൻ. ഓരോരുത്ത
നോട് ഉത്തരം പറവാൻ നിങ്ങൾക്ക ബോധിക്കുംവണ്ണം നി
ങ്ങളുടെ വാക്ക എപ്പോഴും ലാവണ്യത്തോടും ഉപ്പിനാൽ രുചിക
രവും ആകുക.
൭ എന്റെ അവസ്ഥകൾ ഒക്കയും പ്രിയസഹോദരനും കൎത്താ
വിൽ വിശ്വസ്ത ശുശ്രൂഷക്കാരനും സഹദാസനും ആയ തുകി
൮ കൻ നിങ്ങളോട് അറിയിക്കും. അവൻ അങ്ങെ അവസ്ഥക
ളെ അറിഞ്ഞും നിങ്ങളുടെ ഹൃദയങ്ങളെ ആശ്വസിപ്പിച്ചും കൊ
൯ ള്ളേണ്ടതിന്നു തന്നെ. ഞാൻ അവനെ അങ്ങു നിന്നുള്ള ഒനെ
സിമൻ എന്ന വിശ്വസ്തനും പ്രിയനും ആയ സഹോദരനോ
ടു കൂടെ നിങ്ങളുടെ അടുക്കെ അയച്ചു; ഇവിടത്തെവ എല്ലാം
൧൦ അവർ നിങ്ങളെ അറിയിക്കും. എന്റെ കൂടെ പടകാവലിൽ ഉ
ള്ള അരിസ്തൎഹനും ബൎന്നബാവിൻ മച്ചുനനായ മാൎക്കനും (അ
വനെ കുറിച്ചു നിങ്ങൾക്ക കല്പന വന്നുവല്ലൊ, അവൻ അ
൧൧ ങ്ങു വന്നാൽ അവനെ കൈക്കൊൾവിൻ. യുസ്തൻ എന്നു
പറയുന്ന യേശുവും നിങ്ങളെ വന്ദിക്കുന്നു; പരിഛേദനയിൽ

൪ന്നു

നിന്ന് ഇവർ മാത്രം ദേവരാജ്യത്തിന്നു കൂട്ടുവേലക്കാർ ആയിട്ട്
എനിക്ക സാന്ത്വനമായി ഭവിച്ചു. അങ്ങുനിന്നുള്ള എപഫ്രാ ൧൨
വെന്ന ക്രിസ്തുദാസൻ നിങ്ങളെ വന്ദിക്കുന്നു; നിങ്ങൾ ദൈവ
ത്തിന്റെ സകല ഇഷ്ടത്തിലും തികഞ്ഞവരും നിറപടി വന്ന
വരും ആയിനില്ക്കേണ്ടതിന്നു, അവൻ പ്രാൎത്ഥനകളിൽ നിങ്ങ
ൾക്ക വേണ്ടി എപ്പോഴും പോരാടുന്നു. നിങ്ങൾക്കും ലവുദിക്യ ൧൩
യിലും ഹിയരപൊലിയിലും ഉള്ളവൎക്കും വേണ്ടി, അവന്നു വളു
രെ പ്രയാസം ഉണ്ട് എന്നുള്ളതിന്നു ഞാനും അവന്നു സാക്ഷി.
പ്രിയ വൈദ്യനായ ലൂക്കാവും ദേമാവും നിങ്ങളെ വന്ദിക്കുന്നു. ൧൪
ലവുദിക്യയിലെ സഹോദരന്മാരെയും വിശേഷാൽ നുംഫാവെ ൧൫
യും അവന്റെ വീട്ടിലെ സഭയേയും വന്ദിപ്പിൻ. നിങ്ങളിൽ ൧൬
ഈ ലേഖനം വായിച്ചു തീൎന്ന ശേഷം ലവുദിക്യരുടെ സഭയി
ൽ കൂടെ വായിപ്പിക്കയും ലവുദിക്യയിൽ നിന്നുള്ളതിനെ നിങ്ങ
ൾ വായിക്കയും ചെയ്വിൻ. അൎഹിപ്പനോട്ട നീ കൎത്താവിൽ പ ൧൭
രിഗ്രഹിച്ച ശുശ്രൂഷയെ നിൎവ്വഹിപ്പാൻ അതിനെ നോക്കുക
എന്നും ചൊല്ലുവിൻ. പൌലായ ഈ എന്റെ കൈയാലെ വ ൧൮
ന്ദനം; എന്റെ ബന്ധനങ്ങളെ ഓൎത്തുകൊൾവിൻ; കരുണ
നിങ്ങളോട് ഇരിപ്പൂതാക.

THE FIRST EPISTLE OF PAUL THE APOSTLE TO THE

# Thessalonians

# തെസ്സലനീക്യക്ക്

## എഴുതിയ ഒന്നാം ലേഖനം

### ൧. അദ്ധ്യായം.

അപോസ്തലൻെറ ഘോഷണം സഭയിൽ ഫലിച്ചതിനാൽ സന്തോഷം

൧ പൌലും സിലൊനും തിമോത്ഥ്യനും പിതാവായ ദൈവത്തി
ലും കൎത്താവായ യേശുക്രിസ്തനിലും (ഇരിക്കുന്ന) തെസ്സലനീ
ക്യസഭെക്ക് (എഴുതുന്നത്). നമ്മുടെ പിതാവായ ദൈവത്തി
ൽനിന്നും കൎത്താവായ യേശുക്രിസ്തനിൽനിന്നും നിങ്ങൾക്ക് ക
രുണെയും സമാധാനവും (ഉണ്ടാക).
൨ ഞങ്ങളുടെ പ്രാൎത്ഥനകളിൽ നിങ്ങളെ ഓൎത്തുകൊണ്ടു, നിങ്ങളി
ലെ വിശ്വാസവേലയേയും സ്നേഹ പ്രയത്നത്തെയും നമ്മുടെ
൩ കൎത്താവായ യേശുക്രിസ്തനെ ചൊല്ലി, പ്രത്യാശാക്ഷാന്തിയേ
യും ഇടവിടാതെ നമ്മുടെ ദൈവവും പിതാവുമായവൻെറ തിരു
മുമ്പിൽ സ്മരിച്ചിട്ടു തന്നെ, ഞങ്ങൾ എപ്പോഴും നിങ്ങൾ എല്ലാ
൪ വൎക്കായികൊണ്ടും ദൈവത്തെ സ്തുതിക്കുന്നു. ആയതു നിങ്ങളു
ടെ തെരിഞ്ഞെടുപ്പിനെ അറിഞ്ഞിട്ടു ചെയ്യുന്നു; ദൈവത്താൽ
൫ സ്നേഹിക്കപ്പെട്ടുള്ള സഹോദരന്മാരെ! കാരണം ഞങ്ങൾ നിങ്ങ
ളിൽ സുവിശേഷിച്ചതു വെറും വചനത്താലല്ല, ശക്തിയിലും
വിശുദ്ധാത്മാവിലും ഏറിയ നിറപടിയിലും ആയ്തു. നിങ്ങളുടെ
നിമിത്തം ഞങ്ങൾ നിങ്ങളിൽ ഇന്നവരായി തീൎന്നു എന്നതും
൬ അറിയാമല്ലൊ. നിങ്ങളും ബഹു സങ്കടത്തിൽ (എങ്കിലും) വിശു
ദ്ധാത്മസന്തോഷത്തോടെ വചനത്തെ കൈക്കൊണ്ടു ഞങ്ങ
൭ ൾക്കും കൎത്താവിന്നും അനുകാരികളായി ചമഞ്ഞു. അതുകൊണ്ടു

മക്കെദോന്ന്യയിലും അകായകയിലും വിശ്വസിക്കുന്നവൎക്ക് എല്ലാ
വൎക്കും നിങ്ങൾ തന്നെ മാതൃകയായ്തീൎന്നു. നിങ്ങളിൽ നിന്നാക ൮
ട്ടെ, കൎത്താവിന്റെ വചനം മുഴങ്ങി ചെന്നിരിക്കുന്നു; മക്കെദോ
ന്ന്യയിലും അകായകയിലും തന്നെ അല്ല; സകല സ്ഥലത്തിലും
നിങ്ങൾക്കു ദൈവത്തിങ്കലേക്കുള്ളവിശ്വാസ(ശ്രുതി) പുറപ്പെ
ട്ടിരിക്കുന്നു; അതുകൊണ്ടു ഞങ്ങൾക്ക് ഒന്നും പറവാൻ ആവ
ശ്യമില്ല. നിങ്ങളിൽ വെച്ച് ഇന്ന പ്രവേശം ഞങ്ങൾക്കു സാ ൯
ധിച്ചു എന്നും ജീവനുള്ള സത്യദൈവത്തെ സേവിപ്പാനും.
അവൻ മരിച്ചവരിൽനിന്ന് ഉണൎത്തിയ സ്വപുത്രനും വരു ൧൦
ന്ന കോപത്തിൽനിന്നു നമ്മെ വിടുവിക്കുന്നവനും ആകുന്ന
യേശു വാനങ്ങളിൽനിന്നു വരുന്നതു പാൎത്തിരിപ്പാനും നിങ്ങൾ
വിഗ്രഹങ്ങളെ വിട്ടു, ദൈവത്തിങ്കലേക്ക് ഇന്നപ്രകാരം തിരി
ഞ്ഞു എന്നും അവർ തന്നെ നമ്മെ കുറിച്ച് അറിയിക്കുന്നു
വല്ലൊ.

## ൨. അദ്ധ്യായം.

അപോസ്തലൻ തന്റെ നടപ്പും ഉപദേശവും സഭയെ ഓൎപ്പിച്ചു, (൧൩) സഹിഷ്ണു
തനിമിത്തം പുകഴുന്നതു.

സഹോദരന്മാരെ! നിങ്ങളിൽ ഞങ്ങൾക്കുണ്ടായ പ്രവേശം ൧
വ്യൎത്ഥമായിട്ടില്ല എന്നു നിങ്ങൾക്ക് തന്നെ ബോധിച്ചിരിക്കുന്നു
വല്ലൊ. ഞങ്ങൾ മുമ്പെ, ഫിലിപ്പിയിൽ നിങ്ങൾ അറിയുന്ന ൨
കഷ്ടസാഹസങ്ങൾ ഏററിട്ടും ദൈവത്തിന്റെ സുവിശേഷ
ത്തെ പെരുത്ത പോരാട്ടത്തിൽ എങ്കിലും നിങ്ങൾക്കു ചൊല്ലുവാ
ൻ ഞങ്ങളുടെ ദൈവത്തിൽ പ്രാഗത്ഭ്യം ധരിച്ചിരുന്നു. ഞങ്ങളു ൩
ടെ പ്രബോധനം ബുദ്ധിഭ്രമത്തിൽ നിന്നൊ അശുദ്ധിയിലൊ
ജനിച്ചതല്ല; വ്യാജത്തിലുള്ളതും അല്ല. ഞങ്ങളെ സുവിശേഷ ൪
ഭരം ഏല്പിപ്പാൻ ദൈവത്തിന്നു കൊള്ളാകുന്നവരായി തെളിഞ്ഞ
പ്രകാരം തന്നെ; ഞങ്ങൾ മനുഷ്യൎക്ക് എന്നല്ല; ഞങ്ങളുടെ ഹൃദ
യങ്ങളെ ശോധന ചെയ്യുന്ന ദൈവത്തിന്നു പ്രസാദം വരു
ത്തിക്കൊണ്ടു ചൊല്ലുന്നതെ ഉള്ളു. മുഖസ്തുതി വാചകം ഞങ്ങൾ ൫
ഒരിക്കലും ആചരിക്കാത്ത പ്രകാരം നിങ്ങൾക്കറിയാമല്ലൊ; ലോ
ഭത്തിൻ ഉപായവും ഇല്ല ദൈവം സാക്ഷി; പിന്നെ ക്രിസ്തു
ന്റെ അപോസ്തലർ എന്നു വെച്ചു ഘനത്തോടെ ഇരിപ്പാൻ
കഴിയുമ്പോഴും. ഞങ്ങൾ നിങ്ങളോട് എങ്കിലും മററുള്ളവരോടു ൬

രുൻ

എങ്കിലും മനുഷ്യരുടെ പക്കൽനിന്നു, മാനത്തെ അന്വേഷിച്ച
൭ തും ഇല്ല. നിങ്ങളുടെ ഇടയിൽ വത്സലന്മാർ ആയ്വന്നതെ ഉള്ളു.
പോററുന്നവൾ തന്റെ മക്കളെ ലാളിക്കുംപോലെ ഞങ്ങൾ നി
൮ ങ്ങളെ ഓമനിച്ചുകൊണ്ടു. നിങ്ങൾക്ക ദൈവത്തിന്റെ സുവി
ശേഷം മാത്രമല്ല; ഞങ്ങൾക്ക പ്രിയരാകയാൽ ഈ പ്രാണങ്ങ
൯ ളേയും തന്നു വെപ്പാൻ പ്രസാദിച്ചിരുന്നു. സഹോദരന്മാരെ!
ഞങ്ങളുടെ അദ്ധ്വാനവും കഴക്കം ഓൎത്തുകൊള്ളുന്നുവല്ലൊ; നി
ങ്ങളിൽ ആരേയും ഭാരം ചുമത്തരുത് എന്നു വെച്ചു, ഞങ്ങൾ രാവും
പകലും വേല ചെയ്തുകൊണ്ടു, നിങ്ങളോടു ദൈവത്തിൻ സു
൧൦ വിശേഷത്തെ ഘോഷിച്ചുവല്ലൊ. വിശ്വസിക്കുന്ന നിങ്ങളി
ൽ ഞങ്ങൾ എത്ര പവിത്രമായും നീതിയായും അനിന്ദ്യമായും
൧൧ നടന്നു എന്നതിന്നു നിങ്ങളും ദൈവവും സാക്ഷികൾ. തന്റെ
രാജ്യത്തിലും തേജസ്സിലും നിങ്ങളെ വിളിച്ചുകൂട്ടുന്ന ദൈവത്തി
൧൨ ന്നു യോഗ്യമായ്നടപ്പാൻ തക്കവണ്ണം. ഞങ്ങൾ നിങ്ങളിൽ ഓ
രോരുത്തനെ അച്ഛൻ മക്കളെ എന്നപോലെ പ്രബോധിപ്പി
ച്ചും സമ്മതിപ്പിച്ചും ആണയിട്ടും ചൊല്ലിവന്നപ്രകാരവും എ
൧൩ ല്ലാം നിങ്ങൾക്കറിയാമല്ലൊ. ആയ്തു നിമിത്തം ഞങ്ങളും ദൈവ
ത്തെ ഇടവിടാതെ സ്തുതിക്കുന്നു; ഞങ്ങൾ കേൾപ്പിച്ച ദേവവച
നത്തെ നിങ്ങൾ ഞങ്ങളിൽനിന്നു പരിഗ്രഹിച്ചു. മനുഷ്യവാക്കാ
യിട്ടല്ല; ഉള്ളപ്രകാരം ദൈവവചനമായിട്ടു തന്നെ കൈക്കൊൾ
കയും അതു വിശ്വസിക്കുന്ന നിങ്ങളിൽ വ്യാപരിക്കയും ചെയ്ക
൧൪ യാൽ എന്നത്രെ. സഹോദരന്മാരെ! യഹൂദയിൽ ക്രിസ്തുയേശു
വിങ്കലുള്ള ദേവസഭകൾക്ക നിങ്ങളല്ലൊ അനുകാരികളായി ച
മഞ്ഞത് അവർ യഹൂദരാൽ അനുഭവിച്ച തരങ്ങൾ എല്ലാം നി
൧൫ ങ്ങളും സ്വജാതിക്കാരാൽ അനുഭവിച്ചത്കൊണ്ടു തന്നെ. ആ
യവർ കൎത്താവായ യേശുവേയും പ്രവാചകന്മാരേയും കൊ
ന്നവരും ഞങ്ങളെ ഹിംസിച്ചുകളഞ്ഞവരും ദൈവത്തിന്നു തെളി
യാത്തവരും ഞങ്ങൾ ജാതികളോട് ഇവർ രക്ഷപ്പെടുവാൻ
സംസാരിക്കുന്നതു മുടക്കുകകൊണ്ട് എല്ലാ മനുഷ്യൎക്കും വിരോ
൧൬ ധികളും ആകുന്നു. അത് അവരുടെ പാപങ്ങൾ കേവലം പൂ
രിപ്പാൻ തന്നെ; ക്രോധമൊ അവർ മേൽ അവസാനത്തെക്ക
എത്തിയിരിക്കുന്നു.

## ൩. അദ്ധ്യായം.

അവരെ കാണ്മാൻ ആഗ്രഹവും തിമോത്ഥ്യനെ അയക്കയാൽ വന്ന ആശ്വാസവും.

ഞങ്ങളൊ സഹോദരന്മാരെ, ഒരു നാഴിക നേരത്തോളം ഹൃദ ൨,൧൭
യം കൊണ്ടല്ല; മുഖംകൊണ്ടത്രെ, നിങ്ങളെ പിരിഞ്ഞു മക്കളില്ലാ
തപോലെ ആയശേഷം പെരുത്ത കാംക്ഷയോടു നിങ്ങളുടെ
മുഖം കാണ്മാൻ ഏററവും ശ്രമിച്ചതുകൊണ്ടു, നിങ്ങളുടുക്കെ വരു
വാൻ; പൌൽ ആകുന്ന എനിക്ക് ഒരിക്കലല്ല; രണ്ടുവട്ടം തന്നെ ൧൮
മനസ്സായിരുന്നു. സാത്താൻ ഞങ്ങളെ തടുത്തു താനും, നമ്മുടെ ൧൯
കൎത്താവായ യേശുവിൻ പ്രത്യക്ഷതയിൽ അവന്റെ മുമ്പിൽ
ഞങ്ങളുടെ ആശയൊ സന്തോഷമൊ പ്രശംസാകിരീടമൊ
ആരുപോൽ നിങ്ങളും അല്ലയോ; ഞങ്ങളുടെ തേജസ്സും സന്തോ
ഷവും നിങ്ങൾ ആകുന്നു സത്യം. ആകയാൽ പിന്നെ പൊറു ൩,൧
ക്കാഞ്ഞു അഥെനയിൽ തനിച്ചു വിടപ്പെടുക നല്ലു എന്നു തോ
ന്നി, നമ്മുടെ സഹോദരനും ക്രിസ്തുസുവിശേഷത്തിൽ ദൈവ ൨
ത്തിന്റെ കൂട്ടുവേലക്കാരനും ആയ തിമോത്ഥ്യനെ അയച്ചു. ഈ ൩
സങ്കടങ്ങളിൽ ആരും കുലുങ്ങി പോകരുത് എന്നു നിങ്ങളെ സ്ഥി
രീകരിപ്പാനും നിങ്ങളുടെ വിശ്വാസത്തിന്നു വേണ്ടി പ്രബോ
ധിപ്പിപ്പാനും ആയിട്ടത്രെ, നാം ഇതിന്നായി കിടക്കുന്നു എന്നു
നിങ്ങൾക്ക് ബോധിച്ചുവല്ലൊ. ഞങ്ങൾ നിങ്ങളോടു കൂടെ ഇ ൪
രിക്കുന്ന സമയം ഇനി ക്ലേശപ്പെടേണ്ടിവരും എന്നു മുമ്പറ
ഞ്ഞു തന്നുവല്ലൊ? അവ്വണ്ണം സംഭവിച്ച പ്രകാരം നിങ്ങൾ
ഇന്ന് അറിയുന്നതും ഉണ്ടു. ഇതിന്നിമിത്തം ഞാനും ഒട്ടും പൊ ൫
റുക്കാതെ, പരീക്ഷകൻ പക്ഷെ നിങ്ങളെ പരീക്ഷിച്ചുവൊ, ഞ
ങ്ങടെ പ്രയത്നം പഴുതിലാകുമൊ എന്നു നിങ്ങളുടെ വിശ്വാസ
ത്തെ അറിവാൻ അയച്ചു. ഇപ്പോഴൊ തിമോത്ഥ്യൻ നിങ്ങളി ൬
ൽനിന്നു ഞങ്ങളുടെ അടുക്കൽ വന്നു നിങ്ങളുടെ വിശ്വാസവും
സ്നേഹവും ഞങ്ങളെ കുറിച്ചു നിത്യം നല്ല ഓൎമ്മ ഉണ്ടെന്നും ഞ
ങ്ങൾ നിങ്ങളെ എന്നപോലെ ഞങ്ങളെ കാണ്മാൻ അങ്ങു വാ
ഞ്ഛ ഉണ്ടെന്നും ഉള്ള സുവാൎത്ത ഞങ്ങളോടു പറഞ്ഞതു കാര
ണത്താൽ. സഹോദരന്മാരെ, ഞങ്ങളുടെ സകല മുട്ടു സങ്കട ൭
ത്തിലും നിങ്ങളുടെ വിശ്വാസം ഹേതുവായി നിങ്ങളിൽ ആശ്വ
സിച്ചു. ഇപ്പോഴല്ലൊ നിങ്ങൾ കൎത്താവിൽ നില്ക്കുന്നാൽ ഞ ൮
ങ്ങൾ ജീവിക്കുന്നു. എന്തെന്നാൽ നമ്മുടെ ദൈവത്തിന്മുമ്പാകെ ൯

നിങ്ങളെ ചൊല്ലി സന്തോഷിക്കുന്ന സകല സന്തോഷ
ത്തിന്നായിട്ടും നിങ്ങൾക്ക വേണ്ടി ദൈവത്തിന്ന എന്തൊരു
൧൦ സ്തോത്രം ഒപ്പിക്കാം. ഇനി നിങ്ങളുടെ മുഖം കണ്ടു, നിങ്ങളുടെ
വിശ്വാസത്തിന്റെ കുറവുകളെ തീൎക്കമാറാകേണ്ടതിന്ന രാപ്പക
൧൧ ലും അത്യന്തം യാചിച്ചു പോരുന്നു സത്യം. എന്നാൽ നമ്മുടെ
ദൈവവും പിതാവും ആയവൻ നമ്മുടെ കൎത്താവായ യേശു
ക്രിസ്തുനുമായി തന്നെ നിങ്ങളിലേക്ക ഞങ്ങളുടെ വഴിയെ നിര
൧൨ ത്തുമാറാക. നിങ്ങൾക്കൊ കൎത്താവ തങ്ങളിലും എല്ലാവരിലും ഉ
ള്ളസ്നേഹത്തെ ഞങ്ങളുടേത നിങ്ങളിലായതു പോലെ മുഴുത്തു
൧൩ വഴിയുമാറാക്കുകയും. ഇങ്ങിനെ നമ്മുടെ കൎത്താവായ യേശു
തന്റെ സകല വിശുദ്ധരുമായി വരുന്ന പ്രത്യക്ഷതയിൽ നി
ങ്ങളുടെ ഹൃദയങ്ങളെ നമ്മുടെ ദൈവവും പിതാവും ആയവ
ന്റെ മുമ്പിൽ വിശുദ്ധീകരണത്തിൽ അനിന്ദ്യമാകുംവണ്ണം
സ്ഥിരീകരിക്കയും ചെയ്യുമാറാക.

## ൪. അദ്ധ്യായം.

വിശുദ്ധീകരണത്തിന്നും മറ്റും പ്രബോധനം, (൧൩) കൎത്താവിൻ വരവിങ്കൽ
ഉയിൎത്തെഴുനില്പിൻ വിവരം.

൧ **ശേ**ഷം സഹോദരന്മാരെ! നിങ്ങൾ ഇന്ന പ്രകാരം നടന്നു,
ദേവപ്രസാദം വരുത്തേണം എന്നു ഞങ്ങളിൽനിന്നു പരിഗ്ര
ഹിച്ച പ്രകാരം തന്നെ (ഇന്നും നിങ്ങൾ നടക്കുന്നതു പോലെ)
മേലാൽ അധികം വഴിഞ്ഞു വരേണ്ടതിന്ന ഞങ്ങൾ നിങ്ങളോ
ട ചോദിച്ചു, കൎത്താവായ യേശുവിൽ പ്രബോധിപ്പിക്കയും
൨ ചെയ്യുന്നു. ഞങ്ങൾ കൎത്താവായ യേശുമൂലം നിങ്ങൾക്ക ഇ
൩ ന്ന ആജ്ഞകളെ തന്നു എന്നറിയുന്നുവല്ലൊ. എങ്കിലൊ ദൈ
വത്തിന്നു ഇഷ്ടമാകുന്നതു നിങ്ങളുടെ വിശുദ്ധീകരണം തന്നെ.
൪ നിങ്ങൾ പുലയാട്ടു വിട്ടൊഴിക. അവനവൻ തന്റെ പാത്ര
൫ ത്തെ വിശുദ്ധീകരണത്തിലും മാനത്തിലും അടക്കുവാൻ പഠി
ക്ക; ദൈവത്തെ അറിയാത്ത ജാതികൾക്ക ഒത്ത കാമവശത്തി
൬ ൽ അരുതു. പിന്നെ പ്രവൃത്തിയിൽ അതിക്രമിക്കാതെയും തന്റെ
൭ സഹോദരനെ തോല്പിക്കാതെയും ഇരിക്ക. ഞങ്ങൾ നിങ്ങളോട
ആണയിട്ടുംകൊണ്ടു, മുൻ ചൊല്ലിയ പ്രകാരം ഈ വകെക്ക
൮ ഒക്കയും കൎത്താവ ഉത്തരം ചോദിക്കുന്നവൻ സത്യം. അശു
ദ്ധിക്കായിട്ടല്ലല്ലൊ വിശുദ്ധീകരണത്തിലത്രെ; ദൈവം നമ്മെ

വിളിച്ചതു; ആകയാൽ തള്ളുന്നവൻ മനുഷ്യനെ അല്ല തള്ളുന്ന
ത് തന്റെ വിശുദ്ധാത്മാവെ കൂടെ നിങ്ങളിൽ തന്ന ദൈവത്തെ
അത്രെ. പിന്നെ സഹോദരപ്രീതിയെ കുറിച്ചു നിങ്ങൾക്ക് ൯
എഴുതുവാൻ ആവശ്യമില്ല; അന്യോന്യം സ്നേഹിപ്പാൻ നിങ്ങ
ൾ തന്നെ ദേവോപദിഷ്ടർ ആകുന്നതുമല്ലാതെ, മക്കെദോന്യയി
ൽ ഒക്കയും സകല സഹോദരന്മാരോടും അതിനെ ആചരിച്ചു
പോരുന്നുവല്ലൊ. എങ്കിലും സഹോദരന്മാരെ! അധികം വഴി ൧൦
ഞ്ഞുവരേണം എന്നും, പുറത്തുള്ളവരേയും ബോധ്യം വരുത്തു ൧൧
ന്ന സുശീലത്തോടെ നടന്നും ഒന്നിന്നും ഒർ ആവശ്യമില്ലാതെ
കഴിച്ചും വരേണ്ടതിന്നു ഞങ്ങൾ ആജ്ഞാപിച്ചു തന്നപ്രകാരം.
നിങ്ങൾ അടങ്ങി പാൎത്തും താന്താന്റെ കാൎയ്യം നടത്തിയും ത ൧൨
ന്റെ കൈകളാൽ വേല ചെയ്തും കൊൾകയിൽ അഭിമാനിച്ചി
രിക്കേണം എന്നും പ്രബോധിപ്പിക്കുന്നു.

പിന്നെ നിദ്രകൊണ്ടവരെ തൊട്ടു നിങ്ങൾ പ്രത്യാശയില്ലാ ൧൩
ത്ത മററുള്ളവരെന്നപോലെ ദുഃഖിക്കാതെ ഇരിപ്പാൻ നിങ്ങൾ
ബോധിക്കാതിരിക്കരുത് എന്ന് ആഗ്രഹിക്കുന്നു. കാരണം യേ ൧൪
ശു മരിക്കയും എഴുനീല്ക്കയും ചെയ്തതു നാം വിശ്വസിച്ചാൽ
ദൈവം നിദ്രകൊണ്ടവരേയും യേശുവെക്കൊണ്ട് അപ്രകാരം
തന്നെ അവനോടു കൂടെ വരുത്തും. എങ്ങിനെ എന്നാൽ ക ൧൫
ൎത്താവിൻ വചനത്താൽ നിങ്ങളോടു പറയുന്നിതു: കൎത്താവി
ന്റെ പ്രത്യക്ഷതവരെ ജീവനോടെ ശേഷിക്കുന്ന നാം നിദ്ര
കൊണ്ടവരിൽ മുല്പുക്കൊള്ളുകയില്ല. കൎത്താവ് താൻ അല്ലൊ ൧൬
ഒരു ചൊല്ലിളിയോടെ പ്രധാനദൂതന്റെ ശബ്ദവും ദേവ കാഹ
ളവും മുഴങ്ങവെ സ്വൎഗ്ഗത്തിൽനിന്ന് ഇറങ്ങും; ക്രിസ്തനിൽ മരി
ച്ചവർ മുമ്പെ തന്നെ എഴുനീല്ക്കയും ചെയ്യും. പിന്നെ ജീവനോ ൧൭
ടെ ശേഷിക്കുന്ന നാം അവരോട് ഒക്കത്തക്ക മേഘങ്ങളിൽ
(ഏറി) ആകാശത്തിൽ കൎത്താവെ എതിരേല്പാൻ പറിച്ചെടുക്ക
പ്പെട്ടും; ഇങ്ങിനെ നാം എപ്പോഴും കൎത്താവോട് കൂടെ ഇരിക്കയും
ചെയ്യും. ആകയാൽ ഈ വചനങ്ങളെക്കൊണ്ട് അന്യോന്യം ൧൮
ആശ്വസിപ്പിച്ചു കൊൾവിൻ.

## ൫. അദ്ധ്യായം.

ക്രിസ്തന്റെ ദിവസത്തെ കാത്തിരിപ്പാനും, (൧൨) മറ്റും ഓരോ പ്രബോധനങ്ങൾ.

൧ സഹോദരന്മാരെ! നിങ്ങൾക്ക് കാലങ്ങളേയും സമയങ്ങളേ
൨ യും ചൊല്ലി എഴുതുവാൻ ആവശ്യം ഇല്ല. കൎത്താവിൻ നാൾ
രാത്രിയിൽ കള്ളൻ വരുമ്പോലെ അത്രെ വരുന്നു എന്നു നിങ്ങ
൩ ൾക്ക തന്നെ സൂക്ഷ്മമായി ബോധിച്ചുവല്ലൊ. (അവർ) സ
മാധാനവും നിൎഭയവും എന്നു ചൊല്ലുമ്പോഴേക്ക ഗൎഭിണിക്ക്
ഉള്ളനോവുപോലെ ക്ഷണത്തിലുള്ള സംഹാരം അവൎക്ക അ
൪ ണയുന്നു; അവൎക്ക മണ്ടി കൂടുകയും ഇല്ല. എന്നാൽ സഹോ
ദരന്മാരെ, നിങ്ങളെ ആ നാൾ കള്ളനേ പോലെ പിടിപ്പാൻ
൫ നിങ്ങൾ ഇരുട്ടിലുള്ളവരല്ല. നിങ്ങൾ എല്ലാവരും വെളിച്ചമക്ക
ളും പകലിൻ മക്കളും ആകുന്നുവല്ലൊ, നാം രാത്രിക്കും ഇരുളിന്നും
൬ ഉള്ളവരല്ല. അതുകൊണ്ടു നാം ശേഷമുള്ളവരെപോലെ ഉറ
൭ ങ്ങാതെ ഉണൎന്നും നിൎമ്മദിച്ചും കൊണ്ടിരിക്ക. ഉറങ്ങുന്നവർ അ
ല്ലൊ രാത്രിയിൽ ഉറങ്ങുന്നു, മദിച്ചുകൊള്ളുന്നവർ രാത്രിയിൽ മദി
൮ ക്കുന്നു. നാമൊ പകലിന്നുള്ളവർ ആകയാൽ വിശ്വാസ സ്നേ
ഹങ്ങൾ ആകുന്ന കവചത്തേയും ശിരസ്ത്രമായി രക്ഷയുടെ
൯ ആശയേയും ധരിച്ചുകൊണ്ടു നിൎമ്മദിച്ചിരിക്ക. കോപത്തിന്നാ
യല്ലല്ലൊ രക്ഷാസമ്പാദനത്തിന്നായത്രെ ദൈവം നമ്മെ ആ
൧൦ ക്കിയതു. നാം ഉണൎന്നിരുന്നാലും ഉറങ്ങിയാലും തന്നോടു ഒന്നി
ച്ചു ജീവിക്കേണ്ടതിന്നു നമുക്കവേണ്ടി മരിച്ചിട്ടുള്ള നമ്മുടെ ക
൧൧ ൎത്താവായ യേശുക്രിസ്തുമൂലം തന്നെ. ആകയാൽ നിങ്ങൾ ചെ
യ്യുന്നപ്രകാരം അന്യോന്യം പ്രബോധിപ്പിച്ചും ഒരുവനായി ഒ
രുവൻ വീട്ടുവൎദ്ധന ചെയ്യും പോരുവിൻ.
൧൨ സഹോദരന്മാരെ! നിങ്ങളിൽ അദ്ധ്വാനിച്ചു കൎത്താവിൽ നി
ങ്ങളുടെ മേൽ മുമ്പുണ്ടായി നിങ്ങളെ വഴിക്കാക്കുന്നവരെ നിങ്ങൾ
൧൩ അറിഞ്ഞും അവരുടെ വേല നിമിത്തം സ്നേഹത്തിൽ അത്യ
൧൪ ന്തം വിചാരിച്ചും കൊൾവാൻ നിങ്ങളോടു ചോദിക്കുന്നു. അ
ന്യോന്യം സമാധാനം കോലുവിൻ! ഇനി സഹോദരന്മാരെ, നി
ങ്ങളെ പ്രബോധിപ്പിക്കുന്നിതു: ക്രമം കെട്ടവരെ വഴിക്കാക്കുവി
ൻ! കരുത്തു കുറഞ്ഞവരെ സാന്ത്വനം ചെയ്വിൻ, ബലഹീനരെ
൧൫ താങ്ങുവിൻ; എല്ലാവരോടും ദീൎഘക്ഷാന്തി കാട്ടുവിൻ. ആരും തി
ന്മെക്ക് പകരം തിന്മ ചെയ്യാതിരിപ്പാൻ നോക്കുവിൻ! തങ്ങളിലും

എല്ലാവരോടും എപ്പോഴും നന്മയെ പിന്തുടൎന്നു കൊൾവിൻ.
എപ്പോഴും സന്തോഷിപ്പിൻ! (൧൭) ഇടവിടാതെ പ്രാൎത്ഥിപ്പിൻ. ൧൬
എല്ലാററിലും സ്തോത്രം ചെയ്യിൻ എന്നതു ക്രിസ്തുയേശുവിൽ ൧൮
നിങ്ങളോടു ദേവേഷ്ടമല്ലൊ ആകുന്നു. ആത്മാവെ പൊലിയാ ൧൯
യ്യിൻ, (൨൦) പ്രവചനങ്ങളെ ധിക്കരിയായ്യിൻ. സകലത്തേയും ൨൧
ശോധന ചെയ്യിൻ! നല്ലതിനെ മുറുക പിടിപ്പിൻ. ദോഷതര ൨൨
ങ്ങൾ എല്ലാം വിട്ടൊഴിവിൻ. എങ്കിലും സമാധാനത്തിൻ ദൈ ൨൩
വമായവൻ തന്നെ നിങ്ങളെ അശേഷം വിശുദ്ധീകരിക്ക; നി
ങ്ങളുടെ ആത്മാവും ദേഹിയും ദേഹവും സമസ്തം നമ്മുടെ ക
ൎത്താവായ യേശുക്രിസ്തുവിൻെറ പ്രത്യക്ഷതയിൽ അനിന്ദ്യമായി
കാക്കപ്പെടാക. നിങ്ങളെ വിളിക്കുന്നവൻ വിശ്വസ്തൻ ആകു ൨൪
ന്നു; ഇതിനേയും അവൻ ചെയ്യും. സഹോദരന്മാരെ! ഞങ്ങ ൨൫
ൾക്ക്വേണ്ടി പ്രാൎത്ഥിപ്പിൻ. എല്ലാ സഹോദരരേയും വിശു ൨൬
ദ്ധ ചുംബനത്താൽ വന്ദിപ്പിൻ. (വിശുദ്ധ) സഹോദരന്മാർ ൨൭
ഒക്കയും കേൾക്കെ ഈ ലേഖനം വായിക്കേണ്ടതിന്നു ഞാൻ
കൎത്താവാണ നിങ്ങളെ അപേക്ഷിക്കുന്നു. നമ്മുടെ കൎത്താവാ ൨൮
യ യേശുക്രിസ്തുവിൻെറ കരുണ നിങ്ങളോടു കൂടെ (ഇരിപ്പൂതാക)
ആമെൻ.



THE SECOND EPISTLE OF PAUL THE APOSTLE TO THE

# Thessalonians

# തെസ്സലനീക്യക്ക്

## എഴുതിയ രണ്ടാം ലേഖനം

### ൧. അദ്ധ്യായം.

ഹിംസയിലുള്ള വിശ്വാസവൃദ്ധിക്കായി സ്തോത്രവും, (൫) ഫലസൂചനയും, (൧൧) തികവിന്നായി അപേക്ഷയും.

൧ പൌലും സില്വാനും തിമോത്ഥ്യനും നമ്മുടെ പിതാവായ
ദൈവത്തിലും കൎത്താവായ യേശുക്രിസ്തുനിലും ഉള്ള തെസ്സല
൨ നീക്യരുടെ സഭെക്ക് എഴുതുന്നത്: (നമ്മുടെ) പിതാവായ ദൈ
വത്തിൽനിന്നും കൎത്താവായ യേശുക്രിസ്തുനിൽനിന്നും നിങ്ങ
ൾക്കു കരുണെയും സമാധാനവും (ഉണ്ടാക).
൩ സഹോദരന്മാരെ! നിങ്ങളുടെ വിശ്വാസം ഏററം വൎദ്ധിച്ചും
നിങ്ങൾ എല്ലാവരിലും ഓരോരുത്തന്നു അന്യോന്യസ്നേഹം വ
ളൎന്നും വരികയാൽ, ഞങ്ങൾ യോഗ്യമാംവണ്ണം ദൈവത്തിന്ന്
എപ്പോഴും നിങ്ങൾക്കായി സ്തോത്രം ചെയ്വാൻ കടക്കാർ ആകു
൪ ന്നു. അതുകൊണ്ടു നിങ്ങൾ സഹിക്കുന്ന എല്ലാ ഹിംസകളിലും
സങ്കടങ്ങളിലും ഉള്ള നിങ്ങളുടെ ക്ഷാന്തി വിശ്വാസങ്ങൾ നിമി
ത്തം ഞങ്ങൾ തന്നെ ദേവസഭകളിൽ നിങ്ങളെ പററി പ്രശം
൫ സിക്കുന്നു. ആയതു ദൈവത്തിന്റെ ന്യായമായുള്ള വിധിക്കു
ലക്ഷണം തന്നെ; നിങ്ങൾ (തേടി) കഷ്ടപ്പെടുന്ന ദൈവരാജ്യ
൬ ത്തിന്നു യോഗ്യന്മാരായി തോന്നുവാന്തക്കവണ്ണമത്രെ. നിങ്ങളെ
ഉപദ്രവിക്കുന്നവൎക്കു ഉപദ്രവും ഉപദ്രപ്പെടുന്ന നിങ്ങൾക്ക് ഞ
ങ്ങളോടുകൂടെ തണുപ്പും പകരം നല്കുവതു ദൈവത്തിന്നു ന്യായ

രവൃന്ന

മായിരുന്നാൽ തന്നെ. കൎത്താവായ യേശു തന്റെ ശക്തിയു ൭
ടെ ദൂതരുമായി സ്വൎഗ്ഗത്തിൽനിന്നു ജ്വാലാഗ്നിയിൽ വെളിപ്പെ
ട്ടു വന്നു, ദൈവത്തെ അറിയാത്തവൎക്കും നമ്മുടെ കൎത്താവായ ൮
യേശുവിൻ സുവിശേഷത്തെ അനുസരിക്കാത്തവൎക്കും പ്രതി
കാരം കൊടുക്കയിൽ തന്നെ; ആയവർ കൎത്താവിൻ മുഖത്തിൽ ൯
നിന്നും അവന്റെ ഊക്കിൻ തേജസ്സിൽനിന്നും (നീങ്ങി) നിത്യ
സംഹാരം ആകുന്ന ദണ്ഡത്തെ അനുഭവിക്കും. അന്ന് അവ ൧൦
ൻ തന്റെ വിശുദ്ധരിൽ മഹത്വപ്പെട്ടുവാനും, നിങ്ങളോടുള്ള ഞ
ങ്ങടെ സാക്ഷ്യത്തിന്നു വിശ്വാസം ഉണ്ടായതു പോലെ വിശ്വ
സിച്ചവർ എല്ലാവരിലും താൻ ആശ്ചൎയ്യപാത്രം ആകുവാനും
വന്നെത്തിയപ്പോഴേക്ക തന്നെ. ഇതിന്നായി ഞങ്ങളും നമ്മു ൧൧
ടെ ദൈവത്തിന്റെയും കൎത്താവായ യേശുക്രിസ്തന്റെയും ക
രുണെക്ക തക്കവണ്ണം നമ്മുടെ കൎത്താവായ യേശുവിൻ നാമം
നിങ്ങളിലും നിങ്ങൾ ആയതിലും മഹത്വപ്പെടേണ്ടതിന്നു. ന ൧൨
മ്മുടെ ദൈവം നിങ്ങളെ വിളിക്ക യോഗ്യർ എന്ന് എണ്ണി, സ
മ്പൂൎണ്ണത്തിൽ ഉള്ള എല്ലാ പ്രസന്നതയേയും വിശ്വാസക്രിയ
യേയും ശക്തിയോടെ പൂരിപ്പിച്ചു തരേണം എന്നു നിങ്ങൾക്ക
വേണ്ടി എപ്പോഴും പ്രാൎത്ഥിക്കുന്നു.

## ൨. അദ്ധ്യായം.

കൎത്താവിൻ നാൾ വരും മുമ്പെ അന്തിക്രിസ്തൻ വെളിപ്പെടേണ്ടുകയാൽ, (൧൫) നിലെക്ക നില്പാൻ പ്രബോധിപ്പിക്കുന്നതു.

ഇനി സഹോദരന്മാരെ! നമ്മുടെ കൎത്താവായ യേശുക്രിസ്ത ൧
ന്റെ പ്രത്യക്ഷതയും നാം അവനോട് കൂട്ടിച്ചേൎക്കപ്പെടേണ്ടതും
സംബന്ധിച്ചു ഞങ്ങൾ നിങ്ങളോട് അപേക്ഷിക്കുന്നു. കൎത്താ ൨
വിൻ നാൾ അടുത്തത് എന്നു (തോന്നുവാനായി) നിങ്ങൾ വ
ല്ല ആത്മാവൊ ഞങ്ങളുടെത് എന്നു കേൾക്കുന്ന വചനമൊ
ലേഖനമൊ ഹേതുവായിട്ടു സുബോധം വിട്ടു, വേഗം കലുങ്ങി
ചാടുകയും ഞെട്ടിപ്പോകയും അരുത്. ആരും ഏതു വിധേന ൩
എങ്കിലും നിങ്ങളെ ചതിക്കരുതെ. എങ്ങിനെ എന്നാൽ മുമ്പെ ൪
തന്നെ വിശ്വാസത്യാഗം വരികയും പാപമനുഷ്യൻ വെളിപ്പെ
ടുകയും വേണം. ദേവാലയത്തിൽ ഇരുന്നുകൊണ്ടു ദൈവം
ആകുന്നു എന്നു കാണിച്ചു ദൈവമൊ ആരാദ്ധ്യമൊ എന്നു
ചൊല്ലിയതിന്ന് എപ്പേൎക്കും മീതെ താൻ ഉയൎന്നുകൊള്ളുന്ന

എതിരാളിയും (ദാനി. ൧൧, ൩൬.) നാശപുത്രനും ആയവൻ തന്നെ.
൫ നിങ്ങളോടു കൂടെ ഇരിക്കുമ്പോൾ തന്നെ, ഇവ നിങ്ങളോടും പ
൬ റഞ്ഞു എന്നു ഓൎക്കുന്നില്ലയൊ. അവൻ സ്വസമയത്തിൽ
വെളിപ്പെടേണ്ടതിന്നു, ഇപ്പോൾ തടുത്തു നില്ക്കുന്നത് ഇന്നത്
൭ എന്നും നിങ്ങൾ അറിയുന്നു. എങ്ങിനെ എന്നാൽ അധൎമ്മ
ത്തിന്റെ രഹസ്യം ഇന്നു കൂടെ വ്യാപരിക്കുന്നു ഇന്നെയോളം
തടുത്തു നില്ക്കുന്നവൻ വഴിയിൽനിന്നു നീങ്ങുംവരെ തന്നെ.
൮ അപ്പോൾ അധൎമ്മിയായവൻ വെളിപ്പെടും (അവനെ കൎത്താ
വായ യേശു തൻ വായിൻ ആത്മാവെ കൊണ്ടു ഒടുക്കി (യശ.
൧൧, ൪.) സ്വപ്രത്യക്ഷതയുടെ പ്രകാശനത്താൽ നീക്കം വരു
ത്തും) ആയവന്റെ പ്രത്യക്ഷത സാത്താന്റെ വ്യാപാരത്താൽ
൯ കളവിന്റെ എല്ലാ ശക്തിയോടും അടയാളങ്ങൾ അത്ഭുതങ്ങളോ
൧൦ ടും. അനീതിയുടെ എല്ലാ വഞ്ചനയോടും നശിച്ചു പോകുന്നവ
ൎക്ക തന്നെ ഉണ്ടാകുന്നു. അവർ രക്ഷപെടുവാനായി സത്യത്തി
൧൧ ന്റെ സ്നേഹത്തെ കൈക്കൊള്ളായ്കയാൽ അത്രെ. അതിനിമി
ത്തം ദൈവം അവൎക്കു കളവു വിശ്വസിക്കുമാറു ഭ്രമത്തിൻ വ്യാ
൧൨ പാരശക്തിയെ അയക്കുന്നു. സത്യത്തെ വിശ്വസിയാതെ അ
നീതിയിൽ രസിച്ചു പോയവൎക്ക് എല്ലാവൎക്കും ന്യായവിധി
൧൩ വരേണ്ടതിന്നത്രെ. നിങ്ങളെയൊ കൎത്താവിനാൽ സ്നേഹിക്ക
പ്പെട്ട സഹോദരന്മാരെ, ദൈവം ആദിമുതൽ ആത്മാവിൻ വി
ശുദ്ധീകരണത്തിലും സത്യത്തിൻ വിശ്വാസത്തിലും രക്ഷെക്കാ
യി വരിച്ചതുകൊണ്ടു, ഞങ്ങൾ ദൈവത്തെ നിങ്ങൾ നിമിത്തം
൧൪ എപ്പോഴും സ്തുതിപ്പാൻ കടക്കാർ ആകുന്നു. നമ്മുടെ കൎത്താവാ
യ യേശുക്രിസ്തന്റെ തേജസ്സെ സമ്പാദിപ്പാൻ അല്ലൊ അവ
ൻ ഞങ്ങടെ സുവിശേഷത്തെകൊണ്ട് ആ രക്ഷെക്കു നിങ്ങ
൧൫ ളെ വിളിച്ചത്. ആകയാൽ സഹോദരന്മാരെ, ഞങ്ങടെ വാക്കി
നാൽ ആകട്ടെ, ലേഖനത്താൽ ആകട്ടെ, നിങ്ങൾക്കു ഉപദേ
ശിച്ചുള്ള സമ്പ്രദായങ്ങളെ മുറുക പിടിച്ചും നിന്നുകൊൾവിൻ.
൧൬ നമ്മുടെ കൎത്താവായ യേശുക്രിസ്തൻ താനും നമ്മെ സ്നേഹിച്ചു
നിത്യ ആശ്വാസവും നല്ല പ്രത്യാശയും കരുണയാലെ തന്നു,
൧൭ നമ്മുടെ ദൈവവും പിതാവും ആയവനും. നിങ്ങളുടെ ഹൃദയ
ങ്ങളെ ആശ്വസിപ്പിച്ച് എല്ലാ നല്ല ക്രിയയിലും വാക്കിലും സ്ഥി
രീകരിപ്പൂതാക.

## ൩. അദ്ധ്യായം.

അന്യോന്യസിദ്ധിക്കായി പ്രാൎത്ഥനയും പ്രത്യാശയും, (൬) ക്രമം കെട്ടു നടക്കുന്ന മടിയന്മാരെ തൊട്ട് ആജ്ഞാപിക്കുന്നതു.

ഒടുക്കം സഹോദരന്മാരെ! കൎത്താവിൻ വചനം നിങ്ങളിൽ ഉള്ള ൧
പോലെ (ഇങ്ങും) ഓടി മഹത്വപ്പെട്ടുവാനും; പററാത്ത ദുഷ്ട മനു ൨
ഷ്യരിൽനിന്നു ഞങ്ങൾ ഉദ്ധരിക്കപ്പെട്ടുവാനും ഞങ്ങൾക്ക് വേ
ണ്ടി പ്രാൎത്ഥിപ്പിൻ! വിശ്വാസം എല്ലാവൎക്കും ഉള്ളതല്ലല്ലൊ, എ
ങ്കിലും കൎത്താവ് വിശ്വസ്തൻ അവൻ നിങ്ങളെ സ്ഥിരീകരി ൩
ച്ചു ദുഷ്ടനിൽനിന്നു കാത്തുകൊള്ളും. ഞങ്ങൾ നിങ്ങളോട് ആ ൪
ജ്ഞാപിക്കുന്നവ നിങ്ങൾ ചെയ്യുന്നു എന്നും, ചെയ്യും എന്നും,
നിങ്ങളുടെ മേൽ കൎത്താവിൽ ഉറപ്പിച്ചും ഇരിക്കുന്നു. കൎത്താവ് ൫
താൻ നിങ്ങളുടെ ഹൃദയങ്ങളെ ദേവസ്നേഹത്തിലേക്കും ക്രിസ്തു
ന്റെ ക്ഷാന്തിയിലേക്കും നിരത്തുമാറാക. സഹോദരന്മാരെ! ന ൬
മ്മുടെ കൎത്താവായ യേശുക്രിസ്തുന്റെ നാമത്തിൽ ഞങ്ങൾ ആ
ജ്ഞാപിക്കുന്നിതു: ഞങ്ങളിൽനിന്നു പരിഗ്രഹിച്ച സമ്പ്രദായ
ത്തെ വിട്ടു ക്രമം കെട്ടു നടക്കുന്ന എല്ലാ സഹോദരനോടും അക
ന്നു കൊള്ളേണം എന്നത്രെ. എങ്ങിനെ എന്നാൽ ഞങ്ങൾക്ക് ൭
അനുകരിച്ചു പോരേണ്ടിയ വിധത്തെ നിങ്ങൾ തന്നെ അറി
യുന്നു. നിങ്ങളിലല്ലൊ ഞങ്ങൾ ക്രമം കെട്ടു നടന്നില്ല; ആരോടും ൮
വെറുതെ അപ്പം വാങ്ങീട്ടും ഇല്ല; നിങ്ങളിൽ ആൎക്കും ഭാരം വരു
ത്തരുത് എന്നിട്ടു രാപ്പകൽ വേല ചെയ്തു അദ്ധ്വാനത്തിലും
കുഴക്കിലും ഉപജീവിച്ചതെ ഉള്ളു. അതും അധികാരം ഇല്ലാഞ്ഞി ൯
ട്ടല്ല; ഞങ്ങൾക്ക് അനുകരിപ്പാൻ നിങ്ങൾക്ക് ഞങ്ങളെ തന്നെ
മാതൃകയാക്കി തരേണ്ടതിന്നത്രെ. വേല ചെയ്വാൻ മനസ്സില്ലാ ൧൦
ഞ്ഞാൽ താൻ ഭക്ഷിക്കയും അരുത് എന്നു നിങ്ങളോട് ഇരിക്കും
കാലത്തിൽ കൂടെ ചട്ടമാക്കിയല്ലൊ. നിങ്ങളിൽ ചിലർ ഒട്ടും വേ ൧൧
ല ചെയ്യാതെ, പരകാൎയ്യം നോക്കി ക്രമം കെട്ടു നടക്കുന്നപ്രകാ
രം കേൾക്കുന്നുണ്ടു. ഇങ്ങിനെത്തവരോടു ഞങ്ങൾ സാവധാ ൧൨
നത്തോടെ വേല ചെയ്തു താന്താന്റെ അപ്പം ഭക്ഷിക്കേണം
എന്നു നമ്മുടെ കൎത്താവായ യേശുക്രിസ്തുമൂലം ആജ്ഞാപിച്ചു
പ്രബോധിപ്പിക്കുന്നു. നിങ്ങളൊ സഹോദരന്മാരെ! നന്മ ചെ ൧൩
യ്കയിൽ മന്ദിച്ചു പോകരുതെ. ലേഖനത്താലുള്ള ഞങ്ങളുടെ ൧൪
വാക്കിനെ വല്ലവനും അനുസരിക്കാഞ്ഞാൽ അവനെ കുറിപ്പിൻ!

ൟവൻ

അവൻ നാണിക്കേണ്ടതിന്നു അവനോടു ഇടപാടും അരുതു;
൧൫ ശത്രുവെന്നു വിചാരിയാതെ സഹോദരൻ എന്നു വെച്ചു വഴി
൧൬ ക്കാക്കകെ വേണ്ടു താനും. സമാധാനത്തിൻ കൎത്താവായവൻ
താൻ നിങ്ങൾക്കു നിത്യം എല്ലാ വിധത്തിലും സമാധാനത്തെ
നല്കുക; കൎത്താവു നിങ്ങൾ എല്ലാവരോടും കൂടെ ഇരിക്കാക.
൧൭ പൌലായ എന്റെ കൈയാലെ വന്ദനം എല്ലാ ലേഖന
൧൮ ത്തിലും ഇതു തന്നെ അടയാളം ഇങ്ങിനെ എഴുതുന്നു. നമ്മുടെ
കൎത്താവായ യേശുക്രിസ്തുവിന്റെ കരുണ നിങ്ങൾ എല്ലാവരോ
ടും കൂടെ (ഇരിപ്പൂതാക).



THE FIRST EPISTLE OF PAUL THE APOSTLE TO

# Timothy

# തിമോത്ഥ്യന്

## എഴുതിയ ഒന്നാം ലേഖനം

### ൧. അദ്ധ്യായം.

തിമോത്ഥ്യൻ നിയോഗപ്രകാരം ആജ്ഞാപിക്കയും, (൧൮) പൌലിന്റെ വിളിയെ ഓൎത്തു, (൧൯) പോരാട്ടുകയും വേണ്ടുതു.

നമ്മുടെ രക്ഷിതാവായ ദൈവവും നമ്മുടെ പ്രത്യാശയാകുന്ന ൧
ക്രിസ്തുയേശുവും നിയോഗിച്ചപ്രകാരം യേശുക്രിസ്തുവിന്റെ അ
പോസ്തലനായ പൌൽ വിശ്വാസത്തിൽ നിജപുത്രനായ
തിമോത്ഥ്യന് എഴുതുന്നിതു: പിതാവായ ദൈവത്തിൽനിന്നും ൨
നമ്മുടെ കൎത്താവായ യേശുക്രിസ്തുനിൽനിന്നും കരുണ, കനിവു,
സമാധാനവും ഉണ്ടാവൂതാക.
ഇന്ന കാൎയ്യത്തിന്നായി നീ എഫെസിൽ പാൎത്തു കൊള്ളേ ൩
ണം എന്നു ഞാൻ മക്കദോന്യെക്കു യാത്രയായി അപേക്ഷിച്ച
പ്രകാരം. നീ ചിലരോട് അന്യഥാ ഉപദേശിക്കരുത എന്നും ൪
വിശ്വാസത്തിലെ ദേവവീട്ടുവിചാരണയെ അല്ല; തൎക്കങ്ങളെ
മാത്രം വൎദ്ധിപ്പിക്കുന്ന കഥകളേയും അനന്ത വംശാവലികളേ
യും ശ്രദ്ധിക്കരുത് എന്നും ആജ്ഞാപിക്കേണ്ടതിന്ന് (ഇന്നും
അപേക്ഷിക്കുന്നു). ആജ്ഞാപനത്തിന്റെ ലാക്കൊ ശുദ്ധഹൃ ൫
ദയം, നല്ല മനോബോധം, നിൎവ്യാജവിശ്വാസം എന്നിവററി
ൽനിന്നുളവായ സ്നേഹം അത്രെ. അവററിൽനിന്നു ചിലർ പി ൬
ഴകി വ്യൎത്ഥവാദത്തിലേക്ക് മാറി തിരിഞ്ഞു, ധൎമ്മോപദേശകരാ
യിരിപ്പാൻ ഇച്ശിച്ചിരിക്കുന്നു. തങ്ങൾ പറയുന്നത് ഇന്നത് ൭
എന്നും പ്രമാണിപ്പിക്കുന്നത് ഇന്നത് എന്നും ബോധിക്കുന്നില്ല

രൻ൧

൮ താനും. ധൎമ്മമാകട്ടെ, ഒരുവൻ അതിനെ ധൎമ്മ്യമായി ഉപ
൯ യോഗിച്ചാൽ നല്ലതു തന്നെ എന്നു നാം അറിയുന്നു. (അപ്ര
കാരം ആർ ചെയ്യും) നീതിമാന്നായി ധൎമ്മം വെച്ചു കിടക്കുന്നത
ല്ല; അധൎമ്മികൾ, അനധീനർ, അഭക്തർ, പാപികളും, അപവി
ത്രർ, ബാഹ്യന്മാരും, പിതൃഹന്താക്കൾ, മാതൃഹന്താക്കൾ, നരഹ
൧൦ ന്താക്കൾ, പുലയാടികൾ, പുരുഷകാമികൾ, ആൾപിടിക്കാർ,
൧൧ പൊളിക്കാർ, കള്ളസ്സത്യക്കാർ എന്നീവകക്കാൎക്കും. ധന്യദൈവ
ത്തിന്റെ തേജസ്സാകുന്ന സുവിശേഷപ്രകാരം സൌഖ്യോപ
ദേശത്തോടു വിപരീതമായ മറ്റു വല്ലതിന്നും അത്രെ ധൎമ്മവെ
൧൨ പ്പുള്ളു എന്നറിയുന്നവനത്രെ. ആ സുവിശേഷം എന്നിൽ
ഭരമേല്പിച്ചിരിക്കുന്നു; എന്നെ ശക്തീകരിച്ച ക്രിസ്തുയേശു എ
ന്ന നമ്മുടെ കൎത്താവ് എന്നെ വിശ്വസ്തൻ എന്ന് എണ്ണി,
സേവെക്ക് ആക്കിയതുകൊണ്ടു, ഞാൻ അവനെ സ്തുതിക്കുന്നു.
൧൩ മുമ്പെ ദൂഷിക്കാരനും ഹിംസകനും നിഷ്ഠുരനും ആയല്ലൊ, എങ്കി
ലും അവിശ്വാസത്തിൽ അറിയാതെ ചെയ്തതാകകൊണ്ട് എ
൧൪ നിക്ക് കനിവു ലഭിച്ചു. എന്നു വേണ്ടാ നമ്മുടെ കൎത്താവിൻ
കൃപ ക്രിസ്തുയേശുവിലുള്ള വിശ്വാസസ്നേഹങ്ങളുമായി അത്യ
ന്തം നിറഞ്ഞു വഴിഞ്ഞു എല്ലാവരാലും കൈക്കൊള്ളപ്പെടത്തക്ക
൧൫ പ്രമാണവചനം ആവിതു. ക്രിസ്തുയേശു പാപികളെ രക്ഷി
൧൬ പ്പാൻ ലോകത്തിൽ വന്നു എന്നുള്ളതു. അവരിൽ ഞാൻ ഒന്നാ
മൻ എങ്കിലും യേശുക്രിസ്തൻ നിത്യജീവന്നായ്ക്കൊണ്ടു തന്മേൽ
വിശ്വസിപ്പാനുള്ളവൎക്കു ദൃഷ്ടാന്തം വേണം എന്നിട്ടു ഒന്നാമ
നായ എങ്കൽ സൎവ്വ ദീൎഘശാന്തതയും കാട്ടുവാന്തക്കവണ്ണം ക
൧൭ നിവു ലഭിച്ചതു. യുഗങ്ങളുടെ രാജാവായി അക്ഷയനും അദൃ
ശ്യനും ആകുന്ന ഏക (ജ്ഞാനി) ദൈവത്തിന്നു ബഹുമാനവും
തേജസ്സും യുഗയുഗാന്തരങ്ങളോളം ഉണ്ടാവൂതാക ആമെൻ.
൧൮ മകനായ തിമോത്ഥ്യനെ നിന്നെ കുറിച്ചു, മുന്നടന്ന പ്രവാ
ചകങ്ങളിൻപ്രകാരം ഞാൻ ഈ ആജ്ഞയെ നിണക്ക് ഏല്പി
൧൯ ക്കുന്നതു. നീ അവററിൽ (ഊന്നി) നല്ല പടച്ചേകം ചെയ്ക, വി
ശ്വാസവും നല്ല മനോബോധവും കാത്തു കൊള്ളേണ്ടു എന്ന
ത്രെ; ആയതു ചിലർ തള്ളിക്കളഞ്ഞു, വിശ്വാസകപ്പലും തകൎന്നു
പോയി; ആയവരിൽ ഹുമനയ്യനും അലക്ഷന്തരും ആകുന്നു.
൨൦ ദൂഷിച്ചു പറയാതെ ഇരിപ്പാൻ പഠിക്കേണ്ടതിന്ന് അവരെ
ഞാൻ സാത്താനിൽ സമൎപ്പിച്ചിരിക്കുന്നു.

## ൨. അദ്ധ്യായം.

സഭാപ്രാൎത്ഥനയിൽ പുരുഷന്മാരും, (൯) സ്ത്രീകളും ആചരിക്കേണ്ടതു.

ഇനി ഞാൻ സകലത്തിന്നും മുമ്പെ പ്രബോധിപ്പിക്കുന്നി ൧
തു: എല്ലാ മനുഷ്യൎക്കായികൊണ്ടും യാചനകൾ, പ്രാൎത്ഥനകൾ,
പക്ഷവാദങ്ങൾ, സ്തോത്രങ്ങളും ചെയ്യേണ്ടു. നാം സൎവ്വ ഭക്തി ൨
യോടും ഘനത്തോടും സാവധാനവും സ്വസ്ഥതയും ഉള്ള ജീവ
നം കഴിക്കേണ്ടതിന്നു വിശേഷാൽ രാജാക്കന്മാൎക്കും സകല അ
ധികാരസ്ഥന്മാൎക്കും വേണ്ടി ചെയ്യേണ്ടു. ഇതു നമ്മുടെ രക്ഷി ൩
താവായ ദൈവത്തിന്നു മുമ്പിൽ നല്ലതും ഗ്രാഹ്യവും ആകുന്നു.
ആയവൻ എല്ലാ മനുഷ്യരും രക്ഷപ്രാപിപ്പാനും സത്യത്തി ൪
ന്റെ പരിജ്ഞാനത്തിൽ എത്തുവാനും ഇച്ഛിക്കുന്നു. ദൈവം ൫
ഒരുവനല്ലൊ ദൈവത്തിന്നും മനുഷ്യൎക്കും ഏക മദ്ധ്യസ്ഥനും
ഉള്ളു. എല്ലാവൎക്കും വേണ്ടി വീണ്ടെടുപ്പിൻ വിലയായി തന്നെ ൬
ത്താൻ കൊടുത്ത മനുഷ്യനായ ക്രിസ്തുയേശു അത്രെ. സ്വസ ൭
മയങ്ങളിൽ (അറിയിക്കേണ്ടിയ) ഈ സാക്ഷ്യത്തിന്നായി, ഞാ
ൻ ഘോഷകനും അപോസ്തലനും (ഞാൻ ഭോഷ്കല്ല പരമാൎത്ഥം
പറയുന്നു) വിശ്വാസത്തിലും സത്യത്തിലും ജാതികളുടെ ഉപദേ
ഷ്ടാവും ആയി വെക്കപ്പെട്ടു. ആകയാൽ പുരുഷന്മാർ എല്ലാ ൮
സ്ഥലത്തും കോപവും സന്ദേഹവും കൂടാതെ, പവിത്രകൈകളെ
ഉയൎത്തികൊണ്ടു പ്രാൎത്ഥിക്കേണം എന്നത് എന്റെ ഇഷ്ടം.
അപ്രകാരം സ്ത്രീകളും ലജ്ജാശീലത്തോടും സുബോധത്തോ ൯
ടും യോഗ്യമായി ഉടുത്തുംകൊണ്ടു (കൂടിവരേണം). പിരിച്ചുന്തലും
പൊന്നും മുത്തും വിലയേറിയ വസ്ത്രവും കൊണ്ടല്ല; ദൈവഭ
ക്തിയെ സൽക്രിയകളെകൊണ്ട് അവലംബിക്കുന്ന സ്ത്രീകൾ ൧൦
ൎക്ക് ഉചിതമായിട്ടത്രെ അലങ്കരിച്ചോളുക. സ്ത്രീ മിണ്ടാതെ, സക ൧൧
ല അനുസരണത്തിലും പഠിക്കട്ടെ. സ്വസ്ഥയായിരിപ്പാനല്ലാ ൧൨
തെ, ഉപദേശിപ്പാനെങ്കിലും പുരുഷനിൽ അധികരിപ്പാൻ എ
ങ്കിലും ഞാൻ സ്ത്രീക്ക് അനുവദിക്കുന്നില്ല. ആദാമല്ലൊ മുമ്പെ ൧൩
മനിയപ്പെട്ടു, പിന്നെ ഹവ്വ. ശേഷം ആദാമല്ല വഞ്ചിക്കപ്പെ ൧൪
ട്ടതു, സ്ത്രീ വഞ്ചിക്കപ്പെട്ടു (൧മോ. ൩, ൧൩.) ലംഘനത്തിൽ അ
കപ്പെട്ടു; എങ്കിലും വിശ്വാസസ്നേഹങ്ങളിലും സുബോധം കൂടി
യ വിശുദ്ധീകരണത്തിലും പാൎക്കുന്നാകിൽ അവൾ ശിശുപ്ര
സവത്താൽ രക്ഷിക്കപ്പെടും.

## ൩. അദ്ധ്യായം.

അദ്ധ്യക്ഷന്മാർ, (൮) ശുശ്രൂഷക്കാർ, (൧൧) ശുശ്രൂഷക്കാരത്തികൾ ഇവർ വിഷയമായി, (൧൪) ദൈവഭവനത്തിൽ ആചരിക്കേണ്ടതു.

൧ ഈ വാക്കു പ്രമാണം, ഒരുവൻ അദ്ധ്യക്ഷയെ വാഞ്ഛിക്കു
൨ ന്നു എങ്കിൽ നല്ല വേലയെ ആഗ്രഹിക്കുന്നു. അദ്ധ്യക്ഷനാ
കട്ടെ നിരപവാദ്യൻ, ഏകകളത്രവാൻ, നിർമ്മദൻ, സുബുദ്ധിമാ
൩ ൻ, സുശീലൻ, അതിഥിപ്രിയനും ഉപദേശികനും ആക. പാന
൪ സക്തനും അടിക്കാരനും അരുതു. ശാന്തൻ, പിണങ്ങാത്തവൻ,
അലോഭി, സ്വഭവനത്തെ നന്നായി ഭരിക്കുന്നവനും സകല
൫ ഘനത്തോടും കൂടെ കുട്ടികളെ അടക്കുന്നവനും (വേണം). സ്വ
ഭവനത്തെ ഭരിപ്പാൻ അറിയാത്തവൻ ആയാൽ ദേവസഭയെ
൬ എങ്ങിനെ വിചാരിക്കും. ചീർത്തു പോയിട്ടു പിശാചിന്റെ വ്യ
വഹാരത്തിൽ അകപ്പെടാതെ ഇരിപ്പാൻ പുതുശിഷ്യനും അരു
൭ തു. നിന്ദയിലും പിശാചിന്റെ കണ്ണിയിലും വീഴായ്വാൻ പുറ
ത്തുള്ളവരിൽ നല്ല സാക്ഷ്യമുള്ളവനും ആകേണ്ടു.
൮ അവ്വണ്ണം ശുശ്രൂഷക്കാർ ഘനമുള്ളവർ ആകേണം ഇരു
൯ വാക്കുകാരും മദ്യസക്തരും ദുർല്ലാഭികളും അരുതു. വിശ്വാസ
ത്തിന്റെ മർമ്മം ശുദ്ധ മനസ്സാക്ഷിയിൽ വെച്ചുകൊള്ളുന്നവ
൧൦ രെ വേണ്ടു. ഇവർ മുമ്പെ പരീക്ഷിക്കപ്പെടട്ടെ, പിന്നെ അനി
൧൧ ന്ദ്യരായി കണ്ടാൽ ശുശ്രൂഷിക്കട്ടെ. അവ്വണ്ണം സ്ത്രീകളും ഘന
മുള്ളവരായി ഏഷണി പറയാതെ നിർമ്മദമാരും എല്ലാററിലും
൧൨ വിശ്വസ്തമാരും ആക. ശുശ്രൂഷക്കാർ ഏകകളത്രവാന്മാരും
കുട്ടികളേയും സ്വഭവനങ്ങളേയും നന്നായി ഭരിക്കുന്നവരും ആ
൧൩ കേണം. നന്നായി ശുശ്രൂഷിച്ചിട്ടുള്ളവർ തങ്ങൾക്കു നല്ല നി
ലയും ക്രിസ്തുയേശുവിങ്കലെ വിശ്വാസത്തിൽ വളരെ പ്രാഗ
ത്ഭ്യവും സമ്പാദിക്കുന്നു.
൧൪ ഞാൻ നിന്റെ അടുക്കൽ അതിവേഗത്തിൽ വരും എന്നു
൧൫ ഭാവിക്കുന്നു എങ്കിലും ഞാൻ താമസിച്ചാൽ സത്യത്തിന്റെ
തൂണും തറക്കെട്ടുമായി ജീവനുള്ള ദൈവത്തിന്റെ സഭയാകുന്ന
ദേവഭവനത്തിൽ നടക്കേണ്ടും പ്രകാരം അറിവാനായി ഞാൻ
൧൬ ഇവ എഴുതുന്നു. ഭക്തിയുടെ മർമ്മം സമ്മതമാംവണ്ണം വലുതാകു
ന്നുവല്ലൊ; (ദൈവം) ആയവൻ ജഡത്തിൽ വിളങ്ങിയവൻ
ആത്മാവിൽ നീതീകരിക്കപ്പെട്ടവൻ ദൂതന്മാൎക്കു കാണായവൻ

ജാതികളിൽ ഘോഷിതൻ ലോകത്തിൽ വിശ്വസിക്കപ്പെട്ടവൻ തേജസ്സിൽ എടുത്തുകൊള്ളപ്പെട്ടവൻ എന്നത്രെ.

## ൪. അദ്ധ്യായം.

കള്ളബോധകർ ഉണ്ടാകുന്നതിലും, (൧൨) തന്റെ വർദ്ധനത്തിനായും ചെയ്യേണ്ടതു.

പിന്നെ ആത്മാവ(ായവൻ) സ്പഷ്ടമായി പറയുന്നിതു: ശേ ൧
ഷ കാലങ്ങളിൽ ചിലർ തെറ്റിക്കുന്ന ആത്മാക്കളേയും ഭൂതങ്ങളു
ടെ ഉപദേശങ്ങളേയും ആശ്രയിച്ചു; വിശ്വാസത്തിൽനിന്നു
പൊളിവാക്കുകാരുടെ വ്യാജത്തിൽ ഭ്രംശിച്ചുപോകും. ഇവർ സ്വ ൨
ന്ത മനോബോധത്തിൽ ചൂടു വെച്ചിട്ടുള്ളവരായി വിവാഹം
നിഷേധിക്കയും. സത്യത്തെ ഗ്രഹിച്ചിട്ടുള്ള വിശ്വാസികൾ ൩
സ്തോത്രത്തോടെ അനുഭവിപ്പാൻവേണ്ടി, ദൈവം സൃഷ്ടിച്ച
ഭോജ്യങ്ങളെ വൎജ്ജിക്കയും ചെയ്യുന്നു. ദേവസൃഷ്ടി ആകട്ടെ, ൪
എല്ലാം നല്ലതു തന്നെ; സ്തോത്രത്തോടെ കൈക്കൊള്ളുന്നത് ഒ
ന്നും ത്യാജ്യവും അല്ല. ദേവവചനത്താലും പ്രാൎത്ഥനയാലും വി ൫
ശുദ്ധീകരിക്കപ്പെടുന്നുവല്ലോ. ഇതു നീ സഹോദരന്മാരെ ഗ്ര ൬
ഹിപ്പിച്ചാൽ നീ അനുസരിച്ചിട്ടുള്ള സദുപദേശവിശ്വാസത്തി
ന്റെ വചനങ്ങളാൽ പോഷിച്ചു വളൎന്നുകൊണ്ടു യേശുക്രി
സ്തുനു നല്ല ശുശ്രൂഷക്കാരനാകും. കിഴവികൾക്കു പറയുന്ന ൭
ബാഹ്യകഥകളെ ഒഴിച്ചു, ദൈവഭക്തിയെ കുറിച്ച് അഭ്യസിച്ചു
കൊൾക. ശരീരാഭ്യാസം അല്പം ചിലതിന്നു പ്രയോജനമാകും ൮
ദൈവഭക്തിയൊ ഇപ്പോഴും എപ്പോഴുമുള്ള ജീവന്റെ വാഗ്ദത്തം
പ്രാപിച്ചിട്ടു, സകലത്തിന്നും പ്രയോജനമാകുന്നു. ഇത് എല്ലാ ൯
വരാലും കൈക്കൊള്ളപ്പെടത്തക്ക പ്രമാണവാക്കു. അതിന്നായി ൧൦
ട്ട് തന്നെ ഞങ്ങൾ സകല മനുഷ്യൎക്കും പ്രത്യേകം വിശ്വാസി
കൾക്കും രക്ഷിതാവാകുന്ന ജീവനുള്ള ദൈവത്തിന്മേൽ ആശ
വെച്ചു പ്രയാസപ്പെട്ടും നിന്ദ അനുഭവിച്ചും നടക്കുന്നു. ഈ ൧൧
വക നീ ആജ്ഞാപിച്ചുപദേശിച്ചു കൊൾക. ആരും ബാല്യം ൧൨
നിമിത്തം നിന്നെ തുച്ഛീകരിക്കരുതു; എന്നാൽ വാക്കിലും നടപ്പി
ലും സ്നേഹവിശ്വാസങ്ങളിലും നിൎമ്മലതയിലും വിശ്വാസികൾ
ക്ക് മാതൃകയായ്ചമക. ഞാൻ വരുവോളം അദ്ധ്യയനം പ്രബോ ൧൩
ധനം ഉപദേശം ഇവററിൽ ഉത്സാഹിക്ക. മൂപ്പന്മാരുടെ ഹസ്താ ൧൪
ൎപ്പണം കൂടിയ പ്രവചനത്താൽ നിണക്ക് കിട്ടിയ കൃപാവര
ത്തിൽ ഉപേക്ഷ തോന്നാതെ; നിന്റെ മുഴപ്പ് എല്ലാവൎക്കും ൧൫

പ്രസിദ്ധമായി തീരേണ്ടതിന്ന് ഇവ കരുതുക; ഇവററിൽ ത
൧൬ ന്നെ ഇരുന്നുകൊൾക. ഇതിൽ ഉറെച്ചുകൊണ്ടു നിങ്കലും ഉപ
ദേശത്തിലും ജാഗ്രതയായിരിക്ക; അങ്ങിനെ ചെയ്യുാൽ നിന്നെ
യും നിന്നെ കേൾക്കുന്നവരേയും നീ രക്ഷിക്കും.

## ൫. അദ്ധ്യായം.

വിശേഷാൽ, (൩) വിധവമാരെ പോററി, (൯) പണിക്കാക്കി, (൧൭) മൂപ്പരേയും, (൨൨) ഹസ്താൎപ്പണത്തേയും, (൨൩) തന്നെയും നടത്തികൊള്ളേണ്ടതു.

൧ മൂത്തവനെ ഭത്സിക്കരുത് അച്ഛനെ പോലെ പ്രബോധിപ്പി
൨ ച്ചേ ആവു; ഇളയവരെ സഹോദരരെ പോലെയും. മൂത്ത സ്ത്രീ
കളെ അമ്മമാരെ പോലെയും യുവതികളെ സഹോദരികൾ എ
൩ ന്നും സകല നിൎമ്മലതയോടും (പ്രബോധിപ്പിക്ക). വിധവമാ
൪ രെ ഉള്ളവണ്ണം വിധവമാരായാൽ ആദരിക്ക. വല്ലവൾക്കും പു
ത്രപൌത്രന്മാർ ഉണ്ടായാൽ അവർ മുമ്പെ സ്വഭവനത്തിൽ
ഭക്തിയെ കാണിച്ചു പിതാക്കൾക്ക് പകരം ചെയ്തു കൊടുപ്പാ
൫ ൻ പഠിക്കട്ടെ, ഇതു ദൈവത്തിന്നു ഗ്രാഹ്യം തന്നെ. ഉള്ളവ
ണ്ണം വിധവയായി ആരും ഇല്ലാതെകണ്ടു വന്നവൾ ദൈവ
ത്തിന്മേൽ ആശ വെച്ചു രാപ്പകൽ യാചനാപ്രാൎത്ഥനകളിലും
൬ ഉറെച്ചു പാൎക്കുന്നു. കാമുകിയായവളോ ജീവിച്ചും ചത്തു.
൭ അവർ നിരപവാദ്യമാരായിരിപ്പാൻ നീ ഇവ ആജ്ഞാപിക്ക.
൮ വല്ലവനും തനിക്കുള്ളവൎക്കും പ്രത്യേകം ഭവനക്കാൎക്കും വേണ്ടി
കരുതുന്നില്ല എങ്കിൽ അവൻ വിശ്വാസത്തെ തള്ളിക്കളഞ്ഞു,
അവിശ്വാസിയിലും അധമനാകുന്നു.
൯ ഏക ഭൎത്താവെ പരിഗ്രഹിച്ചിരുന്ന് അറുപതു വയസ്സിന്നു
൧൦ താഴെയല്ലാത്ത വിധവ. മക്കളെ വളൎത്തുക, അതിഥികളെ സല്ക്ക
രിക്ക, വിശുദ്ധന്മാരുടെ കാൽ കഴുകുക, സങ്കടപ്പെട്ടവൎക്ക് മുട്ടു
തീൎക്കുക, സൎവ്വ സൽക്രിയയും പിന്തുടരുക എന്നിപ്രകാരം നല്ല
പ്രവൃത്തികളെകൊണ്ടു ശ്രുതിപ്പെട്ടവളായാൽ, തെരിഞ്ഞെടുക്ക
൧൧ പ്പെടട്ടെ, ഇളയ വിധവമാരെ ഒഴിക്ക. അവർ ക്രിസ്തുനു നേരെ
൧൨ പുളെച്ചു മദിച്ചു എങ്കിൽ, വിവാഹം ചെയ്വാൻ ഇച്ഛിക്കും. എ
ന്നാൽ മുമ്പിലത്തെ പ്രതിജ്ഞയുടെ ഭംഗം എന്നൊരു ന്യായ
൧൩ വിധിക്ക് ഹേതുവായി വരുന്നു. അത്രയുമല്ല, പ്രവൃത്തിയിൽ മ
ടിവും ഭവനംതോറും സഞ്ചാരവും ശീലിക്കും; മടി വല്ലാതെ വായാ
ട്ടവും പരകാൎയ്യാന്വേഷണവും അരുതാത്ത വാക്കും സംഭവിക്കും.

ആകയാൽ ഇളയവർ വിവാഹം ചെയ്തു, പുത്രസമ്പത്തുണ്ടാക്കി, ൧൪
ഭവനം രക്ഷിക്ക; വിരോധിക്ക് അപവാദത്തിന്ന് അവസരം
ഒന്നും കൊടുക്കാതെ ഇരിക്ക എന്ന് എന്റെ ഇഷ്ടം. ഇപ്പോൾ ൧൫
തന്നെ ചിലർ സാത്താന്റെ വഴിയായ്തിരിഞ്ഞുപോയല്ലൊ. വി ൧൬
ശ്വാസിക്കൊ, വിശ്വാസിനിക്കൊ, വിധവമാർ ഉണ്ടെങ്കിൽ അ
വർ തന്നെ ഇവരുടെ ബുദ്ധിമുട്ടു തീർക്കട്ടെ; സഭയൊ ഉള്ളവണ്ണം
വിധവമാരായവൎക്ക് അപ്രകാരം തീൎക്കേണ്ടതിന്ന് ആ ഭാരം
ഏല്ക്കരുതെ.

നന്നായി വാഴുന്ന മൂപ്പന്മാരെ പ്രത്യേകം വചനത്തിലും ഉ ൧൭
പദേശത്തിലും അദ്ധ്വാനിക്കുന്നവരെ തന്നെ ഇരട്ടി മാനത്തി
ന്നു പാത്രമായി എണ്ണുക. (൫ മോ. ൨൫, ൪.) മെതിക്കുന്ന കാള ൧൮
യുടെ വായി കെട്ടരുത് എന്നു വേദവാക്കുണ്ടല്ലൊ, വേലക്കാര
ൻ തന്റെ കൂലിക്ക് യോഗ്യൻ ആകുന്നു പോൽ (ലൂ. ൧൦, ൭.)
രണ്ടു മൂന്നു സാക്ഷികൾ മുഖാന്തരമല്ലാതെ, മൂപ്പന്റെ നേരെ ൧൯
അന്യായം എടുക്കരുതു. പാപം ചെയ്യുന്നവരെ ശേഷമുള്ളവ ൨൦
ൎക്കു ഭയത്തിന്നായി എല്ലാവരുടെ മുമ്പാകെയും ശാസിക്ക. ഇവ ൨൧
നീ പക്ഷമായി ഒന്നും ചെയ്യാതെ, മുൻവിധി കൂടാതെ പ്രമാണി
ച്ചു കൊള്ളേണം എന്നു ഞാൻ ദൈവത്തേയും യേശുക്രിസ്തു
നേയും തെരിഞ്ഞെടുക്കപ്പെട്ട ദൂതന്മാരേയും സാക്ഷി ആക്കി വെ
ച്ചു, നിന്നോടു കല്പിക്കുന്നു. വേഗത്തിൽ കൈകളെ ഒരുത്തനി ൨൨
ലും വെക്കരുത് അന്യന്മാരുടെ പാപങ്ങളിൽ അംശക്കാരനാക
യും അരുത്; നിന്നെ തന്നെ നിൎമ്മലനായ്സൂക്ഷിച്ചുകൊൾക. ഇനി ൨൩
യും കേവലം വെള്ളം കുടിക്കൊല്ലാ; നിന്റെ വയറും കൂടക്കൂടയു
ള്ള ക്ഷീണതകളും വിചാരിച്ച് അല്പം വീഞ്ഞും സേവിക്ക.

ചില മനുഷ്യരുടെ പാപങ്ങൾ വെളിവായിക്കിടന്നു, ന്യായ ൨൪
വിധിക്കു മുമ്പിടുന്നു ചിലൎക്ക് അവ പിഞ്ചെല്ലുന്നു; അപ്രകാരം
സൽക്രിയകളും (ചിലരിൽ) വെളിവാകുന്നു; വെളിപ്പെടാത്തവ
യും ഒളിച്ചിരിപ്പാൻ കഴികയില്ല.

## ൬. അദ്ധ്യായം.

ദാസരെ പ്രബോധിപ്പിച്ചു, (൩) ദുരുപദേശവും, (൬. ൧൭) ദ്രവ്യാഗ്രഹവും വൎജ്ജി
ച്ചു, (൧൧) നിത്യജീവനെ തേടേണ്ടതു.

നുകത്തിങ്കീഴിൽ ദാസന്മാരായിരിക്കുന്നവർ ഒക്കയും ദേവനാമ ൧
ത്തിന്നും ഉപദേശത്തിന്നും ദൂഷണം വരാതിരിപ്പാൻ ഉടയവരെ

൪൯൭

൨ സകല മാനത്തിന്നും യോഗ്യന്മാർ എന്ന് എണ്ണേണ്ടു. വി
ശ്വാസികളായ യജമാനന്മാരുള്ളവർ അവരെ സഹോദരന്മാർ
എന്നു വെച്ചു തുച്ഛീകരിക്കരുത് അവരുടെ ഗുണമുള്ള സേവ
യെ അനുഭവിക്കുന്നവർ വിശ്വാസികളും ഇഷ്ടന്മാരും ആക
കൊണ്ട് അവരെ വിശേഷാൽ സേവിച്ചു കൊൾ്വു; ഇവ ഉപ
ദേശിക്കയും പ്രബോധിപ്പിക്കയും ചെയ്ക.
൩ നമ്മുടെ കൎത്താവായ യേശുക്രിസ്തന്റെ സൌഖ്യവചന
ങ്ങളേയും ഭക്തിക്കൊത്ത ഉപദേശത്തേയും വല്ലവനും അനുസ
൪ രിയാതെ, അന്യഥാ ഉപദേശിച്ചാൽ അവൻ ഒന്നും അറിയാതെ
ചീൎത്തുപോയി; തൎക്കങ്ങളും വാഗ്വടകളും ആകുന്ന വ്യാധി പിടി
൫ ച്ചും ഇരിക്കുന്നു. അവററിൽ അസൂയാ, ശണ്ഠകൾ, ദൂഷണ
ങ്ങൾ, ദുസ്സംശയങ്ങളും ബുദ്ധിനഷ്ടരും സത്യഭ്രഷ്ടരും ആയ മനു
ഷ്യരുടെ നിത്യ ഉരുസലും ഉത്ഭവിക്കുന്നു [അവരോട് അകന്നു
നില്ക്ക] ആയവർ ഭക്തി അഹോവൃത്തി എന്നു വിചാരിക്കുന്നു.
൬ അലംഭാവത്തോട് കൂടിയ ഭക്തി വലുതായ അഹോവൃത്തി ആ
൭ കുന്നതാനും. ഇഹലോകത്തിലേക്ക് നാം ഒന്നും കൊണ്ടുവന്നി
൮ ട്ടില്ലല്ലോ, ഏതാനും കൊണ്ടുപോവാനും കഴികയില്ല സ്പഷ്ടം. ഉ
ണ്മാനും ഉടുപ്പാനും സാധിച്ചാൽ മതി എന്നു നാം വിചാരിപ്പൂ.
൯ ധനം വേണം എന്നുള്ളവരോ പരീക്ഷയിലും കണ്ണിയിലും മനു
ഷ്യരെ സംഹാരനാശങ്ങളിൽ മുക്കിക്കളയുന്ന പല നിസ്സാരദു
൧൦ ൎമ്മോഹങ്ങളിലും വീഴുന്നു. ദ്രവ്യാഗ്രഹം സകല ദോഷത്തിന്നും
മൂലമായിരിക്കുന്നുവല്ലോ, ഈ വാഞ്ഛകൊണ്ടു ചിലർ വിശ്വാ
സത്തെ വിട്ടുഴന്നു ബഹു ദുഃഖങ്ങളാൽ തങ്ങളെ തന്നെ തുളെച്ചി
രിക്കുന്നു.
൧൧ എന്നാൽ ദൈവമനുഷ്യനായുള്ളോവേ! ഇവററെ വിട്ടോടി,
നീതി, ഭക്തി, വിശ്വാസം, സ്നേഹം, ക്ഷാന്തി, സൌമ്യത എന്നി
൧൨ വ പിന്തുടൎന്നുകൊൾക. വിശ്വാസത്തിന്റെ നല്ല പോർ പൊ
രുക; നിത്യജീവനെ പിടിച്ചു കൊൾക; അതിന്നായി നീ വിളി
ക്കപ്പെട്ടു അനേകം സാക്ഷികളുടെ മുമ്പാകെ ആ നല്ല സ്വീ
൧൩ കാരം പറഞ്ഞുവല്ലോ. സൎവ്വത്തിന്നും ജീവനെ ജനിപ്പിക്കുന്ന
ദൈവത്തിന്നും പൊന്ത്യപിലാതൻ മുഖേന ആ നല്ല സ്വീകാ
രത്തെ സാക്ഷീകരിച്ച ക്രിസ്തുയേശുവിന്നും മുമ്പാകെ ഞാൻ
൧൪ നിന്നെ ആജ്ഞാപിക്കുന്നത് എന്തെന്നാൽ: നീ നിഷ്കളങ്കനും
നിരപവാദ്യനും ആയി നമ്മുടെ കൎത്താവായ യേശുക്രിസ്തന്റെ

പ്രത്യക്ഷതവരെ കല്പനയെ കാത്തു കൊള്ളേണം. ആ (പ്രത്യ ൧൫
ക്ഷതയെ) സ്വസമയങ്ങളിൽ കാണിക്കും ധന്യനായ ഏകാ
ധിപതിയും രാജാധിരാജാവും കർത്താധികർത്താവും; ചാകായ്മ താ ൧൬
നെ ഉള്ളവനും അടുത്തു കൂടാത്ത വെളിച്ചത്തിൽ വസിക്കുന്ന
വനും മനുഷ്യർ ആരും കാണാത്തവനും കാണ്മാൻ കഴിയാത്ത
വനും ആയവന്നു ബഹുമാനവും നിത്യ ബലവും ഉള്ളു; ആ
മെൻ.

ഈ യുഗത്തിലെ ധനവാന്മാരോട് ആജ്ഞാപിക്ക; ഞെളി ൧൭
ഞ്ഞു പോകാതെ നിശ്ചയമില്ലാത്ത ധനത്തിൽ അല്ല, നമുക്കു
സകലവും ധാരാളമായി അനുഭവിപ്പാൻ തരുന്ന ജീവനുള്ള ദൈ
വത്തിന്മേൽ ആശ വെച്ചു. നന്മ ചെയ്തു സൽക്രിയകളാൽ ഏ ൧൮
ന്ന സമ്പത്തുണ്ടാക്കി, ദാനശീലവും കൂറായ്മയും പൂണ്ടുംകൊണ്ടു
സത്യജീവനെ പിടിപ്പാൻവേണ്ടി ഭാവിയിങ്കലേക്ക് തങ്ങൾക്കു ൧൯
നല്ല അടിസ്ഥാനത്തെ നിക്ഷേപിച്ചു പോരേണം എന്നത്രെ.

അല്ലയോ തിമോത്ഥ്യനെ! കള്ള നാമമുള്ള (അദ്ധ്യാത്മ)ജ്ഞാ ൨൦
നത്തിന്റെ ബാഹ്യമായ വൃഥാലാപങ്ങളേയും തൎക്കസൂത്രങ്ങ
ളേയും അകററി നിന്ന് ഉപനിധിയെ കാത്തുകൊൾക. ആ ജ്ഞാ ൨൧
നം ചിലർ അവലംബിച്ചു വിശ്വാസത്തിൽ നിന്നു പിഴകി
പോയി.

കരുണ നിന്നോടുകൂടെ ഇരിക്ക.

THE SECOND EPISTLE OF PAUL THE APOSTLE TO

# Timothy

# തിമോത്ഥ്യൻ

## എഴുതിയ രണ്ടാം ലേഖനം

### ൧. അദ്ധ്യായം.

പൂൎവ്വസ്നേഹസ്മരണം, (൬) ദേവവേലയിൽ, (൮) കഷ്ടപ്പെട്ടും ഉത്സാഹിക്കേണ്ടതു, (൧൫) നാനാ വൎത്തമാനങ്ങൾ

൧ ദേവേഷ്ടത്താലും ക്രിസ്തുയേശുവിലുള്ള ജീവന്റെ വാഗ്ദത്ത
നിമിത്തവും യേശു ക്രിസ്തുന്റെ അപോസ്തലനായ പൌൽ,
൨ പ്രിയപുത്രനായ തിമോത്ഥ്യന് (എഴുതുന്നത്) പിതാവായ ദൈ
വത്തിൽനിന്നും നമ്മുടെ കൎത്താവായ യേശുക്രിസ്തുനിൽനിന്നും
കരുണ, കനിവു, സമാധാനവും ഉണ്ടാവൂതാക.
൩ എന്റെ അപേക്ഷകളിൽ രാവും പകലും ഇടവിടാതെ, നി
ന്നെ നണ്ണി, നിന്റെ കണ്ണുനീരുകളെ ഓൎത്തും ഞാൻ നിന്നെ
(പിന്നെയും) കണ്ടു സന്തോഷപൂൎണ്ണനാവാൻ വാഞ്ഛിച്ചും
൪ കൊണ്ടിട്ടു. (ഞാൻ) പൂൎവ്വന്മാർ മുതൽ ശുദ്ധ മനസ്സാക്ഷിയിൽ
൫ ഉപാസിക്കുന്ന ദൈവത്തിന്നു സ്തോത്രം ചെയ്യുന്നു. നിന്നിലു
ള്ള നിൎവ്യാജ വിശ്വാസത്തിന്റെ ഓൎമ്മയെകൊണ്ടു (ഞാൻ അ
ങ്ങിനെ ചെയ്യുന്നു;) ആയത് ആദ്യം നിന്റെ മുത്തച്ചിയായ
ലോയിസിലും അമ്മയായ യുനിക്കയിലും അധിവസിച്ചു; നി
൬ ന്നിലും ഉണ്ടെന്നു ഞാൻ തേറിയിരിക്കുന്നു. അതുകൊണ്ട് എ
ന്റെ ഹസ്താൎപ്പണത്താൽ നിന്നിൽ ഉണ്ടായ ദേവവരത്തെ
(പുതുതായി) ജ്വലിപ്പിക്കേണം എന്നു നിന്നെ ഓൎപ്പിക്കുന്നു. ഭീ
൭ രുതയുള്ള ആത്മാവെ അല്ലല്ലോ ശക്തിസ്നേഹസുബോധങ്ങ
ളുള്ള ആത്മാവെ ദൈവം നമുക്ക് തന്നതു.

അതുകൊണ്ടു നമ്മുടെ കൎത്താവിന്റെ സാക്ഷ്യത്തിലും അ ൮
വന്റെ ബദ്ധനായ ഈ എന്നിലും നാണിക്കാതെ, നീയും സു
വിശേഷത്തിന്നായി ദേവശക്തിയാൽ ആകുംവണ്ണം കൂടെ ക
ഷ്ടങ്ങളെ സഹിക്ക. അവൻ നമ്മെ രക്ഷിച്ചു, വിശുദ്ധ വിളി ൯
കൊണ്ടു വിളിച്ചത് നമ്മുടെ ക്രിയകളിൻപ്രകാരമല്ല; യുഗാദി
കാലങ്ങൾക്കു മുമ്പെ ക്രിസ്തുയേശുവിൽ (കല്പിച്ചു)കൊടുത്തതും
ഇപ്പോൾ മരണത്തെ നീക്കി, സുവിശേഷംകൊണ്ടു ജീവനേ ൧൦
യും കേടായ്മയേയും വിളങ്ങിച്ചുള്ള നമ്മുടെ രക്ഷിതാവായ യേശു
ക്രിസ്തന്റെ പ്രത്യക്ഷതയാൽ വെളിവന്നതും ആയ സ്വകരു
ണാനിൎണ്ണയപ്രകാരം ആകുന്നു. ആ (സുവിശേഷത്തിന്നു) ൧൧
ഞാൻ ഘോഷകനും അപോസ്തുലനും ജാതികളുടെ ഉപദേഷ്ടാ
വും ആക്കപ്പെട്ടതിനാൽ ഈ (കഷ്ടത) അനുഭവിക്കുന്നു ലജ്ജി
ക്കുന്നില്ല താനും. ഞാൻ ഇന്നവനെ വിശ്വസിച്ചു എന്നറി ൧൨
ഞ്ഞും അവൻ എന്റെ ഉപനിധിയെ ആ ദിവസംവരെ സൂ
ക്ഷിപ്പാൻ ശക്തനാകുന്നു എന്നു തേറിയും ഇരിക്കുന്നു.
എങ്കൽനിന്നു കേട്ട സൌഖ്യവചനങ്ങളുടെ മാതിരിയെ നീ ൧൩
ക്രിസ്തുയേശുവിങ്കലുള്ള വിശ്വാസസ്നേഹങ്ങളിലും ധരിച്ചുകൊ
ൾക. നമ്മിൽ അധിവസിക്കുന്ന വിശുദ്ധാത്മാവ്കൊണ്ട് ൧൪
ആ നല്ല ഉപനിധിയെ സൂക്ഷിച്ചുകൊൾക. ഫുഗെല്ലൻ ഹ ൧൫
ൎമ്മൊഗനാ മുതലായ ആസ്യക്കാർ എല്ലാം എന്നെ വിട്ടു തിരിഞ്ഞു
എന്നു നിണക്ക് അറിയാമല്ലൊ. പലപ്പോഴും എന്നെ തണുപ്പി ൧൬
ച്ചു ഒനെസിഫരന്റെ കുഡുംബത്തിന്നു കൎത്താവ് കനിവു കൊ
ടുക്കുമാറാക. അവൻ എന്റെ ചങ്ങലയിൽ നാണിക്കാതെ, രോ ൧൭
മയിലായ ഉടനെ താല്പൎയ്യത്തോടെ എന്നെ തിരഞ്ഞു കണ്ടെത്തു
കയും ചെയ്തു. (കൎത്താവ് ആ ദിവസത്തിൽ അവന്നു കൎത്താ ൧൮
വിൻപക്കൽ കനിവു കണ്ടെത്തുമാറാക്കേണമെ); ശേഷം എ
ഫേസിൽ വെച്ച് അവൻ എത്ര ശുശ്രൂഷിച്ചു എന്നു നിണ
ക്ക് അധികം നല്ലവണ്ണം അറിയാം.

## ൨. അദ്ധ്യായം.

ദേവവേലയിൽ ഉറെച്ചും, (൩) പോരാടികൊണ്ടും, (൧൪) വാഗ്വാദ ദുരുപദേശവും നീക്കി പോരേണ്ടതു.

എന്നാൽ എന്റെ പുത്ര ക്രിസ്തുയേശുവിലുള്ള കൃപയിൽ ശ ൧
ക്തനായുളരുക. നീ പല സാക്ഷിമുഖാന്തരം എന്നിൽനിന്ന് ൨

കേട്ടത് എല്ലാം മററുള്ളവക്ക് ഉപദേശിപ്പാൻ സമത്ഥരാകുന്ന
വിശ്വസ്ത മനുഷ്യരിൽ നിക്ഷേപിക്ക.
൩ യേശുക്രിസ്തുവിൻെറ നല്ല ഭടനായിട്ട നീ കൂട കഷ്ടപ്പെടുക.
൪ പട ചേൎത്തവൻെറ പ്രസാദത്തിന്നായി പടയാളികൾ ആരും
൫ സംസാര കാൎയ്യങ്ങളിൽ കുടുങ്ങി പോകുന്നില്ല(ല്ലൊ). പിന്നെ ഒ
രുത്തൻ മല്ലു കെട്ടിയാലും ധൎമ്മപ്രകാരം പോരാഞ്ഞാൽ കിരീടം
൬ അണികയില്ല. അദ്ധ്വാനിച്ചിട്ട തന്നെ കൃഷിക്കാരൻ മുമ്പെ
൭ ഫലങ്ങളെ അനുഭവിക്കുന്നത് ന്യായം. ഞാൻ പറയുന്നതു
ബോധിച്ചു കൊൾക, കൎത്താവ് സകലത്തിലും നിണക്ക് ബു
൮ ദ്ധി നല്കുമല്ലൊ. ദാവിദിൻ സന്തതിയിൽനിന്നുള്ള യേശുക്രി
സ്തുൻ മരിച്ചവരിൽ നിന്നുണൎന്നത് എൻെറ സുവിശേഷപ്ര
൯ കാരം ഓൎത്തുകൊൾക. ആയത് അറിയിക്കുന്നതിൽ ഞാൻ ദുഷ്പ്ര
വൃത്തിക്കാരൻ എന്നപോലെ ബന്ധനത്തോളവും കഷ്ടപ്പെട്ടു
൧൦ ന്നു; ദേവവചനത്തിന്ന് ബന്ധനം ഇല്ല താനും. ആകയാൽ
തെരിഞ്ഞെടുത്തവൎക്കും ക്രിസ്തുയേശുവിലുള്ള രക്ഷ നിത്യ തേജ
സ്സോടും കൂട കിട്ടേണ്ടതിന്നു ഞാൻ അവൎക്കായി സകലവും സ
൧൧ ഹിക്കുന്നു. ഈ വാക്കു പ്രമാണം നാം കൂടെ മരിച്ചു എങ്കിൽ
൧൨ കൂടെ ജീവിക്കും സഹിക്കുന്നു എങ്കിൽ കൂടെ വാഴും. തള്ളിപ്പറയു
൧൩ ന്നു എങ്കിൽ നമ്മെ അവനും തള്ളിപ്പറയും. വിശ്വസിക്കാതെ
പോയെങ്കിൽ, അവൻ വിശ്വസ്തനായ്പാൎക്കുന്നു; തന്നെത്താൻ ത
൧൪ ള്ളിപ്പറവാൻ കഴികയില്ലല്ലൊ. ഇവ നീ കൎത്താവെ സാക്ഷി
ആക്കി ഓൎപ്പിക്ക, ഒന്നിന്നും കൊള്ളാത്തതല്ലാതെ, കേൾക്കുന്നവ
൧൫ രെ മറിപ്പാൻ മതിയായ വാഗ്വാട ചെയ്യൊല്ല. സത്യവചനത്തെ
നേരെ വിഭാഗിച്ചുകൊണ്ടു ലജ്ജ വരാത്ത പ്രവൃത്തിക്കാരനാ
യി നിന്നെ തന്നെ ദൈവത്തിന്നു കൊള്ളാകുന്നവനാക്കി നിറു
൧൬ ത്തുവാൻ ശ്രമിക്ക. ബാഹ്യമായ വ്യൎത്ഥാലാപങ്ങളെ ഒഴിഞ്ഞിരി
൧൭ ക്ക, ആ വകക്കാർ ഭക്തികേടിൽ അധികം മുതിൎന്നു വരും. അവ
൧൮ രുടെ വാക്ക് അൎബ്ബുദവ്യാധി പോലെ തിന്നു തിന്നുമിരിക്കും.
അവരിൽ ഹുമനയ്യനും ഫിലെതനും സത്യത്തിൽ നിന്നു പിഴകി
പോയിട്ടു പുനരുത്ഥാനം ആയ്ക്കഴിഞ്ഞു എന്നു ചൊല്ലി ചിലരു
ടെ വിശ്വാസത്തെ കമിഴ്ത്തി കളയുന്നു.
൧൯ എങ്കിലും ദൈവത്തിൻെറ സ്ഥിരമായ അടിസ്ഥാനം നിലനി
ല്ക്കുന്നു; കൎത്താവ് തനിക്കുള്ളവരെ അറിഞ്ഞിരിക്കുന്നു എന്നും
കൎത്താവിൻ നാമത്തെ ഉച്ചരിക്കുന്നവൻ എല്ലാം അനീതിയെ

വഞ്ചിച്ചുകൊൾക എന്നും ഉള്ളതു തന്നെ അതിന്നു മുദ്ര ആകു
ന്നു. വലിയ ഭവനത്തിലൊ, പൊൻ വെള്ളികൊണ്ടുള്ള സാമാ ൨൦
നങ്ങൾ മാത്രമല്ല, മരവും മണ്ണുംകൊണ്ടുള്ളവയും ഉണ്ടു; ചിലതു
മാനത്തിന്നും ചിലത് അപമാനത്തിന്നും തന്നെ. ഈ (അപ ൨൧
മാനപാത്രങ്ങളോട്) ഒരുവൻ അകന്നു തന്നെത്താൻ വെടിപ്പാ
ക്കികൊണ്ടാൽ അവൻ ഉടയവന്നു വിശുദ്ധവും ഉപയോഗ
വുമായി നല്ലവേലെക്ക് ഒക്കയും ഒരുങ്ങിയ മാനപാത്രമാകും.
യൌവനാഭിലാഷങ്ങളെ വിട്ടോടി നീതി വിശ്വാസ സ്നേഹ ൨൨
ങ്ങളേയും ശുദ്ധഹൃദയത്തിൽനിന്നു കൎത്താവെ വിളിക്കുന്നവർ എ
ല്ലാവരോടും സമാധാനത്തെയും പിന്തുടൎന്നു കൊൾക. സാരമി ൨൩
ല്ലാത്ത മൌഢ്യതൎക്കങ്ങളെ വെറുക്ക; അവ ശണ്ഠകളെ ജനിപ്പി
ക്കുന്നു എന്നറിയുന്നുവല്ലൊ. കൎത്താവിൻ ദാസൻ ശണ്ഠ ചെ ൨൪
യ്യേണ്ടതല്ല; എല്ലാവരോടും മെരുക്കമുള്ളവനും ഉപദേശശീലനും
ദോഷസഹിഷ്ണുവും ആയി വിപരീതക്കാരെയും സൌമ്യതയോ
ടെ പഠിപ്പിച്ചു പോരേണ്ടു. പക്ഷെ ദൈവം സത്യപരിജ്ഞാ ൨൫
നത്തിന്നായി അവൎക്കു മാനസാന്തരം നല്കുമൊ അവന്റെ
ഇഷ്ടത്തിന്നായി അവർ പിടിപെട്ടു കുടുങ്ങിയ പിശാചിൻ ക ൨൬
ണ്ണിയിൽനിന്നു വേൎവ്വിട്ടുണൎന്നു വരുമൊ എന്നു വെച്ചത്രെ.

## ൩. അദ്ധ്യായം.

ദുസ്സമയം വരുന്നതിനെ വൎണ്ണിച്ചു, (൧൦) വിശ്വാസത്തെ മുറുകപിടിപ്പാൻ, (൧൬) വേദപ്രാമാണ്യത്താലും പ്രബോധിപ്പിച്ചതു.

അവസാന ദിവസങ്ങളിൽ ദുഷ്കടസമയങ്ങൾ വന്നണയും ൧
എന്നറിക. മനുഷ്യർ തന്നിഷ്ടക്കാർ, ലോഭികൾ, പൊങ്ങച്ചക്കാ ൨
ർ, ഗൎവ്വികൾ, ദൂഷണക്കാർ, പിതാക്കൾക്ക് അവശർ, കൃതഘ്നർ,
അപവിത്രർ, അവത്സലർ, നിയമലംഘികൾ, നുണയർ, അജി ൩
തേന്ദ്രിയർ, മെരുങ്ങാത്തവർ, ഗുണദ്വേഷികൾ, ദ്രോഹികൾ, ൪
ധാൎഷ്ട്യമുള്ളവർ, ഡംഭികളുമായി ദേവപ്രിയത്തെക്കാൾ ഭോഗ
പ്രിയമേറി. ഭക്തിയുടെ സാരം തള്ളി അതിന്റെ വേഷം ധരി ൫
ക്കുന്നവരായും ഇരിക്കും ഇവരെ വിട്ടൊഴിയുക. ഭവനങ്ങളിൽ ൬
നുഴഞ്ഞു കടക്കയും പാപങ്ങളെ ചുമന്നു നാനാമോഹങ്ങളാൽ ന
ടത്തപ്പെട്ടു എപ്പോഴും പഠിച്ചിട്ടും ഒരിക്കലും സത്യത്തിൻ പരി
ജ്ഞാനത്തിൽ വരുവാൻ കഴിയാത്ത, ചപല സ്ത്രീകളെ അടി ൭
മയാക്കുകയും ചെയ്യുന്നവർ ഇപ്രകാരമുള്ളവരിൽ ആകുന്നു.

൮ യന്നാവും യമ്പ്രാവും മോശയോട് എതിൎത്തു നിന്നപ്രകാരം ത
ന്നെ ഇവരും സത്യത്തോടു മറുത്തു നില്ക്കുന്നു; ബുദ്ധിനഷ്ടരും
൯ വിശ്വാസത്തെ തൊട്ടു കൊള്ളാകാത്തവരുമത്രെ. അവർ അ
ധികം മുഴുത്തു വരികയില്ല; മേല്പറഞ്ഞവരുടെ ബുദ്ധികേട് എ
ല്ലാവൎക്കും വെളിപ്പെട്ടതുപോലെ ഇവരുടേതും ആകും.
൧൦ നീയോ എന്റെ ഉപദേശവും നടപ്പും അഭിപ്രായം, വിശ്വാ
൧൧ സം, ദീൎഘക്ഷമ, സ്നേഹം, ക്ഷാന്തിയും. അന്ത്യൊക്യ, ഇക്കോന്യ
ലുസ്ത്രാദികളില്വെച്ചു ഉപദ്രവകഷ്ടാനുഭവങ്ങളും പിഞ്ചെന്നു വ
ന്നിരിക്കുന്നു; ഓരോ വിധേന സഹിച്ച സകല ഹിംസകളിൽ
൧൨ നിന്നും കൎത്താവ് എന്നെ ഉദ്ധരിച്ചു പോൽ. എന്നാൽ ക്രിസ്തു
യേശുവിൽ ഭക്തിയോടെ ജീവിപ്പാൻ മനസ്സുള്ളവൎക്ക് എല്ലാം
൧൩ ഹിംസയും വരും. ദുൎജ്ജനങ്ങളും മായാവികളും ഭ്രമിച്ചും ഭ്രമിപ്പിച്ചും
൧൪ കൊണ്ട് അധികം ദോഷത്തിലേക്ക് മാത്രം മുതിരും. നീയോ ഇന്ന
വരോടു പഠിച്ചു എന്നു വിചാരിച്ചും ബാല്യം മുതൽ വിശുദ്ധ എഴു
ത്തുകളെ അറികകൊണ്ടും പഠിച്ചു ബോധിച്ചതിൽ നിലനില്ക്ക.
൧൫ ആയവ ക്രിസ്തുയേശുവിലെ വിശ്വാസത്താൽ നിന്നെ രക്ഷെ
൧൬ ക്ക ജ്ഞാനി ആക്കുവാൻ മതിയാകുന്നു. സകല വേദവാക്യം
ദേവശ്വാസീയം ആകയാൽ ഉപദേശത്തിന്നും പ്രാമാണ്യത്തി
൧൭ ന്നും ശാസനത്തിന്നും നീതിയിലെ അഭ്യാസത്തിന്നും. ദേവമ
നുഷ്യൻ സകല നല്ല പ്രവൃത്തിക്കും കോപ്പുണ്ടായി തികഞ്ഞ
വനാകുവാനും പ്രയോജനമാകുന്നു.

## ൪. അദ്ധ്യായം.

ദുഷ്കാലത്തിലും പ്രയത്നം ചെയ്യേണ്ടു, (൬) പൌൽ മരിക്കും മുമ്പെ, (൯) താൻ വ
ന്നു കാണേണം.

൧ ഞാൻ ദൈവത്തേയും ജീവിക്കുന്നവൎക്കും മരിച്ചവൎക്കും
ന്യായം വിധിപ്പാനുള്ള യേശുക്രിസ്തുനേയും അവന്റെ പ്രത്യ
൨ ക്ഷതയേയും രാജ്യത്തേയും ആണയിട്ട് കല്പിക്കുന്നിതു: വചന
ത്തെ ഘോഷിക്ക സമയത്തിലും അസമയത്തിലും അഭിയോ
ഗിക്ക, എല്ലാ ദീൎഘക്ഷമയോടും ഉപദേശത്തോടും ശാസിക്ക; ഭ
൩ ൎത്സിക്ക പ്രബോധിപ്പിക്ക. കാരണം അവർ സൌഖ്യോപദേ
ശത്തെ പൊറുക്കാതെ ചെവിക്ക് ചൊറിച്ചൽ ഉണ്ടായി ത
ന്താങ്ങടെ അഭിലാഷപ്രകാരം ഉപദേഷ്ടാക്കന്മാരെ കൂനിച്ചു
൪ ചേൎത്തു. ശ്രവണത്തെ സത്യത്തിൽനിന്നു തെററിച്ചു കഥ

സങ്കല്പിതങ്ങളിൽ സഞ്ജിച്ചുപോകുന്ന കാലംവരും. എന്നാൽ നീ ൫
സകലത്തിലും നിൎമ്മദനാക, കഷ്ടങ്ങളെ അനുഭവിക്ക, സുവിശേ
ഷകന്റെ പ്രവൃത്തിയെ ചെയ്ക; നിന്റെ ശുശ്രൂഷയെ നിറ
പടിയായി ഒപ്പിക്ക.
ഞാനാകട്ടെ ഇപ്പോൾ തന്നെ (ബലിയായി) ഊക്കപ്പെടുന്നു, ൬
നിൎയ്യാണകാലവും അണഞ്ഞു. ആ നല്ല അങ്കം ഞാൻ പൊ ൭
രുത് ഓട്ടത്തെ തികെച്ചു, വിശ്വാസത്തെ കാത്തിരിക്കുന്നു. ഇനി ൮
നീതിയാകുന്ന കിരീടം എനിക്കായി വെച്ചു കിടക്കുന്നു; ആയതു
നീതിയുള്ള ന്യായാധിപതിയായ കൎത്താവ് ആ ദിവസത്തിൽ
എനിക്ക് നല്കും; എനിക്ക മാത്രമല്ല; അവന്റെ പ്രത്യക്ഷതയെ
സ്നേഹിച്ചിട്ടുള്ള ഏവൎക്കും കൂടെ.
വേഗം ഇങ്ങുവരുവാൻ ഉത്സാഹിക്ക; കാരണം ദേമാ ഐഹി ൯
കം സ്നേഹിച്ചിട്ട് എന്നെ കൈവിട്ടു തെസ്സലനീക്കയിലേക്ക് പു ൧൦
റപ്പെട്ടുപോയി. ക്രെസ്കാൻ ഗലാത്യയിലും തീതൻ ദല്മാത്യയി ൧൧
ലും (പോയി) ലൂക്കാ മാത്രം എന്റെ കൂട ഉണ്ടു; മാൎക്കൻ ശുശ്രൂ
ഷെക്ക് എനിക്ക് ഉപയോഗിക്കുന്നവൻ ആകയാൽ അവനെ
കൂട്ടിക്കൊണ്ടു വരിക. തുകിക്കനെ ഞാൻ എഫേസിലേക്ക് അ ൧൨
യച്ചിരിക്കുന്നു. ഞാൻ ത്രോവാസിൽ കൎപ്പന്റെ പക്കൽ വെ ൧൩
ച്ചിട്ടു പോന്ന പുതെപ്പിനേയും പുസ്തകങ്ങളേയും വിശേഷാൽ
ചൎമ്മഗ്രന്ഥങ്ങളേയും നീ വരുമ്പോൾ കൊണ്ടുവരിക. കൊല്ലനാ ൧൪
യ അലക്ഷന്തർ എനിക്ക് വളരെ ദോഷം ചെയ്തു; കൎത്താവ്
അവന്നു ക്രിയകൾക്ക് തക്കവണ്ണം പകരം ചെയ്യും. അവൻ ൧൫
നമ്മുടെ വചനങ്ങൾക്ക് അത്യന്തം മറുത്തു നിന്നത് കൊണ്ടു നീ
യും അവനെ സൂക്ഷിക്ക.
എന്റെ ഒന്നാം പ്രത്യുത്തരത്തിൽ ഒരുവനും തുണ നിന്നില്ല; ൧൬
എല്ലാവരും എന്നെ കൈവിട്ടു (അത് അവൎക്ക് എണ്ണപ്പെടരു
തെ). കൎത്താവ് മാത്രം എനിക്ക് തുണനിന്നു ഘോഷണം എ ൧൭
ന്നെകൊണ്ട് നിറപടിയായി ഒപ്പിപ്പാനും സകല ജാതികളും
കേൾപ്പാനും എന്നെ ശക്തീകരിച്ചു; ഞാൻ സിംഹത്തിന്റെ വാ
യിൽനിന്ന് ഉദ്ധരിക്കപ്പെട്ടുകയും ചെയ്തു. സകല ദുഷ്കാൎയ്യത്തി ൧൮
ൽനിന്നും കൎത്താവ് എന്നെ ഉദ്ധരിച്ചു, തന്റെ സ്വൎഗ്ഗീയരാജ്യ
ത്തിൽ ആക്കി രക്ഷിക്കും അവന്നു യുഗയുഗാന്തരങ്ങളോളം തേ
ജസ്സുണ്ടാവൂതാക ആമെൻ.
പ്രിസ്കയേയും അകിലാവെയും ഒനേസിഭരന്റെ കുഡുംബ ൧൯

൨൦ ത്തേയും വന്ദിക്ക. എരസ്തൻ കൊരിന്തിൽ തന്നെ പാൎത്തു;
ത്രോഫിമനെ ഞാൻ മിലേത്തിൽ രോഗിയായി വിട്ടുപോന്നു.
൨൧ ശീതകാലത്തിന്നു മുമ്പെ വരുവാൻ ശ്രമിക്ക; യുബൂലൻ പുദാ
ൻ ലീനൻ ക്ലൌദിയ മുതലായ സഹോദരന്മാർ എല്ലാവരും നി
൨൨ ന്നെ വന്ദിക്കുന്നു. കൎത്താവായ യേശു നിന്റെ ആത്മാവോ
ടു കൂട ഇരിക്കേണമെ.

കൃപ നിങ്ങളോടു കൂട ഉണ്ടാവൂതാക.



THE EPISTLE OF PAUL TO

# Titus

# തീതന്

## എഴുതിയ ലേഖനം

### ൧. അദ്ധ്യായം.

(൫) മൂപ്പന്മാരെ വെക്കേണ്ടുന്ന ക്രമം, (൧൦) എതിരികളെ ക്രേതയിൽ അമൎക്കേണ്ടു
ന്ന വിധം.

ഭോഷ്കില്ലാത്ത ദൈവം നിത്യജീവനെ യുഗകാലങ്ങൾക്ക് മു ൧
മ്പെ വാഗ്ദത്തം ചെയ്തിട്ടു, സ്വസമയങ്ങളിൽ തന്റെ വചന
ത്തെ പ്രസിദ്ധമാക്കിയ ഘോഷണം. നമ്മുടെ രക്ഷിതാവായ ൨
ദൈവത്തിന്റെ നിയോഗത്താൽ സമൎപ്പിച്ചു കിട്ടിയ ദേവദാ
സനും ദൈവം തെരിഞ്ഞെടുത്തവരുടെ വിശ്വാസത്തിന്നായും ൩
ഭക്തിപ്രകാരമുള്ള സത്യത്തിന്റെ പരിജ്ഞാനത്തിന്നായും നി
ത്യജീവന്റെ ആശയിൽ യേശുക്രിസ്തന്റെ അപോസ്തലനു
മായ പൌൽ. സമവിശ്വാസത്തിൽ നിജ പുത്രനായ തീതന് ൪
(എഴുതുന്നിതു): പിതാവായ ദൈവത്തിൽനിന്നും നമ്മുടെ രക്ഷി
താവായ യേശുക്രിസ്തനിൽനിന്നും കരുണ, കനിവു, സമാധാ
നവും ഉണ്ടാവൂതാക.

ഞാൻ ക്രേതയിൽ നിന്നെ വെച്ചു വിട്ടത് നീ ശേഷിച്ചവ ൫
റെറ ക്രമത്തിൽ ആക്കി തീൎത്തു, ഞാൻ ആദേശിച്ചപോലെ പട്ട
ണം തോറും മൂപ്പന്മാരെ വെച്ചുകൊള്ളേണ്ടതിന്ന് ആകുന്നതു.
(അതിന്ന്) അനിന്ദ്യനും ഏകകളത്രവാനുമായി ദുൎന്നടപ്പിൻ ശ്രു ൬
തിയും അവിധേയതയും ഇല്ലാത്ത വിശ്വാസികളായ മക്കളുള്ള
വനും കൊള്ളാം. അദ്ധ്യക്ഷനാകട്ടെ, ദൈവത്തിന്റെ വീട്ടുവി ൭
ചാരകനാകയാൽ അനിന്ദ്യനായിരിക്കേണ്ടു. തന്റേടക്കാരൻ, വ്യ

കോപി, മദ്യപാനസക്തൻ, അടിക്കാരൻ ദുൎല്ലോഭിയും അരുതു;
അതിഥിപ്രിയൻ, ഗുണകാരി, സുബോധശീലൻ, നീതി, പവി
൮ ത്രൻ, ഇന്ദ്രിയജയവും ഉള്ളവൻ എന്നു വേണ്ടാ. (തക്കവരെ)
സൌഖ്യോപദേശത്തിൽ പ്രബോധിപ്പിച്ചും എതിർവ്വാദികളെ
ഖണ്ഡിച്ചും പറവാൻ ശക്തനാകേണ്ടതിന്നു ഗ്രഹീതത്തിന്നു
തക്ക പ്രമാണമായ വചനത്തെ മുറുക പിടിക്കുന്നവനും ആ
൧൦ കേണ്ടു. വായി അടെച്ചു വെക്കേണ്ടുന്ന വൃഥാവാക്കുകാരും മനോ
വഞ്ചകരും ആയ അനധീനർ പലരും ഉണ്ടല്ലൊ, വിശേഷാൽ
൧൧ പരിഛെദനക്കാരിൽനിന്നു തന്നെ. ആയവർ ദുരാദായം വിചാ
രിച്ചു അരുതാത്തവ ഉപദേശിച്ചുകൊണ്ടു ഗൃഹങ്ങളെ അശേ
൧൨ ഷം കവിഴ്ത്തിക്കളയുന്നു. ക്രേത്യർ സൎവ്വദാ കള്ളരും ദുഷ്ടജന്തുക്ക
ളും മന്ദകുക്ഷികളും അത്രെ എന്ന് അവരിൽ ഒരുവൻ അവരു
൧൩ ടെ പ്രവാചകൻ തന്നെ ചൊല്ലി ഇരിക്കുന്നു. ഈ സാക്ഷ്യം
സത്യമത്രെ; അതുനിമിത്തം അവർ യഹൂദകഥകളേയും സത്യ
ത്തെ അകററുന്ന മനുഷ്യരുടെ വെപ്പുകളേയും ശ്രദ്ധിക്കാതെ;
൧൪ വിശ്വാസത്തിൽ സൌഖ്യമുള്ളവരായി ചമവാൻ അവരെ നി
൧൫ ഷ്കൃഷ്ടയോടെ ശാസിക്ക. ശുദ്ധന്മാൎക്ക് എല്ലാം ശുദ്ധം തന്നെ;
മലിനന്മാൎക്കും അവിശ്വാസികൾക്കും ഒന്നും ശുദ്ധമല്ല; അവരു
൧൬ ടെ മനസ്സും ആത്മബോധവും മലിനമായ്തീൎന്നവയത്രെ. പി
ന്നെ നല്ല കാൎയ്യത്തിന്ന് ഒക്കെക്കും കൊള്ളരുതാതെ ത്യാജ്യന്മാ
രും അനധീനരും ആകയാൽ, ദൈവത്തെ അറിയുന്നു എന്നു
സമ്മതിച്ചിട്ടും ക്രിയകളാൽ തള്ളിപ്പറയുന്നു.

## ൨. അദ്ധ്യായം.

അതാത് വകക്കാരെ, (൧൧) സുവിശേഷകരുണെക്ക് തക്കവണ്ണം പ്രബോധിപ്പിക്കേണ്ടതു.

൧ നീയൊ സൌഖ്യോപദേശത്തിന്നു പററുന്നവററെ ചൊല്ലു
൨ ക. വൃദ്ധന്മാർ നിൎമ്മദരായി ഘനവും സുബോധവും പൂണ്ടു, വി
൩ ശ്വാസസ്നേഹക്ഷാന്തികളിൽ സൌഖ്യമുള്ളവരാക. വൃദ്ധമാർ
അപ്രകാരം ഏഷണി പറയാതെയും മദ്യസേവയിൽ ഉൾപ്പെ
ടാതെയും ഭാവത്തിൽ പവിത്രയോഗ്യമാരായി നല്ലത് ഉപദേശി
൪ പ്പാൻ ശീലിച്ചിട്ടു. ദൈവവചനത്തിന്നു ദൂഷണം വരാതിരി
൫ പ്പാൻ യുവതികളോടു ഭൎത്തൃപ്രിയരും പുത്രപ്രിയരും ആയി. സു
ബോധവും പാതിവ്രത്യവും പൂണ്ടു, ഭവനം രക്ഷിച്ചുകൊണ്ടു,

ഗ്ഗുണമുള്ളവരും ഭൎത്തൃവശമാരുമായിരിക്കേണ്ടതിന്നു, പത്ഥ്യം പറ
ഞ്ഞു കൊൾക. അവ്വണ്ണം യുവാക്കളേയും സുബോധത്തോടെ ൬
ഇരിപ്പാൻ പ്രബോധിപ്പിക്ക. മറുപക്ഷക്കാരൻ നമ്മെകൊ ൭
ണ്ട് ഒരു തിന്മയും പറവാൻ സംഗതി വരാതെ, നാണിച്ചുപോ
കുംവണ്ണം സകലത്തിലും നിന്നെ തന്നെ സൽക്രിയകൾക്ക് മാ
തൃക എന്നു കാട്ടുക. ഉപദേശത്തിൽ കേടില്ലായ്മയും ഘനവും ൮
ആക്ഷേപിച്ചു കൂടാത്ത സൌഖ്യവാക്കും (കാണേണം).

അടിമകൾ ഉടയവൎക്ക് കീഴടങ്ങി, എല്ലാ (വിധത്തിലും) പ്രസാ ൯
ദം വരുത്തിക്കൊണ്ടും എതിർ പറവാനും വഞ്ചിപ്പാനും പോകാതെ;
നല്ല വിശ്വാസം എല്ലാം കാണിച്ചിട്ടു സൎവ്വത്തിലും നമ്മുടെ ര ൧൦
ക്ഷിതാവായ ദൈവത്തിന്റെ ഉപദേശത്തെ അലങ്കരിക്കാക.
കാരണം എല്ലാ മനുഷ്യൎക്കും രക്ഷാകരമായ ദൈവകൃപ ഉദിച്ചു, ൧൧
നാം ഭക്തികേടും പ്രപഞ്ചമോഹങ്ങളും വൎജ്ജിച്ചിട്ടു. നമ്മെ സ ൧൨
കല അധൎമ്മത്തിൽനിന്നും വീണ്ടെടുത്തു, സൽക്രിയകളിൽ എ
രിവേറിയൊരു സ്വന്ത ജനത്തെ തനിക്ക് തിരിച്ചു ശുദ്ധീകരി
ക്കേണ്ടതിന്നു തന്നെത്താൻ നമുക്കവേണ്ടി കൊടുത്തിട്ടുള്ള, മ
ഹാദൈവവും നമ്മുടെ രക്ഷിതാവുമായ യേശുക്രിസ്തന്റെ തേ ൧൩
ജസ്സിൻ പ്രത്യക്ഷതയാകുന്ന ധന്യമായ ആശാത്ഥത്തെ കാ
ത്തും കൊണ്ട്, ഈ യുഗത്തിൽ സുബുദ്ധി നീതി ഭക്തികളോ ൧൪
ടും കൂട ജീവിച്ചു പോരേണ്ടതിന്നു നമ്മെ (ശിക്ഷിച്ചു) വളൎത്തു
ന്നു. ഈ വക നീ എല്ലാ അമൎച്ചയോടും കൂടെ പറക; പ്രബോ ൧൫
ധിപ്പിച്ചും ഖണ്ഡിച്ചും പ്രമാണിപ്പിക്ക, ആരും നിന്നെ ധിക്ക
രിക്കയും അരുതെ.

## ൩. അദ്ധ്യായം.

ബഹിസ്ഥരോടുള്ള നടപ്പിന്നായി പ്രബോധനം, (വ്വ) തീതൻ താൻ ചെയ്യേണ്ടതു.

സംസ്ഥാനങ്ങൾക്കും അധികാരങ്ങൾക്കും കീഴടങ്ങി വഴി ൧
പ്പെട്ടു, സകല സൽക്രിയെക്കും ഒരുമ്പെട്ടിരിപ്പാനും. ആരെ ൨
ക്കൊണ്ടും ദൂഷണം പറയാതെ, പിണങ്ങാതെ ശാന്തരായി എല്ലാ
മനുഷ്യരോടും സകല സൌമ്യതയും കാട്ടുവാനും അവൎക്ക് ഓൎമ്മ
ഉണ്ടാക്ക. ഒരുക്കാൽ നാമും അജ്ഞന്മാരും, അനധീനരും, വഴി ൩
പിഴെച്ചു നടപ്പവരും, നാനാമോഹഭോഗങ്ങൾക്ക് ദാസരും ഒരം
ഷ്ട്യാസൂയകളിൽ കാലം കഴിക്കുന്നവരും കുത്സിതരും അന്യോന്യം

൪ ദ്വേഷിക്കുന്നവരുമായിരുന്നുവല്ലൊ. പിന്നെ നമ്മുടെ രക്ഷി
താവായ ദൈവത്തിന്റെ വാത്സല്യവും മനുഷ്യരഞ്ജനയും ഉ
൫ ദിച്ചു വന്നപ്പോൾ, നാം അവന്റെ കരുണയാൽ നീതീകരിക്ക
പ്പെട്ടിട്ടു, പ്രത്യാശപ്രകാരം നിത്യജീവന്റെ അവകാശികളായി
൬ തീരേണ്ടതിന്നു. നാം ചെയ്ത നീതിക്രിയകളെ വിചാരിച്ചല്ല; ത
൭ ന്റെ കനിവാലത്രെ നമ്മെ രക്ഷിച്ചിരിക്കുന്നതു. നമ്മുടെ ര
ക്ഷിതാവായ യേശുക്രിസ്തുമൂലം നമ്മുടെ മേൽ ധാരാളമായി പ
കൎന്നു, വിശുദ്ധാത്മാവിലെ നവീകരണവും പുനൎജ്ജന്മവും ആ
൮ കുന്ന കുളികൊണ്ടു തന്നെ ഈ വചനം പ്രമാണം. ദൈവ
ത്തിൽ വിശ്വസിച്ചവർ സൽക്രിയകൾക്ക് മുതിൎന്നിരിപ്പാൻ
ചിന്തിക്കേണ്ടതിന്നു നീ ഇവറ്റെ ഉറപ്പിച്ചു കൊടുക്കേണം എ
ന്നു ഞാൻ ഇച്ശിക്കുന്നു. ഇതു ശുഭവും മനുഷ്യൎക്ക് ഉപകാരവും
൯ ആകുന്നു. മൌഢ്യമുള്ള അന്വേഷണങ്ങളെയും വംശാവലിക
ളേയും വിവാദങ്ങളേയും ധൎമ്മം കൊണ്ടുള്ള കലഹങ്ങളേയും വിട്ടു
നില്ക്ക; ഇവ പ്രയോജനം ഇല്ലാതെ വ്യൎത്ഥമുള്ളവ ആകുന്നു.
൧൦ മതഭേദക്കാരനായ മനുഷ്യനോടു ഒന്നു രണ്ടു വട്ടം ബുദ്ധി പറ
൧൧ ഞ്ഞതിൽ പിന്നെ. ഇപ്രകാരം ഉള്ളവൻ മറിഞ്ഞുപോയി, ത
ന്നാലെ തന്നെ കുററവിധി വന്നവനായി പാപം ചെയ്യുന്നു
എന്നറിഞ്ഞ് ഉപേക്ഷിക്ക.
൧൨ ഞാൻ അൎത്തമാവെ താൻ, തുകിക്കനെ താൻ, അങ്ങോട്ട് അ
യക്കുമ്പോൾ, നിക്കപോലിയിൽ വന്ന് എന്നോടു ചേരുവാൻ
ശ്രമിക്ക; അവിടെ ഞാൻ ശീതകാലം കഴിപ്പാൻ നിശ്ചയിച്ചി
൧൩ രിക്കുന്നു. പണ്ഡിതനായ ജെനാവെയും അപോല്ലോനെയും
ഒരു മുട്ടും വരാതെ കണ്ട് ഉത്സാഹിച്ചു, വഴിയാത്ര അയക്കുക.
൧൪ നമുക്കുള്ളവരും ഫലമില്ലാത്തവരായി ചമയാതവണ്ണം (ഈ വ
ക) ആവശ്യസംഗതികൾക്കായിട്ടു സൽക്രിയകളെ അനുഷ്ഠിപ്പാ
൧൫ ൻ പഠിക്കേണ്ടതു. കൂടയുള്ളവർ എല്ലാം നിന്നെ വന്ദിക്കുന്നു:
ഞങ്ങളെ വിശ്വാസത്തിൽ സ്നേഹിക്കുന്നവരെ വന്ദിക്ക.
നിങ്ങൾ എല്ലാവരോടും കൂട കരുണ ഉണ്ടാവൂതാക ആമെൻ.



THE EPISTLE OF PAUL TO

# Philemon

# ഫിലെമൊന്

## എഴുതിയ ലേഖനം

(൪) ക്രിസ്തീയസ്നേഹംനിമിത്തം, (൮) ഒനെസിമനെ നന്നായി കൈക്കൊള്ളേണ്ടതിന്നും അപേക്ഷിച്ചതു, (൨൨) സമാപ്തി.

ക്രിസ്തുയേശുവിന്റെ ബദ്ധനായ പൌലും സഹോദരനാ ൧
യ തിമോത്ഥ്യനും ഞങ്ങളുടെ പ്രിയ കൂട്ടുവേലക്കാരനായ ഫിലെ
മോന്നും. (പ്രിയ)സഹോദരിയായ അപ്പിയെക്കും ഞങ്ങളുടെ ൨
സഹഭടനായ അൎഹിപ്പന്നും നിന്റെ ഭവനത്തിലെ സഭെക്കും
(എഴുതുന്നിതു): നമ്മുടെ പിതാവായ ദൈവത്തിൽനിന്നും കൎത്താ ൩
വായ യേശു ക്രിസ്തുനിൽനിന്നും നിങ്ങൾക്ക് കരുണെയും സമാ
ധാനവും ഉണ്ടാവൂതാക.
നിന്റെ സ്നേഹത്തെയും കൎത്താവായ യേശുക്രിസ്തുനിലും ൪
സകല വിശുദ്ധന്മാരിലും നിണക്കുള്ള വിശ്വാസത്തെയും ഞാ
ൻ കേട്ടു. എന്റെ പ്രാൎത്ഥനകളിൽനിന്നെ ഓൎത്തുകൊണ്ട് എ ൫
പ്പോഴും എൻ ദൈവത്തിന്നു സ്തോത്രം ചെയ്യുന്നു. നിന്റെ വി ൬
ശ്വാസത്തിന്റെ കൂട്ടായ്മ നമ്മിൽ ഉള്ള സകല നന്മകളുടെ പ
രിജ്ഞാനത്താൽ ക്രിസ്തുയേശുവിന്നായി സാദ്ധ്യകരമാകേണം
എന്നതല്ലോ നിന്റെ അഭിപ്രായം. ഹെ സഹോദര! വിശുദ്ധ ൭
രുടെ ഉൾക്കരൾ നീ തണുപ്പിച്ചതുനിമിത്തം നിന്റെ സ്നേഹ
ത്തിൽ ഞങ്ങൾക്ക് വളരെ സന്തോഷവും ആശ്വാസവും ഉ
ണ്ടായി. ആകയാൽ പറയുന്നതു നിണക്ക് കല്പിപ്പാൻ ക്രിസ്തു ൮
നിൽ പ്രാഗത്ഭ്യം ഏറുന്നു; എങ്കിലും ഞാൻ സ്നേഹംനിമിത്തം
പ്രബോധിപ്പിക്ക അത്രെ ചെയ്യുന്നു. ഇങ്ങിനത്തവനാകയാൽ ൯

ഞാൻ മൂത്ത പൌലും യേശുക്രിസ്തുന്റെ ബദ്ധനുമായിട്ട്,
൧൦ എന്റെ ബന്ധനങ്ങളിൽ ജനിപ്പിച്ച എൻ മകനായ ഒനെസി
൧൧ മനെ ചൊല്ലി, നിന്നെ പ്രബോധിപ്പിക്കുന്നു. പണ്ടു നിണ
ക്ക് ഉപയോഗമില്ലാത്തവനും ഇപ്പോഴൊ, നിണക്കും എനിക്കും
൧൨ നന്ന ഉപയോഗിക്കുന്നവനും. ആയവനെ ഞാൻ മടക്കി അ
യച്ചു നീയും അവനെ എന്റെ കരൾ എന്നു വെച്ചു കൈ
൧൩ ക്കൊൾക. സുവിശേഷത്തിന്റെ ബന്ധങ്ങളിൽ അവൻ നി
ണക്കുവേണ്ടി എനിക്കു ശുശ്രൂഷിക്കേണ്ടതിന്നു ഞാൻ ഇവി
൧൪ ടെ തന്നെ അവനെ പാൎപ്പിപ്പാൻ ഭാവിച്ചാറെയും. നിന്റെ
ഗുണം നിൎബ്ബന്ധത്താൽ എന്ന പോലെ അല്ല; മനഃപൂൎവ്വത്താ
ൽ ആകേണ്ടതിന്നു നിന്റെ അഭിപ്രായം കൂടാതെ ഒന്നും ചെ
൧൫ യ്വാൻ എനിക്ക് മനസ്സായില്ല. പക്ഷെ അവൻ അല്പകാലം
വേൎപ്പിട്ടു പോയ്ത് അവൻ നിത്യനായി നിണക്ക് ലഭിക്കേണ്ടതി
൧൬ ന്നത്രെ ആകുന്നു. ഇനി ദാസനായിട്ടല്ല, ദാസന്നു മീതെ പ്രി
യസഹോദരനായിട്ടു വിശേഷാൽ എനിക്കും ജഡത്തിലും ക
൧൭ ൎത്താവിലും നിണക്കും എത്ര അധികം. അതുകൊണ്ടു നീ എ
ന്നെ കൂട്ടാളി എന്നു വെച്ചാൽ അവനെ എന്നെപോലെ ചേ
൧൮ ൎത്തുകൊൾക. അവൻ നിണക്ക് വല്ല കുററം ചെയ്തവൻ എങ്കി
ലും കടം പെട്ടവൻ എങ്കിലും ആയത് എന്റെ പേരിൽ കണ്ടു
കൊൾക; ഞാൻ തീൎത്തുതരാം എന്നിങ്ങിനെ പൌലായ എന്റെ
൧൯ കയ്യെഴുത്തു. നീ തന്നെ എനിക്ക് കടമായ്പുന്നിരിക്കുന്നു എന്നു
൨൦ പറയേണം എന്നില്ലല്ലൊ. അതെ സഹോദര! നിന്നാൽ കൎത്താ
വിൽ ഒർ അനുഭവം എനിക്ക് വേണ്ടിയിരിക്കുന്നു; ക്രിസ്തുനിൽ
൨൧ എന്റെ കരളെ തണുപ്പിക്ക. നിന്റെ അനുസരണത്തിങ്കൽ തേ
റി, എന്റെ വാക്കിൽ അധികവും നീ ചെയ്യും എന്നറിഞ്ഞുംകൊ
ണ്ടു ഞാൻ എഴുതിയതു.
൨൨ ഇതല്ലാതെ നിങ്ങളുടെ പ്രാൎത്ഥനകളാൽ ഞാൻ നിങ്ങൾക്കു
സമ്മാനിക്കപ്പെടും എന്നു പ്രത്യാശ ഉണ്ടാകകൊണ്ട് എനിക്കു
൨൩ പാൎപ്പിടം ഒരുക്കുക. ക്രിസ്തുയേശുവിൽ എന്റെ കൂട തടവുകാ
൨൪ നായ എപഫ്രാവും. എന്റെ കൂട്ടുവേലക്കാരായ മാൎക്കും, അരി
൨൫ സ്തൎഹും, ദേമാവും, ലൂക്കാവും നിന്നെ വന്ദിക്കുന്നു. നമ്മുടെ ക
ൎത്താവായ യേശുക്രിസ്തുന്റെ കൃപ നിങ്ങളുടെ ആത്മാവോടു
കൂട ഇരിക്കേണമെ.

THE EPISTLE OF PAUL THE APOSTLE TO THE

# Hebrews

# എബ്രയക്ക്

## എഴുതിയ ലേഖനം.

### ൧. അദ്ധ്യായം.

ദൈവത്തെ തിരെ വെളിപ്പെടുത്തിയ പുത്രൻ, (൫—൨, ൪.) ധൎമ്മത്തിൻ മദ്ധ്യസ്ഥ
രായ ദൂതരിലും ശ്രേഷ്ഠൻ.

പണ്ടു ദൈവം പലപ്പോഴും പല വിധത്തിലും പ്രവാചക ൧
രെകൊണ്ടു പിതാക്കന്മാരോട് അരുളിച്ചെയ്തിട്ട് ഈ നാളുകളുടെ ൨
ഒടുക്കത്തിൽ താൻ സകലത്തിന്നും അവകാശിയാക്കി വെച്ച
പുത്രനെകൊണ്ടു നമ്മോടു ഉരെച്ചു; ആയവനെകൊണ്ട് ഉല
കങ്ങളെയും ഉണ്ടാക്കി. ആയവൻ (ദേവ)തേജസ്സിന്റെ പ്രതി ൩
ച്ഛായയും അവന്റെ തത്വത്തിന്റെ മുദ്രയും സകലത്തെയും ത
ന്റെ ശക്തിയുടെ മൊഴിയാൽ വഹിച്ചിരിക്കുന്നവനും ആക
കൊണ്ടു, (നമ്മുടെ) പാപങ്ങൾക്ക തന്നാൽ തന്നെ ശുദ്ധി നി
ൎമ്മിച്ചതിന്റെ ശേഷം ഉയരത്തിൽ മഹിമയുടെ വലഭാഗത്തിരു
ന്നുകൊണ്ടു. ദൂതരിലും എത്ര വിശിഷ്ട നാമമുള്ളവൻ എന്നാൽ ൪
അത്രയും അവരെക്കാൾ ശ്രേഷ്ഠനായിഭവിച്ചു.
നീ എന്റെ പുത്രൻ ഞാൻ ഇന്നു നിന്നെ ജനിപ്പിച്ചു (സങ്കീ. ൫
൨, ൭.) എന്നും ഞാൻ അവന്നു പിതാവും അവൻ എനിക്കു പു
ത്രനും ആയിരിക്കും (൨ ശമു. ൭, ൧൪.) എന്നും ഒരുക്കാൽ ദൂതന്മാ
രിൽ ആരോട് എങ്കിലും പറഞ്ഞിട്ടുണ്ടൊ? ആദ്യജാതനെ പി ൬
ന്നെയും പ്രപഞ്ചത്തിൽ വരുത്തി ഇരിക്കുമ്പോൾ ദൈവദൂത
ന്മാർ എല്ലാവരും ഇവനെ കുമ്പിടേണ്ടു (സങ്കീ. ൯൭, ൭.) എ
ന്നരുളിച്ചെയ്യുന്നു. ദൂതരെകൊണ്ടു പറഞ്ഞത്, തന്റെ ദൂതരെ ൭

കാററുകളും ശുശ്രൂഷക്കാരെ അഗ്നിജ്വാലയും ആക്കുന്നു (സങ്കീ.
൮ ൧൦൪, ൪.) എന്നത്രെ. പുത്രനോടൊ ഹാ ദൈവമെ നിന്റെ
സിംഹാസനം എന്നെന്നേക്കും ഉള്ളതു; നിന്റെ രാജ്യദണ്ഡു
൯ നേരയുള്ള ചെങ്കോൽ. നീ നീതിയെ സ്നേഹിച്ചു, ദോഷത്തെ
പകെക്കുന്നവൻ ആകയാൽ, ദൈവമെ നിൻ ദൈവം നിന്റെ
കൂട്ടക്കാരേക്കാൾ അധികം നിന്നെ ആനന്ദതൈലംകൊണ്ടു അ
൧൦ ഭിഷേകം ചെയ്തു; (സങ്കീ. ൪൫, ൭.) എന്നും കൎത്താവെ നീ പൂ
ൎവ്വത്തിൽ ഭൂമിയെ സ്ഥാപിച്ചു, വാനങ്ങൾ നിന്റെ കൈക്രിയ
൧൧ യും ആകുന്നു. അവ കെട്ടുപോകും നീ നില്ക്കും അവ എല്ലാം
൧൨ വസ്ത്രം പോലെ പഴകും. ഉടുപ്പുകണക്കെ നീ അവററെ ചുരുട്ടും
ഉടനെ അവ മാറുകയും ചെയ്യും; നീയൊ അവൻ തന്നെ നി
ന്റെ ആണ്ടുകൾ ഒടുങ്ങുകയും ഇല്ല (സങ്കീ. ൧൦൨, ൨൬.) എ
൧൩ ന്നും പറയുന്നു. പിന്നെ ഞാൻ നിന്റെ ശത്രുക്കളെ നിനക്കു
പാദപീഠമാക്കുവോളത്തിന്നു, നീ എന്റെ വലഭാഗത്തിരിക്ക;
൧൪ (സങ്കീ. ൧൧൦, ൧.) എന്നു ദൂതരിൽ ആരോടും പറഞ്ഞിട്ടുണ്ടൊ? അ
വർ ഒക്കയും രക്ഷയെ പ്രാപിപ്പാനിരിക്കുന്നവൻ നിമിത്തം ശു
ശ്രൂഷെക്ക് അയക്കപ്പെട്ട സേവകാത്മാക്കളാകുന്നില്ലയൊ?

## ൨. അദ്ധ്യായം.

(൫) ഭാവിലോകത്തിന്നും കൎത്താവായ ക്രിസ്തൻ, (൮) നമ്മുടെ രക്ഷെക്കായി ദൂതരിലും കിഴിഞ്ഞു ചമഞ്ഞു.

൧ അതുകൊണ്ടു നാം വല്ലപ്പോഴും വെറുതെ ഒഴുകി പോകാതെ
ഇരിക്കേണ്ടതിന്നു കേട്ടവററെ അത്യന്തം ചരതിച്ചു കൊൾവാ
൨ ൻ ആവശ്യമാകുന്നു. ദൂതരാൽ ചൊല്ലിയ വചനം ഓരോരോ
ലംഘനത്തിന്നും അനധീനതെക്കും ന്യായമായ പ്രതിഫലം ല
൩ ഭിച്ചിട്ടു സ്ഥിരമായ്ചമഞ്ഞിരിക്കെ, നാം ഇത്ര വലിയ രക്ഷയെ
വിചാരിയാതെ പോയാൽ എങ്ങിനെ തെററി പാക്കും? ആയതു
൪ കൎത്താവ് (താൻ) പറവാൻ തുടങ്ങിയതും. ദൈവം അടയാളങ്ങ
ളാലും അത്ഭുതങ്ങളാലും നാനാ ശക്തികളാലും തന്റെ ഇഷ്ടപ്ര
കാരം വിശുദ്ധാത്മാവിൻ വരഭാഗങ്ങളാലും കൂടി സാക്ഷി നില്ക്കു
വെ, കേട്ടവർ നമുക്കു സ്ഥിരമാക്കി തന്നതും ആകുന്നുവല്ലൊ.
൫ ഞങ്ങൾ പറയുന്ന ഭാവിലോകത്തെ അവൻ സാക്ഷാൽ ദൂ
൬ തന്മാൎക്ക കീഴ്പെടുത്തീട്ടില്ല. എന്നാൽ ഒരുവൻ ഒരു ദിക്കിൽ സാ
ക്ഷ്യം പറയുന്നിതു: നീ മൎത്യനെ ഓൎപ്പാനും മനുഷ്യപുത്രനെ

ദശിപ്പാനും അവൻ എന്തു? നീ അവനെ ദേവദൂതരിൽ അല്പം ൭
മാത്രം താഴ്ത്തിവെച്ചു, തേജസ്സും മാനവും അവനെ അണിയിച്ചു
[നിൻ ക്രിയകളിൽ അവനെ വാഴിച്ചു] സകലവും അവന്റെ ൮
കാല്കീഴാക്കി വെച്ചും ഇരിക്കുന്നു (സങ്കീ. ൮, ൬.) എന്നത്രെ;
സകലവും അവന്നു കീഴാക്കിയതിൽ ഒന്നും അനധീനമാക്കി വി
ട്ടിട്ടില്ല. ഇപ്പോഴൊ അവന്നു സകലവും അധീനമായ്ക്കാണുന്നി ൯
ല്ല; ദൂതരിൽ അല്പം താഴ്ത്തി വെക്കപ്പെട്ടവനായ യേശുവെ ദേവ
കരുണയാൽ എവന്നും വേണ്ടി ചാവെ ആസ്വാദിപ്പാനായിട്ടു
മരണകഷ്ടതനിമിത്തം തേജസ്സും മാനവും അണിഞ്ഞവൻ
എന്നു നാം കാണുന്നു. കാരണം സകലവും ആൎക്കായിട്ടും ആ ൧൦
രാലും ഉണ്ടായൊ, ആയവൻ അനേകം പുത്രന്മാരെ തേജസ്സി
ലേക്ക് നടത്തുമ്പോൾ അവരുടെ രക്ഷാനായകനെ കഷ്ടവഴി
യായി തികെക്കുന്നതു യുക്തമായിരുന്നു. വിശുദ്ധീകരിക്കുന്ന ൧൧
വനും വിശുദ്ധീകരിക്കപ്പെടുന്നവരും ഒക്കയും ഒരുവനിൽനിന്ന്
ആകുന്നുവല്ലൊ? അതിമൂലം അവരെ സഹോദരർ എന്നു വി
ളിപ്പാൻ ലജ്ജിക്കാതെ, ഞാൻ നിന്റെ നാമം എൻ സഹോദര ൧൨
ന്മാരോട് അറിയിക്കും സഭാമദ്ധ്യത്തിൽ നിന്നെ വാഴ്ത്തും (സങ്കീ.
൨൨, ൨൨.) എന്നും ഞാൻ അവനിൽ തേറി നില്ക്കും (യശ. ൮,
൧൭. ൨ ശമു. ൨൨, ൩.) എന്നും ഇതാ ഞാനും യഹോവ എനി ൧൩
ക്ക് തന്ന കുട്ടികളും (യശ. ൮, ൧൮) എന്നും ചൊല്ലുന്നു. ആക ൧൪
യാൽ കുട്ടികൾ ജഡരക്തങ്ങൾ കൂടിയുള്ളവരാകകൊണ്ട് അവ
നും ഒത്തവണ്ണം അവറ്റെ എടുത്തതു മരണത്തിന്റെ അധി
കാരിയാകുന്ന പിശാചിനെ (സ്വ)മരണത്താൽ നീക്കേണ്ടതി
ന്നും. മരണഭീതിയാൽ ജീവപൎയ്യന്തം ദാസ്യത്തിൽ ഉൾപെട്ട ൧൫
വരെ ഉദ്ധരിക്കേണ്ടതിന്നും ആകുന്നു. ദൂതന്മാരെ അവൻ ഒരി ൧൬
ക്കലും) പിടിച്ചു ചേൎക്കുന്നില്ലല്ലൊ? അബ്രഹാംസന്തതിയെ പി
ടിച്ചു ചേൎക്കെ ഉള്ളു. (യശ. ൪൧, ൮). അതുകൊണ്ടു ജ ൧൭
നത്തിന്റെ പാപങ്ങൾക്കു പ്രായശ്ചിത്തം ഉണ്ടാവാന്തക്കവ
ണ്ണം അവൻ കനിവുള്ളവനും ദൈവവിഷയം വിശ്വസ്തമ
ഹാപുരോഹിതനും ആകേണ്ടതിന്നു സകലത്തിലും സഹോദര
ന്മാരോടു സദൃശനായ്ചമക ആവശ്യമായിരുന്നു. താൻ തന്നെ ൧൮
പരീക്ഷിതനായി കഷ്ടം അനുഭവിച്ചിരിക്കയാൽ, പരീക്ഷിക്ക
പ്പെടുന്നവൎക്ക സഹായിപ്പാൻ മതിയാകുന്നു.

## ൩. അദ്ധ്യായം.

മോശയെക്കാളും ക്രിസ്തൻ ശ്രേഷ്ഠൻ, (൭—൪, ൧൦) ഇസ്രയേലരെ പോലെ അവി
ശ്വാസത്തിൽ വീഴരുതു.

൧ അതുകൊണ്ടു വിശുദ്ധസഹോദരന്മാരെ! സ്വൎഗ്ഗീയവിളി
ക്ക് അംശക്കാരായുള്ളവരെ, നമ്മുടെ സ്വീകാരത്തിലെ അപോ
സ്തലനും മഹാപുരോഹിതനും ആകിയ യേശുവെ കരുതി നോ
൨ ക്കുവിൻ. മോശെ അവന്റെ ഭവനത്തിൽ ഒക്കയും വിശ്വസ്ത
നായതു പോലെ ഇവൻ തന്നെ (വേലെക്ക്) ആക്കിയവന്നു
൩ വിശ്വസ്തൻ ആകുന്നു. ഭവനത്തേക്കാളും ഭവനം ചമെച്ചവ
ന്ന് അധികം മാനം ഉള്ളതുപോലെ ഇവനും മോശയേക്കാൾ
൪ അധികം തേജസ്സിന്നു പാത്രമായ്വന്നു. ഏതു ഭവനം എങ്കിലും ച
മെപ്പാൻ ആൾ വേണം; ദൈവമൊ സൎവ്വവും ചമെച്ചവൻ.
൫ അവന്റെ ഭവനത്തിൽ ഒക്കയും മോശെ വിശ്വസ്തനായി സ
ത്യം ഇനി അരുളിച്ചെയ്വാനുള്ള വിശേഷങ്ങളുടെ സാക്ഷ്യത്തി
൬ ന്നായി സേവിക്കുന്നവൻ ആയിട്ടത്രെ. ക്രിസ്തനൊ തൻ ഭവ
നത്തിന്മീതെ ഉള്ള പുത്രനായിട്ടു തന്നെ അവന്റെ ഭവനം നാം
ആകുന്നു; ആശയുടെ പ്രാഗത്ഭ്യവും പ്രശംസയും നാം അവ
സാനത്തോളം മുറുക പിടിച്ചു എങ്കിൽ തന്നെ.
൭ ആകയാൽ വിശുദ്ധാത്മാവ് കല്പിക്കുന്നതുപോലെ, ഇന്നു
൮ നിങ്ങൾ അവന്റെ ശബ്ദത്തെ കേട്ടാൽ (മറീബ എന്നു) മ
ത്സരത്തിലും (മസ്സ എന്ന) പരീക്ഷാദിവസത്തും എന്ന പോ
൯ ലെ ഹൃദയത്തെ കഠിനമാക്കരുതു. ആ മരുഭൂമിയിൽ നിങ്ങളുടെ
അച്ഛന്മാർ എന്നെ പരീക്ഷിച്ചു ശോധന ചെയ്തിട്ട് ൪൦ ആ
൧൦ ണ്ടു എന്റെ ക്രിയകളെ കൂടെ കണ്ടിരിക്കുന്നു. ആ തലമുറയോ
ടു ഞാൻ ക്രുദ്ധിച്ചു, അവർ എപ്പോഴും തെറ്റി പോകുന്ന ഹൃദ
യമുള്ള ജാതി എൻ വഴികളെ അറിയാത്തവർ എന്നു ചൊല്ലി;
൧൧ അവർ എന്റെ സ്വസ്ഥതയിൽ പ്രവേശിക്കയില്ല എന്ന് എ
൧൨ ൻ കോപത്തിൽ ആണയിടുകയും ചെയ്തു. (സങ്കീ. ൯൫, ൭.)
സഹോദരന്മാരെ, നിങ്ങളിൽ വല്ലവന്നും അവിശ്വാസത്താലെ
ദുഷിച്ച ഹൃദയം ഉണ്ടായിട്ടു ജീവനുള്ള ദൈവത്തോടു ദ്രോഹി
൧൩ ക്കാതെ പോവാൻ നോക്കുവിൻ അല്ല നിങ്ങൾ ആരും പാപ
ചതിയാൽ കഠിനപ്പെടാതെ ഇരിപ്പാൻ ഇന്ന് എന്നത് പറഞ്ഞു
കേൾക്കുവോളം നാൾതോറും അന്യോന്യം പ്രബോധിപ്പിച്ചു

കൊമ്പവിൻ. ആശ്രയത്തിന്റെ ആരംഭത്തെ അവസാനത്തോളം മുറുക പിടിച്ചാലത്രെ; നാം ക്രിസ്തുവിന്റെ അംശക്കാരാ ൧൪
യ്തീൎന്നുവല്ലൊ. ഇന്നു നിങ്ങൾ അവന്റെ ശബ്ദത്തെ കേട്ടാ ൧൫
ൽ മത്സരത്തിൽ എന്ന പോലെ ഹൃദയത്തെ കഠിനമാക്കരുത്
എന്ന വചനത്തിൽ ആർ ആകുന്നു കേട്ടിട്ടും മത്സരിച്ചവർ. മി ൧൬
സ്രയിൽനിന്ന മോശെമൂലം പുറപ്പെട്ടുവന്നവർ എല്ലാമല്ലൊ.
൪൦ ആണ്ടു ആരോടു ക്രുദ്ധിച്ചുകൊണ്ടതു, പിഴച്ചിട്ടു ശവങ്ങൾ ൧൭
മരുഭൂമിയിൽ പട്ടുപോയവരിൽ അല്ലൊ. എന്റെ സ്വസ്ഥത ൧൮
യിൽ പ്രവേശിക്കയില്ല എന്ന് ആണയിട്ടത് അവിശ്വാസി
കളോട് അല്ലാതെ പിന്നെ ഏവരോട് ആകുന്നു; ഇങ്ങിനെ അ
വിശ്വാസംനിമിത്തം പ്രവേശിച്ചു കൂടാഞ്ഞത് എന്നു നാം കാ
ണുന്നു.

## ൪. അദ്ധ്യായം.

സ്വാസ്ഥ്യവാഗ്ദത്തം ചെവിക്കൊണ്ടു, (൧൪) നമ്മുടെ മഹാപുരോഹിതനെ ആശ്രയിക്കാക.

ആകയാൽ അവന്റെ സ്വസ്ഥതയിൽ പ്രവേശിപ്പാനുള്ള ൧
വാഗ്ദത്തം ശേഷിച്ചിരിക്കെ നിങ്ങൾ ആരും കാലം വൈകി എ
ന്നു കാണാതിരിപ്പാൻ നാം ഭയപ്പെട്ടിരിക്ക. അവർ എന്ന പോ ൨
ലെ നാമും ഒരു സുവിശേഷം കേട്ടവരാകുന്നു എങ്കിലും കേട്ടവ
തിൽ വിശ്വാസത്തോടു കലരായ്കകൊണ്ട് കേട്ട വചനം അവ
ൎക്ക് ഉപകാരമായ്വന്നില്ല. വിശ്വസിച്ചിട്ടു തന്നെ നാം സ്വസ്ഥ ൩
തയിൽ പ്രവേശിക്കുന്നു; എന്റെ സ്വസ്ഥതയിൽ അവർ പ്ര
വേശിക്കയില്ല എന്ന് എൻ കോപത്തിൽ ആണയിട്ടു എന്നു
ചൊന്നപ്രകാരം തന്നെ; ലോകസൃഷ്ടിയിൽ ക്രിയകൾ ഉത്ഭവി
ച്ചു തീൎന്ന നാൾമുതൽ (ദേവസ്വസ്ഥത) ഉണ്ടു താനും. ഏഴാം ൪
നാളിൽ ദൈവം തന്റെ സകല ക്രിയകളിൽനിന്നും സ്വസ്ഥ
നായിരുന്നു (൧ മോ. ൨, ൨.) എന്ന് ഏഴാമതെ കുറിച്ചു ചൊല്ലി
കിടക്കുന്നുവല്ലൊ. എന്റെ സ്വസ്ഥതയിൽ അവർ പ്രവേശി ൫
ക്കയില്ല എന്നു പിന്നത്തേതിൽ ചൊല്ലുന്നു താനും. അതുകൊ ൬
ണ്ടു മററു വല്ലവരും അതിൽ പ്രവേശിപ്പാൻ ഇട ശേഷിച്ചി
രിക്കയാലും മുമ്പെ സുവിശേഷം കേട്ടവർ അവിശ്വാസത്താ
ലെ പ്രവേശിക്കാതെ പോകയാലും ഇത്ര കാലത്തിന്റെ ശേ ൭
ഷം ദാവിദ്പ്രബന്ധത്തിൽ പിന്നെയും ഇന്ന് എന്നൊരു

ദിവസത്തെ നിയമിക്കുന്നു; ഇന്ന് അവന്റെ ശബ്ദത്തെ കേ
ട്ടാൽ നിങ്ങളുടെ ഹൃദയങ്ങളെ കഠിനമാക്കരുതു എന്നു മുൻചൊ
൮ ല്ലിയപ്രകാരം തന്നെ. യോശുവ് അവൎക്കു സ്വസ്ഥത വരു
ത്തി എങ്കിൽ സാക്ഷാൽ മറെറാരു ദിവസം പിന്നെ കല്പിക്ക
൯ ഇല്ലയായിരുന്നു. ആകയാൽ ദൈവജനത്തിന്ന് ഒരു ശബ്ബ
൧൦ ത്തനുഭവം ശേഷിപ്പിച്ചിരിക്കുന്നു. അവന്റെ സ്വസ്ഥതയി
ൽ പ്രവേശിച്ചവനൊ ദൈവം സ്വക്രിയകളിൽനിന്ന് എന്ന
പോലെ താനും തന്റെ ക്രിയകളിൽനിന്നു സ്വസ്ഥനായ്തീൎന്നു
സത്യം.

൧൧ അതുകൊണ്ട് ഏവനും അവിശ്വാസത്തിന്റെ സമദൃഷ്ടാ
ന്തത്തിൽ വീഴാതെ ഇരിക്കേണ്ടതിന്ന് ആ സ്വസ്ഥതയിൽ പ്ര
൧൨ വേശിപ്പാൻ നാം ശ്രമിച്ചിരിക്ക. ദേവവചനം എന്നതൊ ജീ
വനും ചൈതന്യവും ഉള്ളതായി ഇരുമുനയുള്ള ഏതു വാളിനെ
ക്കാളും മൂൎത്തും ആത്മാവെയും ദേഹിയെയും സന്ധിമജ്ജകളെ
യും വേൎവ്വിടുക്കുംവരെ കൂടി ചെല്ലുന്നതും ഹൃദയത്തിലെ ചിന്ത
൧൩ നഭാവങ്ങളെയും വക തിരിക്കുന്നതും ആകുന്നു. അവന്റെ മുമ്പാ
കെ മറഞ്ഞു നില്പൊരു സൃഷ്ടിയും ഇല്ല; സകലവും അവന്റെ
കണ്ണുകൾക്കു നഗ്നവും മലൎന്നതും ആയ്കിടക്കുന്നു ആയവനുമാ
യി നമുക്കു കാൎയ്യം ഉണ്ടു.

൧൪ ആകയാൽ യേശു എന്ന ദേവപുത്രൻ വാനങ്ങളെ കടന്നു
പോയൊരു ശ്രേഷ്ഠമഹാപുരോഹിതനായി നമുക്കുണ്ടാകകൊ
൧൫ ണ്ടു നാം സ്വീകാരത്തെ പിടിച്ചു കൊള്ളേണ്ടു. നമ്മുടെ ബല
ഹീനതകളിൽ കൂററായ്മഭാവം തോന്നാത്ത മഹാപുരോഹിതനല്ല
ല്ലൊ, പാപം ഒഴികെ സൎവ്വത്തിലും സദൃശമായിട്ടു പരീക്ഷി
൧൬ ക്കപ്പെട്ടവനത്രെ നമുക്കുള്ളു. അതുകൊണ്ടു കനിവു ലഭിക്കയും
തൽകാലത്തിലെ സഹായത്തിന്നു കൃപ കണ്ടെത്തുകയും വേ
ണം എന്നു വെച്ചു നാം പ്രാഗത്ഭ്യത്തോടെ കൃപാസനത്തിന്ന
ണഞ്ഞു ചെല്ലുക.

## ൫. അദ്ധ്യായം.

ക്രിസ്തൻ മഹാപുരോഹിതൻ എന്നു കാട്ടുകയിൽ, (൧൧. ൯, ൨൦.) കേൾക്കുന്നവരു
ടെ മാന്ദ്യത്തെ ആക്ഷേപിക്കുന്നു.

൧ മനുഷ്യരിൽനിന്നു ലഭിക്കുന്ന മഹാപുരോഹിതൻ ഒക്കയും താ
൨ നും ബലഹീനത പൂണ്ടവനാകയാൽ, തെററുന്നവരിലും ദിക്ഭ്ര

മുള്ളവരിലും സമബുദ്ധി ഭാവിപ്പാൻ കഴിയുന്നവനായി മനു
ഷ്യൎക്കവേണ്ടി ദൈവത്തെ കുറിച്ചുള്ളതിൽ സ്ഥാപിക്കപ്പെടുന്നു;
പാപങ്ങൾക്കായി കാഴ്ചകളെയും ബലികളെയും കഴിപ്പാനായി
തന്നെ. ആ ബലഹീനതനിമിത്തം ജനത്തിന്നുവേണ്ടി എ ൩
ന്ന പോലെ തനിക്കും വേണ്ടി പാപബലികൾ കഴിക്കേണ്ടിയ
വനും ആകുന്നു. വിശേഷിച്ച് ആ മാനത്തെ ആരും തനിക്ക് ൪
എടുക്കുന്നില്ല; അഹരോനെ പോലെ ദൈവവിളിയാൽ അത്രെ.
അവ്വണ്ണം ക്രിസ്തനും മഹാപുരോഹിതനാവാൻ തേജസ്സു താ ൫
ൻ എടുത്തല്ല; നീ എന്റെ പുത്രൻ ഞാൻ ഇന്നു നിന്നെ ജനി
പ്പിച്ചു (സങ്കീ. ൨, ൭.) എന്ന് അവനോട് അരുളിച്ചെയ്തവന
ത്രെ (തേജസ്സു കൊടുത്തതു). അപ്രകാരം മറ്റൊരു സ്ഥലത്തു, ൬
നീ മല്ക്കിചെദക്കിൻക്രമപ്രകാരം എന്നേക്കും പുരോഹിതൻ
(സങ്കീ. ൧൧൦, ൪.) എന്നു പറയുന്നു. ഇവൻ തന്റെ ജഡദിവസ ൭
ങ്ങളിൽ തന്നെ മരണത്തിൽനിന്നു രക്ഷിപ്പാൻ കഴിയുന്നവന്നു
ഉരത്ത മുറവിളിയോടും കണ്ണീരോടും കൂടെ അപേക്ഷകളേയും അ
ഭയയാചനകളേയും കഴിച്ചുകൊണ്ടു, പേടിയിൽനിന്നു രക്ഷ
സാധിപ്പിച്ചിട്ടു. പുത്രൻ എങ്കിലും അനുഭവിച്ച കഷ്ടങ്ങളാൽ ൮
അനുസരണം പഠിച്ചു. തികഞ്ഞു ചമഞ്ഞു തന്നെ അനുസരി ൯
ക്കുന്നവൎക്ക് എല്ലാവൎക്കും നിത്യരക്ഷയുടെ കാരണമായി തീൎന്നു.
ആയ്കിന്നു മെല്ക്കിചെദക്കിൻ ക്രമപ്രകാരം മഹാപുരോഹിതൻ ൧൦
എന്നുള്ള നാമം ദൈവമുഖേന ലഭിച്ചിരിക്കുന്നു.

ആയവനെ കുറിച്ചു ഞങ്ങൾക്കു വളരെ പറവാനുണ്ടു, നി ൧൧
ങ്ങൾക്ക് ശ്രവണത്തിൽ മാന്ദ്യം പിടിച്ചതുകൊണ്ടു തെളിയിപ്പാ
ൻ വിഷമമുള്ളവ അത്രെ. എങ്ങിനെ എന്നാൽ കാലം നോക്കിയാ ൧൨
ൽ ഇപ്പോൾ ഉപദേഷ്ടാക്കളായിരിക്കേണ്ടുന്ന നിങ്ങൾക്ക് പി
ന്നെയും ചിലത് ഉപദേശിപ്പാൻ ആവശ്യമുണ്ടു, ദൈവത്തി
ന്റെ അരുളപ്പാടുകളുടെ ആദ്യപാഠങ്ങളെ തന്നെ; പരുത്ത ആ
ഹാരത്തിന്നല്ല; പാലിന്നു തന്നെ നിങ്ങൾക്കു മുട്ടുവന്നു പോയി
രിക്കുന്നു. പാൽ കുടിക്കുന്നവൻ എല്ലാം നീതിവചനത്തെ പ ൧൩
രിചയിക്കാത്തവനത്രെ; ശിശു ആകുന്നു പോൽ പരുത്ത ആ
ഹാരം തികഞ്ഞവൎക്കെ ഉള്ളൂ. ഗുണദോഷങ്ങളെ തിരിച്ചറിവാ ൧൪
ൻ തഴക്കത്താൽ അഭ്യസിച്ച ഇന്ദ്രിയങ്ങൾ ഉള്ളവൎക്ക തന്നെ.

## ൬. അദ്ധ്യായം.

ദ്രോഹിച്ചു പോയവരെ പുതുക്കിക്കൂടാ, (൯) എബ്രയർ നിലനിന്നു വളരും എന്ന് ആശിച്ചു, (൧൩) അബ്രഹാമോടു ചെയ്തു സത്യത്താൽ പ്രബോധിപ്പിക്കുന്നു.

൧ അതുകൊണ്ടു ചത്ത ക്രിയകളിൽ നിന്നുള്ള മാനസാന്തരം
ദൈവത്തിങ്കലെ വിശ്വാസവും സ്നാനങ്ങളുടെയും ഹസ്താൎപ്പ
൨ ണത്തിന്റെയും ഉപദേശവും മരിച്ചവരുടെ എഴുനീല്പു, നിത്യ
വിസ്താരം (ഇവറ്റിൻ ഉപദേശവും) എന്നിങ്ങിനെ ഉള്ള അടി
സ്ഥാനത്തെ വീണ്ടും വെക്കാതെ, ക്രിസ്തനെകൊണ്ടുള്ള ആദ്യ
വചനത്തെ വിട്ടേച്ചു, നാം തികവിങ്കലേക്ക (വിരഞ്ഞു) ചെല്ലു
൩ ക. ദൈവം അനുവദിച്ചു എങ്കിലെ നാം അതു ചെയ്യു. ഒരിക്ക
൪ ൽ പ്രകാശിക്കപ്പെട്ടു സ്വൎഗ്ഗീയസമ്മാനത്തെ ആസ്വാദിക്കയും
൫ വിശുദ്ധാത്മാവിന്ന അംശികളായ്തീരുകയും. അഴകിയ ദൈവ
ച്ചൊല്ലിനേയും ഭാവിലോകത്തിന്റെ ശക്തികളേയും ആസ്വാദി
൬ ക്കയും ചെയ്തവർ പിഴകി പോയാൽ. തങ്ങൾക്ക തന്നെ ദൈ
വ പുത്രനെ വീണ്ടും ക്രൂശിക്കുന്നവരും ലോകാപവാദമാക്കുന്ന
വരും ആകയാൽ അവരെ പിന്നെയും മാനസാന്തരത്തിലേക്ക
൭ പുതുക്കുവാൻ കഴികയില്ല സത്യം. പലപ്പോഴും പെയ്യു മഴയെ
കുടിച്ചിട്ടുള്ള നിലമാകട്ടെ, കൃഷി നടത്തുന്നവൎക്ക ഹിതമായ സ
സ്യാദികളെ ജനിപ്പിച്ചാൽ ദൈവത്തിൽനിന്ന അനുഗ്രഹത്തെ
൮ പ്രാപിക്കുന്നു. മുള്ളും ഈങ്ങയും മുളെപ്പിച്ചാലൊ കൊള്ളരുതാ
ത്തതും ശാപത്തിന്നടുത്തതും ആയ്തീൎന്ന അതിന്റെ അവസാ
൯ നം ചുടുക തന്നെ. എങ്കിലും പ്രിയമുള്ളവരെ ഞങ്ങൾ ഇപ്ര
കാരം പറഞ്ഞാലും നിങ്ങളെ കുറിച്ച അതിശുഭവും രക്ഷെക്ക
൧൦ ചേരുന്നതും തേറിയിരിക്കുന്നു. ദൈവം നിങ്ങളുടെ പ്രവൃത്തി
യേയും വിശുദ്ധന്മാൎക്ക ശുശ്രൂഷിച്ചതിനാലും ശുശ്രൂഷിക്കുന്ന
തിനാലും തന്നാമത്തിൽ കാട്ടിയ സ്നേഹത്തേയും മറപ്പാൻ നീ
൧൧ തികെട്ടവർ അല്ലല്ലൊ. ഇനി നിങ്ങൾ ഓരോരുത്തൻ അവ
സാനത്തോളം പ്രത്യാശയുടെ നിറപടിയെ കുറിച്ചു ഒരുപോ
ലെ ഉള്ള ഉത്സാഹത്തെ കാട്ടുവാൻ ഞങ്ങൾ വാഞ്ഛിക്കെ ഉള്ളൂ.
൧൨ നിങ്ങൾ മാന്ദ്യം പിടിക്കാതെ, വിശ്വാസത്താലും ദീൎഘക്ഷമയാ
ലും വാഗ്ദത്തങ്ങളെ അവകാശമാക്കുന്നവരുടെ അനുസാരികളാ
യി തീരേണം എന്നു വെച്ചത്രെ.
൧൩ അബ്രഹാമിന്നല്ലൊ ദൈവം വാഗ്ദത്തം ചെയ്തു ശേഷം

അതിമഹാനെ ആണെയിടുവാൻ വഹിയാഞ്ഞു. ഞാൻ നിന്നെ ൧൪
അനുഗ്രഹിക്കയും നിന്നെ വദ്ധിപ്പിക്കയും ചെയ്യും സത്യം (൧മോ.
൨൨, ൧൬.) എന്നു തന്നാണെ കല്പിച്ചു. അവനും അപ്രകാരം ദീഘ ൧൫
മായി ക്ഷമിച്ചു, വാഗ്ദത്ത(പ്പൊരുളെ) കൈക്കലാക്കി. മനുഷ്യർ ൧൬
മാത്രം അതിമഹാനെ ആണെയിടുന്നു, ആണെ അവൎക്കു സകല
വാദത്തിന്റെയും തീൎപ്പായി ഉറപ്പിന്നു മതിയാകുന്നു. അതുകൊ ൧൭
ണ്ടു ദൈവം വാഗ്ദത്തത്തിന്റെ അവകാശികൾക്കു തന്റെ ആ
ലോചന മാറാത്തത് എന്നു പുഷ്ടതരമായി കാണിപ്പാൻ ഇച്ശി
ച്ചുകൊണ്ട് ആണെയാലും കൈയേറു അഭയം പുക്ക് ഓടിയ നാം
മുൻകിടക്കുന്ന പ്രത്യാശയെ പിടിച്ചു നില്പാൻ തക്കവണ്ണം മാററം
വരുവാനും ദൈവത്തിന്നു വഞ്ചിപ്പാനും കഴിയാത്ത രണ്ടു പ്രമാ ൧൮
ണങ്ങളാൽ കേമമായ പ്രബോധനം ലഭിപ്പാറാക്കി. ആ പ്രത്യാ ൧൯
ശ ദേഹിക്കു നിശ്ചയവും സ്ഥിരവും തിരശ്ശീലെക്ക് അകത്തേക്ക്
കടക്കുന്നതുമായ നങ്കൂരം പോലെ നമുക്കുണ്ടു. അവിടേക്കു യേ ൨൦
ശു മുന്നോടുന്നവനായി നമുക്കു വേണ്ടി കടന്നു മെല്ക്കിചെദക്കി
ൻ ക്രമപ്രകാരം എന്നേക്കും മഹാപുരോഹിതനായവൻ തന്നെ.

## ൭. അദ്ധ്യായം.

(൧൦, ൧൧) മെല്ക്കിചെദക്കിൻ പൌരോഹിത്യം ശ്രേഷ്ഠം, (൧൧) ലേവ്യരുടെതു ദുബ്ബ
ലം, (൧൮) നീങ്ങിയതിന്നും നില്പതിന്നും ഉള്ള ഭേദം.

ശലെമിൽ രാജാവും അത്യുന്നതദൈവത്തിന്റെ പുരോഹി ൧
തനുമായ ഈ മെല്ക്കിചെദക്കല്ലൊ നിത്യം പുരോഹിതനായ്പാൎക്കു
ന്നു. രാജാക്കളെ വെട്ടി ജയിച്ചു, മടങ്ങി വരുന്ന അബ്രഹാമെ ൨
എതിരേററ് അനുഗ്രഹിച്ചവനും അബ്രഹാം സകലത്തിലും കൊ
ടുത്ത പതാരം വാങ്ങിയവനും നീതിരാജാവെന്നും ശലെം എന്ന
ചൊല്ലാൽ സമാധാനരാജാവ് എന്നും ഭാഷാന്തരനാമങ്ങളുള്ള
വനും അച്ശനില്ല, അമ്മയില്ല, വംശാവലി ഇല്ല; ദിവസാരംഭവും ൩
ജീവാവസാനവും ഇല്ലാത്തവനും ആയി, ദേവപുത്രനു തുല്യ
നാക്കപ്പെട്ടവനത്രെ. വംശപിതാവായ അബ്രഹാം കൂടെ കൊ ൪
ള്ളയുടെ മീത്തിൽ ദശാംശം കൊടുത്തു വാങ്ങിച്ചവൻ എത്ര വ
ലിയവൻ എന്നു നോക്കുവിൻ. ലേവിപുത്രന്മാരിൽ പൌരോ ൫
ഹിത്യം ലഭിക്കുന്നവൎക്കു ജനത്തോടു പതാരം വാങ്ങുവാൻ ധ
ൎമ്മകല്പന ഉണ്ടു, അത് അബ്രഹാമിൻ കടിപ്രദേശത്തിൽനി
ന്ന് ഉത്ഭവിച്ച സഹോദരന്മാരോട് ആകുന്നുവല്ലൊ. അവരിൽ ൬

വംശ്യനല്ലാതെ കാണുന്നവനൊ അബ്രഹാമോടു തന്നെ പ
താരം വാങ്ങിയും വാഗ്ദത്തങ്ങൾ ഉള്ളവനെ അനുഗ്രഹിച്ചും ഇ
൭ രിക്കുന്നു. ചെറിയതു തന്നെ വലിയതിനാൽ അനുഗ്രഹിക്കപ്പെ
൮ ടുന്നു എന്നതിന്നു തക്കം ഏതുമില്ലല്ലൊ. ഇങ്ങ് ആകട്ടെ ചാകു
ന്ന മനുഷ്യർ പത്താരം വാങ്ങുന്നു; അങ്ങൊ ജീവിക്കുന്നു എന്നു
൯ സാക്ഷ്യം പ്രാപിച്ചവൻ. പിന്നെ പത്താരം വാങ്ങുന്ന ലേവി
യും ഒരു വിധമായി അബ്രഹാം മൂലമായി പത്താരം കൊടുത്തിരി
൧൦ ക്കുന്നു. പിതാവിന്നു മെല്ക്കിചെദക്ക് എതിരെ ചെന്നന്നു ലേവി
൧൧ അവന്റെ കടിപ്രദേശത്തിൽ തന്നെ ആയല്ലൊ. ആകയാൽ,
ജനത്തിന്നു കല്പിച്ചു വെച്ച ധൎമ്മത്തിന്നു മൂലമായ ലേവ്യപൌ
രോഹിത്യത്താൽ തികവു വന്നു എങ്കിൽ, അഹരോൻ ക്രമപ്രകാ
രം ചൊല്ലാതെ, മല്ക്കിചെദക്കിൻ ക്രമപ്രകാരം വേറ് ഒരു പുരോ
൧൨ ഹിതൻ ഉദിപ്പാൻ എന്തൊരു സംഗതി. പൌരോഹിത്യത്തിന്നു
മാററം വരികിൽ ധൎമ്മത്തിന്നും കൂടെ വരുന്നത് ആവശ്യം ത
൧൩ ന്നെ അല്ലൊ. സാക്ഷാൽ ഈ പറഞ്ഞതു പറവുന്ന ആൾ
മുമ്പെ ഒരുത്തരും ബലിപീഠത്തെ കരുതാത്ത വേറെ ഗോത്ര
൧൪ ത്തിൽ ആകുന്നു. യഹൂദയിൽനിന്നല്ലൊ നമ്മുടെ കൎത്താവ് ഉ
ദിച്ചതു സ്പഷ്ടം; മോശെ പൌരോഹിത്യത്തെ സംബന്ധിച്ച്
൧൫ ഒന്നും ഉരെക്കാത്ത ഗോത്രത്തിൽനിന്നു തന്നെ. മെല്ക്കിചെദക്കി
ൻ വിധത്തിൽ വേറൊരുത്തൻ ഉദിച്ചു, ജഡികകല്പനയുടെ
൧൬ ധൎമ്മത്താൽ അല്ല. അഴിയാത്ത ജീവന്റെ ശക്തിയാൽ പുരോ
ഹിതനായ്തീരുന്നതിനാൽ ആയത് അധികം തെളിവാകുന്നു.
൧൭ എന്നെന്നേക്കുമല്ലൊ നീ മെല്ക്കിചെദക്കിൻ ക്രമപ്രകാരം പുരോ
൧൮ ഹിതൻ ആകുന്നു എന്ന് അവന്ന് സാക്ഷ്യം ഉണ്ടു. മുമ്പില
ത്തെ കല്പനെക്കു ദൌൎബ്ബല്യവും നിഷ്പ്രയോജനവും ഉണ്ടു; (ധ
൧൯ ൎമ്മം ഒന്നിനേയും തികെച്ചില്ലല്ലൊ). ആകയാൽ അതിന്നു നീ
ക്കവും നാം ദൈവത്തെ അടുക്കുന്ന അധികം നല്ല പ്രത്യാശെ
൨൦ ക്കു സ്ഥാപനവും വരുന്നതു. പിന്നെ അവർ ആണ കൂടാതെ
൨൧ പുരോഹിതരായ്തീൎന്നവർ അത്രെ. ഇവനൊ നീ മെല്ക്കിചെദക്കി
ൻ ക്രമപ്രകാരം എന്നേക്കും പുരോഹിതൻ എന്നു കൎത്താവ് ആ
ണയിട്ടു അനുതപിക്കയുമില്ല എന്ന് അവനോടു പറഞ്ഞവനാ
൨൨ ൽ ആണയോടു കൂട തന്നെ. ആണ എന്നിയെ പുരോഹിത
നായ്തീരാത്തതിനെ വിചാരിച്ചാൽ അത്രെക്ക് അധികം വി
ശേഷമുള്ള നിയമത്തിന്നു യേശു ജാമ്യനായി വന്നിരിക്കുന്നു.

പിന്നെ അവർ പാൎപ്പാൻ മരണത്താൽ മുടക്കം വരികകൊണ്ടു ൨൩
പല പുരോഹിതരായ്തീൎന്നു. ഇവനൊ എന്നേക്കും പാൎക്കകൊ ൨൪
ണ്ടു പൌരോഹിത്യത്തെ മാറാത്തതായി കൈക്കൊണ്ടിരിക്കുന്നു.
എന്നതുകൊണ്ടു തന്മൂലമായി ദൈവത്തോട് അണയുന്നവരെ ൨൫
അവൎക്കവേണ്ടി പക്ഷവാദം ചെയ്വാൻ സദാ ജീവിക്കുന്നവ
നായി അവൻ മുറ്റും രക്ഷിച്ചു കൂടും. ഇങ്ങിനെ ഉള്ള പുരോ ൨൬
ഹിതനല്ലൊ നമുക്കു പറ്റി പവിത്രൻ, നിൎദ്ദോഷൻ, നിൎമ്മലൻ,
പാപികളോടു വേൎപ്പിട്ടവൻ, വാനങ്ങളെക്കാൾ ഉയൎന്നു ചമഞ്ഞ
വനും മഹാപുരോഹിതരെ പോലെ മുമ്പെ സ്വപാപങ്ങൾക്കാ ൨൭
യും പിന്നെ ജനപാപങ്ങൾക്കായും ദിവസമ്പ്രതി ബലി കഴി
പ്പാൻ ആവശ്യമില്ലാത്തവനും അത്രെ; ഇത് അവൻ തന്നെ
ത്താൻ കഴിച്ചുകൊണ്ട് ഒരിക്കൽ ചെയ്തു തീൎത്തുവല്ലൊ. ബല ൨൮
ക്ഷയം ഉള്ള മനുഷ്യരെ ധൎമ്മം മഹാപുരോഹിതരാക്കുന്നു; ധൎമ്മ
ത്തിൽ പിന്നെ ആണയിട്ട വചനമൊ എന്നേക്കും തികഞ്ഞു
ചമഞ്ഞ പുത്രനെ തന്നെ.

## ൮. അദ്ധ്യായം.

ക്രിസ്തൻ സ്വൎഗ്ഗീയപുരോഹിതൻ; (൭) പുതുനിയമത്തെ മുൻ അറിയിച്ച വാക്യം.

ഈ പറയുന്നതിന്റെ സാരം എന്തെന്നാൽ വാനങ്ങളിൽ ൧
വിശുദ്ധസ്ഥലത്തിന്നും മനുഷ്യനല്ല; കൎത്താവ് നിൎമ്മിച്ച സ
ത്യകൂടാരത്തിന്നും സേവകനായി, മഹിമാസനത്തിന്റെ വല ൨
ഭാഗത്തിരുന്നുകൊണ്ട് മഹാപുരോഹിതൻ നമുക്കുണ്ടു. എല്ലാ ൩
മഹാപുരോഹിതനും കാഴ്ചകളേയും ബലികളേയും കഴിപ്പാൻ ആ
ക്കപ്പെടുകയാൽ (കഴിപ്പാൻ) ഇവന്നും വല്ലതും ഉണ്ടാകേണ്ടതു.
അവൻ ഭൂമിയിൽ ഇരിക്കുന്നു എങ്കിൽ, ധൎമ്മപ്രകാരം കാഴ്ചകളെ ൪
കഴിക്കുന്നവർ ഉണ്ടാകകൊണ്ട് അവൻ ഒട്ടും പുരോഹിതനാക
യില്ല. മോശെ കൂടാരത്തെ തീൎപ്പാൻ ആരംഭിച്ചപ്പോൾ പൎവ്വത ൫
ത്തിൽ, നിണക്ക് കാണിച്ച മാതൃകപ്രകാരം നീ സകലവും ചെ
യ്വാൻ നോക്കുക (൨ മോ. ൨൫, ൪൦.) എന്ന് അവനോട് അ
രുളിയപ്രകാരം അവർ സ്വൎഗ്ഗീയത്തിന്റെ ദൃഷ്ടാന്തവും നിഴ
ലും ആയതിനെ ഉപാസിക്കുന്നു. ഇപ്പോഴൊ അവൻ ഏററ ൬
വും നല്ല വാഗ്ദത്തങ്ങളിന്മേൽ സ്ഥാപിച്ച നിയമത്തിന്റെ മ
ദ്ധ്യസ്ഥനാകയാൽ അത് എത്ര ഗുണം ഏറിയത് എന്നാൽ അ
ത്ര വിശേഷമുള്ള സേവയേയും പ്രാപിച്ചിരിക്കുന്നു.

൭ ആദ്യനിയമം ആക്ഷേപം വരാത്തതായെങ്കിൽ രണ്ടാമതിന്ന്
൮ ഇടം അന്വേഷിക്കയില്ല ആയിരുന്നു. ആക്ഷേപിച്ചല്ലൊ അ
വരോടു പറയുന്നിതു: യഹോവയുടെ അരുളപ്പാടാവിതു: ഞാൻ
ഇസ്രയേൽ ഗൃഹത്തോടും യഹൂദഗൃഹത്തോടും പുതുനിയമത്തെ
൯ ചെയ്തു തീൎക്കുന്ന ദിവസങ്ങൾ വരും. ഞാൻ പിതാക്കന്മാരെ
കൈപിടിച്ചു മിസ്രദേശത്തുനിന്നു പുറപ്പെടീച്ചു നാളിൽ ചെ
യ്ത നിയമം പോലെ അല്ല, ആയത് അവർ ഭഞ്ജിച്ചു ഞാനും
൧൦ അവരെ തള്ളി വിട്ടു എന്നു യഹോവകല്പിതം. ഈ ദിവസങ്ങ
ളുടെ ശേഷം, ഞാൻ ഇസ്രയേൽ ഗൃഹത്തോടു ഉറപ്പിക്കും നി
യമം ഇതു തന്നെ; എന്റെ ധൎമ്മവെപ്പുകളെ ഞാൻ അവരുടെ
ഉള്ളിലാക്കി, അവരുടെ ഹൃദയത്തിൽ എഴുതും; ഇപ്രകാരം ഞാൻ
൧൧ അവൎക്കു ദൈവവും അവർ എന്റെ ജനവും ആകും. ഇനി
ആരും ഊൎക്കാരനേയും സഹോദരനേയും യഹോവയെ അറി
ഞ്ഞു കൊൾവിൻ എന്നു പഠിപ്പിക്കയില്ല; അവർ ആബാലവൃ
൧൨ ദ്ധം എല്ലാവരും എന്നെ അറിയും. കാരണം ഞാൻ അവരുടെ
വഷളത്വങ്ങളെ മോചിക്കും; അവരുടെ അധൎമ്മപാപങ്ങളെ
൧൩ യും ഇനി ഓൎക്കയും ഇല്ല (യിറ. ൩൧, ൩൧—൩൪.) ഇതിൽ പു
തുനിയമം എന്നു ചൊല്ലുന്നതിനാൽ, ആദ്യത്തെ പഴതാക്കി ക
ളഞ്ഞു എന്നാൽ പഴകുന്നതും ജരിക്കുന്നതും എല്ലാം അന്തരിപ്പാ
ൻ അടുത്തിരിക്കുന്നു.

## ൯. അദ്ധ്യായം.

പൂൎവ്വ കൂടാരത്തിലെ സേവയെ പോലല്ല, (൧൫) ക്രിസ്തന്റെ മരണപത്രികയാകു
ന്ന പുതുനിയമത്താലെ പ്രായശ്ചിത്തം.

൧ ആദ്യനിയമത്തിന്നു ലൌകികമായ വിശുദ്ധസ്ഥലം മുതലാ
൨ യ ഉപാസനാന്യായങ്ങൾ ഉണ്ടായി സത്യം. ഒരു കൂടാരമല്ലൊ
പൂൎവ്വഭാഗത്തു നിൎമ്മിക്കപ്പെട്ടു, അതിൽ വിളക്കുതണ്ടും മേശയും
അപ്പക്കാഴ്ചയും ഉണ്ടു; അതിനെ വിശുദ്ധസ്ഥലം എന്നു പറയു
൩ ന്നു. രണ്ടാം തിരശ്ശീലെക്കു പിന്നിലൊ അതിവിശുദ്ധം എന്നൊ
൪ രു കൂടാരം ഉണ്ടു. അതിന്നുള്ളവ സ്വൎണ്ണം കൊണ്ടുള്ള ധൂപപീ
ഠവും മുച്ചൂടും പൊന്നു പൊതിഞ്ഞ നിയമപ്പെട്ടകവും ആം; ഇ
തിങ്കൽ മന്ന ഇട്ട പൊൻപാത്രവും അഹരോന്റെ തളിൎത്ത ദ
൫ ണ്ഡും നിയമത്തിന്റെ (കൽ)പലകകളും. മീതൽ പരിഹാ
മൂടിയെ ആഛ്ശാദിക്കുന്ന തേജസ്സിന്റെ കരൂബുകളും ഉണ്ടു:

ആയത് ഇപ്പോൾ വെവ്വേറെ വിവരിപ്പാൻ പാടില്ല. ഇങ്ങിനെ ൬
എല്ലാം തീൎന്ന ശേഷം പുരോഹിതർ ഉപാസനകളെ കഴിച്ചു നി
ത്യം മുങ്കൂടാരത്തിൽ പ്രവേശിക്കും. രണ്ടാമതിലൊ വൎഷത്താലെ ൭
ഒരിക്കൽ മഹാപുരോഹിതൻ മാത്രം ചെല്ലും; രക്തം കൂടാതെ അ
ല്ല, ആയതു തനിക്കും ജനത്തിന്റെ തെറ്റുകൾക്കും വേണ്ടി ക
ഴിക്കുന്നു. അതിനാൽ വിശുദ്ധാത്മാവ് സൂചിപ്പിക്കുന്നിതു: മുങ്കു ൮
ടാരത്തിന്നു നില ഉള്ള കാലം വിശുദ്ധസ്ഥലത്തിലെ വഴി വെ
ളിപ്പെട്ടതല്ല. ഉപാസിക്കുന്നവനെ മനോബോധത്തിൽ തികെ ൯
പ്പാൻ കഴിയാത്ത കാഴ്ചകളും ബലികളും കഴിച്ചും. ഭോജ്യപാനീ ൧൦
യങ്ങളും നാനാസ്നാനാദികളുമായി ഗുണീകരണകാലത്തോളം
കല്പിച്ചുകിടക്കുന്ന ജഡന്യായങ്ങൾ നടന്നും കൊള്ളുന്ന ആ മു
ങ്കൂടാരം തന്നെ വൎത്തമാനകാലത്തിന്ന് ഉപമ എന്നത്രെ. എ ൧൧
ങ്കിലും ക്രിസ്തൻ കൈപ്പണിയൊ ഈ സൃഷ്ടിക്കുള്ളതൊ അല്ല;
അതിമഹത്വവും തികവും ഉള്ള ഒരു കൂടാരത്തൂടെ. ആടു കന്നുകു ൧൨
ട്ടികളുടെ അല്ല, സ്വന്തരക്തത്താൽ തന്നെ; ഭാവിനന്മകളെ വ
രുത്തുന്നൊരു മഹാപുരോഹിതനായ്വന്നിട്ട് ഒരുവട്ടം വിശുദ്ധസ്ഥ
ലത്തിൽ പ്രവേശിച്ച് ഇപ്രകാരം നിത്യവീണ്ടെടുപ്പിനെ സാ
ധിപ്പിച്ചു. ആടു കാളകളുടെ രക്തവും പുലയുള്ളവരിൽ തളിച്ച ൧൩
പശുഭസ്മവും ജഡശുദ്ധിയെ വരുത്തി, പുണ്യീകരിക്കുന്നു എ
ങ്കിൽ. നിഷ്കളങ്കനായി തന്നെത്താൻ ദൈവത്തിന്നു നിത്യാത്മാ ൧൪
വിനാൽ കഴിച്ചു തന്ന ക്രിസ്തന്റെ രക്തം എത്ര അധികം; നമ്മു
ടെ മനോബോധത്തെ ചത്തക്രിയകളിൽനിന്നു ശുദ്ധീകരിച്ചു,
ജീവനുള്ള ദൈവത്തെ ഉപാസിപ്പാറാക്കും.

അതിന്നിമിത്തം അവൻ പുതുനിയമത്തിന്റെ മദ്ധ്യസ്ഥ ൧൫
നാകുന്നു; ആദ്യനിയമത്തിലെ ലംഘനങ്ങളുടെ വീണ്ടെടുപ്പി
ന്നായി ഒരു മരണം ഉണ്ടായിട്ടു നിത്യാവകാശമാകുന്ന വാഗ്ദത്ത
പ്പൊരുൾ വിളിക്കപ്പെട്ടവൎക്ക് ലഭിപ്പാൻ തന്നെ. എവിടെ (അ ൧൬
വകാശ)നിയമം അവിടെ നിയമിച്ചവന്റെ മരണം തെളിഞ്ഞു
വരികന്യായം. നിയമിച്ചവന്റെ ജീവകാലത്തോളം അതിന്ന് ൧൭
ഒരുനാളും ഉറപ്പില്ലല്ലൊ; ചത്തെടത്തു മാത്രം നിയമം പ്രബലമാം.
അതുകൊണ്ട് ആദ്യനിയമവും രക്തം കൂടാതെ പ്രതിഷ്ഠിച്ചതല്ല; ൧൮
മോശെ ആകട്ടെ, സകല ജനത്തോടും ധൎമ്മകല്പന ഒക്കയും അ ൧൯
രുളിച്ചെയ്തു ശേഷം, ആടു കന്നുകുട്ടികളുടെ രക്തത്തിൽ വെള്ള
വും ചുവന്ന ആട്ടുരോമവും ഈസൊപ്പും കലക്കി എടുത്തു, പുസ്ത

൨൦ കത്തിലും സകല ജനത്തിന്മേലും തളിച്ചു. ഇതു ദൈവം നിങ്ങ
൨൧ ളോടു കല്പിച്ച നിയമത്തിന്റെ രക്തം എന്നു പറഞ്ഞു. (൨ മോ
൨൪, ൮) കൂടാരത്തിലും ഉപാസനാസാധനങ്ങളിലും എല്ലാം ര
൨൨ ക്തം തളിക്കയും ചെയ്തു. പിന്നെ ധൎമ്മപ്രകാരം മിക്കതും രക്ത
ത്താലെ ശുദ്ധീകരിക്കപ്പെടുന്നു; രക്തപകൎച്ച കൂടാതെ വിമോച
൨൩ നവും ഇല്ല. ഈ വകകൊണ്ടു സ്വൎഗ്ഗങ്ങളിലുള്ളവററിന്റെ
ദൃഷ്ടാന്തങ്ങൾക്ക ശുദ്ധിവരുത്തേണ്ടതു സത്യം; സ്വൎഗ്ഗീയമായ
൨൪ വററിന്നൊ അധികം നല്ല ബലികളെ കൊണ്ടത്രെ. സത്യ
(സ്ഥാനത്തി)ന്റെ പ്രതിബിംബവും കൈപ്പണിയും ആയ
വിശുദ്ധസ്ഥലത്തിൽ അല്ലല്ലൊ; സ്വൎഗ്ഗത്തിൽ തന്നെ ക്രിസ്തു
ൻ പ്രവേശിച്ചു, ദൈവസന്നിധിയിൽ ഇപ്പോൾ നമുക്ക വേ
൨൫ ണ്ടി പ്രത്യക്ഷനാവാനായിട്ടത്രെ. പിന്നെ മഹാപുരോഹിതൻ
കാലത്താലെ അന്യരക്തത്തോടും കൂടെ വിശുദ്ധസ്ഥലത്തിൽ
പ്രവേശിക്കുന്നതു പോലെ, അവൻ പലപ്പോഴും തന്നെത്താ
൨൬ ൻ കഴിക്കേണം എന്നു വെച്ചുമല്ല. അല്ലായ്കിൽ ലോകസ്ഥാപ
നം മുതൽക്ക പലപ്പോഴും കഷ്ടം അനുഭവിക്കേണ്ടതായിരുന്നു:
ഇപ്പോഴൊ അവൻ യുഗസമാപ്തിയിങ്കൽ സ്വബലിയെകൊ
ണ്ടു പാപത്തെ ഇല്ലാതാക്കുവാൻ ഒരിക്കൽ പ്രത്യക്ഷനായി
൨൭ വിശേഷിച്ച് ഒരിക്കൽ മരിക്കയും പിന്നെ ന്യായവിധിയും മ
൨൮ നുഷ്യൎക്ക് വെച്ചുകിടക്കയാൽ, ക്രിസ്തുനും അപ്രകാരം അനേക
രുടെ പാപങ്ങളെ എടുപ്പാൻ ഒരിക്കൽ കഴിക്കപ്പെട്ടു, അവനെ
കാത്തു നില്ക്കുന്നവരാൽ പാപം കൂടാതെ രക്ഷെക്കായി രണ്ടാമ
ത് കാണപ്പെടുകയും ചെയ്യും.

## ൧൦. അദ്ധ്യായം.

ക്രിസ്തന്റെ ഏകബലിമാത്രം ദേവപ്രസാദവും, (൧൧) തികവും വരുത്തുന്നു, (൧൯)
ഇതിൽ നിലനില്പാൻ, (൨൬) ന്യായവിധിയേയും, (൩൨) നല്ല ആരംഭത്തെയും
ഓൎപ്പിച്ചു പ്രബോധിപ്പിക്കുന്നതു.

൧ ധൎമ്മം ആകട്ടെ, വരുവാനുള്ള നന്മകളുടെ നിഴലല്ലാതെ, കാൎയ്യ
ങ്ങളുടെ സത്യസ്വരൂപമില്ലാത്തതാകകൊണ്ട്, ആണ്ടുതോറും
വിടാതെ, അനന്യബലികളെ തന്നെ കഴിച്ചു പോന്നിട്ട് അടു
൨ ക്കുന്നവരെ ഒരുനാളും തികപ്പാൻ വഹിയാ. അല്ലാഞ്ഞാൽ ആ
രാധനക്കാർ ഒരിക്കൽ ശുദ്ധിവരുത്തി എങ്കിൽ പാപബോധം
ഇല്ലാത്തവരായ്തീരുകയാൽ ബലി കഴിക്കുന്നതു നിന്നുപോകുമാ

യിരുന്നുവല്ലൊ. അല്ല, ആണ്ടുതോറും അവററിൽ പാപസ്മര ൩
ണം പിന്നെയും ഉണ്ടാകുന്നു. ആട്ടുകാളകളുടെ രക്തം പാപങ്ങ ൪
ളെ നീക്കുവാൻ കഴിയാത്തതത്രെ. ആകയാൽ ക്രിസ്തൻ ലോക ൫
ത്തിൽ പ്രവേശിക്കുമ്പോൾ പറയുന്നിതു: ബലിയും വഴിപാടും
നീ ഇച്ഛിക്കാതെ, എനിക്കു ദേഹത്തെ ഒരുക്കി; ഹോമത്തിലും ൬
പാപബലിയിലും നിണക്കു രസം ഇല്ല. അപ്പോൾ ഞാൻ ൭
പറഞ്ഞു: ഇതാ ഞാൻ വരുന്നു (പുസ്തകച്ചുരുളിൽ എന്നെ കുറി
ച്ചെഴുതിയിരിക്കുന്നു;) ദൈവമെ, നിന്റെ ഇഷ്ടം ചെയ്വാൻ വ
രുന്നു എന്നത്രെ; (സങ്കീ. ൪൦, ൭.) ധർമ്മപ്രകാരം കഴിക്കുന്ന ബ ൮
ലി, വഴിപാടു, ഹോമ, പാപബലികളെയും നീ ഇച്ഛിച്ചില്ല. ര
സിച്ചതും ഇല്ല എന്നു മേൽ പറഞ്ഞ ഉടനെ, ഇതാ ഞാൻ നി ൯
ന്റെ ഇഷ്ടം ചെയ്വാൻ വരുന്നു എന്നു ചൊല്കയിൽ രണ്ടാമതി
നെ സ്ഥാപിപ്പാനായി ഒന്നാമതെ നീക്കുന്നു. ആ ഇഷ്ടത്തി ൧൦
ങ്കൽ യേശുക്രിസ്തന്റെ ശരീരകാഴ്ചയാൽ നാം ഒരിക്കൽ എന്നും
വിശുദ്ധീകരിക്കപ്പെട്ടിരിക്കുന്നു. എല്ലാ (മഹാ) പുരോഹിതനും ദി ൧൧
വസേന ഉപാസിച്ചും പാപപരിഹാരത്തിന്ന് ഒരു നാളും പോ
രാത്ത നാനാബലികളെ പലപ്പോഴും കഴിച്ചും കൊണ്ടു നില്ക്കു
ന്നു. ഇവനൊ പാപങ്ങൾക്കുവേണ്ടി ഒരു ബലിയെ കഴിച്ചിട്ടു ൧൨
എന്നും ദൈവത്തിൻ വലഭാഗത്ത് ഇരുന്നുകൊണ്ട്. ഇനി ശ ൧൩
ത്രുക്കൾ പാദപീഠമാകുവോളവും കാത്തിരിക്കുന്നു. ഒരു കാഴ്ചകൊ ൧൪
ണ്ടല്ലൊ അവൻ വിശുദ്ധീകരിക്കപ്പെടുന്നവരെ എന്നേക്കും തി
കെച്ചിരിക്കുന്നു. അതിന്നു വിശുദ്ധാത്മാവും നമുക്കു സാക്ഷി ൧൫
ചൊല്ലുന്നു (യിറ. ൩൧, ൩൧.) ഈ ദിവസങ്ങളുടെ ശേഷം ഞാൻ ൧൬
അവരോട് ഉറപ്പിക്കും നിയമം ഇതു തന്നെ എന്നു ഉരചെയ്ത
ശേഷം എന്റെ ധർമ്മവെപ്പുകളെ അവരുടെ ഉള്ളിലാക്കി അ
വരുടെ ഹൃദയത്തിൽ എഴുതും. അവരുടെ അധർമ്മങ്ങളെയും ൧൭
പാപങ്ങളെയും ഇനി ഓർക്കയും ഇല്ല എന്നു കർത്താവ് പറയു
ന്നു. എന്നാൽ ഇവററിൻ മോചനം എവിടെ, അവിടെ പാ ൧൮
പബലി ഇനിമേൽ ഇല്ല.

അതുകൊണ്ടു സഹോദരന്മാരെ! യേശു തന്റെ ജഡമാ ൧൯
കുന്ന തിരശ്ശീലയൂടെ (പുക്കു) നമുക്കു പ്രതിഷ്ഠിച്ച ജീവനുള്ള
പുതുവഴിയായി. സ്വരക്തത്താൽ വിശുദ്ധസ്ഥലത്തേക്കുള്ള ൨൦
പ്രവേശനത്തിന്നു പ്രാഗത്ഭ്യവും, ദൈവഭവനത്തിന്മേൽ ഒ ൨൧
രു മഹാപുരോഹിതനും കിട്ടുകകൊണ്ടു, നാം ദുർമ്മനസ്സാക്ഷി ൨൨

വെച്ചിട്ടമാറു ഹൃദയങ്ങളിൽ തളിക്കപ്പെട്ടും ശുദ്ധവെള്ളത്താൽ ശ
രീരം കഴുകിയവരായും വിശ്വാസത്തിൻ നിറപടിയിൽ നേരുള്ള
൨൩ ഹൃദയത്തോടെ അടുക്കമാറാക. പ്രത്യാശയുടെ സ്വീകാരത്തെ
ഇളകാതെ പിടിച്ചു കൊള്ളുകയും ചെയ്ക; വാഗ്ദത്തം ചെയ്തവ
൨൪ ൻ വിശ്വസ്തനല്ലൊ. പിന്നെ നാം സഭയായി കൂടുന്നതിനെ
ചിലരുടെ മൎയ്യാദ പോലെ ഉപേക്ഷിയാതെ, നമ്മിൽ പ്രബോ
൨൫ ധിപ്പിച്ചുകൊണ്ടു, സ്നേഹത്തിന്നും സൽക്രിയകൾക്കും ഉത്സാഹം
വൎദ്ധിപ്പിപ്പാൻ അന്യോന്യം സൂക്ഷിച്ചു നോക്കുക. അതും നാ
ൾ സമീപിക്കുന്നതു കാണുന്തോറും അധികമധികം ചെയ്തുകൊ
൨൬ ള്ളു. എന്തുകൊണ്ടെന്നാൽ സത്യത്തിൻ പരിജ്ഞാനം ലഭിച്ച
ശേഷം നാം മനഃപൂൎവ്വമായി പിഴെച്ചാൽ പാപങ്ങൾക്കുവേണ്ടി
൨൭ ഇനി ബലി ശേഷിക്കാതെ, ന്യായവിധിയുടെ എന്തൊരു ഭയ
ങ്കരപ്രതീക്ഷയും എതിരികളെ ഭക്ഷിപ്പാനുള്ള അഗ്നിഉഷ്മാ
൨൮ വും അത്രെ ഉള്ളു. വല്ലവനും മോശധൎമ്മത്തെ തള്ളിയാൽ അ
യ്യൊഭാവം കൂടാതെ, രണ്ടു മൂന്നു സാക്ഷിമുഖേന മരിക്കുന്നുവ
൨൯ ല്ലൊ (൫ മോ. ൧൭, ൬.) ദൈവപുത്രനെ ചവിട്ടിക്കളകയും തന്നെ;
വിശുദ്ധനാക്കിയ നിയമരക്തത്തെ തീണ്ടൽ എന്നു നിരൂപിക്ക
യും കരുണാത്മാവെ നിന്ദിക്കയും ചെയ്തു പോയവൻ എത്ര
൩൦ ഘോരദണ്ഡനത്തിന്നു പാത്രമാകും എന്നു വിചാരിപ്പിൻ. പ്രതി
ക്രിയ എന്റെതു, ഞാൻ പകരം വീട്ടും എന്നും കൎത്താവ് സ്വ
ജനത്തിന്നു ന്യായംവിധിക്കും എന്നും (൫ മോ. ൩൨, ൩൫—൩൬.)
൩൧ ഉരെച്ചവനെ നാം അറിയുന്നുവല്ലൊ; ജീവനുള്ള ദൈവത്തി
൩൨ ന്റെ കൈകളിൽ വീഴുന്നതു ഭയങ്കരം തന്നെ. എങ്കിലും നിങ്ങ
ൾ പ്രകാശിക്കപ്പെട്ട ഉടനെ നിന്ദാപീഡകളാൽ കൂത്തുകാഴ്ചയാ
൩൩ ച്ചമഞ്ഞു താൻ. ആ വകയിൽ പെരുമാറുന്നവൎക്കു കൂട്ടാളികളാ
യിതീൎന്നു താൻ; കഷ്ടങ്ങളാൽ വളരെ അങ്കപ്പോർ സഹിച്ചു പാ
൩൪ ൎത്ത പൂൎവ്വ ദിവസങ്ങളെ ഓൎത്തു കൊൾവിൻ. അന്നു തടവുകാ
രിൽ നിങ്ങൾക്കു കുറവുഭാവം തോന്നിയതും അല്ലാതെ, വാന
ങ്ങളിൽ നിലനില്ലൊരു അത്യുത്തമസമ്പത്തു നിങ്ങൾക്കുണ്ട് എ
ന്നറിഞ്ഞു, സമ്പത്തുകളുടെ അപഹാരത്തെയും സന്തോഷ
൩൫ ത്തോടെ ഏറ്റുവല്ലൊ. അതുകൊണ്ടു മഹാപ്രതിഫലമുള്ള നി
൩൬ ങ്ങളുടെ പ്രാഗത്ഭ്യത്തെ ചാടിക്കളയരുതെ. ദൈവേഷ്ടത്തെ ചെ
യ്തു, വാഗ്ദത്തത്തെ കൈക്കലാക്കുവാൻ സഹിഷ്ണുതമാത്രം നി
൩൭ ങ്ങൾക്ക് ആവശ്യം. എത്രയും അല്പമായൊരിട ഉള്ളതിൽ പിന്നെ

വരുന്നവൻ വരും താമസിക്കയും ഇല്ല. വിശ്വാസത്താലെ ൩൮
നീതിമാനായവൻ ജീവിക്കും പിൻവാങ്ങുന്നവനിൽ എന്റെ
ഉള്ളത്തിന്നു പ്രസാദം ഇല്ല. (ഹബ. ൨, ൪.) നാമൊ നാശ ൩൯
ത്തിന്നായി പിൻവാങ്ങുന്നവരിൽ അല്ലല്ലൊ; ജീവസമ്പാദന
ത്തിന്നായി വിശ്വസിക്കുന്നവരിൽ അത്രെ ആകുന്നതു.

## ൧൧. അദ്ധ്യായം.

### വിശ്വാസവീരന്മാരുടെ മേഘം.

വിശ്വാസം ആകട്ടെ ആശിച്ചവററിൻ ആശ്രയവും കാ ൧
ണപ്പെടാത്ത കാൎയ്യങ്ങളുടെ പ്രാമാണ്യവും ആകുന്നു. ഇതുള്ള ൨
തിൽ അല്ലൊ മൂപ്പന്മാൎക്ക് (ദേവ)സാക്ഷ്യം ലഭിച്ചു. ദൃശ്യത്തി ൩
ൽ നിന്നല്ല, ഈ കാണുന്നവ ഉണ്ടാകുവാനായി, ദൈവത്തിൻ
ചൊല്ലാൽ ഉലകങ്ങൾ നിൎമ്മിച്ചു കിടക്കുന്നു എന്നു വിശ്വാസ
ത്താൽ നാം അറിയുന്നു. വിശ്വാസത്താൽ ഹാബേൽ ദൈവ ൪
ത്തിന്നു കയിനേക്കാളും ഉത്തമ ബലിയെ കഴിച്ചു; അതിനാൽ
ദൈവം അവന്റെ കാഴ്ചെക്കു സാക്ഷിനിന്നു നീതിമാൻ എന്നു
ള്ള സാക്ഷ്യം കൊടുത്തു; അതിനാൽ അവൻ മരിച്ചശേഷവും
പറയുന്നുണ്ടു. വിശ്വാസത്താൽ ഹനോൿ മരണം കാണാതെ ൫
എടുക്കപ്പെട്ടു "ദൈവം എടുക്കയാൽ കാണാതെ ഇരുന്നു" എന്നു
ണ്ടല്ലൊ (൧ മോ. ൫, ൨൪.) കാരണം ആ മാററത്തിന്നുമുമ്പെ ദൈ
വപ്രസാദം വരുത്തി എന്നുള്ള സാക്ഷ്യം പ്രാപിച്ചു. എന്നാ ൬
ൽ വിശ്വാസം കൂടാതെ പ്രസാദം വരുത്തുവാൻ കഴികയില്ല;
ദൈവം ഉണ്ടെന്നും തന്നെ തിരയുന്നവൎക്ക് പ്രതിഫലം കൊടു
ക്കുന്നവൻ എന്നും വിശ്വസിച്ചിട്ടു വേണമല്ലൊ ദൈവത്തെ
അണയുവാൻ. വിശ്വാസത്താൽ നോഹ അന്നു കാണാത്ത ൭
തിനെ ദൈവം കേല്പിച്ചതിന്ന് അഞ്ചിക്കൊണ്ടു കുഡുംബര
ക്ഷെക്കായി ഒരു പെട്ടകം തീൎത്തു, അതിനാൽ അവൻ ലോക
ത്തിന്നു കുററം വിധിച്ചു, വിശ്വാസ പ്രകാരമുള്ള നീതിക്ക് അ
വകാശിയായ്തീൎന്നു. വിശ്വാസത്താൽ അബ്രഹാം അവകാശ ൮
മായ്ക്കിട്ടേണ്ടുന്ന ദേശത്തേക്കു യാത്രയാവാൻ വിളിക്കപ്പെട്ട് അ
നുസരിച്ച് ഇന്നേടത്തു പോകും എന്നറിയാതെ പുറപ്പെട്ടു. വി ൯
ശ്വാസത്താൽ അവൻ വാഗ്ദത്ത ദേശം അന്യം എന്നു വെച്ച്
ആ വാഗ്ദത്തത്തിന്റെ കൂട്ടവകാശികളായ ഇഛ്ശാക്ക് യാക്കോ
ബ് എന്നവരോടു കൂടെ പരദേശിയായി കൂടാരങ്ങളിൽ പാൎത്തു.

൧൦ ദൈവം നിൎമ്മാതാവും ശില്പിയും ആയിട്ട്, അടിസ്ഥാനങ്ങളുള്ളൊ
൧൧ രു പട്ടണത്തെ അവൻ കാത്തിരുന്നു സ്പഷ്ടം. വിശ്വാസത്താ
ൽ സാരയും വാഗ്ദത്തം ചെയ്തവനെ വിശ്വസ്തൻ എന്നു വെ
ച്ചു, നല്ല പ്രായം കഴിഞ്ഞാറെയും പുത്രോല്പാദനത്തിന്നു ശക്തി
൧൨ യെ പ്രാപിച്ചു. അതുകൊണ്ടു മൃതപ്രായനായ ഒരുത്തങ്കൽനി
ന്നു തന്നെ പെരുക്കത്തിൽ വാനത്തിലെ നക്ഷത്രങ്ങൾ കണ
ക്കെയും കടല്പുറത്തു മണലെ പോലെ എണ്ണിക്കൂടാതെയും (സ
൧൩ ന്തതി) ജനിച്ചു. വിശ്വാസ പ്രകാരം ഇവർ എല്ലാവരും വാഗ്ദ
ത്തങ്ങളെ പ്രാപിയാതെ മരിച്ചു; ദൂരത്തുനിന്ന് അവറ്റെ കണ്ടു
ആശ്ലേഷിച്ചു, ഭൂമിയിൽ അന്യരും പരദേശികളും എന്ന് ഏറ്റു
൧൪ കൊണ്ടത്രെ. ഈ വക പറയുന്നവർ ഒരു ജന്മഭൂമിയെ നോ
൧൫ ക്കി നടക്കുന്നു എന്നുദ്ദേശിക്കുന്നു. അവർ വിട്ടതിനെ ഓൎത്തു എ
ങ്കിൽ മടങ്ങി പോവാൻ അവസരമായിരുന്നുവല്ലൊ; അല്ല, അ
ധികം നല്ലതിനെ സ്വൎഗ്ഗീയമായതിനെ തന്നെ അവർ കാംക്ഷി
൧൬ ക്കുന്നു സ്പഷ്ടം. ആകയാൽ ദൈവം അവൎക്കായി ഒരു പട്ടണം
ഒരുക്കി, അവരുടെ ദൈവം എന്ന പേർ ധരിപ്പാൻ ലജ്ജിക്കു
൧൭ ന്നില്ല. വിശ്വാസത്താൽ അബ്രഹാം പരീക്ഷിതനായാറെ, ഇ
൧൮ സ്സാക്കെ ബലികഴിച്ചു. വാഗ്ദത്തങ്ങൾ കൈക്കൊണ്ട് ഇസ്സാക്കി
ൽ നിണക്കു സന്തതി വിളിക്കപ്പെടും (൧ മോ. ൨൧, ൧൨) എന്നു
൧൯ ചൊല്ലി കേട്ടവൻ മരിച്ചവരിൽനിന്നും ഉണൎത്തുവാൻ ദൈവം
ശക്തൻ എന്നെണ്ണി, ഏകജാതനെ നല്കി ഇരിക്കുന്നു; അവരി
ൽനിന്നു ഉപമയായി അവനെ പ്രാപിച്ചു കിട്ടുകയും ചെയ്തു.
൨൦ വിശ്വാസത്താൽ ഇസ്സാക്ക യാക്കോബെയും ഏസാവെയും ഭാ
൨൧ വിയെ കുറിച്ചനുഗ്രഹിച്ചു. വിശ്വാസത്താൽ യാക്കോബ് മര
ണകാലത്തിങ്കൽ യോസെഫിൻ മക്കൾ ഇരുവരേയും അനു
ഗ്രഹിച്ചു, സ്വദണ്ഡാഗ്രത്തിന്മേൽ ചാരി വണങ്ങുകയും ചെ
൨൨ യ്തു. വിശ്വാസത്താൽ യോസേഫ് അത്യാസന്നത്തിൽ ഇസ്ര
യേൽ പുത്രന്മാരുടെ പുറപ്പാടിനെ ഓൎമ്മ വരുത്തി, തന്റെ അ
൨൩ സ്ഥികളെകൊണ്ടു നിയോഗിച്ചു. വിശ്വാസത്താൽ മോശെ
ജനിച്ചു ഉടനെ ശിശു, സുന്ദരൻ എന്ന് അമ്മയച്ഛന്മാർ കണ്ടു,
൨൪ രാജാജ്ഞയെ ഭയപ്പെടാതെ, മൂന്നു മാസം ഒളിപ്പിച്ചു. വിശ്വാ
സത്താൽ മോശെ വലുതായപ്പോൾ പാപത്തിന്റെ തൽകാല
ഭോഗത്തേക്കാളും ദേവജനത്തോട് ഒന്നിച്ചു ക്ലേശിച്ചു നടക്കു
൨൫ ന്നതിനെ വരിച്ചുകൊണ്ടു. ഫറവോവിൻ പുത്രിയുടെ മകൻ

എന്നു ചൊല്ലുന്നതിനെ നിരസിച്ചു. പ്രതിഫലത്തെ നോക്കി ൨൬
വിചാരിക്കയാൽ മിസ്രനിക്ഷേപങ്ങളിലും ക്രിസ്തുന്റെ നിന്ദ
ഏറിയൊരു ധനം എന്നെണ്ണിയതു. വിശ്വാസത്താൽ അവ ൨൭
ൻ രാജകോപത്തെ ഭയപ്പെടാതെ അദൃശ്യനെ കാണുന്നവൻ
എന്നപോലെ ഉറെച്ചുനിന്നു, മിസ്ര വിട്ടുപോന്നു. വിശ്വാസ ൨൮
ത്താൽ അവൻ മുങ്കുട്ടികളുടെ സംഹാരകൻ അവരെ തൊടാതെ
ഇരിപ്പാൻ പെസഹയെയും രക്തത്തളിയെയും കഴിച്ചു. വിശ്വാ ൨൯
സത്താൽ അവർ കരയിൽ എന്നപോലെ ചെങ്കടലിൽ കൂടി ക
ടന്നു ആയതു മിസ്രക്കാരും പരീക്ഷിച്ചിട്ടു മുങ്ങിപ്പോയി. വിശ്വാ ൩൦
സത്താൽ യരിഖൊ മതിലുകൾ ഏഴ ദിവസം ചുററി സഞ്ചരിക്ക
യാൽ ഇടിഞ്ഞു വീണു. വിശ്വാസത്താൽ രാഹാബ് എന്ന ൩൧
വേശ്യ ഒററുകാരെ സമാധാനത്തോടെ കൈക്കൊണ്ടു അവി
ശ്വാസികളോടു കൂട നശിക്കാതെ പാൎത്തു.

ഇനി എന്തു പറവതു ഗിദ്യോൻ ബാരാക്ക് ശിംശോൻ യ ൩൨
പ്ഥഹ എന്നവരേയും ദാവിദ് ശമുവേൽ മുതലായ പ്രവാചക
ന്മാരേയും വിവരിച്ചു ചൊല്വാൻ കാലം പോരാ. വിശ്വാസ ൩൩
ത്താൽ അവർ രാജ്യങ്ങളെ അടക്കി, നീതിയെ നടത്തി, വാഗ്ദത്ത
ങ്ങളെ കൈക്കലാക്കി, സിംഹമുഖങ്ങളെ അടെച്ചു. അഗ്നിബ ൩൪
ലത്തെ കെടുത്തു, വാളിൻ വായിൽനിന്നു തെററി, ബലക്ഷയ
ത്തിൽനിന്നു ആശ്വസിച്ചു, യുദ്ധത്തിൽ ഊക്കരായ്ചമഞ്ഞു, അ
ന്യന്മാരുടെ പാളയങ്ങളെ നീക്കി. സ്ത്രീകൾ തങ്ങളുടെ മൃതന്മാ ൩൫
രെ ഉയിൎത്തെഴുനീല്പിനാൽ പ്രാപിച്ചു. മററു ചിലർ അധികം ന
ല്ല എഴുനീല്പു കിട്ടേണ്ടതിന്നു വീണ്ടെടുപ്പിനെ കൈക്കൊള്ളാതെ
ഭേദ്യങ്ങളെ ഏററു വെറു നിന്ദയും ചമ്മട്ടിയും പിന്നെ ചങ്ങല ൩൬
ത്തടവുകളേയും അനുഭവിച്ചു. കല്ലേറികയും ഈരുകയും പരീ ൩൭
ക്ഷിക്കയും വാളാൽ കൊല്ലുകയും ചെയ്തിട്ടു മരിച്ചു; ജടയാടു കോ
ലാടുകളുടെ തോലുകളും പുതെച്ചു ബുദ്ധിമുട്ടിപീഡിച്ചും ക്ലേശി
ച്ചും നടന്നു. കാടുകളിലും മലകളിലും ഭൂമിപിളൎപ്പുകളിലും ഗുഹക ൩൮
ളിലും വലഞ്ഞുഴലും അവൎക്ക ലോകം അപാത്രമത്രെ. ഇവർ ൩൯
എല്ലാവരും വിശ്വാസത്താൽ (ദേവ)സാക്ഷ്യം ലഭിച്ചിട്ടും വാഗ്ദ
ത്തത്തെ കൈക്കലാക്കീട്ടില്ല. കാരണം അവർ നമ്മെ കൂടാതെ ൪൦
തികെക്കപ്പെടാതെ ഇരിപ്പാനായി ദൈവം നമുക്ക വേണ്ടി ഏ
ററവും നല്ലതൊന്നു മുൻകരുതി ഇരുന്നതു.

## ൧൨. അദ്ധ്യായം.

അപ്പോലെ പോരാടിയും, (൪) ശിക്ഷ ഏറ്റും കൊണ്ടു, (൧൨) ഉണൎച്ചയോടെ, (൧൪) പുതുനിയമത്തെ പിടിച്ചു കൊള്ളേണം.

൧ എന്നതുകൊണ്ടു നാമും സാക്ഷികളുടെ ഇത്രവലിയ മേഘം
ചുററും നില്ക്കുന്നതു കണ്ടിട്ട് എല്ലാ തടച്ചലേയും മുറുകെ പററു
ന്ന പാപത്തേയും വെച്ചേച്ചു, നമുക്കു മുൻകിടക്കുന്ന പോൎപാ
൨ ച്ചലെ ക്ഷാന്തിയോടെ കഴിച്ചോടുക. വിശേഷാൽ തനിക്കു മു
ൻകിടക്കുന്ന സന്തോഷത്തിന്നായി അപമാനത്തെ തുച്ഛീകരി
ച്ചു, ക്രൂശെ സഹിച്ചു, ദൈവാസനത്തിന്റെ വലഭാഗത്തിരു
ന്നുകൊണ്ടു, വിശ്വാസത്തിന്റെ നായകനും തികവു വരുത്തു
൩ ന്നവനുമായ യേശുവെ നോക്കികൊണ്ട് (ഓടുക). നിങ്ങൾ ഉള്ള
ങ്ങളിൽ തളൎന്നു മടുക്കാതെ പോരുവാനല്ലൊ; പാപികളിൽനിന്നു
തന്റെ നേരെ ഇത്ര വൈപരീത്യം സഹിച്ചു പാൎത്തവനെ ധ്യാ
൪ നിച്ചോളുക. നിങ്ങൾ ഇതുവരയും പാപത്തോട് എതിർ പൊ
൫ രുതുകൊണ്ടു, രക്തപൎയ്യന്തം വിരോധിച്ചു നിന്നില്ല. എൻപു
ത്ര! കൎത്താവിന്റെ ശിക്ഷയെ ലഘുവാക്കുകയും അവൻ ശാ
൬ സിക്കുമ്പോൾ മടുത്തു പോകയും അരുതെ. കൎത്താവ് സ്നേഹി
ക്കുന്നവനെ അല്ലൊ ശിക്ഷിക്കുന്നതു, താൻ കൈക്കൊള്ളുന്ന
ഏതു മകനേയും തല്ലുന്നു; (സുഭ. ൩, ൧൧.) എന്നിങ്ങിനെ കുട്ടി
കളോട് എന്ന പോലെ നിങ്ങളോടു സംഭാഷിക്കുന്ന പ്രബോ
൭ ധനത്തെ കൂടെ മറന്നിരിക്കുന്നുവൊ? ബാലശിക്ഷയെ സഹി
ച്ചു പാൎത്താൽ ദൈവം നിങ്ങളോടു മക്കളോട് എന്നപോലെ പെ
൮ രുമാറുന്നു. അച്ഛൻ ശിക്ഷിക്കാത്ത പുത്രൻ ഏവൻ ഉള്ളു പോ
ൽ? എല്ലാവരും അനുഭവിച്ചു ബാലശിക്ഷ കൂടാത്തവർ എങ്കി
൯ ൽ നിങ്ങൾ മക്കൾ അല്ല, കൌലടയന്മാരത്രെ. പിന്നെ ജഡ
പിതാക്കന്മാർ നമുക്കു ശിക്ഷകരാകുമ്പോൾ, നാം വണങ്ങി പോ
ന്നുവല്ലൊ ആത്മാക്കളുടെ പിതാവിന്ന് ഏററവും കീഴടങ്ങുകയും
൧൦ ജീവിക്കയും ചെയ്യേണ്ടതില്ലയൊ? അവർ ശിക്ഷിച്ചതു കുറയ
ദിവസങ്ങൾക്കായും തങ്ങൾക്ക് ബോധിച്ചപ്രകാരവും അത്രെ;
ഇവനൊ ഗുണത്തിന്നായി അവന്റെ വിശുദ്ധിക്ക് അംശി
൧൧ കളാവാൻ തന്നെ. ഏതു ശിക്ഷയും തൽകാലത്തേക്ക് സന്തോ
ഷകരമല്ല; ദുഃഖകരമത്രെ എന്നു കാണുന്നു; പിന്നെ മാത്രം അ
തിനാൽ അഭ്യാസം തികഞ്ഞവൎക്കു നീതിയാകുന്ന സമാധാന

ഫലത്തെ എത്തിക്കുന്നു. അതുകൊണ്ടു തളൎന്ന കൈകളേയും ൧൨
കുഴഞ്ഞുപോയ മുഴങ്കാലുകളേയും ഉറപ്പിപ്പിൻ (യശ. ൩൫, ൩.)
മുടവുള്ളത് ഉളുക്കിപോകാതെ ഭേദമാകേണം എന്നു വെച്ചു പാ
ദങ്ങൾ നേരെയുള്ള ചാലിൽ കൂടി നടക്കുക (സുഭ. ൪, ൨൬).
എല്ലാവരോടും സമാധാനത്തേയും വിശുദ്ധീകരണത്തേയും ൧൩
പിന്തുടരുവിൻ; അതു കൂടാതെ ആരും കൎത്താവെ കാണുകയില്ല
ല്ലൊ. (കാലം വൈകി) ദേവകരുണയോട് എത്താത്തവൻ ആ ൧൪
രൊ വല്ല കൈപ്പുള്ള വേരൊ കലക്കം ഉണ്ടാക്കി, അനേകരെ ൧൫
തീണ്ടിക്കയും (൫ മോ. ൨൯, ൧൮). വല്ലവനും പുലയാടിയൊ ൧൬
ഒരൂണിന്നു ജ്യേഷ്ഠാവകാശത്തെ വിററിട്ടുള്ള ഏസാവിന്നു ഒത്ത
ബാഹ്യനൊ ആയ്തീരുകയും ചെയ്യാതവണ്ണം വിചാരണ നട
ത്തുവിൻ. ആയവൻ പിന്നത്തേതിൽ അനുഗ്രഹത്തെ അനു ൧൭
ഭവിപ്പാൻ മനസ്സായിട്ടും തള്ളപ്പെട്ടു എന്നും കണ്ണുനീരോടു കൂട
അന്വേഷിച്ചാറെയും (അപ്പനിൽ) മാനസാന്തരത്തിന്ന് ഇട
കണ്ടില്ല എന്നും അറിയുന്നുവല്ലൊ. തൊടാകുന്നതും അഗ്നിക ൧൮
ത്തുന്നതും ആയ മലയും മേഘതമസ്സും ഇരുട്ടും കൊടുങ്കാററും, കാ ൧൯
ഹളധ്വനിയും കേട്ടവർ മതിയാക്കേണം എന്ന് അപേക്ഷിച്ച
വചനശബ്ദവും അല്ലല്ലൊ; നിങ്ങൾ അടുത്തു വന്നതു. (ഒരു ൨൦
മൃഗം എങ്കിലും മലയെ തൊട്ടാൽ കല്ലേറിഞ്ഞു മരിക്കേണം എന്ന
നിയോഗം അവൎക്ക സഹിച്ചു കൂടാതെ ആയി. ഞാൻ ഭയപ ൨൧
രവശനും കമ്പിതനും ആകുന്നു എന്നു മോശെയും പറയത്തക്ക
വണ്ണം ആ കാഴ്ച ഭയങ്കരമായതു). അല്ല ചിയോൻ മലയും ജീ ൨൨
വനുള്ള ദൈവത്തിന്റെ പട്ടണമായ സ്വൎഗ്ഗീയ യരുശലേമും
ദൂതസംഘമാകുന്ന ലക്ഷങ്ങളും സ്വൎഗ്ഗത്തിൽ പേർ എഴുതി കിട ൨൩
ക്കുന്ന ആദ്യജാതന്മാരുടെ സഭയും എല്ലാവൎക്കും ദൈവമാകുന്ന
ന്യായാധിപതിയും തികഞ്ഞു ചമഞ്ഞ നീതിമാന്മാരുടെ ആത്മാ
ക്കളും. പുതുനിയമത്തിന്റെ മദ്ധ്യസ്ഥനായ യേശുവും ഹബേ ൨൪
ലെക്കാൾ ഏററവും നന്നായി പറയുന്ന തളിപ്പുരക്തവും ആ
കുന്നു; നിങ്ങൾ അടുത്തു വന്നിരിക്കുന്നത്. പറയുന്നവനെ നി ൨൫
ങ്ങൾ മതിയാക്കാതെ ഇരിപ്പാൻ നോക്കുവിൻ; ഭൂമിമേൽ കേല്പി
ക്കുന്നവനെ മതിയാക്കിയവർ തെററിപോകാതെ ഇരിക്കെ, സ്വ
ൎഗ്ഗത്തിൽനിന്നു കേൾപിക്കുന്നവനെ നാം വിട്ടൊഴിഞ്ഞാൽ എ
ത്ര അധികം (ശിക്ഷ). അവന്റെ ശബ്ദം അന്നു ഭൂമിയെ ഇ ൨൬
ളക്കി, ഇപ്പോഴൊ ഞാൻ ഇനി ഒരിക്കൽ ഭൂമിയെ മാത്രമല്ല;

വാനത്തേയും ഇളക്കും എന്നു (ഹഗ്ഗ. ൨, ൬.) വാഗ്ദത്തം ചെയ്തു.
൨൭ ഇനി ഒരിക്കൽ എന്നതു ഇളകുന്നവ പടപ്പു ആകയാൽ അവററി
ന്നു മാററവും ഇളകാത്തവററിന്നു നിലനില്പും വരും എന്നു സൂ
൨൮ ചിപ്പിക്കുന്നു. ആകയാൽ നാം ഇളകാത്ത രാജ്യത്തെ പ്രാപിക്കു
ന്നതു കൊണ്ടു നാം ദൈവത്തിന്നു പ്രസാദം വരുമാറു ശങ്കയോ
ടും അച്ചടക്കത്തോടും ഉപാസിക്കത്തക്ക കൃതജ്ഞത ഉണ്ടാകേ
൨൯ ണ്ടു. നമ്മുടെ ദൈവം ദഹിപ്പിക്കുന്ന അഗ്നിയും ആകുന്നു സത്യം

## ൧൩. അദ്ധ്യായം.

സന്മാൎഗ്ഗത്തിന്നും, (൭) ക്രിസ്സാരാധനനിഷ്ഠെക്കും ഉള്ള പ്രബോധനം, (൧൮) സമാപ്തി.

൧ ൨ സഹോദരസ്നേഹം നിലനില്ക്ക. അതിഥിസേവയെ മറക്കരു
തു; അതിനാൽ ചിലർ അറിയാതെകണ്ടു, ദൂതന്മാരെ സല്ക്കരിച്ചി
൩ രിക്കുന്നുവല്ലൊ. തടവുകാരെ കൂടെ തടവിലുള്ളവരായും ക്ലേശി
ക്കുന്നവരെ കൂടെ ശരീരത്തിൽ ഇരിക്കുന്നവരായും ഓൎത്തുകൊ
൪ ൾവിൻ. വിവാഹം എല്ലാററിലും മാനമുള്ളതും കിടക്ക നിൎമ്മല
വും ആക; പുലയാടികളൊടും വ്യഭിചാരികളോടും ദൈവം തന്നെ
൫ ന്യായം വിസ്തരിക്കും. നടപ്പു ദ്രവ്യാഗ്രഹമില്ലാത്തതാക ഉള്ളതു
കൊണ്ടു അലംഭാവികളാക; ഞാൻ നിന്നെ വിടുകയില്ല, ഒരുനാ
ളും ഉപേക്ഷിക്കയും ഇല്ല; (യൊശു. ൧, ൫.) എന്നു ഞാൻ അരു
൬ ളിച്ചെയ്കയാൽ. കൎത്താവു എനിക്കു തുണ, ഞാൻ പേടിക്കയില്ല;
മനുഷ്യൻ എന്നോടു എന്തുചെയ്യും എന്നു (സങ്കീ. ൧൧൮, ൬.)
൭ നാം ധൈൎയ്യത്തോടെ പറയാം. നിങ്ങൾക്കു ദൈവവചനത്തെ
പറഞ്ഞുകൊണ്ടു നിങ്ങളെ നടത്തിയവരെ ഓൎമ്മയിലാക്കി അ
വരുടെ നടപ്പുറുതിയെ നോക്കി ധ്യാനിച്ചു, വിശ്വാസത്തെ അ
൮ നുകരിപ്പിൻ. യേശുക്രിസ്തൻ ഇന്നലെയും ഇന്നും എന്നെ
൯ ന്നേക്കും അവൻ തന്നെ. പലവിധമായ ഉപദേശപുതുമകളാ
ൽ വലിച്ചുകൊണ്ടു പോകപ്പെടരുതെ; ആചരിച്ചു പോന്നവ
ൎക്കു പ്രയോജനം ഇല്ലാത്ത ഭക്ഷണങ്ങളാൽ അല്ല; കൃപയാൽ
൧൦ തന്നെ ഹൃദയം ഉറപ്പിക്ക നല്ലൂ. നമുക്കു ഒരു ബലിപീഠം ഉണ്ടു;
അതിൽനിന്നു ഭക്ഷിപ്പാൻ കൂടാരത്തിൽ ഉപാസിക്കുന്നവൎക്കു
൧൧ അവകാശം ഇല്ല. മഹാപുരോഹിതനല്ലൊ പാപബലിയുടെ
രക്തം വിശുദ്ധസ്ഥലത്തിന്നകത്തു കൊണ്ടുപോകുന്ന മൃഗങ്ങ
൧൨ ളുടെ ഉടലുകൾ പാളയത്തിന്നു പുറത്തു ചുടപ്പെടുന്നു. അതുകൊ
ണ്ടു യേശുവും സ്വരക്തത്താൽ ജനത്തെ വിശുദ്ധീകരിക്കേണ്ടു

തിന്ന് വാതില്ക്കു പുറത്തു വെച്ചു കഷ്ടപ്പെട്ടു. ആകയാൽ നാം ൧൩
അവന്റെ ധിക്കാരത്തെ ചുമന്നുകൊണ്ടു, പാളയത്തിൽനിന്നു
പുറപ്പെട്ട് അവന്റെ അടുക്കൽ പോക. ഇവിടെ നമുക്കു നി ൧൪
ലനില്ക്കുന്ന നഗരം ഇല്ലല്ലൊ, വരുവാനുള്ളതിനെ അത്രെ അ
ന്വേഷിക്കുന്നു. എന്നാൽ അവൻ മൂലം നാം ദൈവത്തിന്നു ൧൫
നിരന്തരം സ്തുതിബലികളെ കഴിക്കുക അതു തന്നാമത്തെ ഏററു
പറയുന്ന അധരങ്ങളുടെ ഫലം തന്നെ. നന്മ ചെയ്കയും കൂററാ ൧൬
യ്മ കാട്ടുകയും മറക്കൊല്ലാ; ഈ വക ബലികളിൽ അല്ലൊ ദേവ
പ്രസാദം ഉണ്ടാകുന്നു. നിങ്ങളെ നടത്തുന്നവരെ അനുസരി ൧൭
ച്ച് അടങ്ങി ഇരിപ്പിൻ; അവർ കണക്കു ബോധിപ്പിക്കേണ്ടു
ന്നവരായി, നിങ്ങളുടെ ദേഹികൾക്കവേണ്ടി ജാഗരിച്ചിരിക്കു
ന്നുവല്ലൊ; ആയത് അവർ ഞരങ്ങീട്ടല്ല, സന്തോഷിച്ചു ചെ
യ്വാൻ നോക്കുവിൻ; അല്ലാഞ്ഞാൽ നിങ്ങൾക്ക് നന്നല്ല.

ഞങ്ങൾക്കവേണ്ടി പ്രാർത്ഥിപ്പിൻ സകലത്തിലും നല്ലവണ്ണം ൧൮
നടപ്പാൻ ഇച്ശിക്കകൊണ്ടു ഞങ്ങൾക്കു നല്ല മനോബോധം ഉ
ണ്ടെന്നു ഞങ്ങൾ തേറിയിരിക്കുന്നു സത്യം. ഞാൻ നിങ്ങൾക്ക് ൧൯
അതിവേഗത്തിൽ തിരികെ കിട്ടേണ്ടതിന്നു നിങ്ങൾ ഇതു ചെ
യ്യേണം എന്നു ഞാൻ വിശേഷാൽ പ്രബോധിപ്പിക്കുന്നു.
നിത്യ നിയമത്തിന്റെ രക്തത്താൽ ആടുകളുടെ വലിയ ഇടയ ൨൦
നാകുന്ന നമ്മുടെ കർത്താവായ യേശുവെ മരിച്ചവരിൽനിന്നു
മടക്കി വരുത്തിയ സമാധാനത്തിന്റെ ദൈവം നിങ്ങളെ അ ൨൧
വന്റെ ഇഷ്ടം ചെയ്വാന്തക്കവണ്ണം സകല സൽക്രിയയിലും
യഥാസ്ഥാനപ്പെടുത്തി, നിങ്ങളിൽ തനിക്ക് പ്രസാദം ഉള്ളതിനെ
യേശുക്രിസ്തുമൂലം നടത്തിക്കേണമെ! ഇവന്ന് എന്നെന്നേ
ക്കും തേജസ്സ് ഉണ്ടാവൂതാക ആമെൻ.

അല്ലയൊ സഹോദരന്മാരെ, ഈ പ്രബോധന വാക്യത്തെ ൨൨
പൊറുത്തു കൊൾവിൻ എന്ന് അപേക്ഷിക്കുന്നു ഞാൻ സം
ക്ഷേപിച്ചല്ലൊ എഴുതിയിരിക്കുന്നു. സഹോദരനായ തിമോത്ഥ്യ ൨൩
ൻ കെട്ടഴിഞ്ഞു വന്ന പ്രകാരം അറിവിൻ! അവൻ വേഗത്തി
ൽ വന്നാൽ ഞാൻ അവനുമായി നിങ്ങളെ വന്നു കാണും. ൨൪
നിങ്ങളെ നടത്തുന്നവരെ എല്ലാവരെയും സകല വിശുദ്ധന്മാരെ
യും വന്ദിപ്പിൻ; ഇതല്യയിൽനിന്നുള്ളവർ നിങ്ങളെ വന്ദിക്കു
ന്നു; കൃപ നിങ്ങൾ എല്ലാവരോടും ഉണ്ടാവൂതാക ആമെൻ. ൨൫

THE GENERAL EPISTLE OF

# James

# യാക്കോബിന്റെ

## ലേഖനം

### ൧. അദ്ധ്യായം.

(൨) പരീക്ഷകളിൽ സഹിഷ്ണുവായി പ്രാൎത്ഥിച്ചു നില്പതിനായും, (൧൨) പരീക്ഷാഫലവും, (൧൯) സുവിശേഷാനുസരണത്തെ നല്ലനടപ്പും ജനിക്കേണ്ടതു.

൧ ദൈവത്തിന്നും കൎത്താവായ യേശുക്രിസ്തുന്നും ദാസനായു
ള്ള യാക്കോബ് ചിതറി പാൎക്കുന്ന ഗോത്രങ്ങൾ്ക്കും വന്ദനം
ചൊല്ലുന്നു.
൨ എന്റെ സഹോദരന്മാരെ, നിങ്ങൾ പലവിധ പരീക്ഷകളി
൩ ൽ കുടുങ്ങി വീഴുമ്പോൾ, നിങ്ങളുടെ വിശ്വാസത്തിന്റെ പരി
ശോധന സഹിഷ്ണുതയെ ഉളവാക്കുന്നു എന്നറിഞ്ഞു ആയത്
൪ അശേഷം സന്തോഷം എന്ന് എണ്ണുവിൻ. എന്നാൽ നിങ്ങ
ൾ ഒന്നിലും കുറവു വരാതെ തികഞ്ഞവരും മുഴുക്കൂട്ടരും ആകേ
൫ ണ്ടതിന്നു സഹിഷ്ണുതെക്ക് തികഞ്ഞ ക്രിയ ഉണ്ടാകുക. നിങ്ങളി
ൽ ഒരുത്തന്നു ജ്ഞാനം കുറവായാൽ ഭത്സിക്കാതെ, എല്ലാവൎക്കും
ഔദാൎയ്യമായി കൊടുക്കുന്ന ദൈവത്തോടു യാചിക്ക; അപ്പോൾ
൬ അവന്നു കൊടുക്കപ്പെടും. എന്നാൽ ഒന്നും സംശയിക്കാതെ വി
ശ്വാസത്തോടെ യാചിക്കേണ്ടു; സംശയിക്കുന്നവൻ കാററടി
൭ ച്ച് അലെക്കുന്ന കടൽത്തിരെക്ക് സമനത്രെ. ഇങ്ങിനെ ഉള്ള
മനുഷ്യൻ കൎത്താവിനോടു വല്ലതും ലഭിക്കും എന്നു നിരൂപിക്ക
൮ രുത്. ഇരുമനസ്സുള്ള ആൾ തന്റെ വഴികളിൽ ഒക്കെയും ചപ
൯ ലൻ തന്നെ. എന്നാൽ എളിയ സഹോദരൻ തന്റെ ഉയൎച്ച
൧൦ യിലും ധനവാനായവൻ പുല്ലിൻ പൂ പോലെ കഴിഞ്ഞുപോകു

ന്നതു

എന്ന് ഓൎത്തു; തന്റെ എളിമയിലും പ്രശംസിച്ചുകൊൾ്കവു. സൂ ൧൧
ൎയ്യനല്ലൊ വിഷകാറ്റോടു കൂടെ ഉദിച്ചു വന്നിട്ടു, പുൽ ഉണക്കി
പൂവുതിൎന്നു അതിന്റെ മുഖശോഭയും കെടുന്നു; ഇപ്രകാരം ധന
വാനും തന്റെ നടപ്പുകളിൽ വാടിപ്പോകും. പരീക്ഷ സഹിക്കു ൧൨
ന്ന ആൾ ധന്യൻ; അവൻ കൊള്ളാകുന്നവനായി തെളിഞ്ഞ
ശേഷം കൎത്താവ് തന്നെ സ്നേഹിക്കുന്നവൎക്ക് വാഗ്ദത്തം ചെ
യ്ത ജീവകിരീടത്തെ പ്രാപിക്കും സത്യം.
പരീക്ഷിക്കപ്പെട്ടപ്പോൾ ഈ പരീക്ഷ ദൈവത്തിൽനിന്ന് ൧൩
ആകുന്നു എന്ന് ആരും പറയരുതു; ദൈവം ദോഷങ്ങളാൽ പ
രീക്ഷിക്കപ്പെടാത്തവനായി താൻ ഒരുത്തനേയും പരീക്ഷിക്കു
ന്നില്ല. ഓരോരുത്തൻ പരീക്ഷിക്കപ്പെടുന്നത് സ്വന്ത മോഹ ൧൪
ത്താൽ ആകൎഷിച്ചു വശീകരിക്കപ്പെടുകയാൽ ആകുന്നു. പി ൧൫
ന്നെ മോഹം ഗൎഭം ധരിച്ചു പാപത്തെ പ്രസവിക്കുന്നു, പാപം
മുഴുത്തു ചമഞ്ഞു മരണത്തെ ജനിപ്പിക്കുന്നു. എൻ പ്രിയ സ ൧൬
ഹോദരരെ! ഭ്രമിച്ചു പോകരുതെ. ഉയരത്തിൽനിന്നുണ്ടായി അ ൧൭
ശേഷം നല്ല ദാനവും തികഞ്ഞ വരവും വെളിച്ചങ്ങളുടെ പിതാ
വിൽനിന്ന് ഇറങ്ങി വരുന്നുള്ളു. ആയവനിൽ വികാരവും ഗ
തി ഭേദത്താലുള്ള ആഛാദനവും ഒട്ടും ഇല്ല. താൻ ഇഛ്ശിച്ചിട്ടു ൧൮
നാം അവന്റെ സൃഷ്ടികളിൽ ഒരു വിധം ആദ്യവിളവാകേണ്ടു
തിന്നു സത്യവചനത്താൽ നമ്മെ ജനിപ്പിച്ചു. എന്നതുകൊണ്ടു ൧൯
പ്രിയസഹോദരന്മാരെ, ഓരോരൊ മനുഷ്യൻ കേൾ്ക്കുന്നതി
ന്നു വേഗതയും പറയുന്നതിന്നു താമസവും കോപത്തിന്നു താ
മസവും ഉള്ളവനാക. പുരുഷന്റെ കോപം ദൈവനീതിയെ ൨൦
നടത്തുന്നില്ലല്ലൊ. ആകയാൽ സകല അഴുക്കിനേയും വേണ്ടാ ൨൧
തനത്തിന്റെ ആധിക്യത്തേയും വിട്ടേച്ചു, നിങ്ങളുടെ ദേഹിക
ളെ രക്ഷിപ്പാൻ ശക്തവും ഉൾനട്ടതും ആയ വചനത്തെ സൌ
മ്യതയോടെ കൈക്കൊൾ്വിൻ. എങ്കിലും തങ്ങളെ തന്നെ ചതി ൨൨
ച്ചുകൊണ്ടു കേൾ്ക്കുന്നവരായിരിക്ക മാത്രമല്ല; അതിനെ ചെയ്യു
ന്നവരായും ഇരിപ്പിൻ. ഒരുത്തൻ വചനത്തെ കേൾ്ക്കയല്ലാ ൨൩
തെ അതിനെ ചെയ്യാത്തവനായാൽ, അവൻ സ്വഭാവമുഖ
ത്തെ കണ്ണാടിയിൽ നോക്കികൊള്ളുന്ന പുരുഷനോട് ഒക്കും.
ആയവൻ തന്നെ കണ്ടുറിഞ്ഞു പുറപ്പെട്ടു ഉടനെ ഇന്ന രൂപ ൨൪
മായി എന്നു മറന്നു. സ്വാതന്ത്ര്യത്തിന്റെ തികഞ്ഞ ധൎമ്മത്തി ൨൫
ലേക്ക് കുനിഞ്ഞു നോക്കീട്ടു പാൎത്തുകൊണ്ടവനൊ കേട്ടു മറക്കു

ന്നവനല്ല; ക്രിയ ചെയ്യുന്നവനായി തീൎന്നു, താൻ ചെയ്യുന്നതി
൨൬ ൽ ധന്യനാകും. നാവിന്നു കടിഞ്ഞാണിടാതെ വല്ലവനും സ്വ
ഹൃദയത്തെ വഞ്ചിച്ചുകൊണ്ടു് ആരാധനക്കാരനാകുന്നു എന്നു
൨൭ നിരൂപിച്ചാൽ ഇവന്റെ ആരാധന വ്യൎത്ഥം. പിതാവായ ദൈ
വത്തിന്മുമ്പാകെ ശുദ്ധവും നിൎമ്മലതയും ഉള്ള ആരാധനയൊ
അനാഥരേയും വിധവമാരേയും അവരുടെ സങ്കടത്തിൽ ചെ
ന്നു കാണുന്നതും തന്നെത്താൻ ലോകത്തിൽനിന്നു കളങ്കമില്ലാ
ത്തവനായി കാത്തിരിക്കുന്നതും അത്രെ.

## ൨. അദ്ധ്യായം.

പക്ഷപാതം കൂടാത്ത, (൮) സ്നേഹത്താലെ വിശ്വാസം വിളങ്ങുന്നുള്ളു. (൧൪) ക്രി
യകൾ കൂടാത്ത വിശ്വാസം ചത്തതു.

൧ എന്റെ സഹോദരന്മാരെ! തേജസ്സിലായ നമ്മുടെ കൎത്താവാ
കുന്ന യേശുക്രിസ്തുന്റെ വിശ്വാസത്തെ നിങ്ങൾ മുഖപക്ഷ
൨ ങ്ങളോടു ചേൎത്തുകൊള്ളരുതെ. എങ്ങിനെ എന്നാൽ നിങ്ങളുടെ
പള്ളിയിൽ രാജസവസ്ത്രും ഉടുത്ത പൊന്മോതിരക്കാരൻ വരിക
യും മുഷിഞ്ഞ വസ്ത്രമുള്ള ദരിദ്രനും പ്രവേശിക്കയും ചെയ്യുമ്പോ
൩ ൾ, നിങ്ങൾ രാജസവസ്ത്രമുള്ളവനെ നോക്കി, തങ്ങൾ ഇവി
ടെ ഇരുന്നു കൊണ്ടാലും എന്നും ദരിദ്രനോടു നീ അവിടെ നില്ക്ക
അല്ലെങ്കിൽ ഇവിടെ എൻ പാദപീഠത്തിങ്കീഴിൽ ഇരിക്ക എന്നു
൪ പറഞ്ഞാൽ; നിങ്ങളുടെ ഉള്ളം തന്നെ ഇടഞ്ഞുപോയി, നിങ്ങ
ൾ ദുൎവ്വിചാരങ്ങളിൻപ്രകാരം ന്യായകൎത്താക്കന്മാരായി തീൎന്നി
൫ ല്ലയൊ? എൻ സഹോദരന്മാരെ കേൾപിൻ! ദൈവം ലോകത്തി
ന്നു ദരിദ്രന്മാരായവരെ വിശ്വാസത്തിൽ സമ്പന്നരും തന്നെ
സ്നേഹിക്കുന്നവൎക്കു വാഗ്ദത്തം ചെയ്ത രാജ്യത്തിന്റെ അവകാ
൬ ശികളും ആകേണ്ടതിന്നു തെരിഞ്ഞെടുത്തില്ലയൊ? നിങ്ങളൊ
ദരിദ്രനെ അപമാനിച്ചു, ധനവാന്മാർ നിങ്ങളെ ഹേമിച്ചു ന്യാ
൭ യക്കൂട്ടങ്ങളിലേക്ക് ഇഴെക്കുന്നില്ലയൊ? നിങ്ങളുടെ മേൽ വിളിച്ച
൮ നല്ല നാമത്തെ അവർ തന്നെ ദുഷിച്ചു പറയുന്നില്ലയൊ? എ
ന്നാൽ കൂട്ടുകാരനെ നിന്നെ പോലെ തന്നെ സ്നേഹിക്കേണം
എന്ന വാക്യപ്രകാരം രാജകീയ ധൎമ്മത്തെ നിങ്ങൾ നിവൃത്തി
൯ ക്കുന്നു എങ്കിൽ നന്നായി ചെയ്യുന്നു. മുഖപക്ഷം കാട്ടുകിലൊ
പാപം ചെയ്യുന്നു; നിങ്ങൾ ലംഘനക്കാർ എന്നു ധൎമ്മത്താൽ
൧൦ തന്നെ തെളിഞ്ഞു വരുന്നുവല്ലൊ. എങ്ങിനെ എന്നാൽ യാതൊ

ഒരുത്തൻ ധൎമ്മത്തെ മുഴുവനും പ്രമാണിച്ചു നടന്നു ഒന്നിങ്കൽ എ
ങ്കിലും തെറ്റിയാൽ അവൻ സകലത്തിന്നും കുറ്റമുള്ളവനായ്തീ
ൎന്നു. വ്യഭിചാരം ചെയ്യരുത് എന്നു പറഞ്ഞവൻ കുല ചെയ്യ ൧൧
രുത് എന്നും പറഞ്ഞു; നീ വ്യഭിചാരം അല്ല, കുല ചെയ്യും എ
ങ്കിൽ ധൎമ്മലംഘിയായ്തീൎന്നു. സ്വാതന്ത്ര്യധൎമ്മത്താൽ വിസ്താരം ൧൨
വരേണ്ടുന്നവർ എന്നുവെച്ച് അങ്ങിനെ പറവിൻ അങ്ങിനെ
ചെയ്വിൻ. കനിവു ചെയ്യാത്തവന്നു ന്യായവിസ്താരം കനിവി ൧൩
ല്ലാത്തതത്രെ; വിസ്താരത്തിലും കനിവു പ്രശംസിക്കയും ചെ
യ്യുന്നു.

എന്റെ സഹോദരന്മാരെ! ഒരുത്തൻ വിശ്വാസം ഉണ്ടെ ൧൪
ന്നു പറഞ്ഞു ക്രിയകൾ ഇല്ലാത്തവൻ ആയാൽ, ഉപകാരം എ
ന്തു? ആ വിശ്വാസത്തിന്ന് അവനെ രക്ഷിച്ചു കൂടുമൊ? എ
ന്തൊ സഹോദരനൊ, സഹോദരിയൊ, നഗ്നരും ദിവസവൃ ൧൫
ത്തി ഇല്ലാത്തവരും ആകും കാലം. നിങ്ങളിൽ ഒരുത്തൻ അവ ൧൬
രോടു സമാധാനത്തോടെ പോവിൻ; ഉഷ്ണവും തൃപ്തിയും വരട്ടെ
എന്നു ചൊല്ലുക അല്ലാതെ, ദേഹത്തിന്നു മുട്ടുള്ളതു കൊടാതെ ഇ
രുന്നാൽ ഉപകാരം എന്തു? ഇപ്രകാരം ക്രിയയില്ലാത്തതായാൽ ൧൭
വെറും വിശ്വാസം ചത്തതത്രെ. അതിന്ന് ഒരുത്തൻ നിന ൧൮
ക്കു വിശ്വാസവും എനിക്കു ക്രിയയും ഉണ്ടു, നിന്റെ വിശ്വാ
സത്തെ ക്രിയകൾ കൂടാതെ കാണിക്ക എന്നാൽ എന്റെ വി
ശ്വാസത്തെ ഞാൻ ക്രിയകളാൽ കാട്ടിത്തരാം എന്നു പറയും. ൧൯
ദൈവം ഏകൻ എന്നു നീ വിശ്വസിക്കുന്നു നല്ലതു; ഭൂതങ്ങ
ളും വിശ്വസിച്ചു വിറെക്കുന്നു. പിന്നെ വ്യൎത്ഥമനുഷ്യനായു ൨൦
ള്ളോവെ! ക്രിയകൾ ഇല്ലാത്ത വിശ്വാസം നിസ്സാരം എന്നു അ
റിവാൻ മനസ്സുണ്ടൊ? നമ്മുടെ പിതാവായ അബ്രഹാം സ്വ ൨൧
പുത്രനായ ഇഛ്ശാക്കെ പീഠത്തിന്മേൽ ബലികഴിച്ചിട്ടു, ക്രിയകളാ
ൽ നീതിമാനായല്ലൊ? അവന്റെ ക്രിയകൾക്കായി വിശ്വാസം ൨൨
കൂടെ വ്യാപരിച്ചു എന്നും ക്രിയകളാൽ വിശ്വാസം തികഞ്ഞുച
മഞ്ഞു എന്നും. അബ്രഹാം ദൈവത്തെ വിശ്വസിച്ചു, അത് ൨൩
അവന്നു നീതിയായി എണ്ണപ്പെട്ടു (൧മോ. ൧൫, ൬.) എന്നുള്ള
വാക്യം പൂരിച്ചു വന്നു, അവൻ (യശ. ൪൧, ൮.) ദൈവസ്നേ
ഹിതൻ എന്നു വിളിക്കപ്പെട്ടു എന്നും കാണാം അല്ലൊ. മനുഷ്യ ൨൪
ൻ വിശ്വാസത്താൽ മാത്രമല്ല; ക്രിയകളാലും നീതീകരിക്കപ്പെടു
ന്നു എന്നു നിങ്ങൾ കാണുന്നു. അവ്വണ്ണം വേശ്യയായ രാഹാബും ൨൫

ദൂതരെ കൈക്കൊണ്ടു വേറൊരു വഴിക്കു പറഞ്ഞയച്ചിട്ടു, ക്രിയ
൨൬ കളാൽ നീതീകരിക്കപ്പെട്ടില്ലയൊ? ഇങ്ങിനെ ആത്മാവില്ലാത്ത
ശരീരം ചത്തതാകും പോലെ ക്രിയകളില്ലാത്ത വിശ്വാസവും
ചത്തതത്രെ.

## ൩. അദ്ധ്യായം.

വിശ്വാസവാദത്തിൽ പ്രത്യേകം നാവിനെ സൂക്ഷിച്ചു, (൧൩) സൌമ്യതയാൽ ജ്ഞാനത്തെ കാണിക്കേണം.

൧ എന്റെ സഹോദരരെ! നമുക്ക് അധികം ന്യായവിസ്താരം
വരും എന്നറിഞ്ഞു, അനേകർ ഉപദേഷ്ടാക്കന്മാർ ആകരുതെ.
൨ നാം എല്ലാവരും പലതിലും തെറ്റുന്നവല്ലൊ. ഒരുത്തൻ വാക്കി
ൽ തെറ്റാതെ ഇരുന്നാൽ, അവൻ ശരീരത്തെ മുഴുവനും കടി
ഞ്ഞാണിട്ടു നടത്തുവാൻ ശക്തനായി തികഞ്ഞ പുരുഷൻ ത
൩ ന്നെ. കുതിരകളെ നമുക്ക് അധീനമാക്കുവാൻ വായ്ക്കളിൽ നാം
കടിഞ്ഞാൺ ഇട്ടാൽ അവറ്റിൻ ദേഹത്തെ എല്ലാം തിരിക്കയും
൪ ചെയ്യുന്നു. കണ്ടാലും കപ്പലുകളും എത്ര വലിയവ ആയാലും
കൊടുങ്കാറ്റുകളാൽ കൊണ്ടുപോകപ്പെട്ടാലും ഏറ്റവും ചെറിയ
ചുക്കാനാൽ നടത്തുന്നവന്നു ബോധിച്ച ദിക്കിലേക്ക് തിരിക്ക
൫ പ്പെടുന്നു. അപ്രകാരം തന്നെ നാവും ചെറിയ അവയവം എ
൬ ങ്കിലും വമ്പു കാട്ടുന്നതു. ഇതാ കുറഞ്ഞ തീ എത്ര വലിയ വന
ത്തെ കത്തിക്കുന്നു, നാവും തീ തന്നെ; അനീതിലോകമായിട്ടു
നാവു നമ്മുടെ അവയവമദ്ധ്യത്തിൽനിന്നുകൊണ്ടു, സർവ്വദേ
ഹത്തെയും മലിനമാക്കുകയും നരകത്താൽ ജ്വലിക്കപ്പെട്ടു ആ
൭ യുസ്സിന്റെ ചക്രത്തെ ജ്വലിപ്പിക്കയും ചെയ്യുന്നു. മൃഗപക്ഷി
കൾ ഇഴജാതി ജലജന്തുക്കൾ ഈ ജാതിയെല്ലാം മനുഷ്യജാതി
൮ ക്ക് അടങ്ങുന്നു, അടങ്ങീട്ടും ഇരിക്കുന്നു സത്യം. നാവിനെ മാത്രം
മനുഷ്യർക്ക് ആൎക്കും അടക്കിക്കൂടാ; അതു ചപലമായ ദോഷം
൯ മരണപ്രദമായ വിഷത്താൽ പൂൎണ്ണം. അതിനാൽ നാം ദൈവ
വും പിതാവുമായവനെ വാഴ്ത്തുന്നു, ദൈവസാദൃശ്യത്തിൽ ഉ
൧൦ ണ്ടായ മനുഷ്യരെ അതിനാൽ ശപിച്ചും കളയുന്നു. ഒരു വായി
ൽനിന്നു തന്നെ സ്തുതിയും ശാപവും പുറപ്പെടുന്നു; എൻ സ
൧൧ ഹോദരന്മാരെ! ഇപ്രകാരം ആകേണ്ടതല്ല. ഉറവു ഒരു ദ്വാരത്തി
ൽനിന്നു തന്നെ മധുരവും കൈപ്പും ഉള്ള (വെള്ളത്തെ) ചുര
൧൨ ത്തുന്നുവൊ? അത്തിമരം ഒലീവക്കായ്കളെയും മുന്തിരിവള്ളി

അത്തിപ്പഴങ്ങളെയും ഉണ്ടാക്കുമൊ, ഉപ്പുറവു നല്ല വെള്ളത്തെ ജ
നിപ്പിക്കയും ഇല്ല. നിങ്ങളിൽ ജ്ഞാനിയും മേധാവിയും ആയവ ൧൩
ൻ ആർ ഉള്ളു? അവൻ നല്ല നടപ്പിനാൽ സ്വക്രിയകളെ
ജ്ഞാനസൌമ്യതയിൽ കാണിക്കട്ടെ, എങ്കിലും നിങ്ങൾക്ക കൈ
പ്പുള്ള എരിവും ശാഠ്യവും ഹൃദയത്തിൽ ഉണ്ടെങ്കിൽ, സത്യത്തി ൧൪
ന്റെ നേരെ പ്രശംസിച്ചു ഭോഷ്കു പറയരുതെ. ഇത് ഉയര ൧൫
ത്തിൽനിന്ന് ഇറങ്ങുന്ന ജ്ഞാനമല്ല; ഭൌമവും പ്രാണമായവും
പൈശാചികവും ആയുള്ള ജ്ഞാനമത്രെ. എരിവും ശാഠ്യവും ൧൬
എവിടെ അവിടെ കലക്കവും സകല ദുഷ്പ്രവൃത്തിയും ഉണ്ടു.
ഉയരത്തിൽ നിന്നുള്ള ജ്ഞാനമൊ മുമ്പിൽ നിർമ്മലമായി പിന്നെ ൧൭
സമാധാനവും ശാന്തതയും ഉള്ളതു, വഴിപ്പെടുന്നതും കനിവും
സൽഫലങ്ങളും നിറഞ്ഞതും പക്ഷപാതവും വ്യാജവും ഇല്ലാത്ത
തും ആകുന്നു. എന്നാൽ സമാധാനത്തിലെ നീതിഫലം സമാ ൧൮
ധാനത്തെ നടത്തുന്നവരാൽ വിതെക്കപ്പെടുന്നു.

## ൪. അദ്ധ്യായം.

കലഹങ്ങൾക്ക സ്വേച്ഛ തന്നെ വേരാകയാൽ, (൭) ദൈവത്തോടു ചേർന്നു പിശാചെ വെറുത്തും താണും കൊണ്ടു, (൧൩) പ്രശംസയെ ഒഴിക്കേണം.

നിങ്ങളിൽ യുദ്ധകലഹങ്ങൾ എവിടെനിന്നു? ഇതിൽനിന്ന ൧
ല്ലൊ നിങ്ങളുടെ അവയവങ്ങളിൽ പടകൂടുന്ന ഭോഗേച്ഛകളിൽ
നിന്നു തന്നെ. നിങ്ങൾ കൊതിക്കുന്നു സാധിക്കുന്നതും ഇല്ല; ൨
നിങ്ങൾ കൊല്ലുകയും മത്സരിക്കയും ചെയ്യുന്നു, പ്രാപിപ്പാൻ ക
ഴിയുന്നതും ഇല്ല; നിങ്ങൾ കലഹിച്ചു യുദ്ധം ചെയ്യുന്നു, യാചി
ക്കായ്കകൊണ്ടു കിട്ടുന്നതും ഇല്ല. നിങ്ങൾ യാചിക്കുന്നു എങ്കി ൩
ലും നിങ്ങളുടെ ഭോഗങ്ങളിൽ ചെലവിടേണ്ടതിന്നു വല്ലാതെ യാ
ചിക്കകൊണ്ടു ലഭിക്കുന്നതും ഇല്ല. വ്യഭിചാരികളും വ്യഭിചാരി ൪
ണികളും ആയുള്ളോരെ! ലോകസ്നേഹം ദേവശത്രുത്വം ആകു
ന്നു എന്നു നിങ്ങൾ അറിയുന്നില്ലയൊ? എന്നാൽ ലോകസ്നേ
ഹിതനാകുവാൻ ഇച്ഛിക്കുന്നവനെല്ലാം ദേവശത്രുവായ്തീരുന്നു.
അല്ലെങ്കിൽ അവൻ നമ്മിൽ വസിപ്പിച്ച ആത്മാവെ അസൂ ൫
യയോടെ കാംക്ഷിക്കുന്നു എന്നു വേദം വെറുതെ പറയുന്നപ്ര
കാരം തോന്നുന്നുവൊ? എങ്കിലും അവൻ അധികം കരുണയും ൬
നല്കുന്നു; ആകയാൽ ദൈവം ഗർവ്വികളോടു എതിരിടുന്നു താഴ്മയു
ള്ളവൎക്ക കരുണയെ കൊടുക്കുന്നു എന്നുണ്ടല്ലൊ (സുഭ. ൩, ൩൪.)

൭ ആകയാൽ നിങ്ങൾ ദൈവത്തിന്ന കീഴടങ്ങി കൊൾവിൻ, പി
ശാചൊട്ട മറുത്തുനില്പിൻ എന്നാൽ അവൻ നിങ്ങളെ വിട്ട് ഓ
൮ ടിപോകും. ദൈവത്തോടണഞ്ഞു കൊൾവിൻ, എന്നാൽ അവ
ൻ നിങ്ങളോടണെയും; ഹേ പാപികളെ! കൈകളെ വെടിപ്പാക്ക
വിൻ, ഇരുമനസ്സുള്ളവരെ! ഹൃദയങ്ങളെ നിൎമ്മലീകരിപ്പിൻ
൯ സങ്കടപ്പെട്ടു തൊഴിച്ചു കരവിൻ, നിങ്ങളുടെ ചിരി ഖേദമായും
൧൦ സന്തോഷം വിഷാദമായും മാറിവരിക. കൎത്താവിൻ മുമ്പാകെ
൧൧ താണിരിപ്പിൻ എന്നാൽ അവൻ നിങ്ങളെ ഉയൎത്തും. സഹോ
ദരന്മാരെ, തമ്മിൽ തമ്മിൽ താഴ്ത്തി പറയരുതെ, തന്റെ സഹോദ
രനെ താഴ്ത്തി പറകയും ന്യായം വിധിക്കയും ചെയ്യുന്നവൻ ധ
ൎമ്മത്തെ താഴ്ത്തി പറഞ്ഞു, ധൎമ്മത്തെ വിധിക്കയും ചെയ്യുന്നു എ
ങ്കിലും ധൎമ്മത്തെ വിധിക്കുന്നു എങ്കിൽ നീ ധൎമ്മത്തെ അനുഷ്ഠിക്കു
൧൨ ന്നവനല്ല; വിധിക്കുന്നവനത്രെ ആകുന്നു. ധൎമ്മകൎത്താവും ന്യാ
യാധിപതിയും ഒരുവനെ ഉള്ളു; രക്ഷിപ്പാനും നശിപ്പിപ്പാനും
ശക്തനായവൻ തന്നെ; അന്യനെ വിധിക്കുന്ന നീ ആ
രാകുന്നു?
൧൩ അല്ലയൊ ഇന്നും നാളയും ഇന്നിന്ന പട്ടണത്തിൽ പോയി
അതിൽ ഒരാണ്ടു കഴിച്ചു, വ്യാപാരം ചെയ്തു ലാഭം ഉണ്ടാക്കും എ
൧൪ ന്നു ചൊല്ലുന്നോരെ കേൾപ്പിൻ! നാളെത്തേതു നിങ്ങൾ അറി
യുന്നില്ലല്ലൊ? (നിങ്ങളുടെ ജീവൻ എന്തുപോൽ? നിങ്ങൾ കുറ
ഞ്ഞ നേരത്തേക്ക് കണ്ടും പിന്നെ മറഞ്ഞും പോകുന്ന ആവി
൧൫ യല്ലൊ). കൎത്താവിന്നിഷ്ടം ഉണ്ടെങ്കിൽ ഞങ്ങൾ ജീവിക്കും;
ഇതും അതും ചെയ്കയും ചെയ്യും എന്നു പറയേണ്ടതല്ലയൊ?
൧൬ അല്ല, നിങ്ങളുടെ വമ്പുകളിൽ നിങ്ങൾ പ്രശംസിക്കെ ഉള്ളു.
൧൭ ഈ വക പ്രശംസ എല്ലാം ദോഷം; അതുകൊണ്ടു നല്ലതു ചെ
യ്വാൻ അറിഞ്ഞിട്ടും ചെയ്യാത്തവന്ന് അതു പാപം ആകുന്നു.

## ൫. അദ്ധ്യായം.

ധനവാന്മാൎക്ക് ന്യായവിധിയേയും, (൭) സഹോദരൎക്ക് ക്ഷാന്തിയേയും ഘോഷി
ച്ചതു, (൧൨) ആണയെ ഒഴിച്ചു, (൧൩) പ്രാൎത്ഥനയിൽ ഉത്സാഹിപ്പാനും, (൧൯)
സഹോദരനെ രക്ഷിപ്പാനും പ്രബോധനം.

൧ അല്ലയൊ ധനവാന്മാരായുള്ളോരെ! നിങ്ങളുടെ മേൽ വരുന്ന
൨ സങ്കടങ്ങൾ നിമിത്തം അലറി കരവിൻ. നിങ്ങളുടെ ധനം കേ
൩ ടിച്ചും ഉടുപ്പുകൾ പുഴുവരിച്ചും പോയി. നിങ്ങളുടെ പൊന്നും

വെള്ളിയും കറ പിടിച്ചു, ആ കറ നിങ്ങളുടെ നേരെ സാക്ഷി
യാകും അഗ്നിപോലെ നിങ്ങളുടെ ജഡത്തെ തിന്നുകയും ചെ
യ്യും; അവസാനദിവസങ്ങളിൽ നിങ്ങൾ നിക്ഷേപങ്ങളെ ശേ
ഖരിച്ചുതു. കണ്ടാലും നിങ്ങളുടെ നിലങ്ങളെ കൊയ്തിട്ടുള്ള പണി ൪
ക്കാരുടെ കൂലിയെ നിങ്ങൾ പിടിച്ചു കളഞ്ഞത് അങ്ങുനിന്നു
നിലവിളിക്കുന്നു; കൊയ്തവരുടെ മുറവിളികളും സൈന്യങ്ങളുടയ
കൎത്താവിന്റെ ചെവികളിൽ എത്തി; നിങ്ങൾ ഭൂമിമേൽ ആ
ഡംബരത്തോടെ പുളെച്ചു മദിച്ചു കുലദിവസത്തിൽ എന്ന ൫
പോലെ നിങ്ങളുടെ ഹൃദയങ്ങളെ പോഷിപ്പിച്ചു. നീതിമാനെ ൬
കുററം വിധിച്ചു കൊന്നു, അവൻ നിങ്ങളോടു വിരോധിക്കുന്ന
തും ഇല്ല. എന്നാൽ സഹോദരന്മാരെ! കൎത്താവിന്റെ വരവു ൭
വരെ ദീൎഘക്ഷമയോടിരിപ്പിൻ; കണ്ടാലും കൃഷിക്കാരൻ ഭൂമിയു
ടെ മാന്യമായ ഫലത്തിന്നു കാത്തു കൊണ്ടു, മുന്മഴയും പിന്മഴ
യും അതിന്നു കിട്ടുവോളം ദീൎഘക്ഷമയോടിരിക്കുന്നു. നിങ്ങളും ൮
ദീൎഘക്ഷമയോടിരിപ്പിൻ, ഹൃദയങ്ങളെ സ്ഥിരീകരിപ്പിൻ; കൎത്താ
വിൻ വരവു സമീപിച്ചിരിക്കുന്നുവല്ലൊ? സഹോദരന്മാരെ, കു ൯
റ്റവിധിയിൽ ഉൾപെടാതെ ഇരിപ്പാൻ; അന്യോന്യം ഞെരങ്ങി
പോകരുതെ; ഇതാ ന്യായാധിപതി വാതിൽക്ക് മുമ്പാകെ നില്ക്കു
ന്നു. എൻ സഹോദരന്മാരെ, കൎത്താവിൻ നാമത്തിൽ ഉരചെ ൧൦
യ്ത പ്രവാചകന്മാരെ കഷ്ടാനുഭവത്തിന്നും ദീൎഘക്ഷമെക്കും ദൃ
ഷ്ടാന്തമായി വിചാരിച്ചു കൊൾവിൻ. ഇതാ സഹിക്കുന്നവ ൧൧
രെ നാം ധന്യർ എന്നു വാഴ്ത്തുന്നു; യോബിന്റെ സഹിഷ്ണുതയെ
നിങ്ങൾ കേട്ടിരിക്കുന്നു; കൎത്താവിന്റെ അവസാനത്തേയും ക
ണ്ടു കൊൾവിൻ; കൎത്താവ് കനിവും അയ്യോഭാവവും പെരുകി
യവൻ സത്യം.

വിശേഷിച്ച് സഹോദരന്മാരെ! സ്വൎഗ്ഗത്തെ എങ്കിലും ഭൂമി ൧൨
യെ എങ്കിലും മറെറന്ത് എങ്കിലും ചൊല്ലി ആണയിടരുത്; നി
ങ്ങൾ ശിക്ഷാവിധിയിൽ വീഴാതിരിപ്പാൻ നിങ്ങളുടെ (മനസ്സി
ൽ) അതെ എന്നുള്ളത് അതെ എന്നും ഇല്ല എന്നുള്ളത് ഇല്ല
എന്നും ഇരിക്കട്ടെ.

നിങ്ങളിൽ ഒരുവൻ കഷ്ടമനുഭവിക്കുന്നുവൊ, അവൻ പ്രാ ൧൩
ൎത്ഥിക്ക; സുഖമനസ്സായാൽ സ്തുതിപാടുക. നിങ്ങളിൽ ഒരുത്തൻ ൧൪
രോഗി ആയാൽ അവൻ സഭയിലെ മൂപ്പന്മാരെ വരുത്തട്ടെ; അ
വരും കൎത്താവിൻ നാമത്തിൽ അവനെ എണ്ണ തേച്ചും കൊണ്ടു

൧൫ അവന്മേൽ പ്രാൎത്ഥിക്ക. എന്നാൽ വിശ്വാസപ്രാൎത്ഥന വ
ലഞ്ഞവനെ രക്ഷിക്കും; കൎത്താവ അവനെ എഴുനീല്പിക്കയും
ചെയ്യും; അവൻ പാപങ്ങൾ ചെയ്തവൻ ആകിലും അവനോ
൧൬ ട ക്ഷമിക്കപ്പെടും. എന്നാൽ നിങ്ങൾക്ക രോഗശാന്തി വരേ
ണ്ടതിന്ന പിഴകളെ തമ്മിൽ തമ്മിൽ ഏറ്റു പറഞ്ഞു, അന്യോ
ന്യം പകന്ന പ്രാൎത്ഥിപ്പിൻ! നീതിമാന്റെ ചൈതന്യമുള്ള പ്രാ
൧൭ ൎത്ഥന വളരെ ഫലിക്കുന്നു. എലിയാ നമുക്ക സമഭാവമുള്ള മനു
ഷ്യനായിരുന്നു; മഴ പെയ്യാതെ ഇരിക്കേണ്ടതിന്ന അവൻ പ്രാ
ൎത്ഥനയിൽ അപേക്ഷിച്ചു, മൂന്ന സംവത്സരവും ആറു മാസവും
൧൮ ദേശത്തിൽ പെയ്തതും ഇല്ല. പിന്നെ പ്രാൎത്ഥിച്ചപ്പോൾ ആ
കാശം മഴ തന്നു, ഭൂമി തന്റെ ഫലത്തെ മുളെപ്പിക്കയും ചെയ്തു.
൧൯ സഹോദരന്മാരെ! നിങ്ങളിൽ ഒരുത്തൻ സത്യത്തെ വിട്ടു ഭ്രമിക്ക
൨൦ യും ആയവനെ ഒരുവൻ വഴിക്കലാക്കുകയും ചെയ്താൽ, പാ
പിയെ മാൎഗ്ഗഭ്രമണത്തിൽനിന്ന തിരിക്കുന്നവൻ ഒരു ദേഹിയെ
മരണത്തിൽനിന്ന രക്ഷിക്കയും പാപസംഖ്യയെ മറെക്കയും
ചെയ്യും എന്ന അവൻ അറിക.



THE FIRST EPISTLE OF

# Peter

# പേത്രന്റെ

## ഒന്നാം ലേഖനം

### ൧. അദ്ധ്യായം.

(൩) ദേവകരുണയാൽ പുതുതായി ജനിച്ചവർ, (൧൦) ജീവനുള്ള പ്രത്യാശയിൽ ചേൎത്തുന്നി, (൧൩) വിശ്വാസഫലങ്ങളെ കൊടുക്കു, (൨൨—൨, ൧൦) ശുദ്ധഹൃദയത്താൽ സ്നേഹിച്ചും ദൈവാലയമായി വൎദ്ധിപ്പാൻ പ്രബോധനം.

യേശുക്രിസ്തുന്റെ അപോസ്തലനായ പേത്രൻ പൊന്ത ൧
ഗലാത്യ കപ്പദോക്യ ആസ്യ ബിഥുന്യകളിലും ചിതറി പാൎക്കു
ന്ന പരദേശികളായി. പിതാവായ ദൈവത്തിന്റെ മുന്നറിവി ൨
ൻപ്രകാരം ആത്മാവിൻ വിശുദ്ധീകരണത്തിൽ തന്നെ അനു
സരണത്തിന്നും യേശുക്രിസ്തുന്റെ രക്തത്തളിക്കും ആയിട്ടു തെ
രിഞ്ഞെടുക്കപ്പെട്ടവൎക്ക് എഴുതുന്നതു: നിങ്ങൾക്കു കരുണെയും സ
മാധാനവും വൎദ്ധിക്കുമാറാക.

നമ്മുടെ കൎത്താവായ യേശുക്രിസ്തുന്റെ പിതാവായ ദൈ ൩
വത്തിന്നു സ്തോത്രം; അവൻ തന്റെ കനിവിന്റെ ആധിക്യ
പ്രകാരം യേശുക്രിസ്തുൻ മരിച്ചവരിൽനിന്ന് എഴുനീറ്റതിനാ
ൽ, നമ്മെ വീണ്ടും ജനിപ്പിച്ചതു. ജീവനുള്ള പ്രത്യാശെക്കും വി ൪
ശ്വാസത്താൽ ദേവശക്തിയിൽ കാക്കപ്പെടുന്ന നിങ്ങൾക്കായി
സ്വൎഗ്ഗത്തിൽ സൂക്ഷിച്ചു വെച്ചതും കേടു, മാലിന്യം, വാട്ടം എ
ന്നിവ ഇല്ലാത്തതുമായ അവകാശത്തിന്നും. അന്ത്യകാലത്തി ൫
ൽ വെളിപ്പെടുവാൻ ഒരുങ്ങിയ രക്ഷെക്കും തന്നെ. ആയതിൽ ൬
നിങ്ങൾ ആനന്ദിക്കുന്നുണ്ടു, വേണ്ടുകിൽ നാനാ പരീക്ഷകളാ
ൽ ഇപ്പോൾ അല്പം ദുഃഖിതരായിട്ടും (ആനന്ദിക്കുന്നു). അഴി ൭

വുള്ള പൊന്ന് അഗ്നിയാൽ ശോധന ചെയ്യുന്നതേക്കാളും നി
ങ്ങളുടെ വിശ്വാസത്തിന്റെ ശോധനാസിദ്ധത വിലയേറുന്ന
ത് എന്നു കണ്ടു വരേണ്ടതിന്നു യേശുക്രിസ്തുൻ വെളിപ്പെടുക
യിൽ സ്തുതിമാനതേജസ്സുകൾക്കായി (പരീക്ഷിക്കപ്പെടുന്നതു).
൮ ആയവനെ നിങ്ങൾ കണ്ടറിയാതെ സ്നേഹിച്ചും ഇപ്പോൾ കാ
൯ ണാതെ വിശ്വസിച്ചും കൊണ്ട്. ദേഹികളുടെ രക്ഷ ആകുന്ന
വിശ്വാസത്തിൻ അന്ത്യത്തെ പ്രാപിക്കുന്നതു കൊണ്ടു, ചൊ
ല്ലിത്തീരാത്ത തേജോമയ സന്തോഷത്തോടെ ആനന്ദിക്കുന്നു.
൧൦ നിങ്ങളിലേക്കുള്ള കരുണയെകൊണ്ട് പ്രവചിച്ച പ്രവാച
കന്മാർ ഈ രക്ഷയെ കുറിച്ച് ആരാഞ്ഞ് അന്വേഷിച്ചിരുന്നു.
൧൧ ആയവരിൽ ഉള്ള ക്രിസ്താത്മാവാകട്ടെ, ക്രിസ്തുന്നു വരേണ്ടുന്ന
കഷ്ടങ്ങളെയും വഴിയേയുള്ള തേജസ്സുകളേയും മുമ്പിൽ കൂട്ടി സാ
ക്ഷ്യം പറയുമ്പോൾ, സൂചിപ്പിക്കുന്ന സമയം ഏതൊ എങ്ങി
നെ ഉള്ളതൊ എന്ന് അവർ ആരാഞ്ഞു നോക്കിയതും അല്ലാ
൧൨ തെ, തങ്ങൾക്കായല്ല നമുക്കായിട്ടു ശുശ്രൂഷിച്ച് അവററെ എ
ത്തിക്കുകൊണ്ടു സ്വൎഗ്ഗത്തിൽനിന്ന് അയക്കപ്പെട്ട വിശുദ്ധാ
ത്മാവിന്മൂലം നിങ്ങളോടു സുവിശേഷിച്ചവർ നിങ്ങളെ ഗ്രഹി
പ്പിച്ച വിശേഷങ്ങൾ അവൎക്ക് വെളിപ്പെട്ടുവന്നത് ആയവ
ദൂതന്മാരും കുനിഞ്ഞു നോക്കുവാൻ ആഗ്രഹിക്കുന്നു.
൧൩ ആകയാൽ നിങ്ങളുടെ മനസ്സിന്റെ അര കെട്ടികൊണ്ടു നി
൪്മദരായി യേശുക്രിസ്തുൻ വെളിപ്പെടുകയിൽ നിങ്ങൾക്ക് നേ
൧൪ രിടുന്ന കരുണയെ മുററും ആശിച്ചു കാത്തു നില്പിൻ. പണ്ടു നി
ങ്ങളുടെ അജ്ഞാനത്തിൽ ഉള്ള മോഹങ്ങളെ മാതിരി ആക്കാതെ,
൧൫ നിങ്ങളെ വിളിച്ച വിശുദ്ധന്നു തക്കവണ്ണം അനുസരണമുള്ള
൧൬ പൈതങ്ങളായി എല്ലാ നടപ്പിലും വിശുദ്ധരാകുവിൻ. ഞാൻ വി
ശുദ്ധനാകയാൽ വിശുദ്ധരാകുവിൻ എന്ന് (൩ മോ. ൧൧, ൪൪.)
൧൭ എഴുതിയിരിക്കുന്നുവല്ലൊ? പിന്നെ മുഖപക്ഷം കൂടാതെ ഓരോരു
ത്തന്റെ ക്രിയക്കു തക്കവണ്ണം ന്യായം വിധിക്കുന്നവനെ നി
ങ്ങൾ അച്ഛൻ എന്നു വിളിച്ചിരിക്കെ; നിങ്ങളുടെ പരദേശിവ
൧൮ കാലം ഭയത്തോടെ നടന്നു കഴിപ്പിൻ. പിതൃപാരമ്പൎയ്യത്താലെ
നിസ്സാരമായ നടപ്പിൽനിന്നു നിങ്ങളെ മേടിച്ചു വിടുവിച്ചതു
൧൯ പൊൻ വെള്ളി മുതലായ അനിത്യ വസ്തുക്കളെ കൊണ്ടല്ല. നി
ൎദ്ദോഷവും നിഷ്കളങ്കവുമായ കുഞ്ഞാടിന്നൊത്ത ക്രിസ്തന്റെ വി
൨൦ ലയേറിയ രക്തം കൊണ്ടത്രെ എന്നറിയുന്നുവല്ലൊ. അവൻ

ലോകസ്ഥാപനത്തിൻ മുമ്പെ മുന്നറിയപ്പെട്ടു ഈ അവസാ
നകാലങ്ങളിൽ വെളിപ്പെട്ടുവന്നത്. അവന്മൂലം ദൈവത്തിൽ ൨൧
വിശ്വസിക്കുന്ന നിങ്ങൾ നിമിത്തമായിട്ടു തന്നെ; അവനെ
അല്ലൊ ദൈവം മരിച്ചവരിൽനിന്ന് എഴുനീല്പിച്ചു, തേജസ്സ്
കൊടുത്തതിനാൽ നിങ്ങളുടെ വിശ്വാസം ദൈവത്തിങ്കലെ പ്ര
ത്യാശയായിട്ടും ഇരിക്കുന്നു. എന്നാൽ (ആത്മമൂലം) സത്യത്തെ ൨൨
അനുസരിക്കയിൽ നിങ്ങളുടെ ദേഹികളെ നിർവ്യാജമായ സ
ഹോദരപ്രീതിക്കായി നിൎമ്മലീകരിച്ചിട്ടു, ശുദ്ധഹൃദയത്തോടെ
അന്യോന്യം ഉറ്റു സ്നേഹിപ്പിൻ. കെടുന്ന ബീജത്തിൽനിന്ന ൨൩
ല്ല, കെടാത്തതിൽനിന്നത്രെ (എന്നേക്കും) ജീവിച്ചു നിലനില്ക്കു
ന്ന ദൈവവചനത്താൽ തന്നെ; നിങ്ങൾ വീണ്ടും ജനിച്ചവ
ർ അല്ലൊ. എങ്ങിനെ എന്നാൽ സകല ജഡവും പുല്ലു പോ ൨൪
ലെയും അതിൻ തേജസ്സ് എല്ലാം പുല്ലിൻ പൂ പോലെയും ആ
കുന്നു; പുല്ലു വാടി പൂവുതിരുകയും ചെയ്യുന്നു. കൎത്താവിൻ വ ൨൫
ചനം എന്നേക്കും നിലനില്ക്കുന്നു. (യശ. ൪൦, ൬—൮.) എന്നു
ള്ളതു നിങ്ങളോട് അറിയിച്ച സുവിശേഷവചനം തന്നെ.

## ൨. അദ്ധ്യായം.

(൧൧) ഇഹത്തിൽ പരദേശികളായി നടക്കേണ്ടുംപ്രകാരം, (൧൩) പ്രജകൾക്കും, (൧൮) ദാസൎക്കും, (൩. ൧, ൭.) സ്ത്രീപുരുഷന്മാൎക്കും കാട്ടികൊടുക്കുന്നതു.

അതുകൊണ്ടു സകല വേണ്ടാതനവും എല്ലാ ചതിയും വ്യാ ൧
ജഭാവങ്ങളും അസൂയയും നുണകളെയും ഒക്കവെ തള്ളിക്കളഞ്ഞു.
ഇപ്പോൾ ജനിച്ച ശിശുക്കളായി രക്ഷയോളം വളരുവാനായി ൨
ട്ടു കൂട്ടില്ലാത്ത ബുദ്ധിമയപാലിനെ ആഗ്രഹിപ്പിൻ. (സങ്കീ. ൩
൩൪, ൯.) കൎത്താവ് വത്സലൻ എന്നു നിങ്ങൾ ആസ്വദിച്ചവ
രല്ലൊ. ആയവനെ മനുഷ്യർ ആകാ എന്നു തള്ളീട്ടും ദൈവം ൪
തെരിഞ്ഞെടുത്തതും മാന്യവും ജീവനുള്ളതും ആയ കല്ല് എന്നറി
ഞ്ഞ് അണഞ്ഞു ചേൎന്നു നിങ്ങളും. ജീവനുള്ള കല്ലുകൾ എന്ന ൫
പോലെ ആത്മികഗൃഹവും യേശുക്രിസ്തുമൂലം ദൈവത്തിന്നു
സുഗ്രാഹ്യമായ ആത്മികബലികളെ കഴിപ്പാന്തക്ക വിശുദ്ധ
പുരോഹിതകുലവുമായി പണിയിക്കപ്പെട്ടു കൊൾവിൻ. ഇതാ ൬
തെരിഞ്ഞെടുത്തതും മാന്യവും ആയ മൂലക്കല്ലിനെ ഞാൻ ചി
യോനിൽ സ്ഥാപിക്കുന്നു; അവനിൽ വിശ്വസിക്കുന്നവൻ
നാണിച്ചുപോകയില്ല എന്നു (യശ. ൨൮, ൧൬.) വേദത്തിൻ

൭ അടക്കം അല്ലൊ. അതുകൊണ്ടു വിശ്വസിക്കുന്ന നിങ്ങൾക്ക്
ആ മാനം ഉണ്ടു, അനുസരിക്കാത്തവൎക്കൊ വീടുപണിയുന്നവർ
ആകാ എന്നു തള്ളിയ ആ കല്ലുതന്നെ കോണിൻ തലയായി
൮ ഇടറുന്ന കല്ലും വിരുദ്ധ പാറയും ആയ്തീൎന്നു; (സങ്കീ. ൧൧൮,
൨൨. യശ. ൮, ൧൪.) അവർ വചനത്തെ അനുസരിയായ്കയാ
ൽ ഇടറുന്നു; ആയതിന്ന് അവർ വെക്കപ്പെട്ടും ഇരിക്കുന്നു.
൯ നിങ്ങളൊ അന്ധകാരത്തിൽനിന്നു തന്റെ അത്ഭുത പ്രകാശ
ത്തിലേക്ക് നിങ്ങളെ വിളിച്ചവന്റെ സൽഗുണങ്ങളെ വൎണ്ണിപ്പാ
ന്തക്കവണ്ണം തെരിഞ്ഞെടുത്തൊരു ജാതിയും രാജകീയപുരോഹി
തകുലവും വിശുദ്ധ വംശവും പ്രത്യേകം സമ്പാദിച്ച പ്രജയും
൧൦ ആകുന്നു. പണ്ടു പ്രജയല്ല, ഇപ്പോൾ ദേവപ്രജ, മുമ്പിൽ ക
നിവു ലഭിക്കാത്തവർ ഇപ്പോൾ കനിവു ലഭിച്ചവർ തന്നെ
(ഹൊശ. ൨, ൨൩).

൧൧ പ്രിയമുള്ളവരെ, ഞാൻ നിങ്ങളെ പരദേശികളും പരവാസി
കളും എന്നു വെച്ചു പ്രബോധിപ്പിക്കുന്നതു: ദേഹിയോടു പോ
൧൨ രാടുന്ന ജഡമോഹങ്ങളെ വിട്ടുകുന്നു. ജാതികളുടെ ഇടയിൽ നി
ങ്ങളുടെ നല്ല നടപ്പിനെ കാട്ടേണം അവർ നിങ്ങളെ ദുഷ്പ്രവൃ
ത്തിക്കാർ എന്നു ദുഷിച്ചു പറയുന്ന അവസ്ഥെക്കു നല്ല ക്രിയ
കളെ കണ്ടു കാൎയ്യസൂക്ഷ്മം അറിഞ്ഞു, ദൎശനദിവസത്തിൽ ദൈ
൧൩ വത്തെ മഹത്വീകരിപ്പാനായിട്ടു തന്നെ. എങ്കിലൊ മാനുഷസൃ
ഷ്ടിക്ക് ഒക്കെക്കും കൎത്താവിന്നിമിത്തമായി കീഴടങ്ങുവിൻ
൧൪ ശ്രേഷ്ഠാധികാരി എന്നു വെച്ചു രാജാവിന്നും ആയവൻ ദുഷ്പ്ര
വൃത്തിക്കാരുടെ ദണ്ഡനത്തിന്നും സൽപ്രവൃത്തിക്കാരുടെ മാന
൧൫ ത്തിന്നും അയച്ചിട്ടുള്ളവർ എന്നിട്ടു നാടുവാഴികൾക്കും. (മറും)
സ്വതന്ത്രരായും സ്വാതന്ത്ര്യത്തെ വേണ്ടാതനത്തിന്നു പുതെപ്പാ
൧൬ ക്കാതെ, ദേവദാസരായിട്ടു തന്നെ (കീഴടങ്ങുവിൻ). ബുദ്ധിയി
ല്ലാത്ത മനുഷ്യരുടെ അജ്ഞാനത്തെ ഗുണം ചെയ്തുകൊണ്ടു മി
ണ്ടാതെ ആക്കിവെക്കുക തന്നെ ദേവേഷ്ടം അല്ലൊ ആകുന്നു.
൧൭ എല്ലാവരെയും ബഹുമാനിപ്പിൻ, സഹോദരത്വത്തെ സ്നേഹിപ്പി
ൻ, ദൈവത്തെ ഭയപ്പെടുവിൻ, രാജാവെ മാനിപ്പിൻ.

൧൮ വേലക്കാരെ സകല ഭയത്തോടും യജമാനന്മാൎക്കു കീഴടങ്ങി ഇ
രിപ്പിൻ; നല്ലവരിലും ശാന്തന്മാരിലും മാത്രമല്ല, മുഖന്മാരിലും അ
൧൯ തുപോലെ തന്നെ. കാരണം ഒരുത്തൻ ദൈവം അറിയുന്നു എ
ന്നു വെച്ചു ദുഃഖങ്ങളെ സഹിച്ചു പാൎത്ത അപന്യായമായി

കഷ്ടപ്പെട്ടാൽ അതു തന്നെ കരുണയാകുന്നു. നിങ്ങൾ പാപം ൨൦
ചെയ്തു കുമകൊണ്ടു സഹിച്ചാൽ, എന്തു കീർത്തി ഉണ്ടു? അല്ല,
ഗുണംചെയ്തു കഷ്ടപ്പെട്ടു സഹിച്ചാൽ, അതു ദൈവമുമ്പാകെ
കരുണ ആകുന്നു. ഇതിന്നായിട്ടു നിങ്ങൾ വിളിക്കപ്പെട്ടുവല്ലൊ; ൨൧
കാരണം ക്രിസ്തനും നിങ്ങൾക്ക വേണ്ടി കഷ്ടപ്പെട്ടു, നിങ്ങൾ
അവന്റെ കാൽ വടുക്കളിൽ പിൻചെല്ലുവാനായി, ഒരു പ്രമാ
ണം വെച്ചു വിട്ടിരിക്കുന്നു. അവൻ പാപം ചെയ്തില്ല; അവ ൨൨
ന്റെ വായിൽ ചതി കാണപ്പെട്ടതും ഇല്ല; (യശ. ൫൩, ൯.)
ശകാരിക്കപ്പെട്ടും ശകാരിക്കാതെയും കഷ്ടമനുഭവിച്ചും ഭീഷണം ൨൩
ചൊല്ലാതെയും പാൎത്തു, നേരായി വിധിക്കുന്നവനിൽ തന്നെ
ഏല്പിച്ചു. നാം പാപങ്ങൾക്ക മരിച്ചു, നീതിക്കായി ജീവിക്കേ ൨൪
ണ്ടതിന്നു നമ്മുടെ പാപങ്ങളെ തന്റെ ശരീരത്തിങ്കൽ ആക്കി
താൻ മരത്തിന്മേൽ കരേറി അവന്റെ അടിപ്പിണരാൽ നിങ്ങ
ൾ സൌഖ്യപ്പെട്ടിരിക്കുന്നു. നിങ്ങൾ തെറ്റി ഉഴന്ന ആടുകൾ ൨൫
പോലെ ആയിരുന്നു സത്യം; ഇപ്പോഴൊ നിങ്ങളുടെ ദേഹികളു
ടെ ഇടയനും അദ്ധ്യക്ഷനും ആയവങ്കലേക്ക് തിരിഞ്ഞു ചേ
ൎന്നുവല്ലൊ. അപ്രകാരം തന്നെ ഭാൎയ്യമാരെ! സ്വഭൎത്താക്കന്മാൎക്ക ൩, ൧
കീഴടങ്ങി (ഇരിപ്പിൻ). വല്ല (പുരുഷന്മാരും) വചനത്തെ അ
നുസരിക്കുന്നു ഇല്ല എങ്കിൽ ഭയത്തോടു കൂടിയ നിങ്ങളുടെ നി
ൎമ്മല ചാരിത്രത്തെ കണ്ടറിഞ്ഞു. വചനം കൂടാതെ ഭാൎയ്യമാരുടെ ൨
നടപ്പിനാൽ നേടപ്പെടേണ്ടതിന്നു തന്നെ. നിങ്ങൾക്ക് അല ൩
ങ്കാരമൊ പുരികുന്തൽ സ്വൎണ്ണാഭരണം വസ്ത്രധാരണം ഇത്യാ
ദി പുറമെ ഉള്ളതല്ല. ദൈവത്തിന്നു വിലയേറിയതായി സൌ ൪
മ്യതയും സാവധാനവും ഉള്ള ഒര് ആത്മാവിന്റെ കേടായ്മയി
ൽ ഹൃദയത്തിന്റെ ഗുഢമനുഷ്യനത്രെ (അലങ്കാരമാവു). ഇ ൫
പ്രകാരം അല്ലൊ പണ്ടു ദൈവത്തിൽ ആശ വെച്ചു സ്വഭൎത്താ
ക്കന്മാൎക്ക് അടങ്ങിയ വിശുദ്ധസ്ത്രീകൾ തങ്ങളെ തന്നെ അലങ്ക
രിച്ചുകൊള്ളും. സാറ (൧മോ. ൧൮, ൧൨.) അബ്രഹാമെ കൎത്താ ൬
വെ എന്നു വിളിച്ചുകൊണ്ട് അനുസരിച്ചപ്രകാരം തന്നെ നി
ങ്ങളും ഗുണം ചെയ്തു യാതൊരു ഭീഷണിയും പേടിക്കാതെ ഇ
രുന്നാൽ ആയവൾക്ക മക്കളായ്ത്തമഞ്ഞു. പുരുഷന്മാരെ നിങ്ങ ൭
ളും അപ്രകാരം തന്നെ (അടങ്ങുവിൻ) നിങ്ങളുടെ പ്രാൎത്ഥനക
ൾക്ക് മുടക്കം വരാതെ ഇരിപ്പാൻ സ്ത്രീകൾ ബലം കുറഞ്ഞ പാ
ത്രം എന്നുവെച്ച് അവരോടു ജ്ഞാനപ്രകാരം സഹവാസം

ഉൻ

ചെയ്യു, ജീവതകൃപെക്ക് അവർ കൂട്ടവകാശികൾ എന്ന് ഓ
ൎത്തു, ബഹുമാനം ഒപ്പിച്ചുകൊടുപ്പിൻ.

## ൩. അദ്ധ്യായം.

(൮) സമാധാനത്തോടെ തമ്മിൽ സുഖിപ്പാനും, (൧൩) ഉപദ്രവങ്ങളിലും ക്ഷാന്തി,
(൧൮) യേശുവെ പിഞ്ചെന്നു ജയം കൊൾവാനും പ്രബോധിപ്പിക്കുന്നതു.

൮ ഒടുക്കം എല്ലാവരും ഐകമത്യവും കൂറ്റായ്മയും സഹോദരപ്രീ
൯ തിയും കനിവും വിനയബുദ്ധിയും ഉള്ളവരായി. ദോഷത്തി
ന്നു ദോഷത്തേയും ശകാരത്തിന്നു ശകാരത്തേയും പകരം ചെ
യ്യാത്തവർ എന്നു തന്നെ അല്ല; ഇതിന്നായിട്ടു വിളിക്കപ്പെട്ട
വർ എന്നറിഞ്ഞ് അനുഗ്രഹിക്കുന്നവരായും ഇരിപ്പിൻ! എ
൧൦ ന്നാൽ അനുഗ്രഹത്തെ അനുഭവിപ്പാറാകും. എങ്ങിനെ എന്നാ
ൽ ജീവനെ സ്നേഹിപ്പാനും നല്ല ദിവസങ്ങളെ കാണ്മാനും ഇ
ച്ഛിക്കുന്നവൻ ദോഷത്തിൽനിന്നു തന്റെ നാവിനേയും ചതി
൧൧ പറയാതവണ്ണം അധരങ്ങളേയും അടക്കിവെക്കുക. ദോഷത്തോ
ട് അകന്നു ഗുണം ചെയ്തു, സമാധാനത്തെ തിരഞ്ഞു പിന്തുടരു
൧൨ ക. കർത്താവിന്റെ കണ്ണുകൾ നീതിമാന്മാരിലും അവന്റെ ചെ
വികൾ അവരുടെ അപേക്ഷയിലും ആകുന്നു; ദോഷം ചെയ്യു
ന്നവരോടൊ കർത്താവിൻ മുഖം എതിരിടുന്നു (സങ്കീ. ൩൪, ൧൩
൧൩ ൧൭). പിന്നെ നിങ്ങൾ നല്ലതിനെ പിന്തെരുന്നവർ ആകുന്നു
൧൪ എങ്കിൽ, നിങ്ങൾക്കു ദോഷം ചെയ്യുന്നവൻ ആർ? എങ്കിലും നീ
തിനിമിത്തം കഷ്ടപ്പെടേണ്ടി വന്നാലും നിങ്ങൾ ധന്യന്മാർ;
അവരുടെ ഭീമതയിൽ മാത്രം അഞ്ചുകയും കലങ്ങുകയും അരുത്
കർത്താവായ ദൈവത്തെ നിങ്ങളുടെ ഹൃദയങ്ങളിൽ വിശുദ്ധീക
രിപ്പിൻ (യശ. ൮, ൧൨).
൧൫ നിങ്ങളിലുള്ള പ്രത്യാശയെ കൊണ്ടു ന്യായം ചോദിക്കുന്ന
എവനോടും സൌമ്യതയും ഭയവും കലൎന്നു പ്രതിവാദം ചൊല്ലു
൧൬ വാൻ നിത്യം ഒരുമ്പെട്ടു നിന്നു. ക്രിസ്തനിൽ നിങ്ങൾക്കുള്ള ന
ല്ല നടപ്പിനെ പ്രാവുന്നവർ നിങ്ങളെ ദുഷ്പ്രവൃത്തിക്കാർ എന്നു
പഴിച്ചു പറയുന്നതിൽ ലജ്ജിപ്പാനായിട്ടു, നല്ല മനസ്സാക്ഷിയെ
൧൭ വിടാതെ ഇരിപ്പിൻ. ദൈവേഷ്ടത്തിന്നു വേണ്ടി വന്നാൽ നി
ങ്ങൾ ദോഷം ചെയ്തിട്ടല്ല, ഗുണം ചെയ്തിട്ടു തന്നെ; കഷ്ടപ്പെ
൧൮ ടുക എറ്റവും നല്ലൂ. ഒരിക്കൽ ആകട്ടെ നീതികെട്ടവൎക്കു പകരം
ക്രിസ്തൻ എന്ന നീതിമാനും നമ്മെ ദൈവത്തോട് അടുപ്പിപ്പാൻ

പാപങ്ങൾ നിമിത്തം കഷ്ടപ്പെട്ടു, ജഡപ്രകാരം മരിപ്പിക്കപ്പെ
ട്ടിട്ടും ആത്മപ്രകാരം ജീവിപ്പിക്കപ്പെട്ടു. ആത്മാവിൽ തന്നെ ൧൯
യാത്രയായി പണ്ടു നോഹയുടെ ദിവസങ്ങളിൽ പെട്ടകം ഒരു
ക്കുന്ന സമയം ദൈവത്തിന്റെ ദീൎഘക്ഷമ കാത്തിരിക്കുമ്പോ
ൾ, അനുസരിക്കായ്കകൊണ്ടു, തടവിൽ ആക്കിയ ആത്മാക്കളോ
ടും ഘോഷിച്ചറിയിച്ചു. ആ പെട്ടകത്തിൽ അല്പ ജനം എട്ടു ൨൦
പേർ വെള്ളത്തൂടെ രക്ഷിക്കപ്പെട്ടു. ആ വെള്ളം മുമ്പെ സൂചി ൨൧
പ്പിച്ച സ്നാനമായത് ഇപ്പോൾ നിങ്ങളെയും രക്ഷിക്കുന്നു. (സ്നാ
നമൊ ജഡത്തിന്റെ അഴുക്കിനെ കളയുന്നത് എന്നല്ല; യേശു
ക്രിസ്തുന്റെ പുനരുത്ഥാനത്താൽ നല്ല മനോബോധത്തിന്നാ
യി ദൈവത്തോടു ചോദിച്ചിണങ്ങുന്നതത്രെ ആകുന്നു). അവ ൨൨
ൻ സ്വൎഗ്ഗത്തിലേക്കു ചെന്നു, ദൂതർ അധികാരികൾ ശക്തിക
ളും കീഴടങ്ങുംവണ്ണം ദൈവത്തിന്റെ വലത്തിരിക്കുന്നു.

## ൪. അദ്ധ്യായം.

പാപത്തിന്നു മരിച്ചു, (൭) ന്യായവിധിക്ക് ഒരുങ്ങുവാനും, (൧൨) ക്രിസ്ത്യാനരായി കഷ്ടപ്പെടുവാനും വഴികാട്ടുന്നതു.

ആകയാൽ ക്രിസ്തുൻ (നമുക്കു വേണ്ടി) ജഡത്തിൽ കഷ്ട ൧
പ്പെട്ടിരിക്കെ നിങ്ങളും ജഡത്തിൽ കഷ്ടപ്പെട്ടവൻ പാപം ശമി
ച്ചു കിട്ടിയവൻ എന്നുള്ള ആ ഭാവനയെ തന്നെ ആയുധമാ
ക്കി; ജഡത്തിൽ ഇരിപ്പാനുള്ള കാല ശേഷിപ്പെ ഇനി മനുഷ്യ ൨
രുടെ മോഹങ്ങൾക്കല്ല; ദൈവേഷ്ടത്തിന്നായത്രെ കഴിച്ചുകൊൾ്വാ
ൻ മുതിരുവിൻ. കാമാൎത്തി മോഹങ്ങളിലും മദ്യാസക്തി, കൂത്തു, ൩
തീൻ, കുടികളിലും അധൎമ്മ ബിംബാരാധനകളിലും നടന്നു, ജാതി
കളുടെ ഇഷ്ടത്തെ ആചരിച്ചുകൊണ്ട് ആയുഷ്കാലം പോക്കിയ
തു (നമുക്കു) മതിയാകുന്നുവല്ലൊ. ആ ദുൎന്നടപ്പിന്റെ കവിച്ച ൪
ലോളം തന്നെ നിങ്ങൾ കൂട ഓടാത്തത് അവർ അപൂൎവ്വം എന്നു
വെച്ചു ദൂഷണം പറയുന്നു. ജീവികൾക്കും മരിച്ചവൎക്കും ന്യാ ൫
യം വിസ്തരിപ്പാൻ ഒരുങ്ങി നില്ക്കുന്നവന്ന് അവർ കണക്കു
ബോധിപ്പിക്കേണ്ടിവരും. മരിച്ചവൎക്കും സുവിശേഷം അറിയി ൬
ക്കപ്പെട്ടത് അവർ മനുഷ്യപ്രകാരം ജഡത്തിൽ വിധി പ്രാപി
ച്ച് ആത്മാവിൽ ദൈവപ്രകാരം ജീവിക്കേണ്ടതിന്നു തന്നെ.
എന്നാൽ എല്ലാററിന്റെ അവസാനം സമീപിച്ചിരിക്കുന്നു. ൭
ആകയാൽ നിൎമ്മദന്മാരായി പ്രാൎത്ഥനകൾ്ക്കു വേണ്ടി സുബോധം ൮

പൂണ്ടു ചമവിൻ; സകലത്തിന്നു മുമ്പെ തമ്മിൽ തമ്മിൽ ഉ
ററ സ്നേഹമുള്ളവരായിരിപ്പിൻ; സ്നേഹമാകട്ടെ പാപങ്ങളുടെ
൯ സമൂഹത്തെ മറെക്കുന്നു; (സുഭ. ൧൦, ൧൨). പിറുപിറുപ്പു കൂടാ
൧൦ തെ, അന്യോന്യം അതിഥിസല്ക്കാരം ആചരിപ്പിൻ. ഓരോരു
ത്തൻ വരം പ്രാപിച്ച പ്രകാരമെ നാനാവിധമുള്ള ദേവകൃപ
യുടെ നല്ല വീട്ടുവിചാരകരായിട്ടു അതിനെ തങ്ങളിൽ ശുശ്രൂ
൧൧ ഷിച്ചു നടത്തുവിൻ. ഒരുത്തൻ ചൊല്ലിക്കൊണ്ടാൽ ദൈവത്തി
ന്റെ അരുളപ്പാടുകൾ എന്നു (വെച്ചിട്ടു) ആക; ഒരുത്തൻ ശു
ശ്രൂഷിച്ചാൽ ദൈവം എത്തിക്കുന്ന പ്രാപ്തിയാൽ ആകുംപോ
ലെ എല്ലാററിലും ദൈവം യേശുക്രിസ്തുമൂലം മഹത്വപ്പെടുവാ
നായിട്ടത്രെ; ആയവന്നു യുഗാദിയുഗങ്ങളിലും തേജസ്സും ബല
വും ഉണ്ടാവൂതാക ആമെൻ.
൧൨ പ്രിയമുള്ളവരെ, നിങ്ങൾക്ക് പരീക്ഷെക്കായി അകപ്പെടുന്ന
ഉലത്തീയിൽ അപൂർവ്വമായതൊന്നു സംഭവിച്ചു എന്ന് അതിശ
൧൩ യിച്ചു പോകരുത്. ക്രിസ്തന്റെ കഷ്ടങ്ങൾക്കു പങ്കുള്ളവരാകും
തോറും അവന്റെ തേജസ്സ് വെളിവാകുമ്പോൾ ഉല്ലസിച്ചാന
ന്ദിപ്പാനായി (ഇന്നും) സന്തോഷിച്ചു കൊൾകെ വേണ്ടു; നി
൧൪ ങ്ങൾ ക്രിസ്തുനാമത്തിൽ നിന്ദിക്കപ്പെട്ടാൽ ധന്യരത്രെ. തേജ
സ്സിന്റെയും (ശക്തിയുടെയും) ആത്മാവായ ദൈവാത്മാവ് നി
ങ്ങളുടെ മേൽ ആവസിക്കയാൽ തന്നെ അത് അവരിൽ ദൂഷ
൧൫ ണപ്പെട്ടും നിങ്ങളിൽ മഹത്വപ്പെട്ടും വരുന്നു. നിങ്ങൾ ആരും
കുലപാതകനൊ, കള്ളനൊ, ദുഷ്പ്രവൃത്തിക്കാരനൊ ആയിട്ടു കഷ്ട
൧൬ പ്പെടരുതെ; പരകാര്യാന്വേഷിയായുമരുതു. ക്രിസ്ത്യാനനായിട്ടു
എന്നു വരികിലൊ ലജ്ജയരുത്; ഈ കാര്യം ചൊല്ലി, ദൈവത്തെ
൧൭ മഹത്വീകരിച്ചു കൊൾക. കാരണം ന്യായവിധി ദൈവഗൃഹ
ത്തിൽ(നിന്ന്) ആരംഭിപ്പാൻ സമയമായി. അതു മുമ്പെ ന
മ്മിൽ എന്നു വന്നാൽ ദേവസുവിശേഷത്തെ അനുസരിക്കാ
൧൮ ത്തവരുടെ ഒടുവ് എന്തു? പിന്നെ നീതിമാൻ ദുഃഖേന രക്ഷ
പ്പെടുന്നു എങ്കിൽ അഭക്തനും പാപിയും എവിടെ കാണപ്പെടും?
൧൯ (സുഭ. ൧൧, ൩൧). അതുകൊണ്ടു ദേവേഷ്ടപ്രകാരം കഷ്ടപ്പെ
ടുന്നവരും ഗുണങ്ങൾ ചെയ്തു നടന്നു, തങ്ങളുടെ ദേഹികളെ വി
ശ്വസ്തനായ സ്രഷ്ടാവിൽ എന്നു വെച്ചു ഭരമേല്പിപ്പൂതാക.

## ൫. അദ്ധ്യായം.

മൂപ്പന്മാൎക്കും, (൫) ഇളയവൎക്കും മററും പ്രബോധനം, (൧൦) അനുഗ്രഹം.

നിങ്ങളിലുള്ള മൂപ്പന്മാരെ കൂടെ മൂപ്പനും ക്രിസ്തന്റെ കഷ്ടങ്ങ ൧
ൾക്ക് സാക്ഷിയും വിശേഷാൽ വെളിവാവാനുള്ള തേജസ്സിന്നു
കൂട്ടാളിയും ആയ ഞാൻ പ്രബോധിപ്പിക്കുന്നത്. നിങ്ങളിലു ൨
ള്ള ദൈവത്തിൻ കൂട്ടത്തെ മേയിച്ചുകൊണ്ടു അദ്ധ്യക്ഷ ചെ
യ്വിൻ; നിൎബ്ബന്ധത്താലല്ല മനഃപൂൎവ്വമായി തന്നെ ദുർല്ലോഭത്താ
ലല്ല, മുതിൎച്ചയോടത്രെ. സമ്പാദിതരിൽ കൎത്തൃത്വം നടത്തുന്നവ ൩
രായുമല്ല, കൂട്ടത്തിന്നു മാതൃകകളായി തീൎന്നത്രെ (അദ്ധ്യക്ഷ ചെ
യ്യേണ്ടു). എന്നാൽ ഇടയശ്രേഷ്ഠൻ പ്രത്യക്ഷനാകുമ്പോൾ, തേ ൪
ജസ്സിന്റെ വാടാത്തൊരു കിരീടം പ്രാപിക്കും. അപ്രകാരം ഇ ൫
ളയവരെ മൂപ്പന്മാൎക്ക കീഴടങ്ങുവിൻ; എല്ലാവരും തങ്ങളിൽ കീ
ഴടങ്ങി മനത്താഴ്മയെ പുതെച്ചു കൊൾവിൻ; ദൈവം ഡംഭിക
ളോട് എതിൎത്തു നിന്നു, താഴ്മയുള്ളവൎക്കല്ലൊ കരുണ നല്കുന്നു
(സുഭ. ൩, ൩൪). അതുകൊണ്ടു അവൻ തക്കത്തിൽ നിങ്ങളെ ൬
ഉയൎത്തുവാനായിട്ടു ദൈവത്തിന്റെ ബലമുള്ള കൈക്കീഴ് താണു
കൊണ്ടു; നിങ്ങളുടെ സകല ചിന്തയും അവൻ നിങ്ങൾക്കായി ൭
കരുതുന്നവനാകയാൽ അവന്റെ മേൽ ചാടീടുവിൻ. നിൎമ്മദ ൮
രാകുവിൻ, ഉണൎന്നു കൊൾവിൻ; നിങ്ങളുടെ പ്രതിയോഗിയാകു
ന്ന പിശാച് അലറുന്ന സിംഹം പോലെ ആരെ വിഴുങ്ങേ
ണ്ടു എന്നു തിരഞ്ഞു ചുററി നടക്കുന്നു. അവനോട് എതിരിട്ടും ൯
ലോകത്തിലുള്ള നിങ്ങളുടെ സഹോദരത്വ ആ വക കഷ്ടപ്പാടുക
ളെ തന്നെ നിൎവ്വഹിച്ചു വരുന്നു എന്നറിഞ്ഞു, വിശ്വാസത്തിൽ
സ്ഥിരരായും നില്പിൻ. എന്നാൽ നമ്മെ കുറയ കഷ്ടപ്പെട്ടു എ ൧൦
ങ്കിൽ, യേശുക്രിസ്തനിൽ തന്റെ നിത്യ തേജസ്സിലേക്ക് വിളി
ച്ചവനായി സൎവ്വ കൃപാവരമുടയ ദൈവം താൻ നിങ്ങളെ യ
ഥാസ്ഥാനത്തിലാക്കി ഉറപ്പിച്ചു ശക്തീകരിച്ചു അടിസ്ഥാനപ്പെ
ടുത്തുകയുമാം. അവന്നു തേജസ്സും ബലവും യുഗാദിയുഗങ്ങളി ൧൧
ൽ ഉണ്ടാവൂതാക ആമെൻ.

നിങ്ങൾക്ക് പണ്ടെന്നു തോന്നുന്ന വിശ്വസ്ത സഹോദര ൧൨
നായ സില്വാനെകൊണ്ടു ഞാൻ ചുരുക്കത്തിൽ നിങ്ങൾക്ക്
(ഇത്) എഴുതിയയച്ചതിനാൽ പ്രബോധിപ്പിച്ചും നിങ്ങൾ ഈ
നിന്നുകൊണ്ടതു ദൈവത്തിന്റെ സത്യകരുണ തന്നെ എന്നു

൧൩ സാക്ഷ്യം കൂട്ടി തന്നും ഇരിക്കുന്നു. ബാബെലിൽ കൂട തെരിഞ്ഞെ
ടുക്കപ്പെട്ട (സഭയ)വളും എൻ പുത്രനായ മക്കനും നിങ്ങളെ വ
൧൪ ന്ദിക്കുന്നു. സ്നേഹചുംബനത്താൽ അന്യോന്യം വന്ദിപ്പിൻ: ക്രി
സ്തുയേശുവിലുള്ള നിങ്ങൾക്ക എല്ലാവൎക്കും സമാധാനം ഉണ്ടാ
ക (ആമെൻ).



THE SECOND EPISTLE OF

# Peter

# പെത്രൊസിന്റെ

## രണ്ടാം ലേഖനം

### ൧. അദ്ധ്യായം.

തെരിഞ്ഞെടുപ്പിന്നു സ്ഥിരത വരുത്തി വൎദ്ധിപ്പാൻ, (൧൨) അപോസ്തലൻ മരണ
ത്തിൻ മുമ്പെ പ്രബോധിപ്പിച്ചു, (൧൬) യേശുവിന്റെ പ്രത്യക്ഷതയെ ഉറപ്പിച്ചു
കൊടുക്കുന്നു.

യേശുക്രിസ്തുവിന്റെ ദാസനും അപോസ്തലനുമായ ശിമ്യോ ൧
ൻ പേത്രൻ നമ്മുടെ ദൈവത്തിന്നും യേശുക്രിസ്തൻ എന്ന ര
ക്ഷിതാവിന്നും ഉള്ള നീതിയിൽ ഞങ്ങളോടു സമമാനമുള്ള വി
ശ്വാസം കിട്ടിയവൎക്ക (എഴുതുന്നത്). ദൈവത്തിന്റെയും ന ൨
മ്മുടെ കൎത്താവായ യേശുവിന്റെയും പരിജ്ഞാനത്തിൽ നിങ്ങ
ൾക്ക കരുണയും സമാധാനവും വൎദ്ധിക്കുമാറാക.
തേജസ്സിനാലും വീൎയ്യത്താലും നമ്മെ വിളിച്ചവന്റെ പരി ൩
ജ്ഞാനംമൂലം അവന്റെ ദിവ്യ ശക്തി നമുക്കും ജീവനോടും
ദേവഭക്തിയോടും ചേരുന്നവ ഒക്കയും സമ്മാനിച്ചിരിക്കുന്നുവ
ല്ലൊ. അവററാൽ നിങ്ങൾ ലോകത്തിൽ മോഹത്താലുള്ള കേ ൪
ടിന്നു തെററി പോയിട്ടു, ദിവ്യസ്വഭാവത്തിന്നും കൂട്ടാളികൾ ആ
കുമാറ് ആ (വീൎയ്യതേജസ്സു)കളാലും അവൻ അതിമഹത്തും വി
ലയേറിയതുമായ വാഗ്ദത്തങ്ങളെ നമുക്ക സമ്മാനിച്ചിരിക്കുന്നു.
എന്നാൽ അതിന്നിമിത്തം തന്നെ നിങ്ങൾ എല്ലാ പ്രയത്നവും ൫
കഴിച്ചു നിങ്ങളുടെ വിശ്വാസത്തിൽ വീൎയ്യവും, വീൎയ്യത്തിൽ
ജ്ഞാനവും, ജ്ഞാനത്തിൽ ഇന്ദ്രിയജയവും, ഇന്ദ്രിയജയത്തിൽ ൬
ക്ഷാന്തിയും, ക്ഷാന്തിയിൽ ദൈവഭക്തിയും, ദൈവഭക്തിയിൽ ൭

സഹോദരപ്രീതിയും, സഹോദരപ്രീതിയിൽ സ്നേഹവും നല്കു
൮ വിൻ. കാരണം ഇവ നിങ്ങൾക്കുണ്ടായി വൎദ്ധിച്ചാൽ നമ്മുടെ ക
ൎത്താവായ യേശുക്രിസ്തുവിന്റെ പരിജ്ഞാനത്തിന്നായി മടിവുള്ള
൯ വരും അഫലരും ആക്കി വെക്കുകയില്ല. ഇവ കൂടാതെ ഉള്ളവ
നൊ, കുരുടനും ദൂരദൃഷ്ടിയില്ലാത്തവനും പണ്ടേത്ത പാപങ്ങളു
൧൦ ടെ ശുദ്ധീകരണത്തെ മറന്നവനും ആകുന്നു. അതുകൊണ്ടു സ
ഹോദരന്മാരെ, എത്രയും അധികമായി നിങ്ങളുടെ വിളിയേയും
തെരിഞ്ഞെടുപ്പിനേയും സ്ഥിരമാക്കുവാൻ ശ്രമിച്ചുകൊൾവിൻ:
൧൧ ഇവ ചെയ്തു വന്നാൽ ഒരുനാളും ഇടറുകയില്ല. നമ്മുടെ കൎത്താ
വും രക്ഷിതാവുമായ യേശുക്രിസ്തുവിന്റെ നിത്യ രാജ്യത്തിലെ പ്ര
വേശം ഇവ്വണ്ണം നിങ്ങൾക്കു സമൃദ്ധിയായി നല്കപ്പെടും.
൧൨ അതുകൊണ്ടു നിങ്ങൾ അറിഞ്ഞവരും കിട്ടിയ സത്യത്തിൽ
ഊന്നിയവരും ആയിട്ടും ഇവ തൊട്ട് എപ്പോഴും ഓൎപ്പിപ്പാൻ ഞാ
൧൩ ൻ കരുതിക്കൊള്ളും. ഈ കുടിലിൽ ഇരിപ്പോളം നേരം നിങ്ങ
൧൪ ളെ ഓൎപ്പിച്ചുണൎത്തുക ന്യായം എന്നു തോന്നുന്നു. നമ്മുടെ ക
ൎത്താവായ യേശുക്രിസ്തുൻ എനിക്ക് സൂചിപ്പിച്ച പ്രകാരം എ
ന്റെ കുടിൽ ഇട്ടു കളവാൻ അടുത്തിരിക്കുന്നു എന്നു ഞാനറി
൧൫ ഞ്ഞുവല്ലൊ. എന്റെ നിൎയ്യാണത്തിന്റെ ശേഷവും നിങ്ങൾക്കു
അവററിന്റെ ഓൎമ്മ തന്നെ പിന്നെയും പിന്നെയും ചെയ്തു
൧൬ കൂടേണ്ടതിന്നും ഞാൻ ശ്രമിക്കും. ഞങ്ങൾ ആകട്ടെ നമ്മുടെ
കൎത്താവായ യേശുക്രിസ്തുവിന്റെ ശക്തിയേയും വരവിനേയും
നിങ്ങൾക്ക് അറിയിച്ചത്, കറവുണ്ടാക്കിയ കഥകളെ പ്രമാണി
ച്ചിട്ടല്ല, അവന്റെ മഹിമയുടെ കാണികളായ്ചമഞ്ഞിട്ടത്രെ (ആ
൧൭ യതു). എങ്ങിനെ എന്നാൽ ഇവൻ എന്റെ ഇഷ്ടപുത്രൻ ആ
കുന്നു, അവങ്കൽ ഞാൻ പ്രസാദിച്ചു എന്നുള്ള ശബ്ദം പ്രതാ
പതേജസ്സിനാൽ അവനു സാധിച്ചപ്പോൾ പിതാവായ ദൈ
൧൮ വത്തിൽനിന്നു മാനവും തേജസ്സും ലഭിച്ചു. ആ ശബ്ദം തന്നെ
ഞങ്ങൾ അവനോടു കൂട വിശുദ്ധ മലമേൽ ഇരിക്കുമ്പോൾ
൧൯ വാനത്തിൽനിന്നു വന്നു കേട്ടു. പിന്നെ പ്രവാചകവാക്യം
നമുക്ക് അധികം സ്ഥിരമായിട്ടുണ്ടു. ഇരുണ്ട സ്ഥലത്തു പ്രകാ
ശിക്കുന്ന വിളക്ക് എന്ന പോലെ ആയതിനെ നിങ്ങൾ ഹൃദയ
ങ്ങളിൽ നേരം പുലൎന്നു വെള്ളി ഉദിപ്പോളം കരുതി കൊണ്ടാൽ
൨൦ നല്ലവണ്ണം ചെയ്യുന്നു. തിരുവെഴുത്തിലെ പ്രവാചകം ഒന്നും
സ്വയമായ വ്യാഖ്യാനത്താൽ ഉള്ളതല്ല എന്നു മുമ്പെ അറിഞ്ഞി

രിക്ക (നല്ല). പ്രവാചകം ആകട്ടെ ഒരിക്കലും മനുഷ്യന്റെ ഇ ൨൧
ഷ്ടത്താൽ സാധിച്ചിട്ടില്ല; വിശുദ്ധാത്മാവിനാൽ വഹിക്കപ്പെട്ട
ത്രെ, വിശുദ്ധരായ ദേവമനുഷ്യർ ചൊല്ലിയതുള്ളു.

## ൨. അദ്ധ്യായം.

സഭയിലെ കള്ള ഉപദേഷ്ടാക്കളുടെ വൎണ്ണനം.

അത്രയല്ല, കള്ള പ്രവാചകരും ജനത്തിൽ ഉണ്ടായിരുന്നു; അ ൧
പ്രകാരം നിങ്ങളിലും കള്ള ഉപദേഷ്ടാക്കന്മാർ ഉണ്ടായി, നാശമു
ള്ള മതഭേദങ്ങളെ നുഴയിച്ച് തങ്ങളെ വിലെക്ക് വാങ്ങിയ നാഥ
നെ തള്ളിപ്പറഞ്ഞും കൊണ്ടു, തങ്ങൾക്ക് തന്നെ വിരഞ്ഞ നാ
ശത്തെ വരുത്തും. ഇങ്ങിനെ സത്യത്തിന്റെ വഴിക്കു ദൂഷണം ൨
വരുവാൻ ഹേതുവാകുന്നവരുടെ കാമഭോഗങ്ങളെ പലരും പി
ന്തുടൎന്നു; ലോഭത്തിൽ ചിത്രവാക്കുകളെ കൊണ്ടു, നിങ്ങളെ വാ ൩
ണിഭം ആക്കും; ആയവൎക്കു പണ്ടുതന്നെ ന്യായവിധി താമസി
യാതെയും നാശം നിദ്രകൊള്ളാതെയും ഇരിക്കുന്നു. എങ്ങിനെ ൪
എന്നാൽ പിഴെച്ച ദൂതരെ ദൈവം ആദരിയാതെ അന്ധകാര
ത്തിൻ ചങ്ങലകളാൽ നരകത്തിൽ ആക്കി, ന്യായവിധിക്കായി
കാപ്പാൻ ഏല്പിക്കയും, പഴയ ലോകത്തെയും ആദരിയാതെ, ൫
അഭക്തരുടെ ഉലകിൽ ജലപ്രളയം വരുത്തിക്കൊണ്ടു, നീതി
ഘോഷകനായ നോഹെ എഴുവരോടെ പാലിക്കയും, സദോം ൬
ഘമോറ പട്ടണങ്ങളെ ഭസ്മീകരിച്ചു, (നില) മറിവിനാൽ ശിക്ഷി
ച്ചും കൊണ്ടു, ഭാവിയിലെ ഭക്തിഹീനൎക്കു ദൃഷ്ടാന്തമാക്കി വെക്കുക
യും, ആ അധൎമ്മികളിൽ വസിക്കുമ്പോൾ, നാൾതോറും അക്രമ ൭
ക്രിയകളെ കണ്ടും കേട്ടും കൊണ്ടു, നീതിയുള്ള ദേഹിയിൽ പീഡ
നിറെച്ചു. കാമഭോഗങ്ങളിലുള്ള അവരുടെ നടപ്പിനാൽ വലഞ്ഞു ൮
ഞ്ഞു പോയ നീതിമാനായ ലോത്തെ ഉദ്ധരിക്കയും ചെയ്തിരി
ക്കെ, കൎത്താവ് ഭക്തരെ പരീക്ഷയിൽനിന്ന് ഉദ്ധരിപ്പാനും അ ൯
നീതിക്കാരെ ന്യായവിധിനാളിലെ ദണ്ഡത്തിന്നു കാപ്പാനും അ
റിഞ്ഞിരിക്കുന്നു (സ്പഷ്ടം); വിശേഷാൽ മാലിന്യം മോഹിച്ചു, ജ
ഡത്തിൻ പിന്നാലെ നടന്നും കൎത്തൃത്വത്തെ നിന്ദിച്ചും പോ
കുന്നവരെ തന്നെ. ആ ധാൎഷ്ട്യമുള്ള തന്റേടക്കാർ തേജസ്സുക ൧൦
ളെ ദൂഷിപ്പാൻ അഞ്ചുന്നില്ല. ഊക്കിലും ശക്തിയിലും ഏറെ വി ൧൧
ശേഷമുള്ള ദൂതന്മാർ അവരിൽ ദൂഷണമുള്ള വിധിയെ (കൎത്താ

൧൨ വിൻ മുമ്പിൽ) ഉച്ചരിക്കാതെ, നില്ക്കുന്നെടത്തിൽ. ഇവർ ബു
ദ്ധിയില്ലാതെ പിടിക്കും ഇരെക്കും ആയിട്ടു പിറന്ന പ്രാകൃത മൃ
ഗങ്ങളെ പോലെ തങ്ങൾ അറിയാത്തവററെ ദുഷിച്ചുകൊൾക
യാൽ അനീതിയുടെ കൂലി ലഭിച്ചു, തങ്ങളുടെ ക്ഷയത്തിൽ കെ
൧൩ ട്ടുപോകും. പകലിലെ ഭോഗതൃപ്തിയെ സുഖം എന്നുവെച്ചു ത
ങ്ങളുടെ ചതി (സദ്യ)കളിൽ പുളെച്ചു, നിങ്ങളോട്ടു കൂട വിരുന്നി
൧൪ രിക്കുന്ന കറകളും കളങ്കങ്ങളും. പാപതൃപ്തി കാണാതെ വ്യഭിചാ
രിണി(നോക്കു) നിറഞ്ഞ കണ്ണുള്ളവരും സ്ഥിരത പോരാത്ത ദേ
ഹികളെ ഇരകാട്ടി കുടുക്കുന്നവരും, ഹൃദയം ലോഭത്തിൻ അഭ്യാ
൧൫ സം തികഞ്ഞവരും ആയ ശാപമക്കൾ. നേർവഴിയെ വിട്ടു,
ബെയോൎന്നായ ബില്യാമിന്റെ വഴിയെ ചെന്നു ഭ്രമിച്ചു പോ
൧൬ യി. ആയവൻ അനീതിയുടെ കൂലിയെ സ്നേഹിച്ചു. തന്റെ
അതിക്രമത്തിൻ ബോധം വരുവാൻ ശാസിക്കപ്പെട്ടു, വാക്കി
ല്ലാത്ത വാഹനം മനുഷ്യശബ്ദത്താൽ ഉരിയാടി, പ്രവാചക
൧൭ ന്റെ മൌഢ്യത്തെ തടുത്തു. ഇവർ നീരില്ലാത്ത ഉറവുകൾ,
കൊടുങ്കാററു, തെളിക്കുന്ന മഞ്ഞു, മേഘങ്ങൾ, കൂരിരിട്ട് അവൎക്ക
൧൮ എന്നെന്നേക്കും കാക്കപ്പെട്ടിരിക്കുന്നു. കാരണം ഭ്രമത്തിൽ നട
ക്കുന്നവരോട് അല്പം വേർപ്പിട്ട് ഓടുന്നവരെ ഇവർ മായം ചീ
ൎത്തുള്ളവ ഉരിയാടിക്കൊണ്ടു, ജഡമോഹങ്ങളിലും കാമഭോഗങ്ങളി
൧൯ ലും കുടുക്കുന്നു. അവൎക്ക സ്വാതന്ത്ര്യത്തെ പറഞ്ഞു കൊടുക്കുന്നു;
൨൦ തങ്ങളൊ കേടിന്റെ ദാസരായ്ക്കിടക്കുന്നു. താന്താൻ തോററതി
ന്ന് അടിമപ്പെട്ടു പുക്കുവല്ലൊ; കൎത്താവും രക്ഷിതാവും ആയ
യേശുക്രിസ്തുന്റെ പരിജ്ഞാനത്താൽ ലോകത്തിൻ മലിനതക
ളെ വിട്ടോടിയവർ അവററിൽ വീണ്ടും കുടുങ്ങി തോററുപോയാ
ൽ അവൎക്ക മുമ്പിനേക്കാൾ പിമ്പ് അധികം വഷളായ്പോയി.
൨൧ നീതിമാൎഗ്ഗം അറിഞ്ഞ ശേഷം ഏല്പിച്ചുകിട്ടിയ വിശുദ്ധ നിയോ
ഗത്തിൽനിന്നു മാറിപ്പോകുന്നതിനേക്കാൾ ആ പരിജ്ഞാനം
൨൨ വരാഞ്ഞു എങ്കിൽ കൊള്ളായിരുന്നു. അവൎക്ക സംഭവിച്ചതൊ
താൻ ഛൎദ്ദിച്ചതിലേക്ക് തിരിഞ്ഞ നായി എന്നും പന്നി കുളിച്ചിട്ടു
ചളിയിൽ ഉരുളുവാൻ എന്നും മെയ്യുള്ള പഴഞ്ചൊല്ലിന്റെ ന്യാ
യം തന്നെ.

## ൩. അദ്ധ്യായം.

ക്രിസ്തന്റെ വരവു നിശ്ചയവും, (൧൦) വലിയ മാററം വരുത്തുന്നതും ആകയാൽ, (൧൪) ഒരുങ്ങുവാനുള്ള പ്രബോധനം.

പ്രിയമുള്ളവരെ, നിങ്ങൾക്ക് ഞാൻ ഇന്ന് എഴുതുന്നത് ൧
രണ്ടാം ലേഖനം ആകുന്നുവല്ലൊ! രണ്ടിനാലും ഞാൻ ഓൎമ്മ വ
രുത്തിക്കൊണ്ടു. നിങ്ങളുടെ സ്വച്ഛ മനസ്സിനെ ഉണൎത്തുന്നിത്.
വിശുദ്ധ പ്രവാചകരാൽ മുൻചൊല്ലപ്പെട്ട വചനങ്ങളെയും ൨
നിങ്ങളുടെ അപോസ്തലരാൽ (കിട്ടിയ) കൎത്താവും രക്ഷിതാവും
ആയവന്റെ കല്പനയേയും ഓൎത്തുകൊൾകയും. ദിവസങ്ങളു ൩
ടെ അന്ത്യത്തിൽ സ്വന്ത മോഹങ്ങളിൻ പ്രകാരം നടക്കുന്ന
പരിഹാസക്കാർ അവന്റെ പ്രത്യക്ഷതയുടെ വാഗ്ദത്തം എവി
ടെ? പിതാക്കന്മാർ നിദ്രകൊണ്ട നാൾമുതൽ സകലവും സൃഷ്ടി ൪
യുടെ ആരംഭം തൊട്ട് ഒരുപോലെ പാൎത്തിരിക്കുന്നുവല്ലൊ എ
ന്നു ചൊല്ലി, പരിഹാസത്തോടെ വരും എന്നു വിശേഷാൽ അ
റികയും ചെയ്ക. എങ്ങിനെ എന്നാൽ ദൈവത്തിന്റെ വചന ൫
ത്താൽ പണ്ടു വാനങ്ങളും വെള്ളത്തിൽനിന്നും വെള്ളത്തൂടെയും
ഉണ്ടായി ചമഞ്ഞ ഭൂമിയും ആയ ശേഷം. അന്നുള്ള ലോകം ൬
അവററാൽ ജലപ്രളയത്തിൽ മുങ്ങി നശിച്ചു എന്നും. ഇപ്പോഴ ൭
ത്തെ വാനങ്ങളും ഭൂമിയും ആ വചനത്താൽ തന്നെ നിക്ഷേ
പിക്കപ്പെട്ടു, ന്യായവിധിയും ഭക്തിഹീനമനുഷ്യരുടെ നാശവും
സംഭവിക്കുന്ന ദിവസത്തിലേക്കു തീക്കായിട്ടു കാക്കപ്പെട്ടിരി
ക്കുന്നു എന്നും അവൎക്കു തോന്നാത്തതു മനസ്സില്ലായ്കയാൽ അ
ത്രെ ആകുന്നു. നിങ്ങൾക്കൊ പ്രിയമുള്ളവരെ, കൎത്താവിന്മുമ്പി ൮
ൽ ഒരു നാൾ ആയിരം വൎഷം പോലെയും ആയിരം വൎഷം ഒരു
നാൾ പോലെയും (സങ്കീ. ൯൦, ൪.) എന്ന് ഇത് ഒന്നു തോന്നാ
തിരിക്കരുതു. ചിലർ ഇതു താമസം എന്നു വിചാരിക്കുന്ന പ്ര ൯
കാരം കൎത്താവ് വാഗ്ദത്തത്തെ കുറിച്ചു താമസിക്കുന്നില്ല; ഒരു
ത്തരും നശിച്ചുപോകാതെ, എല്ലാവരും മാനസാന്തരത്തിലേക്കു
പോരുവാൻ അവൻ ഇച്ഛിച്ചു, നമ്മോടു ദീൎഘക്ഷമാവാൻ ആ
കകെ ഉള്ളു. കൎത്താവിൻ ദിവസമൊ (രാത്രിയിൽ) കള്ളനെ ൧൦
പോലെ വരും; ആയതിൽ വാനങ്ങൾ മുഴങ്ങി ഒഴിഞ്ഞും (ആദി)
ഭൂതങ്ങൾ കത്തി അഴിഞ്ഞും ഭൂമിയും അതിലുള്ള പണികളും വെ
ന്തുംപോകും; ഇങ്ങിനെ ഇവയൊക്കയും അഴിയേണ്ടിയിരിക്കെ ൧൧

നിങ്ങൾ വിശുദ്ധ നടപ്പുകളിലും ഭക്തികളിലും എത്ര മുതിൎന്നിരി
൧൨ ക്കേണ്ടു. വാനങ്ങൾ ചുട്ടഴിഞ്ഞ് ആദിഭൂതങ്ങൾ വെന്തുരുകുന്ന
ദേവദിവസത്തിന്റെ വരവിനെ പാൎത്തും ഉഴറിച്ചും കൊണ്ടു
൧൩ തന്നെ. അവന്റെ വാഗ്ദത്തപ്രകാരമൊ നീതി വസിക്കുന്ന
പുതുവാനങ്ങളും പുതു ഭൂമിയും നാം പാൎത്തിരിക്കുന്നു.
൧൪ അതുകൊണ്ടു പ്രിയമുള്ളവരെ, നിങ്ങൾ ഇവററെ കാത്തിരി
ക്കെ സമാധാനത്തിന്നായി അവന്മുമ്പിൽ കറയും കളങ്കവും ഇ
൧൫ ല്ലാതെ കാണപ്പെട്ടുവാൻ ശ്രമിച്ചുകൊണ്ടു, നമ്മുടെ കൎത്താ
വിന്റെ ദീൎഘക്ഷമയെ രക്ഷ എന്നു വിചാരിപ്പിൻ; അപ്ര
കാരം നമ്മുടെ പ്രിയസഹോദരനായ പൌലും തനിക്കു നല്ക
൧൬ പ്പെട്ട ജ്ഞാനത്തിന്നു തക്കവണ്ണം നിങ്ങൾക്കു. പിന്നെ ഇവ
ററെകൊണ്ടു ചൊല്ലുന്ന സകല ലേഖനങ്ങളിലും എഴുതിയല്ലൊ
അവററിൽ അറിവാൻ പ്രയാസം ഉള്ളവ ചിലതുണ്ടു; ആയ
വ ശീലിക്കാത്തവരും ഊന്നിനില്ലാത്തവരും ശേഷം തിരുവെഴു
ത്തുകളെ എന്ന പോലെ തങ്ങളുടെ നാശത്തിന്നായി കോട്ടിക്കള
൧൭ യുന്നു. ആകയാൽ പ്രിയമുള്ളവരെ, മുൻബോധം ഉണ്ടായിട്ടു
നിങ്ങൾ അധൎമ്മികളുടെ ഭ്രമത്താൽ കൂട വലിക്കപ്പെട്ടിട്ട് ഊന്നി
നില്പതിൽനിന്നു പിഴകി പോകാതിരിപ്പാൻ കാത്തുകൊണ്ടു, കരു
൧൮ ണയിലും നമ്മുടെ കൎത്താവും രക്ഷിതാവുമായ യേശുക്രിസ്തന്റെ
അറിവിലും വളൎന്നു വരുവിൻ; അവന്ന് ഇപ്പോഴും യുഗാന്തദി
വസത്തിലേക്കും തേജസ്സ് ഉണ്ടാവൂതാക.



THE FIRST EPISTLE OF

# John

# യോഹനാന്റെ

## ഒന്നാം ലേഖനം

### ൧. അദ്ധ്യായം.

ദൈവത്തോടെ കൂട്ടായ്മ, (൫) വെളിച്ചത്തിൽ നടക്കുന്നു, (൮) സത്യതാഴ്മയും, (൨, ൧.) യേശുവിങ്കലെ ആശ്രയവും തന്നെ.

ആദിമുതൽ ഉള്ളതു ഞങ്ങൾ കേട്ടും ഇക്കണ്ണുകളാൽ കണ്ടും ൧
പാൎത്തും ഈ കൈകൾ തൊട്ടും ഉള്ളതിനെ തന്നെ (അറിയിക്കു
ന്നു) ജീവന്റെ വചനം സംബന്ധിച്ചിട്ടു തന്നെ. ജീവനല്ലോ ൨
പ്രത്യക്ഷമായി ഞങ്ങളും കണ്ടു സാക്ഷ്യം ചൊല്ലുന്നു; പിതാവോ
ടിരുന്നു ഞങ്ങൾക്ക് പ്രത്യക്ഷമായ നിത്യജീവനെ നിങ്ങളെ
അറിയിക്കുന്നു. ഞങ്ങൾ കണ്ടും കേട്ടും ഉള്ളതിനെ നിങ്ങൾക്കും ൩
ഞങ്ങളോടു കൂട്ടായ്മ ഉണ്ടാകേണ്ടതിന്നായി നിങ്ങളെ അറിയിക്കു
ന്നു; ഞങ്ങളുടെ കൂട്ടായ്മയോ പിതാവിനോടും അവന്റെ പുത്ര
നായ യേശുക്രിസ്തുനോടും ആകുന്നു. നിങ്ങളുടെ സന്തോഷം ൪
പൂൎണ്ണമാവാൻ ഞങ്ങൾ തന്നെ ഇവ നിങ്ങൾക്ക് എഴുതുന്നതു.
അവങ്കൽനിന്നു ഞങ്ങൾ കേട്ടു നിങ്ങളെ അറിയിക്കുന്ന ദൂ ൫
താവിതു: ദൈവം വെളിച്ചം ആകുന്നു, അവനിൽ ഇരുട്ട് ഒട്ടും ഇ
ല്ല എന്നത്രെ. അവനോടു കൂട്ടായ്മ ഉണ്ട് എന്നു ചൊല്ലി, നാം ൬
ഇരുട്ടിൽ നടന്നാൽ കളവു പറയുന്നു, സത്യം ചെയ്യുന്നതുമില്ല.
അവൻ വെളിച്ചത്തിൽ ഇരിക്കുംപോലെ നാം വെളിച്ചത്തിൽ ൭
നടക്കിലൊ അന്യോന്യം കൂട്ടായ്മ ഉണ്ടു; അവന്റെ പുത്രനായ
യേശുക്രിസ്തുന്റെ രക്തം നമ്മെ സകല പാപത്തിൽനിന്നും
ശുദ്ധീകരിക്കുന്നു. ഞങ്ങൾക്കു പാപം ഇല്ല എന്നു പറഞ്ഞാൽ, ൮

നമ്മെ നാം തെററിക്കുന്നു; നമ്മിൽ സത്യവും ഇല്ല (ആയ്പുന്നു).
൯ നമ്മുടെ പാപങ്ങളെ ഏററു പറഞ്ഞാൽ അവൻ പാപങ്ങളെ
നമുക്കു ക്ഷമിച്ചു വിട്ടു, സകല അനീതിയിൽനിന്നും നമ്മെ ശു
൧൦ ദ്ധീകരിക്കുംവണ്ണം വിശ്വാസ്യനും നീതിമാനും ആകുന്നു. നാം
പാപം ചെയ്തില്ല എന്നു പറകിൽ അവനെ കള്ളനാക്കുന്നു, പി
ന്നെ അവൻെറ വചനം നമ്മിൽ ഇല്ല.
൨,൧ എൻ പൈതങ്ങളെ, നിങ്ങൾ പാപം ചെയ്യാഴ്വാൻ ഞാൻ ഇ
വററെ നിങ്ങൾക്ക് എഴുതുന്നു: ഒരുത്തൻ പാപം ചെയ്തു എങ്കി
ലൊ, നീതിമാനാകുന്ന യേശുക്രിസ്തൻ എന്നൊരു കാൎയ്യസ്ഥൻ
൨ നമുക്കു പിതാവിൻ സന്നിധിയിൽ ഉണ്ടു. അവൻ നമ്മുടെ പാ
പങ്ങൾക്കു പ്രായശ്ചിത്തമാകുന്നു; നമ്മുടയവററിന്നു മാത്രമല്ല,
സൎവ്വലോകത്തിൻ (പാപങ്ങൾക്കാ)യിട്ടും തന്നെ.

## ൨. അദ്ധ്യായം.

(൩) വെളിച്ചത്തിൽ നടക്കുന്നവർ ദേവകല്പനകളെ പ്രമാണിക്കുന്നു, (൧൨) അ
ന്ധകാരത്തിൽ നിന്നുള്ള ലോകസ്നേഹത്തെയും, (൧൮) ദുരുപദേശത്തെയും ഒഴി
ക്കേണ്ടിയതു.

൩ നാം അവനെ അറിഞ്ഞു എന്നത് അവൻെറ കല്പനകളെ
൪ സൂക്ഷിച്ചാലെ തിരിയുന്നു. അവനെ അറിഞ്ഞു എന്നു ചൊ
ല്ലിയും കല്പനകളെ സൂക്ഷിക്കാത്തവൻ കള്ളനാകുന്നു; അവനി
൫ ൽ സത്യവും ഇല്ല. അവൻെറ വചനം സൂക്ഷിക്കുന്നവനിൽ
എല്ലാം ദൈവസ്നേഹം ഉള്ളവണ്ണം തികഞ്ഞിരിക്കുന്നു; നാം അ
൬ വനിൽ ഇരിക്കുന്നു എന്നു ഇതിനാലെ അറിയുന്നു. അവനി
ൽ വസിക്കുന്നു എന്നു ചൊല്ലുന്നവൻ ആയവൻ നടന്നപ്ര
൭ കാരം താനും നടക്കേണ്ടിയതു. പ്രിയമുള്ളവരെ, പുതിയ കല്പന
അല്ല ഞാൻ നിങ്ങൾക്കു എഴുതുന്നത്: ആദിമുതൽ നിങ്ങൾക്കു
ള്ള പഴയ കല്പന അത്രെ; പഴയ കല്പനയൊ നിങ്ങൾ (ആദി
൮ മുതൽ) കേട്ട വചനം തന്നെ. പിന്നെയും ഞാൻ പുതിയ കല്പ
നയെ നിങ്ങൾക്കു എഴുതുന്നു എന്നത് അവനിലും നിങ്ങളിലും
സത്യമായി (വന്നു) ഇരുട്ടല്ലൊ കഴിഞ്ഞു പോകുന്നു; സത്യവെളി
൯ ച്ചം ഇതാ പ്രകാശിക്കുന്നു. വെളിച്ചത്തിൽ ഇരിക്കുന്നു എന്നു
ചൊല്ലീട്ടും തൻ സഹോദരനെ പകെക്കുന്നവൻ ഇന്നേവ
൧൦ രെ ഇരുട്ടിൽ ആകുന്നു. തൻ സഹോദരനെ സ്നേഹിക്കുന്നവ
ൻ വെളിച്ചത്തിൽ വസിക്കുന്നു, അവനിൽ ഇടച്ചലും ഇല്ല.

സഹോദരനെ പകെക്കുന്നവൻ ഇരുട്ടിൽ ആകുന്നു, ഇരുട്ടിൽ ൧൧
നടക്കുന്നു; ഇരുട്ട് അവന്റെ കണ്ണുകളെ കുരുടാക്കുകയാൽ എ
വിടെക്കു ചെല്ലുന്നു എന്ന് അറിയുന്നതും ഇല്ല.
പൈതങ്ങളെ, നിങ്ങൾക്ക് അവന്റെ നാമം നിമിത്തം പാപ ൧൨
ങ്ങൾ മോചിച്ചിരിക്കയാൽ ഞാൻ നിങ്ങൾക്ക് എഴുതുന്നു: പി ൧൩
താക്കളെ, ആദിമുതൽ ഉള്ളവനെ നിങ്ങൾ അറിഞ്ഞിരിക്കയാൽ,
നിങ്ങൾക്ക് എഴുതുന്നു; ബാല്യക്കാരെ, നിങ്ങൾ ദുഷ്ടനെ ജയി
ച്ചിരിക്കയാൽ നിങ്ങൾക്ക് എഴുതുന്നു: കുഞ്ഞങ്ങളെ, നിങ്ങൾ പി
താവെ അറിഞ്ഞിരിക്കയാൽ ഞാൻ നിങ്ങൾക്ക് എഴുതി. പിതാ ൧൪
ക്കളെ, ആദിമുതൽ ഉള്ളവനെ നിങ്ങൾ അറിഞ്ഞിരിക്കയാൽ ഞാ
ൻ നിങ്ങൾക്ക് എഴുതി; ബാല്യക്കാരെ, ദേവവചനം നിങ്ങളിൽ
വസിക്കയാലും നിങ്ങൾ ഊക്കരായി ദുഷ്ടനെ ജയിച്ചിരിക്കയാ
ലും നിങ്ങൾക്ക് എഴുതി. ലോകത്തേയും ലോകത്തിലുള്ളവററെ ൧൫
യും സ്നേഹിക്കൊല്ലാ; ഒരുവൻ ലോകത്തെ സ്നേഹിച്ചാൽ, അവ
നിൽ പിതാവിങ്കലെ സ്നേഹം ഇല്ല. ജഡമോഹം, കൺമോഹം, ൧൬
സംസാരത്തിൻവമ്പു ഇങ്ങിനെ ലോകത്തിൽ ഉള്ളത് എല്ലാം
പിതാവിൽ നിന്നല്ല, ലോകത്തിൽനിന്ന് ആകുന്നു. ലോകവും ൧൭
അതിൻ മോഹവും കഴിഞ്ഞുപോകുന്നു; ദേവേഷ്ടത്തെ ചെയ്യുന്ന
വനൊ എന്നേക്കും വസിക്കുന്നു. കുഞ്ഞങ്ങളെ, ഒടുക്കത്തെ നാ ൧൮
ഴിക ആകുന്നു; എതിർക്രിസ്തൻ വരും എന്നു നിങ്ങൾ കേട്ടപ്ര
കാരം ഇപ്പോൾ കൂടെ അനേകം എതിർക്രിസ്തന്മാർ ഉളവായ
തിനാൽ, ഒടുക്കത്തെ നാഴിക ആകുന്നു എന്നു നാം അറിയുന്നു.
അവർ നമ്മിൽനിന്നു പുറപ്പെട്ടിട്ടും നമ്മിലുള്ളവരായില്ല; നമ്മി ൧൯
ലുള്ളവരായി എങ്കിൽ നമ്മോടു കൂടെ വസിക്കുമായിരുന്നുവല്ലൊ;
എല്ലാവരും നമ്മിൽ നിന്നുള്ളവരല്ല എന്നു ഇവരാൽ പ്രസിദ്ധ
മാകേണ്ടി വന്നു പോൽ. നിങ്ങളൊ വിശുദ്ധനിൽനിന്നു അഭി ൨൦
ഷേകമുള്ളവരായി സകലവും അറിയുന്നു. നിങ്ങൾ സത്യത്തെ ൨൧
അറിയാത്തവർ എന്നു വെച്ചല്ല; നിങ്ങൾ അതിനെ അറികയാ
ലും സത്യത്തിൽനിന്നു ഒരു കളവും ഉണ്ടാകായ്കയാലും ഞാൻ നി
ങ്ങൾക്ക് എഴുതിയത്. യേശു തന്നെ ക്രിസ്തനല്ല എന്നു തള്ളു ൨൨
ന്നവനല്ലാതെ, കള്ളൻ ആരാകുന്നു? ഇവൻ തന്നെ പിതാവെ
യും പുത്രനെയും തള്ളിപ്പറയുന്ന എതിർക്രിസ്തനാകുന്നു. പുത്ര ൨൩
നെ തള്ളുന്നവന്നു പിതാവും ഇല്ല, പുത്രനെ സ്വീകരിക്കുന്ന
വന്നു പിതാവും ഉണ്ടു. നിങ്ങളൊ ആദിമുതൽ കേട്ടതു നിങ്ങളിൽ ൨൪

വസിക്കുക, ആദിമുതൽ കേട്ടതു നിങ്ങളിൽ വസിച്ചാൽ നി
൨൫ ങ്ങളും പുത്രനിലും പിതാവിലും വസിക്കും. നിത്യജീവൻ എന്നു
൨൬ ള്ളതു അവൻ നമുക്ക പറഞ്ഞു തന്ന വാഗ്ദത്തം ആകുന്നു. നി
ങ്ങളെ തെറ്റിക്കുന്നവരെ കുറിച്ചു ഞാൻ ഇവ നിങ്ങൾക്ക് എ
൨൭ ഴുതി. പിന്നെ അവനിൽനിന്നു പ്രാപിച്ച അഭിഷേകം നിങ്ങ
ളിൽ തന്നെ വസിക്കുന്നു; ആരും നിങ്ങളെ ഉപദേശിപ്പാൻ ഒർ
ആവശ്യവും ഇല്ല; ആ അഭിഷേകം തന്നെ നിങ്ങളെ സകല
ത്തെയും കുറിച്ചുപദേശിക്കയും കളവല്ല, സത്യം ആകയും ചെ
യ്യുംപ്രകാരമത്രെ; അതു നിങ്ങളെ ഉപദേശിച്ചതുപോലെ തന്നെ
൨൮ അവനിൽ വസിപ്പിൻ. ഇനിയും പൈതങ്ങളെ, അവൻ പ്ര
ത്യക്ഷനാകുമ്പോൾ, നാം അവങ്കൽനിന്നു നാണിച്ചുപോകാ
തെ, അവന്റെ വരവിൽ പ്രാഗത്ഭ്യം പൂണ്ടിരിപ്പാൻ തന്നെ
അവനിൽ വസിപ്പിൻ.

## ൩. അദ്ധ്യായം.

നീതിമാന്റെ മക്കളായവർ, (൪) നീതിയെ പിന്തുടരും, (൧൧) ദ്വേഷിക്കപ്പെട്ടി
ട്ടും സ്നേഹിച്ചും പോരും, (൧൯) പ്രാഗത്ഭ്യം ലഭിക്കുന്നവർ.

൨൯ അവൻ നീതിമാൻ എന്നു തിരിയുന്നു എങ്കിൽ, നീതിയെ ചെ
യ്യുന്നവൻ ഒക്കയും അവനിൽനിന്നു ജനിച്ചിരിക്കുന്നു എന്ന്
൩,൧ നിങ്ങൾ അറിയുന്നു. കാണ്മിൻ! നാം ദേവമക്കൾ എന്നു വിളി
ക്കപ്പെടേണ്ടതിന്നു പിതാവ് നമുക്ക എത്ര വലിയ സ്നേഹത്തെ
നല്കി, നാം ആകയും ചെയ്യുന്നു; ആയതുകൊണ്ടു ലോകം നമ്മെ
അറിയുന്നില്ല; അത് അവനേയും അറിയാതെ ഇരുന്നുവല്ലൊ.
൨ പ്രിയമുള്ളവരെ, നാം ഇപ്പോൾ ദേവമക്കൾ ആകുന്നു; ഇന്ന
ത് ആകും എന്ന് ഇതുവരെ പ്രസിദ്ധമായതും ഇല്ല; പ്രസി
ദ്ധമായാലൊ, നാം അവനെ ഉള്ളവണ്ണം കാണ്മതിനാൽ അ
൩ വനോടു സദൃശന്മാരാകും എന്ന് അറിയുന്നു. അവനിൽ ഈ
പ്രത്യാശ ഉള്ളവനെല്ലാം ആയവൻ നിൎമ്മലൻ ആകുമ്പോലെ
൪ തന്നെയും നിൎമ്മലീകരിക്കുന്നു. പാപം ചെയ്യുന്നവൻ എല്ലാം
൫ അധൎമ്മത്തേയും ചെയ്യുന്നു. പാപം അധൎമ്മം തന്നെ; പാപ
ങ്ങളെ എടുത്തുകൊൾവാൻ അവൻ പ്രത്യക്ഷമായി എന്നും പാ
൬ പം അവനിൽ ഇല്ല എന്നും നിങ്ങൾ അറിയുന്നു. അവനിൽ
വസിക്കുന്നവൻ എല്ലാം പാപം ചെയ്യുന്നില്ല, പാപം ചെയ്യു
ന്നവൻ എല്ലാം അവനെ കണ്ടതും ഇല്ല; അവനെ അറിഞ്ഞ

തും ഇല്ല. പൈതങ്ങളെ, ആരും നിങ്ങളെ തെറ്റിക്കരുതു; നീതി ൭
യെ ചെയ്യുന്നവൻ ആയവൻ, നീതിമാനാകുമ്പോലെ നീതി
മാനാകുന്നു. പാപത്തെ ചെയ്യുന്നവൻ പിശാചിൽനിന്നാകു ൮
ന്നു; ആദിമുതൽ അല്ലൊ പിശാചു പാപം ചെയ്യുന്നു; പിശാ
ചിന്റെ ക്രിയകളെ അഴിപ്പാനായി തന്നെ ദേവപുത്രൻ പ്രത്യ
ക്ഷനായി. ദൈവത്തിൽനിന്നു ജനിച്ചവൻ എല്ലാം അവന്റെ ൯
വിത്തു ഉള്ളിൽ വസിക്കയാൽ പാപം ചെയ്യാതിരിക്കുന്നു; ദൈ
വത്തിൽനിന്നു ജനിച്ചതാൽ പാപം ചെയ്വാൻ കഴികയും ഇല്ല.
ദേവമക്കളും പിശാച് മക്കളും ഇതിൽ തന്നെ വെളിവാകുന്നു. ൧൦
നീതിയെ ചെയ്യാത്തവൻ എവനും തന്റെ സഹോദരനെ
സ്നേഹിക്കാത്തവനും ദൈവത്തിൽനിന്നുള്ളവനല്ല. നിങ്ങൾ ആ ൧൧
ദിമുതൽ കേട്ട ദൂതു നാം അന്യോന്യം സ്നേഹിക്കേണം എന്നല്ലൊ
ആകുന്നു. കായിൻ ദുഷ്ടനിൽനിന്നുള്ളവനായി തൻ സഹോ ൧൨
ദരനെ കൊന്നതു പോലെ അല്ല; അവനെ കൊന്നതു എന്തു
നിമിത്തം? അവന്റെ ക്രിയകൾ ദോഷവും സഹോദരന്റേവ
നീതിയും ഉള്ളവ ആകകൊണ്ടത്രെ. എന്റെ സഹോദരന്മാരെ, ൧൩
ലോകം നിങ്ങളെ പകെക്കയിൽ ആശ്ചൎയ്യപ്പെടരുതെ. നാം മര ൧൪
ണത്തെ വിട്ടു, ജീവനിൽ കടന്നിരിക്കുന്നു എന്നു സഹോദരരെ
സ്നേഹിക്കുന്നതു കൊണ്ടത്രെ നാം അറിയുന്നു; സഹോദരനെ
സ്നേഹിക്കാത്തവൻ മരണത്തിൽ വസിക്കുന്നു. തൻസഹോദ ൧൫
രനെ പകെക്കുന്നവൻ എല്ലാം ആളക്കൊല്ലി ആകുന്നു; ആള
ക്കൊല്ലിക്ക് ആൎക്കും നിത്യജീവൻ ഉള്ളിൽ വസിച്ചിരിക്കുന്നതും
ഇല്ല എന്നു നിങ്ങൾ അറിയുന്നു. ആയവൻ നമുക്ക വേണ്ടി, ൧൬
തന്റെ പ്രാണനെ വെച്ചു കളഞ്ഞതിനാൽ അത്രെ, നാം സ്നേ
ഹത്തെ അറിഞ്ഞിരിക്കുന്നു; നാമും സഹോദരൎക്ക് വേണ്ടി പ്രാ
ണങ്ങളെ വെച്ചുകളയേണ്ടതാകുന്നു. എന്നാൽ ഈ ലോകത്തെ ൧൭
ജീവനം ഉള്ളവൻ ആരും തൻ സഹോദരന്നു മുട്ടുള്ള പ്രകാരം
കണ്ടു, അവനിൽനിന്നു തന്റെ ഉൾക്കരളെ അടെച്ചു വെച്ചാ
ലൊ, ദൈവസ്നേഹം അവനിൽ എങ്ങിനെ വസിക്കും? എൻ ൧൮
പൈതങ്ങളെ, നാം വാക്കിനാലും നാവിനാലും അല്ല, ക്രിയയിലും
സത്യത്തിലും സ്നേഹിക്കാക.
നാം സത്യത്തിൽനിന്ന് ആകുന്നു എന്നതു ആയതിനാൽ ൧൯
അറിയും; നമ്മുടെ ഹൃദയങ്ങളെ അവന്മുമ്പാകെ തേറുമാറാക്കുക
യും ആം. കാരണം ഹൃദയം തന്നെ നമുക്ക കുറ്റം വിധിച്ചാൽ ൨൦

നമ്മുടെ ഹൃദയത്തേക്കാൾ ദൈവം വലിയവൻ ആകുന്നു; എ
൨൧ ല്ലാം അറികയും ചെയ്യുന്നു. പ്രിയമുള്ളവരെ, നമ്മുടെ ഹൃദയം
നമുക്ക കുററം വിധിക്കാഞ്ഞാൽ ദൈവത്തോടു നമുക്ക പ്രാഗ
൨൨ ത്ഭ്യം ഉണ്ടു. പിന്നെ അവന്റെ കല്പനകളെ നാം സൂക്ഷിച്ചു,
അവന്നു പ്രസാദമുള്ളവ ചെയ്കയാൽ, എന്തു യാചിച്ചാലും അ
൨൩ വനിൽനിന്നു ലഭിക്കും. അവന്റെ കല്പനയൊ അവന്റെ പു
ത്രനായ യേശുക്രിസ്തുന്റെ നാമത്തിൽ വിശ്വസിക്കയും ആ
യവൻ നമുക്ക കല്പന തന്ന പോലെ അന്യോന്യം സ്നേഹി
൨൪ ക്കയും വേണം എന്നത്രെ. അവന്റെ കല്പനകളെ സൂക്ഷിക്കു
ന്നവൻ അവനിൽ വസിക്കുന്നു; ഇവനും അവനിൽ (വസി
ക്കുന്നു) അവൻ നമ്മിൽ വസിക്കുന്നു എന്നത് അവൻ നമു
ക്ക തന്ന ആത്മാവിനാലെ അറിയുന്നു.

## ൪. അദ്ധ്യായം.

കള്ള ആത്മാക്കളും സത്യാത്മാവും, (൭) ദേവസ്നേഹത്തെ അറിഞ്ഞും, (൧൩) താനും
സ്നേഹത്തിൽ വൎദ്ധിച്ചും വരേണം.

൧ പ്രിയമുള്ളവരെ, എല്ലാ ആത്മാവിന്നും വിശ്വസിക്കാതെ,
ആത്മാക്കൾ ദൈവത്തിൽനിന്നുള്ളവയൊ എന്നു ശോധന ചെ
യ്വിൻ! കള്ള പ്രവാചകർ പലരും ലോകത്തിലേക്ക് പുറപ്പെട്ടിട്ടു
൨ ണ്ടല്ലൊ. ദേവാത്മാവെ ഇതിനാൽ അറിവിൻ! ജഡത്തിൽ വ
ന്നവൻ എന്നു യേശുക്രിസ്തുനെ സ്വീകരിക്കുന്ന ആത്മാവെ
൩ ല്ലാം ദൈവത്തിൽനിന്നാകുന്നു. (ജഡത്തിൽ വന്നവൻ എന്നു)
യേശുക്രിസ്തുനെ സ്വീകരിക്കാത്ത ആത്മാവെല്ലാം ദൈവത്തി
ൽനിന്നുള്ളതല്ല; വരുന്നു എന്നു നിങ്ങൾ കേട്ടിരിക്കുന്ന എതിർ
ക്രിസ്തുന്റെ ആത്മാവ് ഇതു തന്നെ; ആയത് ഇപ്പോൾ കൂടെ
൪ ലോകത്തിൽ ഇരിക്കുന്നു. പൈതങ്ങളെ, നിങ്ങൾ ദൈവത്തിൽ
നിന്നുള്ളവരാകുന്നു, അവരെ ജയിച്ചും ഇരിക്കുന്നു; ലോകത്തി
ൽ ഇരിക്കുന്നവനേക്കാൾ നിങ്ങളിൽ ഉള്ളവൻ വലിയവന
൫ ല്ലൊ ആകുന്നു. അവർ ലോകത്തിൽനിന്ന് ആകയാൽ, ലോ
കത്തിൽനിന്നു (ഉള്ളതു) പറയുന്നു; ലോകം അവരെ കേൾക്ക
൬ യും ചെയ്യുന്നു. ഞങ്ങൾ ദൈവത്തിൽനിന്ന് ആകുന്നു, ദൈ
വത്തെ അറിയുന്നവൻ ഞങ്ങളെ കേൾക്കുന്നു; ദൈവത്തിൽ
നിന്നല്ലാത്തവൻ ഞങ്ങളെ കേൾക്കുന്നില്ല: സത്യത്തിന്റെ

ആത്മാവെയും ഭ്രമത്തിന്റെ ആത്മാവെയും ഇതിനാൽ നാം
അറിയുന്നു.
പ്രിയമുള്ളവരെ, നാം അന്യോന്യം സ്നേഹിക്ക; കാരണം സ്നേ ൭
ഹം ദൈവത്തിൽനിന്നാകുന്നു, സ്നേഹിക്കുന്നവൻ എല്ലാം ദൈവ
ത്തിൽനിന്നു ജനിച്ചവനായി ദൈവത്തെ അറിയുന്നു. ദൈവം ൮
സ്നേഹം തന്നെ; ആകയാൽ സ്നേഹിക്കാത്തവൻ ദൈവത്തെ
അറിഞ്ഞിട്ടില്ല. ദൈവം തന്റെ ഏകജാതനായ പുത്രനെ നാം ൯
അവനാൽ ജീവിക്കേണ്ടതിന്നു ലോകത്തിൽ അയച്ചിരിക്കകൊ
ണ്ടു, ദൈവസ്നേഹം നമ്മിൽ പ്രസിദ്ധമായി. നാം ദൈവത്തെ ൧൦
സ്നേഹിച്ചു എന്നല്ല, അവൻ നമ്മെ സ്നേഹിച്ചു, തന്റെ പുത്ര
നെ നമ്മുടെ പാപങ്ങൾക്ക് പ്രായശ്ചിത്തമാവാൻ അയച്ചു എ
ന്നതിൽ തന്നെ സ്നേഹം (കാണ്മാൻ) ഉണ്ടു. പ്രിയമുള്ളവരെ, ൧൧
ദൈവം നമ്മെ ഇപ്രകാരം സ്നേഹിച്ചു എന്നാൽ നാമും അന്യോ
ന്യം സ്നേഹിക്കേണ്ടതു. ദൈവത്തെ ഒരുത്തരും ഒരു നാളും ക ൧൨
ണ്ടിട്ടില്ല; നാം അന്യോന്യം സ്നേഹിച്ചാൽ ദൈവം നമ്മിൽ വ
സിക്കുന്നു; അവന്റെ സ്നേഹം നമ്മിൽ തികഞ്ഞും ഇരിക്കുന്നു.
നാം അവനിലും അവൻ നമ്മിലും വസിക്കുന്നു എന്നതിനെ ൧൩
അവൻ തന്റെ ആത്മാവിൽനിന്നു നമുക്കു തന്നതിനാൽ അ
റിയുന്നു. പിതാവു തന്റെ പുത്രനെ ലോകരക്ഷിതാവാവാൻ ൧൪
അയച്ചിരിക്കുന്നു എന്നു ഞങ്ങൾ കണ്ടിട്ടു സാക്ഷ്യം ചൊല്ലുന്നു.
യേശു ദൈവപുത്രൻ എന്ന് ആരാനും സ്വീകരിച്ചാൽ, ദൈവം ൧൫
അവനിലും അവൻ ദൈവത്തിലും വസിക്കുന്നു. ഇങ്ങിനെ ൧൬
ദൈവത്തിന്നു നമ്മിലുള്ള സ്നേഹത്തെ നാം അറിഞ്ഞും വിശ്വ
സിച്ചും ഇരിക്കുന്നു; ദൈവം സ്നേഹം തന്നെ ആകുന്നു; സ്നേ
ഹത്തിൽ വസിക്കുന്നവൻ ദൈവത്തിലും ദൈവം അവനിലും
വസിക്കുന്നു. സ്നേഹം നമ്മോടു തികഞ്ഞിരിക്കുന്നതു നമുക്കു ൧൭
വിധിദിവസത്തിൽ പ്രാഗത്ഭ്യം ഉണ്ടാകുന്നതിനാൽ തന്നെ; അ
തൊ ആയവൻ ഇരിക്കുമ്പോലെ നാമും ഈ ലോകത്തിൽ ഇരി
ക്കുന്നതുകൊണ്ടത്രെ. സ്നേഹത്തിൽ ഭയം ഇല്ല, ഭയത്തിന്നു ദ ൧൮
ണ്ഡനം ഉണ്ടാകയാൽ തികഞ്ഞ സ്നേഹം ഭയത്തെ പുറത്താക്കി
കളയുന്നു; ഭയപ്പെടുന്നവൻ സ്നേഹത്തിൽ തികവു വന്നവന
ല്ല. അവൻ മുമ്പെ നമ്മെ സ്നേഹിച്ചത് കൊണ്ടു, നാം സ്നേഹി ൧൯
ക്കാക. ഒരുവൻ ഞാൻ ദൈവത്തെ സ്നേഹിക്കുന്നു എന്നു ൨൦
ചൊല്ലി, തന്റെ സഹോദരനെ പകെച്ചാൽ, അവൻ കള്ളനാ

കുന്നു; താൻ കണ്ട സഹോദരനെ സ്നേഹിക്കാത്തവൻ കാണാ
൨൧ ത്ത ദൈവത്തെ എങ്ങിനെ സ്നേഹിച്ചു കൂടും? ദൈവത്തെ സ്നേ
ഹിക്കുന്നവൻ തൻെറ സഹോദരനെയും സ്നേഹിക്ക എന്നീക
ല്പന നമുക്ക് അവങ്കൽനിന്നു ഉണ്ടു.

## ൫. അദ്ധ്യായം.

വിശ്വാസത്താലെ ജയം, (൬) വിശ്വാസികൾക്കു കിട്ടിയ ദൈവസാക്ഷ്യം, (൧൪) അവൎക്കു പ്രാൎത്ഥനയിലും മററും നിശ്ചയം വരുന്നതു.

൧ യേശു തന്നെ ക്രിസ്തൻ എന്നു വിശ്വസിക്കുന്നവൻ എല്ലാം
ദൈവത്തിൽനിന്നു ജനിച്ചിരിക്കുന്നു; ജനിപ്പിച്ചവനെ സ്നേഹി
ക്കുന്നവൻ എല്ലാം അവനിൽനിന്നു ജനിച്ചവനെയും സ്നേ
൨ ഹിക്കുന്നു. നാം ദൈവത്തെ സ്നേഹിച്ചു അവൻെറ കല്പനക
ളെ ചെയ്യുമ്പോൾ, ദൈവമക്കളെ നാം സ്നേഹിക്കുന്നു എന്നറി
൩ യുന്നു. അവൻെറ കല്പനകളെ സൂക്ഷിക്കുന്നതല്ലൊ ദൈവ
സ്നേഹം ആകുന്നു; അവൻെറ കല്പനകൾ ഭാരം ഉള്ളതും അല്ല.
൪ കാരണം ദൈവത്തിൽനിന്നു ജനിച്ചത് ഒക്കയും ലോകത്തെ
ജയിക്കുന്നു, ലോകത്തെ ജയിച്ച ജയമൊ നമ്മുടെ വിശ്വാസ
൫ മത്രെ. യേശു ദൈവപുത്രൻ എന്നു വിശ്വസിക്കുന്നവനല്ലാ
തെ, പിന്നെ ആരാകുന്നു ലോകത്തെ ജയിക്കുന്നവൻ.
൬ ആയവൻ ജലത്താലും രക്തത്താലും വന്നവനത്രെ, ക്രിസ്തു
നാകുന്ന യേശു തന്നെ; ജലത്താൽ മാത്രമല്ല, ജലത്താലും രക്ത
ത്താലും അത്രെ; ആത്മാവ് തന്നെ സത്യം ആകയാൽ, സാ
൭ ക്ഷ്യം ചൊല്ലുന്നത് ആത്മാവ് തന്നെ. (സ്വൎഗ്ഗത്തിൽ സാ
ക്ഷ്യം പറയുന്നവർ മൂവർ ഉണ്ടല്ലൊ! പിതാവു, വചനം, വിശു
൮ ദ്ധാത്മാവ് എന്നിവർ മൂവരും ഒന്നു തന്നെ. ഭൂമിയിലും) സാ
ക്ഷ്യം പറയുന്നവർ മൂവർ ഉണ്ടല്ലൊ! ആത്മാവു, ജലം, രക്തം
൯ എന്നിവർ തന്നെ; മൂവരും ഒന്നിലേക്ക് ആകുന്നു. നാം മനുഷ്യ
രുടെ സാക്ഷ്യത്തെ കൈക്കൊണ്ടാൽ, ദൈവത്തിൻ സാക്ഷ്യം
ഏറെ വലുതാകുന്നു; അവൻ തൻെറ പുത്രനെ കുറിച്ചു ചൊല്ലി
൧൦ യതു, ദൈവസാക്ഷ്യം ആകുന്നുണ്ടല്ലൊ. ദേവപുത്രനിൽ വി
ശ്വസിക്കുന്നവനു ദൈവസാക്ഷ്യം ഉള്ളിൽ ഉണ്ടു, ദൈവത്തി
ന്നു വിശ്വസിക്കാത്തവൻ ദൈവം സ്വപുത്രനെ കുറിച്ചു ചൊ
ല്ലിയ സാക്ഷ്യത്തെ വിശ്വസിക്കാഞ്ഞതിനാൽ, അവനെ കള്ള
൧൧ നാക്കുന്നു. ആ സാക്ഷ്യമാവിത്: ദൈവം നമുക്കു നിത്യജീവനെ

തന്നു എന്നും, ആ ജീവൻ അവന്റെ പുത്രനിൽ ആകുന്നു എ
ന്നും ഉള്ളതത്രെ. പുത്രനുള്ളവന്നു ജീവൻ ഉണ്ടു, ദേവപുത്രൻ ൧൨
ഇല്ലാത്തവന്നു ജീവനും ഇല്ല. ദേവപുത്രന്റെ നാമത്തിൽ വി ൧൩
ശ്വസിക്കുന്ന നിങ്ങൾക്ക് ഞാൻ ഇവ എഴുതിയതു: നിങ്ങൾ
നിത്യജീവനുള്ളവർ എന്നറിഞ്ഞു, ദൈവപുത്രന്റെ നാമത്തിൽ
(ഇനിയും) വിശ്വസിക്കേണ്ടതിന്നത്രെ.

നമുക്കു അവനോടുള്ള പ്രാഗത്ഭ്യമാവിത്: നാം അവന്റെ ൧൪
ഇഷ്ടപ്രകാരം വല്ലതും യാചിച്ചാൽ, അവൻ നമ്മെ കേൾക്കു
ന്നു എന്നത്രെ. എന്തു യാചിച്ചാലും അവൻ നമ്മെ കേൾക്കു ൧൫
ന്നു എന്നറികിൽ നാം അവനോടു യാചിച്ച യാചനകൾ ലഭി
ച്ചു എന്നും അറിയുന്നു. ആരാനും തന്റെ സഹോദരൻ മരണ ൧൬
ത്തിലേക്കല്ലാത്ത പാപം ചെയ്തു പിഴെക്കുന്നതു കണ്ടാൽ, യാ
ചിക്കും; അവന്നും ജീവനെ കൊടുക്കയും ആം; മരണത്തിലേക്ക
ല്ലാത്ത പാപം ചെയ്യുന്നവൎക്ക് തന്നെ മരണത്തിന്നുള്ള പാപം
ഉണ്ടു; അതിന്നായി ചോദിക്കേണം എന്നു ഞാൻ ചൊല്ലുന്നില്ല.
എല്ലാ അനീതിയും പാപമാകുന്നു, മരണത്തിന്നല്ലാത്ത പാപ ൧൭
വും ഉണ്ടു. ദൈവത്തിൽനിന്നു ജനിച്ചവൻ ആരും പാപം ൧൮
ചെയ്യാ എന്നു നാം അറിയുന്നു; അല്ല, ദൈവത്തിൽനിന്നു ജനി
ച്ചവൻ തന്നെത്താൻ സൂക്ഷിക്കുന്നു; ദുഷ്ടൻ അവനെ തൊടു
ന്നതും ഇല്ല. നാം ദൈവത്തിൽനിന്ന് ആകുന്നു എന്നു നാം ൧൯
അറിയുന്നു; സൎവ്വലോകവും ദുഷ്ടനിൽ കിടക്കുന്നു. ദൈവപുത്ര ൨൦
ൻ വന്നു നാം സത്യമുള്ളവനെ അറിവാനായി നമുക്കു വിവേ
കം തന്നു എന്നും അറിയുന്നു, അതിനാൽ നാം സത്യമുള്ളവനി
ൽ അവന്റെ പുത്രനായ യേശുക്രിസ്തുനിൽ തന്നെ ആകുന്നു;
ഇവൻ സത്യദൈവവും നിത്യജീവനും ആകുന്നു. പൈതങ്ങ ൨൧
ളെ, വിഗ്രഹങ്ങളിൽനിന്നു നിങ്ങളെ കാത്തുകൊൾവിൻ.



THE SECOND EPISTLE OF

# John

# യോഹനാന്റെ

## രണ്ടാം ലേഖനം

ഒരു സഭയെ, (൪) വിശ്വാസസ്നേഹങ്ങളിൽ നിലനില്പാൻ പ്രബോധിപ്പിക്കുന്നു.

൧ തെരിഞ്ഞെടുക്കപ്പെട്ട കൎത്രിക്കും ഞാൻ സത്യത്തിൽ സ്നേ
൨ ഹിക്കുന്ന അവളുടെ മക്കൾക്കും മൂപ്പൻ (എഴുതുന്നത്). ഞാൻ
മാത്രമല്ല, സത്യത്തെ അറിഞ്ഞവർ എല്ലാവരും നമ്മിൽ വസി
ക്കുന്നതും നമ്മോട് എന്നേക്കും നില്പതും ആകുന്ന സത്യത്തിൻ
൩ നിമിത്തം (നിങ്ങളെ സ്നേഹിക്കുന്നു). പിതാവായ ദൈവത്തി
ൽനിന്നും പിതാവിൻ പുത്രനായ യേശുക്രിസ്തുൻ എന്ന കൎത്താ
വിൽനിന്നും സത്യത്തിലും സ്നേഹത്തിലും നിങ്ങളോടു കരുണ,
൪ കനിവു, സമാധാനവും ഉണ്ടാവൂതാക. നമുക്കു പിതാവിൽനി
ന്നു കല്പന വന്നതു പോലെ നിന്റെ മക്കളിൽ ചിലർ സത്യ
ത്തിൽ നടക്കുന്നതു ഞാൻ കണ്ടെത്തുകയാൽ, അത്യന്തം സ
൫ ന്തോഷിച്ചു. ഇനി കൎത്രീ നിണക്ക് പുതിയ കല്പന അല്ല,
ആദിമുതൽ നമുക്ക് ഉണ്ടായതത്രെ; ഞാൻ എഴുതിക്കൊണ്ടു, നാം
൬ അന്യോന്യം സ്നേഹിക്കാക എന്നു നിന്നോടു ചോദിക്കുന്നു. നാം
അവന്റെ കല്പനകളിൻ പ്രകാരം നടക്കുക എന്നത് സ്നേഹം
തന്നെ ആകുന്നു; ആയതിൽ നടക്കേണം എന്നത് നാം ആദി
൭ മുതൽ കേട്ട പ്രകാരം കല്പന ആകുന്നതു: ജഡത്തിൽ വരുന്ന
വൻ എന്നു യേശുക്രിസ്തുനെ സ്വീകരിക്കാത്ത വഞ്ചകർ പല
രും ലോകത്തിലേക്കു പുറപ്പെട്ടുവല്ലൊ, വഞ്ചകനും എതിർക്രിസ്തു
൮ നും ഇപ്രകാരമുള്ളവനത്രെ. നാം അദ്ധ്വാനിച്ച് ഉണ്ടാക്കിയ
തു കളയാതെ, പൂൎണ്ണ കൂലിയെ പ്രാപിക്കേണ്ടതിന്നു നിങ്ങളെ

തന്നെ നോക്കുവിൻ. ക്രിസ്തന്റെ ഉപദേശത്തിൽ വസിക്കാ ൯
തെ, മുന്നോട്ടുന്നവന്ന് ആക്കും ദൈവം ഇല്ല; ക്രിസ്തന്റെ ഉ
പദേശത്തിൽ വസിക്കുന്നവന്നു പിതാവും പുത്രനും ഉണ്ടു. ഒരു ൧൦
ത്തൻ ഈ ഉപദേശം ധരിക്കാതെ, നിങ്ങളുടെ അടുക്കെ വരികി
ൽ അവനെ വീട്ടിൽ ചേൎത്തുകൊൾകയും കുശലം പറകയും അ
രുതു. അവനോടു കുശലം പറയുന്നവൻ അവന്റെ ദുഷ്ക്രിയ ൧൧
കൾക്കു കൂട്ടാളി ആകുന്നു സത്യം. നിങ്ങൾക്കു എഴുതുവാൻ പ ൧൨
ലവും ഉണ്ടായിട്ടും കടലാസ്സും മഷിയും കൊണ്ടു ചെയ്വാൻ മന
സ്സില്ലാഞ്ഞു; കാരണം നമ്മുടെ സന്തോഷം പൂൎണ്ണമാകേണ്ടതി
ന്നു നിങ്ങളരികെ വന്നു മുഖാമുഖമായി ചൊല്വാൻ ആശിക്കു
ന്നു. നിന്റെ തെരിഞ്ഞെടുത്ത സഹോദരിയുടെ മക്കൾ നിന്നെ ൧൩
വന്ദിക്കുന്നു.



THE THIRD EPISTLE OF

# John

# യോഹനാൻറ

## മൂന്നാം ലേഖനം

ഗായനെ സഹോദരപ്രീതി നിമിത്തം പുകണ്ണു, (൯) ദ്യോത്രഫാവിൻറ കററ
വും മററും ചൊല്ലി എഴുതുന്നതു.

൧ മൂപ്പനായ ഞാൻ സത്യത്തിൽ സ്നേഹിക്കുന്ന പ്രിയ ഗായ
൨ ന്ന് (എഴുതുന്നതു.) ഹേ പ്രിയ! നിൻറ ദേഹി സുഖിക്കുമ്പോ
ലെ നീ തഴെച്ചും സുഖിച്ചും വരേണം എന്നു ഞാൻ എല്ലാം
൩ കൊണ്ടും അപേക്ഷിക്കുന്നു. സഹോദരന്മാർ വന്നു നീ സത്യ
ത്തിൽ നടക്കുന്ന പ്രകാരം നിൻറ സത്യത്തിന്നു സാക്ഷ്യം
൪ ചൊല്ലുകയാൽ ഞാൻ അത്യന്തം സന്തോഷിച്ചു. എൻറ മക്ക
ൾ സത്യത്തിൽ നടക്കുന്നു എന്നു കേൾക്കയിൽ അധികം വ
൫ ലിയൊരു സന്തോഷവും എനിക്കില്ല. പ്രിയ! നീ സഹോദര
രിലും വിശേഷാൽ അതിഥികളിലും അദ്ധ്വാനിക്കുന്നത് ഒക്ക
൬ യും വിശ്വസ്തമായി ചെയ്യുന്നു. അവർ സഭയുടെ മുമ്പാകെ
നിൻറ സ്നേഹത്തിന്നു സാക്ഷ്യം ചൊല്ലി, ഇവരെ നീ ദൈ
വത്തിന്നു യോഗ്യമാകുംവണ്ണം യാത്ര അയച്ചു എങ്കിൽ, നന്നാ
൭ യി ചെയ്യും. അവർ ആ നാമത്തിന്നു വേണ്ടി പുറപ്പെട്ടുവല്ലോ!
൮ ജാതികളോട് ഒന്നും മേടിക്കാതെ നടക്കുന്നു. എന്നാൽ ഇപ്രകാ
രമുള്ളവരെ നാം സത്യത്തിന്നു കൂട്ടുപണിക്കാർ ആകുവാൻ തു
൯ ണെച്ചുകൊള്ളേണ്ടതു. (അങ്ങെ) സഭെക്കു ഞാൻ എഴുതി എ
ങ്കിലും അവരിൽ മുതലാളിയായി നടിക്കുന്ന ദ്യോത്രഫാ ഞങ്ങ
൧൦ ളെ കൈക്കൊള്ളുന്നില്ല. ആകയാൽ ഞാൻ വന്നാൽ ഞങ്ങളെ ദു
ൎവ്വാക്കുകളാൽ ശകാരിച്ചു കൊണ്ടു ചെയ്യുന്ന ക്രിയകളെ അവനെ

ഓൎമ്മ വരുത്തും; ആയവ പോരാ എന്നു വെച്ചും സഹോദരരെ
താൻ കൈക്കൊള്ളാത്തത് എന്നിയെ മനസ്സുള്ളവരെ വിരോ
ധിക്കയും സഭയിൽനിന്ന് ആട്ടിക്കളകയും ചെയ്യുന്നു. പ്രിയ ൧൧
നെ, നല്ലതല്ലാതെ തീയതിനെ അനുകരിക്കൊല്ലാ; നന്മ ചെയ്യു
ന്നവൻ ദൈവത്തിൽനിന്ന് ആകുന്നു, തിന്മ ചെയ്യുന്നവൻ
ദൈവത്തെ കണ്ടില്ല. ദെമേത്രിയന്ന് എല്ലാവരാലും സത്യം എ ൧൨
ന്നതിനാലും തന്നെ സാക്ഷ്യം വന്നിട്ടുണ്ടു; ഞങ്ങളും സാക്ഷ്യം
ചൊല്ലുന്നു, ഞങ്ങളുടെ സാക്ഷ്യം സത്യമുള്ളത് എന്നു നീ അറി
കയും ചെയ്യുന്നു. എഴുതുവാൻ പലവും ഉണ്ടായിട്ടും മഷിയും ൧൩
തൂവലും കൊണ്ടു നിണക്ക് എഴുതുവാൻ മനസ്സില്ല. വേഗം നി ൧൪
ന്നെ കാണ്മാൻ ആശിക്കുന്നു താനും; എന്നാൽ നാം മുഖാമുഖമാ
യി ചൊല്ലാം നിണക്കു സമാധാനം. സ്നേഹിതന്മാർ നിന്നെ ൧൫
വന്ദിക്കുന്നു, സ്നേഹിതന്മാരെ പേർപേരായിട്ടു വന്ദിക്ക.



THE EPISTLE OF

# Jude

# യൂദാവിൻെറ

## ലേഖനം

പേത്രൻ, (൨. പെ. ൨.) മുന്നറിയിച്ച ഉപദേഷ്ടാക്കളുടെ വ്യാപാരത്താൽ സംഗ
തി വന്ന ഉപദേശപ്രബോധനങ്ങൾ.

൧ യേശുക്രിസ്തുൻെറ ദാസനും യാക്കോബിൻെറ സഹോദര
നുമായ യൂദാ, വിളിക്കപ്പെട്ടും പിതാവായ ദൈവത്തിൽ വിശു
ദ്ധീകരിക്കപ്പെട്ടും യേശുക്രിസ്തുന്നായി സൂക്ഷിക്കപ്പെട്ടും ഇരി
൨ ക്കുന്നവൎക്കു (എഴുതുന്നത്). നിങ്ങൾക്ക് കനിവും സമാധാന
സ്നേഹങ്ങളും പെരുകിവരുമാറാക.
൩ പ്രിയമുള്ളവരെ, സാധാരണ രക്ഷയെകൊണ്ടു നിങ്ങൾക്ക്
എഴുതുവാൻ എല്ലാ പ്രയത്നവും ചെയ്യുിരിക്കും കാലം വിശുദ്ധ
ൎക്ക് ഒരിക്കൽ ഭരമേല്പിക്കപ്പെട്ട വിശ്വാസത്തിന്നായി പോരാടേ
ണ്ടതിന്നു പ്രബോധിപ്പിച്ചെഴുതുവാൻ ഒർ ആവശ്യം തോന്നി.
൪ എങ്ങിനെ എന്നാൽ നമ്മുടെ ദൈവത്തിൻ കരുണയെ കാമ
ഭോഗത്തിലേക്ക് മറിച്ചുവെച്ച് ഏക നാഥനും നമ്മുടെ കൎത്താ
വുമായ യേശുക്രിസ്തുനെ തള്ളിപ്പറയുന്ന അഭക്തർ ചിലരും നു
ഴഞ്ഞു വന്നു; അവർ പണ്ടേ ഈ ന്യായവിധിയിലേക്ക് മുൻ
൫ എഴുതപ്പെട്ടവർ തന്നെ. ഇത് എല്ലാം ഒരിക്കൽ അറിഞ്ഞവർ
എങ്കിലും നിങ്ങളെ ഞാൻ ഓൎപ്പിപ്പാൻ ഇച്ഛിക്കുന്നിതു: കൎത്താ
വു മിസ്രയിൽനിന്നു സ്വജനത്തെ രക്ഷിച്ചിട്ടും വിശ്വസിക്കാ
൬ ത്തവരെ രണ്ടാമതും നശിപ്പിച്ചു എന്നും, തങ്ങളുടെ വാഴ്ചയെ
കാത്തുകൊള്ളാതെ സ്വവാസത്തെ വിട്ടുപോയ ദൂതരെ എന്നേ
ക്കുമുള്ള കെട്ടുകളാൽ അന്ധകാരത്തിങ്കീഴെ ഇട്ടു, മഹാ ദിവസ
൭ ത്തിൻ വിധിക്കായി സൂക്ഷിച്ചിരിക്കുന്നു എന്നും; അതുപോലെ

സദൊം ഘമോറയും അവററിൻ ചുററുമുള്ള പട്ടണങ്ങളും അ
വൎക്ക് ഒത്തവണ്ണം പുലയാടി, അന്യജഡത്തിൻ പിന്നാലെ ന
ടന്നു പോയതിനാൽ, നിത്യാഗ്നിവിധിയെ സഹിച്ചു, ദൃഷ്ടാന്ത
മായിക്കിടക്കുന്നു എന്നും ഉള്ളവ തന്നെ. എങ്കിലും സമപ്രകാ ൮
രത്തിൽ ഇവരും സ്വപ്നാവസ്ഥയിലായി, ജഡത്തെ മലിനമാ
ക്കുന്നു; കൎത്തൃത്വത്തെ നിരസിക്കുന്നു, തേജസ്സുകളെ ദൂഷിച്ചു
ചൊല്ലുന്നു. എന്നാൽ പ്രധാനദൂതനായ മികയെൽ കൂടെ പി ൯
ശാചോട് ഇടഞ്ഞു, മോശയുടെ ഉടൽ ചൊല്ലി വാദിക്കുമ്പോൾ,
ദൂഷണവിധിയെ ഉച്ചരിപ്പാൻ തുനിയാതെ, കൎത്താവ് നിന്നെ
ശാസിക്ക എന്നു പറഞ്ഞതെ ഉള്ളൂ. ഇവരൊ തങ്ങൾ അറിയാ ൧൦
ത്തവയെല്ലാം ദൂഷിച്ചു പറയുന്നു; ബുദ്ധിയില്ലാത്ത മൃഗങ്ങളെ
പോലെ എന്തെല്ലാം പ്രാകൃതമായി ബോധിക്കുന്നു; അവററിൽ
കെട്ടുപോകുന്നു. അവൎക്ക് ഹാ കഷ്ടം! കായിൻ വഴിയിൽ നട ൧൧
ന്നു, കൂലിക്കായി ബില്യാമിൻ ഭ്രമത്താൽ ഒഴുകിക്കൊണ്ടു കൊറ
ഹിൻ കലഹവാക്കിനാൽ നശിച്ചു പോയവരല്ലൊ. ഇവർ നി ൧൨
ങ്ങളുടെ സ്നേഹസദ്യകളിൽ അഞ്ചാതെ കൂടി, (യഥേഷ്ടം) നുക
ൎന്നു തങ്ങളെ തന്നെ മേക്കുകകൊണ്ടു കടല്പാറകൾ ആകുന്നു;
കാററുകൾ അടിച്ചു, നീർ ചൊരിയാതെ കടക്കുന്ന മേഘങ്ങൾ,
കാച്ചും കാലം കഴിഞ്ഞ അഫലമരങ്ങൾ രണ്ടുരു ചത്തവയും
വേരററു പോയവയും തന്നെ. തങ്ങളുടെ നാണക്കേടുകളെ നു ൧൩
രെച്ചു തള്ളുന്ന കടലിലെ കൊടുന്തിരകൾ; അന്ധതമസ്സു നി
ത്യതക്കായി കാക്കപ്പെട്ടുള്ള ഭ്രമനക്ഷത്രങ്ങൾ തന്നെ. ഇവരെ ൧൪
ഉദ്ദേശിച്ചിട്ട് ആദാമിൽനിന്ന് ഏഴാമനായ ഹനോക് കൂടെ
പ്രവചിച്ചിതു: ഇതാ കൎത്താവ് തന്റെ വിശുദ്ധ ലക്ഷങ്ങളോ
ടു കൂടെ വന്നു. എല്ലാവൎക്കായും ന്യായം വിസ്തരിപ്പാനും ഭക്തി ൧൫
കേടായി ചെയ്ത സകല അധൎമ്മക്രിയകൾ നിമിത്തവും പാപി
കൾ തനിക്ക് ചൊന്ന സകല നിഷ്ഠുരങ്ങൾ നിമിത്തവും [അവ
രുടെ] അഭക്തരെ ഒക്കയും ബോധം വരുത്തി ശാസിപ്പാനും എ
ന്നത്രെ. ഇവർ തങ്ങളുടെ മോഹങ്ങളെ അനുസരിച്ചു നടക്ക ൧൬
കൊണ്ടു, പിറുപിറുപ്പുകാരും ആവലാധിക്കാരും ആകുന്നു; പ്ര
യോജനം വിചാരിച്ചു മുഖസ്തുതി ആചരിച്ചും കൊണ്ട് അവരു
ടെ വായി അതിമാനുഷം ചൊല്ലുന്നു. നിങ്ങളൊ പ്രിയമുള്ളവ ൧൭
രെ! നമ്മുടെ കൎത്താവായ യേശുക്രിസ്തുന്റെ അപോസ്തലർ മുൻ
ചൊന്ന വാക്കുകളെ ഓൎപ്പിൻ. അന്ത്യകാലത്തിൽ തങ്ങളുടെ ൧൮

ഭക്തിഹീനമോഹങ്ങളിൻ പ്രകാരം നടക്കുന്ന പരിഹാസക്കാരും
൧൯ ഉണ്ടാകുമെന്ന് അവർ നിങ്ങളോടു പറഞ്ഞുവല്ലൊ. ആയവർ
വേർ പിരിഞ്ഞുകൊണ്ട് ആത്മാവില്ലാത്ത പ്രാണമയന്മാർ അ
൨൦ ത്രെ. നിങ്ങളൊ പ്രിയമുള്ളവരെ! നിങ്ങളുടെ അതിവിശുദ്ധ വി
ശ്വാസത്തിന്മേൽ വിശുദ്ധാത്മമൂലം നിങ്ങളെ തന്നെ പണി
൨൧ ചെയ്തും, പ്രാൎത്ഥിച്ചും നമ്മുടെ കൎത്താവായ യേശുക്രിസ്തന്റെ ക
നിവെ നിത്യജീവനായിട്ടു പാൎത്തും കൊണ്ടു, ദൈവസ്നേഹത്തി
൨൨ ൽ നിങ്ങളെ തന്നെ കാത്തുകൊൾവിൻ. പിന്നെ അതിൽ സം
൨൩ ശയിക്കുന്നവരെ ബോധം വരുത്തുവിൻ. ചിലരെ തീയിൽനി
ന്നു പറിക്കുംവണ്ണം ഉദ്ധരിപ്പിൻ! ജഡത്താൽ കറ വന്ന അങ്കി
യേയും ദ്വേഷിച്ചു ചിലരെ ഭയത്തോടെ കനിഞ്ഞും കൊൾ
വിൻ.

൨൪ നിങ്ങളെ പിഴകാതെ സൂക്ഷിച്ചു, തന്റെ തേജസ്സിൻ മുമ്പി
ൽ കറ കൂടാതെ ഉല്ലാസത്തോടെ നിറുത്തുവാൻ ശക്തിയുള്ള ഏ
൨൫ കദൈവവും (നമ്മുടെ കൎത്താവായ യേശുക്രിസ്തുമൂലം) നമ്മുടെ
രക്ഷിതാവും ആയവന്നു തേജസ്സും മഹിമയും ബലവും അധി
കാരവും സൎവ്വയുഗത്തിന്നുമ്പെയും ഇപ്പോഴും എല്ലായുഗങ്ങളിലും
ഇരിപ്പൂതാക ആമെൻ.



# The Revelation

OF

ST. JOHN THE DIVINE

യോഹന്നാന്റെ

# വെളിപ്പാട

## ൧. അദ്ധ്യായം.

(൧) വന്ദനം, (൯) യോഹന്നാന്റെ ദൎശനവിവരം.

യേശുക്രിസ്തുന്റെ വെളിപ്പാട, ആയതിനെ വേഗത്തിൽ ഉ ൧
ണ്ടാകേണ്ടുന്നവ സ്വദാസന്മാൎക്ക കാണിക്കേണ്ടതിന്നു; ദൈ
വം അവന്നു കൊടുത്തു, അവനും സ്വദൂതനെകൊണ്ടു നിയോ
ഗിച്ചു, തന്റെ ദാസനായ യോഹന്നാനെ അറിയിച്ചതു. ഇവ ൨
ൻ ദേവവചനവും യേശുക്രിസ്തുന്റെ സാക്ഷ്യവും ആയി താ
ൻ കണ്ടവ ഒക്കയും സാക്ഷിപ്പെടുത്തി. (ഈ) പ്രവാചകവാ ൩
ക്കുകളെ വായിക്കുന്നവനും കേൾക്കുന്നവരും അതിൽ എഴുതിയ
വറെറ സൂക്ഷിക്കുന്നവരും ധന്യന്മാർ; സമയം അടുത്തിരിക്കു
ന്നു സത്യം.
ആസ്യയിലുള്ള ഏഴു സഭകൾക്കും യോഹന്നാൻ (എഴുതുന്ന ൪
തു): ഇരിക്കുന്നവനും ഇരുന്നവനും വരുന്നവനും ആയവനി
ൽനിന്നും അവന്റെ സിംഹാസനത്തിന്മുമ്പിലുള്ള ഏഴു ആ
ത്മാക്കളിൽനിന്നും. വിശ്വസ്തസാക്ഷിയും മരിച്ചവരിൽ ആദ്യ ൫
ജാതനും ഭൂമിരാജാക്കന്മാരെ വാഴുന്നവനും ആയ യേശുക്രിസ്തു
നിൽനിന്നും നിങ്ങൾക്കു കരുണയും സമാധാനവും ഉണ്ടാക.
നമ്മെ സ്നേഹിക്കുന്നവനും നമ്മെ പാപങ്ങളിൽനിന്നു സ്വര ൬
ക്തത്തിൽ കഴുകി, നമ്മെ സ്വപിതാവായ ദൈവത്തിന്നു രാജ്യവും

പുരോഹിതരും ആക്കി തീൎത്തവനും ആയവനു യുഗാദിയു
൭ ഗങ്ങളോളം തേജസ്സും ബലവും (ഉണ്ടു) ആമെൻ. കണ്ടാലും അ
വൻ മേഘങ്ങളുമായി വരുന്നു; എല്ലാ കണ്ണും (ജക. ൧൨. ൧൦.) അ
വനെ കുത്തി തുളെച്ചവരും അവനെ കാണും, ഭൂമിയിലെ ഗോ
൮ ത്രങ്ങൾ ഒക്കയും അവനെ ചൊല്ലി തൊഴിക്കയും ചെയ്യും. അ
തെ ആമെൻ; ഞാൻ അകാരവും ഓകാരവും (ആദിയും അന്ത
വും) ആകുന്നു എന്ന് ഇരിക്കുന്നവനും ഇരുന്നവനും വരുന്ന
വനും ആയ കൎത്താവാകുന്ന സൎവ്വശക്തൻ പറയുന്നു.
൯ നിങ്ങളുടെ സഹോദരനും കഷ്ടതയിലും രാജ്യത്തിലും യേശു
വിങ്കലെ ക്ഷാന്തിയിലും കൂട്ടാളിയുമായ യോഹനാൻ എന്നുള്ള
ഞാൻ ദൈവവചനവും യേശുസാക്ഷ്യവും നിമിത്തമായി പ
൧൦ ത്മനാമമുള്ള ദ്വീപിൽ ആയി. കൎത്താവിൻ വാരത്തിൽ ആത്മാ
വിലായി, എന്റെ പിറകിൽ കാഹളത്തിന്നൊത്ത മഹാശബ്ദം
൧൧ കേട്ടു. ഞാൻ അകാരവും ഓകാരവും ഒന്നാമനും ഒടുക്കത്തവനും
തന്നെ; നീ ദൎശിക്കുന്നത് പുസ്തകത്തിൽ എഴുതി, എഫെസു,
സ്മൎന്ന, പെൎഗ്ഗമ, ധുയതൈര, സൎദ്ദി, ഫിലദല്ഫിയ, ലവുദിക്യ
എന്ന ഏഴു സഭകൾക്കും അയക്കുക എന്ന് എന്നോട് ഉരെ
൧൨ ക്കുന്ന ശബ്ദത്തെ കാണ്മാൻ തിരിഞ്ഞു. തിരിഞ്ഞപ്പോൾ, ഏഴു
൧൩ പൊൻ നിലവിളക്കുകളെയും. നിലവിളക്കുകളുടെ നടുവിൽ മ
നുഷ്യപുത്രനോടു സദൃശനായവനെയും കണ്ടു; അവൻ നില
യങ്കി ധരിച്ചും മുലകളോടു പൊൻ കച്ച പൂണ്ടും ഉള്ളവൻ.
൧൪ അവന്റെ തലയും മുടിയും വെളുത്ത പഞ്ഞി പോലെ ഹിമ
൧൫ ത്തോളം വെള്ളയും. കണ്ണുകൾ അഗ്നിജ്വാലെക്ക് ഒത്തതും. അ
വന്റെ കാലുകൾ ഉലയിൽ ചുട്ടു പഴുപ്പിച്ച അമ്പർ ലോഹത്തി
ന്നു സദൃശവും, അവന്റെ ശബ്ദം ബഹു ജലങ്ങളുടെ ശബ്ദം
൧൬ പോലയും തന്നെ. അവന്റെ വലങ്കയ്യിൽ ഏഴു നക്ഷത്രങ്ങൾ
ഉണ്ടു; അവന്റെ വായിൽനിന്നു മൂൎച്ചയുള്ള ഇരുമുനവാൾ പു
റപ്പെടുന്നു; അവന്റെ മുഖം ആദിത്യൻ തന്റെ ശക്തിയിൽ
൧൭ പ്രകാശിക്കും പോലെ തന്നെ. ആയവനെ ഞാൻ കണ്ടപ്പോ
ൾ ചത്തവനെ പോലെ അവന്റെ കാല്ക്കൽ വീണു; അവ
നും തൻ വലങ്കൈ എന്മേൽ വെച്ചു, ഭയപ്പെടല്ല, ഞാൻ ആദ്യ
൧൮ നും അന്ത്യനും ജീവനുള്ളവനും ആകുന്നു. ഞാൻ മരിച്ചവനാ
യി ഇതാ യുഗാദിയുഗങ്ങളോളം ജീവിച്ചിരിക്കുന്നവനും ആകു
ന്നു; പാതാളത്തിന്നും മരണത്തിന്നും ഉള്ള താക്കോലുകളും എനി

ക്കണ്ടു. എങ്കിലൊ നീ കണ്ടവയും ഇരിക്കുന്നവയും ഇതിൽ ൧൯
പിന്നെ സംഭവിപ്പാനുള്ളവയും എഴുതുക. നീ എന്റെ വല ൨൦
ങ്കൈയിന്മേൽ കണ്ട ഏഴ നക്ഷത്രങ്ങളുടെ മൎമ്മത്തെയും ആ
ഏഴ പൊൻ നിലവിളക്കുകളെയും (എഴുതുക.) ആ ഏഴ നക്ഷ
ത്രങ്ങൾ ഏഴ സഭകളുടെ ദൂതരാകുന്നു; ആ ഏഴ നിലവിളക്കുക
ൾ ഏഴ സഭകളുമാകുന്നു.

## ൨. അദ്ധ്യായം.

(൧) എഫെസു, (൮) സ്മുൎന്ന, (൧൨) പെൎഗ്ഗമു, (൧൮) ധുയതൈര ഈ സഭകൾക്കുള്ള ലേഖനങ്ങൾ.

എഫെസ്യസഭയുടെ ദൂതന്ന് എഴുതുക: ഏഴ നക്ഷത്രങ്ങ ൧
ളെയും തന്റെ വലങ്കൈയ്യിൽ പിടിച്ചുംകൊണ്ടു ഏഴ പൊന്നി
ലവിളക്കുകളുടെ നടുവിലും നടക്കുന്നവൻ പറയുന്നിതു: ഞാ ൨
ൻ നിന്റെ ക്രിയകളേയും നിന്റെ പ്രയത്നക്ഷാന്തികളെയും
ആകാത്തവരെ പൊറുത്തു കൂടാത്തതും അപോസ്തലരല്ലാതിരിക്കെ
തങ്ങൾ അപോസ്തലർ എന്നു ചൊല്ലുന്നവരെ പരീക്ഷിച്ചു ക
ള്ളന്മാർ എന്നു കണ്ടതും. നീ ക്ഷാന്തിയുള്ളവനായി തളൎച്ച വ ൩
രാതെ എൻ നാമം നിമിത്തം പൊറുത്തുകൊണ്ടതും ഞാൻ അറി
ഞ്ഞിരിക്കുന്നു. എങ്കിലും നിന്റെ ആദ്യസ്നേഹത്തെ കൈവിട്ടു ൪
എന്നുള്ളതു നിന്റെ നേരെ എനിക്കുണ്ടു. ആകയാൽ നീ ഏ ൫
തിങ്കൽനിന്നു വീണിരിക്കുന്നു എന്ന് ഓൎത്തു മനന്തിരിഞ്ഞു, ആ
ദ്യക്രിയകളെ ചെയ്തുകൊൾക; അല്ലാഞ്ഞാൽ ഞാൻ വേഗത്തി
ൽ നിണക്കായി വന്നു, നിന്റെ നിലവിളക്കിനെ സ്വസ്ഥല
ത്തിൽനിന്നു നീക്കും; മാനസാന്തരപ്പെടാഞ്ഞാലത്രെ. എങ്കിലും ൬
ഞാനും പകെക്കുന്ന നിക്കൊലാവ്യരുടെ ക്രിയകളെ നീ പകെ
ക്കുന്നതു തന്നെ നിണക്കുണ്ടു. ആത്മാവ് സഭകളോടു പറയു ൭
ന്നത് എന്തെന്നു ചെവിയുള്ളവൻ കേൾക്കുക; ജയിക്കുന്നവ
ന്നു ഞാൻ ദൈവത്തിൻ പരദീസയിൽ ഇരിക്കുന്ന ജീവവൃ
ക്ഷത്തിൽനിന്നു ഭക്ഷിപ്പാൻ കൊടുക്കും.
സ്മുൎന്നയിലെ സഭയുടെ ദൂതന്ന് എഴുതുക; ആദ്യനും അന്ത്യ ൮
നും ആയി മരിച്ചശേഷം ജീവിച്ചുകൊണ്ടവൻ പറയുന്നിതു:
ഞാൻ നിന്റെ ക്രിയകളേയും കഷ്ടതയേയും ദാരിദ്ര്യത്തേയും ൯
(നീ ധനവാനാകുന്നു താനും) തങ്ങൾ യഹൂദർ എന്നു ചൊല്ലി
യും യഹൂദരല്ല, സാത്താന്റെ പള്ളിയാകുന്നവരുടെ ദൂഷണെ

൧൦ ത്തേയും അറിഞ്ഞിരിക്കുന്നു. നീ സഹിപ്പാനുള്ളവ ഒന്നും ഭയ
പ്പെടായ്ക; കണ്ടാലും നിങ്ങൾ പരീക്ഷിക്കപ്പെട്ടുവാൻ പിശാച്
നിങ്ങളിൽ ചിലരെ തടവിൽ ആക്കിക്കളയും; പത്തു ദിവസംകൊ
ണ്ടു നിങ്ങൾക്ക് ഉപദ്രവം ഉണ്ടാകും; മരണപൎയ്യന്തം വിശ്വസ്ത
൧൧ നാക എന്നാൽ ഞാൻ ജീവകിരീടത്തെ നിണക്ക് തരും. ആ
ത്മാവ് സഭകളോടു പറയുന്നത് എന്തെന്നു ചെവിയുള്ളവൻ
കേൾക്കുക; ജയിക്കുന്നവനു രണ്ടാം മരണത്താൽ ചേതം വരി
കയില്ല.

൧൨ പെൎഗ്ഗമിലെ സഭയുടെ ദൂതന് എഴുതുക; മൂൎച്ചയുള്ള ഇരുമുന
൧൩ വാളുള്ളവൻ പറയുന്നിതു: ഞാൻ നിന്റെ ക്രിയകളേയും നീ
പാൎക്കുന്നതു സാത്താന്റെ സിംഹാസനം ഉള്ളെടം എന്നും, നീ
എന്റെ നാമത്തെ പിടിച്ചിരിക്കുന്നതും അന്തിപാ എനിക്ക് വി
ശ്വസ്ത സാക്ഷിയായ നാളുകളിലും എന്റെ വിശ്വാസത്തെ ത
ള്ളിപ്പറയാഞ്ഞതും ഞാനറിഞ്ഞിരിക്കുന്നു; അവനല്ലൊ നിങ്ങളിട
൧൪ യിൽ കൊല്ലപ്പെട്ടു, സാത്താൻ പാൎക്കുന്നെടത്തിൽ തന്നെ. എ
ങ്കിലും നിന്റെ നേരെ എനിക്ക് അല്പം ചിലതുണ്ടു; ഇസ്രയേൽ
പുത്രർ വിഗ്രഹാൎപ്പിതങ്ങളെ തിന്നും പുലയാട്ടു ചെയ്യും പോകേ
ണ്ടതിന്ന് അവൎക്ക് ഇടച്ച വെപ്പാൻ ബാലാക്കിന്ന് ഉപദേശി
ച്ചുള്ള ബില്യാമിന്റെ ഉപദേശത്തെ പിടിക്കുന്നവർ അവിടെ
൧൫ നിണക്കുണ്ടു. അപ്രകാരം ഞാൻ പകെക്കുന്ന നിക്കൊലാവ്യ
രുടെ ഉപദേശത്തെ പിടിച്ചുകൊള്ളുന്നവർ നിണക്കും ഉണ്ടു.
൧൬ ആകയാൽ മനന്തിരിയുക; അല്ലാഞ്ഞാൽ ഞാൻ വേഗം നിണ
ക്കൊല്ലുന്നു, എന്റെ വായിലെ വാളുകൊണ്ട് അവരോടു പോരാടും.
൧൭ ആത്മാവ് സഭകളോടു പറയുന്നത് എന്തെന്നു ചെവിയുള്ളവ
ൻ കേൾക്കുക; ജയിക്കുന്നവനു ഞാൻ മറഞ്ഞിട്ടുള്ള മന്നയിൽ
നിന്നു കൊടുക്കും; അവനു വെള്ളവിധിക്കല്ലും ലഭിക്കുന്നവന
ല്ലാതെ ആൎക്കും തിരിയാത പുതുപേർ ആ കല്ലിന്മേൽ എഴുതീട്ടുള്ള
തിനേയും കൊടുക്കും.

൧൮ ധുയതൈരയിലെ സഭയുടെ ദൂതന് എഴുതുക; അഗ്നിജ്വാലെ
ക്ക് ഒത്ത കണ്ണുകളും അമ്പർ ലോഹത്തോടു സദൃശമായ കാലുക
൧൯ ളും ഉള്ള ദൈവപുത്രൻ പറയുന്നിതു: ഞാൻ നിന്റെ ക്രിയകളേ
യും നിന്റെ സ്നേഹം, വിശ്വാസം, ശുശ്രൂഷ, ക്ഷാന്തി എന്നി
വയും ഒടുക്കത്തെ ക്രിയകൾ മുമ്പിലെവററിൽ ഏറയുള്ളതും അ
൨൦ റിഞ്ഞിരിക്കുന്നു. എങ്കിലും നിന്റെ നേരെ എനിക്കുള്ളതു താൻ

പ്രവാചകി എന്ന ചൊല്ലി, എൻെറ ദാസരെ പുലയാട്ടുവാനും
വിഗ്രഹാൎപ്പിതങ്ങളെ ഭക്ഷിപ്പാനും ഉപദേശിച്ചും ഭ്രമിപ്പിച്ചും
കൊള്ളുന്ന ഇജബെൽ എന്ന സ്ത്രീയെ നീ (തടുക്കാതെ) വിടുന്ന
തത്രെ. അവൾക്ക മനന്തിരിവാൻ ഞാൻ ഇട കൊടുത്തിട്ടും ത ൨൧
ൻെറ പുലയാട്ട വിട്ട മനന്തിരിഞ്ഞില്ല. കണ്ടാലും ഞാൻ അ ൨൨
വളെ കിടക്കമേലും അവളോട വ്യഭിചരിക്കുന്നവരെ വലിയ ക
ഷ്ടതയിലും ആക്കിക്കളയും; അവളുടെ ക്രിയകളിൽനിന്ന് അവ
ർ മനന്തിരിയാതെ പോയാലത്രെ. അവളുടെ മക്കളെയും ചാ ൨൩
ക്കിനാൽ കൊല്ലും; ഞാൻ ഉൾപൂവുകളേയും ഹൃദയങ്ങളേയും ആ
രായുന്നവൻ എന്ന് എല്ലാ സഭകളും അറിയും; ഞാൻ നിങ്ങ
ൾക്ക് ഏവൎക്കും ക്രിയകൾക്ക് അടുത്തത് കൊടുക്കയും ചെയ്യും.
പിന്നെ ഈ ഉപദേശത്തെ എടുക്കാതെ കണ്ട അവർ പറയും ൨൪
പോലെ സാത്താൻെറ ആഴങ്ങൾ തിരിയാതെ ഥുയതൈരയിൽ
ശേഷിച്ചുള്ള നിങ്ങൾക്ക ഞാൻ പറയുന്നു: അന്യ ഭാരത്തെ നി
ങ്ങളിൽ ചുമത്തുകയില്ല. എങ്കിലും നിങ്ങൾക്കുള്ളതിനെ ഞാൻ ൨൫
വരും വരെ പിടിച്ചു നില്പിൻ. ജയിച്ചും എൻെറ ക്രിയകളെ ഒടു ൨൬
ക്കം വരെ സൂക്ഷിച്ചും കൊള്ളുന്നവനു ഞാൻ എൻെറ പിതാ
വിൽനിന്ന ലഭിച്ച പ്രകാരം ജാതികളിന്മേൽ അധികാരം കൊടു
ക്കും. കുശവപാത്രങ്ങൾ നുറുങ്ങിപോകും പോലെ അവൻ ഇ ൨൭
രിമ്പുകോൽകൊണ്ട് അവരെ മേയ്ക്കും. ഞാൻ ഉദയ നക്ഷത്ര ൨൮
ത്തേയും അവനു കൊടുക്കും; ആത്മാവ് സഭകളോട പറയുന്ന
ത് എന്തെന്ന ചെവിയുള്ളവൻ കേൾക്കുക.

## ൩. അദ്ധ്യായം.

(൧) സൎദ്ദി, (൭) ഫിലദെല്ഫിയ, (൧൪) ലവുദിക്യ ഈ സഭകൾക്കുള്ള ലേഖനങ്ങൾ.

സൎദ്ദിയിലെ സഭയുടെ ദൂതന് എഴുതുക; ദൈവത്തിൻെറ ഏ ൧
ഴാത്മാക്കളും ഏഴ നക്ഷത്രങ്ങളും ഉള്ളവൻ പറയുന്നിതു: ഞാൻ
നിൻെറ ക്രിയകളെ ജീവനുള്ളവൻ എന്ന പേരുണ്ടായിട്ടും ച
ത്തവനായിരിക്കുന്നതു തന്നെ അറിയുന്നു. ജാഗരിച്ചുവരിക ൨
ചാവാറായ ശേഷിപ്പുകളെ സ്ഥിരീകരിക്കയും ചെയ്ക; നിൻെറ
ക്രിയകളാകട്ടെ എൻ ദൈവത്തിന്മുമ്പാകെ പൂൎണ്ണതയുള്ളവ അ
ല്ല് എന്ന ഞാൻ കണ്ടിരിക്കുന്നു. ആകയാൽ നീ ഏതുപ്രകാരം ൩
ലഭിച്ചും കേട്ടും ഇരിക്കുന്നു എന്ന് ഓൎത്തും സൂക്ഷിച്ചും കൊണ്ടു
മനന്തിരിയുക; നീ ജാഗരിക്കുന്നില്ല എങ്കിലൊ, ഞാൻ കള്ളനെ

പോലെ വരും; ഏതു നാഴികെക്ക് നിന്റെ മേൽ വരും എന്നു
൪ നീ അറികയും ഇല്ല. തങ്ങളുടെ ഉടുപ്പുകളെ മലിനമാക്കാത്ത ക
൫ റയ പേരുകൾ സൎദ്ദിയിൽ നിണക്കുണ്ടു താനും. അവർ പാ
ത്രമാകയാൽ വെള്ള ധരിച്ചും കൊണ്ട് എന്നോടു കൂടെ നടക്കും;
ജയിക്കുന്നവൻ വെള്ള ഉടുപ്പുകൾ ധരിക്കും; അവന്റെ നാമ
ത്തെ ഞാൻ ജീവപുസ്തകത്തിൽനിന്നു മാച്ചുകളയാതെ എൻ
പിതാവിനും അവന്റെ ദൂതന്മാൎക്കും മുമ്പാകെ അവന്റെ നാമ
൬ ത്തെ ഏറ്റു പറകയും ചെയ്യും. ആത്മാവ് സഭകളോടു പറയു
ന്നത് എന്തെന്നു ചെവിയുള്ളവൻ കേൾക്കുക.
൭ ഫിലദല്ഫിയ സഭയുടെ ദൂതന് എഴുതുക; വിശുദ്ധനും സത്യ
വാനും ദാവിദിൻ താക്കോലുള്ളവനും ആയി ആരും അടെക്കാ
തവണ്ണം തുറക്കയും, ആരും തുറക്കാതെ അടെക്കയും ചെയ്യുന്ന
൮ വൻ പറയുന്നിതു: ഞാൻ നിന്റെ ക്രിയകളെ അറിഞ്ഞിരിക്കു
ന്നു, ഇതാ ഞാൻ നിന്റെ മുമ്പാകെ തുറന്ന വാതിൽ വെച്ചിരി
ക്കുന്നു, ആയത് ആൎക്കും അടെച്ചു കൂടാ; കാരണം നീ അല്പ ശ
ക്തിയുള്ളവൻ എങ്കിലും എന്റെ വചനത്തെ കാത്ത് എൻ നാ
൯ മത്തെ തള്ളിപ്പറയാതെ നിന്നു. കണ്ടാലും യഹൂദരല്ല, കളവു പ
റയുന്നവരായിട്ടത്രെ തങ്ങൾ യഹൂദർ എന്നു ചൊല്ലുന്ന സാ
ത്താൻ പള്ളിയിൽനിന്നു ചിലരെ ഞാൻ തരുന്നു; ഇതാ അവർ
നിൻ പാദങ്ങളിൽ വന്നു കുമ്പിട്ടു ഞാൻ നിന്നെ സ്നേഹിച്ചു
൧൦ എന്നു ബോധിപ്പാറാമാക്കും. എന്റെ ക്ഷാന്തിയുടെ വചന
ത്തെ നീ കാത്തു കൊണ്ടതാൽ ഭൂവാസികളെ പരീക്ഷിപ്പാൻ
പ്രപഞ്ചം എങ്ങും വരേണ്ടുന്ന പരീക്ഷാ നാഴികയിൽനിന്നു ഞാ
൧൧ നും നിന്നെ കാക്കും. കണ്ടാലും ഞാൻ വേഗം വരും നിന്റെ
കിരീടത്തെ ആരും എടുക്കാഴ്വാൻ നിണക്കുള്ളതിനെ പിടിച്ചു
൧൨ കൊൾ. ജയിക്കുന്നവനെ എന്റെ ദൈവത്തിന്റെ ആലയ
ത്തിൽ തൂണാക്കി വെച്ചു, ഇനി പുറത്തു പോകാതാക്കും; എൻ
ദൈവത്തിൻ നാമവും എൻ ദൈവത്തിൻ പോക്കൽ സ്വൎഗ്ഗ
ത്തിങ്കന്ന് ഇറങ്ങുന്ന പുതു യരുശലെം എന്നു എൻ ദൈവ
ത്തിൻ പട്ടണത്തിന്റെ നാമവും എന്റെ പുതിയ നാമവും ഞാ
൧൩ ൻ അവന്റെ മേൽ എഴുതും. ആത്മാവ് സഭകളോടു പറയുന്ന
ത് എന്തെന്നു ചെവിയുള്ളവൻ കേൾക്കുക.
൧൪ ലവുദിക്യയിലെ സഭയുടെ ദൂതന് എഴുതുക; വിശ്വസ്തതയും
സത്യവും ഉള്ള സാക്ഷിയായി ദേവസൃഷ്ടിയുടെ ആദിയാകുന്ന

ആമെൻ എന്നവൻ പറയുന്നിതു: ഞാൻ നിന്റെ ക്രിയകളെ ൧൫
നീ ശീതവാനുമല്ല, ഉഷ്ണവാനുമല്ല എന്നു തന്നെ അറിയുന്നു; ശീ
തവാനൊ ഉഷ്ണവാനൊ ആയാൽ കൊള്ളായിരുന്നു. ഇങ്ങിനെ ൧൬
ശീതവാനുമല്ല, ഉഷ്ണവാനുമല്ല, ശീതോഷ്ണവാനാകയാൽ നിന്നെ
എൻ വായിൽനിന്ന് ഉമിണ്ണുകളവാൻ ഇരിക്കുന്നു. ഞാൻ ധ ൧൭
നവാൻ തന്നെ; സമ്പന്നനായി ഒന്നിന്നും മുട്ടില്ല എന്നു ചൊ
ല്ലിക്കൊണ്ടു നീ ആ നിൎഭാഗ്യനും, അരിഷ്ടനും, ദരിദ്രനും, കുരുടനും,
നഗ്നനും എന്നു തിരിയായ്കയാൽ. സമ്പന്നനാവാൻ തീയിൽ ൧൮
ചുട്ടു കഴിച്ച പൊന്നും, നിന്റെ നഗ്നതയുടെ ലജ്ജ വിളങ്ങി
വരാതവണ്ണം ധരിക്കേണ്ടും വെള്ള ഉടുപ്പുകളും എന്നോടു മേടി
ക്കയും, നീ കാണ്മാനായി കണ്ണുകളിൽ ലേപം എഴുതുകയും വേ
ണം എന്നു നിന്നോടു മന്ത്രിക്കുന്നു. ഞാനൊ പ്രിയം ഭാവിക്കു ൧൯
ന്നവരെ ഒക്കെയും ആക്ഷേപിച്ചു ശിക്ഷിക്കുന്നു; ആകയാൽ
എരിവുണ്ടായി മനന്തിരിയുക. ഇതാ ഞാൻ വാതുക്കൽ നിന്നു ൨൦
മുട്ടുന്നു; ആരും എന്റെ ശബ്ദം കേട്ടു വാതിലെ തുറന്നാൽ, അ
വന്റെ അടുക്കെ ഞാൻ പുക്ക് അവനോടും അവൻ എന്നോ
ടും കൂടെ അത്താഴം കഴിക്കും. ജയിക്കുന്നവനു ഞാൻ എന്നോടു ൨൧
കൂടെ എന്റെ സിംഹാസനത്തിൽ ഇരിപ്പാൻ നല്കും; ഞാനും
ജയിച്ച് എൻ പിതാവിനോടു കൂടി അവന്റെ സിംഹാസന
ത്തിൽ ഇരുന്നുകൊണ്ടപ്രകാരം തന്നെ. ആത്മാവ് സഭകളോടു ൨൨
പറയുന്നത് എന്തെന്നു ചെവിയുള്ളവൻ കേൾക്കുക.

## ൪. അദ്ധ്യായം.

സിംഹാസനസ്ഥനായ ദൈവത്തെ, (൪) സഭയിലും സൃഷ്ടിയിലും സാരാംശമായവർ ചുററി സ്തുതിച്ചു നില്ക്കുന്നതിനെ ദൎശിച്ചതു.

അനന്തരം ഞാൻ കണ്ടതു; ഇതാ സ്വൎഗ്ഗത്തിൽ ഒരു വാതി ൧
ൽ തുറന്നിട്ട് ആദിയിൽ കാഹളം പോലെ എന്നോടു പറഞ്ഞു
കേട്ട ശബ്ദം ഇവിടെ കരേറി വാ, ഇതിൽ പിന്നെ ഉണ്ടാകേണ്ടു
ന്നവ ഞാൻ നിണക്ക് കാണിക്കും എന്നു ചൊല്ലിയ ഉടനെ.
ഞാൻ ആത്മാവിലായി ചമഞ്ഞു. ഇതാ സ്വൎഗ്ഗത്തിൽ ഇരിക്കു ൨
ന്ന ഒരു സിംഹാസനവും സിംഹാസനത്തിന്മേൽ ഇരിക്കുന്ന
വനും (കാണായി). ഇരിക്കുന്നവൻ കാഴ്ചെക്ക് യസ്പി സൎദ്ദ്യ ൩
കല്ലുകളോടു സദൃശനും മരതകത്തിന്നു സമമായ പച്ച വില്ലും
സിംഹാസനത്തിന്റെ ചുററും (ആകുന്നു). സിംഹാസനത്തെ ൪

ചുററി നില്ക്കുന്നത് ഇരുപത്തുനാലു സിംഹാസനങ്ങളും തന്നെ;
ആസനങ്ങളിന്മേൽ വെള്ളയുടുപ്പുകളും ധരിച്ചും തലകളിൽ പൊ
ൻകിരീടങ്ങളും അണിഞ്ഞും ഉള്ള മൂപ്പന്മാർ ഇരുപത്തുനാലു
൫ രും ഇരുന്നു കണ്ടു. സിംഹാസനത്തിൽനിന്നു മിന്നലുകളും ഒ
ലികളും മുഴക്കങ്ങളും പുറപ്പെടുകയും ദൈവത്തിന്റെ ഏഴു ആ
൬ ത്മാക്കളുമാകുന്ന ഏഴു അഗ്നിദീപങ്ങളും സിംഹാസനത്തിന്മുമ്പി
ൽ ജ്വലിക്കയും സിംഹാസനത്തിന്മുമ്പാകെ പളുങ്കിനൊത്ത ക
ണ്ണാടിക്കടലും സിംഹാസനത്തിന്റെ നടുവിലും ചുററിലും നാ
ല് ജീവികളും കണ്ണുകളാൽ മുമ്പുറവും പിമ്പുറവും നിറഞ്ഞുള്ളവ
൭ യും (ഉണ്ടു). ഒന്നാം ജീവി സിംഹസദൃശം, രണ്ടാം ജീവി കാള
യോടു സദൃശം, മൂന്നാം ജീവി മനുഷ്യനെ പോലെ മുഖമുള്ളതു,
൮ നാലാം ജീവി പറക്കുന്ന കഴുകിന്നു തുല്യം. നാലു ജീവികളും
ഓരോന്ന് ആറാറു ചിറകുള്ളവയായി നാലു പുറവും അകത്തും
കണ്ണുകളും നിറഞ്ഞും നിന്നു; ഇരിക്കുന്നവനും ഇരുന്നവനും വ
രുന്നവനുമായ (യശ. ൬, ൩.) സർവ്വശക്തനായ യഹോവ എ
ന്ന ദൈവം വിശുദ്ധൻ വിശുദ്ധൻ വിശുദ്ധൻ എന്നു രാപ്പ
൯ കൽ വിശ്രമം വരാതെ പറഞ്ഞും കൊണ്ടിരിക്കുന്നു. സിംഹാസന
ത്തിലിരുന്നു, യുഗാദിയുഗങ്ങളോളം ജീവിച്ചിരിക്കുന്നവന് ആ
ജീവികൾ തേജസ്സും ബഹുമാനവും സ്തോത്രവും കൊടുക്കുന്തോ
൧൦ റും ഇരുപത്തുനാലു മൂപ്പന്മാരും സിംഹാസനത്തിൽ ഇരിക്കുന്ന
വന്റെ മുമ്പിൽ വീണു കൊണ്ടു യുഗാദിയുഗങ്ങളോളം ജീവി
ച്ചിരിക്കുന്നവനെ കുമ്പിട്ടു, തങ്ങളുടെ കിരീടങ്ങളെ സിംഹാസന
൧൧ ത്തിന്മുമ്പിൽ ഇട്ടു കളഞ്ഞു. ഞങ്ങളുടെ കർത്താവും ദൈവവും
ആയുള്ളോവെ! നീ സർവ്വവും സൃഷ്ടിച്ചു നിന്റെ ഇഷ്ടംഹേതു
വായി എല്ലാം ഉണ്ടായി, പടെക്കപ്പെട്ടതാകകൊണ്ടു തേജസ്സിനെ
യും ബഹുമാനത്തേയും ശക്തിയേയും കൈക്കൊൾവാൻ നീ
പാത്രമാകുന്നു എന്നു പറയും.

## ൫. അദ്ധ്യായം.

മുദ്രിതമായ ദേവാലോചനാപുസ്തകത്തെ, (൬) കുഞ്ഞാടായവൻ എടുത്തുകൊൾകയാൽ, (൮) ജീവികൾ മൂപ്പന്മാരും, (൧൧) ദൂതാലികളും സ്തുതിക്കുന്നു.

൧ പിന്നെ ഞാൻ സിംഹാസനസ്ഥന്റെ വലങ്കൈമേൽ ഒരു
പുസ്തകം കണ്ടു; അത് അകവും പുറവും എഴുത്തുള്ളതും ഏഴു മുദ്ര
൨ കളാൽ മുദ്ര ഇട്ടതും തന്നെ. ഈ പുസ്തകത്തെ വിടർത്തുവാനും

ഉവ്വരു

അതിൻ മുദ്രകളെ അഴിപ്പാനും ആർ പാത്രമാകുന്നു എന്നു മഹാ
ശബ്ദത്തോടെ ഘോഷിക്കുന്ന ഊക്കനായ ദൂതനെയും കണ്ടു.
പുസ്തകത്തെ വിടൎത്തുവാനൊ നോക്കിക്കൊൾവാനൊ സ്വൎഗ്ഗ ൩
ത്തിലും ഭൂമിയിലും ഭൂമിക്കീഴിലും ആൎക്കും കഴിഞ്ഞതും ഇല്ല. പു ൪
സ്തകത്തെ വിടൎത്തുവാനൊ നോക്കുവാനൊ ആരും പാത്രമായി
കാണായ്കകൊണ്ടു ഞാൻ ഏററവും കരഞ്ഞാറെ, മൂപ്പന്മാരിൽ ഒ
രുത്തൻ എന്നോടു പറയുന്നു. കരയല്ല, ഇതാ യഹൂദ ഗോത്ര ൫
ത്തിലെ സിംഹവും ദാവിദ് വേ(ൎത്തളി)രുമായവൻ പുസ്തക
ത്തെയും അതിന്റെ ഏഴ മുദ്രകളെയും തുറപ്പാന്തക്കവണ്ണം ജയം
കൊണ്ടു. ഉടനെ ഞാൻ സിംഹാസനത്തിന്നും നാലു ജീവിക ൬
ൾക്കും മൂപ്പന്മാൎക്കും മദ്ധ്യത്തിങ്കൽ അറുക്കപ്പെട്ടുള്ളതു പോലെ
ഒരു കുഞ്ഞാടു നില്ക്കുന്നതു കണ്ടു. ഏഴ കൊമ്പുകളും സൎവ്വ ലോ ൭
കത്തെക്കും അയക്കപ്പെട്ടുള്ള ദൈവാത്മാക്കൾ ഏഴും ആകുന്ന
ഏഴ കണ്ണുകളും അതിന്നുണ്ടു; അതും വന്നു പുസ്തകത്തെ സിംഹാ
സനസ്ഥന്റെ വലങ്കയ്യിൽനിന്നു വാങ്ങി. പുസ്തകം വാങ്ങിയാ ൮
റെ, നാലു ജീവികളും ഇരുപത്തുനാലു മൂപ്പന്മാരും അവനവൻ
വീണകളും വിശുദ്ധരുടെ പ്രാൎത്ഥനകൾ ആകുന്ന ധൂപവൎഗ്ഗങ്ങ
ൾ നിറഞ്ഞുള്ള പൊൻകലശങ്ങളും പിടിച്ചുംകൊണ്ടു, കുഞ്ഞാടി
ന്മുമ്പാകെ വീണു. പുസ്തകത്തെ വാങ്ങുവാനും അതിൻ മുദ്രകളെ ൯
തുറപ്പാനും നീ പാത്രം; നീയല്ലൊ അറുക്കപ്പെട്ടു, തിരുരക്തം കൊ
ണ്ടു സൎവ്വഗോത്രത്തിലും ഭാഷയിലും വംശത്തിലും ജാതിയിലും നി
ന്നു ഉള്ളവരെ ദൈവത്തിന്നായി മേടിച്ചു കൊണ്ടു. ഞങ്ങളുടെ ൧൦
ദൈവത്തിന്നു രാജ്യവും പുരോഹിതരും ആക്കി വെച്ചു, അവർ
ഭൂമിമേൽ വാഴുകയും ചെയ്യുന്നു എന്നൊരു പുതിയ പാട്ടു പാടു
ന്നു. പിന്നെ ഞാൻ സിംഹാസനത്തിന്നും ജീവികൾക്കും മൂപ്പ ൧൧
ന്മാൎക്കും ചുഴലവും കണ്ട ഏറിയ ദൂതന്മാരുടെ ശബ്ദം കേട്ടു, അ
വരുടെ എണ്ണം ലക്ഷ ലക്ഷങ്ങളും ആയിരായിരങ്ങളും തന്നെ.
ആയവർ മഹാ ശബ്ദത്തോടെ പറഞ്ഞു: അറുക്കപ്പെട്ട കുഞ്ഞാ ൧൨
ടായവൻ ശക്തി, ധനം, ജ്ഞാനം, ഊക്ക, ബഹുമാനം, തേജസ്സ്,
സ്തുതികളും ലഭിപ്പാൻ പാത്രമാകുന്നു. എന്നാറെ, സ്വൎഗ്ഗത്തിലും ൧൩
ഭൂമിമേലും ഭൂമിക്കു കീഴും സമുദ്രത്തിലും ഉള്ള സകല സൃഷ്ടിയും
അവററിലുള്ളത് എപ്പേരും സിംഹാസനസ്ഥന്നും കുഞ്ഞാടിന്നും
സ്തുതിയും ബഹുമാനവും തേജസ്സും ബലവും യുഗാദിയുഗങ്ങളി
ലും (ഉണ്ടാക) എന്നു പറഞ്ഞു കേട്ടു. നാലു ജീവികളും ആമെൻ ൧൪

എന്നു പറഞ്ഞു ഇരുപത്തുനാലു മൂപ്പന്മാരും (യുഗാദിയുഗങ്ങളി
ലും ജീവിക്കുന്നവനെ) വീണു കുമ്പിടുകയും ചെയ്തു.

## ൬. അദ്ധ്യായം.

ആറു മുദ്രകളെ തുറക്കുകയാൽ ഒരോരൊ നോവുകളുടെ ആരംഭത്തെ കാട്ടുന്നത്.

൧ പിന്നെ ഞാൻ കണ്ടു, കുഞ്ഞാടായവൻ ഏഴു മുദ്രകളിൽ ഒന്നി
നെ തുറന്നപ്പോൾ നാലു ജീവികളിൽ ഒന്നു നീ വന്നു നോക്കു
൨ ക എന്നു് ഇടിയൊലിയോടെ പറഞ്ഞു കേട്ടു. ഉടനെ ഞാൻ
കണ്ടതിതാ: ഒരു വെള്ളക്കുതിര അതിന്മേൽ ഇരിക്കുന്നവനു വി
ല്ലുണ്ടു, കിരീടവും നല്കപ്പെട്ടു; അവൻ ജയിക്കുന്നവനായി ജയം
൩ കൊൾ്വാനും പുറപ്പെട്ടു. അവൻ രണ്ടാം മുദ്രയെ തുറന്നാറെ,
൪ വരിക എന്നു രണ്ടാം ജീവി പറഞ്ഞു കേട്ടു. ചുവന്നതായ മ
റ്റൊരു കുതിര പുറപ്പെട്ടു, അതിന്മേൽ ഇരിക്കുന്നവനു ഭൂമിയി
ൽനിന്നു സമാധാനത്തെ എടുപ്പാനും തങ്ങളിൽ അറുക്കുമാറാക്കു
൫ വാനും അനുജ്ഞ ഉണ്ടായി വലിയ വാളും കൊടുക്കപ്പെട്ടു. മൂന്നാം
മുദ്രയെ തുറന്നാറെ, ഞാൻ മൂന്നാം ജീവി വരിക എന്നു പറഞ്ഞു
കേട്ടു നോക്കി, ഇതാ കറുത്ത കുതിര അതിന്മേൽ ഇരിക്കുന്നവ
൬ ൻ കയ്യിൽ തുലാസ് പിടിച്ചിരിക്കുന്നു. നാലു ജീവികളുടെ മ
ദ്ധ്യത്തിൽനിന്നു് ഒരു ശബ്ദം, ഇടങ്ങഴി കോതമ്പ് ഒരു പണ
ത്തിന്നും മൂന്നിടങ്ങഴി യവം ഒരു പണത്തിന്നും (ആക) എണ്ണ
യും മധുരസവും നഷ്ടം ചെയ്യല്ല താനും എന്നു പറഞ്ഞു കേട്ടു.
൭ നാലാം മുദ്രയെ തുറന്നാറെ, ഞാൻ നാലാം ജീവിയുടെ ശബ്ദം
൮ വരിക എന്നു പറഞ്ഞു കേട്ടു നോക്കി. ഇതാ മഞ്ഞളിച്ച കുതി
രയും അതിന്മേൽ ഇരിക്കുന്നവനു മരണം എന്നു പേരുള്ളതും
പാതാളം പിഞ്ചെല്ലുന്നതും (കണ്ടു): അവൎക്കു വാളും ക്ഷാമവും ചാ
ക്കും കൊണ്ടും ഭൂമിയിലെ മൃഗങ്ങളാലും ഭൂമിയുടെ കാലംശത്തോ
ളം കൊന്നു കളവാൻ അധികാരം നല്കപ്പെട്ടു.
൯ അവൻ അഞ്ചാം മുദ്രയെ തുറന്നാറെ, ദൈവവചനവും അ
വൎക്കുള്ള സാക്ഷ്യവും നിമിത്തമായി അറുക്കപ്പെട്ടവരുടെ ദേഹി
൧൦ കളെ ബലിപീഠത്തിൻകീഴിൽ ഞാൻ കണ്ടു. അല്ലയൊ വിശുദ്ധ
നും സത്യവാനുമായ ഉടയവനെ ഭൂവാസികളിൽ ഞങ്ങളുടെ ര
ക്തം (ചൊല്ലി) നീ വിസ്താരവും പ്രതികാരവും നടത്താത്തത്
൧൧ എത്രത്തോളം? എന്നു മഹാ ശബ്ദത്തോടെ വിളിച്ചാറെ, അവ
ൎക്കേവനും വെള്ള അങ്കി നല്കപ്പെട്ടു; അര[illegible] എന്ന പോലെ

ഉവ്യന്ന

കല പെടേണ്ടിയിരിക്കുന്ന അവരുടെ കൂട്ടദാസരും സഹോദര
രും നിറവാവൊളത്തോക്ക ഇനി ചെററ കാലം സ്വസ്ഥമാ
യ്പാര്ക്കേണം എന്നു പറയപ്പെട്ടുകയും ചെയ്തു.
ആറാം മുദ്രയെ തുറന്നാറെ, ഞാൻ കണ്ടതു: വലിയ ഭൂകമ്പം ൧൨
ഉണ്ടായി, സൂൎയ്യൻ കരിമ്പടം പോലെ കറുത്തും ചന്ദ്രൻ രക്തതു
ല്യമായും ചമഞ്ഞു. അത്തിമരം പെരുങ്കാററുകളാൽ കുലുങ്ങീട്ട് ൧൩
അകാലക്കായ്കളെ ഉതിൎക്കും പോലെ വാനത്തിലെ നക്ഷത്ര
ങ്ങളും ഭൂമിമേൽ വീണു. ചുരുട്ടുന്ന പുസ്തകച്ചുരുൾ പോലെ ൧൪
വാനവും വാങ്ങി, എല്ലാ മലയും ദ്വീപും സ്വസ്ഥാനങ്ങളിൽനി
ന്ന് ഇളകി പോകയും ചെയ്തു. ഭൂമിയിലെ രാജാക്കൾ മഹത്തു ൧൫
കൾ സഹസ്രാധിപരും ധനവാന്മാരും ഊക്കരും സകല ദാസ
നും സകല സ്വതന്ത്രനും ഗുഹകളിലും മലപ്പാറകളിലും ഒളിച്ചു
കൊണ്ടു, മലകളോടും പാറകളോടും പറഞ്ഞു. ഞങ്ങൾമേൽ വീ ൧൬
ഴുവിൻ, സിംഹാസനസ്ഥന്റെ മുഖത്തിൽനിന്നും കുഞ്ഞാടിൻ
കോപത്തിൽനിന്നും ഞങ്ങളെ മറെക്കയും ചെയ്വിൻ. അവന്റെ ൧൭
മഹാ കോപദിവസം വന്നു സത്യം. പിന്നെ നില്പാൻ ആ
ൎക്ക കഴിയും?

## ൭. അദ്ധ്യായം.

വിശ്വാസികളായ ഇസ്രയേലൎക്ക മുദ്രയും, (൯) സകല ജാതികളിലുമുള്ള ദേവക്കൂ
ട്ടത്തിന്നു നിശ്ചയ രക്ഷയും.

ഇതിന്റെ ശേഷം ഭൂമിമേലും കടലിന്മേലും യാതൊരു മര ൧
ത്തിന്മേലും കാററ് ഊതായ്വാൻ നാലു ദൂതന്മാർ ഭൂമിയിലെ നാലു
കാററുകളെ പിടിച്ചുംകൊണ്ടു ഭൂമിയുടെ നാലു കോണുകളിലും നി
ല്ക്കുന്നതു ഞാൻ കണ്ടു. മറെറാരു ദൂതൻ ജീവനുള്ള ദൈവത്തി ൨
ന്റെ മുദ്രയുമായി സൂൎയ്യോദയത്തിങ്കന്നു കരേറുന്നതും കണ്ടു; അ
വൻ ഭൂമിയേയും സമുദ്രത്തേയും ചേതം വരുത്തുവാൻ വരം ല
ഭിച്ചുള്ള നാലു ദൂതന്മാൎക്ക മഹാ ശബ്ദത്തോടെ ആൎത്തു പറഞ്ഞു;
നമ്മുടെ ദൈവത്തിന്റെ ദാസരെ അവരുടെ നെററികളിൽ ഞ ൩
ങ്ങൾ മുദ്രയിട്ടു കഴിവോളം ഭൂമിയേയും കടലിനേയും മരങ്ങളേയും
ചേതം വരുത്തൊല്ല എന്നത്രെ. പിന്നെ മുദ്രയിടപ്പെട്ടവരുടെ ൪
എണ്ണം ഇസ്രയേൽ പുത്രരുടെ സകല ഗോത്രത്തിൽനിന്നും നൂ
ററിനാല്പത്തുനാലായിരം പേർ മുദ്രയിട്ടവർ എന്നു ഞാൻ കേട്ടു.
യഹൂദഗോത്രത്തിൽ മുദ്രിതർ പന്ത്രണ്ടായിരം; രൂബൻ ഗോത്ര ൫

ത്തിൽ മുദ്രിതർ പന്ത്രണ്ടായിരം; ഗാദ് ഗോത്രത്തിൽ മുദ്രിതർ പ
൬ ന്ത്രണ്ടായിരം; അശേർ ഗോത്രത്തിൽ മുദ്രിതർ പന്ത്രണ്ടായിരം.ന
പ്തലി ഗോത്രത്തിൽ മുദ്രിതർ പന്ത്രണ്ടായിരം; മനശ്ശെ ഗോത്ര
൭ ത്തിൽ മുദ്രിതർ പന്ത്രണ്ടായിരം. ശിമ്യോൻ ഗോത്രത്തിൽ മുദ്രിത
ർ പന്ത്രണ്ടായിരം; ലേവി ഗോത്രത്തിൽ മുദ്രിതർ പന്ത്രണ്ടായിരം;
൮ ഇസസ്കാർ ഗോത്രത്തിൽ മുദ്രിതർ പന്ത്രണ്ടായിരം. ജബുലൂൻ
ഗോത്രത്തിൽ മുദ്രിതർ പന്ത്രണ്ടായിരം; യൊസെഫ് ഗോത്രത്തി
ൽ മുദ്രിതർ പന്ത്രണ്ടായിരം; ബിന്യമീൻ ഗോത്രത്തിൽ മുദ്രിതർ
പന്ത്രണ്ടായിരം പേർ എന്നത്രെ.
൯ അതിൽ പിന്നെ ഞാൻ കണ്ടതിതാ: സകല ജാതിയിലും ഗോ
ത്രത്തിലും വംശത്തിലും ഭാഷയിലും നിന്നു (ചേൎന്നു) ആൎക്കും എ
ണ്ണിക്കൂടാതൊരു മഹാപുരുഷാരം വെള്ള അങ്കികളും കൈകളി
ൽ കുരുത്തോലകളും പൂണ്ടു, സിംഹാസനത്തിന്നും കുഞ്ഞാടിന്നും
൧൦ മുമ്പാകെ നിന്നു. സിംഹാസനസ്ഥനായ നമ്മുടെ ദൈവത്തി
ന്നും കുഞ്ഞാടിന്നും തന്നെ രക്ഷയുള്ളു എന്നു, മഹാ ശബ്ദത്തോ
൧൧ ടെ വിളിച്ചു കൊണ്ടിരിക്കുന്നു. എല്ലാ ദൂതന്മാരും സിംഹാസന
ത്തിന്നും മൂപ്പന്മാൎക്കും നാലു ജീവികൾക്കും ചുഴവും നിന്നു സിം
൧൨ ഹാസനത്തിന്മുമ്പിൽ മുഖങ്ങൾ കവിണ്ണു വീണു ആമെൻ
സ്തുതിയും, തേജസ്സും, ജ്ഞാനവും, സ്തോത്രവും, ബഹുമാനവും, ശ
ക്തിയും, ഊക്കും നമ്മുടെ ദൈവത്തിന്നു യുഗാദിയുഗങ്ങളിലും
൧൩ (ഉണ്ടു) എന്നു ദൈവത്തെ കുമ്പിടുകയും ചെയ്തു. മൂപ്പരിൽ ഒരു
ത്തൻ ഉരിയാടി: ഈ വെള്ള അങ്കികളെ ഉടുത്തവർ ആരാകുന്നു
൧൪ എവിടെനിന്നു വന്നു എന്ന് എന്നോടു പറഞ്ഞതിന്നു, കൎത്താ
വെ, നീ അറിയുമല്ലൊ എന്നു ഞാൻ ചൊല്ലിയപ്പോൾ, അവ
ൻ എന്നോടു പറഞ്ഞിതു: ഇവർ മഹാക്ലേശത്തിൽനിന്നു വ
രുന്നവർ തങ്ങളുടെ അങ്കികളെ കുഞ്ഞാടിൻ രക്തത്തിൽ അല
൧൫ ക്കി വെളുപ്പിച്ചുകൊണ്ടവർ. ആകയാൽ ദേവസിംഹാസന
ത്തിന്മുമ്പിൽ ഇരുന്ന് അവന്റെ ആലയത്തിൽ രാപ്പകൽ അ
വനെ ഉപാസിക്കുന്നു, സിംഹാസനസ്ഥൻ അവരുടെ മേൽ
൧൬ കുടിപാൎക്കും. ഇനി വിശക്കയും ഇല്ല, ദാഹിക്കയും ഇല്ല, വെയി
൧൭ ലും യാതൊരു ചൂടും അവൎക്കു തട്ടുകയും ഇല്ല. കാരണം സിംഹാസ
നത്തിൻ മദ്ധ്യെ ഉള്ള കുഞ്ഞാടു അവരെ മേച്ചു ജീവനീരുറവുക
ളിലേക്ക് വഴി നടത്തുകയും ദൈവം താൻ (യശ. ൨൫, ൮.) അവരു
ടെ കണ്ണുകളിൽനിന്ന് അശ്രുക്കളെല്ലാം തുടെച്ചു കളകയും ചെയ്യും.

## ൮. അദ്ധ്യായം.

(—൧൩ അ.) ഏഴാം മുദ്രയെ തുറന്നിട്ടു ഏഴു കാഹളധ്വനികൾ വരുന്നതിൽ, (൭) ഒന്നാമത്തെ കാഹളധ്വനികൾ നാലു.

(കുഞ്ഞാട്) ആയവൻ ഏഴാം മുദ്രയെ തുറന്നാറെ, സ്വൎഗ്ഗത്തി ൧
ൽ ഏകദേശം അര മുഹൂൎത്തം മൌനത ഉണ്ടായി. അപ്പോൾ ൨
ദൈവത്തിന്മുമ്പാകെ നില്ക്കുന്ന ദൂതന്മാർ ഏഴുവരേയും ഞാൻ
കണ്ടു; അവൎക്കു ഏഴു കാഹളങ്ങൾ നല്കപ്പെട്ടു. മറെറാരു ദൂതൻ ൩
പൊന്നിൻ തീക്കലശവുമായി വന്നു, ബലിപീഠത്തോട് അടു
ത്തുനിന്നു സിംഹാസനത്തിൻ മുമ്പിലുള്ള സ്വൎണ്ണപീഠത്തി
ന്മേൽ സകല വിശുദ്ധരുടെ പ്രാൎത്ഥനകൾക്കായിക്കൊണ്ടും അ
ൎപ്പിച്ചു കൊടുക്കേണ്ടതിന്ന് അനേക ധൂപവൎഗ്ഗങ്ങളും അവന്നു
നല്കപ്പെട്ടു. ആ ധൂപങ്ങളുടെ പുക വിശുദ്ധരുടെ പ്രാൎത്ഥ ൪
നകൾക്കായിട്ടു ദൂതന്റെ കൈയിൽനിന്നു ദൈവമുമ്പിലേക്കു
കരേറി. ദൂതൻ തീക്കലശത്തെ എടുത്തു ബലിപീഠത്തിലെ കനൽ ൫
കൊണ്ടു നിറച്ചു ഭൂമിമേൽ തൂകികളഞ്ഞു; ഉടനെ ഒലികളും മുഴക്ക
ങ്ങളും മിന്നലുകളും ഭൂകമ്പവും ഉണ്ടായി. ഏഴു കാഹളങ്ങളുള്ള ൬
ദൂതർ ഏഴുവരും കാഹളം ഊതുവാൻ ഒരുങ്ങുകയും ചെയ്തു.
ഒന്നാമൻ ഊതിയാറെ, ചോര ഇടകലൎന്നുള്ള ആലിപ്പഴവും
അഗ്നിയും ഉണ്ടായി. ഭൂമിമേൽ ചൊരിഞ്ഞിട്ടു ഭൂമിയിൽ മൂന്നാ ൭
ലൊന്നു വെന്തു, മരങ്ങളും മൂന്നാലൊന്നു വെന്തു, എല്ലാ പച്ചപ്പു
ല്ലും വെന്തുപോയി. രണ്ടാം ദൂതൻ ഊതിയാറെ, അഗ്നി എരിയു ൮
ന്ന വന്മലെക്കു ഒത്തതു കടലിൽ തള്ളപ്പെട്ടിട്ടു കടലിൽ മൂന്നാ
ലൊന്നു ചോരയായ്തീൎന്നു. കടലിലെ സൃഷ്ടികൾ പ്രാണങ്ങളു ൯
ള്ളവററിൽ മൂന്നാലൊന്നു ചത്തു, കപ്പലിലും മൂന്നാലൊന്നു ചേ
തം വന്നുപോയി. മൂന്നാം ദൂതൻ ഊതിയാറെ, ദീപം പോലെ ക ൧൦
ത്തുന്ന മഹാനക്ഷത്രം വാനത്തിൽനിന്നു വീണു; പുഴകളിൽ മൂ
ന്നൊന്നിന്മേലും നീരുറവുകളിലും തട്ടി; നക്ഷത്രത്തിന്നു കാഞ്ഞി
രം എന്ന പേർ ചൊല്ലുന്നു. വെള്ളങ്ങളിൽ മൂന്നൊന്നു കാഞ്ഞി ൧൧
രമായ്പോകുന്നു; കൈപ്പായതിനാൽ വെള്ളങ്ങൾകൊണ്ടു മനുഷ്യ
രിൽ പലരും മരിച്ചുപോയി. നാലാം ദൂതൻ ഊതിയാറെ, സൂ ൧൨
ൎയ്യനിൽ മൂന്നൊന്നും ചന്ദ്രനിൽ മൂന്നൊന്നും നക്ഷത്രങ്ങളിൽ
മൂന്നൊന്നും അടിക്കപ്പെട്ടതു; അതിൽ മൂന്നൊന്ന് ഇരുണ്ടു

ഒവ്വൻ

പോകയും പകലിലും രാത്രിയിലും മൂന്നൊന്നു വെളിച്ചമില്ലാതെ
൧൩ ഇരിക്കയും ആകേണ്ടതിന്നത്രെ. പിന്നെ ഞാൻ കണ്ടത് ഒരു
കഴുകു നടുവാനത്തൂടെ പറന്നു; അല്ലയൊ ദൂതർ മൂവരും ഊതേ
ണ്ടുന്ന ശേഷം കാഹളധ്വനികൾ ഹേതുവായിട്ടു ഭൂവാസികൾ
ക്ക് ഹാ കഷ്ടം കഷ്ടം കഷ്ടം എന്നു മഹാ ശബ്ദത്തോടെ പറ
ഞ്ഞു കേട്ടു.

## ൯. അദ്ധ്യായം.

അഞ്ചാമതും, (൧൩) ആറാമതുമായ കാഹളധ്വനികളാലെ ഹാ കഷ്ടങ്ങൾ രണ്ടും.

൧ അഞ്ചാം ദൂതൻ ഊതിയാറെ, വാനത്തിൽനിന്നു ഭൂമിയിൽ ചാ
ടിയിരിക്കുന്ന ഒരു നക്ഷത്രത്തെ ഞാൻ കണ്ടു; ആയവന് അ
൨ ഗാധ കിണററിന്നുള്ള താക്കോൽ കൊടുക്കപ്പെട്ടു. അഗാധ കി
ണററിനെ തുറന്നാറെ, വലിയ ഉലയുടെ പുകപോലെ കിണ
ററിൽനിന്നു പുക പൊങ്ങി, കിണററിൻ പുകയാൽ സൂൎയ്യനും ആ
൩ കാശവും ഇരുണ്ടുപോയി. പുകയിൽനിന്നു തുള്ളൻ കൂട്ടം ഭൂമി
മേൽ പുറപ്പെടുകയും ചെയ്തു. അവററിന്നു ഭൂമിയിലെ തേളുക
൪ ൾക്കുള്ള അധികാരം പോലെ അധികാരം നല്കപ്പെട്ടു. നെററി
കളിൽ ദേവമുദ്ര ഇല്ലാത്ത മനുഷ്യരെ മാത്രമല്ലാതെ, ഭൂമിയുടെ പു
ല്ലും പച്ച ഒന്നും ഒരു മരവും ചേതം വരുത്തരുത് എന്നു പറയ
൫ പ്പെട്ടു. ആയവരെ കൊല്ലുക അല്ല താനും; അഞ്ചു മാസം പീഡി
൬ പ്പിക്കേണം എന്നത്രെ അവററിന്ന് അനുജ്ഞ ആയി. അവ
രുടെ പീഡയൊ തേൾ മനുഷ്യനെ കുത്തുന്ന പീഡ പോലെ,
ആ ദിവസങ്ങളിൽ മനുഷ്യർ മരണത്തെ അന്വേഷിക്കും, കാ
ണുകയില്ല താനും; ചാവാൻ കൊതിക്കും, മരണം അവരെ വിട്ട്
൭ ഓടുകയും ചെയ്യും. തുള്ളന്മാരുടെ രൂപങ്ങൾ യുദ്ധത്തിന്നു ചമ
യിച്ച കുതിരകൾക്കു ഒത്തത്; തലകളിന്മേൽ പൊൻ കിരീടങ്ങ
ൾപോലെയും മുഖങ്ങൾ മനുഷ്യമുഖങ്ങൾ പോലെയും (കണ്ടു)
൮ സ്ത്രീകുന്തൽ പോലെ മുടിയും സിംഹങ്ങൾക്ക് ഒത്ത പല്ലുകളും ഉ
൯ ണ്ടു. ഇരിമ്പു ചട്ടകൾ പോലെ കവചങ്ങൾ ഉണ്ടു; ചിറകുക
ളുടെ ശബ്ദം ഏറിയ കുതിരത്തേരുകൾ പടയിൽ ഓടുന്നതിന്റെ
൧൦ നാദം പോലെ. തേളുകൾക്ക് ഒത്ത വാലുകളും വാലുകളിൽ വി
ഷമുള്ളുകളും ഉണ്ടു; മനുഷ്യരെ അഞ്ചു മാസം ചേതം വരുത്തു
൧൧ വാൻ അധികാരവും ഉണ്ടു. രാജാവായി അവററിന്നു മീതെ
അഗാധത്തിൻ ദൂതൻ ഉണ്ടു; അവന് എബ്രയഭാഷയിൽ

അബെദ്ദോൻ (കേടിടം) എന്നും യവനത്തിൽ അപൊല്ലുയോൻ
(സംഹാരി) എന്നും പേരാകുന്നു. ഹാ കഷ്ടം ഒന്നു കഴിഞ്ഞു; ക ൧൨
ണ്ടാലും ഇനി ഹാ കഷ്ടങ്ങൾ രണ്ടും ഇതില്പിന്നെ വരുന്നു.
ആറാം ദൂതൻ ഊതിയാറെ, ദൈവമുമ്പിലെ സ്വൎണ്ണപീഠത്തി ൧൩
ന്റെ നാലു കൊമ്പുകളിൽനിന്നും ഒരു ശബ്ദം വന്നു. കാഹളമു ൧൪
ള്ള ആറാം ദൂതനോട്ട ഫ്രാത്ത് എന്ന മഹാ നദിവക്കത്തു കെട്ട
പ്പെട്ടുള്ള നാലു ദൂതരെ അഴിച്ചു വിടുക എന്നു പറയുന്നതു:
ഞാൻ കേട്ടു. ഉടനെ മനുഷ്യരിൽ മൂന്നൊന്നിനെ കൊല്ലുവാൻ ൧൫
നാഴികെക്കും നാളേക്കും മാസത്തിന്നും ആണ്ടിന്നും ഒരുങ്ങി നി
ല്ക്കുന്ന ദൂതന്മാർ നാലരും കെട്ടഴിക്കപ്പെട്ടു. കുതിരപ്പടകളുടെ ൧൬
സംഖ്യ, ഇരുപതിനായിരത്തിൽ പെരുക്കിയ പതിനായിരം ത
ന്നെ എന്നു ഞാൻ അവറ്റിൻ എണ്ണത്തെ കേട്ടു. ദൎശനത്തി ൧൭
ൽ ഞാൻ കുതിരകളെയും പുറത്തു കരേറിയവരെയും കണ്ടതിപ്ര
കാരം, തീ നിറവും രക്തനീലവും ഗന്ധകവൎണ്ണവുമുള്ള കവച
ങ്ങൾ ഉണ്ടു; കുതിരത്തലകൾ സിംഹശിരസ്സുകൾ പോലെയും
വായ്ക്കുളിൽനിന്നു തീ പുക, ഗന്ധകങ്ങൾ പുറപ്പെട്ടും (കണ്ടു). ഈ ൧൮
മൂന്നു ബാധകളാൽ മനുഷ്യരിൽ മൂന്നൊന്നു മരിച്ചുപോയി; അ
വറ്റിൻ വായ്ക്കുളിൽനിന്നു പുറപ്പെടുന്ന തീ പുക, ഗന്ധകങ്ങളാ
ലത്രെ. അവറ്റിന്റെ അധികാരം എങ്കിലൊ അവറ്റിൻ വാ ൧൯
യിലും വാലുകളിലും ആകുന്നു; വാലുകളല്ലൊ സൎപ്പങ്ങൾ പോ
ലെ തലകൾ ഉള്ളവ തന്നെ; ഇവ കൊണ്ടത്രെ നഷ്ടം വരുത്തു
ന്നു. ഈ ബാധകളാൽ കൊല്ലപ്പെടാത്ത ശേഷം മനുഷ്യരോ ൨൦
ദുൎഭൂതങ്ങളെയും കണ്ടും കേട്ടും നടന്നും കൂടാത്ത പൊൻ, വെള്ളി,
ചെമ്പു, കല്ലു, മരം ഇവറ്റാലുള്ള ബിംബങ്ങളെയും കുമ്പിടാത
വണ്ണം തങ്ങളുടെ കൈക്രിയകളെ വിട്ടു, മനന്തിരിഞ്ഞിട്ടില്ല.
തങ്ങളുടെ കുലകളെയും ഒടികളെയും പുലയാട്ടിനെയും കളവുക ൨൧
ളെയും വിട്ടു, മനം തിരിഞ്ഞതും ഇല്ല.

## ൧൦. അദ്ധ്യായം.

ദൈവമൎമ്മം വൈകാതെ നിവൃത്തിയാകും എന്നു, (വ്വ) ദൎശനക്കാരൻ മധുരകൈപ്പു
ള്ള പുസ്തകം വിഴുങ്ങിക്കൊണ്ട് അറിയിക്കേണ്ടതു.

ഞാൻ ഊക്കനായ മറ്റൊരു ദൂതൻ സ്വൎഗ്ഗത്തിൽനിന്ന് ൧
ഇറങ്ങുന്നത് കണ്ടു, അവൻ മേഘം ഉടുത്തും തലമേൽ പച്ചവി
ല്ലു പൂണ്ടും മുഖം സൂൎയ്യനെ പോലെയും കാലുകൾ തീത്തൂണുകൾ

൨ പോലെയും ഉള്ളവൻ. അവന്റെ കയ്യിൽ തുറന്നിട്ടുള്ള ചെ
റു പുസ്തകം ഉണ്ടു, വലത്തെക്കാലെ കടലിന്മേലും ഇടത്തെ
൩ ക്കാലെ ഭൂമിമേലും വെച്ചു. സിംഹം അലറും പോലെ അവൻ
മഹാശബ്ദത്തോടെ കൂക്കി കൂക്കിയ ഉടനെ ഏഴു ഇടിമുഴക്കങ്ങ
൪ ളും തങ്ങളുടെ ഒലികളെ കേൾപ്പിച്ചു. ഏഴിടികളും കേൾപ്പിച്ചാ
റെ, ഞാൻ എഴുതുവാൻ ഭാവിച്ചപ്പോൾ, ഏഴിടികളും കേൾപ്പിച്ച
ത് എഴുതാതെ മുദ്രയിട്ടേക്ക എന്നു സ്വൎഗ്ഗത്തിൽനിന്നൊരു ശ
൫ ബ്ദം പറഞ്ഞു കേട്ടു. പിന്നെ സമുദ്രഭൂമികളിന്മേൽ നിന്നു കണ്ട
൬ ദൂതൻ തന്റെ വലങ്കയ്യെ വാനത്തെക്കുയൎത്തി. വാനത്തെയും
അതിലുള്ളവയും, ഭൂമിയെയും അതിലുള്ളവയും, സമുദ്രവും അതി
ലുള്ളവയും സൃഷ്ടിച്ചും യുഗാദിയുഗങ്ങളിൽ ജീവിച്ചും ഇരിക്കു
൭ ന്നവൻ ആണ സത്യം ചെയ്തിതു: ഇനി കാലമാകയില്ല, ഏഴാം
ദൂതൻ കാഹളം ഊതുവാനിരിക്കുന്ന നാദത്തിൻ ദിവസങ്ങളിൽ
ദൈവത്തിന്റെ മൎമ്മം അവൻ സ്വദാസരായ പ്രവാചകൎക്ക്
സുവിശേഷിച്ചു കൊടുത്ത പ്രകാരം (ദാനി. ൧൨, ൭.) നിവൃത്തി
യായി കഴിഞ്ഞു എന്നത്രെ.
൮ ഞാൻ സ്വൎഗ്ഗത്തിൽനിന്നു കേട്ട ശബ്ദം പിന്നെയും എന്നോ
ടുരിയാടി, നീ ചെന്നു സമുദ്രഭൂമികളിന്മേൽ നില്ക്കുന്ന ദൂതന്റെ
കയ്യിൽനിന്ന് ആ തുറന്ന പുസ്തകത്തെ വാങ്ങുക എന്നു പറ
൯ ഞ്ഞു. ഞാൻ ദൂതനെ ചെന്നു നോക്കി, എനിക്ക് പുസ്തകം തരു
വാൻ ചോദിച്ചാറെ, അതിനെ വാങ്ങി ഭക്ഷിക്ക നിന്റെ വയ
റ്റിനെ കൈപ്പിക്കും എങ്കിലും വായിൽ തേനു പോലെ മധുരിക്കും.
൧൦ ഞാൻ ദൂതന്റെ കയ്യിൽനിന്നു പുസ്തകത്തെ വാങ്ങി ഭക്ഷിച്ചു, അ
ത് എന്റെ വായിൽ തേനു പോലെ മധുരമായി, (ഹെജ. ൩, ൩.) തി
൧൧ ന്നുകളഞ്ഞാറെ, എന്റെ വയറു കൈച്ചുപോയി. അവനും എന്നോ
ടു പറഞ്ഞു, നീ ഇനിയും അനേകം വംശങ്ങളേയും ജാതികളേയും
ഭാഷകളേയും രാജാക്കന്മാരെയും കൊണ്ടു പ്രവചിക്കേണം.

## ൧൧. അദ്ധ്യായം.

ഒടുക്കം യരുശലേമിൽ ജാതികളാലെ പീഡയും, (൩) രണ്ടു സാക്ഷികളാൽ അനു
താപഘോഷണവും, (൧൩) ശിക്ഷയാൽ മാനസാന്തരവും വരേണ്ടതു, (൧൫) ഏ
ഴാം കാഹളത്താലെ മുമ്പെ സ്വൎഗ്ഗത്തിൽ നിവൃത്തി വരുന്നത്.

൧ പിന്നെ കോലിന്റെ പ്രായത്തിൽ ഒർ ഓട എനിക്ക് തരപ്പെ
ട്ടു വാക്കുണ്ടായിതു: അല്ലയൊ ദൈവത്തിൻ ആലയത്തേയും

ബലിപീഠത്തേയും അതിൽ കുമ്പിടുന്നവരേയും അളന്നു കൊ
ൾക. ആലയത്തിന്നു പുറത്തുള്ള പ്രാകാരത്തെ അളക്കാതെ പു ൨
റമെ വിട്ടേക്ക; അതല്ലൊ ജാതികൾക്ക കൊടുക്കപ്പെട്ടു, അവർ വി
ശുദ്ധ നഗരത്തെ നാല്പത്തുരണ്ടു മാസം ചവിട്ടി നടക്കും. അ ൩
ന്നു ഞാൻ എന്റെ സാക്ഷികൾക്ക ഇരുവൎക്കും (അധികാരം)
കൊടുക്കും; അവർ രട്ടുടുത്തും കൊണ്ട ആയിരത്തിരുനൂററുപത്തു
ദിവസം പ്രവചിക്കും. ആയവർ ഭൂമിയുടെ കൎത്താവിന്മുമ്പാ ൪
കെ നില്ക്കുന്ന (ജക. ൪, ൨. ൩. ൧൪.) ആ രണ്ടു ഒലിവ മരങ്ങ
ളും രണ്ടു നിലവിളക്കുകളും ആകുന്നു. ആരും അവരെ ചേതം ൫
വരുത്തുവാൻ ഇച്ഛിച്ചാൽ, അവരുടെ വായിൽനിന്ന് അഗ്നി
പുറപ്പെട്ട് അവരുടെ ശത്രുക്കളെ തിന്നു കളയും അവരെ ആരും
കൊല്ലുവാൻ ഇച്ഛിച്ചാൽ അവൻ അങ്ങിനെ കൊല്ലപ്പെടേ
ണം. അവരുടെ പ്രവാചകദിവസങ്ങളിൽ മഴ പെയ്യാതവണ്ണം ൬
വാനത്തെ അടെപ്പാൻ അധികാരം ഉണ്ടു; വെള്ളങ്ങളെ രക്ത
മാക്കി മാററുവാനും തോന്നും തോറും സകല ബാധകൊണ്ടും ഭൂ
മിയെ തല്ലുവാനും അധികാരം ഉണ്ടു. അവരുടെ സാക്ഷ്യത്തെ ൭
തികെച്ചപ്പോൾ അഗാധത്തിൽനിന്നു കരേറിവരുന്ന മൃഗം അ
വരോടു പട കൂടി, അവരെ ജയിച്ചു കൊന്നു കളയും. അവരുടെ ൮
കൎത്താവും ക്രൂശിക്കപ്പെട്ട മഹാ നഗരത്തിന്റെ വീഥിയിൽ അ
വരുടെ ശവങ്ങളും കിടക്കും; അതിന് ആത്മികമായി (യശ. ൧,
൧൦.) സദോം എന്നും മിസ്ര എന്നും പേരുണ്ടു. വംശഗോത്രങ്ങ ൯
ളിലും ഭാഷാജാതികളിലും പലരും അവരുടെ ശവങ്ങൾ മൂന്നര
ദിവസം കണ്ടു, ശവങ്ങളെ കുഴികളിൽ വെപ്പാൻ സമ്മതിക്കാതെ
ഇരിക്കുന്നു. ഭൂവാസികളും അവർ നിമിത്തം സന്തോഷിച്ചും ൧൦
കളിച്ചും കൊള്ളുന്നു; പ്രവാചകന്മാർ ഇരുവരും ഭൂവാസികളെ
പീഡിപ്പിച്ചവരാകയാൽ അന്യോന്യം കാഴ്ചകൾ കൊടുത്തയ
ക്കും. മൂന്നര ദിവസം കഴിഞ്ഞാൽ പിന്നെ ദൈവത്തിൽനിന്നു ൧൧
ജീവന്റെ ആത്മാവ് അവരിൽ പുക്കു, അവർ കാലുകൾ ഊ
ന്നി നിന്നു; അവരെ നോക്കി കാണുന്നവൎക്കു മഹാ ഭയം തട്ടുക
യും ചെയ്തു. എന്നാറെ, ഇവിടെ കരേറി വരുവിൻ എന്നു സ്വ ൧൨
ൎഗ്ഗത്തിൽനിന്നു മഹാശബ്ദം അവരോടു പറയുന്നത് കേട്ടു; അ
വരും ശത്രുക്കൾ അവരെ കണ്ടിരിക്കവെ മേഘത്തിലായി സ്വ
ൎഗ്ഗത്തേക്ക കരേറി പോയി. ആ നാഴികയിൽ വലിയ ഭൂകമ്പം ൧൩
ഉണ്ടായി; പട്ടണത്തിൽ പത്തൊന്ന് ഇടിഞ്ഞു വീണു, ഭൂകമ്പ

ത്തിൽ മനുഷ്യർ ഏഴായിരം പേർ കൊല്ലപ്പെട്ടു, ശേഷിച്ചവർ
ഭയവശരായ്പുന്നു; സ്വൎഗ്ഗത്തിൻ ദൈവത്തിന്നു തേജസ്സു കൊടു
൧൪ ക്കയും ചെയ്തു. രണ്ടാമത്തെ ഹാ കഷ്ടം കഴിഞ്ഞു, കണ്ടാലും മൂ
ന്നാമത്തെ ഹാ കഷ്ടം വേഗം വരുന്നു.
൧൫ ശേഷം ഏഴാം ദൂതൻ കാഹളം ഊതിയാറെ, സ്വൎഗ്ഗത്തിൽ മ
ഹാശബ്ദങ്ങൾ ഉണ്ടായി; ലോകരാജ്യം നമ്മുടെ കൎത്താവിന്നും
അവന്റെ അഭിഷിക്തനും ആയ്തീൎന്നു; അവൻ യുഗാദിയുഗ
൧൬ ങ്ങളിൽ വാഴ്കയും ചെയ്യും എന്നത്രെ. ദേവമുമ്പാകെ സിംഹാ
സനങ്ങളിൽ ഇരിക്കുന്ന ഇരുപത്തുനാലു മൂപ്പന്മാരും മുഖങ്ങളി
൧൭ ൽ വീണു, ദൈവത്തെ കുമ്പിട്ടു പറഞ്ഞു: സൎവ്വശക്തിയുള്ള ക
ൎത്താവാകുന്ന ദൈവമെ, ഇരിക്കുന്നവനും ഇരുന്നവനും (വരു
ന്നവനും) ആയുള്ളോവെ! നിന്റെ മഹാ ശക്തിയെ നീ കൈ
൧൮ ക്കൊണ്ടു വാഴ്കയാൽ ഞങ്ങൾ നിന്നെ സ്തുതിക്കുന്നു. ജാതികൾ
കോപിച്ചു (സങ്കീ. ൯൯, ൧.) നിന്റെ കോപവും വന്നു, മരിച്ച
വൎക്കു ന്യായവിധി ചെയ്വാനും പ്രവാചകർ വിശുദ്ധർ തിരുനാമ
ത്തെ ഭയപ്പെടുന്നവർ ചെറിയവരും വലിയവരുമായി നിന്റെ
ദാസന്മാൎക്ക് (എല്ലാം) കൂലിയെ കൊടുപ്പാനും ഭൂമിയെ കെടുക്കുന്ന
൧൯ വരെ കെടുപ്പാനും കാലവും വന്നു. എന്നാറെ, സ്വൎഗ്ഗത്തിൽ
ദൈവാലയം തുറന്നു, അവന്റെ നിയമപ്പെട്ടകം അവന്റെ
ആലയത്തിൽ കാണായ്പുന്നു മിന്നലുകളും ശബ്ദങ്ങളും മുഴക്കങ്ങ
ളും ഭൂകമ്പവും വലിയ കന്മഴയും ഉണ്ടാകയും ചെയ്തു.

## ൧൨. അദ്ധ്യായം.

ക്രിസ്തുശത്രുക്കളിൽ ആദ്യനായ മഹാസൎപ്പം, (൭) സ്വൎഗ്ഗത്തിൽ തോറ്റു, (൧൩) സ
ഭയെ ഹിംസിക്കുന്നു.

൧ സ്വൎഗ്ഗത്തിൽ വലിയൊരു ലക്ഷ്യം കാണായിതു; സൂൎയ്യനെ
ധരിച്ചുള്ള സ്ത്രീയും അവളുടെ കാല്ക്കീഴ് ചന്ദ്രനും അവളുടെ ത
൨ ലമേൽ ൧൨ നക്ഷത്രങ്ങളാലുള്ള കിരീടവും തന്നെ. അവൾ
ഗൎഭിണിയായി ഈററുനോവുണ്ടായി പ്രസവിപ്പാൻ പീഡിച്ചു
൩ നിലവിളിക്കുന്നു. സ്വൎഗ്ഗത്തിൽ മറ്റൊരു ലക്ഷ്യം കാണായി:
ഇതാ തീനിറമുള്ള മഹാ സൎപ്പം ഏഴു തലയും പത്തു കൊമ്പുക
൪ ളും തലകളിന്മേൽ ഏഴ് രാജമുടികളും ഉള്ളതു. അതിൻ വാൽ വാ
നത്തിലെ നക്ഷത്രങ്ങളിൽ മൂന്നൊന്നിനെ വാരിക്കൊണ്ടു ഭൂമി
യിലേക്ക് എറിഞ്ഞു കളഞ്ഞു, പ്രസവിപ്പാറാകുന്ന സ്ത്രീയുടെ

മുമ്പിൽ സൎപ്പം നിന്ന കൊണ്ടു പ്രസവിച്ചാലുടനെ അവളുടെ
കുട്ടിയെ തിന്നുകളവാൻ ഭാവിച്ചു. അവളൊ (സങ്കീ. ൨, ൯.) ൫
ഇരിമ്പ്കോൽ കൊണ്ട് എല്ലാ ജാതികളേയും മെയ്ക്കേണ്ടുന്ന ആ
ൺ പൈതലിനെ പ്രസവിച്ചു: അവളുടെ കുട്ടി ദൈവത്തോടും
അവന്റെ സിംഹാസനത്തിലും ആമാറു പറിക്കപ്പെട്ടു. പി ൬
ന്നെ സ്ത്രീ മരുഭൂമിയിലേക്ക് മണ്ടി, അവിടെ അവളെ ആയി
രത്തിരുനൂറ്ററുപതു ദിവസം പോററിക്കൊള്ളേണ്ടതിന്ന
ദൈവം ഒരുക്കീട്ടുള്ള സ്ഥലം അവൾക്കുണ്ടു. പിന്നെ സ്വൎഗ്ഗ ൭
ത്തിൽ യുദ്ധം ഉണ്ടായി, മിക്കയേലും അവന്റെ ദൂതന്മാരും സ
ൎപ്പത്തോടു പട കൂടി. സൎപ്പം തന്റെ ദൂതരുമായി പട കൂടി ആ ൮
വതില്ല താനും; സ്വൎഗ്ഗത്തിൽ ഇനി അവരുടെ സ്ഥലം കാണ
പ്പെട്ടതും ഇല്ല. പ്രപഞ്ചത്തെ മുഴുവൻ ഭ്രമിപ്പിക്കുന്ന പിശാ ൯
ചും സാത്താനും എന്നുള്ള മഹാ സൎപ്പമാകുന്ന പഴയ പാമ്പ്
ഭൂമിയിലേക്ക് തള്ളിക്കളയപ്പെട്ടു: അവന്റെ ദൂതരും കൂടെ തള്ള
പ്പെട്ടു. എന്നാറെ ഞാൻ സ്വൎഗ്ഗത്തിൽ മഹാ ശബ്ദം പറഞ്ഞു ൧൦
കേട്ടിതു: ഇപ്പോൾ രക്ഷയും ശക്തിയും രാജ്യവും നമ്മുടെ ദൈ
വത്തിന്നും അധികാരം അവന്റെ അഭിഷിക്തന്നും ആയ്വന്നു:
കാരണം നമ്മുടെ സഹോദരന്മാരെ, രാപ്പകൽ ദൈവമുമ്പിൽ കു
റ്റം ചുമത്തുന്ന അവരുടെ അപവാദി തള്ളിക്കളയപ്പെട്ടു. അ ൧൧
വരൊ കുഞ്ഞാടിന്റെ രക്തം മൂലവും തങ്ങളുടെ സാക്ഷ്യവചനം
മൂലവും സ്വപ്രാണനെ മരണപൎയ്യന്തം സ്നേഹിക്കാതെ കണ്ടും
അവനെ ജയിച്ചതു. ആകയാൽ സ്വൎഗ്ഗങ്ങളും അതിൽ കുടിയി ൧൨
രിക്കുന്നവരുമായുള്ളോരെ, ആനന്ദിപ്പിൻ; ഭൂമിക്കും സമുദ്രത്തി
ന്നും ഹാ കഷ്ടം; നിങ്ങളിലെക്കല്ലൊ പിശാച് തനിക്ക് അല്പകാ
ലമെ (ശേഷിപ്പ്) ഉള്ളു എന്നറിഞ്ഞു, മഹാ ക്രോധത്തോടെ ഇ
റങ്ങി പോയി എന്നത്രെ. സൎപ്പം താൻ ഭൂമിയിൽ തള്ളപ്പെട്ടതു ൧൩
കണ്ടു, മകനെ പ്രസവിച്ച സ്ത്രീയെ ഹിംസിച്ചു തുടങ്ങി. സ്ത്രീ ൧൪
ക്കു മരുഭൂമിയിൽ സ്വസ്ഥലത്തേക്ക് പറന്ന പോകേണ്ടതിന്ന
വലിയ കഴുകിന്റെ രണ്ടു ചിറകുകളും നല്കപ്പെട്ടു; അവിടെ അ
വൾ പാമ്പിൽനിന്ന (നിൎഭയമായി) കാലവും (ഇരു)കാലങ്ങളും
അരക്കാലവും (ദാനി. ൭, ൨൫.) പോററപ്പെടുന്നു. സ്ത്രീയുടെ ൧൫
വഴിയെ പാമ്പു തന്റെ വായിൽനിന്ന പുഴ പോലെ വെള്ള
ത്തെ ചാടി, അവളെ പുഴ കൊണ്ട് ഒഴുക്കിക്കളവാൻ ഭാവിച്ചാ
റെ, ഭൂമി സ്ത്രീക്ക് തുണ നിന്നു. സൎപ്പം തന്റെ വായിൽനിന്ന ൧൬

൧൬ ചാടിയ പുഴയെ ഭൂമി വായ്തുറന്നു മിഴുങ്ങുകയും ചെയ്തു. സൎപ്പം
സ്ത്രീയിൽ കോപം ഭാവിച്ചു അവളുടെ സന്തതിയായി ദൈ
വകല്പനകളെ കാത്തും യേശുസാക്ഷ്യത്തെ പിടിച്ചും കൊള്ളു
ന്ന ശേഷിപ്പുള്ളവരോടു യുദ്ധം ചെയ്വാൻ പുറപ്പെടുകയും
ചെയ്തു.

## ൧൩. അദ്ധ്യായം.

ശേഷം ക്രിസ്തുശത്രുക്കളായ, (ദാനി. ൭, ൭.) ലോകസാമ്രാജ്യവും, (൧൧) കള്ള പ്ര
വാചകനും കാണായതു.

൧ ഞാൻ കടൽ മണലിന്മേൽ നിന്നുകൊണ്ടു, ഏഴു തലയും
പത്തു കൊമ്പുകളും കൊമ്പുകളിന്മേൽ പത്തു രാജമുടികളും തലക
ളിന്മേൽ ഓരൊ ദൂഷണനാമവും ഉള്ളോരു മൃഗം സമുദ്രത്തിൽ
൨ നിന്നു കരേറുന്നതു കണ്ടു. ഞാൻ കണ്ട മൃഗം പുള്ളിപ്പുലിക്കു
സദൃശവും (ദാനി. ൭, ൬.) കാലുകൾ കരടിക്കൊത്തതും (൭, ൫.)
വായി സിംഹമുഖം പോലെയും ആയി; (൭, ൪.) അതിന്നു സ
ൎപ്പം തന്റെ ശക്തിയെയും സ്വസിംഹാസനത്തെയും വലിയ
൩ അധികാരവും കൊടുത്തു. അതിൻ തലകളിൽ ഒന്നു മരണത്തി
ന്നായി അറുക്കപ്പെട്ടതും (കണ്ടു); അതിന്റെ മരണമുറിവു
പൊറുത്തുപോയി; സൎവ്വ ഭൂമിയും മൃഗത്തെ അത്ഭുതപ്പെട്ടു പി
൪ ഞ്ചെന്നു. മൃഗത്തിന്നു അധികാരം കൊടുക്കയാൽ സൎപ്പത്തെ
കുമ്പിട്ടു, മൃഗത്തിന്നു ആർ തുല്യൻ അതിനോടു പോരാടുവാൻ
ആൎക്കു കഴിയും എന്നു ചൊല്ലി, മൃഗത്തെയും കുമ്പിടുകയും ചെ
൫ യ്തു. വമ്പുകളും ദൂഷണങ്ങളും ഉരെക്കുന്ന വായി അതിന്നു കൊ
ടുക്കപ്പെട്ടു; നാല്പത്തുരണ്ടു മാസം വരെ പ്രവൃത്തിപ്പാൻ അധി
൬ കാരവും നല്കപ്പെട്ടു. അതു ദൈവത്തിൻ നാമത്തെയും കൂടാര
ത്തെയും സ്വൎഗ്ഗത്തിൽ കുടിയിരിക്കുന്നവരെയും ദൂഷിപ്പാൻ
൭ ദൈവദൂഷണങ്ങൾക്കായി തന്റെ വായ്തുറന്നു. വിശുദ്ധരോടു
യുദ്ധം ചെയ്തു അവരെ ജയിപ്പാനും നല്കപ്പെട്ടു, സകല ഗോ
൮ ത്രഭാഷാജാതികളിന്മേലും അധികാരവും കൊടുക്കപ്പെട്ടു. അറു
ക്കപ്പെട്ട കുഞ്ഞാടിന്റെ ജീവപുസ്തകത്തിൽ ലോകസ്ഥാപനം
മുതൽ പേർ എഴുതിക്കിടക്കാത്ത ഭൂവാസികൾ ഒക്കയും അതിനെ
൯ കുമ്പിടും. ഒരുത്തന്നു ചെവി ഉണ്ടെങ്കിൽ അവൻ കേൾക്കുക.
൧൦ അടിമയാക്കി കൊണ്ടു പോയാൽ, താൻ അടിമയായി നടന്നു
പോകും; വാൾകൊണ്ടു കൊന്നാൽ, താൻ വാളാൽ കൊല്ലപ്പെടേ

ഉന്നു

ങ്ങളുഠ, വിശുദ്ധരുടെ ക്ഷാന്തിയും വിശ്വാസവും ഇവിടെ (കാ
ണ്മാൻ) ഉണ്ടു.

മറെറാരു മൃഗം ഭൂമിയിൽനിന്നു കരേറുന്നതും (ഞാൻ) കണ്ടു; ൧൧
അതിന്നു കുഞ്ഞാടിന്നൊത്ത രണ്ടു കൊമ്പുകളുണ്ടു, സൎപ്പം പോ
ലെ ഉരെക്കുന്നതും ആകുന്നു. അത് ഒന്നാം മൃഗം കാണ്കെ അ ൧൨
തിന്റെ അധികാരത്തെ എല്ലാം നടത്തി, ഭൂമിയെയും അതിൽ
വസിക്കുന്നവരെയും മരണമുറിവു പൊറുത്തു പോയ ഒന്നാം
മൃഗത്തെ കുമ്പിടുമാറാക്കുന്നു. അതു വലിയ അടയാളങ്ങളെ ൧൩
ചെയ്കയും മനുഷ്യർ കാണ്കെ അഗ്നിയെ വാനിൽനിന്നു ഭൂമി
യിൽ ഇറക്കുകയും. മൃഗത്തിന്മുമ്പിൽ ചെയ്വാൻ വരം കിട്ടിയ ൧൪
അടയാളങ്ങളെക്കൊണ്ടു ഭൂവാസികളെ ഭ്രമിപ്പിക്കയും വാളാലെ
മുറിവുണ്ടായിട്ടും ജീവിച്ചുള്ള മൃഗത്തിന്നു പ്രതിമ ഉണ്ടാക്കുവാൻ
ഭൂവാസികളോടു പറകയും ചെയ്യുന്നു. മൃഗത്തിൻ പ്രതിമെക്ക് ൧൫
ആത്മാവ് കൊടുപ്പാനും മൃഗപ്രതിമ ഉരിയാടി ആ പ്രതിമയെ
കുമ്പിടാത്തവരെ ഒക്കയും കൊല്ലുവാനും (അധികാരം) നല്കപ്പെട്ടു.
ചെറിയവരും വലിയവരും സമ്പന്നരും ദരിദ്രരും സ്വതന്ത്ര ൧൬
രും ദാസരും എല്ലാവരും വലങ്കൈമേലൊ നെററിമേലൊ കുറി
ഇട്ടുകൊൾ്വാറും, മൃഗത്തിന്റെ നാമം എങ്കിലും നാമസംഖ്യ ൧൭
എങ്കിലും അതിന്റെ കുറിയുള്ളവനല്ലാതെ വാങ്ങുക താൻ, വി
ല്ക്കുക താൻ, അരുതാതവാറും വരുത്തുന്നു. ഇവിടെ ജ്ഞാനം കാ ൧൮
ണ്മാൻ ഉണ്ടു; ബുദ്ധിയുള്ളവൻ മൃഗത്തിന്റെ (നാമ)സംഖ്യ
യെ എണ്ണിക്കൊൾ്വു; ആയതല്ലൊ മനുഷ്യസംഖ്യ ആകുന്നു,
അതിന്റെ സംഖ്യ അറുനൂറററുപത്താറ് എന്നത്രെ.

## ൧൪. അദ്ധ്യായം.

നിവൃത്തിയെ സൂചിപ്പിക്കുന്ന ദൎശനം, (൬) രക്ഷാന്യായവിധികളുടെ പ്രവചനം,
(൧൪) ദൈവത്തിൻ കൊയിത്തും ചക്കാട്ടവും.

ഞാൻ കണ്ടതിതാ! ചിയോൻ മലമേൽ കുഞ്ഞാടായവനും ൧
അവന്റെ നാമവും പിതാവിൻ നാമവും നെററികളിൽ എഴുതി
ക്കിടക്കുന്ന നൂററിനാല്പത്തുനാലായിരവും ഒന്നിച്ചു നില്ക്കുന്നു. വ ൨
ലിയ വെള്ളങ്ങളുടെ ഒലി പോലെയും തകർത്തോര് ഇടിമുഴക്കം
പോലെയും സ്വൎഗ്ഗത്തിൽനിന്ന് ഒരു ശബ്ദവും കേട്ടു, ഞാൻ
കേട്ട ശബ്ദം തങ്ങളുടെ വീണകളെ മീട്ടുന്ന വൈണികരുടേതു
പോലെയത്രെ. അവർ സിംഹാസനത്തിന്നും നാലു ജീവി ൩

൧൭ ചാടിയ പുഴയെ ഭൂമി വായ്തുറന്നു മിഴുങ്ങുകയും ചെയ്തു. സൎപ്പം
സ്ത്രീയിൽ കോപം ഭാവിച്ചു അവളുടെ സന്തതിയായി ദൈ
വകല്പനകളെ കാത്തും യേശുസാക്ഷ്യത്തെ പിടിച്ചും കൊള്ളു
ന്ന ശേഷിപ്പുള്ളവരോടു യുദ്ധം ചെയ്വാൻ പുറപ്പെടുകയും
ചെയ്തു.

## ൧൩. അദ്ധ്യായം.

ശേഷം ക്രിസ്തുശത്രുക്കളായ, (ദാനി. ൭, ൭.) ലോകസാമ്രാജ്യവും, (൧൧) കള്ള പ്ര
വാചകനും കാണായതു.

൧ ഞാൻ കടൽ മണലിന്മേൽ നിന്നുകൊണ്ടു, ഏഴു തലയും
പത്തു കൊമ്പുകളും കൊമ്പുകളിന്മേൽ പത്തു രാജമുടികളും തലക
ളിന്മേൽ ഓരൊ ദൂഷണനാമവും ഉള്ളോരു മൃഗം സമുദ്രത്തിൽ
൨ നിന്നു കരേറുന്നത് കണ്ടു. ഞാൻ കണ്ട മൃഗം പുള്ളിപ്പുലിക്ക
സദൃശവും (ദാനി. ൭, ൬.) കാലുകൾ കരടിക്കൊത്തതും (൭, ൫)
വായി സിംഹമുഖം പോലെയും ആയി; (൭, ൪.) അതിന്നു സ
ൎപ്പം തന്റെ ശക്തിയെയും സ്വസിംഹാസനത്തെയും വലിയ
൩ അധികാരവും കൊടുത്തു. അതിൻ തലകളിൽ ഒന്നു മരണത്തി
ന്നായി അറുക്കപ്പെട്ടതും (കണ്ടു); അതിന്റെ മരണമുറിവു
പൊറുത്തുപോയി; സൎവ്വ ഭൂമിയും മൃഗത്തെ അത്ഭുതപ്പെട്ടു പി
൪ ഞ്ചെന്നു. മൃഗത്തിന്ന് അധികാരം കൊടുക്കയാൽ സൎപ്പത്തെ
കുമ്പിട്ടു, മൃഗത്തിന്ന് ആർ തുല്യൻ അതിനോടു പോരാടുവാൻ
ആൎക്ക കഴിയും എന്നു ചൊല്ലി, മൃഗത്തെയും കുമ്പിടുകയും ചെ
൫ യ്തു. വമ്പുകളും ദൂഷണങ്ങളും ഉരെക്കുന്ന വായി അതിന്നു കൊ
ടുക്കപ്പെട്ടു; നാല്പത്തുരണ്ടു മാസം വരെ പ്രവൃത്തിപ്പാൻ അധി
൬ കാരവും നല്കപ്പെട്ടു. അതു ദൈവത്തിൻ നാമത്തെയും കൂടാര
ത്തെയും സ്വൎഗ്ഗത്തിൽ കുടിയിരിക്കുന്നവരെയും ദുഷിപ്പാൻ
൭ ദൈവദൂഷണങ്ങൾക്കായി തന്റെ വായ്തുറന്നു. വിശുദ്ധരോടു
യുദ്ധം ചെയ്ത് അവരെ ജയിപ്പാനും നല്കപ്പെട്ടു, സകല ഗോ
൮ ത്രഭാഷാജാതികളിന്മേലും അധികാരവും കൊടുക്കപ്പെട്ടു. അറു
ക്കപ്പെട്ട കുഞ്ഞാടിന്റെ ജീവപുസ്തകത്തിൽ ലോകസ്ഥാപനം
മുതൽ പേർ എഴുതിക്കിടക്കാത്ത ഭൂവാസികൾ ഒക്കയും അതിനെ
൯ കുമ്പിടും. ഒരുത്തനു ചെവി ഉണ്ടെങ്കിൽ അവൻ കേൾക്കുക.
൧൦ അടിമയാക്കി കൊണ്ടു പോയാൽ, താൻ അടിമയായി നടന്നു
പോകും; വാൾകൊണ്ടു കൊന്നാൽ, താൻ വാളാൽ കൊല്ലപ്പെടേ

ണ്ടുന്നു

ണ്ടതു, വിശുദ്ധരുടെ ക്ഷാന്തിയും വിശ്വാസവും ഇവിടെ (കാ
ണ്മാൻ) ഉണ്ടു.
മറെറാരു മൃഗം ഭൂമിയിൽനിന്ന കരേറുന്നതും (ഞാൻ) കണ്ടു; ൧൧
അതിന്ന കുഞ്ഞാടിന്നൊത്ത രണ്ടു കൊമ്പുകളുണ്ടു, സൎപ്പം പോ
ലെ ഉരെക്കുന്നതും ആകുന്നു. അത് ഒന്നാം മൃഗം കാണ്കെ അ ൧൨
തിന്റെ അധികാരത്തെ എല്ലാം നടത്തി, ഭൂമിയെയും അതിൽ
വസിക്കുന്നവരെയും മുരണ്ടമുറിവു പൊറുത്തു പോയ ഒന്നാം
മൃഗത്തെ കുമ്പിടുമാറാക്കുന്നു. അതു വലിയ അടയാളങ്ങളെ ൧൩
ചെയ്യുകയും മനുഷ്യർ കാണ്കെ അഗ്നിയെ വാനിൽനിന്ന ഭൂമി
യിൽ ഇറക്കുകയും. മൃഗത്തിന്മുമ്പിൽ ചെയ്വാൻ വരം കിട്ടിയ ൧൪
അടയാളങ്ങളെക്കൊണ്ടു ഭൂവാസികളെ ഭ്രമിപ്പിക്കയും വാളാലെ
മുറിവുണ്ടായിട്ടും ജീവിച്ചുള്ള മൃഗത്തിന്ന പ്രതിമ ഉണ്ടാക്കുവാൻ
ഭൂവാസികളോടു പറകയും ചെയ്യുന്നു. മൃഗത്തിൻ പ്രതിമെക്ക് ൧൫
ആത്മാവ് കൊടുപ്പാനും മൃഗപ്രതിമ ഉരിയാടി ആ പ്രതിമയെ
കുമ്പിടാത്തവരെ ഒക്കയും കൊല്ലുവാനും (അധികാരം) നല്കപ്പെട്ടു.
ചെറിയവരും വലിയവരും സമ്പന്നരും ദരിദ്രരും സ്വതന്ത്ര ൧൬
രും ദാസരും എല്ലാവരും വലങ്കൈമേലൊ നെററിമേലൊ കുറി
ഇട്ടുകൊൾവാറും, മൃഗത്തിന്റെ നാമം എങ്കിലും നാമസംഖ്യ ൧൭
എങ്കിലും അതിന്റെ കുറിയുള്ളവനല്ലാതെ വാങ്ങുക താൻ, വി
ല്ക്കുക താൻ, അരുതാതവാറും വരുത്തുന്നു. ഇവിടെ ജ്ഞാനം കാ ൧൮
ണ്മാൻ ഉണ്ടു; ബുദ്ധിയുള്ളവൻ മൃഗത്തിന്റെ (നാമ)സംഖ്യ
യെ എണ്ണിക്കൊൾവു; ആയതല്ലൊ മനുഷ്യസംഖ്യ ആകുന്നു,
അതിന്റെ സംഖ്യ അറുനൂറററുപത്താറ് എന്നത്രെ.

## ൧൪. അദ്ധ്യായം.

നിവൃത്തിയെ സൂചിപ്പിക്കുന്ന ദൎശനം, (൬) രക്ഷാന്യായവിധികളുടെ പ്രവചനം, (൧൪) ദൈവത്തിൻ കൊയിത്തും ചക്കാട്ടവും.

ഞാൻ കണ്ടതിതാ! ചിയോൻ മലമേൽ കുഞ്ഞാടായവനും ൧
അവന്റെ നാമവും പിതാവിൻ നാമവും നെററികളിൽ എഴുതി
ക്കിടക്കുന്ന നൂററിനാല്പത്തുനാലായിരവും ഒന്നിച്ചു നില്ക്കുന്നു. വ ൨
ളരെ വെള്ളങ്ങളുടെ ഒലി പോലെയും തകൎത്തോര് ഇടിമുഴക്കം
പോലെയും സ്വൎഗ്ഗത്തിൽനിന്ന് ഒരു ശബ്ദവും കേട്ടു, ഞാൻ
കേട്ട ശബ്ദം തങ്ങളുടെ വീണകളെ മീട്ടുന്ന വൈണികരുടേതു
പോലെയത്രെ. അവർ സിംഹാസനത്തിന്നും നാലു ജീവി ൩

ന്റെ

കൾക്കും മൂപ്പന്മാൎക്കും മുമ്പാകെ പുതിയ പാട്ടു പാടുന്നു; ഭൂമിയിൽ
നിന്നു വീണ്ടുകൊള്ളപ്പെട്ടുള്ള നൂററിനാല്പത്തുനാലായിരവും ഒഴി
കെ ആ പാട്ടു പഠിപ്പാൻ ആൎക്കും കഴിഞ്ഞതുമില്ല; ഇവർ കന്യ
൪ കളാകയാൽ സ്ത്രീകളോടു മാലിന്യപ്പെടാത്തവർ. ഇവർ കുഞ്ഞാ
ടു ചെല്ലുന്തോറം പിഞ്ചെല്ലുന്നവർ, ഇവർ ദൈവത്തിന്നും കു
ഞ്ഞാടിന്നും ആദ്യഫലമായി മനുഷ്യരിൽനിന്നു മേടിക്കപ്പെട്ട
൫ വർ. അവരുടെ വായിൽ കളവു കാണപ്പെട്ടതും ഇല്ല; അവർ
നിഷ്കളങ്കരത്രെ.
൬ വേറൊരു ദൂതൻ നടുവാനത്തൂടെ പറക്കുന്നതും കണ്ടു, അവൻ
സകല ജാതിഗോത്രഭാഷാവംശങ്ങളിലും ഭൂമിസ്ഥന്മാരോട് ഒക്ക
യും സുവിശേഷിപ്പാൻ നിത്യ സുവിശേഷം ഉള്ളവനായി.
൭ ദൈവത്തെ ഭയപ്പെട്ട് അവന്നു തേജസ്സ് കൊടുപ്പിൻ! അവ
ന്റെ ന്യായവിധിയുടെ നാഴിക വന്നുവല്ലൊ, വാനത്തെയും
ഭൂമിയെയും കടലെയും നീരുറവുകളെയും ഉണ്ടാക്കിയവനെ കു
മ്പിടുകയും ചെയ്യിൻ! എന്നു മഹാ ശബ്ദത്തോടെ പറഞ്ഞും
കൊണ്ടിരുന്നു.
൮ വെറൊരു ദൂതൻ വഴിയെ വന്നു പറഞ്ഞു: മഹത്തായ ബാ
ബെൽ വീണു വീണു (യശ. ൨൧, ൯.); തന്റെ പുലയാട്ടിന്റെ
ക്രോധമദ്യത്തിൽനിന്നു സകല ജാതികളെയും കുടിപ്പിച്ചവൾ
തന്നെ (യിറ. ൫൧, ൭.)
൯ അവരുടെ പിന്നിൽ മൂന്നാമതൊരു ദൂതൻ വന്നു, മഹാശബ്ദ
ത്തോടെ പറഞ്ഞു, യാതൊരുത്തൻ മൃഗത്തെയും തൽപ്രതിമ
യെയും കുമ്പിട്ടും നെററിമേലൊ കൈമേലൊ കുറിയെ ഇട്ടും
൧൦ കൊണ്ടാൽ, അവനും കൂടെ ദൈവകോപത്തിൻ പാത്രത്തിൽ
ഇടകലരാതെ പകൎന്നിട്ടുള്ള ദൈവക്രോധമദ്യത്തിൽനിന്നു കു
ടിക്കും; വിശുദ്ധ ദൂതന്മാൎക്കും കുഞ്ഞാടിന്നും മുമ്പാകെ അഗ്നിഗ
൧൧ ന്ധകങ്ങളിൽ പീഡിപ്പിച്ചു പോകയും ചെയ്യും. അവരുടെ പീഡ
യുടെ പുക യുഗാദിയുഗങ്ങളിലും പൊങ്ങുന്നു (യശ. ൩൪, ൧൦.)
മൃഗത്തെയും തൽപ്രതിമയെയും കുമ്പിട്ടും അതിന്റെ നാമക്കുറി
യെ ഇട്ടും കൊള്ളുന്നവൎക്ക് എല്ലാം രാപ്പകലും തണുപ്പു വരാ
൧൨ ദൈവകല്പനകളെയും യേശുവിശ്വാസത്തെയും കാത്തുകൊള്ളു
ന്ന വിശുദ്ധരുടെ ക്ഷാന്തി ഇവിടെ (കാണ്മാൻ) ഉണ്ടു.
൧൩ ഞാൻ സ്വൎഗ്ഗത്തിൽനിന്ന് ഒരു ശബ്ദം പറഞ്ഞു കേട്ടതു
എന്തെന്നാൽ: കൎത്താവിൽ ചാകുന്ന മൃതന്മാർ ഇന്നു മുതൽ

ധന്യർ എന്നെഴുതുക; അതെ അവർ തങ്ങളുടെ പ്രയത്നങ്ങളിൽ
നിന്ന് ഒഴിഞ്ഞു തണുക്കേണ്ടത് അവരുടെ ക്രിയകൾ അവറ്റെ
പിഞ്ചെല്ലുകയും ചെയ്യുന്നു എന്ന് ആത്മാവ് പറയുന്നു.
പിന്നെ ഞാൻ കണ്ടതിതാ! വെളുത്ത മേഘവും മേഘത്തി ൧൪
ന്മേൽ ഇരുന്നുകൊണ്ടു, മനുഷ്യപുത്രനു സദൃശനായവനും ത
ന്നെ; അവനു തലമേൽ പൊൻ കിരീടവും കയ്യിൽ മൂർച്ചയുള്ള
അരിവാളും ഉണ്ടു. മറ്റൊരു ദൂതൻ ദൈവാലയത്തിങ്കന്നു പുറ ൧൫
പ്പെട്ടു മേഘത്തിന്മേൽ ഇരിക്കുന്നവനോടു ഭൂമിയിലെ വിളവു
ഉണങ്ങിയതിനാൽ കൊയിത്തിന്നു നാഴിക വന്നതുകൊണ്ടു, നി
ന്റെ അരിവാളെ കടത്തി കൊയ്ക എന്നു മഹാ ശബ്ദത്തോടെ
കൂക്കി. മേഘത്തിൽ ഇരിക്കുന്നവൻ തന്റെ അരിവാളെ ഭൂമി ൧൬
യിൽ കടത്തി, ഭൂമി കൊയ്യപ്പെടുകയും ചെയ്തു. മറ്റൊരു ദൂതൻ ൧൭
താനും മൂർച്ചയുള്ളോര് അരിവാൾ പിടിച്ചുംകൊണ്ടു സ്വർഗ്ഗത്തിലെ
ആലയത്തിൽനിന്നു പുറപ്പെട്ടു. അഗ്നിമേൽ അധികാരമുള്ള ൧൮
അന്യദൂതൻ ബലിപീഠത്തിൽനിന്നു പുറപ്പെട്ടു, മൂർത്തരിവാളുള്ള
വനോടു ഭൂമിയിലെ മുന്തിരിങ്ങകൾ പഴുക്കയാൽ, നിന്റെ മൂർത്ത
രിവാൾ കടത്തി ആ വള്ളിയുടെ കുലകളെ മുറിച്ചെടുക്ക എന്നുറ
ക്കെ ആർത്തു മൊഴിഞ്ഞു. ദൂതനും തന്റെ അരിവാളെ ഭൂമിയിൽ ൧൯
കടത്തി ഭൂമിയിലെ മുന്തിരിവള്ളിയിൽനിന്നു മുറിച്ചെടുത്തു, ദൈ
വകോപത്തിന്റെ വലിയ ചക്കിൽ ചാടിയിട്ടു. ചക്കു നഗര ൨൦
ത്തിന്നു പുറത്തു മെതിച്ചു പിഴിഞ്ഞ രക്തം ചക്കിൽനിന്ന് ഒഴുകി
കുതിരകളുടെ കടിവാളങ്ങളോളം ആയിരത്തറുനൂറ് സ്ഥാദ്യ വഴിദൂ
രം (പരക്കയും ചെയ്തു).

## ൧൫. അദ്ധ്യായം.

ജയിക്കുന്നവരുടെ സന്തോഷത്തോടെ, (൭) ൭ ക്രോധകലശങ്ങളെയും നിറെച്ചു
കൊടുത്തതു.

ഞാൻ വലുതും അത്ഭുതവുമായ മറ്റൊരു ലക്ഷ്യത്തെ സ്വ ൧
ർഗ്ഗത്തിൽ കണ്ടു; ഒടുക്കത്തെ ബാധകൾ ഏഴുമുള്ള ഏഴു ദൂതന്മാ
രെ തന്നെ; അവറ്റാൽ ദേവക്രോധം തികഞ്ഞു വന്നു സത്യം.
അഗ്നി കലർന്നുള്ള പളുങ്കുകടലും ഒത്തതും മൃഗത്തോടും തൽപ്ര ൨
തിമയോടും നാമസംഖ്യയോടും (വെറായി) ജയിക്കുന്നവർ ദേ
വവീണകൾ പിടിച്ചുംകൊണ്ടു, പളുങ്കുകടൽ പുറത്തു നില്ക്കു
ന്നതും കണ്ടു. ആയവർ ദേവദാസനായ മോശയുടെ പാട്ടും ൩

ദൻൻ

മഹാ നഗരം മൂന്നംശമായി തിരിഞ്ഞു ജാതികളുടെ പട്ടണങ്ങളും
വീണു, ദേവകോപത്തിന്റെ ക്രോധമദ്യമുള്ള പാത്രം അവൾക്കു
കൊടുക്കേണ്ടതിന്നു മഹതിയായ ബാബെലിന്റെ ഓൎമ്മ ദൈവ
൨൦ ത്തിന്മുമ്പിൽ വരികയും ചെയ്തു. സകല ദ്വീപും മണ്ടിപ്പോയി,
൨൧ മലകളും ഇനി കാണ്മാറും ഇല്ല. താലന്തോളം കനത്തിൽ വലി
യ കന്മഴ വാനത്തിൽനിന്നു മനുഷ്യരുടെ മേൽ ഇറങ്ങുന്നു, മനു
ഷ്യരും കന്മഴയുടെ ബാധ ഏററം വലുതാകകൊണ്ട് ആ ബാ
ധ നിമിത്തം ദൈവത്തെ ദുഷിക്കയും ചെയ്തു.

## ൧൭. അദ്ധ്യായം.

ബാബേൽ എന്നവളേയും ആദ്യമൃഗത്തേയും, (൧൮, ൨.) വൎണ്ണിച്ചത്.

൧ ഏഴു കലശങ്ങളുള്ള ദൂതന്മാർ ഏഴുവരിലും ഒരുവൻ വന്ന് എ
ന്നോടു ഉരിയാടി: വാ ഏറിയ വെള്ളങ്ങളുടെ മീതെ ഇരിക്കുന്ന
മഹാ വേശ്യയുടെ ന്യായവിധിയെ ഞാൻ നിണക്ക് കാണി
൨ ക്കും. യാതൊരുത്തിയോടു ഭൂമിയിലെ രാജാക്കന്മാർ പുലയാടി
യതും യാതൊരുത്തിയുടെ പുലയാട്ടിന്റെ മദ്യത്താൽ ഭൂവാസി
൩ കളും മത്തരായ്ചമഞ്ഞതും ആയവൾ തന്നെ. എന്നു പറഞ്ഞ്
ആത്മാവിൽ എന്നെ മരുഭൂമിയിലേക്ക് കൊണ്ടുപോയി, ഉടനെ
ഏഴു തലയും പത്തു കൊമ്പും ഉള്ളതും ആ ദൂഷണനാമങ്ങൾ
നിറഞ്ഞതുമായി അരക്കു നിറമുള്ള മൃഗത്തിന്മേൽ ഒരു സ്ത്രീ ക
൪ ത്തിരിക്കുന്നതു കണ്ടു. സ്ത്രീ ധൂമ്രവൎണ്ണവും അരക്കു നിറവും ഉ
ള്ളതു ധരിച്ചും പൊന്നു രത്നം മുത്തുകളും അണിഞ്ഞും വെറുപ്പു
കളാലും തന്റെ പുലയാട്ടിൻ അശുദ്ധികളാലും നിറഞ്ഞുള്ള പൊ
൫ ൻപാത്രം കയ്യിൽ പിടിച്ചും കൊണ്ടിരിക്കുന്നു. മൎമ്മം വേശ്യമാ
ൎക്കും ഭൂമിയുടെ വെറുപ്പുകൾക്കും മാതാവായ മഹാ ബാബേൽ
൬ എന്ന നാമം അവളുടെ നെററിമേൽ എഴുതീട്ടും ഉണ്ടു. വിശുദ്ധ
രുടെ രക്തം കൊണ്ടും യേശു സാക്ഷികളുടെ രക്തം കൊണ്ടും
സ്ത്രീ മത്തയായതും കണ്ടു, അവളെ കണ്ടിട്ടു മഹാശ്ചൎയ്യത്താൽ
അതിശയിക്കയും ചെയ്തു.
൭ പിന്നെ ദൂതൻ എന്നോടു പറഞ്ഞു, നീ അതിശയിച്ചത് എ
ന്തു ഈ സ്ത്രീയുടെയും അവളെ ചുമന്നു കൊണ്ട ഏഴു തലയും
പത്തു കൊമ്പും ഉള്ള മൃഗത്തിന്റെയും മൎമ്മത്തെ ഞാൻ കേൾപി
൮ ച്ചു തരാം. നീ കണ്ട മൃഗം ഉണ്ടായിരുന്നതും (ഇപ്പോൾ) ഇല്ലാ

ത്തതും ഇനി അഗാധത്തിൽനിന്ന കരേറി, നാശത്തിലേക്ക
പോകേണ്ടതും ആകുന്നു; ലോകസ്ഥാപനം മുതൽ ജീവപുസ്ത
കത്തിൽ പേർ എഴുതാതെ ഉള്ള ഭൂവാസികൾ മൃഗം ഇരുന്നതും
(പിന്നെ) ഇല്ലാത്തതും ഇനി വരുന്നതും കണ്ടിട്ട അതിശയി
ക്കും. ജ്ഞാനമുള്ള ബുദ്ധി ഇവിടെ (കാണ്മാൻ) ഉണ്ട, ഏഴ തല ൯
കളും സ്ത്രീ ഇരുന്ന കൊള്ളുന്ന ഏഴ മലകൾ ആകുന്നു. ഏഴ ൧൦
രാജാക്കളും ആകുന്നു. (അതിൽ) ഐവർ പട്ടുപോയി, ഒരുത്തൻ ഉ
ണ്ട, മററവൻ ഇതുവരെ വന്നില്ല; വന്നാൽ പിന്നെ കുറയമാ
ത്രം വസിക്കേണ്ടതു: ഇരുന്നതും ഇല്ലാത്തതും ആയ മൃഗം താ ൧൧
ൻ എട്ടാമനും ആകുന്നു, ഏഴവരിൽനിന്ന ആകുന്നു, നാശത്തി
ലേക്ക പോകയും ചെയ്യും. നീ കണ്ട പത്തു കൊമ്പുകളൊ പ ൧൨
ത്തു രാജാക്കൾ ആകുന്നു; അവർ രാജ്യം പ്രാപിച്ചില്ല, മൃഗത്തോ
ട ഒന്നിച്ചു ഒരു നാഴികെക്ക അധികാരം ലഭിക്കും താനും. അവർ ൧൩
ഐകമത്യമുള്ളവർ തങ്ങളുടെ ശക്തിയെയും അധികാരത്തെ
യും മൃഗത്തിന്ന കൊടുക്കുന്നു. ഇവർ കുഞ്ഞാടിനോട പോരാടും ൧൪
കർത്താധികർത്താവും രാജാധിരാജാവും ആകകൊണ്ട, കുഞ്ഞാടാ
യവൻ (താൻ) വിളിച്ചും തെരിഞ്ഞെടുത്തും ഉള്ള വിശ്വസ്തരുമാ
യി അവരെ ജയിക്കും.
പിന്നെ അവൻ എന്നോട പറയുന്നു: വേശ്യ കുത്തിയിരി ൧൫
ക്കുന്ന വെള്ളങ്ങൾ നീ കണ്ടതു വംശസമൂഹങ്ങളും ജാതിഭാഷ
കളും ആകുന്നു. പിന്നെ നീ കണ്ട പത്തു കൊമ്പുകളും മൃഗവും ൧൬
ആയവർ വേശ്യയെ ദ്വേഷിക്കയും പാഴാക്കി നഗ്നത വരുത്തു
കയും അവളുടെ മാംസങ്ങളെ തിന്നുകയും അവളെ തീ കൊടു
ത്തു ദഹിപ്പിക്കയും ചെയ്യും. ദൈവമല്ലൊ അതിന്റെ അഭിപ്രാ ൧൭
യം ചെയ്വാനും ഏകമായ അഭിപ്രായം നടത്തുവാനും ദേവമൊ
ഴികൾ നിവൃത്തിയാകുവോളത്തേക്ക തങ്ങളുടെ രാജത്വത്തെ മൃ
ഗത്തിന്ന കൊടുപ്പാനും അവരുടെ ഹൃദയങ്ങളിൽ തോന്നിച്ചതു.
നീ കണ്ട സ്ത്രീയൊ ഭൂമിയുടെ രാജാക്കളിൽ രാജത്വമുള്ള മഹാ ൧൮
നഗരമത്രെ.

## ൧൮. അദ്ധ്യായം.

ബാബെലിന്റെ നാശത്തെ അറിയിക്കുന്നതു.

അനന്തരം ഞാൻ വലിയ അധികാരമുള്ള മറെറാരു ദൂതൻ ൧
സ്വർഗ്ഗത്തിൽനിന്ന ഇറങ്ങുന്നതു കണ്ടു, അവന്റെ തേജസ്സി

൨ നാൽ ഭൂമി പ്രകാശിക്കയും ചെയ്തു. അവൻ മഹാശബ്ദത്തോ
ടെ ഉറക്കെ ആൎത്തു പറഞ്ഞു: മഹാ ബാബേൽ വീണു വീണു
(൧൪, ൨.) ഭൂതങ്ങളുടെ പാൎപ്പിടവും എല്ലാ അശുദ്ധാത്മാവിൻ
കാവലും അറെക്കത്തക്ക അശുദ്ധ പക്ഷികൾക്ക് ഒക്കെയും തട
൩ വുമായ്തീൎന്നു. കാരണം അവളുടെ പുലയാട്ടിൻ ക്രോധമദ്യത്തി
ൽനിന്നു സകല ജാതികളും കുടിച്ചു ഭൂമിയിലെ രാജാക്കൾ അവ
ളോടു പുലയാടി ഭൂമിയിലെ വ്യാപാരികൾ അവളുടെ പുളപ്പി
ന്റെ വമ്പിനാൽ സമ്പത്തുണ്ടാക്കി.
൪ ഞാൻ വേറൊരു ശബ്ദം സ്വൎഗ്ഗത്തിൽനിന്നു പറഞ്ഞു കേ
ട്ടിതു: (യിറ. ൫൧, ൪൫.) എൻ ജനമായുള്ളോരെ! അവളിൽനി
ന്നു പുറപ്പെട്ടു പോരുവിൻ; അവളുടെ പാപങ്ങളിൽ കൂട്ടാളികളാ
൫ യിട്ടു തൽബാധകളിൽ (ചിലതു) കൊള്ളാതിരിപ്പാൻ തന്നെ. അവളു
ടെ പാപങ്ങളല്ലോ വാനോളം കുന്നിച്ച് എത്തി അവളുടെ അ
൬ തിക്രമങ്ങളെ ദൈവം ഓൎത്തും ഇരിക്കുന്നു. അവൾ ആചരിച്ച
പ്രകാരം അവളോടു പ്രതിയായിട്ട് ആചരിപ്പിൻ (യിറ. ൫൦,
൨൯.) അവളുടെ ക്രിയകൾക്കടുത്തത് ഇരട്ടിച്ചു കൊടുപ്പിൻ; അ
വൾ കലക്കിയ പാനപാത്രത്തിൽ അവൾക്ക് ഇരട്ടി പകരുവി
ൻ; അവൾ തനിക്ക് തേജസ്സു കൂട്ടി പുളെച്ചേടത്തോളം അവൾക്കു
൭ പീഡയും ഖേദവും കൊടുപ്പിൻ. ഞാൻ രാജ്ഞിയായി അമൎന്നി
രിക്കുന്നു വിധവയാകയില്ല, ഖേദം കാണ്കയില്ല എന്നവൾ ഹൃ
൮ ദയം കൊണ്ടു പറയുന്നതു നിമിത്തം, ഒരു നാളിൽ മരണം, ഖേ
ദം, ക്ഷാമം ഈ ബാധകൾ അവൾക്ക് വരും: അവൾ തീയിൽ
ചുട്ടുപോകയുമാം; അവൾക്കു ന്യായം വിധിച്ച കൎത്താവ് ഊക്ക
൯ നാകുന്നു സത്യം. അവളോടു പുലയാടി പുളച്ചുള്ള രാജാക്കൾ
അവളുടെ പീഡനിമിത്തം ഭയപ്പെട്ടു, ദൂരവെ നിന്നു അവളുടെ
ദഹനത്തിൻ പുകയെ കാണുമ്പോൾ, അവളെ ചൊല്ലി കരഞ്ഞും
൧൦ തൊഴിച്ചും കൊണ്ടു, അയ്യൊ അയ്യൊ ബാബേൽ എന്ന മഹാ
നഗരം ഉറപ്പേറിയ പട്ടണം ഒരു നാഴികയിൽ നിന്റെ ന്യായ
൧൧ വിധി വന്നുവല്ലൊ എന്നു പറയും. ഭൂമിയിലെ വ്യാപാരികൾ
തങ്ങളുടെ ചരക്ക് ഇനി ആരും വാങ്ങുന്നില്ല എന്നിട്ട് അവളെ
൧൨ ചൊല്ലി കരഞ്ഞു ഖേദിക്കുന്നു. പൊൻ, വെള്ളി, രത്നം, മുത്തു, നേ
രിയ തുണി, ധൂമ്രവസ്ത്രം, പട്ടു, അരക്കചേല തുടങ്ങിയ ചരക്കും
ചന്ദനത്തരങ്ങൾ എല്ലാം ആനക്കൊമ്പിൻ പണി വിലയേറി
യ മരം ചെമ്പ്, ഇരിമ്പ്, കുമ്മായക്കല്ലു ഇവറ്റാലെ ഒരോരോ

പണിയും ലവംഗം, ഏലം, ധൂപവൎഗ്ഗങ്ങളും, കണ്ടിവെണ്ണ, കുന്തു ൧൩
രുക്കം, മദ്യം, തൈലം, മേത്തരമാവു, കോതമ്പം, ആടുമാടുകളും, കുതി
രരഥങ്ങളും, അടിമദേഹങ്ങളും, മനുഷ്യദേഹികളും എന്നുള്ള (ചര
ക്ക്) എല്ലാം നിന്റെ ഉള്ളം മോഹിച്ച കായ്കനിയും നിന്നെ വി ൧൪
ട്ടു മാറി, മൃഷ്ടവും മിനുക്കവും ഉള്ളത് എല്ലാം നിണക്ക് ഒടുങ്ങിപ്പോ
യി, ഇനി കാണ്മാറാകയും ഇല്ല. ഈ വക കൊണ്ടു വ്യാപാരം ൧൫
ചെയ്തു അവളിൽ സമ്പത്തുണ്ടാക്കിയവർ അവളുടെ പീഡ
യെ ഭയപ്പെട്ടു, ദൂരവെ നിന്നു കരഞ്ഞും ഖേദിച്ചും പറയും: അ ൧൬
യ്യൊ അയ്യൊ മഹാനഗരം നേരിയതും ധൂമ്രവൎണ്ണവും അരക്ക
നിറവും ഉടുത്തും പൊൻ രത്നമുത്തുകൾ അണിഞ്ഞും ഉള്ളവളെ!
ഇത്ര സമ്പത്ത് എല്ലാം ഒരു നാഴികയിൽ പാഴായി പോയല്ലൊ.
എല്ലാ മാലുമിയും ഓരൊ തീരസ്ഥലത്തേക്ക് ഓടുന്നവനും കപ്പ ൧൭
ല്ക്കാരും കടലിൽ ജീവിതം ഉണ്ടാക്കുന്നവരും ഒക്കവെ അവളുടെ
ദഹനത്തിൻ പുകയെ കണ്ടു. ദൂരവെ നിന്നു മഹാ നഗരത്തോ ൧൮
ട് ഒത്തവൾ ആർ എന്ന് ആൎത്തു പറഞ്ഞു. തലകളിന്മേൽ പൂ ൧൯
ഴി വാരീട്ടും കരഞ്ഞും ഖേദിച്ചും മുറയിട്ടും പറഞ്ഞു: അയ്യൊ അ
യ്യൊ തന്റെ നിക്ഷേപങ്ങളാൽ കടലിൽ പടകുകൾ ഉള്ളവൎക്ക്
എല്ലാം സമ്പത്തു വൎദ്ധിപ്പിച്ച മഹാ നഗരം ഒരു നാഴികയിൽ
പാഴായി പോയല്ലൊ. സ്വൎഗ്ഗവും വിശുദ്ധ അപോസ്തലരും ൨൦
പ്രവാചകരുമായുള്ളോരെ! ദൈവം അവളിൽ നിങ്ങളുടെ വ്യവ
ഹാരത്തെ നടത്തി തീൎത്തു കൊണ്ട് അവളെ ചൊല്ലി ആന
ന്ദിക്ക.

പിന്നെ ഊക്കനായൊരു ദൂതൻ തിരിക്കല്ലോളം വലുതായ കല്ലി ൨൧
നെ എടുത്തു സമുദ്രത്തിൽ എറിഞ്ഞു പറഞ്ഞു: ഇപ്രകാരം ആ
ഞ്ഞു തള്ളീട്ടു ബാബെൽ എന്ന മഹാനഗരം എറിഞ്ഞുപോകും,
ഇനി കാണ്മാറാകയും ഇല്ല. വൈണികർ, വാദ്യക്കാർ, കുഴലൂതി ൨൨
കൾ, കാഹളക്കാർ ഇവരുടെ നാദം നിന്നിൽ ഇനി കേൾക്കപ്പെ
ടുകയും ഇല്ല; (ഹജ. ൨൬, ൧൩.) യാതൊരു തൊഴിലുള്ള ശില്പി
ഇനി നിന്നിൽ എത്തപ്പെടുകയും ഇല്ല; തിരിക്കല്ലിന്റെ ഒച്ച
ഇനി നിന്നിൽ കേൾക്കപ്പെടുകയും ഇല്ല. വിളക്കിന്റെ വെളി ൨൩
ച്ചം ഇനി നിന്നിൽ മിന്നുകയും ഇല്ല; (യിറ. ൨൫, ൧൦.) മണവാ
ളന്റെയും കാന്തയുടെയും ശബ്ദം ഇനി നിന്നിൽ കേൾക്കാക
യും ഇല്ല; നിൻ ഒടിയാൽ സകല ജാതികളും വശീകരിക്കപ്പെട്ടു
ക കൊണ്ടു നിന്റെ വ്യാപാരികൾ ഭൂമിയിലെ മഹത്തുക്കൾ

ആയിരുന്നു സത്യം; പ്രവാചകർ വിശുദ്ധർ മുതലായി ഭൂമിയി
ൽ അറുക്കപ്പെട്ട സകലരുടെ ചോരകളും അവളിൽ അത്രെ കാ
ണപ്പെട്ടതു.

## ൧൯. അദ്ധ്യായം.

ബാബെൽ വിനാശത്തെ സ്വൎഗ്ഗത്തിൽ കൊണ്ടാടിയതും, (൧൧) ദേവപുത്രൻ ജയം കൊണ്ടു, (൧൭) രണ്ടു മൃഗങ്ങളെയും നിഗ്രഹിക്കുന്നതും.

൧ അവററിന്റെ ശേഷം ഞാൻ സ്വൎഗ്ഗത്തിൽ ഏറിയ കൂട്ടത്തി
ന്റെ മഹാശബ്ദം പോലെ പറഞ്ഞു കേട്ടിതു: ഹല്ലലുയാ ര
ക്ഷയും തേജസ്സും ശക്തിയും നമ്മുടെ (കൎത്താവായ) ദൈവത്തി
൨ ന്നത്രെ. തൻ പുലയാട്ടുകൊണ്ടു ഭൂമിയെ കെടുത്ത മഹാവേ
ശ്യെക്ക് അവൻ ശിക്ഷ വിധിച്ചു, സ്വദാസരുടെ രക്തത്തെ
അവളുടെ കൈയിൽനിന്നു (ചോദിച്ചു) പ്രതിക്രിയ ചെയ്തുകൊ
ണ്ടു് അവന്റെ ന്യായവിധികൾ സത്യവും നീതിയും ഉള്ളവ
൩ (൧൬, ൭). പിന്നെയും അവൻ പറഞ്ഞു: ഹല്ലലുയ അവളുടെ
൪ പുക യുഗാദിയുഗങ്ങളിലും പൊങ്ങുന്നു (യശ. ൩൪, ൧൦.) ഇരു
പത്തുനാലു മൂപ്പന്മാരും നാലു ജീവികളും വീണു് ആമെൻ ഹല്ല
ലുയാ എന്നു സിംഹാസനസ്ഥനായ ദൈവത്തിന്നു കുമ്പിടുക
൫ യും ചെയ്തു. സിംഹാസനത്തിങ്കന്നു് ഒരു ശബ്ദം പുറപ്പെട്ടു
പറഞ്ഞിതു: നമ്മുടെ ദൈവത്തെ പുകഴുവിൻ! അവന്റെ സ
കല ദാസരും, (സങ്കീ. ൧൩൪, ൧) അവനെ ഭയപ്പെടുന്ന ചെ
൬ റിയവരും വലിയവരുമായുള്ളോരെ: (സങ്കീ. ൧൧൫, ൧൩.) എന്നാ
റെ, ഏറിയ കൂട്ടത്തിന്റെ ശബ്ദവും വളരെ വെള്ളങ്ങളുടെ ഒ
ലിയും തകൎത്ത ഇടികളുടെ മുഴക്കവും പോലെ ഞാൻ കേൾക്കെ
പറയുന്നിതു: ഹല്ലലുയാ സൎവ്വശക്തദൈവമായ കൎത്താവ് വാ
൭ ണുകൊണ്ടു സത്യം. നാം സന്തോഷിച്ചുല്ലസിച്ച് അവനു
തേജസ്സു കൊടുപ്പൂതാക! കുഞ്ഞാടിന്റെ കല്യാണം വന്നുവല്ലൊ
൮ അവന്റെ കാന്ത തന്നെത്താൻ ഒരുക്കി. അവൾക്കു ശുദ്ധവും
ശുഭ്രവുമായ നേരിയ ശീല ഉടുപ്പാൻ വരം ലഭിക്കയും ചെയ്തു
എന്നത്രെ; (നേരിയ തുണി എങ്കിലൊ വിശുദ്ധരുടെ നീതികൾ
൯ ആകുന്നു.) പിന്നെ (ദൂതൻ) എന്നോടു പറയുന്നു: കുഞ്ഞാടിൻ
കല്യാണത്തിലെ അത്താഴത്തിന്നായി ക്ഷണിക്കപ്പെട്ടവർ ധ
ന്യർ എന്നു് എഴുതുക; ഇവ ഉള്ള വണ്ണം ദൈവത്തിന്റെ വച
൧൦ നങ്ങൾ ആകുന്നു എന്നും പറഞ്ഞാറെ: അവനെ കുമ്പിടേണ്ടു

തിന്ന് അവന്റെ കാലുകളിൽ വീണു, അരുതു സൂക്ഷിച്ചുകൊൾ ഞാൻ നിണക്കും യേശുസാക്ഷ്യത്തെ പിടിച്ചുള്ള നിന്റെ സഹോദരന്മാൎക്കും കൂട്ടുദാസനാകുന്നു, ദൈവത്തെ കുമ്പിടുക, യേശുവിന്റെ സാക്ഷ്യമല്ലൊ പ്രവാചകത്തിന്റെ ആത്മാവു തന്നെ എന്ന് അവൻ എന്നോടു പറയുന്നു.

സ്വൎഗ്ഗം തുറന്നതും ഇതാ വെള്ളക്കുതിര (ഇറങ്ങുന്നതും) ഞാ ൧൧
ൻ കണ്ടു. അതിന്മേൽ ഇരിക്കുന്നവൻ വിശ്വസ്തനും സത്യവാ
നും (൩, ൧൪.) എന്നു വിളിക്കപ്പെടുന്നവൻ. നീതിയിൽ വിധി ൧൨
ച്ചു പോരാടുന്നവനും തന്നെ; അവന്റെ കണ്ണുകൾ അഗ്നിജ്വാ
ലെക്ക് ഒത്തു, തലമേൽ അനേകം രാജമുടികളും ഉണ്ടു; അവ
ൻ ഒഴികെ ആരും അറിയാത്തൊരു നാമം എഴുതീട്ടും ഉണ്ടു.
ചോരയിൽ മുക്കിയ ഉടുപ്പു ധരിച്ചിരിക്കുന്നു, അവന്റെ പേർ ൧൩
ദേവവചനം എന്നു തന്നെ. സ്വൎഗ്ഗത്തിലെ സൈന്യങ്ങൾ ൧൪
വെള്ളക്കുതിരകൾപുറത്തും ശുദ്ധമുള്ള നേരിയ വെള്ളത്തുണിക
ൾ ധരിച്ചും പിഞ്ചെല്ലുന്നു. ജാതികളെ വെട്ടുവാൻ മൂൎച്ചയുള്ള ൧൫
വാൾ അവന്റെ വായിൽനിന്നു പുറപ്പെടുന്നു, അവൻ ഇരി
മ്പുകോൽ കൊണ്ടു അവരെ മേയ്ക്കും; സൎവ്വശക്തിയുള്ള ദൈവ
കോപത്തിൻ ക്രോധമദ്യത്തിന്റെ ചക്കിനെ അവൻ മെതിക്കു
ന്നു (൧൪, ൨൦). രാജാധിരാജാവും കൎത്താധികൎത്താവും എന്നൊ ൧൬
രു നാമം അവന് ഉടുപ്പിൽ തുടമേൽ തന്നെ എഴുതീട്ടും ഉണ്ടു.

ഒരു ദൂതൻ സൂൎയ്യനിൽ നില്ക്കുന്നതു കണ്ടു, അവൻ നടുവാന ൧൭
ത്തൂടെ പറക്കുന്ന സകല പക്ഷികൾക്കും മഹാശബ്ദത്തോടെ
കൂക്കി പറഞ്ഞു, മഹാദൈവത്തിന്റെ അത്താഴത്തിന്നായി വ
ന്നുകൂടുവിൻ (ഹജ. ൩൯, ൧൭.) രാജാക്കളുടെ മാംസവും സഹ ൧൮
സ്രാധിപമാംസവും, വീരമാംസവും, കുതിരമാംസവും, കുതിരപ്പു
റത്തുള്ളവരുടെ മാംസവും സ്വതന്ത്രർ ദാസരും ചെറിയവർ
വലിയവരും, എല്ലാവരുടെ മാംസങ്ങളും തിന്മാൻ എന്നു തന്നെ.
കുതിരപ്പുറത്തിരിക്കുന്നവനോടും അവന്റെ സൈന്യത്തോടും ൧൯
ആ യുദ്ധത്തെ ചെയ്വാൻ മൃഗവും ഭൂമിയിലെ രാജാക്കന്മാരും
അവരുടെ സൈന്യങ്ങളും ഒന്നിച്ചു കൂടി നില്പതും ഞാൻ കണ്ടു.
മൃഗവും അതിന്മുമ്പാകെ അതിശയങ്ങളെ ചെയ്തു, മൃഗക്കുറിയെ ൨൦
കൈക്കൊണ്ടവരെയും തൽപ്രതിമയെ കുമ്പിട്ടവരെയും അവ
റാൽ ഭ്രമിപ്പിച്ച കള്ള പ്രവാചകനും കൂടെ പിടിക്കപ്പെട്ടു; ഗ
ന്ധകത്തിൽ കത്തുന്ന തീപ്പൊയ്കയിൽ ഇരുവരും ജീവനോടെ

൨൧ തള്ളപ്പെട്ടു. ശേഷിച്ചവർ കുതിരപ്പുറത്തിരിക്കുന്നവന്റെ വാ
യിൽനിന്നു പുറപ്പെടുന്ന വാൾ കൊണ്ടു കൊല്ലപ്പെട്ടു; അവരു
ടെ മാംസങ്ങളാൽ സകല പക്ഷികൾക്കും തൃപ്തിവന്നു.

## ൨൦. അദ്ധ്യായം.

സാത്താനെ ജയിക്കയാൽ, (൪) ആയിരത്താണ്ടു വാഴ്ചയെ വരുത്തുന്നത്, (൭) അ
ന്ത്യയുദ്ധവും ന്യായവിധിയും.

൧ പിന്നെ അഗാധത്തിന്റെ താക്കോലും വലിയ ചങ്ങലയും
കയ്യിൽ പിടിച്ചിരിക്കുന്ന ദൂതൻ സ്വൎഗ്ഗത്തിൽനിന്ന് ഇറങ്ങുന്ന
൨ തു കണ്ടു. പിശാചും സാത്താനും എന്നുള്ള പഴയ പാമ്പാകുന്ന
സൎപ്പത്തെ അവൻ പിടിച്ച് ആയിരത്താണ്ടു വരെ കെട്ടീട്ടു
൩ അവനെ അഗാധത്തിൽ എറിഞ്ഞു പൂട്ടിവെച്ച് ആയിരത്താ
ണ്ടും തീരുവോളം ജാതികളെ ഇനി ഭ്രമിപ്പിക്കാതെ ഇരിപ്പാൻ
അവന്മേൽ മുദ്ര ഇടുകയും ചെയ്തു; അതിൽ പിന്നെ അവനെ
അല്പ കാലത്തേക്ക് കെട്ടഴിച്ചു വിടേണ്ടിയതു.
൪ ഞാൻ ന്യായാസനങ്ങളെ കണ്ടു (ദാനി. ൭, ൯.) അവററിൽ
ഇരുന്നുകൊണ്ടതു ന്യായം വിധിപ്പാൻ വരം ലഭിച്ചവരത്രെ:
യേശു സാക്ഷ്യവും ദൈവവചനവും നിമിത്തമായി ശിരഃഛേ
ദം വന്നവരുടെ ദേഹികളെയും മൃഗത്തെയൊ തൽപ്രതിമയെ
യൊ കുമ്പിടാതെയും നെററിമേലും കൈമേലും അതിന്റെ കുറി
യെ കൈക്കൊള്ളാതെയും ഉള്ളവരുടെ (ദേഹികളെയും) കണ്ടു. അ
൫ വർ ഉയിൎത്തു ക്രിസ്തനോടു കൂടി ആയിരത്താണ്ടും വാണു. ശേ
ഷം മരിച്ചവരൊ ആയിരം ആണ്ടും തീരുവോളം വീണ്ടും ഉയി
൬ ൎത്തുവന്നില്ല, ഇത് ഒന്നാം പുനരുത്ഥാനം. ഒന്നാം പുനരുത്ഥാ
നത്തിൽ അംശമുള്ളവൻ ധന്യനും വിശുദ്ധനും തന്നെ; ഇവ
രുടെ മേൽ രണ്ടാം മരണത്തിന്ന് ഒരധികാരമില്ല; ദൈവത്തി
ന്നും ക്രിസ്തനും പുരോഹിതരാകയും അവനോടു കൂടെ ആയിര
൭ ത്താണ്ടും വാഴകയും ചെയ്യും. ആയിരത്താണ്ടും കഴിഞ്ഞാൽ പി
ന്നെ സാത്താൻ തന്റെ തടവിൽനിന്ന് അഴിച്ചു വിടപ്പെട്ടു.
൮ ഭൂമിയുടെ നാലു കോണുകളിലും ഉള്ള ജാതികളായ ഗോഗ് മാ
ഗൊഗ് എന്നവരെ കടൽമണലോളം സംഖ്യയിൽ ആ യുദ്ധ
ത്തിന്നായി കൂട്ടിച്ചു കൊള്ളേണ്ടതിന്ന് അവരെ ഭ്രമിപ്പിപ്പാൻ
൯ പുറപ്പെടും. അവരും ഭൂമിയുടെ പരപ്പിൽ കരേറി ചെന്നു വി
ശുദ്ധരുടെ പാളയത്തെയും സ്നേഹിക്കപ്പെട്ടുള്ള നഗരത്തെയും

വളഞ്ഞു കൊണ്ടാറെ, (ദൈവത്തിൻ പോക്കൽ) വാനിൽനിന്നു
അഗ്നി ഇറങ്ങി, അവരെ തിന്നുകളഞ്ഞു (ഹജ. ൩൮, ൨൨.) അ ൧൦
വരെ ഭ്രമിപ്പിക്കുന്ന പിശാചൊ മൃഗവും കള്ളപ്രവാചകനും ഉ
ള്ള ഗന്ധകത്തീപ്പൊയ്കയിൽ തള്ളപ്പെട്ടു, അവർ യുഗാദിയുഗ
ങ്ങളിലും രാപ്പകൽ പീഡപ്പെട്ടു പോകും.
പിന്നെ ഞാൻ വലുതായ വെള്ളസിംഹാസനത്തേയും അ ൧൧
തിന്മേൽ ഇരിക്കുന്നവനെയും കണ്ടു; അവന്റെ സന്നിധിയി
ൽനിന്നു ഭൂമിയും വാനവും മണ്ടിപ്പോയി, അവറ്റിന്നു സ്ഥലം
കാണായതും ഇല്ല. ചെറിയവരും വലിയവരും മരിച്ചവർ ആ ൧൨
കെ ദൈവത്തിൻ മുമ്പിൽ നില്ക്കുന്നതും കണ്ടു, പുസ്തകങ്ങൾ തു
റക്കപ്പെട്ടു, (ദാനി. ൭, ൧൦.) ജീവന്റെ പുസ്തകമാകുന്ന മറ്റൊ
ന്നു തുറക്കപ്പെട്ടു; പുസ്തകങ്ങളിൽ എഴുതിക്കിടക്കുന്നവറ്റിൽനി
ന്നു മരിച്ചവൎക്കു അവരുടെ ക്രിയകൾക്കൊത്തവണ്ണം ന്യായവി
ധി ഉണ്ടാകയും ചെയ്തു. സമുദ്രം തന്നിലെ മരിച്ചവരെ (ഏല്പി ൧൩
ച്ചു) കൊടുത്തു, മരണവും പാതാളവും തങ്ങളിലെ മരിച്ചവരെ
കൊടുത്തു, അവനവന്നു താന്താന്റെ ക്രിയകൾക്കൊത്ത ന്യായ
വിധി ഉണ്ടായി. മരണവും പാതാളവും ആയവ തീപ്പൊയ്കയി ൧൪
ൽ തള്ളപ്പെട്ടു, ഈ തീപ്പൊയ്കയത്രെ രണ്ടാം മരണം ആകുന്ന
തു: യാവനും ജീവപുസ്തകത്തിൽ (പേർ) എഴുതി കാണാഞ്ഞാ
ൽ തീപ്പൊയ്കയിൽ തള്ളപ്പെട്ടു.

## ൨൧. അദ്ധ്യായം.

ലോകപ്പുതുക്കവും, (൯) പുതിയ യരുശലേമിലെ, (൨൪) നിവാസികളുടെ നടപ്പും, (൨൨, ൧.) സ്വൈരവാസവും.

ഞാൻ പുതിയ വാനവും പുതിയ ഭൂമിയും കണ്ടു (യശ. ൧
൬൫, ൧൭.) ഒന്നാം വാനവും ഒന്നാം ഭൂമിയും കഴിഞ്ഞു പോയ
ല്ലൊ സമുദ്രം ഇനി ഇല്ല. പുതിയ യരുശലേം ആകുന്ന വിശു ൨
ദ്ധനഗരം തന്റെ ഭൎത്താവിന്നായി അലങ്കരിച്ചിട്ടുള്ള കാന്ത
യെ പോലെ ദൈവത്തിൻ പോക്കൽ വാനത്തിൽനിന്ന് ഇറ
ങ്ങുന്നതും കണ്ടു. സ്വൎഗ്ഗത്തിൽനിന്നു മഹാ ശബ്ദം പറയുന്ന ൩
തും കേട്ടു, ഇതാ മനുഷ്യരോടു കൂടിയ ദൈവത്തിന്റെ കൂടാരം
ആയതു: അവൻ അവരോടു കൂടി പാൎക്കും അവർ അവന്നു ജന
മാകയും ദൈവം താൻ അവരുടെ ദൈവമായി അവരോടു കൂടി
ഇരിക്കയും ചെയ്യും (൩മോ. ൨൬, ൧൨.) അവൻ അവരുടെ ൪

കൾക്കും മൂപ്പന്മാൎക്കും മുമ്പാകെ പുതിയ പാട്ടു പാടുന്നു; ഭൂമിയിൽ
നിന്നു വീണ്ടുകൊള്ളപ്പെട്ടുള്ള നൂററിനാല്പത്തുനാലായിരവും ഒഴി
കെ ആ പാട്ടു പഠിപ്പാൻ ആൎക്കും കഴിഞ്ഞതുമില്ല; ഇവർ കന്യ
൪ കളാകയാൽ സ്ത്രീകളോടു മാലിന്യപ്പെടാത്തവർ. ഇവർ കുഞ്ഞാ
ടു ചെല്ലുന്തോറും പിഞ്ചെല്ലുന്നവർ, ഇവർ ദൈവത്തിന്നും കു
ഞ്ഞാടിന്നും ആദ്യഫലമായി മനുഷ്യരിൽനിന്നു മേടിക്കപ്പെട്ട
൫ വർ. അവരുടെ വായിൽ കളവു കാണപ്പെട്ടതും ഇല്ല; അവർ
നിഷ്കളങ്കരത്രെ.

൬ വേറൊരു ദൂതൻ നടുവാനത്തൂടെ പറക്കുന്നതും കണ്ടു, അവൻ
സകല ജാതിഗോത്രഭാഷാവംശങ്ങളിലും ഭൂമിസ്ഥന്മാരോട് ഒക്ക
യും സുവിശേഷിപ്പാൻ നിത്യ സുവിശേഷം ഉള്ളവനായി
൭ ദൈവത്തെ ഭയപ്പെട്ട് അവനു തേജസ്സ് കൊടുപ്പിൻ! അവ
ന്റെ ന്യായവിധിയുടെ നാഴിക വന്നുവല്ലൊ, വാനത്തെയും
ഭൂമിയെയും കടലെയും നീരുറവുകളെയും ഉണ്ടാക്കിയവനെ കു
മ്പിടുകയും ചെയ്വിൻ! എന്നു മഹാ ശബ്ദത്തോടെ പറഞ്ഞും
കൊണ്ടിരുന്നു.

൮ വെറൊരു ദൂതൻ വഴിയെ വന്നു പറഞ്ഞു: മഹതിയായ ബാ
ബെൽ വീണു വീണു (യശ. ൨൧, ൯.): തന്റെ പുലയാട്ടിന്റെ
ക്രോധമദ്യത്തിൽനിന്നു സകല ജാതികളെയും കുടിപ്പിച്ചവൾ
തന്നെ (യിറ. ൫൧, ൭.)

൯ അവരുടെ പിന്നിൽ മൂന്നാമതൊരു ദൂതൻ വന്നു, മഹാശബ്ദ
ത്തോടെ പറഞ്ഞു, യാതൊരുത്തൻ മൃഗത്തെയും തൽപ്രതിമ
യെയും കുമ്പിട്ടും നെററിമേലൊ കൈമേലൊ കുറിയെ ഇട്ടും
൧൦ കൊണ്ടാൽ, അവനും കൂടെ ദൈവകോപത്തിൻ പാത്രത്തിൽ
ഇടകലരാതെ പകൎന്നിട്ടുള്ള ദൈവക്രോധമദ്യത്തിൽനിന്നു കു
ടിക്കും; വിശുദ്ധ ദൂതന്മാൎക്കും കുഞ്ഞാടിന്നും മുമ്പാകെ അഗ്നിഗ
൧൧ ന്ധകങ്ങളിൽ പീഡിച്ചു പോകയും ചെയ്യും. അവരുടെ പീഡ
യുടെ പുക യുഗാദിയുഗങ്ങളിലും പൊങ്ങുന്നു (യശ. ൩൪, ൧൦.)
മൃഗത്തെയും തൽപ്രതിമയെയും കുമ്പിട്ടും അതിന്റെ നാമക്കുറി
യെ ഇട്ടും കൊള്ളുന്നവൎക്ക് എല്ലാം രാപ്പകലും തണുപ്പു വരാ.
൧൨ ദൈവകല്പനകളെയും യേശുവിശ്വാസത്തെയും കാത്തുകൊള്ളു
ന്ന വിശുദ്ധരുടെ ക്ഷാന്തി ഇവിടെ (കാണ്മാൻ) ഉണ്ടു.

൧൩ ഞാൻ സ്വൎഗ്ഗത്തിൽനിന്ന് ഒരു ശബ്ദം പറഞ്ഞു കേട്ടത്
എന്തെന്നാൽ: കൎത്താവിൽ ചാകുന്ന മൃതന്മാർ ഇന്നു മുതൽ

ധന്യർ എന്നെഴുതുക; അതെ അവർ തങ്ങളുടെ പ്രയത്നങ്ങളിൽ
നിന്ന് ഒഴിഞ്ഞു തണുക്കേണ്ടത് അവരുടെ ക്രിയകൾ അവൎക്ക
പിഞ്ചെല്ലുകയും ചെയ്യുന്നു എന്ന് ആത്മാവ് പറയുന്നു.
പിന്നെ ഞാൻ കണ്ടതിതാ! വെളുത്ത മേഘവും മേഘത്തി ൧൪
ന്മേൽ ഇരുന്നുകൊണ്ടു, മനുഷ്യപുത്രനു സദൃശനായവനും ത
ന്നെ; അവനു തലമേൽ പൊൻ കിരീടവും കയ്യിൽ മൂൎച്ചയുള്ള
അരിവാളും ഉണ്ടു. മറ്റൊരു ദൂതൻ ദൈവാലയത്തിങ്കന്നു പുറ ൧൫
പ്പെട്ടു മേഘത്തിന്മേൽ ഇരിക്കുന്നവനോടു ഭൂമിയിലെ വിളവു
ഉണങ്ങിയതിനാൽ കൊയിത്തിന്നു നാഴിക വന്നതുകൊണ്ടു, നി
ന്റെ അരിവാളെ കടത്തി കൊയ്ക, എന്നു മഹാ ശബ്ദത്തോടെ
കൂക്കി. മേഘത്തിൽ ഇരിക്കുന്നവൻ തന്റെ അരിവാളെ ഭൂമി ൧൬
യിൽ കടത്തി, ഭൂമി കൊയ്യപ്പെടുകയും ചെയ്തു. മറ്റൊരു ദൂതൻ ൧൭
താനും മൂൎത്തുള്ളൊര് അരിവാൾ പിടിച്ചുംകൊണ്ടു സ്വൎഗ്ഗത്തിലെ
ആലയത്തിൽനിന്നു പുറപ്പെട്ടു. അഗ്നിമേൽ അധികാരമുള്ള ൧൮
അന്യദൂതൻ ബലിപീഠത്തിൽനിന്നു പുറപ്പെട്ടു, മൂൎത്തരിവാളുള്ള
വനോടു ഭൂമിയിലെ മുന്തിരിങ്ങകൾ പഴുക്കയാൽ, നിന്റെ മൂൎത്ത
രിവാൾ കടത്തി ആ വള്ളിയുടെ കുലകളെ മുറിച്ചെടുക്ക എന്നുറ
ക്കെ ആൎത്തു മൊഴിഞ്ഞു. ദൂതനും തന്റെ അരിവാളെ ഭൂമിയിൽ ൧൯
കടത്തി ഭൂമിയിലെ മുന്തിരിവള്ളിയിൽനിന്നു മുറിച്ചെടുത്തു, ദൈ
വകോപത്തിന്റെ വലിയ ചക്കിൽ ചാടിയിട്ടു. ചക്കു നഗര ൨൦
ത്തിന്നു പുറത്തു മെതിച്ചു പിഴിഞ്ഞ രക്തം ചക്കിൽനിന്ന് ഒഴുകി
കുതിരകളുടെ കടിവാളങ്ങളോളം ആയിരത്തറുനൂറ് സ്ഥാദ്യ വഴി ദൂ
രം (പരക്കയും ചെയ്തു).

## ൧൫. അദ്ധ്യായം.

ജയിക്കുന്നവരുടെ സന്തോഷത്തോടെ, (൫) ൭ ക്രോധകലശങ്ങളെയും നിറെച്ചു
കൊടുത്തതു.

ഞാൻ വലുതും അത്ഭുതവുമായ മറ്റൊരു ലക്ഷ്യത്തെ സ്വ ൧
ൎഗ്ഗത്തിൽ കണ്ടു; ഒടുക്കത്തെ ബാധകൾ ഏഴുമുള്ള ഏഴ ദൂതന്മാ
രെ തന്നെ; അവററാൽ ദേവക്രോധം തികഞ്ഞു വന്നു സത്യം.
അഗ്നി കലൎന്നുള്ള പളുങ്കുകടല്ക്ക് ഒത്തതും മൃഗത്തോടും തൽപ്ര ൨
തിമയോടും നാമസംഖ്യയോടും (വെറായി) ജയിക്കുന്നവർ ദേ
വവീണകൾ പിടിച്ചുംകൊണ്ടു, പളുങ്കുകടൽ പുറത്തു നില്ക്കു
ന്നതും കണ്ടു. ആയവർ ദേവദാസനായ മോശയുടെ പാട്ടും ൩

ദൻൻ

കുഞ്ഞാടിന്റെ പാട്ടും പാടികൊള്ളുന്നതിങ്ങിനെ: സൎവ്വശക്തിയു
ള്ള ദൈവമായ കൎത്താവെ, നിന്റെ ക്രിയകൾ വലുതും അത്ഭു
തവുമായവ (സങ്കീ. ൧൧൧, ൨.) നിന്റെ വഴികൾ നീതിയും സ
൪ ത്യവുമുള്ളവ (൨മോ. ൩൨, ൪.) ജാതികളുടെ രാജാവായുള്ളോവെ!
നിന്നെ ഭയപ്പെടാത്തതാരുപോൽ? (യിറ. ൧൦, ൭.) കൎത്താവെ
തിരുനാമത്തെ വാഴ്ത്താത്തതും ആർ? നീയല്ലൊ ഏക പവിത്രൻ
നിന്റെ നീതിന്യായങ്ങൾ വിളങ്ങി വന്നതിനാൽ, സകല ജാ
തികളും വന്നു, തിരുമുമ്പിൽ കുമ്പിടുകയും ചെയ്യും (സങ്കീ. ൮൬, ൯.)
൫ അതിൽ പിന്നെ ഞാൻ കണ്ടതൊ: സ്വൎഗ്ഗത്തിൽ സാക്ഷികൂടാ
൬ രമാകുന്ന ദേവാലയം തുറന്നു. ഏഴു ബാധകളുള്ള ഏഴു ദൂതരും
ശുദ്ധ ശുഭ്രമായ ശണവസ്ത്രം ധരിച്ചും മാറുകളിൽ പൊൻ ക
ച്ചകൾ പൂണ്ടുംകൊണ്ടു, ദേവാലയത്തിൽനിന്നു പുറപ്പെട്ടാറെ,
൭ നാലു ജീവികളിൽ ഒന്നു യുഗയുഗങ്ങളിൽ ജീവിക്കുന്ന ദൈവ
ത്തിൻ കോപം നിറഞ്ഞുള്ള പൊൻ കലശങ്ങൾ ഏഴും ആ ഏ
൮ ഴു ദൂതന്മാൎക്കു കൊടുത്തു. ദേവതേജസ്സും അവന്റെ ശക്തിയും
ഹേതുവായിട്ടു, ദേവാലയത്തിൽ പുക നിറഞ്ഞു, ഏഴു ദൂതരുടെ
ബാധകൾ ഏഴും തികവോളത്തിന്ന് ആലയത്തിൽ പ്രവേശി
പ്പാൻ ആൎക്കും കഴിഞ്ഞതും ഇല്ല.

## ൧൬. അദ്ധ്യായം.

ഏഴു ക്രോധകലശങ്ങളും.

൧ നിങ്ങൾ പോയി ക്രോധത്തിൻ കലശങ്ങൾ ഏഴും ഭൂമിയി
ൽ ഒഴിച്ചു കളവിൻ എന്ന് ഒരു മഹാ ശബ്ദം ദേവാലയത്തിൽ
നിന്ന് ഏഴു ദൂതന്മാരോടും പറയുന്നത് ഞാൻ കേട്ടു.
൨ ഒന്നാമൻ പോയി തന്റെ കലശത്തെ ഭൂമിയിൽ ഒഴിച്ചു ക
ളഞ്ഞാറെ, മൃഗത്തിന്റെ കുറിയെ ഇട്ടുംകൊണ്ടു തൽപ്രതിമയെ
൩ കുമ്പിടുന്ന മനുഷ്യരിൽ വല്ലാത്ത ഒരു ദുൎവ്രണം ഉണ്ടായി. ര
ണ്ടാമത്തെ ദൂതൻ തന്റെ കലശത്തെ സമുദ്രത്തിൽ ഒഴിച്ചപ്പോ
ൾ അതു പട്ടു പോയവനിൽനിന്ന് എന്ന പോലെ ചോരയാ
യി തീൎന്നു; കടലിൽ ജീവനുള്ള പ്രാണി ഒക്കയും ചാകയും ചെ
൪ യ്തു. മൂന്നാമൻ നദികളിലും നീരുറവുകളിലും തന്റെ കലശത്തെ
൫ ഒഴിച്ചാറെ രക്തം ഉണ്ടായി. അപ്പോൾ ഞാൻ വെള്ളങ്ങളുടെ
ദൂതൻ പറഞ്ഞു കേട്ടതിപ്രകാരം: ഇരിക്കുന്നവനും ഇരുന്നവനും
(വരുന്നവനും) ആയുള്ളോവെ! നീ ഇപ്രകാരം ന്യായം വിധി

ക്കയാൽ നീതിമാൻ പവിത്രൻ തന്നെ. വിശുദ്ധരുടെയും പ്ര ൬
വാചകരുടെയും രക്തത്തെ അവർ ചിന്നിച്ചതു കൊണ്ടല്ലൊ
നീ അവൎക്ക രക്തം കുടിപ്പാൻ കൊടുത്തു; (അതിന്ന്) അവർ പാ
ത്രം അത്രെ. എന്നാറെ, ബലിപീഠവും അതെ സൎവ്വശക്തദൈ ൭
വമായ കൎത്താവെ! നിന്റെ ന്യായവിധികൾ സത്യവും നീതി
യുമുള്ളവ എന്നു പറയുന്നതു ഞാൻ കേട്ടു. നാലാം ദൂതൻ തന്റെ ൮
കലശത്തെ സൂൎയ്യനിൽ ഒഴിച്ചു, അതിന്നു മനുഷ്യരെ തീകൊണ്ടു
ചുടുവാൻ അനുജ്ഞ ഉണ്ടായി. മനുഷ്യരും അത്യുഷ്ണത്താൽ വെ ൯
ന്തു ഈ ബാധകളിൽ അധികാരമുള്ള ദൈവത്തിൻ നാമത്തെ
ദുഷിച്ചതല്ലാതെ, അവന്നു തേജസ്സ് കൊടുപ്പാൻ മനന്തിരിഞ്ഞി
ട്ടില്ല. അഞ്ചാമൻ തന്റെ കലശത്തെ മൃഗത്തിന്റെ സിംഹാ ൧൦
സനത്തിന്മേൽ ഒഴിച്ചാറെ, അതിന്റെ രാജ്യം ഇരുണ്ടു പോയി
(പ്രജകൾ) പാടു നിമിത്തം നാവുകളെ കടിച്ചുംകൊണ്ടു, പാടു ൧൧
കളേയും വ്രണങ്ങളേയും ചൊല്ലി, സ്വൎഗ്ഗത്തിൻ ദൈവത്തെ ദൂ
ഷിച്ചതല്ലാതെ, സ്വക്രിയകളെ വിട്ടു മനന്തിരിഞ്ഞിട്ടില്ല.
ആറാം (ദൂതൻ) തന്റെ കലശത്തെ ഫ്രാത്ത് എന്ന മഹാന ൧൨
ദിമേൽ ഒഴിച്ചു, സൂൎയ്യോദയത്തിൽനിന്നു (വരുന്ന) രാജാക്കന്മാ
ൎക്ക വഴി ഒരുങ്ങുകതക്കവണ്ണം അതിന്റെ വെള്ളം വററിപ്പോ
കയും ചെയ്തു. സൎപ്പത്തിൻ വായിലും മൃഗത്തിൻ വായിലും ക ൧൩
ള്ള പ്രവാചകന്റെ വായിലും നിന്നു തവളകൾ എന്ന പോലെ
അശുദ്ധാത്മാക്കൾ മൂന്നും പുറപ്പെട്ടു കണ്ടു. സമസ്ത പ്രപഞ്ച ൧൪
ത്തിലും ഉള്ള രാജാക്കന്മാരെ സൎവ്വശക്തനായ ദൈവത്തിന്റെ
മഹാ ദിവസത്തിലെ യുദ്ധത്തിന്നായിട്ടു കൂട്ടി ചേൎപ്പാൻ അതി
ശയങ്ങൾ ചെയ്തുംകൊണ്ടു, അവരുടക്കലേക്ക് പുറപ്പെടുന്ന ഭൂ
താത്മാക്കൾ ഇവ ആകുന്നത്. ഇതാ! ഞാൻ കള്ളനെ പോലെ ൧൫
വരുന്നു, തന്റെ ലജ്ജയെ കാണുമാറു നഗ്നനായി നടക്കാതെ
ഉടുപ്പുകളെ സൂക്ഷിച്ചും ജാഗരിച്ചും കൊള്ളുന്നവൻ ധന്യൻ.
ആയവരെ അവ കൂട്ടിച്ചേൎത്തത് എബ്രയത്തിൽ ഹൎമ്മഗദോൻ ൧൬
എന്നു പേരുള്ള സ്ഥലത്തിൽ തന്നെ. (ന്യായ. ൫, ൧൯.) ഏഴാം ൧൭
(ദൂതൻ) തന്റെ കലശത്തെ ആകാശത്തിൽ ഒഴിച്ചാറെ, ചെയ്തു
തീൎന്നു എന്ന് ഒരു മഹാശബ്ദം സ്വൎഗ്ഗാലയത്തിൻ പോക്കൽ
സിംഹാസനത്തിൽനിന്നു വന്നു. മിന്നലുകളും ഒലികളും മുഴക്ക ൧൮
ങ്ങളും സംഭവിച്ചു, ഭൂമിയിൽ മനുഷ്യർ ഉള്ളനാൾ മുതൽ ഉണ്ടാ
യിട്ടില്ലാത്ത വലിപ്പത്തിൽ മഹാ ഭൂകമ്പം ജനിക്കയും ചെയ്തു. ൧൯

മഹാ നഗരം മൂന്നംശമായി തിരിഞ്ഞു ജാതികളുടെ പട്ടണങ്ങളും
വീണു, ദേവകോപത്തിന്റെ ക്രോധമദ്യമുള്ള പാത്രം അവൾ്ക്കു
കൊടുക്കേണ്ടതിന്നു മഹതിയായ ബാബെലിന്റെ ഓൎമ്മ ദൈവ
൨൦ ത്തിന്മുമ്പിൽ വരികയും ചെയ്തു. സകല ദ്വീപും മണ്ടിപ്പോയി,
൨൧ മലകൾ ഇനി കാണ്മാറും ഇല്ല. താലന്തോളം കനത്തിൽ വലി
യ കന്മഴ വാനത്തിൽനിന്നു മനുഷ്യരുടെ മേൽ ഇറങ്ങുന്നു, മനു
ഷ്യരും കന്മഴയുടെ ബാധ ഏററം വലുതാകകൊണ്ട് ആ ബാ
ധ നിമിത്തം ദൈവത്തെ ദുഷിക്കയും ചെയ്തു.

## ൧൭. അദ്ധ്യായം.

ബാബെൽ എന്നവളേയും ആദ്യമൃഗത്തേയും, (൧൮, ൨.) വൎണ്ണിച്ചത്.

൧ ഏഴു കലശങ്ങളുള്ള ദൂതന്മാർ ഏഴവരിലും ഒരുവൻ വന്ന് എ
ന്നോടു ഉരിയാടി: വാ ഏറിയ വെള്ളങ്ങളുടെ മീതെ ഇരിക്കുന്ന
മഹാ വേശ്യയുടെ ന്യായവിധിയെ ഞാൻ നിണക്ക് കാണി
൨ ക്കും. യാതൊരുത്തിയോടു ഭൂമിയിലെ രാജാക്കന്മാർ പുലയാടി
യതും യാതൊരുത്തിയുടെ പുലയാട്ടിന്റെ മദ്യത്താൽ ഭൂവാസി
൩ കൾ മത്തരായ്ചമഞ്ഞതും ആയവൾ തന്നെ. എന്നു പറഞ്ഞ്
ആത്മാവിൽ എന്നെ മരുഭൂമിയിലേക്ക് കൊണ്ടുപോയി, ഉടനെ
ഏഴു തലയും പത്തു കൊമ്പും ഉള്ളതും ആ ദൂഷണനാമങ്ങൾ
നിറഞ്ഞതുമായി അരക്കനിറമുള്ള മൃഗത്തിന്മേൽ ഒരു സ്ത്രീ ക
൪ ത്തിരിക്കുന്നതു കണ്ടു. സ്ത്രീ ധൂമ്രവൎണ്ണവും അരക്ക നിറവും ഉ
ള്ളതു ധരിച്ചും പൊന്നു രത്നം മുത്തുകളും അണിഞ്ഞും വെറുപ്പു
കളാലും തന്റെ പുലയാട്ടിൻ അശുദ്ധികളാലും നിറഞ്ഞുള്ള പൊ
൫ ൻപാത്രം കയ്യിൽ പിടിച്ചും കൊണ്ടിരിക്കുന്നു. മൎമ്മം വേശ്യമാ
ൎക്കും ഭൂമിയുടെ വെറുപ്പുകൾക്കും മാതാവായ മഹാ ബാബെൽ
൬ എന്ന നാമം അവളുടെ നെററിമേൽ എഴുതീട്ടും ഉണ്ടു. വിശുദ്ധ
രുടെ രക്തം കൊണ്ടും യേശു സാക്ഷികളുടെ രക്തം കൊണ്ടും
സ്ത്രീ മത്തയായതും കണ്ടു, അവളെ കണ്ടിട്ടു മഹാശ്ചൎയ്യത്താൽ
അതിശയിക്കയും ചെയ്തു.
൭ പിന്നെ ദൂതൻ എന്നോടു പറഞ്ഞു, നീ അതിശയിച്ചത് എ
ന്തു ഈ സ്ത്രീയുടെയും അവളെ ചുമന്നു കൊണ്ട ഏഴു തലയും
പത്തു കൊമ്പും ഉള്ള മൃഗത്തിന്റെയും മൎമ്മത്തെ ഞാൻ കേൾപ്പി
൮ ച്ചു തരാം. നീ കണ്ട മൃഗം ഉണ്ടായിരുന്നതും (ഇപ്പോൾ) ഇല്ലാ

ത്തും ഇനി അഗാധത്തിൽനിന്നു കരേറി, നാശത്തിലേക്ക
പോകേണ്ടതും ആകുന്നു; ലോകസ്ഥാപനം മുതൽ ജീവപുസ്ത
കത്തിൽ പേർ എഴുതാതെ ഉള്ള ഭൂവാസികൾ മൃഗം ഇരുന്നതും
(പിന്നെ) ഇല്ലാത്തതും ഇനി വരുന്നതും കണ്ടിട്ട് അതിശയി
ക്കും. ജ്ഞാനമുള്ള ബുദ്ധി ഇവിടെ (കാണ്മാൻ) ഉണ്ടു, ഏഴ തല ൯
കളും സ്ത്രീ ഇരുന്നു കൊള്ളുന്ന ഏഴ മലകൾ ആകുന്നു. ഏഴ ൧൦
രാജാക്കളും ആകുന്നു. (അതിൽ) ഐവർ പട്ടുപോയി, ഒരുത്തൻ ഉ
ണ്ടു, മററവൻ ഇതുവരെ വന്നില്ല; വന്നാൽ പിന്നെ കുറയ മാ
ത്രം വസിക്കേണ്ടതു: ഇരുന്നതും ഇല്ലാത്തതും ആയ മൃഗം താ ൧൧
ൻ എട്ടാമനും ആകുന്നു, എഴുവരിൽനിന്നു ആകുന്നു, നാശത്തി
ലേക്ക പോകയും ചെയ്യും. നീ കണ്ട പത്തു കൊമ്പുകളൊ പ ൧൨
ത്തു രാജാക്കൾ ആകുന്നു; അവർ രാജ്യം പ്രാപിച്ചില്ല, മൃഗത്തോ
ട് ഒന്നിച്ചു ഒരു നാഴികെക്ക് അധികാരം ലഭിക്കും താനും. അവർ ൧൩
ഐകമത്യമുള്ളവർ തങ്ങളുടെ ശക്തിയേയും അധികാരത്തേ
യും മൃഗത്തിന്നു കൊടുക്കുന്നു. ഇവർ കുഞ്ഞാടിനോട്ടു പോരാടും ൧൪
കത്താധികത്താവും രാജാധിരാജാവും ആകകൊണ്ടു, കുഞ്ഞാടാ
യവൻ (താൻ) വിളിച്ചും തെരിഞ്ഞെടുത്തും ഉള്ള വിശ്വസ്തരുമാ
യി അവരെ ജയിക്കും.

പിന്നെ അവൻ എന്നോടു പറയുന്നു: വേശ്യ കുത്തിയിരി ൧൫
ക്കുന്ന വെള്ളങ്ങൾ നീ കണ്ടതു വംശസമൂഹങ്ങളും ജാതിഭാഷ
കളും ആകുന്നു. പിന്നെ നീ കണ്ട പത്തു കൊമ്പുകളും മൃഗവും ൧൬
ആയവർ വേശ്യയെ ദ്വേഷിക്കയും പാഴാക്കി നഗ്നത വരുത്തു
കയും അവളുടെ മാംസങ്ങളെ തിന്നുകയും അവളെ തീ കൊട്ടു
ത്തു ദഹിപ്പിക്കയും ചെയ്യും. ദൈവമല്ലൊ അതിന്റെ അഭിപ്രാ ൧൭
യം ചെയ്വാനും ഏകമായ അഭിപ്രായം നടത്തുവാനും ദേവമൊ
ഴികൾ നിവൃത്തിയാകുവോളത്തേക്ക തങ്ങളുടെ രാജത്വത്തെ മൃ
ഗത്തിന്നു കൊടുപ്പാനും അവരുടെ ഹൃദയങ്ങളിൽ തോന്നിച്ചതു.
നീ കണ്ട സ്ത്രീയൊ ഭൂമിയുടെ രാജാക്കളിൽ രാജത്വമുള്ള മഹാ ൧൮
നഗരമത്രെ.

## ൧൮. അദ്ധ്യായം.

ബാബേലിന്റെ നാശത്തെ അറിയിക്കുന്നതു.

അനന്തരം ഞാൻ വലിയ അധികാരമുള്ള മറെറാരു ദൂതൻ ൧
സ്വൎഗ്ഗത്തിൽനിന്ന് ഇറങ്ങുന്നതു കണ്ടു, അവന്റെ തേജസ്സി

൨ നാൽ ഭൂമി പ്രകാശിക്കയും ചെയ്തു. അവൻ മഹാശബ്ദത്തോ
ടെ ഉറക്കെ ആൎത്തു പറഞ്ഞു: മഹാ ബാബേൽ വീണു വീണു
(൧൩, ൨൧.) ഭൂതങ്ങളുടെ പാൎപ്പിടവും എല്ലാ അശുദ്ധാത്മാവിൻ
കാവലും അറെക്കത്തക്ക അശുദ്ധ പക്ഷികൾക്ക് ഒക്കവെ തട
൩ വുമായ്തീൎന്നു. കാരണം അവളുടെ പുലയാട്ടിൻ ക്രോധമദ്യത്തി
ൽനിന്നു സകല ജാതികളും കുടിച്ചു ഭൂമിയിലെ രാജാക്കൾ അവ
ളോടു പുലയാടി ഭൂമിയിലെ വ്യാപാരികൾ അവളുടെ പുളപ്പി
ന്റെ വമ്പിനാൽ സമ്പത്തുണ്ടാക്കി.
൪ ഞാൻ വേറൊരു ശബ്ദം സ്വൎഗ്ഗത്തിൽനിന്നു പറഞ്ഞു കേ
ട്ടിതു: (യിറ. ൫൧, ൪൫.) എൻ ജനമായുള്ളോരെ! അവളിൽനി
ന്നു പുറപ്പെട്ടു പോരുവിൻ; അവളുടെ പാപങ്ങളിൽ കൂട്ടാളികളാ
൫ യിട്ടു തൽബാധകളിൽ (ചിലതു) കൊള്ളായ്വാൻ തന്നെ. അവളു
ടെ പാപങ്ങളല്ലൊ വാനോളം കുന്നിച്ച് എത്തി അവളുടെ അ
൬ തിക്രമങ്ങളെ ദൈവം ഓൎത്തും ഇരിക്കുന്നു. അവൾ ആചരിച്ച
പ്രകാരം അവളോടു പ്രതിയായിട്ട് ആചരിപ്പിൻ (യിറ. ൫൦,
൧൫.) അവളുടെ ക്രിയകൾക്കടുത്തത് ഇരട്ടിച്ചു കൊടുപ്പിൻ; അ
വൾ കലക്കിയ പാനപാത്രത്തിൽ അവൾക്ക് ഇരട്ടി പകരുവി
ൻ; അവൾ തനിക്ക് തേജസ്സു കൂട്ടി പുളച്ചേടത്തോളം അവൾക്കു
൭ പീഡയും ഖേദവും കൊടുപ്പിൻ. ഞാൻ രാജ്ഞിയായി അമൎന്നി
രിക്കുന്നു വിധവയാകയില്ല, ഖേദം കാണകയില്ല എന്നവൾ ഹൃ
൮ ദയം കൊണ്ടു പറയുന്നതു നിമിത്തം, ഒരു നാളിൽ മരണം, ഖേ
ദം, ക്ഷാമം ഈ ബാധകൾ അവൾക്ക് വരും; അവൾ തീയിൽ
ചുട്ടുപോകയുമാം; അവൾക്കു ന്യായം വിധിച്ച കൎത്താവ് ഊക്ക
൯ നാകുന്നു സത്യം. അവളോടു പുലയാടി പുളച്ചുള്ള രാജാക്കൾ
അവളുടെ പീഡനിമിത്തം ഭയപ്പെട്ടു, ദൂരവെ നിന്നു അവളുടെ
ദഹനത്തിൻ പുകയെ കാണുമ്പോൾ, അവളെ ചൊല്ലി കരഞ്ഞും
൧൦ തൊഴിച്ചും കൊണ്ടു, അയ്യൊ അയ്യൊ ബാബേൽ എന്ന മഹാ
നഗരം ഉറപ്പേറിയ പട്ടണം ഒരു നാഴികയിൽ നിന്റെ ന്യായ
൧൧ വിധി വന്നുവല്ലൊ എന്നു പറയും. ഭൂമിയിലെ വ്യാപാരികൾ
തങ്ങളുടെ ചരക്ക് ഇനി ആരും വാങ്ങുന്നില്ല എന്നിട്ട് അവളെ
൧൨ ചൊല്ലി കരഞ്ഞു ഖേദിക്കുന്നു. പൊൻ, വെള്ളി, രത്നം, മുത്തു, നേ
രിയ തുണി, ധൂമ്രവസ്ത്രം, പട്ടു, അരക്കചേല തുടങ്ങിയ ചരക്കും
ചന്ദനത്തരങ്ങൾ എല്ലാം ആനക്കൊമ്പിൻ പണി വിലയേറി
യ മരം ചെമ്പ്, ഇരിമ്പ്, കുമ്മായക്കല്ലു ഇവററാലെ ഒരോരൊ

ഷണിയും ലവംഗം, ഏലം, ധൂപവൎഗ്ഗങ്ങൾ, കണ്ടിവെണ്ണ, കുന്തു ൧൩
രുക്കം, മദ്യം, തൈലം, മേത്തരമാവു, കോതമ്പം, ആടുമാടുകളും, കുതി
രരഥങ്ങളും, അടിമദേഹങ്ങൾ, മനുഷ്യദേഹികളും എന്നുള്ള (ചര
ക്ക്) എല്ലാം നിന്റെ ഉള്ളം മോഹിച്ച കായ്കനിയും നിന്നെ വി ൧൪
ട്ടു മാറി, മുഴുപ്പും മിനുക്കവും ഉള്ളത് എല്ലാം നിണക്ക് ഒടുങ്ങിപ്പോ
യി, ഇനി കാണ്മാറാകയും ഇല്ല. ഈ വക കൊണ്ടു വ്യാപാരം ൧൫
ചെയ്തു അവളിൽ സമ്പത്തുണ്ടാക്കിയവർ അവളുടെ പീഡ
യെ ഭയപ്പെട്ടു, ദൂരവെ നിന്നു കരഞ്ഞും ഖേദിച്ചും പറയും: അ ൧൬
യ്യൊ അയ്യൊ മഹാനഗരം നേരിയതും ധൂമ്രവൎണ്ണവും അരക്ക
നിറവും ഉടുത്തും പൊൻ രത്നമുത്തുകൾ അണിഞ്ഞും ഉള്ളവളെ!
ഇത്ര സമ്പത്ത് എല്ലാം ഒരു നാഴികയിൽ പാഴായി പോയല്ലൊ.
എല്ലാ മാലുമിയും ഓരൊ തീരസ്ഥലത്തേക്ക് ഓടുന്നവനും കപ്പ ൧൭
ല്ക്കാരും കടലിൽ ജീവിതം ഉണ്ടാക്കുന്നവരും ഒക്കവെ അവളുടെ
ദഹനത്തിൻ പുകയെ കണ്ടു. ദൂരവെ നിന്നു മഹാ നഗരത്തോ ൧൮
ട് ഒത്തവൾ ആർ എന്ന് ആൎത്തു പറഞ്ഞു. തലകളിന്മേൽ പൂ ൧൯
ഴി വാരീട്ടും കരഞ്ഞും ഖേദിച്ചും മുറയിട്ടും പറഞ്ഞു: അയ്യൊ അ
യ്യൊ തന്റെ നിക്ഷേപങ്ങളാൽ കടലിൽ പടകുകൾ ഉള്ളവൎക്ക്
എല്ലാം സമ്പത്തു വൎദ്ധിപ്പിച്ച മഹാ നഗരം ഒരു നാഴികയിൽ
പാഴായി പോയല്ലൊ. സ്വൎഗ്ഗവും വിശുദ്ധ അപോസ്തലരും ൨൦
പ്രവാചകരുമായുള്ളോരെ! ദൈവം അവളിൽ നിങ്ങളുടെ വ്യവ
ഹാരത്തെ നടത്തി തീൎത്തു കൊണ്ട് അവളെ ചൊല്ലി ആന
ന്ദിക്ക.

പിന്നെ ഊക്കനായൊരു ദൂതൻ തിരിക്കല്ലോളം വലുതായ കല്ലി ൨൧
നെ എടുത്തു സമുദ്രത്തിൽ എറിഞ്ഞു പറഞ്ഞു: ഇപ്രകാരം ആ
ഞ്ഞു തള്ളീട്ടു ബാബെൽ എന്ന മഹാനഗരം എറിഞ്ഞുപോകും,
ഇനി കാണ്മാറാകയും ഇല്ല. വൈണികർ, വാദ്യക്കാർ, കുഴലൂതി ൨൨
കൾ, കാഹളക്കാർ ഇവരുടെ നാദം നിന്നിൽ ഇനി കേൾക്കപ്പെ
ടുകയും ഇല്ല; (യെഹ. ൨൬, ൧൩.) യാതൊരു തൊഴിലുള്ള ശില്പി
ഇനി നിന്നിൽ എത്തപ്പെടുകയും ഇല്ല; തിരിക്കല്ലിന്റെ ഒച്ച
ഇനി നിന്നിൽ കേൾക്കപ്പെടുകയും ഇല്ല. വിളക്കിന്റെ വെളി ൨൩
ച്ചം ഇനി നിന്നിൽ മിനുകയും ഇല്ല; (യിറ. ൨൫, ൧൦.) മണവാ
ളന്റെയും കാന്തയുടെയും ശബ്ദം ഇനി നിന്നിൽ കേൾക്കാക
യും ഇല്ല; നിൻ ഒടിയാൽ സകല ജാതികളും വശീകരിക്കപ്പെട്ട
കകൊണ്ടു നിന്റെ വ്യാപാരികൾ ഭൂമിയിലെ മഹത്തുക്കൾ

ആയിരുന്ന സത്യം; പ്രവാചകർ വിശുദ്ധർ മുതലായി ഭൂമിയി
ൽ അറുക്കപ്പെട്ട സകലരുടെ ചോരകളും അവളിൽ അത്രെ കാ
ണാപ്പെട്ടതു.

## ൧൯. അദ്ധ്യായം.

ബാബെൽ വിനാശത്തെ സ്വൎഗ്ഗത്തിൽ കൊണ്ടാടിയതും, (൧൧) ദേവപുത്രൻ ജയം കൊണ്ടു, (൧൭) രണ്ടു മൃഗങ്ങളെയും നിഗ്രഹിക്കുന്നതും.

൧ ഇവററിന്റെ ശേഷം ഞാൻ സ്വൎഗ്ഗത്തിൽ ഏറിയ കൂട്ടത്തി
ന്റെ മഹാശബ്ദം പോലെ പറഞ്ഞു കേട്ടിതു: ഹല്ലെലുയാ ര
ക്ഷയും തേജസ്സും ശക്തിയും നമ്മുടെ (കൎത്താവായ) ദൈവത്തി
൨ ന്നത്രെ. തൻ പുലയാട്ടുകൊണ്ടു ഭൂമിയെ കെടുത്ത മഹാവേ
ശ്യെക്ക് അവൻ ശിക്ഷ വിധിച്ചു, സ്വദാസരുടെ രക്തത്തെ
അവളുടെ കൈയിൽനിന്ന (ചോദിച്ചു) പ്രതിക്രിയ ചെയ്കകൊ
ണ്ട് അവന്റെ ന്യായവിധികൾ സത്യവും നീതിയും ഉള്ളവ
൩ (൧൬, ൭). പിന്നെയും അവൻ പറഞ്ഞു: ഹല്ലെലുയ അവളുടെ
൪ പുക യുഗാദിയുഗങ്ങളിലും പൊങ്ങുന്നു (യശ. ൩൪, ൧൦.) ഇരു
പത്തുനാലു മൂപ്പന്മാരും നാലു ജീവികളും വീണ് ആമെൻ ഹല്ലെ
ലുയാ എന്ന സിംഹാസനസ്ഥനായ ദൈവത്തിന്നു കുമ്പിടുക
൫ യും ചെയ്തു. സിംഹാസനത്തിങ്കന്ന് ഒരു ശബ്ദം പുറപ്പെട്ടു
പറഞ്ഞിതു: നമ്മുടെ ദൈവത്തെ പുകഴുവിൻ! അവന്റെ സ
കല ദാസരും, (സങ്കീ. ൧൩൪, ൧) അവനെ ഭയപ്പെടുന്ന ചെ
൬ റിയവരും വലിയവരുമായുള്ളോരെ: (സങ്കീ. ൧൧൫, ൧൩.) എന്നാ
റെ, ഏറിയ കൂട്ടത്തിന്റെ ശബ്ദവും വളരെ വെള്ളങ്ങളുടെ ഒ
ലിയും തകൎത്ത ഇടികളുടെ മുഴക്കവും പോലെ ഞാൻ കേൾക്കെ
പറയുന്നിതു: ഹല്ലെലുയാ സൎവ്വശക്തദൈവമായ കൎത്താവ് വാ
൭ ണുകൊണ്ടു സത്യം. നാം സന്തോഷിച്ചുല്ലസിച്ച് അവന്നു
തേജസ്സു കൊടുപ്പൂതാക! കുഞ്ഞാടിന്റെ കല്യാണം വന്നുവല്ലൊ
൮ അവന്റെ കാന്ത തന്നെത്താൻ ഒരുക്കി. അവൾക്കു ശുദ്ധവും
ശുഭ്രവുമായ നേരിയ ശീല ഉടുപ്പാൻ വരം ലഭിക്കയും ചെയ്തു
എന്നത്രെ; (നേരിയ തുണി എങ്കിലൊ വിശുദ്ധരുടെ നീതികൾ
൯ ആകുന്നു.) പിന്നെ (ദൂതൻ) എന്നോടു പറയുന്നു: കുഞ്ഞാടിൻ
കല്യാണത്തിലെ അത്താഴത്തിന്നായി ക്ഷണിക്കപ്പെട്ടവർ ധ
ന്യർ എന്ന് എഴുതുക; ഇവ ഉള്ളവണ്ണം ദൈവത്തിന്റെ വച
൧൦ നങ്ങൾ ആകുന്നു എന്നും പറഞ്ഞാറെ: അവനെ കുമ്പിടേണ്ട

തിന്ന അവന്റെ കാലുകളിൽ വീണു, അരുതു സൂക്ഷിച്ചുകൊ
ൾ ഞാൻ നിണക്കും യേശുസാക്ഷ്യത്തെ പിടിച്ചുള്ള നിന്റെ
സഹോദരന്മാൎക്കും കൂട്ടുദാസനാകുന്നു, ദൈവത്തെ കുമ്പിടുക,
യേശുവിന്റെ സാക്ഷ്യമല്ലൊ പ്രവാചകത്തിന്റെ ആത്മാവു
തന്നെ എന്ന അവൻ എന്നോടു പറയുന്നു.

സ്വൎഗ്ഗം തുറന്നതും ഇതാ വെള്ളക്കുതിര (ഇറങ്ങുന്നതും) ഞാ ൧൧
ൻ കണ്ടു. അതിന്മേൽ ഇരിക്കുന്നവൻ വിശ്വാസ്യനും സത്യവാ
നും (൩, ൧൪.) എന്നു വിളിക്കപ്പെടുന്നവൻ. നീതിയിൽ വിധി ൧൨
ച്ചു പോരാടുന്നവനും തന്നെ; അവന്റെ കണ്ണുകൾ അഗ്നിജ്വാ
ലെക്ക ഒത്തതു, തലമേൽ അനേകം രാജമുടികളും ഉണ്ടു; അവ
ൻ ഒഴികെ ആരും അറിയാത്തൊരു നാമം എഴുതീട്ടും ഉണ്ടു.
ചോരയിൽ മുക്കിയ ഉടുപ്പു ധരിച്ചിരിക്കുന്നു, അവന്റെ പേർ ൧൩
ദേവവചനം എന്നു തന്നെ. സ്വൎഗ്ഗത്തിലെ സൈന്യങ്ങൾ ൧൪
വെള്ളക്കുതിരകൾപുറത്തും ശുദ്ധമുള്ള നേരിയ വെള്ളത്തുണിക
ൾ ധരിച്ചും പിഞ്ചെല്ലുന്നു. ജാതികളെ വെട്ടുവാൻ മൂൎച്ചയുള്ള ൧൫
വാൾ അവന്റെ വായിൽനിന്നു പുറപ്പെടുന്നു, അവൻ ഇരി
മ്പുകോൽ കൊണ്ടു അവരെ മേയ്ക്കും; സൎവ്വശക്തിയുള്ള ദൈവ
കോപത്തിൻ ക്രോധമദ്യത്തിന്റെ ചക്കിനെ അവൻ മെതിക്കു
ന്നു (൧൪, ൨൦). രാജാധിരാജാവും കൎത്താധികൎത്താവും എന്നൊ ൧൬
രു നാമം അവന്ന ഉടുപ്പിൽ തുടമേൽ തന്നെ എഴുതീട്ടും ഉണ്ടു.

ഒരു ദൂതൻ സൂൎയ്യനിൽ നില്ക്കുന്നതു കണ്ടു, അവൻ നടുവാന ൧൭
ത്തൂടെ പറക്കുന്ന സകല പക്ഷികൾക്കും മഹാശബ്ദത്തോടെ
കൂക്കി പറഞ്ഞു, മഹാദൈവത്തിന്റെ അത്താഴത്തിന്നായി വ
ന്നുകൂടുവിൻ (ഹജ. ൩൯, ൧൭.) രാജാക്കളുടെ മാംസവും സഹ ൧൮
സ്രാധിപമാംസവും, വീരമാംസവും, കുതിരമാംസവും, കുതിരപ്പു
റത്തുള്ളവരുടെ മാംസവും സ്വതന്ത്രർ ദാസരും ചെറിയവർ
വലിയവരും, എല്ലാവരുടെ മാംസങ്ങളും തിന്മാൻ എന്നു തന്നെ.
കുതിരപ്പുറത്തിരിക്കുന്നവനോടും അവന്റെ സൈന്യത്തോടും ൧൯
ആ യുദ്ധത്തെ ചെയ്വാൻ മൃഗവും ഭൂമിയിലെ രാജാക്കന്മാരും
അവരുടെ സൈന്യങ്ങളും ഒന്നിച്ചു കൂടി നില്പതും ഞാൻ കണ്ടു.
മൃഗവും അതിന്മുമ്പാകെ അതിശയങ്ങളെ ചെയ്തു, മൃഗക്കുറിയെ ൨൦
കൈക്കൊണ്ടവരെയും തൽപ്രതിമയെ കുമ്പിട്ടവരെയും അവ
റാൽ ഭ്രമിപ്പിച്ച കള്ള പ്രവാചകനും കൂടെ പിടിക്കപ്പെട്ടു; ഗ
ന്ധകത്തിൽ കത്തുന്ന തീപ്പൊയ്കയിൽ ഇരുവരും ജീവനോടെ

൨൧ തള്ളപ്പെട്ടു. ശേഷിച്ചവർ കുതിരപ്പുറത്തിരിക്കുന്നവന്റെ വാ
യിൽനിന്നു പുറപ്പെടുന്ന വാൾ കൊണ്ടു കൊല്ലപ്പെട്ടു; അവരു
ടെ മാംസങ്ങളാൽ സകല പക്ഷികൾക്കും തൃപ്തിവന്നു.

## ൨൦. അദ്ധ്യായം.

സാത്താനെ ജയിക്കയാൽ, (൪) ആയിരത്താണ്ടെ വാഴ്ചയെ വരുത്തുന്നത്, (൭) അന്ത്യയുദ്ധവും ന്യായവിധിയും.

൧ പിന്നെ അഗാധത്തിന്റെ താക്കോലും വലിയ ചങ്ങലയും
കയ്യിൽ പിടിച്ചിരിക്കുന്ന ദൂതൻ സ്വൎഗ്ഗത്തിൽനിന്ന് ഇറങ്ങുന്ന
൨ തു കണ്ടു. പിശാചും സാത്താനും എന്നുള്ള പഴയ പാമ്പാകുന്ന
സൎപ്പത്തെ അവൻ പിടിച്ച് ആയിരത്താണ്ടു വരെ കെട്ടീട്ടു
൩ അവനെ അഗാധത്തിൽ എറിഞ്ഞു പൂട്ടിവെച്ച് ആയിരത്താ
ണ്ടും തീരുവോളം ജാതികളെ ഇനി ഭ്രമിപ്പിക്കാതെ ഇരിപ്പാൻ
അവന്മേൽ മുദ്ര ഇടുകയും ചെയ്തു; അതിൽ പിന്നെ അവനെ
അല്പ കാലത്തേക്ക് കെട്ടഴിച്ചു വിടേണ്ടിയതു.
൪ ഞാൻ ന്യായാസനങ്ങളെ കണ്ടു (ദാനി. ൭, ൯.) അവററിൽ
ഇരുന്നുകൊണ്ടു ന്യായം വിധിപ്പാൻ വരം ലഭിച്ചവരത്രെ:
യേശു സാക്ഷ്യവും ദൈവവചനവും നിമിത്തമായി ശിരഃഛേ
ദം വന്നവരുടെ ദേഹികളെയും മൃഗത്തെയൊ തൽപ്രതിമയെ
യൊ കുമ്പിടാതെയും നെററിമേലും കൈമേലും അതിന്റെ കുറി
യെ കൈക്കൊള്ളാതെയും ഉള്ളവരുടെ (ദേഹികളെയും) കണ്ടു. അ
൫ വർ ഉയിൎത്തു ക്രിസ്തനോടു കൂടി ആയിരത്താണ്ടും വാണു. ശേ
ഷം മരിച്ചവരൊ ആയിരം ആണ്ടും തീരുവോളം വീണ്ടും ഉയി
൬ ൎത്തുവന്നില്ല, ഇത് ഒന്നാം പുനരുത്ഥാനം. ഒന്നാം പുനരുത്ഥാ
നത്തിൽ അംശമുള്ളവൻ ധന്യനും വിശുദ്ധനും തന്നെ; ഇവ
രുടെ മേൽ രണ്ടാം മരണത്തിന്ന് ഒരധികാരമില്ല; ദൈവത്തി
ന്നും ക്രിസ്തനും പുരോഹിതരാകയും അവനോടു കൂടെ ആയിര
൭ ത്താണ്ടും വാഴുകയും ചെയ്യും. ആയിരത്താണ്ടും കഴിഞ്ഞാൽ പി
ന്നെ സാത്താൻ തന്റെ തടവിൽനിന്ന് അഴിച്ചു വിടപ്പെട്ടു
൮ ഭൂമിയുടെ നാലു കോണുകളിലും ഉള്ള ജാതികളായ ഗോഗ് മാ
ഗോഗ് എന്നവരെ കടൽമണലോളം സംഖ്യയിൽ ആ യുദ്ധ
ത്തിന്നായി കൂട്ടിച്ചു കൊള്ളേണ്ടതിന്ന് അവരെ ഭ്രമിപ്പിപ്പാൻ
൯ പുറപ്പെടും. അവരും ഭൂമിയുടെ പരപ്പിൽ കരേറി ചെന്നു വി
ശുദ്ധരുടെ പാളയത്തെയും സ്നേഹിക്കപ്പെട്ടുള്ള നഗരത്തെയും

വളഞ്ഞു കൊണ്ടാറെ, (ദൈവത്തിൻ പോക്കൽ) വാനിൽനിന്നു
അഗ്നി ഇറങ്ങി, അവരെ തിന്നുകളഞ്ഞു (ഹെജ. ൩൮, ൨൨.) അ ൧൦
വരെ ഭ്രമിപ്പിക്കുന്ന പിശാചൊ മൃഗവും കള്ളപ്രവാചകനും ഉ
ള്ള ഗന്ധകത്തീപ്പൊയ്കയിൽ തള്ളപ്പെട്ടു, അവർ യുഗാദിയുഗ
ങ്ങളിലും രാപ്പകൽ പീഡപ്പെട്ടു പോകും.

പിന്നെ ഞാൻ വലുതായ വെള്ളസിംഹാസനത്തേയും അ ൧൧
തിന്മേൽ ഇരിക്കുന്നവനെയും കണ്ടു; അവന്റെ സന്നിധിയി
ൽനിന്നു ഭൂമിയും വാനവും മങ്ങിപ്പോയി, അവറ്റിന്നു സ്ഥലം
കാണായതും ഇല്ല. ചെറിയവരും വലിയവരും മരിച്ചവർ ആ ൧൨
കെ ദൈവത്തിന്മുമ്പിൽ നില്ക്കുന്നതും കണ്ടു, പുസ്തകങ്ങൾ തു
റക്കപ്പെട്ടു, (ദാനി. ൭, ൧൦.) ജീവന്റെ പുസ്തകമാകുന്ന മറ്റൊ
ന്നു തുറക്കപ്പെട്ടു; പുസ്തകങ്ങളിൽ എഴുതിക്കിടക്കുന്നവറ്റിൽനി
ന്നു മരിച്ചവൎക്ക് അവരുടെ ക്രിയകൾക്കടുത്തവണ്ണം ന്യായവി
ധി ഉണ്ടാകയും ചെയ്തു. സമുദ്രം തന്നിലെ മരിച്ചവരെ (ഏല്പി ൧൩
ച്ചു) കൊടുത്തു, മരണവും പാതാളവും തങ്ങളിലെ മരിച്ചവരെ
കൊടുത്തു, അവനവന്നു താന്താന്റെ ക്രിയകൾക്കടുത്ത ന്യായ
വിധി ഉണ്ടായി. മരണവും പാതാളവും ആയവ തീപ്പൊയ്കയി ൧൪
ൽ തള്ളപ്പെട്ടു, ഈ തീപ്പൊയ്കയത്രെ രണ്ടാം മരണം ആകുന്ന
തു: യാവനും ജീവപുസ്തകത്തിൽ (പേർ) എഴുതി കാണാഞ്ഞാ
ൽ തീപ്പൊയ്കയിൽ തള്ളപ്പെട്ടു.

## ൨൧. അദ്ധ്യായം.

ലോകപ്പുതുക്കവും, (൯) പുതിയ യരുശലേമിലെ, (൨൪) നിവാസികളുടെ നടപ്പും, (൨൨, ൧.) സ്വൈരവാസവും.

**ഞാ**ൻ പുതിയ വാനവും പുതിയ ഭൂമിയും കണ്ടു (യശ. ൧
൬൫, ൧൭.) ഒന്നാം വാനവും ഒന്നാം ഭൂമിയും കഴിഞ്ഞു പോയ
ല്ലൊ സമുദ്രം ഇനി ഇല്ല. പുതിയ യരുശലേം ആകുന്ന വിശു ൨
ദ്ധനഗരം തന്റെ ഭൎത്താവിന്നായി അലങ്കരിച്ചിട്ടുള്ള കാന്ത
യെ പോലെ ദൈവത്തിൻ പോക്കൽ വാനത്തിൽനിന്ന് ഇറ
ങ്ങുന്നതും കണ്ടു. സ്വൎഗ്ഗത്തിൽനിന്നു മഹാ ശബ്ദം പറയുന്ന ൩
തും കേട്ടു, ഇതാ മനുഷ്യരോടു കൂടിയ ദൈവത്തിന്റെ കൂടാരം
ആയതു: അവൻ അവരോടു കൂടി പാൎക്കും അവർ അവന്നു ജന
മാകയും ദൈവം താൻ അവരുടെ ദൈവമായി അവരോടു കൂടി
ഇരിക്കയും ചെയ്യും (൩മോ. ൨൬, ൧൨.) അവൻ അവരുടെ ൪

ന്നാൻ

കണ്ണുകളിൽനിന്നു അശ്രുക്കളെല്ലാം തുടച്ചു കളയും (൭, ൧൭.)
൫ ഇനി മരണം ഇല്ല. ഖേദവും മുറവിളിയും പ്രയാസവും
ഇനി ഇല്ല; ഒന്നാമത്തെവ കഴിഞ്ഞു പോയല്ലൊ സിംഹാസന
സ്ഥനും പറഞ്ഞു: കണ്ടാലും ഞാൻ സകലവും പുതുതാക്കുന്നു,
പിന്നെ അവൻ പറഞ്ഞു: എഴുതുക ഈ വചനങ്ങളല്ലൊ സ
൬ ത്യവും വിശ്വാസ്യതയും ഉള്ളവ. അവൻ എന്നോടു പറഞ്ഞിതു:
ചെയ്തുതീൎന്നു (൧൬, ൧൭.) ഞാൻ അകാരവും ഒകാരവും (൧, ൮.)
ആദിയും അന്തവും തന്നെ, ദാഹിക്കുന്നവന്നു ഞാൻ ജീവനീ
രുറവിൽനിന്നു സൌജന്യമായി കൊടുക്കും (യശ. ൫൫, ൧.)
൭ ജയിക്കുന്നവൻ ഇവ (എല്ലാം) അവകാശമായി പ്രാപിക്കും;
ഞാൻ അവന്നു ദൈവവും അവൻ എനിക്കു പുത്രനുമായിരിക്കും
൮ (൨ ശമു. ൭, ൧൪.) എന്നാൽ ഭീരുക്കൾ അവിശ്വാസികൾ
വെറുപ്പുള്ളവർ, കുലപാതകർ, പുലയാടികൾ, ഒടിക്കാർ, ബിം
ബാരാധികൾ ഇവൎക്കും എല്ലാ കള്ളന്മാൎക്കും, ഗന്ധകാഗ്നികൾ
കത്തുന്ന പൊയ്കയായ രണ്ടാം മരണത്തിലെ പങ്കുള്ളു.
൯ അന്ത്യബാധകൾ ഏഴും നിറഞ്ഞ കലശങ്ങൾ ഉള്ള ദൂതന്മാർ
ഏഴുവരിലും ഒരുവൻ വന്നു എന്നോടു പറഞ്ഞിതു: വാ കു
൧൦ ഞ്ഞാടിന്റെ ഭാൎയ്യയായ കാന്തയെ നിണക്കു കാണിക്കും എ
ന്നിട്ടു ഉയൎന്ന വന്മലമേൽ എന്നെ ആത്മാവിൽ കൊണ്ടുപോ
യി (ഹെജ. ൪൦, ൨.) ദൈവത്തിൻ പോക്കൽ സ്വൎഗ്ഗത്തിൽനിന്നു
ഇറങ്ങുന്ന വിശുദ്ധ യരുശലെം നഗരത്തെ എനിക്കു കാണി
൧൧ ച്ചു; അവൾക്കു ദൈവത്തിൻ തേജസ്സുണ്ടു. അവളുടെ ജ്യോതി
സ്സു വിലയേറിയ രത്നത്തിന്നു ഒത്തതു, സ്ഫടികസ്വച്ഛതയു
൧൨ ള്ള വജ്രക്കല്ലു പോലെ. ഉയൎന്ന വന്മതിലും അതിന്നു പന്ത്രണ്ടു
ഗോപുരങ്ങളും ഗോപുരങ്ങളിൽ പന്ത്രണ്ടു ദൂതന്മാരും (യശ. ൬൨,
൬.) ഇസ്രയേൽ പുത്രരുടെ ഗോത്രങ്ങൾ പന്ത്രണ്ടിന്നും ഉള്ള
൧൩ നാമങ്ങൾ കൊത്തിവരെച്ചും ഉണ്ടു (ഹെജ. ൪൮, ൩൧.) കിഴക്കു
മൂന്നു ഗോപുരം, വടക്കു മൂന്നു ഗോപുരം തെക്കു മൂന്നു ഗോപുരം
൧൪ പടിഞ്ഞാറു മൂന്നു ഗോപുരം. പട്ടണത്തിന്റെ മതിലിന്നു പ
ന്ത്രണ്ടു അടിസ്ഥാനങ്ങളും, അവററിൽ കുഞ്ഞാടിന്റെ പന്ത്രണ്ടു
൧൫ അപ്പോസ്തലന്മാരുടെ പേരുകളും ഉണ്ടു. എന്നോടു ഉരിയാടുന്ന
വന്നു പട്ടണത്തെയും, അതിൻ ഗോപുരങ്ങളെയും, മതിലിനെ
൧൬ യും, അളക്കേണ്ടതിന്നു പൊന്നുളയായൊരു കോൽ ഉണ്ടു. പട്ട
ണം സമചതുരമായി കിടക്കുന്നു, വീതിയുള്ളതിനോളം നീളവും

ഉണ്ടു, കോൽകൊണ്ട് അവൻ പട്ടണത്തെ അളന്നത് പന്തീ
രായിരം സ്താദ്യ തന്നെ, അതിന്റെ നീളവും വീതിയും ഉയരവും
സമം തന്നെ. അതിന്റെ മതിൽ അളന്നതു ദൂതന്റെ അളവാ ൧൭
യ മനുഷ്യക്കണക്കിൽ നൂററനാല്പത്തുനാല് മുളം (ഉയരം) തന്നെ.
ആ മതിലിന്റെ പണി യസ്സിക്കല്ലത്രെ, പട്ടണം സ്വച്ഛ ക ൧൮
ണ്ണാടിക്കൊത്ത ശുദ്ധ പൊന്നും അത്രെ. നഗരമതിലിന്റെ അ ൧൯
ടിസ്ഥാനങ്ങൾ സകല രത്നംകൊണ്ടും അലങ്കരിച്ചവ; ഒന്നാം
അടിസ്ഥാനം വജ്രം, രണ്ടാമത് നീലക്കൽ, മൂന്നാമത് മാണിക്യം,
നാലാമത് മരതകം. അഞ്ചാമത് നഖവർണ്ണി, ആറാമത് ചുവപ്പു ൨൦
കൽ, ഏഴാമത് ഗോമേദകം, എട്ടാമത് ബൈരുല്ല്, ഒമ്പതാമത് പു
ഷ്യരാഗം, പത്താമത് വൈഡൂര്യം, പതിനൊന്നാമത് പത്മരാഗം,
പന്ത്രണ്ടാമത് സുഗന്ധിക്കല്ല്. പന്ത്രണ്ടു ഗോപുരങ്ങളൊ പ ൨൧
ന്ത്രണ്ടു മുത്തുകളത്രെ, ഓരൊ ഗോപുരം ഒരുമുത്തുകൊണ്ടുള്ളതു,
നഗരവീഥി തെളിവേറിയ കണ്ണാടി തുല്യമായ ശുദ്ധപൊന്നു
തന്നെ. ദേവാലയം എന്നതൊ അതിൽ കണ്ടിട്ടില്ല; കാരണം ൨൨
സർവ്വശക്തദൈവമായ കർത്താവും, കുഞ്ഞാടും തന്നെ അതിന്റെ
ആലയമായതു. സൂർയ്യനും ചന്ദ്രനും അതിൽ പ്രകാശിപ്പാൻ ൨൩
പട്ടണത്തിന്ന് ഒർ ആവശ്യവും ഇല്ല, ദേവതേജസ്സല്ലൊ അ
തിന്നു വെളിച്ചം ഉണ്ടാക്കി, അതിന്റെ വിളക്ക കുഞ്ഞാടും തന്നെ
(യശ. ൬൦, ൧൯.) ജാതികൾ അതിന്റെ വെളിച്ചത്താൽ നടക്കും ൨൪
(യശ. ൬൦, ൩.) ഭൂമിയുടെ രാജാക്കന്മാർ അതിലേക്ക് തങ്ങളുടെ
തേജസ്സിനെ ചുമന്നു കൊണ്ടു വരും. പകല്ക്കാലത്തു (രാത്രി അ ൨൫
വിടെ ഇല്ലല്ലൊ) ഗോപുരങ്ങളെ പൂട്ടുകയില്ല. ജാതികളുടെ തേജ ൨൬
സ്സും നിക്ഷേപവും അതിലേക്ക ചുമന്നു കൊണ്ടു വരും (യശ.
൬൦, ൧൧.) കുഞ്ഞാടിന്റെ ജീവപുസ്തകത്തിൽ എഴുതപ്പെട്ടവര ൨൭
ല്ലാതെ അശുദ്ധമായതും, വെറുപ്പും താൻ, ഭോഷ്കു താൻ ചെയ്യു
ന്നതും ഒന്നും അതിൽ കടക്കയും ഇല്ല.

ദൈവത്തിന്റെയും കുഞ്ഞാടിന്റെയും സിംഹാസനത്തിൽ ൨൨, ൧
നിന്നു പുറപ്പെടുന്നതായി പളുങ്കു പോലെ ശുഭ്രമായ ജീവനീർ
നദിയേയും എനിക്ക കാണിച്ചു. അതിന്റെ വീഥിയുടെ നടു ൨
വിലും നദിക്കിക്കരെയും അക്കരെയും ജീവവൃക്ഷം തന്നെ; അ
തു പന്ത്രണ്ടു ഫലങ്ങൾ കായ്ക്കുന്നു, മാസന്തോറും അതാത് ഫല
ത്തെ കൊടുക്കുന്നു (ഹെജ. ൪൭, ൧൨.) മരത്തിന്റെ ഇലകൾ
ജാതികളുടെ ചികിത്സെക്ക് (കൊള്ളാം). സംഹാരശാപം ഇനി മ ൩

ഒട്ടും ഉണ്ടാകയില്ല; ദൈവത്തിന്റെയും കുഞ്ഞാടിന്റെയും സിം
ഹാസനം അതിൽ ഇരിക്കും; അവന്റെ ദാസന്മാർ അവനെ
൪ ഉപാസിക്കയും അവന്റെ മുഖത്തെ കാണ്കയും ചെയ്യും. അവ
ന്റെ നാമം അവരുടെ നെററികളിൽ തന്നെ; അവിടെ രാത്രി
൫ ആകയില്ല. ദൈവമായ കൎത്താവ് അവരുടെ മേൽ പ്രകാശി
ക്കുന്നതുകൊണ്ടു വിളക്കിന്നും വെയിലിന്നും ആവശ്യവും ഇല്ല.
അവർ യുഗാദി യുഗങ്ങളിലും വാഴുകയും ചെയ്യും.

## ൨൨. അദ്ധ്യായം.

(൧) ദൎശനത്തിന്റെ പരമാൎത്ഥത്തെ ദൂതനും, (൧൨) യേശു താനും, (൧൭) ദൎശന
ക്കാരനും ഉറപ്പിച്ചു കൊടുക്കുന്നു.

൧ **പി**ന്നെ (ദൂതൻ) എന്നോടു പറഞ്ഞു, ഈ വചനങ്ങൾ സ
ത്യവും വിശ്വാസ്യതയും ഉള്ളവ; പ്രവാചകാത്മാക്കളുടെ ദൈവ
മായ കൎത്താവ് വേഗത്തിൽ സംഭവിക്കേണ്ടുന്നവ തന്റെ ദാ
൬ സൎക്കു കാണിപ്പാൻ സ്വദൂതനെ അയച്ചിരിക്കുന്നു. കണ്ടാലും
ഞാൻ വേഗം വരുന്നു; ഈ പുസ്തകത്തിലെ പ്രവചനവാ
൭ ക്കുകളെ സൂക്ഷിക്കുന്നവൻ ധന്യൻ. ഇവ കേട്ടതും ദൎശിച്ചതും
യോഹനാനായ ഞാൻ ആകുന്നു; കേട്ടു കണ്ടശേഷം അവ കാ
൮ ണിച്ചു തന്ന ദൂതന്റെ കാലുകളിൽ കുമ്പിടുവാൻ വീണു. അവ
നൊ എന്നോടു പറയുന്നു: അരുതു സൂക്ഷിച്ചുകൊൾ നിന
ക്കും നിന്റെ സഹോദരരായ പ്രവാചകൎക്കും ഈ പുസ്തകത്തി
ലെ വാക്കുകളെ കാത്തുകൊള്ളുന്നവൎക്കും ഞാൻ കൂട്ടുദാസനത്രെ.
൯ ദൈവത്തെ കുമ്പിടുക (൧൯, ൧൦.) പിന്നെ എന്നോടു പറഞ്ഞി
൧൦ തു: ഈ പുസ്തകത്തിലെ പ്രവചനവാക്കുകളെ മുദ്രയിട്ടു കളയ
൧൧ ല്ലേ സമയം സമീപം തന്നെ; അനീതി ചെയ്യുന്നവൻ ഇനി
യും അനീതി ചെയ്യൂ; അഴുക്കുള്ളവൻ ഇനിയും അഴുക്കാട്ടുക; നീ
തിമാൻ ഇനിയും നീതിമാനായി കാട്ടുക; വിശുദ്ധൻ ഇനിയും
തന്നെ വിശുദ്ധീകരിക്ക (ദാനി. ൧൨, ൧൦.)
൧൨ കണ്ടാലും ഞാൻ വേഗം വരുന്നു, അവനവനു തന്റെ ക്രി
യ ആകുംപ്രകാരം കൊടുത്തു തീൎപ്പാൻ എന്റെ കൂലിയും എന്നോ
൧൩ ടു കൂടെ (യശ. ൪൦, ൧൦.) ഞാൻ അകാരവും ഓംകാരവും ആദി
൧൪ യും അന്തവും ഒന്നാമനും ഒടുക്കത്തവനും തന്നെ. അവന്റെ
കല്പനകളെ ചെയ്യുന്നവർ ധന്യർ; അവൎക്കു ജീവവൃക്ഷത്തിന്മേ
ൽ അധികാരം ഉണ്ടാക; അവർ ഗോപുരങ്ങളൂടെ പട്ടണത്തിൽ

കടക്കയും ചെയ്യു. നായ്ക്കളും ഒടിക്കാരും പുലയാടികളും കുലപാത ൰൫
കരും ബിംബാരാധികളും ഭോഷ്കിനെ കൂറുള്ളവനും ചെയ്യുന്നവ
നും ഒക്കയും പുറത്തു തന്നെ. യേശു എന്ന ഞാൻ സഭകളായ ൰൬
നിങ്ങൾക്ക് ഇവ സാക്ഷിപ്പെടുത്തുവാൻ എന്റെ ദൂതനെ അ
യച്ചു; ഞാൻ ദാവിദിന്റെ വേ(ത്തളി)രും വംശവും ആയവൻ
ശുഭ്രമായ ഉദയ നക്ഷത്രം തന്നെ. ആത്മാവും കാന്തയും (യേ ൰൭
ശുവെ) വരിക എന്നു പറയുന്നു കേൾക്കുന്നവനും വരിക എ
ന്നു പറവൂതാക; ദാഹിക്കുന്നവൻ വരികയും ഇച്ഛിക്കുന്നവൻ
ജീവനീരെ സൌജന്യമായി വാങ്ങുകയും ചെയ്യു.
ഈ പുസ്തകത്തിലെ പ്രവചനവാക്കുകളെ കേൾക്കുന്ന ഏവ ൰൮
വനോടും ഞാൻ (ആണയിട്ടു) സാക്ഷി ചൊല്ലുന്നിതു: അവ
റ്റോട് ആരാനും കൂട്ടിവെച്ചാൽ ഈ പുസ്തകത്തിൽ എഴുതിയ
ബാധകളെ ദൈവം അവന്മേൽ കൂട്ടിവെക്കും. ഈ പുസ്തക ൰൯
ത്തിലെ പ്രവചനവാക്കുകളിൽനിന്ന് ആരാനും അപഹരിച്ചാ
ൽ ഈ പുസ്തകത്തിൽ എഴുതിയ ജീവവൃക്ഷത്തിലും വിശുദ്ധ
നഗരത്തിലും അവനുള്ള അംശത്തെ അപഹരിക്കയും ചെയ്യും.
ഇവറ്റെ സാക്ഷിപ്പെടുത്തുന്നവൻ പറയുന്നു: അതെ ഞാൻ ൨൰
വേഗം വരുന്നു, എന്നാൽ ആമെൻ കർത്താവായ യേശുവെ വ
രേണമെ.
(നമ്മുടെ) കർത്താവാകുന്ന യേശുക്രിസ്തുന്റെ കരുണ എല്ലാ
വരോടും കൂട (ഇരിക്ക) ആമെൻ.

